


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# വിവേകാനന്ദ സാഹിത്യസംഗ്രഹം



ശ്രീരാമകൃഷ്ണമഠം
പുറനാട്ടുകര - 680 551, തൃശൂർ

# പ്രസാധകക്കുറിപ്പ്

വളരെക്കാലമായി അദ്വൈതവേദാന്തം ഒരു സിദ്ധാന്തമായി ഇന്നാട്ടിൽ നിലനിന്നിരുന്നെങ്കിലും അതു നിത്യജീവിതത്തിൽ പ്രായോഗിക മാക്കിത്തീർത്താലുണ്ടാകാവുന്ന നേട്ടങ്ങളെപ്പറ്റി ആധുനിക ലോകത്തിന് ബോദ്ധ്യമാക്കിക്കൊടുത്തത് സ്വാമി വിവേകാനന്ദനാണ്. ജീവസന്ദായക മായ ഈ സിദ്ധാന്തം പ്രായോഗികമാക്കാനുള്ള കരുത്ത് ഇന്നാട്ടിലെ അജ്ഞരും ദരിദ്രരും അടിച്ചമർത്തപ്പെട്ടവരും, എങ്കിലും, ധീരരും നീതിബോധമുള്ളവരും കാരുണ്യശീലരുമായ സാധാരണജനങ്ങൾക്കാണ് ഉണ്ടാവുക എന്നും സ്വാമിജി ഉദ്ബോധിപ്പിച്ചിരുന്നു. അതിനാൽ ഈ അപൂർവ്വനിധി, പ്രായോഗികവേദാന്തം, അവർക്കെത്തിച്ചുകൊടുക്കുകയാണ് നമ്മുടെ കർത്തവ്യം.

വിവേകാനന്ദ സാഹിത്യസർവ്വസ്വം 1963 -ൽ വിവേകാനന്ദ ശതാബ്ദി യോടുകൂടി ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നു. എന്നാൽ ഇനിയും അതു സാധാരണ പൗരാവലിയുടെ കൈയിൽ വേണ്ടത്ര എത്തിയിട്ടില്ല. ഇതേ ഉദ്ദേശത്തോടെ, വിവേകാനന്ദസാഹിത്യ പ്രസിദ്ധീകരണകേന്ദ്രമായ കൽക്കത്ത അദ്വൈതാശ്രമത്തിൽനിന്നും പ്രസിദ്ധീകരിച്ച *Selections From The Complete Works of Swami Vivekananda* എന്ന സ്വാമിജിയുടെ അതിപ്രധാനമായ ലേഖനസമാഹാരത്തിൻെറ മലയാളപ്പതിപ്പാണ് ***വിവേകാനന്ദസാഹിത്യസംഗ്രഹം.***

ഒരുപക്ഷേ, നീണ്ടകാലത്തെ അടിമത്തവും അജ്ഞതയുംകൊണ്ടാവാം, സ്വാതന്ത്ര്യലബ്ധിക്കുശേഷം ഭാരതജനത ചേരിതിരിഞ്ഞും മത്സരിച്ചും, വിഘടനവാദങ്ങളും നശീകരണപ്രവൃത്തികളുംകൊണ്ട് പുണ്യഭൂമിയായ നമ്മുടെ മാതൃഭൂമിയെ നരകപ്രായമാക്കി മാറ്റിയിരിക്കുന്നു. അതിനു പരിഹാരമായി വിവേകാനന്ദസ്വാമി ആവിഷ്കരിച്ച് നമുക്ക് പ്രദാനം ചെയ്ത നമ്മുടെ ഉജ്ജ്വല പൈതൃകത്തെയും, ഉദാത്തമായ ആശയാദർശങ്ങ ളെയും ജീവിതത്തിൽ പകർത്തുന്നതിനേക്കാൾ യുക്തമായ മറ്റൊരു മാർഗ്ഗം ഇല്ലെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. ഇത് പഠിച്ചും ധ്യാനിച്ചും പ്രായോഗിക മാക്കിയും ഒരോരുവനിലും ഉറങ്ങിക്കിടക്കുന്ന സിംഹതുല്യമായ ശക്തി ഉണരട്ടെ, സ്വന്തപ്രശ്നങ്ങൾക്കു പരിഹാരം കാണാൻ സ്വയം കരുത്തരാ യിതീരട്ടെ, എന്ന പ്രാർത്ഥനയോടെ ഈ ഗ്രന്ഥത്തിൻെറ നാലാം പതിപ്പ് ഞങ്ങൾ ബഹുജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

28 - 2 - 1999

പുറനാട്ടുകര. പ്രകാശകൻ

# ഒരനുസ്മരണം

വളരെക്കാലങ്ങൾ കൂടുമ്പോൾ ചിലപ്പോഴൊക്കെ മറ്റേതോ വിദൂര മണ്ഡലത്തിൽനിന്ന്, ഒരു വ്യക്തി, നിശ്ചയമായും ഒരു യാത്രികൻ, ഈ ഭൂമണ്ഡലത്തിൽ വന്നുചേരുന്നു. ആ മഹാൻ താൻ വന്ന ആ വിദൂര മണ്ഡലത്തിന്റെ മഹത്വവും വൈഭവവും തേജസ്സും ഒട്ടേറെ ഈ ദുരിതപൂർണ്ണമായ ലോകത്തിലേക്കുകൊണ്ടുവരുന്നു. മനുഷ്യരോടൊത്തു വിഹരിക്കുന്നുണ്ടെങ്കിലും അദ്ദേഹത്തിന് ഇവിടം സ്വന്തമായി തോന്നുകയില്ല. കേവലം ഒരു രാത്രി തങ്ങി മടങ്ങിപ്പോകുന്ന ഒരു തീർത്ഥാടകൻ, തീർത്തും അപരിചിതൻ.

ആ മഹാൻ കൂടെ വാഴുന്നവരുമായി ഇണങ്ങിച്ചേരുന്നു, അവരുടെ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുന്നു, അനുമോദിക്കുന്നു, സഹതപിക്കുന്നു. എന്നാൽ ഇതിനിടയിൽ താൻ ആരെന്നും, എവിടെനിന്നുവന്നുവെന്നും, എന്തിനു വന്നുവെന്നും അദ്ദേഹം ഒരിക്കലും വിസ്മരിക്കുന്നില്ല. തന്റെ ദിവ്യത്വം തെല്ലിടപോലും മറക്കുന്നില്ല. താൻ മഹാനും തേജോമയനും വിഭുവുമായ ആത്മാവാണെന്ന ബോധം അദ്ദേഹത്തിന് എപ്പോഴുമുണ്ടായിരിക്കും. സൂര്യചന്ദ്രന്മാരുടെ അപേക്ഷയില്ലാത്തതും, വാചാമഗോചരവും, സ്വർഗ്ഗീയവും, ജ്യോതിസ്സുകളുടെ എല്ലാം ജ്യോതിസ്സിനാൽ പ്രകാശിപ്പിക്കപ്പെടുന്നതും ആയ ആ മണ്ഡലത്തിൽനിന്നാണ് താൻ വന്നതെന്നു അദ്ദേഹം അറിയുന്നു. ദൈവപുത്രന്മാർ ആനന്ദോന്മത്തരായി ഒന്നിച്ചു ഗാനമാലപിച്ച അനാദികാലത്തിനു മുമ്പും താൻ ഉണ്ടായിരുന്നുവെന്ന് ആ മഹാത്മാവറിയുന്നു.

അങ്ങനെയുള്ള ഒരു മഹാത്മാവിനെ ഞാൻ കണ്ടു, അദ്ദേഹത്തിന്റെ മൊഴികൾ കേട്ടു. സാദരം പൂജിച്ചു, അവിടുത്തെ പാദപത്മങ്ങളിൽ ഞാൻ ആത്മാർപ്പണം ചെയ്തു.

സാധാരണങ്ങളായ സർവ്വമാതൃകാമാനദണ്ഡങ്ങളെയും, ആദർശങ്ങളെയും അതിവർത്തിക്കുന്ന ആ മഹാപുരുഷൻ എല്ലാ താരതമ്യങ്ങൾക്കും അതീതനാകുന്നു. മറ്റുള്ളവർ ഉജ്ജ്വലപ്രതിഭകളാകാം: എന്നാൽ അദ്ദേഹത്തിന്റെ മനസ്സ് ജ്ഞാനപ്രകാശപരിപൂരിതമായിരുന്നു. എല്ലാ അറിവുകളുടെയും ഉറവിടമായി ബന്ധപ്പെടുന്നതിന് സ്വയം സമർത്ഥനായിരുന്നു അദ്ദേഹം. സാധാരണ മനുഷ്യരെപ്പോലെ മന്ദഗതിയായ ജ്ഞാനപ്രക്രിയകളാൽ പരിമിതനല്ല അവിടുന്ന്. മറ്റുള്ളവർ മഹാന്മാരാകാം - തങ്ങളുടെ ഗണത്തിൽപ്പെട്ടവരുമായി താരതമ്യപ്പെടുത്തുമ്പോൾ. അവർ തങ്ങളുടെ

സഹവർത്തികളെക്കാൾ കൂടുതൽ നന്മയുള്ളവരും, ശക്തന്മാരും, സമർത്ഥന്മാരും, ബുദ്ധിമാന്മാരുമായേക്കാം. അതു കേവലം താരതമ്യ ഭേദം മാത്രം. ഒരു സാധു സാധാരണ മനുഷ്യനെക്കാൾ ദിവ്യനും പരിശുദ്ധ നും ഏകാഗ്രചിത്തനുമാകുന്നു. എന്നാൽ സ്വാമിവിവേകാനന്ദന്റെ കാര്യ ത്തിൽ ഉപമയില്ലതന്നെ. അദ്ദേഹം അദ്ദേഹത്തിന്റേതായ ഒരു ഗണത്തിൽ പ്പെടുന്നു. അദ്ദേഹം മറ്റൊരു വിഭാഗത്തിൽപ്പെട്ട ഒരു മഹാനാണ്. അദ്ദേഹം ലോകസാധാരണനല്ല: ഒരുന്നത മണ്ഡലത്തിൽ നിന്നും ഒരു പ്രത്യേക ഉദ്ദേശത്തോടുകൂടി അവതരിച്ച പ്രഭാപുഞ്ജമാകുന്നു. അദ്ദേഹം ഏറെക്കാലം അവിടെ തങ്ങുകയില്ലെന്നും ഊഹിക്കാവുന്ന തേയുള്ളു.

ഇത്തരമൊരു മഹാപുരുഷന്റെ ആവിർഭാവവേളയിൽ പ്രകൃതി പ്രഹർഷം കൊള്ളുന്നതിൽ, സ്വർഗ്ഗദ്വാരമപാവൃതമാകുന്നതിൽ, ഗന്ധർവ്വ ന്മാർ ഗാനമുതിർക്കുന്നതിൽ അതിശയിക്കാനെന്തുള്ളു?

ആ മഹാൻ ജന്മംകൊണ്ട നാട് അനുഗൃഹീതമാണ്, അക്കാലത്ത് ഈ ഭൂമിയിൽ ജീവിച്ചിരുന്നവർ അനുഗൃഹീതരാണ്, ആ മഹാപുരുഷന്റെ പാദമൂലങ്ങളിൽ ഇരിക്കുവാൻ ഭാഗ്യം ലഭിച്ചവർ അനുഗൃഹീതരാണ്! അനുഗൃഹീതരാണ്! അനുഗൃഹീതരാണ്!

**സിസ്റ്റർ ക്രിസ്റ്റീൻ.**

# വിഷയാനുക്രമണിക

## പ്രഭാഷണക്കുറിപ്പുകൾ



## കൂടിക്കാഴ്ച



## ചോദ്യോത്തരങ്ങൾ



## അമൃതഭാഷണം



## സംഭാഷണങ്ങൾ



## ലേഖനങ്ങൾ



## കത്തുകൾ



## കവിതകൾ

ഓരോ മനുഷ്യനിലും ദിവ്യത്വം നിലീനമാണ്.

ജീവിതലക്ഷ്യം നിലീനമായ ഈ ദിവ്യത്വം ആന്തരവും ബാഹ്യവുമായ പ്രകൃതയുടെ നിയന്ത്രണത്താൽ പ്രകാശിപ്പിക്കുകയാണ്.

കർമ്മ-ഭക്തി-ധ്യാന-ജ്ഞാനയോഗങ്ങളിൽ ഒന്നുകൊണ്ടോ എല്ലാം കൊണ്ടോ ഇതു സാധിക്കുക - സ്വതന്ത്രനാവുക.

എല്ലാ ധർമ്മങ്ങളും ഇതിൽ ഉൾപ്പെടുന്നു. സിദ്ധാന്തങ്ങളും വിശ്വാസങ്ങളും, പൂജാവിധികളും ഗ്രന്ഥങ്ങളും, ക്ഷേത്രങ്ങളും പ്രതീകങ്ങളും എല്ലാം അപ്രധാനഘടകങ്ങൾ മാത്രം.

# വിവേകാനന്ദസാഹിത്യസംഗ്രഹം

## ചിക്കാഗോപ്രസംഗങ്ങൾ*

### 1

### സ്വാഗതത്തിനു മറുപടി

(1893 സെപ്റ്റംബർ 11)

അമേരിക്കയിലെ സോദരിമാരേ, സോദരൻമാരേ,

നിങ്ങൾ ഞങ്ങൾക്കു നല്കിയ ആവേശപൂർവ്വവും ഹൃദയംഗമവുമായ സ്വാഗതത്തിനു മറുപടി പറയാൻ എഴുന്നേല്ക്കവേ എൻെറ ഹൃദയം അവാച്യമായ ആനന്ദംകൊണ്ടു നിറയുന്നു. ലോകത്തിലെ അതിപ്രാചീന സന്ന്യാസിപരമ്പരയുടെ പേരിൽ ഞാൻ നിങ്ങൾക്കു നന്ദി പറയുന്നു: മതങ്ങളുടെ മാതാവിൻെറ പേരിൽ ഞാൻ നിങ്ങൾക്കു നന്ദി പറയുന്നു: സർവ്വവർഗ്ഗവിഭാഗങ്ങളിലും പെട്ട കോടിക്കോടി ഹിന്ദുക്കളുടെ പേരിലും ഞാൻ നിങ്ങൾക്കു നന്ദി പറയുന്നു.

---

* ആകെ പന്ത്രണ്ടു പ്രസംഗം ചെയ്തതിൽ 'ഹിന്ദുധർമ്മം' വി.സാ. 4 -ാം ഭാഗത്തിൽ ചേർത്തിട്ടുണ്ട്. കൊളംബസ്ഹാളിൽ തുറന്ന സമ്മേളനം നടക്കവെതന്നെ സയൻറിഫിക് സമ്മേളനം വേറെ നടന്നിരുന്നു. അതിലും സ്വാമിജി പ്രസംഗിച്ചിരുന്നെങ്കിലും റിപ്പോർട്ടില്ല. അവ; (1) യാഥാസ്ഥിതികഹിന്ദുമതവും വേദാന്തതത്ത്വശാസ്ത്രവും 1893 സെപ്റ്റംബർ 22 -ാംനു വെള്ളിയാഴ്ച രാവിലെ 10.30ന്. (2) ഭാരതത്തിലെ ആധുനികമതങ്ങൾ -1893 സെപ്റ്റംബർ 22 -ാംനു വെള്ളിയാഴ്ച ഉച്ചതിരിഞ്ഞു കൂടിയ സമ്മേളനം. (3) മുൻപറഞ്ഞ പ്രസംഗങ്ങളിലെ വിഷയത്തെപ്പറ്റി 1893 സെപ്റ്റംബർ 23-ാംനു ശനിയാഴ്ച. (4) ഹിന്ദുമതസാരം 1893 സെപ്റ്റംബർ 25 -ാംനു തിങ്കളാഴ്ച.

1893 സെപ്റ്റംബർ 23 -ാംനയിലെ 'ചിക്കാഗോ ഡെയ്‌ലി ഇൻറർ ഓഷൻ' ഒന്നാമത്തെ പ്രസംഗത്തെപ്പറ്റി താഴെ പറയുന്ന കുറിപ്പു പ്രസിദ്ധപ്പെടുത്തി;

"ഇന്നലെ രാവിലെ ഈ ശാസ്ത്രീയവിഭാഗത്തിൽ വിവേകാനന്ദസ്വാമികൾ 'യാഥാസ്ഥിതികഹിന്ദുമത'ത്തെപ്പറ്റി സംസാരിച്ചു. മൂന്നാം ഹാൾ നിറഞ്ഞു പുറത്തേക്കു തള്ളിക്കൊണ്ടിരുന്ന സദസ്യർ നൂറുകണക്കിനു ചോദ്യങ്ങൾ ചോദിക്കുകയും എല്ലാത്തിനും സമർത്ഥമായും വ്യക്തമായും മഹാനായ ആ സന്ന്യാസി ഉത്തരം പറയുകയും ചെയ്തു. സമ്മേളനത്തിൻെറ അവസാനം ചോദ്യക്കാർ അദ്ദേഹത്തെ വളഞ്ഞ് അദ്ദേഹത്തിൻെറ മതത്തെക്കുറിച്ച് എവിടെവെച്ചെങ്കിലും ഒരു പ്രസംഗം ചെയ്യാനപേക്ഷിച്ചു. അതിനെപ്പറ്റി താനാലോചിച്ചുവരികയാണെന്ന് അദ്ദേഹം പറഞ്ഞു."

സഹിഷ്ണുതയെന്ന ആശയം വിവിധദേശങ്ങളിലേക്കു വഹിക്കുന്നതിനുള്ള ബഹുമതി വിദൂരജനതകളിൽനിന്നു വന്ന ഈ ആളുകൾക്കു തികച്ചും അവകാശപ്പെടാമെന്നു പൗരസ്ത്യപ്രതിനിധികളെ പരാമർശിച്ച് നിങ്ങളോടു ചിലർ പറഞ്ഞുവല്ലോ: ഈ മണ്ഡപത്തിലുള്ള അവർക്കും എൻെറ നന്ദി. സഹിഷ്ണുതയും സാർവ്വലൗകികസ്വീകാരവും, രണ്ടും ലോകത്തിനുപദേശിച്ച മതത്തിൻെറ അനുയായി എന്നതിൽ ഞാൻ അഭിമാനിക്കുന്നു. ഞങ്ങൾ സാർവ്വലൗകികസഹിഷ്ണുതയിൽ വിശ്വസിക്കുക മാത്രമല്ല സർവ്വമതങ്ങളും സത്യമെന്നു സ്വീകരിക്കുകയും ചെയ്യുന്നു.[1] ലോകത്തിലുള്ള സർവ്വമതങ്ങളിലെയും സർവ്വരാജ്യങ്ങളിലെയും പീഡിതർക്കും ശരണാർത്ഥികൾക്കും അഭയമരുളിയതാണ് എൻെറ ജനതയെന്നതിൽ ഞാൻ അഭിമാനിക്കുന്നു. റോമൻ മർദ്ദനംമൂലം യഹൂദരുടെ പുണ്യക്ഷേത്രം തകർത്തുതരിപ്പണമാക്കപ്പെട്ട ആ കൊല്ലംതന്നെ ദക്ഷിണഭാരതത്തിൽ വന്ന് അഭയംപ്രാപിച്ച ആ ഇസ്രയേൽ വർഗ്ഗത്തിൻെറ അതിപവിത്രാവശിഷ്ടം ഞങ്ങളുടെ അങ്കതലത്തിൽ സംഭൃതമായുണ്ടെന്ന് നിങ്ങളോടു പറയാൻ എനിക്ക് അഭിമാനമുണ്ട്. മഹിമയുറ്റ ജരദുഷ്ട്രജനതയ്ക്ക് അഭയം നല്കിയതും അവരുടെ അവശിഷ്ടത്തെ ഇന്നും പോറ്റിപ്പോരുന്നതുമായ മതത്തിലുൾപ്പെട്ടവനെന്നതിൽ ഞാൻ അഭിമാനിക്കുന്നു. അല്ലയോ സോദരരെ, എത്രയും ശൈശവംമുതൽ ജപിച്ചിട്ടുള്ളതായി എനിക്കോർമ്മയുള്ളതും ലക്ഷക്കണക്കിനാളുകൾ എന്നും ജപിക്കുന്നതുമായ ഒരു സ്തോത്രത്തിൽനിന്ന് ചില വരികൾ ഞാൻ നിങ്ങളെ കേൾപ്പിക്കാം; 'പലേടങ്ങളിലായുറവെടുത്ത പല പുഴകളിലെയെല്ലാം വെള്ളം കടലിൽ കൂടിക്കലരുന്നുവല്ലോ: അതുപോലെ അല്ലയോ പരമേശ്വര, രുചിവൈചിത്ര്യംകൊണ്ടു മനുഷ്യർ കൈക്കൊള്ളുന്ന വഴികൾ, വളഞ്ഞോ നേരയോ പലമട്ടായി കാണപ്പെട്ടാലും എല്ലാം അങ്ങയിലേക്കത്രേ എത്തുന്നത്."[2]

ഇതുവരെ നടന്നിട്ടുള്ള സഭകളിലെല്ലാംവെച്ച് അതിഗംഭീരമായ ഇന്നത്തെ സമ്മേളനം, സ്വയം, ഗീതോപദിഷ്ടമായ ഒരദ്ഭുത തത്ത്വത്തിൻെറ നീതീകരണവും പ്രഖ്യാപനവുമാണ്; 'ആര് ഏതുരൂപത്തിൽ എന്നെ ഭജിക്കുന്നുവോ അവനെ ഞാൻ അപ്രകാരം അനുഗ്രഹിക്കുന്നു: എല്ലാവരും ശ്രമിക്കുന്നത് ഒടുവിൽ എന്നിലേക്കെത്തുന്ന വഴികളിലൂടെയത്രേ.'[3] വിഭാഗീയതയും മൂഢമായ കടുംപിടുത്തവും അതിൻെറ ഭീകരസന്തതിയായ

1. ചില പതിപ്പുകളിൽ ഇങ്ങനെ ഒരു വാക്യംകൂടെ ഇവിടെ കാണുന്നു; 'ഞാനുൾപ്പെട്ട മതത്തിൻെറ തിരുമൊഴിയായ സംസ്കൃതത്തിലേക്ക് എക്സ്ക്ലൂഷൻ (Exclusion) എന്ന പദം പരിഭാഷപ്പെടുത്താൻ നിവൃത്തിയില്ല എന്നു നിങ്ങളെ അറിയിക്കുന്നതിൽ എനിക്ക് അഭിമാനമുണ്ട്.'

2. ശിവമഹിമ്നഃസ്തോത്രം 7

3 യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം

മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ. (ഗീത 4.11)

മതഭ്രാന്തുംകൂടി ഈ സുന്ദരഭൂമിയെ ദീർഘകാലമായി കയ്യടക്കിയിരിക്കയാണ്. അവ ഭൂമിയെ അക്രമംകൊണ്ടു നിറച്ചിരിക്കുന്നു, മനുഷ്യരക്തത്തിൽ പലവുരു കുതിർത്തിരിക്കുന്നു, സംസ്കാരത്തെ സംഹരിച്ചിരിക്കുന്നു, ജനതകളെ മുഴുവനോടെ നൈരാശ്യത്തിലേക്ക് തള്ളിവിടുകയും ചെയ്തിരിക്കുന്നു. ഈ കൊടുംപിശാചുക്കളില്ലായിരുന്നെങ്കിൽ മനുഷ്യസമുദായം ഇതിലും വളരെയേറെ പുരോഗമിക്കുമായിരുന്നു. എന്നാൽ അവരുടെ കാലം ആയിക്കഴിഞ്ഞു. ഈ സമ്മേളനത്തിൻെറ ബഹുമാനാർത്ഥം ഇന്നു പുലർകാലത്തു മുഴങ്ങിയ മണി എല്ലാ മതഭ്രാന്തിൻെറയും, വാളുകൊണ്ടോ പേനകൊണ്ടോ ഉള്ള എല്ലാ പീഡനങ്ങളുടെയും, ഒരേ ലക്ഷ്യത്തിലേക്കു പ്രയാണം ചെയ്യുന്ന മനുഷ്യരുടെ ഇടയിലെ എല്ലാ ദൗർമനസ്യങ്ങളുടെയും, മരണമണിയായിരിക്കട്ടെ എന്ന് ഞാൻ അകമഴിഞ്ഞ് ആശിക്കുന്നു.

## 2

## നാം വിയോജിക്കുന്നതെന്ത്?

(1893 സെപ്തംബർ 15)

ഞാനൊരു ചെറിയ കഥ പറയാം. 'പരസ്പരം ചീത്തവിളിക്കുന്നതിൽനിന്നു നമുക്കു വിരമിക്കാം' എന്ന് ഇപ്പോൾ പ്രസംഗം നിർത്തിയ വാഗ്മി പറഞ്ഞതു നിങ്ങൾ കേട്ടല്ലോ. ഇത്രയേറെ പൊരുത്തക്കേട് എപ്പോഴും ഉണ്ടായിരിക്കുന്നതിൽ അദ്ദേഹം വളരെ പരിതപിക്കുകയും ചെയ്തു.

ഈ പൊരുത്തക്കേടിൻെറ കാരണം കാണിച്ചുതരുന്ന ഒരു കഥ പറയണമെന്നു ഞാൻ വിചാരിക്കുന്നു. ഒരു കിണറ്റിൽ ഒരു തവള പാർത്തിരുന്നു. വളരെക്കാലമായി അത് അവിടെ താമസമായിട്ട്. അത് അവിടെപ്പിറന്ന് അവിടെത്തന്നെ വളർന്നു. ഇനിയും അത് ഒരു ചെറിയ ചിന്നത്തവളമാത്രം. ആ തവളയുടെ കണ്ണുപോയോ ഇല്ലയോ എന്നു പറയാൻ അന്ന് പരിണാമവാദികൾ അവിടെ ഉണ്ടായിരുന്നില്ലല്ലോ. ഏതായാലും നമ്മുടെ കഥയ്ക്ക് ഇത്രയും സമ്മതിച്ചേ ഒക്കൂ; അതിനു കണ്ണുണ്ടായിരുന്നു: ഇന്നത്തെ അണുജീവതത്ത്വജ്ഞന്മാർക്കുപോലും ശ്ലാഘ്യമായതരം ഊർജ്ജസ്വലതയോടെ അത് അവിടെയുള്ള കീടങ്ങളെയും അണുക്കളെയുമെല്ലാം തിന്ന് ദിവസവും വെള്ളം വെടിപ്പാക്കിപ്പോന്നു. ഇങ്ങനെ കുറച്ചു കാലം കഴിഞ്ഞു, തവള തെല്ലു തടിച്ചുകൊഴുത്തു. അങ്ങനെയിരിക്കെ, ഒരുദിവസം കടലിൽനിന്ന് ഒരു തവള വന്ന് ഈ കിണറ്റിൽ വീണു.

'നീ എവിടുന്ന്?'

'ഞാൻ കടലിൽനിന്ന്.'

'കടലോ! അതെത്ര വലുതാണ്? എൻെറ ഈ കിണറ്റിനോളം വലുതാണോ?' ഇതു പറയുകയും അതു കിണറ്റിൻെറ ഒരു വശത്തുനിന്നു

മറുവശത്തേക്കൊരു ചാട്ടം.

'എൻെറ ചങ്ങാതി,' കടൽത്തവള പറയുകയാണ്, 'എങ്ങനെയാണ് കടലിനെ ഈ കൊച്ചു കിണറിനോടു താരതമ്യം ചെയ്യുക?'

ഒരു ചാട്ടംകൂടെ: എന്നിട്ട് തവള ചോദിച്ചു; 'നിൻെറ കടൽ ഇത്രയുമുണ്ടോ?'

'എന്തൊരസംബന്ധമാണ് നീ പറയുന്നത്? കടലിനെ നിൻെറ കിണറിനോടു താരതമ്യം ചെയ്യുകയോ!'

'കൊള്ളാം, പക്ഷേ,' കൂപമണ്ഡൂകം പറഞ്ഞു; 'എൻെറ കിണറിനെക്കാൾ വലുതൊന്നും ഉണ്ടാവില്ല. ഇതിനെക്കാൾ വലുതൊന്നും ഉണ്ടാകുക സാദ്ധ്യമല്ല. ഇവൻ കള്ളൻ, ഇവനെ ഇവിടെ നിന്നു ചാടിക്കുകതന്നെ.'

ഇതാണ് എക്കാലവുമുള്ള കുഴപ്പം.

ഞാനൊരു ഹിന്ദു. ഞാൻ എൻെറ കൊച്ചു കിണറ്റിലിരിക്കയാണ്: എൻെറ കൊച്ചുകിണറുതന്നെ ലോകം മുഴുവനുമെന്നു വിചാരിക്കയും ചെയ്യുന്നു. ക്രിസ്ത്യൻ അവൻെറ കൊച്ചുകിണറ്റിൽ ഇരിക്കുന്നു, തൻെറ കിണറുതന്നെയാണ് ഈ ലോകമെല്ലാമെന്നും വിചാരിക്കുന്നു. മുഹമ്മദൻ അവൻെറ ചെറുകിണറ്റിൽ ഇരിക്കുന്നു, അതുതന്നെ ലോകം മുഴുവനുമെന്നു വിചാരിക്കുന്നു. നമ്മുടേതായ ഈ കൊച്ചുലോകത്തിൻെറ പ്രതിബന്ധങ്ങളെ തകർത്തുവീഴ്ത്തുവാൻ ചെയ്യുന്ന മഹത്തായ പരിശ്രമത്തിന് അമേരിക്കയിലെ നിങ്ങൾക്കു ഞാൻ നന്ദി പറയേണ്ടിയിരിക്കുന്നു. ഭാവിയിൽ, നിങ്ങളുടെ ഉദ്ദിഷ്ടസിദ്ധിക്കു ഭഗവാൻ തുണയ്ക്കുമെന്നു ഞാൻ ആശിക്കുകയും ചെയ്യുന്നു.

## 3

## ഹിന്ദുധർമ്മം

(1893 സെപ്തംബർ 19-ാംനു സർവമതസമ്മേളനത്തിൽ വായിച്ച പ്രബന്ധം)

ചരിത്രാതീതകാലങ്ങളിൽനിന്ന് നമുക്ക് കൈവന്നിട്ടുള്ള മൂന്നു മതങ്ങൾ ഇന്നു ലോകത്തിൽ നിലകൊള്ളുന്നു - ഹിന്ദുമതം, ജരദുഷ്ട്രമതം, യഹൂദമതം. അവയ്ക്കെല്ലാം അതിഭയങ്കരങ്ങളായ ആഘാതങ്ങൾ ഏല്ക്കയുണ്ടായിട്ടുണ്ട്: എന്നിട്ടും അവയെയെല്ലാം അതിജീവിച്ച് തങ്ങളുടെ അകക്കരുത്തിനെ തെളിയിക്കുന്നു. ക്രിസ്തുമതത്തെ ഉൾക്കൊള്ളാൻ കഴിയാഞ്ഞ യഹൂദമതം അതിൻെറ സർവ്വജൈത്രിയായ പുത്രിയാൽ സ്വജന്മഭൂമിയിൽനിന്നുതന്നെ ഓടിക്കപ്പെട്ടു: തങ്ങളുടെ മഹാമതത്തിൻെറ കഥ പറയാൻ ഒരു പിടി പാഴ്സികളേ ഇന്നു ബാക്കിയുള്ളു: ഭാരതത്തിലാകട്ടെ, അവാന്തരമതങ്ങൾ ഒന്നിനു പിറകെ ഒന്നായി ഉയർന്ന് വൈദികമതത്തെ അടിയോളം ഉലയ്ക്കുകയുണ്ടായി. 'എന്നാൽ, ഉഗ്രമായ ഭൂകമ്പ

ത്തിൽ കടൽത്തീരത്തുള്ള ജലരാശിപോലെ അല്പനേരത്തേക്കുമാത്രം അതു പിൻവാങ്ങി - മടങ്ങിവരാൻ, ആകെ വിഴുങ്ങുന്ന പെരുവെള്ളമായി ആയിരം മടങ്ങു തിമർത്തുകയറാൻ, മാത്രം. ഒഴുക്കിൻെറ ബഹളം കഴിഞ്ഞപ്പോൾ അവാന്തരമതങ്ങൾ മുഴുവനും ഗ്രസിക്കപ്പെട്ട് മാതൃമത ത്തിൻെറ അനന്തശരീരത്തിൽ ചേർന്നു ലയിച്ചുകഴിഞ്ഞിരുന്നു.

ശാസ്ത്രത്തിൻെറ പുതുപുത്തൻ കണ്ടുപിടുത്തങ്ങൾ യാതൊന്നിൻെറ പ്രതിധ്വനികളെപ്പോലെ തോന്നുന്നുവോ വേദാന്തദർശനത്തിൻെറ ആ ആദ്ധ്യാത്മികോഡ്ഡയനങ്ങൾമുതൽ, വിഗ്രഹാരാധാനയുടെ - അതിൻെറ നാനാവിധങ്ങളായ പഴംകഥകളടക്കം - ഏറ്റവും ഹീനങ്ങളായ ആശയ ങ്ങളും ബൗദ്ധരുടെ ദുർവിജ്ഞേയവാദവും ജൈനരുടെ നിരീശ്വരവാദവും വരെ ഓരോന്നിനും, എല്ലാറ്റിനും, ഹിന്ദുവിൻെറ ധർമ്മത്തിൽ സ്ഥാനമുണ്ട്.

അപ്പോൾ, ഒരു ചോദ്യം ഉയരുന്നു; ഇത്ര അകലുന്ന ഈ ആരങ്ങളെല്ലാം ഒത്തുകൂടുന്ന പൊതുകേന്ദ്രം എവിടെ? ഗതികെട്ട മട്ടുള്ള ഈ വൈരുദ്ധ്യ ങ്ങളെല്ലാം നിലകൊള്ളുന്ന പൊതുവായ ചുവടെവിടെ? ഈ ചോദ്യത്തിനു തന്നെയാണ് ഞാനിപ്പോൾ സമാധാനം പറയാൻ നോക്കുന്നത്.

ഹിന്ദുക്കൾക്ക് അവരുടെ ധർമ്മം കിട്ടിയിരിക്കുന്നതു വെളിപാടിൽ നിന്നാണ്, വേദങ്ങളിൽനിന്ന്. വേദങ്ങൾ അനാദിയും അനന്തവുമാണെ ന്നാണ് അവരുടെ മതം. ഒരു പുസ്തകത്തിന് ആദിയോ അന്തമോ ഇല്ലെന്നത് ഈ സദസ്സിനു ഹാസ്യമായിത്തോന്നിയേക്കാം. എന്നാൽ വേദങ്ങൾ എന്നുവെച്ചാൽ പുസ്തകമേയല്ല. ഓരോ കാലത്ത് ഓരോ ആളുകൾ ദർശിച്ചിട്ടുള്ള അദ്ധ്യാത്മനിയമങ്ങളുടെ സഞ്ചിതനിധിയെന്നാണ് അവയ് ക്കർത്ഥം. 'വാസ്ത്വാകർഷണനിയമം' അതറിയപ്പെടുന്നതിനു മുമ്പുണ്ടായി രുന്നു. മനുഷ്യരൊക്കെ മറന്നുപോയാലും അതുണ്ടായിരിക്കയും ചെയ്യും. അതുപോലെതന്നെയാണ് അദ്ധ്യാത്മലോകത്തെ ഭരിക്കുന്ന നിയമങ്ങളും. ജീവാത്മാവും ജീവാത്മാവും തമ്മിലും ജീവാത്മാവും പരമാത്മാവും തമ്മിലും ഉള്ള ധാർമ്മികവും ആചാരപരവും ആദ്ധ്യാത്മികവുമായ ബന്ധങ്ങൾ അവ അറിയപ്പെടുന്നതിനുമുമ്പേ ഉണ്ടായിരുന്നതാണ്: നാം അവയെ മറന്നാൽത്തന്നെ നിലനില്ക്കയും ചെയ്യും.

ഈ നിയമങ്ങളുടെ ദ്രഷ്ടാക്കളെ ഋഷികൾ എന്നു വിളിക്കുന്നു: പൂർണ്ണന്മാരെന്ന നിലയിൽ അവരെ ഞങ്ങൾ പൂജിക്കയും ചെയ്യുന്നു. അവരിൽ ഏറ്റവും മഹിമയുള്ളവരിൽ ചിലർ സ്ത്രീകളായിരുന്നു[1] എന്ന് ഈ സദസ്സിനോടു പറയാൻ എനിക്കു സന്തോഷമുണ്ട്.

ഈ നിയമങ്ങൾ നിയമങ്ങളെന്ന നിലയിൽ അന്തമറ്റവയായിരിക്കാം: എങ്കിലും അവയ്ക്ക് ആദിയുണ്ടായിരിക്കണം എന്ന് ഇവിടെ ഒരു വാദം വരാം. സൃഷ്ടിക്ക് ആദിയോ അന്തമോ ഇല്ലെന്നു വേദങ്ങൾ ഉപദേശി

1 വാക്, അപാലാ, വിശ്വവാരാ, ആംഭൃണി മുതലായവർ.

ക്കുന്നു. വിശ്വശക്തിയുടെ ആകത്തുക സദാ സമമാണെന്നു ശാസ്ത്രം തെളിയിച്ചിട്ടുള്ളതായി പറയപ്പെടുന്നു. അപ്പോൾ, ഒന്നും ഇല്ലാതിരുന്ന ഒരു കാലം ഉണ്ടായിരുന്നെങ്കിൽ ഈ വ്യക്തശക്തിയെല്ലാം എവിടെയായിരുന്നു? അത് ഈശ്വരനിൽ അവ്യക്തമായിരുന്നു എന്നു ചിലർ പറയുന്നു. എങ്കിൽ ഈശ്വരൻ ചിലപ്പോൾ അവ്യക്തശക്തിയും ചിലപ്പോൾ വ്യക്തശക്തിയും ആകും. അത് ഈശ്വരനെ വികാരിയാക്കും. വികാരമുള്ളതെല്ലാം കൂട്ടാണ്. കൂട്ടെല്ലാംതന്നെ വിനാശമെന്ന വികാരത്തിനു വിധേയമാകണം. അപ്പോൾ ഈശ്വരൻ നശിക്കും: ഇതബദ്ധം. അതുകൊണ്ട് സൃഷ്ടി ഇല്ലാതിരുന്ന കാലം ഒരിക്കലുമില്ലായിരുന്നു.

ഉപമ പറയുന്നപക്ഷം സൃഷ്ടിയും സ്രഷ്ടാവും രണ്ടു രേഖകളാണ്: അനാദി, അനന്തം:[1] സമാന്തരം. ഈശ്വരൻ നിത്യപ്രവൃത്തനായ ധാതാവാണ്: അവിടുന്നു സ്വമഹിമകൊണ്ട് ബ്രഹ്മാണ്ഡപരമ്പരകളെ അവ്യക്തത്തിൽനിന്നു പ്രകാശിപ്പിച്ചു കുറേക്കാലം പ്രവർത്തിപ്പിച്ച് ഒടുവിൽ സംഹരിക്കുന്നു. ഇതാണ് ബ്രാഹ്മണബാലൻ എന്നും ജപിക്കുന്നത്; "അതീതകല്പങ്ങളിലെ സൂര്യന്മാരെപ്പോലെ ഈ സൂര്യചന്ദ്രന്മാരെയും ഈശ്വരൻ സൃഷ്ടിച്ചു."[2]

ഞാൻ ഇതാ ഇവിടെ നിന്ന് കണ്ണടച്ച് 'ഞാൻ', 'ഞാൻ', 'ഞാൻ' എന്ന് എന്റെ ഉണ്മയെ ഭാവനചെയ്യാൻ ശ്രമിക്കുന്നെങ്കിൽ എന്താശയമാണ് ആവിർഭവിക്കുക? ശരീരമെന്ന്. അപ്പോൾ, ഞാൻ ഭൗതികവസ്തുക്കളുടെ വെറുമൊരു കൂട്ടാണെന്നോ? അല്ലെന്നു വേദഘോഷം; ഞാൻ ശരീരത്തിൽ വസിക്കുന്ന ചൈതന്യമാണ്. ഞാൻ ദേഹമല്ല. ദേഹം നശിക്കും: എന്നാൽ എനിക്കു നാശമില്ല. ഞാൻ ഇതാ ഈ ശരീരത്തിലാണ്. ഇതു വീണുപോകും, ഞാൻ തുടർന്നു ജീവിക്കും.[3]

ഒരു ഭൂതകാലവും എനിക്കുണ്ടായിരുന്നു. ആത്മാവ് സൃഷ്ടിക്കപ്പെട്ടതല്ല. എന്തെന്നാൽ സൃഷ്ടി സംയോഗമാണ്: എന്നുവെച്ചാൽ മേലിൽ വിയോഗം തീർച്ചയെന്നർത്ഥം. അതുകൊണ്ട് ആത്മാവു നിർമ്മിതമാണെങ്കിൽ അതു നശിക്കണം. ചിലർ സുഖികളായി ജനിക്കുന്നു; തികവുറ്റ ആരോഗ്യം, അഴകുള്ള ശരീരം, മനസ്സിനു ചൊറുചൊറുക്ക്, വേണ്ടതെല്ലാം സുലഭം. ചിലർ ദുഃഖികളായി ജനിക്കുന്നു. ചിലർക്കു കയ്യില്ല, ചിലർക്കു കാലില്ല, പിന്നെച്ചിലർക്കു ബുദ്ധിയേ ഇല്ല: അവർ അതികഷ്ടമായ ഒരു ജീവിതം വെറുതെ ഇട്ടിഴയ്ക്കുന്നു. ഇവരെല്ലാം സൃഷ്ടിക്കപ്പെട്ടവരെങ്കിൽ സമനും കരുണാമയനുമായ ഒരീശ്വരൻ ഒരുവനെ സുഖിയായും മറ്റൊരുവനെ ദുഃഖിയായും സൃഷ്ടിച്ചതെന്തിന്? ഇത്ര പക്ഷപാതിയായതെന്ത്? ഈ

---

1 ന രൂപമസ്യേഹ തഥോപലഭ്യതേ നാന്തോ ന ചാദിർ ന ച സംപ്രതിഷ്ഠാ. (ഗീത 15.3)

2 സൂര്യാചന്ദ്രമസൗ ധാതാ യഥാപൂർവമകല്പയത് (ഋഗ്വേദം 10.190.3)

3.ജീവാപേതം വാവ കിലേദം മ്രിയതേ ന ജീവോ മ്രിയതേ. (ഛാന്ദോഗ്യോപനിഷത്ത് 6.11.3)

ജന്മത്തിൽ ദുഃഖിക്കുന്നവർ വരുംജന്മത്തിൽ സുഖിക്കുമെന്നു പറയുന്നതും തീരെ സമാധാനമാകുന്നില്ല. സമനും കരുണാമയനുമായ ഒരീശ്വരൻെറ ഭരണത്തിൽ ഒരുവൻ ഇവിടെത്തന്നെ എന്തിനു ദുഃഖിക്കണം?

രണ്ടാമത്, ഈശ്വരൻ സൃഷ്ടിച്ചു എന്ന ആശയം സൃഷ്ടിയിലെ പൊരുത്തക്കേടിനു സമാധാനം തരുന്നില്ല: അത് ഒരു സർവ്വശക്തൻെറ ക്രൂരശാസനത്തെ വെളിപ്പെടുത്തുകയേ ചെയ്യുന്നുള്ളു. അപ്പോൾ, ഒരു മനുഷ്യനെ സുഖിയോ ദുഃഖിയോ ആക്കാൻ അവൻെറ ജനനത്തിനുമുമ്പു തന്നെ കാരണങ്ങൾ ഉണ്ടായിരുന്നിരിക്കണം: അവ അവൻെറ പൂർവ്വകർമ്മങ്ങളത്രേ.

ശരീരമനസ്സുകളുടെ പ്രവണതകളെയെല്ലാം നൈസർഗ്ഗികവാസനകൾ കൊണ്ടു വ്യാഖ്യാനിച്ചുകൂടേ? ഇവിടെ സത്തയുടെ രണ്ടു സമാന്തരരേഖകളുണ്ട് - ഒന്നു മനസ്സിൻെറ, മറ്റേതു ജഡത്തിൻെറ. ജഡവും ജഡപരിണാമങ്ങളുംകൊണ്ട് നമുക്കുള്ളതെല്ലാം വ്യാഖ്യാനിക്കാമെങ്കിൽ ഒരു ആത്മാവിൻെറ ഉണ്മയെ കല്പിക്കേണ്ട ആവശ്യമില്ല. പക്ഷേ, ജഡത്തിൽനിന്നു വിചാരം ഉദിച്ചതായി തെളിയിക്കാൻ കഴിയുന്നതല്ല: ദാർശനികമായ ഏകത്വം അനിവാര്യമാണെങ്കിൽ ആത്മികമായ ഏകത്വം (ആത്മാദ്വൈതം) തീർച്ചയായും യുക്തിയുക്തമാണ്. ഭൗതികമായ ഏകത്വത്തെക്കാൾ (ഭൂതാദ്വൈതം) ആശാസ്യതയിൽ ഒട്ടു കുറവുമല്ല.

പാരമ്പര്യംവഴി ശരീരങ്ങൾ ചില സവിശേഷപ്രവണതകളെ പ്രാപിക്കുന്നു എന്നത് അനിഷേധ്യമാണ്: പക്ഷേ, ആ പ്രവണതകളെന്നുവെച്ചാൽ ഒരു സവിശേഷമനസ്സിനുമാത്രം സവിശേഷരീതിയിൽ വ്യാപരിക്കാനുതകുന്ന വെറും ഭൗതികാകാരമത്രേ. പൂർവ്വകർമ്മപ്രഭവങ്ങളായ മറ്റു പ്രവണതകൾ ഓരോ ആത്മാവിനും സ്വന്തമായുണ്ട്. ഒരു സവിശേഷപ്രവണതയോടുകൂടിയ ജീവൻ ആ പ്രവണതയെ പ്രദർശിപ്പിക്കാൻ ഏറ്റവും പറ്റിയ ഒരു ശരീരത്തിൽ സദൃശസംയോഗനിയമപ്രകാരം വന്നുപിറക്കുന്നു. ഇതു ശാസ്ത്രത്തിന് സമ്മതമാണ്: എന്തെന്നാൽ ശാസ്ത്രത്തിന് എല്ലാം ശീലത്തിലൂടെ വ്യാഖ്യാനിക്കണം. ശീലമാകട്ടെ അഭ്യാസംകൊണ്ടു വരുന്നതുമാണ്. അതുകൊണ്ട് നവജാതനായ ഒരു ജീവൻെറ സഹജശീലങ്ങൾ വ്യാഖ്യാനിക്കാൻ അഭ്യാസങ്ങൾ ആവശ്യമാണ്. അവ ഈ ജന്മം നേടാത്തവയാകയാൽ പൂർവ്വജന്മങ്ങളിൽനിന്നു വന്നുചേർന്നവതന്നെയായിരിക്കണം.

ഇവിടെ വേറൊരു ശങ്ക; ഇതൊക്കെ ശരിയെന്നുവെച്ചാലും എൻെറ പൂർവ്വജന്മത്തിലെ യാതൊന്നും ഞാനോർക്കാത്തതെന്ത്? ഇതിനു സമാധാനം പറയാൻ എളുപ്പമാണ്. ഞാനിപ്പോൾ ഇംഗ്ലീഷ് പറയുകയാണ്. ഇതെൻെറ മാതൃഭാഷയല്ല. വാസ്തവത്തിൽ മാതൃഭാഷയിലെ ഒരു വാക്കും ഇപ്പോൾ എൻെറ ബോധത്തിലില്ല: എന്നാൽ അവയെ ഉയർത്താൻ ഞാനൊന്നു ശ്രമിക്കട്ടെ, അവയങ്ങു തള്ളിക്കയറുകയായി. ഇതുകൊണ്ട്

തെളിയുന്നത് ബോധം മനഃസമുദ്രത്തിൻെറ ഉപരിതലംമാത്രമെന്നാണ്: അതിൻെറ ആഴത്തിൽ നമ്മുടെ അനുഭവങ്ങൾ ഈട്ടംകൂടിക്കിടപ്പുണ്ട്. ശ്രമിക്കൂ, പണിപ്പെടൂ: അവ പൊന്തിവരും, നിങ്ങളുടെ പൂർവ്വജന്മത്തെക്കുറിച്ചുപോലും നിങ്ങൾക്ക് ബോധമുണ്ടാകും.

നേരിട്ടു കാട്ടിക്കൊടുക്കുന്ന തെളിവാണിത്. സാക്ഷാദ്ദർശനമാണ് ഒരു സിദ്ധാന്തത്തിൻെറ തികവുറ്റ തെളിവ്. ഇതാ ഋഷികൾ ലോകത്തെ വെല്ലുവിളിക്കുന്നു; സ്മൃതിസമുദ്രത്തെ അടിയോളം ഇളക്കി മറിക്കുവാനുള്ള രഹസ്യം ഞങ്ങൾ കണ്ടുപിടിച്ചിരിക്കുന്നു - അതു പരീക്ഷിക്കുവിൻ, നിങ്ങൾക്കു പൂർവ്വജന്മത്തിൻെറ പൂർണ്ണസ്മൃതിയുണ്ടാകും.

അങ്ങനെ, താൻ ആത്മാവാണെന്ന് ഹിന്ദു വിശ്വസിക്കുന്നു. ആത്മാവിനെ വാളിന് മുറിച്ചുകൂടാ, തീക്കെരിച്ചുകൂടാ, വെള്ളത്തിന് അലിച്ചുകൂടാ, കാറ്റിന് ഉണക്കിയുംകൂടാ.[1] ഓരോ ആത്മാവ് ഓരോ വൃത്തമാണെന്നു ഹിന്ദു വിശ്വസിക്കുന്നു - അതിനു പരിധി എങ്ങുമില്ല. എങ്കിലും കേന്ദ്രം ശരീരത്തിലാണ്. ഈ കേന്ദ്രം ശരീരത്തിൽനിന്നു ശരീരത്തിലേക്കു മാറുകമാത്രമാണ് മരണം. ഭൗതികാവസ്ഥകൾ ആത്മാവിനെ ബന്ധിക്കുന്നുമില്ല. അതിൻെറ യഥാർത്ഥ സ്വരൂപത്തിൽ ആത്മാവ് സ്വതന്ത്രവും അപരിമിതവും അപാപവിദ്ധവും ശുദ്ധവും പൂർണ്ണവുമാണ്. എന്നാൽ അത് എങ്ങനെയോ ജഡത്തിൽ കുടുങ്ങിയതായി കാണുകയും സ്വയം ജഡമെന്നു വിചാരിക്കുകയും ചെയ്യുന്നു.

മുക്തനും ശുദ്ധനും പൂർണ്ണനുമായ ആത്മാവ് ഇങ്ങനെ ജഡക്കുടുക്കിൽപ്പെടേണ്ട ആവശ്യമെന്ത്? ഇതാണ് അടുത്ത ചോദ്യം. പൂർണ്ണനായ ആത്മാവ്, താൻ അപൂർണ്ണനാണെന്ന തെറ്റിദ്ധാരണയിൽ അകപ്പെട്ടതെങ്ങനെ? ഹിന്ദുക്കൾ ഈ ചോദ്യത്തിൽ നിന്നൊഴിഞ്ഞുകളയുന്നെന്നും അങ്ങനെ ഒരു ചോദ്യം ഉദിക്കുന്നില്ലെന്ന് അവർ പറയുന്നെന്നും ചിലർ പറഞ്ഞു കേട്ടിട്ടുണ്ട് ചില ചിന്തകന്മാർ ഇതിനുത്തരം പറയാൻ ഒന്നോ അതിലധികമോ പൂർണ്ണപ്രായന്മാരെ കല്പിക്കുന്നു, വിടവുകളടയ്ക്കാൻ വലിയ ശാസ്ത്രീയസംജ്ഞകൾ ഉപയോഗിക്കുകയും ചെയ്യുന്നു. പക്ഷേ സംജ്ഞപ്രയോഗം സമാധാനം പറയലല്ല. ചോദ്യം അങ്ങനെതന്നെ ശേഷിക്കുന്നു; പൂർണ്ണൻ എങ്ങനെ പൂർണ്ണപ്രായനായി? ശുദ്ധനിരുപാധികസ്വരൂപം അണുമാത്രമെങ്കിലും മാറുന്നതെങ്ങനെ? എന്നാൽ ഹിന്ദു ഋജുവാണ്. യുക്ത്യാഭാസത്തെ അഭയം പ്രാപിക്കാൻ അവൻ ആഗ്രഹിക്കുന്നില്ല. ആണത്തത്തോടെ ചോദ്യത്തെ നേരിടാൻ അവനു ധൈര്യമുണ്ട്. അവൻെറ മറുപടി 'എനിക്കറിഞ്ഞുകൂടാ' എന്നാണ്: 'പൂർണ്ണനായ ആത്മാവ് താൻ അപൂർണ്ണനാണെന്നു വിചാരിച്ചത്, ജഡത്തോടൊട്ടി അതിൽ കുടുങ്ങിയത്, എങ്ങനെയെന്ന് എനിക്കറിഞ്ഞുകൂടാ.' എന്നാൽ എന്തൊക്കെയായാലും വസ്തുത വസ്തുതതന്നെ. താൻ

1 നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ. (ഗീത 2.3)

ശരീരമാണെന്നുള്ള തനതു വിചാരം എല്ലാവരുടെയും ബോധത്തിലുള്ള ഒരു വസ്തുതയാണ്. താൻ ശരീരമാണെന്നു വിചാരിക്കുന്നതെന്തുകൊണ്ടെന്നു വിശദീകരിക്കാൻ ഹിന്ദു ശ്രമിക്കുന്നില്ല. അത് ഈശ്വരേച്ഛയാണെന്ന മറുപടി ഒരു സമാധാനമല്ല. 'എനിക്കറിഞ്ഞുകൂടാ' എന്ന ഹിന്ദുവിൻെറ വചനത്തേക്കാൾ ഒട്ടും മെച്ചമല്ല അത്.

ഇങ്ങനെ, മനുഷ്യാത്മാവ് നിത്യനും അമൃതനും പൂർണ്ണനും അനന്തനുമാണ്. മരണമെന്നു പറയുന്നത് ഒരു ശരീരത്തിൽനിന്നു മറ്റൊരു ശരീരത്തിലേയ്ക്കു കേന്ദ്രം മാറുകമാത്രമാണ്. പൂർവ്വകർമ്മങ്ങൾ വർത്തമാനത്തെയും വർത്തമാനം ഭാവിയെയും നിർണ്ണയിക്കുന്നു. ജനനത്തിൽനിന്നു ജനനത്തിലേയ്ക്കും മരണത്തിൽനിന്നു മരണത്തിലേക്കും സംസരിച്ച് ജീവൻ മേല്പോട്ടോ കീഴ്പോട്ടോ പൊയ്ക്കൊണ്ടേയിരിക്കുന്നു. ഇവിടെ വേറൊരു ചോദ്യം: ഇങ്ങനെയാണെങ്കിൽ മനുഷ്യൻെറ കഥയെന്ത്? കൊടുങ്കാറ്റിൽപ്പെട്ട ചെറുതോണിയോ അവൻ? പതചൂടിയ തിരത്തുഞ്ചത്തേയ്ക്ക് ഒരു നിമിഷം അടിച്ചു കയറ്റപ്പെട്ടും, അടുത്ത നിമിഷം വാ പിളർന്ന തിരക്കുഴിയിലേയ്ക്ക് എടുത്തെറിയപ്പെട്ടും, തൻെറ സുകൃതദുഷ്കൃതങ്ങളുടെ പിടിയിൽപെട്ട് അങ്ങിങ്ങു മറിയുന്ന ചെറുതോണിയോ മനുഷ്യൻ? സദാ ക്ഷോഭിച്ച്, സദാ പായുന്ന നിഷ്കരുണമായ കാര്യകാരണധാരയിൽ കഴിവറ്റു തുണയറ്റുഴലുന്ന കെടുതോണിയോ അവൻ? വിധവയുടെ കണ്ണീരോ അനാഥരോദനമോ ഗൗനിക്കാതെ, ഒക്കെത്തകർത്തുരുണ്ടുപോകുന്ന കാരണചക്രത്തിൻെറ അടിയിലകപ്പെട്ട ക്ഷുദ്രശലഭമോ മനുഷ്യൻ? ഇതോർത്ത് ഉള്ളം കുഴയുന്നു. എന്നാലും പ്രകൃതിയുടെ നിയമം ഇതുതന്നെ. ഒരാശയ്ക്കും വകയില്ലേ? ഒരു രക്ഷയുമില്ലേ? ഈ ക്രന്ദനം നിരാശത നിറഞ്ഞ നെഞ്ചിൻെറ അടിത്തട്ടിൽനിന്നു പൊന്തി കരുണയുടെ തിരുമഞ്ചത്തിലെത്തി; അവിടെനിന്നു ആശാവഹവും സാന്ത്വനപരവുമായ തിരുമൊഴികൾ അവതരിച്ച് ഒരു വൈദികർഷിയെ പ്രചോദിപ്പിച്ചു. ലോകസമക്ഷം എഴുന്നേറ്റുനിന്ന് കാഹളധ്വനിയിൽ ആ മംഗളവാർത്ത അവിടുന്നു വിളംബരം ചെയ്തു: 'അമൃതാനന്ദത്തിൻെറ അരുമക്കിടാങ്ങളേ! ദിവ്യധാമങ്ങളിലും നിവസിക്കുന്നവരേ! ഇരുളിനെല്ലാം അപ്പുറത്ത്, മായയ്ക്കപ്പുറത്ത്, ആദിത്യവർണ്ണനായ പുരാണപുരുഷനെ ഞാൻ കണ്ടിരിക്കുന്നു. അവനെ അറിഞ്ഞാൽമാത്രമേ നിങ്ങൾ മരണപരമ്പരയിൽനിന്ന് വിമുക്തമാവൂ.'[1] 'അമൃതാനന്ദത്തിൻെറ അരുമക്കിടാങ്ങളേ!' എത്ര മധുരമായ പേർ! എത്ര ആശാവഹം! ഞാൻ ആ മധുരമായ പേർ ചൊല്ലി നിങ്ങളെ വിളിക്കട്ടെ - അമൃതാനന്ദത്തിൻെറ

1. ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാ
ആയേ ധാമാനി ദിവ്യാനി തസ്ഥുഃ.
വേദാഹമേതം പുരുഷം മഹാന്തമാദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേഽയനായ.
(ശ്വേതാശ്വതരോപനിഷത്ത് 2.5., 3.8)

അനന്തരാവകാശികൾ - അതേ, നിങ്ങളെ പാപികളെന്നു വിളിക്കാൻ ഹിന്ദു കൂട്ടാക്കുകയില്ല. ഈശ്വരസന്താനങ്ങളാണ് നിങ്ങൾ. അമൃതാനന്ദത്തിൻെറ പങ്കാളികൾ, ദിവ്യന്മാർ, പരിപൂർണ്ണന്മാർ! അല്ലയോ ഭൂലോകദേവന്മാരേ, നിങ്ങൾ പാപികളോ? അങ്ങനെ വിളിക്കുന്നതു പാപമാണ്, മനുഷ്യസ്വഭാവത്തിനു പെട്ട മാനഹാനിയാണിത്. അല്ലയോ സിംഹങ്ങളേ, എഴുന്നേറ്റു വരുവിൻ! ആടെന്ന ഭ്രാന്തി കുടഞ്ഞുകളയുവിൻ! മരണം തീണ്ടാത്ത ആത്മാക്കളാണ് നിങ്ങൾ, മുക്തന്മാർ, ധന്യന്മാർ, നിത്യന്മാർ. ജഡമല്ല നിങ്ങൾ, ദേഹമല്ല നിങ്ങൾ, ജഡം നിങ്ങളുടെ ദാസൻ, നിങ്ങൾ ജഡത്തിൻെറ ദാസന്മാരല്ല.

ഇങ്ങനെയാണ് വേദങ്ങൾ ഉദ്ഘോഷിക്കുന്നത്; അല്ലാതെ നീക്കുപോക്കില്ലാത്ത നിയമങ്ങളുടെ ഒരു കൊടും ചട്ടക്കൂടല്ല, അറുതിയറ്റ കാര്യകാരണക്കൽത്തുറുങ്കുമല്ല. പിന്നെയോ, ഈ നിയമങ്ങളുടെയെല്ലാം തലപ്പത്തും സർവ്വവസ്തുവിലും ശക്തിയിലും പരമാണുപര്യന്തം വ്യാപിച്ച് ഒരു പരമപുരുഷൻ നിലകൊള്ളുന്നു; 'അവൻെറ കല്പനകൊണ്ടു കാറ്റു വീശുന്നു, തീ എരിയുന്നു, കാർമേഘം പെയ്യുന്നു. മൃത്യു ഭൂമിയിലെങ്ങും നീളെ നടക്കുന്നു."[1]

ആ പരൻെറ സ്വരൂപമെന്ത്? അവിടുന്നു സർവ്വവ്യാപിയാണ്; നിർമ്മലനും നിരാകാരനും സർവ്വശക്തനും പരമകാരുണികനുമാണ്. 'അവിടുന്നാണ് ഞങ്ങളുടെ അച്ഛൻ, അവിടുന്നാണ് ഞങ്ങളുടെ അമ്മ, ഞങ്ങളുടെ പ്രിയതോഴനും അവിടുന്നുതന്നെ.'[2] 'ഞങ്ങളുടെ കരുത്തിൻെറയെല്ലാം ഉറവാണവിടുന്ന്; ഞങ്ങൾക്കു കരുത്തു തരേണമേ. അവിടുന്നുതന്നെ ഈ വിശ്വഭാരം വഹിക്കുന്നത്; ജീവിതത്തിൻെറ ചെറുചുമടു താങ്ങാൻ ഞങ്ങളെ തുണയ്ക്കണമേ.'[3] ഇങ്ങനെയാണ് വേദർഷികൾ പാടിയത്. ഇനി അവിടുത്തെ ആരാധിക്കേണ്ടതെങ്ങനെ? പ്രേമംകൊണ്ടുതന്നെ. 'ഈ ജന്മത്തിലും വരും ജന്മത്തിലുമുള്ള എല്ലാറ്റിനേയുംകാൾ പ്രിയതരനായി, പ്രേഷ്ഠനായി കരുതി അവിടുത്തെ ആരാധിക്കണം.'

ഇതാണ് വേദപ്രോക്തമായ ഭക്തിമാർഗ്ഗം. ഇനി ഈശ്വരാവതാരമെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്ന ശ്രീകൃഷ്ണൻ ഇതിനെ പൂർണ്ണമായി വളർത്തി ഉപദേശിച്ചത് എങ്ങനെയെന്നു നോക്കാം. "ഒരുവൻ ഈ ലോകത്തിൽ

---

1 ഭീഷാസ്മാദ് വാതഃ പവതേ ഭീഷോദേതി സൂര്യഃ
ഭീഷാസ്മാദഗ്നിശ്ചേന്ദ്രശ്ച മൃത്യുർധാവതി പഞ്ചമഃ.
(തൈത്തിരീയോപനിഷത് 2.8)

2 ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ.

3 വീര്യമസി വീര്യം മയി ധേഹി
സഹോഽസി സഹോ മയി ധേഹി. (ശുക്ലയജുർവേദസംഹിത 19.9)

താമരയിലപോലെ ജീവിക്കണം"[1] എന്ന് അവിടുന്നുപദേശിച്ചു. താമരയില വെള്ളത്തിൽ വളരുന്നെങ്കിലും വെള്ളംകൊണ്ടു നനയുന്നില്ലല്ലോ; അതുപോലെ വേണം മനുഷ്യൻ ലോകത്തിൽ ജീവിക്കാൻ - ഹൃദയം ഹരിയിലേയ്ക്കും കരങ്ങൾ കർമ്മത്തിലേയ്ക്കും.

ഈ ലോകത്തിലോ വരും ലോകത്തിലോ കിട്ടാവുന്ന ഫലങ്ങൾ കൊതിച്ച് ഈശ്വരനെ പ്രേമിക്കുന്നത് നന്ന്. എന്നാൽ അതിലും നന്ന്, പ്രേമത്തിനുവേണ്ടി ഭഗവാനെ പ്രേമിക്കുന്നത്. ആ പ്രാർത്ഥന ഇങ്ങനെയാണ്: "ഭഗവൻ, എനിക്കു സമ്പത്തോ സന്തതിയോ വിദ്യയോ വേണ്ട. ഞാൻ പലവുരു ജനിക്കണമെന്നാണ് അവിടുത്തെ ഇച്ഛയെങ്കിൽ അതങ്ങനെയായിക്കൊള്ളട്ടെ. എന്നാൽ ഒരനുഗ്രഹം മാത്രം: എനിക്കു ഫലകാംക്ഷയില്ലാതെ അവിടുത്തെ പ്രേമിക്കാറാകണം; നിസ്സ്വാർത്ഥം, പ്രേമാർത്ഥം, പ്രേമിക്കണം"[2] ശ്രീകൃഷ്ണശിഷ്യനിലൊരുവനായിരുന്ന അന്നത്തെ ഭാരതചക്രവർത്തിയെ (യുധിഷ്ഠിരനെ) ശത്രുക്കൾ രാജ്യത്തിൽനിന്നോടിച്ചു.[3] അദ്ദേഹത്തിന് രാജ്ഞിയോടുകൂടി ഹിമാലയവനങ്ങളെ അഭയം പ്രാപിക്കേണ്ടി വന്നു. അവിടെവെച്ച് ഒരു നാൾ അദ്ദേഹത്തോടു രാജ്ഞി ചോദിച്ചു: 'ധർമ്മിഷ്ഠരിൽ അഗ്രേസരനായ അങ്ങേയ്ക്ക് ഇത്രയേറെ ദുഃഖം സഹിക്കേണ്ടിവന്നതെന്തുകൊണ്ട്?' യുധിഷ്ഠിരൻ മറുപടി പറഞ്ഞു: 'പ്രിയേ, ഇതാ ഈ ഹിമാലയപർവ്വതങ്ങളെ നോക്കൂ. അവ എത്ര ഗംഭീരങ്ങളും രമണീയങ്ങളുമായിരിക്കുന്നു. ഞാൻ അവയെ സ്നേഹിക്കുന്നു. അവ എനിക്കൊന്നും തരുന്നില്ല. എങ്കിലും ഗംഭീരവും രമണീയവുമായതിനെ സ്നേഹിക്കുക എൻെറ പ്രകൃതിയാണ്; ഞാൻ അവയെ സ്നേഹിക്കുന്നു, ഇതുപോലെ ഞാൻ ഭഗവാനെയും സ്നേഹിക്കുന്നു. സർവ്വസൗന്ദര്യ ഗാംഭീര്യങ്ങൾക്കും ഉറവിടം അവിടുന്നാണ്. പ്രേമാർഹമായ ഏക വസ്തു ഭഗവാനാണ്. അവിടുത്തെ പ്രേമിക്കയാണ് എൻെറ പ്രകൃതി. അതുകൊണ്ടു ഞാൻ പ്രേമിക്കുന്നു. ഞാൻ യാതൊന്നും പ്രാർത്ഥിക്കുന്നില്ല, ഞാൻ യാതൊന്നും യാചിക്കുന്നില്ല. അവിടുന്ന് ഇഷ്ടംപോലെ എന്നെ എവിടെയും വെയ്ക്കട്ടെ. പ്രേമൈകപരനായി എനിക്കവിടുത്തെ പ്രേമിക്കണം. പ്രേമവാണിജ്യം എനിക്കു വയ്യ.'

ആത്മാവ് ദിവ്യമാണ്, ജഡത്തിൻെറ കെട്ടിൽ പെട്ടുപോയെന്നുമാത്രം; ഈ കെട്ടു പൊട്ടിയാൽ പൂർണ്ണതയായി - ഇതാണ് വേദാനുശാസനം. അതിന് അവർ പറയുന്ന പേരു മുക്തിയെന്നാണ് - സ്വാതന്ത്ര്യം, അപൂർണ്ണ

1 ബ്രഹ്മണ്യാധായ കർമ്മാണി സംഗം ത്യക്ത്വാ കരോതി യഃ
ലിപ്യതേ ന സ പാപേന പദ്മപത്രമിവാംഭസാ. (ഗീത 5.10)

2 ന ധനം ന ജനം ന സുന്ദരീം കവിതാം വാ കമലേശ കാമയേ
മമ ജന്മനി ജന്മനീശ്വരേ ഭവതാദ്ഭക്തിരഹൈതുകീ ത്വയി.
(ശിക്ഷാഷ്ടകം 4)

3 മഹാഭാരതം വനപർവ്വം 30, 31 അദ്ധ്യായങ്ങളിൽ ഈ കഥ വിസ്തരിച്ചു പറയുന്നുണ്ട്.

തയുടെ ബന്ധനത്തിൽനിന്നുള്ള സ്വാതന്ത്ര്യം, മൃത്യുവിൽനിന്നും ദുഃഖത്തിൽനിന്നുമുള്ള സ്വാതന്ത്ര്യം.

ഈ ബന്ധനം ഈശ്വരകൃപകൊണ്ടേ വീണുപോകൂ. ഈശ്വരകൃപ പവിത്രരിലേ വന്നു ചേരൂ. അതുകൊണ്ട് പവിത്രതയാണ് ഈശ്വരകൃപയ്ക്കുള്ള യോഗ്യത.[1] ആ കൃപ എങ്ങനെ പ്രവർത്തിക്കുന്നു? പവിത്രഹൃദയത്തിൽ അവിടുന്നു തന്നെത്താൻ വെളിപ്പെടുത്തുന്നു.[2] പവിത്രനും അലിപ്തനും ഈശ്വരനെ ദർശിക്കുന്നു, അതും ഈ ജന്മംതന്നെ.[3] അപ്പോൾ നെഞ്ചിലെ കുടിലതകൾ നിവരും, അപ്പോൾ മാത്രം. സർവ്വസംശയവും അപ്പോൾ തീരും.[4] പിന്നെ മനുഷ്യൻ ഭയങ്കരമായ കാരണനിയമത്തിൻെറ കളിപ്പാട്ടമല്ല. ഇതാണ് ഹിന്ദുമതത്തിൻെറ തനികേന്ദ്രം, മർമ്മപ്രധാനമായ ആശയം. ഹിന്ദുവിനു വാക്കുകളും വാദങ്ങളുംകൊണ്ടു കഴിയാൻ ഇഷ്ടമില്ല. ഇന്ദ്രിയവേദ്യമായ സാധാരണ സത്തയിൽ കവിഞ്ഞു വല്ലതുമുണ്ടെങ്കിൽ അതവന് നേരിട്ടു കാണണം. ജഡമല്ലാത്ത ഒരാത്മാവു തന്നിലുണ്ടെങ്കിൽ, പരമകാരുണികനായ ഒരു പരമാത്മാവുണ്ടെങ്കിൽ, അവനു നേരെ അങ്ങോട്ടു ചെല്ലണം. അവന് അവിടുത്തെ കാണണം, അതുകൊണ്ടേ അവൻെറ സംശയമെല്ലാം നശിക്കൂ. അങ്ങനെ, ആത്മാവിൻെറ, ഈശ്വരൻെറ, അത്യുത്കൃഷ്ടപ്രമാണമായി ഒരു ഹിന്ദുസിദ്ധൻ നല്കുന്നതിതാണ്: "ആത്മദർശനം എനിക്കു കിട്ടിയിരിക്കുന്നു. ഈശ്വരനെ ഞാൻ കണ്ടിരിക്കുന്നു."[5] അതാണുതാനും പൂർണ്ണതയ്ക്കുള്ള ഏക വ്യവസ്ഥ. ചില സിദ്ധാന്തങ്ങളിലും തത്ത്വങ്ങളിലും വിശ്വസിക്കാനുള്ള യത്നമോ സംരംഭമോ അല്ല ഹിന്ദുമതം; സാക്ഷാത്കരിക്കലാണത്, ആകലും ആയിത്തീരലും.

ഇപ്രകാരം ഹിന്ദുദർശനങ്ങളുടെ ലക്ഷ്യം മുഴുവൻ നിരന്തരയത്നംകൊണ്ട് പൂർണ്ണനും ദിവ്യനുമാകലാണ്, ഈശ്വരനെ പ്രാപിക്കയും ഈശ്വരനെ ദർശിക്കയും ചെയ്ക. ഈ ഈശ്വരപ്രാപ്തിയും ഈശ്വരദർശനവും, സ്വർഗ്ഗസ്ഥനായ പിതാവിനെപ്പോലെതന്നെ പരിപൂർണ്ണനായിത്തീരൽ, ആണ് ഹിന്ദുവിൻെറ മതം.

---

1. തപഃപ്രഭാവാദ്ദേവപ്രസാദാച്ച
ബ്രഹ്മ ഹ ശ്വേതാശ്വതരോ*f*ഥ വിദ്വാൻ.
(ശ്വേതാശ്വതരോപനിഷത് 6.21)

2 ജ്ഞാനപ്രസാദേന വിശുദ്ധസത്ത്വ -
സ്തതസ്തുതം പശ്യതേ നിഷ്കലം ധ്യായമാനഃ. (മുണ്ഡകോപനിഷത് 3.1.8)

3 യദാ സർവ്വേ പ്രമുച്യന്തേ കാമാ യേ*f*സ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോ*f*മൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ.
(കഠോപനിഷത് 6.14)

4 ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.
(മുണ്ഡകോപനിഷത് 2.2.9)

5 വേദാഹമേതമജരം പുരാണം, സർവ്വാത്മാനം സർവ്വഗതം വിഭുത്വാത്.
(ശ്വേതാശ്വതരോപനിഷത്ത് 3.21)

അപ്പോൾ, പൂർണ്ണത്വം പ്രാപിച്ചവൻെറ ഗതിയെന്ത്? അയാൾ അനന്താനന്ദമായ ഒരു ജീവിതം നയിക്കുന്നു. മനുഷ്യനു രസിക്കാൻ കൊള്ളാവുന്ന ഒരേ ഒരു വസ്തുവിനെ, അതായത് ഈശ്വരനെ, നേടി അയാൾ അളവറ്റതും തികവുറ്റതുമായ ആനന്ദം അനുഭവിക്കുന്നു, ഭഗവത്സായൂജ്യരസം ആസ്വദിക്കുന്നു.

ഇത്രത്തോളം എല്ലാ ഹിന്ദുക്കളും യോജിക്കുന്നു. ഇതാണ് ഭാരതത്തിലെ എല്ലാ മതസമ്പ്രദായങ്ങൾക്കും പൊതുവായ മതം. പക്ഷേ പൂർണ്ണത (അതിനെപ്പറ്റി നാം പറഞ്ഞല്ലോ) കേവലമാണ്; കേവലം രണ്ടോ മൂന്നോ വയ്യ. അതിന് ഒരു ഗുണവും ഉണ്ടാകാവതല്ല. അതു വ്യക്തിയാകാനും തരമില്ല. അതുകൊണ്ട് ഒരാത്മാവ് പൂർണ്ണവും കേവലവുമാകുമ്പോൾ അതു ബ്രഹ്മത്തോട് ഏകീഭവിക്കണം. ജീവൻ, സ്വപ്രകൃതിയുടെ പൂർണ്ണതയും സ്വസത്തയുടെ യാഥാർത്ഥ്യവുമായി, കേവലസച്ചിദാനന്ദമായി, മാത്രമേ ഈശ്വരനെ സാക്ഷാത്കരിക്കൂ. വ്യക്തിത്വം നശിച്ച് കല്ലോ മരമോ ആയിത്തീരലാണിത് എന്ന ആക്ഷേപം നാം പലപ്പോഴും വായിച്ചിട്ടുണ്ട്. "മുറിവേറ്റിട്ടേയില്ലാത്തവൻ മുറിപ്പാടു കണ്ടു ചിരിക്കുന്നു."

ഇതിങ്ങനെയൊന്നുമല്ലെന്നു ഞാൻ പറഞ്ഞുകൊള്ളട്ടെ. ഈ ചെറുശരീരത്തെക്കുറിച്ചുള്ള (ഞാനെന്ന) ബോധം ആസ്വദിക്കുന്നത് സുഖമാണെങ്കിൽ രണ്ടു ശരീരങ്ങളിലുള്ള അഭിമാനരസം സുഖതരമാകണം. ആത്മഭാവനയ്ക്ക് ആസ്പദമായ ശരീരങ്ങളുടെ എണ്ണം വർദ്ധിക്കുന്ന ക്രമത്തിന് ആനന്ദത്തിൻെറ അളവും വർദ്ധിക്കും. ഇങ്ങനെ വിശ്വാത്മഭാവം ഉണ്ടാകുന്നതോടെ ലക്ഷ്യത്തിലെത്തി; ആനന്ദത്തിൻെറ പരകാഷ്ഠയിൽ.

ഇങ്ങനെ അനന്തമായ വിശ്വാത്മഭാവം കൈവരാൻ ഈ ചട്ടക്കൂട്ടിലുള്ള ശോകാസ്പദവും അല്പവുമായ ആത്മഭാവം പോവുകതന്നെ വേണം. ഞാൻ സന്മാത്രനാകുമ്പോഴേ മരണത്തിന് അറുതിയുള്ളു; ഞാൻ ആനന്ദമാത്രനാകുമ്പോഴേ ശോകത്തിന് അന്തം വരൂ; ഞാൻ ചിന്മാത്രനാകുമ്പോഴേ തെറ്റുകളൊക്കെ അറ്റുപോകൂ. ശാസ്ത്രത്തിൻെറ നിയതമായ നിഗമനവും ഇതുതന്നെ. ശാരീരികമായ ആത്മഭാവം മിഥ്യയാണെന്ന് ശാസ്ത്രം എനിക്കു തെളിയിച്ചു തന്നിരിക്കുന്നു: എൻെറ ശരീരം, വാസ്തവത്തിൽ, ഇടമുറിയാത്ത ജഡസമുദ്രത്തിൽ തുടരെ മാറിക്കൊണ്ടിരിക്കുന്ന ഒരു ചെറുപോളയാണെന്ന്. ഇങ്ങനെ എൻെറ ഇതരപ്രതിരൂപമായ ആത്മാവിൻെറ പക്ഷത്തിലും അദ്വൈതം (ഐക്യം)തന്നെ നിയതമായ നിഗമനം.

ശാസ്ത്രം ഐക്യദർശനമല്ലാതൊന്നുമല്ല. പൂർണ്ണമായ ഐക്യം പ്രാപിക്കുന്നതോടെ മുന്നേറ്റം മുട്ടി ശാസ്ത്രം നിന്നുപോകും; എന്തെന്നാൽ അതു ലക്ഷ്യത്തിലെത്തും. മറ്റെല്ലാം ഉളവാക്കുന്ന ഏകഭൂതത്തെ കണ്ടെത്തിയാൽ രസതന്ത്രത്തിന് പിന്നെ മുന്നേറാൻ വയ്യ. മറ്റൊക്കെ പ്രകാശിപ്പിക്കുന്ന ഏകശക്തി കണ്ടെത്തുന്നതിൽ തൻകാര്യം നിറവേറ്റാനായാൽ

ഊർജ്ജതന്ത്രം നിന്നുപോകും. മരണപ്രപഞ്ചത്തിലെ ഒരൊറ്റ ചൈതന്യത്തെ, എപ്പോഴും മാറുന്ന ലോകത്തിൻെറ മാറാത്ത ഒറ്റച്ചുവടിനെ, എല്ലാ ജീവൻമാർക്കും മിഥ്യാസത്തയെ നല്കുന്ന ഒരേയൊരു പരമാത്മാവിനെ - അവിടുത്തെ കണ്ടെത്തിയാൽ അദ്ധ്യാത്മശാസ്ത്രവും പൂർണ്ണതയെ പ്രാപിക്കും. ഇങ്ങനെയാണ് നാനാത്വത്തിലും അദ്വൈതത്തിലുംകൂടി ആത്യന്തികൈക്യം പ്രാപിക്കുന്നത്. ഇതിനപ്പുറം മതത്തിനു പോകാനാവില്ല. ഇതാണ് സർവ്വശാസ്ത്രലക്ഷ്യം.

ശാസ്ത്രമെല്ലാം ഈ നിഗമനത്തിലെത്താൻ നിർബ്ബന്ധമാണ്. 'ആവിർഭാവ' മാണ് ശാസ്ത്രത്തിൻെറ ഇന്നത്തെ വാക്ക്, 'സൃഷ്ടി'യല്ല. ഹിന്ദുവിന് ഇതിൽ സന്തോഷമേയുള്ളു; അവൻ യുഗങ്ങളായി ഉള്ളിൽ താലോലിച്ചു പോന്നതെന്തോ അതുതന്നെ, ഇന്ന്, കുറേക്കൂടെ കരുത്തുള്ള ഭാഷയിലും, ശാസ്ത്രത്തിൻെറ പുതുപുത്തൻ ദർശനങ്ങളിൽനിന്നുള്ള കൂടുതൽ വെളിച്ചത്തിലും ലോകം പഠിക്കാൻ പോകയാണല്ലോ - അതിൽ അവനു സന്തോഷമേയുള്ളു.

ഇനി നമുക്കു തത്ത്വവിചാരക്കയറ്റങ്ങളിൽനിന്ന് പാമരമതത്തിലേയ്ക്ക് ഇറങ്ങുകതന്നെ. ഭാരതത്തിൽ അനേകദേവതാവാദം (Polytheism) ഇല്ലെന്ന് ഞാൻ ആദ്യമേ നിങ്ങളോടു പറയട്ടെ. ഓരോ അമ്പലത്തിലും ചെന്നുനിന്ന് ചെവി കൊടുത്തു കേട്ടാൽ അവിടുത്തെ ഭക്തൻമാർ സർവ്വവ്യാപിത്വമടക്കം ഈശ്വരനുള്ള എല്ലാ ഗുണങ്ങളും ഭഗവദ്വിഗ്രഹങ്ങളിൽ കല്പിക്കുന്നതായി തെളിയും. ഇത് അനേകദേവതാവാദമല്ല. ദേവാധിദേവവാദം (Henotheism) എന്ന പേരും സമാധാനമാകുന്നില്ല. 'പേരു മറ്റെന്തു ചൊന്നാലും റോസ് അതേ തൂമണം തരും.' നാമകരണം വിശദീകരണമല്ല.

ഒരു ക്രിസ്ത്യൻപാതിരി ഭാരതത്തിൽ ഒരാൾക്കൂട്ടത്തോടു പ്രസംഗിച്ചത് എൻെറ കുട്ടിക്കാലത്തു കേട്ടതു ഞാനോർക്കുന്നു. അയാൾ അവരോടു പറഞ്ഞ മറ്റു മധുരസംഗതികളിൽ ഒന്ന് ഇതായിരുന്നു: 'നിങ്ങളുടെ വിഗ്രഹത്തിന് എൻെറ വടികൊണ്ട് ഒരടി കൊടുത്താൽ അതിനെന്തു ചെയ്യാൻ കഴിയും?' അയാളുടെ കേൾവിക്കാരിലൊരാൾ ചുടുക്കനെ മറുപടി പറഞ്ഞു: 'ഞാൻ നിങ്ങളുടെ ഈശ്വരനെ ശകാരിച്ചാൽ അയാൾക്ക് എന്തു ചെയ്യാൻ കഴിയും?' 'താൻ ചാകുമ്പോൾ തന്നെ ശിക്ഷിക്കും' പാതിരി പറഞ്ഞു. 'എന്നാൽ താൻ ചാകുമ്പോൾ എൻെറ വിഗ്രഹം തന്നെ ശിക്ഷിക്കും,' ആ ഹിന്ദു തിരിച്ചടിച്ചു.

വൃക്ഷത്തെ അതിൻെറ കായ്കൊണ്ടറിയാം. എങ്ങും ഒരിക്കലും കണ്ടിട്ടില്ലാത്തത്ര സദ്വൃത്തിയും അദ്ധ്യാത്മതയും പ്രേമവും ഉള്ളവരെ, വിഗ്രഹാരാധനക്കാരെന്നു വിളിക്കുന്നവരുടെ ഇടയ്ക്കു, ഞാൻ കണ്ടിട്ടുണ്ട്. അപ്പോൾ ഞാൻ നിന്നു തന്നെത്താൻ ചോദിക്കാറുണ്ട്, 'പാപം പുണ്യത്തെ പ്രസവിക്കുമോ?' എന്ന്.

അന്ധവിശ്വാസം മനുഷ്യൻെറ ഒരു വലിയ ശത്രുതന്നെ; എന്നാൽ

അതിലും കഷ്ടമാണ് മതഭ്രാന്ത്. ക്രിസ്ത്യാനി എന്തിനു പള്ളിയിൽ പോകുന്നു? കുരിശെങ്ങനെ ദിവ്യമായി? പ്രാർത്ഥിക്കുമ്പോൾ മുഖം എന്തുകൊണ്ട് ആകാശത്തേയ്ക്കു തിരിയുന്നു? കത്തോലിക് പള്ളികളിൽ ഇത്രയേറെ വിഗ്രഹങ്ങൾ ഉള്ളതെന്തേ? പ്രോട്ടസ്റ്റൻറുകൾ പ്രാർത്ഥിക്കുമ്പോൾ അവരുടെ മനസ്സിൽ ഇത്രയേറെ വിഗ്രഹങ്ങളുള്ളതെന്ത്? എൻെറ സഹോദരരേ, നമുക്കു ശ്വസിക്കാതെ ജീവിക്കാനാവാത്തതുപോലെ, ഏതെങ്കിലും വിഗ്രഹത്തെ മനസ്സിൽ കല്പിക്കാതെ ചിന്തിക്കാൻ സാദ്ധ്യമല്ല. സാഹചര്യനിയമമനുസരിച്ച് ഭൗതികവിഗ്രഹം മനോവൃത്തിയെ വിളിച്ചുണർത്തുന്നു; അങ്ങനെ മറിച്ചും. ഇതുകൊണ്ടാണ് ഹിന്ദു ആരാധനയ്ക്കു ബാഹ്യപ്രതീകത്തെ ഉപയോഗിക്കുന്നത്. ഏതു ദേവതയെ ധ്യാനിക്കുന്നുവോ ആ ദേവതയിൽ മനസ്സു നിലനിർത്താൻ പ്രതീകം സഹായിക്കുന്നു എന്നു ഹിന്ദു പറയും. വിഗ്രഹം ഈശ്വരനല്ലെന്നും അതു സർവ്വവ്യാപിയല്ലെന്നും നിങ്ങളെപ്പോലെത്തന്നെ ഹിന്ദുവിനും അറിയാം. ആകട്ടെ, ലോകത്തിൽ ഒട്ടുമിക്കവർക്കും 'സർവ്വവ്യാപി' എന്നുവെച്ചാൽ എത്രയ്ക്കർത്ഥബോധമുണ്ടാകും? അതു വെറുമൊരു വാക്ക്, ഒരടയാളം മാത്രം. ഈശ്വരന് ഉപരിതലവിസ്താരമുണ്ടോ? ഇല്ലെങ്കിൽ സർവ്വവ്യാപി എന്നു ജപിക്കുമ്പോൾ നാം ചിന്തിക്കുന്നത് വിസ്തൃതവിണ്ടലത്തെയോ അന്തരീക്ഷത്തെയോ ആയിരിക്കും അത്രതന്നെ.

ഏതോ തരത്തിൽ, നമ്മുടെ മനസ്സിൻെറ ഘടനാനിയമമനുസരിച്ച് അനന്തത എന്ന ആശയം നീലവിണ്ണിൻെറയോ കടലിൻെറയോ പ്രതീതിയോട് അന്വയിക്കേണ്ടിയിരിക്കുന്നത് നമുക്കനുഭവമാണ്. ഇതുപോലെ വിശുദ്ധതയെക്കുറിച്ചുള്ള നമ്മുടെ ആശയത്തെ നാം സ്വാഭാവികമായി പള്ളിയുടെയോ മസ്ജിദിൻെറയോ കുരിശിൻെറയോ പ്രതിരൂപത്തോടു ഘടിപ്പിക്കുന്നു. വിശുദ്ധത, നൈർമ്മല്യം, സത്യം, സർവ്വവ്യാപിത്വം, മുതലായ ആശയങ്ങളെ ഹിന്ദുക്കൾ പല വിഗ്രഹങ്ങളോടും രൂപങ്ങളോടും ചേർത്തു കല്പിക്കുന്നു. എന്നാൽ ഈ വ്യത്യാസമുണ്ട്: ചിലർ അവരുടെ ജീവിതം മുഴുവൻ പള്ളി എന്ന തനതു വിഗ്രഹത്തിനു സമർപ്പിച്ചിട്ട് അതിനുപരിതെല്ലും ഉയരുന്നതേ ഇല്ല. അവർക്ക് മതമെന്നുവെച്ചാൽ ചില തത്ത്വങ്ങളെ ബുദ്ധികൊണ്ടനുകൂലിക്കയും സഹജീവികൾക്ക് നന്മ ചെയ്യുകയും മാത്രമാണ്. ഹിന്ദുവിൻെറ ധർമ്മമാകട്ടെ മുഴുവനും സാക്ഷാത്കാരത്തിൽ കേന്ദ്രീകൃതമാണ്. മനുഷ്യൻ ഈശ്വരത്വം സാക്ഷാത്കരിച്ച് ഈശ്വരനായിത്തീരണം. വിഗ്രഹങ്ങളും ക്ഷേത്രങ്ങളും പള്ളികളും ഗ്രന്ഥങ്ങളും അവൻെറ ആദ്ധ്യാത്മികശൈശവത്തിലെ താങ്ങും തുണയും മാത്രമാണ്. എന്നാൽ അവൻ മുന്നോട്ടു മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കണം.

അവൻ ഒരിടത്തും നിന്നുകൂടാ. 'ബാഹ്യമായ, ദ്രവ്യസഹിതമായ പൂജ ഏറ്റവും താഴ്ന്ന നില. ഉയരാനുള്ള ഉത്സാഹം, മാനസപ്രാർത്ഥന,

അടുത്ത പടി, ഭഗവദ്ദർശനമാണ് അത്യുത്തമപദം'[1] എന്നു ശാസ്ത്രങ്ങൾ പറയുന്നു. കേട്ടോളൂ, വിഗ്രഹത്തിനുമുമ്പിൽ കുമ്പിടുന്ന അതേ ഭക്തൻ പറയുന്നത്: 'അവനെ പ്രകാശിപ്പിക്കാൻ സൂര്യന്നു കഴിയുന്നില്ല; ചന്ദ്രനും നക്ഷത്രങ്ങൾക്കും വയ്യ; മിന്നലിനു ശക്തിയില്ല; നമ്മൾ പറയുന്ന തീയ്ക്കും കഴിവില്ല. അവനെക്കൊണ്ട് അവ വിളങ്ങുകയാണ്.'[2] എങ്കിലും ഇയാൾ ആരുടെയും വിഗ്രഹത്തെ ആക്ഷേപിക്കുകയോ അതിൻെറ ആരാധന പാപമെന്നു പറയുകയോ ചെയ്യുന്നില്ല. അവൻ അതിനെ ജീവിതത്തിൽ ആവശ്യമായ ഒരു ഘട്ടമെന്നു കാണുന്നു. 'ശിശു മനുഷ്യൻെറ അച്ഛനാകുന്നു.' ശൈശവമോ യൗവനമോ പാപമെന്ന് ഒരു വൃദ്ധൻ പറയുന്നതു ശരിയാകുമോ?

വിഗ്രഹത്തിൻെറ സഹായംകൊണ്ട് ഒരുവനു തൻെറ ഈശ്വരസ്വരൂപം സാക്ഷാത്കരിക്കാൻ സാധിക്കുമെങ്കിൽ അതു പാപമെന്നു പറയുന്നതു ശരിയാകുമോ? മാത്രമല്ല, ആ പടി കടന്നാലും അതു തെറ്റെന്നു പറയാമോ? ഹിന്ദുദൃഷ്ടിയിൽ, മനുഷ്യൻ അസത്യത്തിൽനിന്നു സത്യത്തിലേയ്ക്കല്ല പോകുന്നത്, സത്യത്തിൽനിന്നു സത്യത്തിലേയ്ക്കാണ്; താഴ്ന്ന സത്യത്തിൽ നിന്ന് ഉയർന്ന സത്യത്തിലേയ്ക്ക്. അധമമായ ജഡാരാധനമുതൽ അത്യുത്തമമായ ബ്രഹ്മവാദംവരെയുള്ള എല്ലാ മതങ്ങളും, അവൻെറ നോട്ടത്തിൽ, മനുഷ്യാത്മാവ് അതിൻെറ ജന്മത്തിനും സാഹചര്യത്തിനും വിധേയമായി അനന്തപ്രാപ്തിക്കു ചെയ്യുന്ന അത്രയും പരിശ്രമങ്ങളാണ്. ഇവ ഓരോന്നും പുരോഗതിയിലുള്ള ഓരോ പടവുകളാണ്. ഓരോ ജീവാത്മാവും ഓരോ ഗരുഡശിശുവാണ്; അത് ഉയർന്നുയർന്നു പറക്കുന്നു, അതിനതിനു കരുത്തേറുന്നു; ഒടുവിൽ അത് പരംജ്യോതിസ്സിലെത്തുന്നു.

നാനാത്വത്തിൽ ഏകത്വമാണ് പ്രകൃതികല്പിതം; ഹിന്ദു ഇതംഗീകരിച്ചിരിക്കുന്നു. മറ്റു മതങ്ങളെല്ലാം ചില സ്ഥാവരസിദ്ധാന്തങ്ങൾ ഉപന്യസിച്ച് അവ സമുദായത്തിൻെറമേൽ അടിച്ചേല്പിക്കാൻ നോക്കും. സമുദായത്തിൻെറ മുമ്പിൽ വെയ്ക്കാൻ അതിന് ഒരു കുപ്പായമേ ഉള്ളൂ. അത് ജാക്കിനും ജോണിനും ഹെൻ-റിക്കും ഒക്കെ ഒരുപോലെ ചേർന്നുകൊള്ളണം. ജോണിനോ ഹെൻ-റിക്കോ അതു ചേരാത്തപക്ഷം അവൻ മേലു മറയ്ക്കാൻ കുപ്പായമില്ലാതെ പൊയ്ക്കൊള്ളണം. സാപേക്ഷത്തിൽക്കൂടിയേ നിരപേക്ഷത്തെ സാക്ഷാത്കരിക്കാനോ വിചാരിക്കാനോ വിവരിക്കാനോ സാധിക്കൂ എന്ന് ഹിന്ദു കണ്ടുപിടിച്ചിട്ടുണ്ട്. അതിനുള്ള അടയാളങ്ങൾ

---

1 ഉത്തമം ബ്രഹ്മസദ്ഭാവോ ധ്യാനഭാവസ്തു മധ്യമഃ
അധമഃ സ്തോത്രപൂജാദി ബഹിഃപൂജാധമാധമാ. (മഹാനിർവാണതന്ത്രം)

2 ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവം
തസ്യ ഭാസാ സർവമിദം വിഭാതി. (കഠോപനിഷത് 5.15)

- ആത്മികാശയങ്ങൾ തൂക്കിയിടാനുള്ള ആണികൾ - മാത്രമാണ് വിഗ്രഹങ്ങളും കുരിശുകളും ചന്ദ്രക്കലകളും. ഈ സഹായം എല്ലാവർക്കും വേണമെന്നല്ല, അതു വേണ്ടാത്തവർക്ക് അതു തെറ്റാണെന്നു പറയാൻ അവകാശമില്ലെന്നുമാത്രം. ഇതു ഹിന്ദുധർമ്മത്തിൽ നിർബ്ബന്ധവുമല്ല.

ഒരു കാര്യം നിങ്ങളോടു പറയേണ്ടിയിരിക്കുന്നു. വിഗ്രഹാരാധന ഭാരതത്തിൽ അത്ര ഭയങ്കരമൊന്നുമല്ല. അതു തേവിടിശ്ശിയുടെ തള്ളയല്ല. നേരെമറിച്ച് അവ്യുത്പന്നമനസ്സുകൾ അദ്ധ്യാത്മതത്ത്വങ്ങളെ എത്തിപ്പിടിക്കാൻ ചെയ്യുന്ന പരിശ്രമം മാത്രമാണത്. ഹിന്ദുക്കൾക്ക് ചില ദോഷങ്ങളുണ്ട്. ചിലപ്പോൾ ചില വ്യത്യസ്തതകളും അവർക്കുണ്ട്. എങ്കിലും ഒന്നോർക്കുക. അവർ എപ്പോഴും നോക്കുന്നത് സ്വന്തം ശരീരത്തെ ദണ്ഡിക്കാനാണ്, ഒരിക്കലും അയൽക്കാരൻെറ കഴുത്തറക്കാനല്ല. വ്രതകർക്കശനായ ഹിന്ദു പട്ടടയിൽ സ്വശരീരം എരിച്ചേയ്ക്കാമെങ്കിലും മറ്റു മതക്കാരെ ഹോമിക്കാൻ തീയ് (Fire of Inquisition) കൂട്ടാറില്ല. മന്ത്രവാദിനികളെ ചുട്ടതിൻെറ കുറ്റം ക്രിസ്തുമതത്തിൻെറ പടിക്കൽ ചാർത്താവുന്നതിലേറെ ഈ സ്വയം ദഹനപാതകം ഹിന്ദുധർമ്മത്തിൻെറ പടിക്കൽ ചാർത്തിക്കൂടാ.

അപ്പോൾ, ഹിന്ദുവിൻെറ നോട്ടത്തിൽ, മതപ്രപഞ്ചം മുഴുവനുംതന്നെ പല നിലയിലും പരിതഃസ്ഥിതിയിലും കൂടി പലവിധം സ്ത്രീപുരുഷന്മാരുടെ ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള യാത്രചെയ്യൽ, അടുത്തെത്തൽ, മാത്രമാണ്. ഭൗതികമനുഷ്യനിൽനിന്ന് ഈശ്വരനെ ആവിഷ്കരിക്കമാത്രമാണ് ഓരോ മതവും ചെയ്യുന്നത്; അവയുടെയെല്ലാം പ്രചോദകൻ ഒരേ ഈശ്വരനാണുതാനും. എന്തേ, പിന്നെ, ഇത്രവളരെ പൊരുത്തക്കേടുകൾ? അവയെല്ലാം പുറംതോന്നൽമാത്രമെന്ന് ഹിന്ദു പറയുന്നു. പല പ്രകൃതികളുടെ അവസ്ഥാപരിണാമങ്ങളുമായി സ്വയം ഇണങ്ങുന്ന ഒരേ സത്യത്തിൽ നിന്നാണ് ഈ പൊരുത്തക്കേടുകൾ വരുന്നത്.

പലനിറമുള്ള പളുങ്കുപലകകളിൽക്കൂടി ഒരേ വെളിച്ചം വരികയാണ്. ഇണങ്ങാൻ ഈ ചില്ലറ വൈവിധ്യങ്ങൾ വേണംതാനും. എന്നാൽ എല്ലാറ്റിൻെറയും ഹൃദയത്തിൽ ഒരേ സത്യം വാണരുളുന്നു. ഭഗവാൻ കൃഷ്ണാവതാരത്തിൽ ഹിന്ദുവിനോടിപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: "മണിമാലയിലെ നൂലുപോലെ എല്ലാ മതങ്ങളിലും ഞാനുണ്ട്."[1] "അസാധാരണവിശുദ്ധിയും അസാധാരണശക്തിയും മനുഷ്യവർഗ്ഗത്തെ ഉയർത്തുകയും ശുദ്ധീകരിക്കുകയും ചെയ്യുന്നതായി എവിടെയൊക്കെ കാണുന്നുവോ അവിടെയൊക്കെ ഞാനുണ്ടെന്നു ധരിക്കുക."[2] ഇതിൻെറ ഫലമോ? ഹിന്ദുവിനുമാത്രമേ മോക്ഷമുള്ളു, മറ്റാർക്കുമില്ല എന്ന തരത്തിൽ ഒരു വാക്യ

1 മയി സർവമിദം പ്രോതം സൂത്രേ മണിഗണാ ഇവ. (ഗീത 7.7)

2 യദ്യദ് വിഭൂതിമത് സത്ത്വം ശ്രീമദൂർജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോഽംശസംഭവം. (ഗീത 10.41)

മെങ്കിലും സംസ്കൃത ദർശനങ്ങളിൽ ഉടനീളം എവിടെയെങ്കിലും കാണിച്ചു തരുവാൻ ഞാൻ ലോകത്തെ മുഴുവൻ വെല്ലുവിളിക്കുന്നു. വ്യാസൻ പറയുകയാണ്, നമ്മുടെ വർണ്ണാശ്രമങ്ങൾക്ക് പുറത്തും ഉത്തമ പുരുഷന്മാരെ കാണാം[1] എന്ന്. ഒരു കാര്യംകൂടെ: ഹിന്ദുവിൻെറ വിചാരവിതാനം മുഴുവൻ ഈശ്വരകേന്ദ്രിതമായിരിക്കെ അജ്ഞേയപരമായ ബുദ്ധമതത്തിലും നിരീശ്വരമായ ജൈനമതത്തിലും അവന് എങ്ങനെ വിശ്വസിക്കാനാവും?

ബൗദ്ധനും ജൈനനും ഈശ്വരനെ അവലംബിക്കുന്നില്ല. അവരുടെ മതശക്തി മുഴുവനും തിരിച്ചുവിട്ടിരിക്കുന്നത് സർവമതകേന്ദ്രമായ ആ മഹാസത്യത്തിലേയ്ക്കാണ്, മനുഷ്യനിൽനിന്ന് ഈശ്വരനെ ആവിഷ്കരിക്കുന്നതിലേയ്ക്ക്. അവർ പിതാവിനെ കണ്ടിട്ടില്ല. എന്നാൽ പുത്രനെ കണ്ടിട്ടുണ്ട്. പുത്രനെ കണ്ടവനാകട്ടെ പിതാവിനെയും കണ്ടുകഴിഞ്ഞു.

സഹോദരരേ, ഇതാണ് ഹിന്ദുധർമ്മതത്ത്വങ്ങളുടെ ഒരു ചെറുചിത്രം. നിനച്ചതൊക്കെ നടപ്പിലാക്കാൻ ഹിന്ദുവിനു കഴിഞ്ഞിട്ടില്ലായിരിക്കാം. എന്നാൽ, എന്നെങ്കിലും ഒരു വിശ്വമതം ഉണ്ടാകുമെങ്കിൽ അതിന് ദേശത്തിലും കാലത്തിലും നിലപാടു പാടില്ല. അതുപദേശിക്കുന്ന ഈശ്വരനെപ്പോലെ അതും അനന്തമായിരിക്കും; അതിൻെറ സൂര്യൻ കൃഷ്ണഭക്തന്മാരുടെയും ക്രിസ്തുഭക്തന്മാരുടെയും പുണ്യവാന്മാരുടെയും പാപികളുടെയും മേൽ ഒരുപോലെ പ്രകാശിക്കും. അത് ബ്രാഹ്മണ - ബൗദ്ധ - ക്രൈസ്തവ - മാഹമ്മദധർമ്മങ്ങളിൽ ഒന്നുമാത്രമായിരിക്കില്ല. അവയുടെയൊക്കെ ആകെത്തുകയായിരിക്കും; എന്നാലും വളരാൻ അളവറ്റ സ്ഥലം ബാക്കി കാണും. അതു വിശ്വവിശാലതയാൽ സർവ്വമനുഷ്യരാശിയെയും അതിൻെറ അനന്തബാഹുക്കളിലൊതുക്കി ആശ്ലേഷിക്കുന്നതായിരിക്കണം. കാട്ടുജന്തുവിൽനിന്ന് അധികം നീങ്ങിയിട്ടില്ലാത്ത നികൃഷ്ടനും കീടവൃത്തിയുമായ കാട്ടുമാടൻമുതൽ ലോകരെല്ലാം കണ്ട് അമാനുഷനോ എന്നു ശങ്കിച്ച് ഭയഭക്തിസ്തബ്ധരായി നിന്നുപോകത്തക്ക വിധം ബുദ്ധിയുടെയും ഹൃദയത്തിൻെറയും ഗുണങ്ങൾകൊണ്ട് മനുഷ്യരാശിക്കുപരി ഉയർന്ന അത്യുത്തമപുരുഷൻവരെ എല്ലാവർക്കും ആ ധർമ്മത്തിൽ സ്ഥാനമുണ്ട്. തനതു നയത്തിൽ മതപീഡനത്തിനോ അസഹിഷ്ണുതയ്ക്കോ സ്ഥാനമേ നല്കാത്തതായിരിക്കും ആ ധർമ്മം. അത് സകല സ്ത്രീപുരുഷന്മാരിലും ഒരേ ഈശ്വരചൈതന്യത്തെ അംഗീകരിക്കും. അതിൻെറ ഉദ്ദേശ്യവും കഴിവും മുഴുവൻ മാനവവർഗ്ഗത്തെ അതിൻെറ സത്യവും സഹജവുമായ ദിവ്യസ്വരൂപത്തെ സാക്ഷാത്കരിക്കാൻ സഹായിക്കുന്നതിൽ കേന്ദ്രീകരിച്ചിരിക്കും.

ഇങ്ങനെയൊരു ധർമ്മം ലോകത്തിനു നല്കുക, സകലജനതകളും നിങ്ങളുടെ പിന്നാലെ വരും. അശോകൻെറ ധർമ്മസഭ ബൗദ്ധസഭയായി

1 അന്തരാചാപി തു തദ്ദൃഷ്ടേഃ. (ബ്രഹ്മസൂത്രം 3.4.36)

രുന്നു. അക്ബറുടേതു കുറേക്കൂടെ ഉദ്ദേശ്യനിഷ്ഠമായിരുന്നെങ്കിലും ഒരു സ്വകാര്യസമാജം മാത്രമായിരുന്നു. എല്ലാ ധർമ്മങ്ങളിലും ഈശ്വരനുണ്ടെന്ന് സർവ്വദിഗന്തങ്ങളിലും വിളംബരം ചെയ്യാനുള്ള ഭാഗ്യം അമേരിക്കയ്ക്കാണ് നീക്കിവെച്ചിരുന്നത്.

ഹിന്ദുക്കളുടെ ബ്രഹ്മവും ജരദുഷ്ടരുടെ അഹുറാ - മസ്ദയും ബൗദ്ധരുടെ ബുദ്ധനും ജൂതരുടെ യഹോവയും ക്രിസ്ത്യാനികളുടെ സ്വർഗ്ഗസ്ഥനായ പിതാവും ആയ അവിടുന്ന് ഈ ഉദാരാശയം നടപ്പിലാക്കാൻ നിങ്ങൾക്ക് കരുത്തു നല്കട്ടെ. (ജ്ഞാന) താരകം കിഴക്കുദിച്ചു; അതു മുറയ്ക്കു പടിഞ്ഞാറോട്ടു നീങ്ങി, ചിലപ്പോൾ മങ്ങിയും ചിലപ്പോൾ തിളങ്ങിയും. ഇങ്ങനെ അതു ഭൂമിയെ ഒന്നു ചുറ്റി ഇപ്പോൾ, ഇതാ, അതേ കിഴക്കൻ ചക്രവാളത്തിൽ പണ്ടെന്നത്തേതിൻേറയും ആയിരം മടങ്ങ് ദീപ്തിയോടുകൂടി ബ്രഹ്മപുത്രാനദീതീരത്തു വീണ്ടും ഉദയം ചെയ്യുന്നു.

സ്വാതന്ത്ര്യത്തിൻെറ ജന്മഭൂവായ കൊളംബിയാദേവി! ഭവതി വിജയിച്ചാലും! അയല്ക്കാരൻെറ ചെഞ്ചോരയിൽ ഒരിക്കലും കൈകഴുകാത്ത, അയല്ക്കാരനെ കൊള്ളയടിക്കുന്നതിൽ പണപ്പെരുപ്പത്തിന് കുറുക്കുവഴി കാണാത്ത, ഭവതിക്കാണ് സൗഹാർദ്ദപതാകയുമേന്തി നാഗരികതയുടെ മുൻനിരയിൽ അണിനടക്കുവാനുള്ള ഭാഗ്യമുണ്ടായത്.

## 4

## മതമല്ല ഭാരതത്തിൻെറ അടിയന്തരാവശ്യം

(1893 സെപ്തംബർ 20)

നല്ല വിമർശനം കേൾക്കാൻ ക്രിസ്ത്യാനികൾ എപ്പോഴും തയ്യാറായിരിക്കണം; ഞാൻ ചില ചില്ലറ വിമർശനങ്ങൾ ചെയ്താൽ നിങ്ങൾ പരിഭവിക്കുമെന്നു ഞാൻ വിചാരിക്കുന്നുമില്ല. അല്ലയോ ക്രിസ്ത്യാനികളേ, അവിശ്വാസികളുടെ ആത്മാവിനെ രക്ഷിക്കുന്നതിനു പാതിരിമാരെ അയയ്ക്കുവാൻ അത്യുത്സുകരായ നിങ്ങൾ എന്തുകൊണ്ട് അവരെ പട്ടിണിയിൽ നിന്നു രക്ഷിക്കാൻ തുനിയുന്നില്ല? ഭാരതത്തിൽ ദുർഭിക്ഷകാലങ്ങളിൽ ആയിരക്കണക്കിനാളുകൾ വിശന്നു മരിച്ചു; എന്നിട്ടും നിങ്ങൾ, ക്രിസ്ത്യാനികൾ, ഒരു വസ്തു ചെയ്തില്ല. നിങ്ങൾ ഭാരതമൊട്ടുക്ക് പള്ളികൾ കെട്ടിപ്പൊക്കുന്നു; പക്ഷേ, കിഴക്കുള്ള കൊടിയ തിന്മ മതമല്ല - അവർക്കു മതം വേണ്ടുവോളമുണ്ട് - എന്നാൽ പൊരിയുന്ന ഭാരതത്തിലെ ആർത്ത ലക്ഷങ്ങൾ വരണ്ട തൊണ്ടയോടെ നിലവിളിക്കുന്നത് കൊറ്റിനുവേണ്ടിയാണ്. അവർ അന്നം ചോദിക്കുന്നു, നാം കല്ലു കൊടുക്കുന്നു. പട്ടിണികിടക്കുന്നവർക്ക് മതം കൊടുക്കുന്നത് പരിഹാസമാണ്. പട്ടിണികിടക്കുന്നവനെ തത്ത്വജ്ഞാനം പഠിപ്പിക്കുന്നതു പരിഹാസമാണ്. ഭാരതത്തിൽ പണത്തിനുവേണ്ടി പ്രവചനം നടത്തുന്ന പുരോഹിതൻ ജാതിഭ്രഷ്ടനാകും,

അവൻെറമേൽ ആളുകൾ കാർക്കിച്ചുതുപ്പും. പട്ടിണിയിൽപെട്ട എൻെറ നാട്ടുകാർക്ക് സഹായം തേടി ഞാനിവിടെ വന്നു; ക്രിസ്ത്യാനിയുടെ നാട്ടിൽ ക്രിസ്ത്യാനികളിൽനിന്ന് അവിശ്വാസികൾക്ക് സഹായം കിട്ടുക എത്ര പ്രയാസമാണെന്നും ഞാൻ തികച്ചും മനസ്സിലാക്കി.

## 5

## ബുദ്ധമതം ഹിന്ദുമതത്തിൻെറ പൂർത്തീകരണം

(1893 സെപ്തംബർ 26)

നിങ്ങൾ കേട്ടതുപോലെ ഞാനൊരു ബൗദ്ധനല്ല, എങ്കിലും അതാണു താനും. ചൈനയോ ജപ്പാനോ സിലോണോ ആ മഹാഗുരുവിൻെറ ഉപദേശങ്ങളെ അനുസരിക്കുന്നെങ്കിൽ, ഭാരതം അവിടുത്തെ ഈശ്വരാവ താരമായി ആരാധിക്കുന്നു. നിങ്ങളിപ്പോൾ കേട്ടല്ലോ, ഞാൻ ബുദ്ധമതത്തെ വിമർശിക്കാൻ പോവുകയാണെന്ന്; പക്ഷേ അതുകൊണ്ടു നിങ്ങൾ ഇത്രമാത്രമേ അർത്ഥമാക്കേണ്ടു എന്നു ഞാനാഗ്രഹിക്കുന്നു. ഈശ്വരാവ താരമെന്നു ഞാനാരാധിക്കുന്ന അവിടുത്തെ വിമർശിക്കുകയെന്നത് എന്നിൽനിന്ന് ഉണ്ടാകാതിരിക്കട്ടെ. ഞങ്ങൾക്കു ബുദ്ധനെക്കുറിച്ചുള്ള അഭിപ്രായം അവിടുത്തെ ശിഷ്യന്മാർ അവിടുത്തെ വേണ്ടപോലെ മനസ്സിലാക്കിയിട്ടില്ലെന്നാണ്. ഹിന്ദുമതവും - ഹിന്ദുമതംകൊണ്ടു വൈദിക മതമാണ് ഞാൻ വിവക്ഷിക്കുന്നത് - ബുദ്ധമതമെന്ന് ഇന്നു പറയപ്പെടുന്ന തും തമ്മിലുള്ള ബന്ധം ഏതാണ്ട് ജൂതമതവും ക്രിസ്തുമതവും തമ്മിലുള്ളതു തന്നെയാണ്. യേശുക്രിസ്തു ഒരു ജൂതനായിരുന്നു, ശാക്യമുനി ഒരു ഹിന്ദുവുമായിരുന്നു. ജൂതന്മാർ ക്രിസ്തുവിനെ തിരസ്കരിച്ചു, അല്ല ക്രൂശിച്ചു; ഹിന്ദുക്കൾ ശാക്യമുനിയെ സ്വീകരിച്ചിരിക്കുന്നു, ഈശ്വരനെന്നാരാധിക്കയും ചെയ്യുന്നു. ആധുനികബുദ്ധമതവും ബുദ്ധഭഗവാൻെറ ഉപദേശങ്ങളെന്നു നാം ധരിച്ചിരിക്കേണ്ടതും തമ്മിലുള്ള യഥാർത്ഥ വ്യത്യാസം, ഞങ്ങൾ ഹിന്ദുക്കൾ കാണിക്കാനാഗ്രഹിക്കുന്നത് മുഖ്യമായി ഇതിലാണ്: ശാക്യമുനി വന്നതു പുതിയതൊന്നും പഠിപ്പിക്കാനല്ല. ക്രിസ്തുവിനെപ്പോലെ അവിടുന്നും വന്നത് പൂർത്തീകരിക്കാനാണ്, സംഹരിക്കാനല്ല. ഒന്നുണ്ട്; യേശുവിൻെറ കാര്യത്തിൽ, പഴയ ആളുകളാണ്, ജൂതന്മാരാണ്, അവിടുത്തെ മനസ്സിലാ ക്കാഞ്ഞത്; ബുദ്ധൻെറ കാര്യത്തിലാകട്ടെ, അവിടുത്തെ സ്വന്തം അനുയാ യികളാണ് അവിടുത്തെ ഉപദേശങ്ങളുടെ അർത്ഥം ധരിക്കാഞ്ഞത്. ജൂതൻ പഴയ നിയമത്തിൻെറ പൂർത്തീകരണം മനസ്സിലാക്കാഞ്ഞതുപോലെ ബൗദ്ധൻ ഹിന്ദുമതസത്യങ്ങളുടെ പൂർത്തീകരണം മനസ്സിലാക്കിയില്ല. ഞാൻ വീണ്ടും പറയുന്നു, ശാക്യമുനി വന്നത് സംഹരിക്കാനല്ല; അവിടുന്നു ഹിന്ദുമതത്തിൻെറ പൂർത്തീകരണമായിരുന്നു, അതിൻെറ ന്യായ്യമായ നിഗമനം, ന്യായ്യമായ വികാസം.

ഹിന്ദുമതത്തിന് ആദ്ധ്യാത്മികവും ആചാരപരവും എന്ന രണ്ടു ഭാഗങ്ങളുണ്ട്. ആദ്ധ്യാത്മികഭാഗം സന്ന്യാസിമാർ വിശേഷാൽ പഠിക്കുന്നു. അതിൽ ജാതിയില്ല. ഭാരതത്തിൽ ഏറ്റവും ഉയർന്ന ജാതിയിലുള്ളവനും എത്രയും താഴ്ന്ന ജാതിയിലുള്ളവനും സന്ന്യസിക്കാം; അപ്പോൾ രണ്ടു ജാതിയും സമമായിത്തീരുന്നു. മതത്തിൽ ജാതിയില്ല; ജാതി ഒരു സാമുദായിക വ്യവസ്ഥമാത്രമാണ്, ശാക്യമുനിതന്നെ ഒരു സന്ന്യാസിയായിരുന്നു. ഒളിഞ്ഞുകിടന്ന വേദങ്ങളിലെ സത്യങ്ങൾ പുറത്തുകൊണ്ടുവന്ന് ലോകമൊട്ടുക്കു വാരി വിതരണം ചെയ്യാനുള്ള ഹൃദയവിശാലത അവിടേയ്ക്കുണ്ടായിരുന്നു എന്നതാണ് അവിടുത്തെ മഹിമ. മതപ്രചാരണം ലോകത്തിലാദ്യം പ്രയോഗത്തിൽ കൊണ്ടുവന്നയാൾ അവിടുന്നാണ് - പോരാ, മതംമാറ്റമെന്ന ആശയം വിഭാവനംചെയ്ത ആദ്യത്തെ ആൾ അവിടുന്നാണ്.

ആ പരമഗുരുവിൻെറ മഹാമഹിമ കുടികൊള്ളുന്നത് എല്ലാവരിലും, വിശേഷിച്ച് അറിവില്ലാത്തവരിലും പാവങ്ങളിലും, അവിടേയ്ക്കുള്ള അനുകമ്പയിലാണ്. അവിടുത്തെ ശിഷ്യരിൽ ചിലർ ബ്രാഹ്മണരായിരുന്നു. ബുദ്ധൻ ഉപദേശിക്കുംകാലത്ത് സംസ്കൃതം ഭാരതത്തിൽ വായ്മൊഴിയല്ലാതായിരുന്നു. അന്ന് അതു പണ്ഡിതന്മാരുടെ ഗ്രന്ഥഭാഷ മാത്രമായിരുന്നു. ബുദ്ധൻെറ ചില ബ്രാഹ്മണശിഷ്യർക്ക് അവിടുത്തെ ഉപദേശങ്ങൾ സംസ്കൃതത്തിലേയ്ക്കു ഭാഷാന്തരം ചെയ്യണമെന്നുണ്ടായിരുന്നു; പക്ഷേ അവിടുന്ന് അവരോടു തുറന്നുപറഞ്ഞു: 'ഞാൻ പാവങ്ങൾക്കുവേണ്ടിയാണ്, ജനങ്ങൾക്കുവേണ്ടി; ഞാൻ ജനങ്ങളുടെ ഭാഷയിൽ പറയട്ടെ.' അതുകൊണ്ട് ഇന്നോളം, അവിടുത്തെ ഉപദേശങ്ങളിൽ ഏറിയ ഭാഗവും അന്നത്തെ ഭാരതത്തിലെ വായ്മൊഴിയിലാണ് (പാലിയിൽ).

തത്ത്വജ്ഞാനത്തിൻെറ നില എന്തുമാകട്ടെ; പരതത്ത്വവാദത്തിൻെറ നില എന്തുമാകട്ടെ; ലോകത്തിൽ മരണമെന്നൊന്നുള്ളിടത്തോളം കാലം, മനുഷ്യഹൃദയത്തിൽ ദൗർബ്ബല്യമെന്നൊന്നുള്ളിടത്തോളം കാലം, തൻെറ ദൗർബ്ബല്യംകൊണ്ടുതന്നെ മനുഷ്യൻെറ ഹൃദയത്തിൽനിന്നു പുറപ്പെടുന്ന ഒരു കരച്ചിലുള്ളിടത്തോളം കാലം, ഈശ്വരനിൽ വിശ്വാസം ഉണ്ടായിരിക്കതന്നെ ചെയ്യും.

ഒരു വശത്ത് ആ മഹാഗുരുവിൻെറ ശിഷ്യന്മാർ വേദങ്ങളാകുന്ന ശാശ്വതശിലകളാൽ ബലിഷ്ഠമാക്കപ്പെട്ടിരുന്ന തത്ത്വജ്ഞാനത്തെ തച്ചുടയ്ക്കുവാൻ ആഞ്ഞടിച്ചു. അവയെ തകർക്കാനവർക്കു കഴിഞ്ഞില്ല. മറുവശത്ത് സ്ത്രീപുരുഷഭേദമെന്യേ ഏവരും സപ്രേമം സമാശ്രയിച്ചിരുന്ന ശാശ്വതേശ്വരനെ അവർ ജനമദ്ധ്യത്തിൽനിന്ന് എടുത്തുമാറ്റിക്കളഞ്ഞു. ഫലമോ? ഭാരതത്തിൽ ബുദ്ധമതത്തിനു പ്രകൃത്യാതന്നെ അങ്ങു മരിക്കേണ്ടിയും വന്നു. ഇന്നു ഭാരതത്തിൽ, ബുദ്ധമതത്തിൻെറ ജന്മഭൂമിയിൽ, തന്നെത്താൻ ബൗദ്ധനെന്നു വിളിക്കുന്ന ഒരാളുമില്ല.

അതേസമയം ബ്രാഹ്മണ (വൈദിക) മതത്തിനും ചിലതു നഷ്ടപ്പെട്ടു

- ആ പരിഷ്കരണോത്സാഹവും, ഏവരോടുമുള്ള ആ അദ്ഭുതമായ അനുകമ്പയും ഔദാര്യവും, ബഹുജനങ്ങളിലേയ്ക്ക് ബുദ്ധമതം ആവഹിച്ച ആ അദ്ഭുത നവജീവനും; ഒരു ഹിന്ദുവും അസത്യഭാഷിയായി അറിയപ്പെട്ടിരുന്നില്ല. ഒരു ഹിന്ദുവനിതയും അസതിയായി അറിയപ്പെട്ടിരുന്നില്ല എന്ന് ഒരു ഗ്രീക്ചരിത്രകാരനെക്കൊണ്ട് ഭാരതത്തെക്കുറിച്ച് പറയിക്കത്തക്കവിധം ഭാരതീയസമുദായത്തെ മഹത്താക്കിയതും ആ നവജീവൻ ആയിരുന്നുവല്ലൊ?

ഹിന്ദുമതത്തിന് ബുദ്ധമതത്തെ കൂടാതെയോ, ബുദ്ധമതത്തിന് ഹിന്ദുമതത്തെ കൂടാതെയോ ജീവിക്കുക സാധ്യമല്ല. അപ്പോൾ ശരിക്കു ധരിക്കൂ, ഈ വേർപിരിയൽ ഞങ്ങൾക്കെന്തു കാണിച്ചുതരുന്നെന്ന്. ബൗദ്ധന്മാർക്ക് ബ്രാഹ്മണരുടെ കുശാഗ്രബുദ്ധിയും തത്ത്വജ്ഞാനവും ഇല്ലാതെയും, ബ്രാഹ്മണർക്ക് ബൗദ്ധൻെറ ഹൃദയാലുത്വം കൂടാതെയും നിലനില്ക്കാവതല്ല. ഇതാണ് ഹിന്ദുബൗദ്ധവിയോജനം നമുക്കു കാണിച്ചുതരുന്നതായി നാം ധരിക്കേണ്ടത്. ബൗദ്ധരും ബ്രാഹ്മണരും തമ്മിലുണ്ടായ ഈ വേർപാടാണ് ഭാരതത്തിൻെറ അധഃപതനത്തിനു കാരണം. അതുകൊണ്ടാണ് ഭാരതം മുപ്പതുകോടി പിച്ചക്കാരുടെ പാർപ്പിടമായിരിക്കുന്നത്; അതുകൊണ്ടാണ് കഴിഞ്ഞ ആയിരം കൊല്ലമായി ഭാരതം ആക്രമികളുടെ അടിമയായി കഴിയുന്നതും. നമുക്കിനി, ബ്രാഹ്മണൻെറ അദ്ഭുതമേധാശക്തിയെ ആ പരമഗുരുവിൻെറ ഹൃദയത്തോടും മഹാമനസ്സിനോടും അദ്ഭുതമായ മാനവീകരണശക്തിയോടും യോജിപ്പിക്കാം.

## 6

## സമാപനസമ്മേളനത്തിലെ പ്രസംഗം

(1893 സെപ്റ്റംബർ 27)

വിശ്വമതമഹാസമ്മേളനം വിജയകരമായി സമാപിച്ചിരിക്കുന്നു. ഇതിന്നുവേണ്ടി പാടുപെട്ടവരെ കാരുണികനായ ഭഗവാൻ തുണയ്ക്കുകയും അവരുടെ നിസ്സ്വാർത്ഥയത്നത്തിനു വിജയംകൊണ്ട് മകുടം ചാർത്തുകയും ചെയ്തിരിക്കുന്നു.

ഈ അദ്ഭുതസ്വപ്നം ആദ്യം വിഭാവനം ചെയ്ത വിശാലഹൃദയരും സത്യപ്രേമികളുമായ ആ ഉദാരമതികൾക്ക് എൻെറ കൃതജ്ഞത. ഈ വേദിയിൽ കവിഞ്ഞൊഴുകിയ സൗമനസ്യവർഷത്തിനും എൻെറ നന്ദി. മതങ്ങൾ തമ്മിലുള്ള ഉരസൽ മയപ്പെടുത്തുവാൻ മുതിരുന്ന ഓരോ ആശയവും ആസ്വദിക്കുകയും എന്നിൽ എല്ലായ്പോഴും ദയ കാണിക്കുകയും ചെയ്ത സംസ്കാരസമ്പന്നമായ ഈ സദസ്സിനും എൻെറ നന്ദി. ഈ സ്വരൈക്യത്തിന്നിടയിൽ ഇടയ്ക്കിടെ ചില അപസ്വരങ്ങൾ നാം കേട്ടല്ലോ. അവയുടെ ഉത്കടമായ വൈരുദ്ധ്യംകൊണ്ട് സ്വരൈക്യത്തെ

അവർ മധുരതരമാക്കി; അതിന് അവർക്ക് എൻെറ പ്രത്യേക നന്ദി.

മതൈക്യത്തിൻെറ പൊതുവായ അടിസ്ഥാനത്തെ കുറിച്ചു വളരെ പറഞ്ഞുകഴിഞ്ഞു. ഇപ്പോൾ എൻെറ സ്വന്തം സിദ്ധാന്തം അവതരിപ്പിക്കാൻ ഞാൻ പുറപ്പെടുന്നില്ല. എന്നാൽ, ആരെങ്കിലും ഈ ഐക്യം ഏതെങ്കിലും ഒരു മതത്തിൻെറ വിജയവും മറ്റുള്ളവയുടെ ധ്വംസനവുംകൊണ്ടാണുണ്ടാവുക എന്നു വിചാരിക്കുന്നെങ്കിൽ അയാളോടു ഞാൻ പറയുന്നു: 'സോദര, താങ്കളുടേത് നടക്കാത്ത ഒരാശയമാണ്.' ക്രിസ്ത്യൻ ഹിന്ദുവാകണമെന്നു ഞാനാഗ്രഹിക്കുന്നുണ്ടോ? (അത്) ഈശ്വരൻ വിലക്കട്ടെ. ഹിന്ദുവോ ബൗദ്ധനോ ക്രിസ്ത്യനാകണമെന്നു ഞാനാഗ്രഹിക്കുന്നുണ്ടോ? (അതും) ഈശ്വരൻ വിലക്കട്ടെ.

നിലത്തു വിത്തു പാകി; മണ്ണും വെള്ളവും വായുവും അതിൻെറ ചുറ്റും (ഒരുക്കി) ഉണ്ട്. വിത്ത്, മണ്ണോ വെള്ളമോ വായുവോ ആയിപ്പോകുമോ? ഇല്ല. അതൊരു ചെടിയായിത്തീരുന്നു, അത് തനതു വളർച്ചയുടെ നിയമമനുസരിച്ചുതന്നെ വികസിക്കുന്നു; വായുവും മണ്ണും വെള്ളവും ദഹിപ്പിച്ച് അവയെ സസ്യവസ്തുവാക്കുകയും അതൊരു സസ്യമായി വളരുകയും ചെയ്യുന്നു.

അതുപോലെയാണ് മതത്തിൻെറ കാര്യവും. ക്രിസ്ത്യൻ ഹിന്ദുവോ ബൗദ്ധനോ ആകേണ്ട; ഹിന്ദുവും ബൗദ്ധനും ക്രിസ്ത്യനുമാകേണ്ട. എന്നാൽ ഓരോരുത്തനും മറ്റുള്ളവരുടെ ആശയങ്ങളെ സാത്മീകരിക്കണം; എങ്കിലും തൻെറ വ്യക്തിത്വം സംരക്ഷിക്കയും തനതു വളർച്ചയുടെ നിയമമനുസരിച്ചുതന്നെ വളരുകയും വേണം.

ഈ മതമഹാസമ്മേളനം ലോകത്തിനു വല്ലതും കാണിച്ചുകൊടുത്തിട്ടുണ്ടെങ്കിൽ അതിതാണ്. ദിവ്യതയും പരിശുദ്ധിയും ഔദാര്യവും ലോകത്തിലൊരു പള്ളിയുടേയും കുത്തകയല്ല. ഓരോ സമ്പ്രദായവും അത്യുത്കൃഷ്ടസ്വഭാവമുള്ള സ്ത്രീപുരുഷന്മാരെ ഉളവാക്കിയിട്ടുണ്ട്. ഈ തെളിവിൻെറ മുമ്പിലും ആരെങ്കിലും സ്വമതത്തിനു തനിച്ചു നിലനില്പും മറ്റുള്ളവയ്ക്കു വിനാശവും സ്വപ്നം കാണുന്നുണ്ടെങ്കിൽ, അയാളെപ്പറ്റി എനിക്ക് എൻെറ ഹൃദയത്തിൻെറ അടിത്തട്ടിൽനിന്ന് അനുകമ്പയുണ്ട്; കൂടാതെ, എതിർപ്പിനെ വകവെയ്ക്കാതെ, ഓരോ മതപതാകയിലും ഇപ്രകാരം അനതിദൂരഭാവിയിൽ എഴുതപ്പെടുമെന്ന് അയാൾക്കു ചൂണ്ടിക്കാണിക്കുകയും ചെയ്യട്ടെ: 'സഹായിക്കുകയാണ്, മത്സരിക്കുകയല്ല വേണ്ടത്.' 'സാത്മീകരണമാണ്; ധ്വംസനമല്ല.' 'രഞ്ജിപ്പും ശാന്തിയും ആണ്; ഭിന്നിപ്പല്ല.'

# കർമ്മരഹസ്യം

അന്യന്മാരുടെ ശരീരാവശ്യങ്ങളെ നിവർത്തിച്ചുകൊടുത്ത്, ആ വിധം അവരെ സഹായിക്കുന്നത് വലിയ കാര്യംതന്നെ. എന്നാൽ, ആ ആവശ്യത്തിന്റെ വലുപ്പവും സഹായത്തിന്റെ ദൂരവ്യാപകത്വവും അനുസരിച്ച് സഹായത്തിന്റെ മഹത്ത്വം കൂടുന്നു. ഒരാളുടെ ആവശ്യങ്ങൾ ഒരു മണിക്കൂർ നേരത്തേയ്ക്കു പരിഹരിക്കുന്നത് അയാൾക്ക് ഒരു സഹായംതന്നെ; ഒരു സംവത്സരക്കാലത്തേയ്ക്കു പരിഹരിക്കുന്നത് അതിനേക്കാൾ വലിയ സഹായം; എന്നെന്നേയ്ക്കുമായി പരിഹരിക്കുവാൻ സാധിക്കുന്നപക്ഷം നിശ്ചയമായും അതായിരിക്കും അയാൾക്കു ചെയ്തുകൊടുക്കാവുന്നതിലേയ്ക്കും ഏറ്റവും വലിയ സഹായം. ദുഃഖങ്ങളെ ശാശ്വതമായി ഒഴിവാക്കാൻ ആത്മജ്ഞാനത്തിനുമാത്രമേ കഴിയൂ;[1] മറ്റേതുതരം ജ്ഞാനവും ആവശ്യങ്ങളെ അല്പനേരത്തേയ്ക്കു നിവർത്തിക്കുകമാത്രം ചെയ്യും. ആത്മജ്ഞാനത്തോടുകൂടി മാത്രമേ ആവശ്യങ്ങളെ ജനിപ്പിക്കുന്ന (അവിദ്യാ) ശക്തി പാടേ നശിക്കുന്നുള്ളു.[2] അതുകൊണ്ട് ഒരു മനുഷ്യന് ആദ്ധ്യാത്മികമായി ചെയ്യുന്ന സഹായമാകുന്നു ഏറ്റവും വലിയ സഹായം. ആത്മവിദ്യാപ്രദാതാവാണ് മനുഷ്യവർഗ്ഗത്തിന്റെ പരമോപകാരി; അങ്ങനെ മനുഷ്യർക്ക് അദ്ധ്യാത്മസഹായം ചെയ്തിട്ടുള്ളവരെയാണ് ഏറ്റവും വലിയ പ്രഭാവശാലികളായി നാം ഏതു കാലത്തും കാണുന്നത്. എന്തെന്നാൽ സകല ജീവിതവ്യവഹാരങ്ങളുടെയും യഥാർത്ഥമായ അടിസ്ഥാനം ആദ്ധ്യാത്മികതയാകുന്നു. ആദ്ധ്യാത്മികമായി ശക്തനും പൂർണ്ണനും ആയ ഒരു മനുഷ്യന് മറ്റേതു വിഷയത്തിലും താൻ ഇച്ഛിക്കുന്ന

---

1 സർവ്വവിദ്യാസമ്പന്നനെങ്കിലും ശോകദഗ്ദ്ധനായ നാരദൻ സനത്കുമാരമഹർഷിയോട് ആത്മജ്ഞാനം യാചിക്കുന്നു:

ശ്രുതം ഹ്യേവ മേ ഭഗവദ്ദൃശേഭ്യസ്തരതി ശോകമാത്മവിദിതി;
സോഽഹം ഭഗവഃ ശോചാമി തം മാ ഭഗവാൻ ശോകസ്യ പാരം താരയതു.
(ഛാ. 7.1.3)

അങ്ങയെപ്പോലുള്ളവരുടെ അടുക്കൽനിന്നു ഞാൻ കേട്ടിട്ടുണ്ട്, ആത്മാവിനെ അറിഞ്ഞവൻ ശോകത്തെ തരണം ചെയ്യുമെന്ന്. ഭഗവാനേ, ഞാൻ ശോകാകുലനാണ്; ഈ എന്നെ ഭഗവാൻ ശോകക്കടലിന്റെ കരകയറ്റി വിടണേ.

2 ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ. (മു.2.2.9)

കാര്യകാരണരൂപമായ പരമാത്മതത്ത്വംതന്നെ താൻ എന്നു ദർശിക്കുമ്പോൾ അവന്റെ നെഞ്ചകത്തെ കാമക്കുരുക്കു പൊട്ടുന്നു, സർവ്വസംശയങ്ങളും മുറിയുന്നു, കർമ്മങ്ങളൊക്കെയൊടുങ്ങുന്നു.

പക്ഷം ശക്തനായിത്തീരാം.

ആദ്ധ്യാത്മികമായ ബലമുണ്ടാകുന്നതുവരെ മനുഷ്യന് ശരീരാവശ്യങ്ങൾ പോലും ശരിയായി നിറവേറ്റാൻ കഴിയുന്നതല്ല. അദ്ധ്യാത്മസഹായം കഴിഞ്ഞാൽ പിന്നെ മുഖ്യമായത് ബുദ്ധിപരമായ സഹായമാകുന്നു. ജ്ഞാനദാനം അന്നദാനത്തെക്കാളും വസ്ത്രദാനത്തെക്കാളും വളരെയധികം ശ്രേഷ്ഠമാണ്.[1] അത് ഒരുവൻെറ ജീവൻ രക്ഷിക്കുന്നതിനെക്കാളും ശ്രേഷ്ഠമാകുന്നു; കാരണം, മനുഷ്യൻെറ യഥാർത്ഥജീവിതം ജ്ഞാനമൂലകമാണ്. അജ്ഞാനം മരണവും ജ്ഞാനം ജീവിതവുമാകുന്നു. അജ്ഞാനത്തിലും ദുഃഖത്തിലുംകൂടി തപ്പിത്തടഞ്ഞുകൊണ്ടുള്ള ഇരുളടഞ്ഞ ഒരു ജീവിതമാണ് നയിക്കേണ്ടിവരുന്നതെങ്കിൽ ആ ജീവിതം തീരെ വിലകുറഞ്ഞതാണ്. ബുദ്ധിപരമായ സഹായം കഴിഞ്ഞാൽ കായികസഹായത്തിനാണ് അടുത്ത സ്ഥാനം. ഇങ്ങനെയിരിക്കെ, പരോപകാരവിഷയത്തെപ്പറ്റി ചിന്തിക്കുമ്പോൾ, കായികസഹായം മാത്രമേ സഹായമായിട്ടുള്ളു എന്നുള്ള തെറ്റിദ്ധാരണയുണ്ടാകാതെ നാം സദാ സൂക്ഷിക്കണം. ആ സഹായം ഒടുവിലത്തേതാകുന്നു; മാത്രമല്ല ശാശ്വതമായ തൃപ്തി നല്കുവാൻ കഴിവില്ലാത്തതിനാൽ എല്ലാറ്റിലുംവെച്ചു താഴ്ന്നതുമാകുന്നു. എനിക്ക് വിശന്നാലുണ്ടാകുന്ന വിഷമം ഭക്ഷണം കഴിച്ചാൽ തീരും; പക്ഷേ വിശപ്പ് വീണ്ടും ഉണ്ടാകും. മേലിൽ ആവശ്യങ്ങൾ ഒന്നും തോന്നാത്തവിധം തൃപ്തിയാവുമ്പോഴേ എൻെറ വിഷമതകൾ അവസാനിക്കയുള്ളു.[2] പിന്നീട് വിശപ്പ് എന്നെ വിഷമിപ്പിക്കുകയില്ല; ഒരു കഷ്ടപ്പാടിനും ദുഃഖത്തിനും എന്നെ ബാധിക്കാനാവില്ല[3] അതുകൊണ്ട്, നമുക്ക് ആത്മബലം ഉണ്ടാവാൻ ഉപകരിക്കുന്ന സഹായമാണ് ഏറ്റവും മഹത്തായത്; അതു കഴിഞ്ഞാൽ പിന്നെ ബുദ്ധിപരമായ സഹായം; അതിനും താഴെയാണ് ശരീരസംബന്ധമായ സഹായം.

---

1 സർവ്വേഷാമപി ദാനാനാം ബ്രഹ്മദാനം വിശിഷ്യതേ
വാര്യന്നഗോമഹീവാസസ്തിലകാഞ്ചനസർപ്പിഷാം. (മനു. 4.223)

2 സുഖമാത്യന്തികം യത് തദ് ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തി യത്ര ന ചൈവായം സ്ഥിതശ്ചലതി തത്ത്വതഃ.
യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ. (ഗീ. 6.21,22)

അളവറ്റ സുഖം ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങളിൽനിന്നു കിട്ടുന്നതല്ല; ശുദ്ധബുദ്ധികൊണ്ടേ അത് അറിയാനാവൂ. എപ്പോഴോ ആ സുഖം അനുഭവിക്കുന്നു, പിന്നെ, ആ സുഖസ്വരൂപത്തിലുറച്ചിട്ട് വീണ്ടും അയാൾ അതിൽനിന്നു വ്യതിചലിക്കുന്നില്ല. ആത്മാവിനെ പ്രാപിച്ചാൽ പിന്നെ വേറൊരു ലാഭവും അതിലധികമായി തോന്നുന്നില്ല. ആത്മസുഖത്തിൽ ഉറച്ചവനെ അതിദുഃസഹമായ ദുഃഖംപോലും കുലുക്കുന്നില്ല. ഇതാണ് ആത്യന്തികസുഖം.

3 യോഽശനായാപിപാസേ ശോകം മോഹം ജരാം മൃത്യുമത്യേതി (ബൃ. 3.5.1)

ആത്മാവിനെ വിശപ്പ് ദാഹം, ശോകം മോഹം, ജര മൃത്യു എന്നീ പ്രാണമനഃശരീരധർമ്മങ്ങൾ തീണ്ടുന്നില്ല.

ലോകത്തിലുള്ള കഷ്ടപ്പാടുകൾ കായികസഹായംകൊണ്ടുമാത്രം ശമിപ്പിക്കാൻ കഴിയുന്നതല്ല. മനുഷ്യപ്രകൃതി വ്യത്യാസപ്പെടുന്നതുവരെ ഈ ശാരീരികാവശ്യങ്ങൾ എപ്പോഴുമുണ്ടായിരിക്കൊണ്ടിരിക്കും, ദുഃഖങ്ങൾ എപ്പോഴും അനുഭവപ്പെട്ടുകൊണ്ടിരിക്കും. എത്രതന്നെ ശരീരസഹായം ചെയ്താലും അവ നിശ്ശേഷം ശമിക്കുകയില്ല. മനുഷ്യരെ നിർമ്മലരാക്കിത്തീർക്കുകയെന്നുള്ളതുമാത്രമേ ഈ പ്രശ്നത്തിനൊരു പരിഹാരമുള്ളു.[1] നാം കാണുന്ന സർവ്വദോഷങ്ങൾക്കും സർവ്വദുഃഖങ്ങൾക്കും ഉല്പത്തിസ്ഥാനം അജ്ഞാനമാകുന്നു.[2] മനുഷ്യർക്ക് വെളിച്ചവും (ജ്ഞാനവും) തെളിച്ചവും (മനഃശുദ്ധിയും) ഉണ്ടാകട്ടെ; ആത്മികശക്തി വർദ്ധിക്കട്ടെ, ശരിയായ വിദ്യാഭ്യാസം ഉണ്ടാകട്ടെ; അപ്പോൾ മാത്രമേ ലോകത്തിൽ ദുഃഖനിവൃത്തിയുണ്ടാകയുള്ളു, അതിനു മുമ്പില്ല. രാജ്യത്തിലുള്ള ഓരോ ഗൃഹവും ഓരോ ധർമ്മസത്രമായി മാറ്റാൻ കഴിഞ്ഞേയ്ക്കാം; രാജ്യം മുഴുവൻ ആസ്പത്രികളെക്കൊണ്ടു നിറയ്ക്കാൻ സാധിച്ചേയ്ക്കാം; എന്നാലും മനുഷ്യന്റെ സ്വഭാവം മാറ്റുന്നതുവരെ മനുഷ്യന് ദുഃഖം ഉണ്ടായിക്കൊണ്ടേയിരിക്കും.

നിരന്തരം കർമ്മം ചെയ്തുകൊണ്ടിരിക്കണമെന്ന് ഭഗവദ്ഗീത വീണ്ടും വീണ്ടും നമ്മോട് ഉപദേശിക്കുന്നു. എല്ലാ കർമ്മങ്ങളും സ്വഭാവേന ഗുണദോഷസമ്മിശ്രമാകുന്നു; അല്പമെങ്കിലും ഗുണം എവിടെയെങ്കിലും ഉണ്ടാകാത്ത ഒരു കർമ്മവും ചെയ്യാൻ എനിക്കു കഴിവില്ല. അല്പമെങ്കിലും ദോഷം എവിടെയെങ്കിലും ജനിപ്പിക്കാത്ത ഏതെങ്കിലും കർമ്മം ഉണ്ടായിരിക്കാനും നിവൃത്തിയില്ല. ഏതു കർമ്മവും അവശ്യം ഗുണദോഷമിശ്രമായിത്തന്നെയിരിക്കും. എങ്കിലും സദാ കർമ്മം ചെയ്തുകൊണ്ടിരിക്കണമെന്നാണ് ശാസനം.

നന്മയും തിന്മയും അതാതിന്റെ ഫലത്തെ ചെയ്യും. രണ്ടും അതാതിന്റെ കർമ്മത്തെ ജനിപ്പിക്കും. സത്കർമ്മം സത്ഫലത്തെയും ദുഷ്കർമ്മം ദുഷ്ഫലത്തെയും നമ്മളിൽ ഉളവാക്കും. എന്നാൽ നന്മ തിന്മകൾ

---

1 നാന്യത്ര വിദ്യാതപസോർനാന്യത്രേന്ദ്രിയനിഗ്രഹാത്
നാന്യത്ര ലോഭസംത്യാഗാത് ശാന്തിം പശ്യാമി തേ*f*നഘ.

(മ.ഭാ.ഉ. 35.51)

വിദ്യയും തപസ്സുമില്ലാതെ, ഇന്ദ്രിയനിഗ്രഹംകൂടാതെ, ലോഭം മുഴുവനും വെടിയാതെ, അല്ലയോ അനഘ, അങ്ങയ്ക്ക് ശാന്തിവരാനുള്ള വഴി ഞാൻ കാണുന്നില്ല. (ധൃതരാഷ്ട്രർക്കു വിദുരന്റെ ഉപദേശം)

2. ഏകഃ ശത്രുർ ന ദ്വിതീയോ*f*സ്തി ശത്രുരജ്ഞാനതുല്യഃ പുരുഷസ്യ രാജൻ
യേനാവൃതഃ കുരുതേ സംപ്രയുക്തോ ഘോരാണി കർമ്മാണി സുദാരുണാനി.

(മ.ഭാ.ശാ. 297. 29)

അല്ലയോ രാജാവേ, അജ്ഞാനം എന്ന ഒരൊറ്റ ശത്രുവല്ലാതെ മനുഷ്യന് രണ്ടാമതൊരു ശത്രു അതിനൊപ്പമില്ല. അജ്ഞാനാവൃതനായി അതിന്നധീനനായിട്ടാണ് മനുഷ്യൻ ഘോരങ്ങളും അതിഭയങ്കരങ്ങളുമായ കർമ്മങ്ങൾ ചെയ്യുന്നത്.

രണ്ടും ആത്മാവിനു ബന്ധനങ്ങളാകുന്നു. കർമ്മത്തിൻെറ ഈ ബന്ധക സ്വഭാവത്തിൻെറ കാര്യത്തിൽ ഗീത അരുളുന്ന പരിഹാരമെന്തെന്നാൽ, നാം ചെയ്യുന്ന കർമ്മത്തിൽ നമുക്ക് ആസക്തിയില്ലാതിരിക്കുന്നപക്ഷം അതിന് നമ്മുടെ ആത്മാവിനെ ബന്ധിക്കാൻ കഴിയുന്നതല്ല എന്നാകുന്നു.[1] കർമ്മത്തിലെ ഈ അനാസക്തിയെന്താണെന്നു മനസ്സിലാക്കാൻ നോക്കാം.

ഇതാണ് ഗീതയിലെ മർമ്മമായ ആശയം: നിരന്തരം കർമ്മം ചെയ്യുക, എന്നാൽ കർമ്മത്തിൽ സക്തിയില്ലാതിരിക്കുക. (ഇതു മനസ്സിലാക്കുവാൻ സംസ്കാരത്തെപ്പറ്റി അല്പം അറിയേണ്ടതുണ്ട്.) സംസ്കാരം എന്ന പദത്തിന് 'സഹജമായ വാസന' എന്നു സാമാന്യമായി അർത്ഥം പറയാം. മനസ്സിനെ ഒരു തടാകത്തോടുപമിക്കാം. അതിൽ ഉണ്ടാകുന്ന ഓരോ കല്ലോലവും തരംഗവും അടങ്ങുന്നതോടുകൂടി തീരെ നശിച്ചുപോകാതെ, മേലിൽ വീണ്ടും ആവിർഭവിക്കാനുള്ള സാധ്യതയോടുകൂടി ഒരു അടയാളം മനസ്സിൽ അവശേഷിപ്പിക്കുന്നു. തരംഗത്തിൻെറ പുനരാവിർഭാവസാദ്ധ്യതയോടുകൂടിയ ഈ അടയാളത്തെയാണ് 'സംസ്കാര' [2] മെന്നു പറയുന്നത്. നാം ചെയ്യുന്ന ഓരോ പ്രവൃത്തിയും, നമ്മുടെ ശരീരത്തിൻെറ ഓരോ ചലനവും, നാം വിചാരിക്കുന്ന ഓരോ വിചാരവും ഇത്തരം ഓരോ മുദ്ര നമ്മുടെ ചിത്തത്തിൽ നിക്ഷേപിക്കുന്നുണ്ട്. ഈ മുദ്രകൾ ചിത്തത്തിൻെറ ഉപരിതലത്തിൽ തെളിഞ്ഞുകാണാതിരിക്കുമ്പോഴും, അധസ്ഥലങ്ങളിൽ കിടന്ന്, നാം അറിയാതെതന്നെ, പ്രവർത്തിക്കാൻ തക്ക കെൽപുള്ളവയാണ്. ചിത്തത്തിലുള്ള ഈ മുദ്രകളുടെ (സംസ്കാരങ്ങളുടെ) ആകത്തുകയാണ്, ഓരോ നിമിഷത്തിലുമുള്ള നാം എങ്ങനെയുള്ളവരാകുന്നു എന്നു നിർണ്ണയിക്കുന്നത്; എൻെറ കഴിഞ്ഞുപോയ ജീവിതത്തിലുണ്ടായിട്ടുള്ള സർവ്വസംസ്കാരങ്ങളുടെയും പരിണതഫലമാകുന്നു ഈ നിമിഷത്തിലെ "ഞാൻ". വാസ്തവത്തിൽ ഇതിനെയാണ് സ്വഭാവം എന്നു പറയുന്നത്. ഓരോരുത്തൻെറയും സ്വഭാവത്തെ നിർണ്ണയിക്കുന്നത് അവനവൻെറ സംസ്കാരങ്ങളുടെ സമാഹാരമാകുന്നു. നല്ല സംസ്കാരങ്ങൾക്കാണ് പ്രാബല്യമെങ്കിൽ സ്വഭാവം നല്ലതായിരിക്കും;

ചീത്തയ്ക്കാണെങ്കിൽ സ്വഭാവം ചീത്തയായിരിക്കും. ഒരാൾ നിരന്തരം ചീത്ത വാക്കുകൾ കേൾക്കുകയും ചീത്ത കാര്യങ്ങൾ ചിന്തിക്കുകയും ചീത്ത പ്രവൃത്തികൾ ചെയ്യുകയും ചെയ്യുന്നുവെങ്കിൽ അയാളുടെ മനസ്സ് ചീത്ത സംസ്കാരങ്ങൾകൊണ്ടു നിറഞ്ഞിരിക്കും. ആ സംസ്കാരങ്ങൾ അയാൾ അറിയാതെതന്നെ അയാളുടെ വിചാരങ്ങളെയും പ്രവൃത്തിക

1 അസക്തബുദ്ധിഃ സർവ്വത്ര ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്കർമ്മ്യസിദ്ധിം പരമാം സന്ന്യാസേനാധിഗച്ഛതി. (ഗീത 18.49)

2 സംസ്കാരം അനുഭവത്തിൽനിന്നു ജനിക്കുന്നതും സ്മൃതിക്ക് ഹേതുവുമാകുന്നു. (അനുഭവജന്യഃ സ്മൃതിഹേതുഃ സംസ്കാരഃ)

ളെയും ബാധിക്കും.[1] വാസ്തവത്തിൽ ആ ദുഃസംസ്കാരങ്ങൾ എപ്പോഴും പ്രവർത്തിച്ചുകൊണ്ടേയിരിക്കും; അവയുടെ പരിണതഫലം ചീത്തയായിരിക്കും; അങ്ങനെ അയാൾ ഒരു ചീത്ത മനുഷ്യനായിരിക്കും. അതിൽനിന്നൊഴിയാൻ അയാൾക്കു കഴിയുന്നില്ല. ഈ ദുഃസംസ്കാരങ്ങളുടെ ആകത്തുക ദുഷ്കർമ്മങ്ങൾ ചെയ്യാനുള്ള വലിയ പ്രേരകശക്തി അയാളിൽ ഉളവാക്കും.[2] അയാൾ തൻെറ സംസ്കാരങ്ങളുടെ കയ്യിൽ ഒരു യന്ത്രം പോലെയായിരിക്കും. അവ അയാളെക്കൊണ്ട് ദുഷ്കർമ്മങ്ങൾ ബലാൽ ചെയ്യിക്കും. ഇതുപോലെതന്നെ ഒരാൾ സദ്വിചാരങ്ങൾ വിചാരിക്കയും സത്കർമ്മങ്ങൾ അനുഷ്ഠിക്കയും ചെയ്യുന്നുവെങ്കിൽ ആ സംസ്കാരങ്ങളുടെ ആകത്തുക നല്ലതായിരിക്കയും, അവ അയാൾ ഇച്ഛിച്ചില്ലെങ്കിൽക്കൂടി അയാളെക്കൊണ്ട് ബലാൽ നന്മ പ്രവർത്തിപ്പിക്കയും ചെയ്യും. അപ്രതിരോധ്യമായ ഒരു സദ്വാസനാബലം തന്നിലുണ്ടാകത്തക്കവിധം അത്ര വളരെ സത്കർമ്മങ്ങൾ ചെയ്യുകയും അത്ര വളരെ സദ്വിചാരങ്ങൾ വിചാരിക്കയും ചെയ്തിട്ടുള്ള ഒരു മനുഷ്യന്, നന്മ ചെയ്യണമെന്നിച്ഛയില്ലെങ്കിലും, ഒരു സമയം തിന്മ ചെയ്യണമെന്നു തോന്നിയാൽക്കൂടി, ആ സദ്വാസനകളുടെ സമാഹാരമായ അയാളുടെ മനസ്സ് അതിനനുവദിക്കുന്നതല്ല. വാസനകൾ അയാളെ പിന്തിരിപ്പിക്കും. അയാൾ സദ്വാസനകൾക്കു പൂർണ്ണമായും അധീനനായിരിക്കും. ഈ സ്ഥിതിയിലെത്തുമ്പോൾ ഒരുവൻെറ സത്സ്വഭാവത്തിന് സ്ഥിരപ്രതിഷ്ഠ ലഭിച്ചു എന്നു പറയാം.

ആമ കാലും തലയും ഓട്ടിന്നുള്ളിലേയ്ക്കു വലിക്കുന്നു. പിന്നെ അതിനെ കൊന്നാലും കഷണം കഷണമായി മുറിച്ചാലും അവയെ പുറത്തേയ്ക്കു നീട്ടുകയില്ല. അതുപോലെ തൻെറ ഇന്ദ്രിയങ്ങളെയും സങ്കല്പങ്ങളെയും ജയിച്ചടക്കിയിട്ടുള്ള മനുഷ്യൻെറ സ്വഭാവത്തിന് സ്ഥിരപ്രതിഷ്ഠ ലഭിച്ചിരിക്കുന്നു.[3]

അയാൾ സ്വന്തം അന്തഃശക്തികളെ സ്വാധീനത്തിലാക്കിയിരിക്കുന്നു.

---

1 കർമ്മണാ മനസാ വാചാ യദഭീക്ഷ്ണം നിഷേവതേ
തദേവാപഹരത്യേനം തസ്മാത് കല്യാണമാചരേത്. (മ.ഭാ.ഉ. 38.56)
കർമ്മംകൊണ്ടും മനസ്സുകൊണ്ടും വാക്കുകൊണ്ടും എപ്പോഴും സേവിക്കുന്നത് അവനെ അപഹരിച്ചുകൊണ്ടുപോകുന്നു. അതുകൊണ്ട് ശുഭംതന്നെ ചെയ്യുക.

2 യഥാ യഥാ നിഷേവന്തേ വിഷയാൻ വിഷയാത്മകാഃ
തഥാ തഥാ കുശലതാ തേഷാം തേഷൂപജായതേ. (മനു. 12.73)
വിഷയാസക്തന്മാർ എത്രകണ്ട് വിഷയനിഷേവനം ചെയ്യുന്നുവോ ഇന്ദ്രിയമനസ്സുകൾക്ക് അത്രകണ്ട് ആസ്വാദനസാമർത്ഥ്യം വിഷയങ്ങളിൽ ഉണ്ടാകുന്നു.

3 തസ്മാത് യസ്യ മഹാബാഹോ നിഗൃഹീതാനി സർവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യസ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. (ഗീത 2.68)
അല്ലയോ വീര, സർവ്വേന്ദ്രിയങ്ങളും സർവ്വവിഷയങ്ങളിൽനിന്നും ആർക്കു പിൻവലിച്ച് ഒതുക്കിനിർത്താൻ കഴിയുമോ അയാളുടെ പ്രജ്ഞ ഉറച്ചതാകുന്നു.

അയാളുടെ ഇച്ഛയ്ക്കു വിപരീതമായി അവയെ വെളിയിലേയ്ക്കു കൊണ്ടുവരാൻ യാതൊന്നിനും കഴിവില്ല. ഈ സദ്വാസനാപരമ്പരകളുടെ നിരന്തരയാന്ത്രികപ്രവർത്തനം ഹേതുവായി, മനസ്സിന്റെ ബോധതലത്തിൽ സദാ സത്സംസ്കാരങ്ങൾ വ്യാപരിച്ചുകൊണ്ടിരിക്കുന്നതിനാൽ, സത്കർമ്മങ്ങൾ ചെയ്യാനുള്ള വാസന പുഷ്ടിപ്പെടുകയും തത്ഫലമായി നമുക്ക് ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാനുള്ള കഴിവുണ്ടാവുകയും ചെയ്യും. ഈ വിധത്തിൽ മാത്രമേ സ്വഭാവത്തിനു സ്ഥിരപ്രതിഷ്ഠ ലഭിക്കൂ; അതിനു ശേഷമേ ഒരുവൻ സത്യത്തെ പ്രാപിക്കുകയുള്ളു. ആ നിലയിലെത്തിയ മനുഷ്യൻ എന്നെന്നേയ്ക്കും സുരക്ഷിതനായി. അയാൾക്ക് മേലാൽ ഒരു തിന്മയും പ്രവർത്തിക്കാൻ സാധിക്കയില്ല. ഏതു കൂട്ടുകെട്ടിൽ പെട്ടാലും അയാൾക്ക് യാതൊരപകടവുമില്ല. ഇങ്ങനെ സദ്വാസനകൾ നേടുന്നതിനെക്കാളും ഉയർന്നതായ ഒരു നിലയുണ്ട്. അതു മോക്ഷേച്ഛയാകുന്നു. എല്ലാ യോഗങ്ങളുടെയും ലക്ഷ്യം ആത്മാവിന്റെ ബന്ധമോചനമാണെന്നും ഓരോ യോഗവും ഒരുപോലെ ആ ലക്ഷ്യത്തിലേയ്ക്കു[1] നയിക്കുന്നു എന്നും ഓർമ്മിക്കേണ്ടതാണ്. ബുദ്ധൻ മിക്കവാറും ധ്യാനംകൊണ്ടും ക്രിസ്തു പ്രാർത്ഥനകൊണ്ടും പ്രാപിച്ച സ്ഥാനം മനുഷ്യർക്ക് കർമ്മംകൊണ്ടുതന്നെ പ്രാപിക്കാം. ബുദ്ധൻ കർമ്മനിരതനായ ജ്ഞാനിയും ക്രിസ്തു ഭക്തനും ആയിരുന്നു; അവർ രണ്ടുപേരും ഒരേ സ്ഥാനത്തെത്തന്നെ പ്രാപിക്കുകയും ചെയ്തു. ഇവിടെയുള്ള വിഷമം ഇതാണ്: മുക്തി എന്നു പറയുന്നത് പൂർണ്ണസ്വാതന്ത്ര്യം, തിന്മയുടെ കെട്ടിൽനിന്നെന്നതുപോലെ നന്മയുടെ കെട്ടിൽനിന്നുമുള്ള മോചനമാകുന്നു. പൊന്നുകൊണ്ടായാലും ഇരുമ്പുകൊണ്ടായാലും ചങ്ങല ചങ്ങലതന്നെ. കയ്യിൽ മുള്ളു തറച്ചാൽ അതിനെ എടുത്തുകളയാൻ മറ്റൊരു മുള്ളുപയോഗിക്കും; എടുത്തുകഴിഞ്ഞാൽ രണ്ടും ദൂരെക്കളയും.

രണ്ടാമത്തെ മുള്ളു സൂക്ഷിച്ചുവെയ്ക്കേണ്ട ആവശ്യമില്ല; രണ്ടും മുള്ളുതന്നെയാണല്ലോ. അതുപോലെ ദുർവാസനകളെ സദ്വാസനകൾകൊണ്ട് ജയിക്കണം; മനസ്സിലുള്ള ദുഃസംസ്കാരങ്ങളെ സത്സംസ്കാരങ്ങളുടെ നവതരംഗങ്ങളെക്കൊണ്ടു നീക്കം ചെയ്യണം.[2] ഒടുവിൽ ആ ദുർവാസനകൾ മിക്കവാറും അന്തർദ്ധാനം ചെയ്യുകയോ അഥവാ അമർന്ന്

1 സർവ്വേ വേദാ യത്പദമാമനന്തി
തപാംസി സർവാണി ച യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ ബ്രവീമ്യോമിത്യേതത്. (കഠം. 2.15)

സർവ്വവേദങ്ങളും യാതൊരു പദം ഗമിക്കണമെന്ന് ഒന്നിച്ചു പറയുന്നുവോ, സർവ്വതപസ്സുകളും (ചിട്ടകളും) യാതൊന്നു പ്രാപിക്കാനാണെന്നു പറയുന്നുവോ, യാതൊന്നിച്ഛിച്ചു ധീരന്മാർ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവോ, അതു ഞാൻ നിനക്കു ചുരുക്കിപ്പറഞ്ഞുതരാം. അതിന്റെ പേരാണ് 'ഓം' എന്നത്.

2 വിതർക്കബാധനേ പ്രതിപക്ഷഭാവനം. (യോ. സൂ. 2.33)

മനസ്സിൻെറ ഒരു മൂലയിൽ നിയന്ത്രണാധീനമായി നില്ക്കുകയോ ചെയ്യും. അതുവരെ ഈ അഭ്യാസം തുടരേണ്ടതാകുന്നു. എന്നാൽ അതിനുശേഷം സദ്വാസനകളേയും ജയിക്കണം. അങ്ങനെയാണ് 'സക്തൻ' 'അസക്ത' നായിത്തീരുന്നത്. കർമ്മം ചെയ്തുകൊള്ളുക; എന്നാൽ കർമ്മമോ വിചാരമോ മനസ്സിൽ ഗാഢമുദ്രകൾ പതിക്കാതെ നോക്കുക. ചെറുകല്ലോല ങ്ങൾ വരികയും പോകുകയും ചെയ്യട്ടെ; വലിയ വലിയ കർമ്മങ്ങൾ മാംസപേശികളിൽനിന്നും മസ്തിഷ്കത്തിൽനിന്നും ഉദ്ഭവിച്ചുകൊള്ളട്ടെ; പക്ഷേ അവ ആത്മാവിൽ ഗാഢമുദ്ര പതിക്കാതിരിക്കട്ടെ.[1]

ഇതെങ്ങനെ സാധിക്കും? നമുക്ക് ആസക്തിയുള്ള കർമ്മങ്ങളുടെ സംസ്കാരമാണ് മനസ്സിൽ പതിഞ്ഞുകിടക്കുക എന്ന് നമുക്കറിയാം. പകൽ മുഴുവൻ ഞാൻ അനേകജനങ്ങളെ കാണുന്നുണ്ടാവാം; അക്കൂട്ട ത്തിൽ ഒരാളുടെ പേരിൽ എനിക്കു വിശേഷാൽ സ്നേഹം തോന്നി എന്നു വരാം. രാത്രിയിലെ വിശ്രമവേളയിൽ ഞാൻ പകൽ കണ്ട മുഖങ്ങളെ ഓർമ്മിക്കാൻ ശ്രമിക്കുന്നു. എന്നാൽ ആ ഒരു മുഖംമാത്രം - ഏതാണ്ട് ഒരു നിമിഷനേരത്തേയ്ക്കു ഞാൻ കണ്ട് സ്നേഹിക്കാനിടയായ ആ മുഖം മാത്രം - എൻെറ മനസ്സിലാവിർഭവിക്കുന്നു; മറ്റെല്ലാം മാഞ്ഞുപോയിരി ക്കുന്നു. ഈ മനുഷ്യനിൽ എനിക്കു തോന്നിയ ആസക്തിനിമിത്തം ആ മുഖം മറ്റെല്ലാ മുഖങ്ങളെക്കാളും അധികം ആഴത്തിൽ എൻെറ ഹൃദയത്തിൽ പതിഞ്ഞു. മാംസചക്ഷുസ്സിനെ സംബന്ധിച്ചിടത്തോളം എല്ലാ മുഖങ്ങളും ഒരുപോലുള്ള മുദ്രയാണ് പതിപ്പിച്ചത്. എല്ലാ മുഖങ്ങളും ഒരുപോലെ നേത്രേന്ദ്രിയത്തിൽ പതിഞ്ഞു. മസ്തിഷ്കം അവയെ ഒരുപോലെ സ്വീകരിച്ചു. എന്നാൽ മനസ്സിലുണ്ടായ ഫലം എല്ലാറ്റിനും ഒരുപോലെയായിരുന്നില്ല. പിന്നെയോ, അവയിൽ മിക്കതും മുമ്പൊരിക്കലും എൻെറ വിചാരത്തിന് വിഷയമായിട്ടില്ലാത്ത, പുതുമുഖങ്ങളായിരുന്നി രിക്കാം. എന്നാൽ, എനിക്ക് ഒരു നോക്കുമാത്രം കാണാനിടയായ ആ ഒരു മുഖത്തിന് എൻെറ മനസ്സിൽ സദൃശസംസ്കാരങ്ങൾ കണ്ടെത്തി അവയുമായി ബന്ധപ്പെടാൻ കഴിഞ്ഞു. ഒരുപക്ഷേ, വളരെക്കാലം ഞാൻ ആ ആളിൻെറ രൂപം മനസ്സിൽ സങ്കല്പിച്ചിട്ടുണ്ടാവാം; അയാളെക്കുറിച്ച് അനേകസംഗതികൾ എനിക്കറിവുണ്ടായിരുന്നിരിക്കാം; ഈ നവദർശനം മനസ്സിൽ ഉറങ്ങിക്കിടക്കുന്ന അനേകം സ്മരണകളെ ഉണർത്തിയിരിക്കാം. പക്ഷേ ആ ഒരു മുഖത്തെ സംബന്ധിച്ച സംസ്കാരം മറ്റു മുഖങ്ങളുടെ തിനേക്കാൾ ഒരു നൂറ് ആവൃത്തി കൂടുതലുണ്ടായിട്ടുള്ളതുനിമിത്തം ദർശനം മനസ്സിൽ ബലമായി പതിയാനിടയായി.

അതുകൊണ്ട് 'അസക്ത'നായിരിക്കുക: കർമ്മങ്ങൾ നടന്നുകൊള്ളട്ടെ. ഇന്ദ്രിയങ്ങൾ വ്യാപരിച്ചുകൊള്ളട്ടെ. ഇടവിടാതെ പണിയെടുത്തുകൊള്ളുക,

1 ഗീത 14.23

എന്നാൽ ഒരു അലപോലും മനസ്സിനെ കീഴടക്കാതിരിക്കട്ടെ.[1] എവിടെനിന്നോ ഇവിടെ വന്ന ഒരു വഴിപോക്കനെപ്പോലെ പണിയെടുക്കുക. നിരന്തരം കർമ്മം ചെയ്തുകൊള്ളുക; എന്നാൽ തന്നെത്താൻ ബന്ധിക്കാതിരിക്കുക. ബന്ധനം ഭയങ്കരമാണ്. ഈ ലോകം നമ്മുടെ സ്ഥിരവാസസ്ഥാനമല്ല; നാം കടന്നുപോകുന്ന താവളങ്ങളിൽ ഒന്നുമാത്രമാണിത്. പ്രകൃതി മുഴുവൻ ആത്മാവിനു (പുരുഷനു) വേണ്ടിയാണ്, ആത്മാവ് പ്രകൃതിക്കു വേണ്ടിയല്ല' എന്നുള്ള മഹത്തായ സാംഖ്യവചനം[2] ഓർമ്മവെയ്ക്കുക. പ്രകൃതിയുടെ നിലനില്പുതന്നെ പുരുഷൻെറ ശിക്ഷണത്തെ ഉദ്ദേശിച്ചാണ്; മറ്റൊന്നിനുമല്ല. പുരുഷന് ജ്ഞാനം കൈവരണം, തദ്വാരാ മുക്തിയും സിദ്ധിക്കണം - ഇതു സാധിപ്പിക്കാനാണ് പ്രകൃതി. ഇതു സദാ സൂക്ഷിക്കുന്നപക്ഷം നാം ഒരിക്കലും പ്രകൃതിയിൽ സക്തന്മാരാവുകയില്ല. പ്രകൃതി നമുക്കു പഠിക്കാനുള്ള പുസ്തകമാണെന്നും, വേണ്ട ജ്ഞാനം നേടിക്കഴിഞ്ഞാൽ പിന്നീട് അതുകൊണ്ട് യാതൊരു പ്രയോജനവുമില്ലെന്നും നമുക്കറിയാറാകും. എന്നാൽ അതിനുപകരം പ്രകൃതിതന്നെയാകുന്നു നാം എന്നാണ് നമ്മൾ വിചാരിക്കുന്നത്. പ്രകൃതിക്കുവേണ്ടിയാണ് പുരുഷൻ, ദേഹത്തിനുവേണ്ടിയാണ് ദേഹി, എന്നാണ് നാം കരുതുന്നത്. പരക്കെ പറയാറുള്ളതുപോലെ, നമ്മുടെ വിചാരം 'തിന്നാൻ ജീവിക്കുകയാണ്', 'ജീവിക്കാൻ തിന്നുകയല്ല' എന്നാകുന്നു. ഈ തെറ്റു നാം തുടരെ ചെയ്തുകൊണ്ടിരിക്കയാണ്. പ്രകൃതിയെ നാംതന്നെയെന്നു കരുതി നാം അതിൽ ആസക്തരായിത്തീരുന്നു. ഈ ആസക്തി വരുന്നതോടുകൂടി പ്രകൃതിയിലുള്ള നമ്മുടെ ആത്മാഭിമാനം (അസ്മിത)[3] ഗാഢമാവുകയും ഈ അഭിമാനം നമ്മെ കെട്ടിയിട്ട് അടിമകളെപ്പോലെ പണിയെടുപ്പിക്കയും ചെയ്യുന്നു; സ്വതന്ത്രന്മാരെപ്പോലെയല്ല നാം പ്രവർത്തിക്കുന്നത്.

ഈ ഉപദേശത്തിൻെറ മുഴുവൻ ചുരുക്കം ഇതാണ്. നാം കർമ്മം ചെയ്യുന്നത് യജമാനനെപ്പോലെയായിരിക്കണം, അടിമയെപ്പോലെയായിരിക്കരുത്. നിരന്തരം കർമ്മത്തിലേർപ്പെട്ടിരിക്കുക; എന്നാൽ അടിമപ്പണിയെടുക്കരുത്. എല്ലാവരും കർമ്മം ചെയ്യുന്നത് എങ്ങനെയെന്ന് നിങ്ങൾ

1 ഗീത 5.8,9

2 ഇത്യേഷ പ്രകൃതികൃതോ മഹദാദിവിശേഷഭൂതപര്യന്തഃ
പ്രതിപുരുഷവിമോക്ഷാർത്ഥം സ്വാർത്ഥ ഇവ പരാർത്ഥ ആരംഭഃ.(സാം. കാ. 50)

ഇങ്ങനെ മഹത്തത്ത്വം മുതൽ മഹാഭൂതങ്ങൾവരെ പ്രകൃതിയുടെ രചനയാണ്. ഈ പരിശ്രമമെല്ലാം തനിക്കുവേണ്ടിയാണെന്നു തോന്നുമെങ്കിലും പരാർത്ഥമായിട്ടാണ്. ഓരോ പുരുഷനേയും വിമോചിപ്പിക്കാൻ.

പ്രകാശക്രിയാ സ്ഥിതിശീലം ഭൂതേന്ദ്രിയാത്മകം ഭോഗാപവർഗ്ഗാർത്ഥം ദൃശ്യം.
(യോ. സൂ. 2.18)

പ്രകാശം (അറിവ്), ക്രിയ, സ്ഥിതി എന്ന സ്വഭാവത്തോടുകൂടിയതും പഞ്ചഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ ഇവ ചേർന്നുള്ളതുമായ ദൃശ്യം പ്രകൃതി അനുഭവിക്കുന്ന പുരുഷൻെറ ഭോഗത്തിനും മോക്ഷത്തിനും വേണ്ടിയാണ്.

3 യോ. സൂ. 2.6; ഗീ. 3.27; സാം. കാ. 55 ഇവ കാണുക.

കാണുന്നില്ലേ? തികച്ചും സ്വസ്ഥമായിരിക്കാൻ ആർക്കും കഴിയുന്നില്ല: തൊണ്ണൂറ്റൊമ്പതു ശതമാനം ആളുകളും അടിമകളെപ്പോലെയാണ് പണിയെടുക്കുന്നത്. ഫലം ദുഃഖവും.[1] ഈ കർമ്മങ്ങളെല്ലാം സ്വാർത്ഥപരങ്ങളാണ്. സ്വതന്ത്രമായി കർമ്മം ചെയ്യുക! പ്രേമപ്രേരിതരായി കർമ്മം ചെയ്യുക! 'പ്രേമം' എന്ന പദം മനസ്സിലാക്കാൻ വളരെ പ്രയാസമാണ്. സ്വാതന്ത്ര്യം ഉണ്ടാകുന്നതുവരെ പ്രേമം ഉദിക്കുന്നില്ല. യഥാർത്ഥമായ പ്രേമം അടിമയിൽ ഉണ്ടാവുക അസാദ്ധ്യമാണ്. അടിമയെ വിലയ്ക്കു വാങ്ങി ചങ്ങലകൊണ്ടു കെട്ടിയിട്ടു പണിയെടുപ്പിച്ചാൽ, അയാൾ ഒരു യന്ത്രംപോലെ ജോലി ചെയ്യും; പക്ഷേ അയാളിൽ പ്രേമം കാണുകയില്ല. അതുപോലെ, നമ്മളും ലൗകികകാര്യങ്ങൾക്കുവേണ്ടി അടിമകളെപ്പോലെ കർമ്മം ചെയ്യുമ്പോൾ നമ്മളിൽ പ്രേമമുണ്ടാവുകയില്ല; നമ്മുടെ കർമ്മം ശരിയായ കർമ്മവുമല്ല. ബന്ധുമിത്രാദികൾക്കുവേണ്ടി ചെയ്യുന്ന കർമ്മമായാലും അവരവർക്കുവേണ്ടി ചെയ്യുന്ന കർമ്മമായാലും ഇപ്പറഞ്ഞതു ശരിയാണ്. (അസ്വതന്ത്രവും പ്രേമരഹിതവുംതന്നെ.) സ്വാർത്ഥകർമ്മം ദാസ്യകർമ്മമാണ്. അതിന് (കർമ്മം സ്വതന്ത്രമായുള്ളതാണോ എന്നറിയുന്നതിന്) ഇതാ ഒരു പരീക്ഷണം: പ്രേമപ്രേരിതമായ ഏത് കർമ്മവും സുഖദായകമാണ്. ശാന്തിയും നിർവൃതിയും അനന്തരഫലമായരുളാത്ത ഒരു പ്രേമകർമ്മവുമില്ല. പരമാർത്ഥസത്ത, പരമാർത്ഥജ്ഞാനം, പരമാർത്ഥപ്രേമം ഇവ മൂന്നും എന്നും ഒന്നോടൊന്നു ചേർന്നിരിക്കുന്നു. മൂന്നും ഒന്നിൽത്തന്നെ. ഒന്ന് ഉള്ളിടത്ത് മറ്റുള്ളവയും ഉണ്ടായിരിക്കണം. അവ ഏകവും അദ്വിതീയവുമായ സച്ചിദാനന്ദത്തിൻെറ മൂന്നു ഭാവങ്ങളാണ്. ആ സത്ത ദേശകാലനിമിത്തവിശിഷ്ടമാകുമ്പോൾ ജഗത്തായി കാണപ്പെടുന്നു,[2] ആ ജ്ഞാനം ലൗകികവിഷയജ്ഞാനമായി മാറുന്നു.[3] മനുഷ്യഹൃദയ

---

1 യദ്യത് പരവശം കർമ്മ തത്തദ് യത്നേന വർജ്ജയേത്
യദ്യദാത്മവശം തു സ്യാത് തത്തത് സേവേത യത്നതഃ
സർവ്വം പരവശം ദുഃഖം സർവ്വമാത്മവശം സുഖം
ഏതദ് വിദ്യാത് സമാസേന ലക്ഷണം സുഖദുഃഖയോഃ
യത് കർമ്മ കുർവതോഽസ്യ സ്യാത് പരിതോഷോഽന്തരാത്മനഃ
തത് പ്രയത്നേന കുർവീത വിപരീതം തു വർജ്ജയേത്. (മനു.4. 159-161)

പരവശമായ കർമ്മമൊക്കെ എങ്ങനെയും വർജ്ജിക്കണം. ആത്മവശമായതൊക്കെ പ്രയത്നിച്ചിട്ടും അനുഷ്ഠിക്കണം. പരവശമായത് സർവ്വവും ദുഃഖമാണ്, ആത്മവശമായതെല്ലാം സുഖവും. ഇതാണ്, ചുരുക്കിപ്പറഞ്ഞാൽ, സുഖദുഃഖലക്ഷണം. എന്തു കർമ്മം ചെയ്താലാണോ അന്തരാത്മാവിന് പരിതോഷമുണ്ടാകുന്നത് അത് എത്ര ശ്രമിച്ചിട്ടും ചെയ്യണം; വിപരീതമായുള്ളതു വർജ്ജിക്കണം.

2 സ യ എഷോഽണിമൈതദാത്മ്യമിദം സർവ്വം തത് സത്യം. (ഛാ. 6.8.7)
ജഗത്കാരണമായ ആ സത്തിനെക്കൊണ്ടാണ് ഇക്കണ്ടതെല്ലാം ഉള്ളതായിരിക്കുന്നത്. അത്, ആ ആത്മാവ്, മാത്രമാണ് സത്യം - പരമാർത്ഥം.

3 തമേവ ഭാന്തമനുഭാതി സർവ്വം തസ്യ ഭാസാ സർവ്വമിദം വിഭാതി. (മു.2.2.11)
ആത്മജ്യോതിസ്സു വിളങ്ങുന്നതിൻെറ പിന്നാലെ എല്ലാം വിളങ്ങുന്നു. ഇക്കണ്ടതെല്ലാം ആത്മചൈതന്യംകൊണ്ട് സചേതനങ്ങളായി വിവിധം വിളങ്ങുന്നു.

ത്തിന് അനുഭവപ്പെടുന്ന എല്ലാ പ്രേമത്തിനും ആധാരം ആ ആനന്ദമാകുന്നു.[1] അതിനാൽ, പ്രേമിക്കുന്നവന്നോ പ്രേമിക്കപ്പെടുന്നവന്നോ ദുഃഖം ജനിപ്പിക്കത്തക്കവിധമുള്ള ഒരു പ്രതികരണം യഥാർത്ഥ പ്രേമത്തിൽനിന്ന് ഒരിക്കലും ഉണ്ടാകയില്ല.[2] ഒരാൾക്ക് ഒരു സ്ത്രീയോട് പ്രേമമുണ്ട് എന്ന് വിചാരിക്കുക; അവൾ ആകെ സ്വായത്തയായിരിക്കണമെന്നാണ് അയാളുടെ ആഗ്രഹം; അവളുടെ ഏത് ചേഷ്ടയിലും അയാൾക്ക് അതിയായ ശങ്കയാണ്; അവൾ അടുത്തിരിക്കണം, അടുത്തു നില്ക്കണം; ഉണ്ണുന്നതും നടക്കുന്നതും തൻെറ ചൊല്പടിക്കായിരിക്കയും വേണം. അയാൾ അവളുടെ അടിമയായിരിക്കുന്നു; അവൾ തൻെറ അടിമയായിരിക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു. ഇത് പ്രേമമല്ല; അടിമകൾക്കുള്ള ഒരുതരം ദുഷിച്ച ആസക്തി പ്രേമത്തിൻെറ നാട്യത്തിൽ കടന്നുകൂടിയിരിക്കയാണ്. ഇതു ദുഃഖകരമായതുകൊണ്ട് പ്രേമമാകാൻ നിവൃത്തിയില്ല. അവൾ തൻെറ ഹിതാനുവർത്തിനിയാകുന്നില്ലെങ്കിൽ അയാൾക്ക് ദുഃഖമായി. പ്രേമത്തിൻെറ കാര്യത്തിൽ ദുഃഖജനകമായ പ്രതികരണമില്ല. പ്രേമത്തിൻെറ പ്രതികരണം ആനന്ദംമാത്രമാണ്. അല്ലാത്തപക്ഷം അത് പ്രേമമല്ല: മറ്റെന്തിനെയോ പ്രേമമെന്ന് തെറ്റിദ്ധരിക്കയാണ്. ദുഃഖത്തിൻെറയോ അസഹിഷ്ണുതയുടെയോ പ്രതികരണം ഉണ്ടാകാതെ, സ്വാർത്ഥഭാവമില്ലാതെ, മുഴുവൻ ലോകത്തെയും പ്രപഞ്ചത്തെത്തന്നെയും പ്രേമിക്കുവാൻ നിങ്ങൾക്ക് സാധ്യമാകുന്നുതെപ്പോഴോ, അപ്പോഴാണ് നിങ്ങൾ അനാസക്തനാകുവാൻ അധികാരിയാകുന്നത്.

ശ്രീകൃഷ്ണൻ ഇങ്ങനെ പറയുന്നു:[3] 'അർജ്ജുന, എന്നെ നോക്കുക! ഞാൻ ഒരു നിമിഷത്തേയ്ക്കുപോലും കർമ്മം ചെയ്യാതിരുന്നാൽ ജഗത്തു

1. രസോ വൈ സഃ രസം ഹ്യേവായം ലബ്ധ്വാ ആനന്ദീഭവതി
ഏഷ ഹ്യേവാനന്ദയാതി.

ആത്മാവ് രസംതന്നെ. ഈ രസം കിട്ടിയിട്ടാണ് ജ്ഞാനികൾ വിഷയങ്ങളെകൂടാതെതന്നെ അനന്താനന്ദം അനുഭവിക്കുന്നത്. ഈ ആത്മാനന്ദംതന്നെയാണ് സർവ്വപ്രാണികളെയും ആനന്ദിപ്പിക്കുന്നതും.

2. യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവതി അമൃതോ ഭവതി തൃപ്തോ ഭവതി.
യത്പ്രാപ്യ ന കിഞ്ചിദ് വാഞ്ഛതി ന ശോചതി
ന ദ്വേഷ്ടി ന രമതേ നോത്സാഹീ ഭവതി. (നാ. ഭ. സൂ. 1.4,5)

യാതൊന്നു കിട്ടിയാൽ മനുഷ്യൻ സിദ്ധൻ (പൂർണ്ണൻ) ആകുന്നു, അമൃതനാകുന്നു, തൃപ്തനാകുന്നു; യാതൊന്നു പ്രാപിച്ചാൽപ്പിന്നെ ഒന്നും ആഗ്രഹിക്കുന്നില്ല. ഒട്ടും ദുഃഖിക്കുന്നില്ല, ദ്വേഷിക്കുന്നില്ല, ഒന്നിലും രമിക്കുന്നില്ല, തൻകാര്യത്തിനായി പണിപ്പെടുന്നുമില്ല. (ഇതാണ് പ്രേമം)

3 ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനാവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി. (ഗീത 3.22)
ഉത്സീദേയുരിമേ ലോകാ ന കുര്യാം കർമ്മ ചേദഹം
സംകരസ്യ ച കർത്താ സ്യാമുപഹന്യാമിമാഃ പ്രജാഃ. (ഗീത 3.24)

മുഴുവൻ നശിച്ചുപോകും. എനിക്കു കർമ്മംകൊണ്ട് ഒന്നും നേടാനില്ല. ഞാൻ ജഗദേകനാഥനാണ്. പിന്നെ ഞാനെന്തിന് കർമ്മം ചെയ്യുന്നു? ലോകത്തെ ഞാൻ പ്രേമിക്കുന്നതുകൊണ്ട്." പ്രേമമുള്ളതുകൊണ്ട് ഈശ്വരൻ അനാസക്തനായിരിക്കുന്നു; ആ യഥാർത്ഥപ്രേമം നമ്മെ അനാസക്തരാക്കും. എവിടെയൊക്കെയാണോ ആസക്തിയുള്ളത്,[1] ലൗകികവിഷയങ്ങളിൽ അഭിനിവേശമുള്ളത്, അവിടെയൊക്കെ എല്ലാം ശാരീരികാസക്തിയാണ്, ജഡത്തിന് ജഡത്തിനോടുള്ള ആകർഷണമാണ്, എന്നറിഞ്ഞിരിക്കണം. ഇതു രണ്ടു ശരീരങ്ങളെ പരസ്പരം ആകർഷിച്ച് അടുപ്പിച്ചുകൊണ്ടിരിക്കുന്നതും, അവയ്ക്കു വേണ്ടത്ര അടുക്കാൻ സാധിക്കാതെവരുമ്പോൾ വേദന ജനിപ്പിക്കുന്നതും ആയ ഒരു ആകർഷണശക്തിയാകുന്നു. എവിടെ യഥാർത്ഥപ്രേമമുണ്ടോ, അവിടെ ശാരീരികാസക്തിയെ തീരെ ആശ്രയിക്കാതെയാണ് പ്രേമം നിലകൊള്ളുന്നത്. അത്തരം പ്രേമമുള്ളവർ തമ്മിൽ ഒരായിരം മൈൽ അകലം ഉണ്ടായിരുന്നാലും അവരുടെ പ്രേമം അഭംഗുരമായിരിക്കും; അതു നശിക്കുന്നില്ല, ഒരിക്കലും പ്രതികരണമായി ദുഃഖത്തെ ജനിപ്പിക്കുന്നുമില്ല.

ഈ അനാസക്തി സമ്പാദിക്കാൻ ഒരു ആയുഷ്കാലത്തെ അഭ്യാസം തന്നെയും വേണ്ടിവന്നേയ്ക്കാം. എന്നാൽ ഈ നിലയിൽ എത്തുന്നതോടുകൂടി നാം പ്രേമത്തിൻെറ ലക്ഷ്യം പ്രാപിക്കുന്നു; മുക്തന്മാരാവുകയും ചെയ്യുന്നു. നമ്മിൽനിന്ന് പ്രകൃതിബന്ധനം പൊഴിഞ്ഞുപോകുന്നു. പ്രകൃതിയെ നാം അവളുടെ തനിസ്വരൂപത്തിൽ കാണുന്നു. അവൾ പിന്നെ നമുക്കുവേണ്ടി ഒരു ചങ്ങലയും ഒരുക്കുന്നില്ല. നാം മുക്തന്മാരായി നിലകൊള്ളുന്നു; കർമ്മഫലങ്ങളെ കണക്കാക്കുന്നുമില്ല.[2] ഫലമെന്താണെന്നറിയാൻ പിന്നെയാർക്കുണ്ട് കൗതുകം?

---

1 സ്നേഹപാശൈർബ്ബഹുവിധൈരാവിഷ്ടവിഷയാ ജനാഃ
അകൃതാർത്ഥാശ്ച സീദന്തേ ജലേ സൈകതസേതവഃ.
യദ്യത് ത്യജതി കാമാനാം തത് സുഖസ്യാഭിപൂര്യതേ.
കാമാനുസാരീ പുരുഷഃ കാമാനനുവിനശ്യതി.

(മാ.ഭാ.ശാ. 174.24. 47.)

പലതരം സ്നേഹപാശങ്ങൾകൊണ്ട് വിഷയങ്ങളെ മനസ്സിൽ കെട്ടിത്താഴ്ത്തിയിട്ടുള്ള ജനങ്ങൾ, വെള്ളത്തിലാണ്ട മണൽച്ചിറയിലെന്നതുപോലെ, കൃതകൃത്യരാകാതെ ഉഴലുന്നു. എന്തെന്തു കാമങ്ങൾ കൈവിടുന്നുവോ അത്രയ്ക്കു സുഖം വന്നു നിറയുന്നു. കാമത്തിൻെറ പിന്നാലെ പായുന്നവൻ കാമം നശിക്കുന്നതിൻെറ പിന്നാലെ നശിച്ചു പോകും.

2 ഏവം തത്ത്വാഭ്യാസാന്നാസ്മി ന മേ നാഹമിത്യപരിശേഷം
അവിപര്യയാദ് വിശുദ്ധം കേവലമുത്പദ്യതേ ജ്ഞാനം.
തേന നിവൃത്തപ്രസവാമർത്ഥവശാത് സപ്തരൂപവിനിവൃത്താം
പ്രകൃതിം പശ്യതി പുരുഷഃ പ്രേക്ഷകവദവസ്ഥിതഃ സുസ്ഥഃ.
ദൃഷ്ടാ മായേത്യുപേക്ഷക ഏകോ ദൃഷ്ടാഹമിത്യുപരമത്യന്യാ
സതി സംയോഗേƒപി തയോഃ പ്രയോജനം നാസ്തി സർഗ്ഗസ്യ.

(സാം.കാ. 64-66)

നിങ്ങളുടെ കുട്ടികൾക്കു വല്ലതും കൊടുത്തതിനു പകരം എന്തെങ്കിലും നിങ്ങൾ ചോദിക്കാറുണ്ടോ? അവർക്കുവേണ്ടി പ്രയത്നിക്കേണ്ടതു നിങ്ങളുടെ ധർമ്മമാണ്; ആ കാര്യം അവിടെ കഴിഞ്ഞു. ഒരാൾക്കുവേണ്ടിയോ ഒരു നഗരത്തിനുവേണ്ടിയോ ഒരു നാടിനുവേണ്ടിയോ നിങ്ങൾ എന്തു കാര്യം ചെയ്താലും, അതിലെല്ലാം സ്വന്തം കുട്ടികളോടുള്ള ആ മനോഭാവംതന്നെ അവലംബിക്കുക - ഒരു പ്രതിഫലവും പ്രതീക്ഷിക്കാതിരിക്കുക. നിങ്ങളുടെ എല്ലാ ദാനങ്ങളിലും, ലോകത്തിൻെറ മുമ്പിൽ പ്രതിഫലേച്ഛകൂടാതെ യജ്ഞരൂപത്തിൽ സമർപ്പിക്കുന്ന ദാതാവിൻെറ നില വ്യതിചലനമില്ലാതെ പാലിക്കാൻ നിങ്ങൾക്കു സാധിക്കുമെങ്കിൽ, നിങ്ങളുടെ കർമ്മങ്ങൾ നിങ്ങളെ ബന്ധിക്കുന്നതല്ല. പ്രതിഫലേച്ഛയുള്ളിടത്തേ ബന്ധനമുള്ളു.

അടിമകളെപ്പോലെ പണിയെടുക്കുന്നതിൻെറ ഫലം സ്വാർത്ഥതയും ആസക്തിയുമാണെങ്കിൽ, സ്വന്തമനസ്സിൻെറ ഉടയവരായി കർമ്മം ചെയ്യുന്നതിൻെറ ഫലം അനാസക്തിജന്യമായ ആനന്ദമാകുന്നു. നാം പലപ്പോഴും 'നീതി'യെക്കുറിച്ചും 'ന്യായ'ത്തെക്കുറിച്ചും പറയാറുണ്ട്; എന്നാൽ ലോകത്തിലെ നീതിയും ന്യായവും വെറും ശിശുജല്പനങ്ങളാണെന്നു കാണാം. മനുഷ്യൻെറ നടപടിയെ നയിക്കുന്നത് രണ്ടു സംഗതികളാണ്; കയ്യൂക്കും കാരുണ്യവും. കയ്യൂക്കിൻെറ പ്രയോഗം ഏതവസരത്തിലും സ്വാർത്ഥതയുടെ പ്രവർത്തനംതന്നെയാണ്. എല്ലാ സ്ത്രീപുരുഷന്മാരും അവരവർക്കുള്ള കഴിവുകളും സൗകര്യങ്ങളും തൻ കാര്യലാഭത്തിന് പരമാവധി ഉപയോഗിക്കാൻ നോക്കുന്നു. കാരുണ്യം സാക്ഷാത് സ്വർഗ്ഗംതന്നെ; നല്ലവരാകാൻ നാമെല്ലാം കാരുണ്യമുള്ളവരാകണം. നീതിയും ന്യായവുംപോലും കാരുണ്യത്തിൽ അധിഷ്ഠിതമായിരിക്കണം. നാം ചെയ്യുന്ന ജോലിക്കു പ്രതിഫലം ലഭിക്കണമെന്ന രൂപത്തിലുള്ള എല്ലാ വിചാരവും നമ്മുടെ ആദ്ധ്യാത്മികപുരോഗതിയെ തടഞ്ഞുനിർത്തുന്നു; മാത്രമല്ല, അതു നമുക്ക് അവസാനം കഷ്ടപ്പാടുണ്ടാക്കുകയും ചെയ്യുന്നു. ഈ ആദർശം - കാരുണ്യവും സ്വാർത്ഥത കലരാത്ത ഔദാര്യവും - അഭ്യസിക്കാൻ മറ്റൊരു വഴിയുണ്ട്. അത്, നാം ഈശ്വരൻെറ സഗുണഭാവത്തിൽ വിശ്വസിക്കുന്നപക്ഷം, നമ്മുടെ കർമ്മങ്ങ

---

ഇപ്രകാരം തത്ത്വാഭ്യാസംകൊണ്ട് ഞാൻ കർത്താവല്ല, എനിക്കു ദുഃഖമില്ല, ഞാൻ അഹങ്കാരമല്ല എന്നിങ്ങനെ പിഴയറ്റു കറ തീരെ തീർന്നു കേവലജ്ഞാനം ഉണ്ടാകുന്നു. പ്രകൃതിയുടെ പ്രയോജനം അതുകൊണ്ടു കഴിഞ്ഞു. അങ്ങനെ നിഷ്പ്രയോജനവതിയും നിവൃത്തയുമായ പ്രകൃതിയെ പുരുഷൻ സാക്ഷിയെന്നപോലെ നിർവ്വികാരനായി കണ്ടുകൊണ്ടിരിക്കുന്നു. ഞാൻ കണ്ടുപോയി എന്നുവെച്ച് പുരുഷൻ പ്രകൃതിയെ ഉപേക്ഷിക്കുന്നു; എന്നെ കണ്ടുപോയി എന്നറിഞ്ഞ് പ്രകൃതി പുരുഷങ്കൽനിന്നും പിന്മാറുന്നു. വീണ്ടും രണ്ടിനും സംയോഗമുണ്ടായിരുന്നാലും അതുകൊണ്ട് ഒരു പ്രയോജനത്തിനും വകയില്ല.

ളെ ഈശ്വരാരാധനമായി കരുതുകയാകുന്നു.[1] ഇവിടെ നമ്മുടെ കർമ്മത്തിന്റെ ഫലമെല്ലാം ഈശ്വരനു സമർപ്പിക്കുന്നു. അങ്ങനെ (കർമ്മഫലാർച്ചനംകൊണ്ട്) അവനെ ആരാധിക്കുന്നവരായ നമുക്ക് നമ്മുടെ പ്രവൃത്തികൾക്കു പ്രതിഫലമായി മനുഷ്യലോകത്തിൽനിന്ന് ഒന്നും പ്രതീക്ഷിക്കാൻ അവകാശമില്ല. ഈശ്വരൻതന്നെ ഇടതടവില്ലാതെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. സദാ നിസ്സംഗനായി വർത്തിക്കയും ചെയ്യുന്നു. താമരയിലയെ നനയ്ക്കാൻ വെള്ളത്തിനു കഴിയാത്തതുപോലെ, നിഃസ്വാർത്ഥിയായ മനുഷ്യനെ ഫലാസക്തി ജനിപ്പിച്ച് കർമ്മബദ്ധനാക്കാൻ കർമ്മം ശക്തിമത്തല്ല.[2] നിഃസ്വാർത്ഥനും നിഃസംഗനുമായ ഒരുവൻ ജനനിബിഡവും പാപഭൂയിഷ്ഠവുമായ ഒരു വൻനഗരത്തിന്റെ നടുക്കുതന്നെ താമസിച്ചാലും അയാളെ പാപങ്ങൾ തീണ്ടുന്നതല്ല.

ഇങ്ങനെയുള്ള പരിപൂർണ്ണസ്വാർത്ഥപരിത്യാഗത്തെ ഉദാഹരിക്കുന്ന ഒരു കഥയുണ്ട്.[3] കുരുക്ഷേത്രയുദ്ധത്തിനുശേഷം പഞ്ചപാണ്ഡവന്മാർ ഒരു മഹായാഗം നടത്തി, പാവങ്ങൾക്കായി വളരെ വലിയ ദാനങ്ങൾ ചെയ്തു. യാഗത്തിന്റെ മഹത്ത്വവും സമൃദ്ധിയും കണ്ട് സർവ്വജനങ്ങളും അദ്ഭുതപ്പെട്ടുപോയി. ഇങ്ങനെയൊരു യാഗം ലോകം മുമ്പു കണ്ടിട്ടില്ല എന്നവർ വാഴ്ത്തി. കർമ്മങ്ങൾ എല്ലാം കഴിഞ്ഞപ്പോൾ അവിടെ ഒരു ചെറിയ കീരി വന്നു. അതിന്റെ ശരീരത്തിലെ ഒരു പകുതി സ്വർണ്ണനിറവും മറ്റേ പകുതി തവിട്ടുനിറവുമായിരുന്നു. അത് യാഗശാലയുടെ തറയിൽ കിടന്നുരുളാൻ തുടങ്ങി; പിന്നീട് ചുറ്റുമുണ്ടായിരുന്നവരോടു പറഞ്ഞു: 'നിങ്ങളൊക്കെ നുണയന്മാരാണ്; ഇതു യാഗമേയല്ല.' 'എന്ത്! ഇതു യാഗമല്ലെന്നോ നീ പറയുന്നത്! ദരിദ്രന്മാർക്ക് പണവും രത്നങ്ങളും വാരിക്കോരിക്കൊടുത്തതിന്റെ ഫലമായി അവരെല്ലാം സമ്പന്നന്മാരും സംതൃപ്തന്മാരുമായ കഥ നിനക്കറിഞ്ഞുകൂടെ? മനുഷ്യൻ ഇന്നേവരെ നടത്തിയിട്ടുള്ള യാഗങ്ങളിൽവെച്ച് ഏറ്റവും അദ്ഭുതകരമായിട്ടുള്ള

---

1 യതഃ പ്രവൃത്തിർഭൂതാനാം യേന സർവ്വമിദം തതം
സ്വകർമ്മാണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ. (ഗീത 18.46)

സർവ്വപ്രാണികൾക്കും പ്രവർത്തനശക്തി യാതൊരീശ്വരനിൽനിന്നുണ്ടാകുന്നുവോ, യാതൊരീശ്വരനാൽ ഈ ജഗത്തു മുഴുവനും (മണ്ണുകൊണ്ടു കുടംപോലെ) വ്യാപ്തമായിരിക്കുന്നുവോ, ആ ഈശ്വരനെ സ്വകർമ്മംകൊണ്ട് ആരാധിച്ച് മനുഷ്യൻ ചിത്തശുദ്ധി നേടുന്നു.

2 ബ്രഹ്മണ്യാധായ കർമ്മാണി സംഗം ത്യക്ത്വാ കരോതി യഃ
ലിപ്യതേ ന സ പാപേന പത്മപത്രമിവാംഭസാ. (ഗീത 5.10)

ഒരു ഭൃത്യൻ യജമാനന്നുവേണ്ടിയെന്നതുപോലെ ഫലത്തിൽ സംഗം വിട്ട് ബ്രഹ്മാ(ഈശ്വരാ)ർപ്പണമായി ആരു കർമ്മം ചെയ്യുന്നുവോ അവനിൽ പാപം പറ്റുന്നില്ല. താമരയിലയെ വെള്ളം നനയ്ക്കാത്തതുപോലെ.

3 മ.ഭാ. അശ്വ. 90 -ാമദ്ധ്യായത്തിൽ ഈ കഥ കാണാം.

യാഗമാണിത്' എന്ന് അവർ പ്രതിവചിച്ചു. എന്നാൽ കീരി ഇങ്ങനെ പറഞ്ഞു: "ഒരിക്കൽ ഒരു ചെറുഗ്രാമത്തിൽ ഒരു സാധു ബ്രാഹ്മണനും അദ്ദേഹത്തിൻെറ ഭാര്യയും മകനും മകൻെറ ഭാര്യയുംകൂടി താമസിച്ചിരുന്നു. അവർ വളരെ ദരിദ്രന്മാരായിരുന്നു. ധർമ്മാനുശാസനവും അദ്ധ്യാപനവുംകൊണ്ടു കിട്ടിയ തുച്ഛമായ ദക്ഷിണകൾകൊണ്ടാണ് അവർ കഴിഞ്ഞുവന്നത്. അങ്ങനെയിരിക്കെ ആ രാജ്യത്ത് ഒരു വലിയ ക്ഷാമമുണ്ടായി. അതു മൂന്നു കൊല്ലത്തേയ്ക്കു നീണ്ടുനിന്നു. ആ സാധു ബ്രാഹ്മണൻ മുമ്പെങ്ങുമുണ്ടായിട്ടില്ലാത്തവിധം കഷ്ടതയനുഭവിച്ചു. ആ കുടുംബത്തിന് പലനാൾ തുടരെ പട്ടിണികിടക്കേണ്ടിവന്നു. ഒരുനാൾ ബ്രാഹ്മണന് ഭാഗ്യവശാൽ കുറച്ചു ബാർലിമാവു കിട്ടി. രാവിലെ അതു വീട്ടിൽ കൊണ്ടുവന്നു നാലു പേർക്കായി വീതിച്ചു. അവർ അതു ഭക്ഷിക്കാൻ തുടങ്ങുമ്പോഴേയ്ക്ക്, വാതില്ക്കൽ ആരോ മുട്ടുന്ന ശബ്ദം കേട്ടു. ബ്രാഹ്മണൻ വാതിൽ തുറന്നപ്പോൾ ഒരതിഥിയെയാണ് കണ്ടത്. ഭാരതത്തിൽ അതിഥി ഒരു പൂജ്യപുരുഷനാകുന്നു. അദ്ദേഹം തല്ക്കാലത്തേയ്ക്കെങ്കിലും ഈശ്വരതുല്യനാണ്. ആ വിധത്തിൽ അദ്ദേഹത്തെ ഉപചരിക്കയുംവേണം. അതിനാൽ സാധുബ്രാഹ്മണൻ ആഗതനെ ആദരവോടെ അകത്തേയ്ക്കു സ്വാഗതം ചെയ്തിരുത്തിയിട്ട് തൻെറ വീതം ആഹാരം അദ്ദേഹത്തിൻെറ മുമ്പിൽവെച്ചു സല്ക്കരിച്ചു. അതിഥി വേഗം ഭക്ഷിച്ചുതീർത്തു, പറഞ്ഞു: 'അയ്യോ! ബ്രാഹ്മണ! നിങ്ങൾ എന്നെ കൊന്നതുപോലെയായി. ഞാൻ പത്തു ദിവസമായി പട്ടിണി കിടക്കയാണ്; ഈ അല്പഭക്ഷണം എൻെറ വിശപ്പു വർദ്ധിപ്പിച്ചതേയുള്ളു.' അപ്പോൾ ബ്രാഹ്മണൻെറ ഭാര്യ, 'എൻെറ വീതം കൂടി അദ്ദേഹത്തിനു കൊടുക്കുക' എന്നു പറഞ്ഞു. ഭർത്താവ് അതിന് തടസ്സം പറഞ്ഞുവെങ്കിലും ഭാര്യ നിർബ്ബന്ധിച്ചു. 'ഇതാ ഒരു സാധുമനുഷ്യൻ. അതിഥിയായ അദ്ദേഹത്തിന് ഭക്ഷണം കൊടുക്കേണ്ടത് ഗൃഹസ്ഥരായ നമ്മുടെ ധർമ്മമാകുന്നു. അങ്ങയുടെ വീതം കൊടുത്തുകഴിഞ്ഞിരിക്കയാൽ എൻെറ വീതംകൂടി കൊടുക്കേണ്ടത് ഗൃഹിണി എന്ന നിലയിൽ എൻെറ ധർമ്മമാണ്,' എന്നു പറഞ്ഞ് തൻെറ വീതവും കൊടുത്തു. അതു കഴിച്ച ശേഷവും തൻെറ വിശപ്പ് ആളിക്കത്തുന്നതേയുള്ളു എന്നായി അതിഥി. അപ്പോൾ മകൻ പറഞ്ഞു: 'ഇതാ എൻെറ പങ്കുകൂടി എടുത്തുകൊള്ളുക; അച്ഛൻെറ ചുമതല നിറവേറ്റാൻ സഹായിക്കേണ്ടത് മകൻെറ കർത്തവ്യമാണല്ലോ.' അതുംകൂടി ഭക്ഷിച്ചിട്ടും അതിഥിയുടെ വിശപ്പു ശമിച്ചില്ല. അതിനാൽ മകൻെറ ഭാര്യ തൻെറ വീതവും കൊടുത്തു. അതുകൊണ്ട് അതിഥിക്ക് മതിയാവുകയും അദ്ദേഹം അവരെ അനുഗ്രഹിച്ചിട്ടു യാത്രയാവുകയും ചെയ്തു. അന്നു രാത്രി ആ കുടുംബാംഗങ്ങൾ നാലുപേരും പട്ടിണികൊണ്ടു മരിച്ചു. ആ ബാർലിമാവിൻെറ ഏതാനും തരികൾ തറയിൽ വീണുകിടന്നിരുന്നു. ഞാൻ അതിൽ കിടന്നുരുണ്ടപ്പോൾ, എൻെറ പകുതി ശരീരം, ഇക്കാണുന്നതു പോലെ, സ്വർണ്ണനിറമായി. അതിനുശേഷം,

അതുപോലുള്ള മറ്റൊരു യാഗം കാണാൻ ആശിച്ചുകൊണ്ട് ഞാൻ ലോകം മുഴുവൻ ചുറ്റിസഞ്ചരിക്കയായിരുന്നു; പക്ഷേ ഒരിടത്തും കണ്ടില്ല; ഒരിടത്തുവെച്ചും എൻെറ ശരീരത്തിൻെറ മറ്റേ പകുതി സ്വർണ്ണനിറമായി മാറിയില്ല. അതുകൊണ്ടത്രേ ഇതു യാഗമല്ലെന്ന് ഞാൻ പറയുന്നത്."

ഇത്തരം ദാനാദർശം[1] ഭാരതവർഷത്തിൽനിന്നു പോയിത്തുടങ്ങിയിരിക്കുന്നു. മഹാത്മാക്കളുടെ എണ്ണം കുറഞ്ഞുകുറഞ്ഞുവരുന്നു. ഞാൻ ഇംഗ്ലീഷ് പഠിച്ചുതുടങ്ങിയ കാലത്ത് ഒരു ഇംഗ്ലീഷ് കഥാപുസ്തകം വായിക്കയുണ്ടായി. അതിലൊരു കഥ കർത്തവ്യബോധമുള്ള ഒരു ബാലനെക്കുറിച്ചായിരുന്നു. അവൻ വേലയ്ക്കു പോയി സമ്പാദിച്ച പണത്തിൻെറ ഒരംശം വൃദ്ധയായ മാതാവിനു കൊടുത്തു. ബാലൻെറ ഈ പ്രവൃത്തിയെ മൂന്നുനാലു പുറങ്ങളിൽ പ്രകീർത്തിച്ചിട്ടുണ്ട്. അതിലെന്തിരിക്കുന്നു? ഈ കഥയുടെ ഗുണപാഠം ഒരു ഹിന്ദുബാലന് ഒരിക്കലും മനസ്സിലാകയില്ല. 'ഓരോരുത്തരും അവനവൻെറ കാര്യം' എന്നുള്ള പാശ്ചാത്യമനോഭാവത്തെപ്പറ്റി കേട്ടതിനുശേഷം, ഇപ്പോൾ, എനിക്കത് മനസ്സിലാകുന്നുണ്ട്. ചിലർ, അച്ഛനമ്മമാരെയും ഭാര്യാപുത്രാദികളെയും കഷ്ടത്തിലാക്കിക്കൊണ്ട്, എല്ലാം തനിയെ അനുഭവിക്കുന്നുണ്ട്. അത്തരം ഒരു നിലപാട് ഒരിക്കലും ഒരിടത്തും ഗൃഹസ്ഥൻെറ ആദർശമായിരിക്കാൻ പാടില്ല.

കർമ്മയോഗത്തിൻെറ മർമ്മമെന്തെന്ന് ഇപ്പോൾ നിങ്ങൾക്ക് മനസ്സിലായിരിക്കുമല്ലോ; മരിക്കാൻ തുടങ്ങുന്ന നിമിഷത്തിൽപ്പോലും, സന്ദേഹങ്ങൾ ഉന്നയിക്കാതെ, പരോപകാരം ചെയ്യുക. ലക്ഷോപലക്ഷം പ്രാവശ്യം വഞ്ചിതനായാലും ഒരിക്കലും ഒരു ചോദ്യം ചോദിക്കാതെയും താന്താങ്ങളുടെ പ്രവൃത്തിയെപ്പറ്റി (ഞാൻ ചെയ്തത് എന്നിങ്ങനെ) ഒരിക്കലും അഭിമാനിക്കാതെയും ഇരിക്കുക. പാവപ്പെട്ടവർക്ക് ദാനം ചെയ്തതിനെക്കുറിച്ച് വമ്പു പറയുകയോ അവരുടെ കൃതജ്ഞത പ്രതീക്ഷിക്കുകയോ ഒരിക്കലും ചെയ്യരുത്. നേരേമറിച്ച് ദാനകർമ്മങ്ങൾ ശീലിക്കാൻ ഒരു സന്ദർഭം നല്കിയതിന് നിങ്ങൾ അവരോട് കൃതജ്ഞരായിരിക്കുക. ഇങ്ങനെ നോക്കുമ്പോൾ, ഒരു ഉത്തമഗൃഹസ്ഥനായിരിക്കുകയെന്നുള്ളത് ഒരു ഉത്തമ സന്ന്യാസിയായിരിക്കുക എന്നുള്ളതിനേക്കാൾ വളരെയേറെ പ്രയാസമുള്ളതാണെന്ന് വിശദമാകുന്നുണ്ടല്ലോ. യഥാർത്ഥമായ കർമ്മയോഗാചരണം അതുപോലെതന്നെ യഥാർത്ഥമായ സന്ന്യാസജീവിതത്തെക്കാൾ അധികം പ്രയാസമുള്ളതല്ലെങ്കിൽത്തന്നെ, തത്തുല്യം പ്രയാസമുള്ളതാണ്, തീർച്ച.

---

1 ന ധർമ്മഃ പ്രീയതേ താത ദാനൈർദത്തൈർമ്മഹാഫലൈഃ
ന്യായലബ്ധൈര്യഥാ സൂക്ഷ്മൈഃ ശ്രദ്ധാപൂതൈഃ സ തുഷ്യതി. (മാ.ഭാ.അശ്വ.90.99)

ദൃഷ്ടമായി വളരെ ഫലം കൊടുക്കുന്ന ദാനംകൊണ്ട് ധർമ്മത്തിന് അത്ര പ്രീതി വരുന്നില്ല. ന്യായമായി നേടിയത് അത്യല്പമെങ്കിലും ശ്രദ്ധാവിശുദ്ധമായ ദാനംകൊണ്ട് ധർമ്മം നന്നായി സന്തോഷിക്കുന്നു.

# കർമ്മയോഗാദർശം

വേദാന്തമതത്തിലെ പരമോത്കൃഷ്ടമായ ആശയം, നമുക്ക് വിവിധ മാർഗ്ഗങ്ങളിലൂടെ ഒരേ ലക്ഷ്യത്തിൽ എത്തിച്ചേരാം എന്നുള്ളതത്രേ. ഈ മാർഗ്ഗങ്ങളെ പൊതുവെ കർമ്മം, ഭക്തി, ധ്യാനം, ജ്ഞാനം എന്നിങ്ങനെ നാലായി തിരിച്ചിട്ടുള്ളതായി പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ അതോടൊപ്പം ഈ പിരിവുകൾ അത്ര വ്യക്തമോ അന്യോന്യം അതിർത്തി ലംഘിക്കാത്തവയോ അല്ലെന്നും ഓർമ്മിക്കണം. ഓരോന്നും മറ്റൊന്നിലേയ്ക്കു ക്രമേണ സംക്രമിക്കും. ഏതു ലക്ഷണം മികച്ചുനില്ക്കുന്നുവോ അതിനെ ആസ്പദമാക്കിയാണ് ഓരോ വിഭാഗത്തിനും പേർ കൊടുത്തിട്ടുള്ളത്. കർമ്മാനുഷ്ഠാനത്തിനല്ലാതെ മറ്റൊന്നിനും കഴിവില്ലാത്ത ആളുകളെയോ, ഭക്തിപൂർവ്വം ഈശ്വരനെ ആരാധിക്കുന്നതിൽ കവിഞ്ഞ് ഒന്നിനും കഴിവില്ലാത്തവരേയോ, വെറും ജ്ഞാനമല്ലാതെ മറ്റൊന്നുമില്ലാത്ത ആളുകളേയോ കണ്ടെത്താമെന്നല്ല ഈ വിഭജനത്തിൻെറ അർത്ഥം. ഓരോ മനുഷ്യനിലും പ്രബലമായി കാണുന്ന ലക്ഷണത്തെയോ വാസനയെയോ ആസ്പദമാക്കിയാണ് ഈ പിരിവുകൾ കല്പിച്ചിരിക്കുന്നത്.[1] അവസാനം ഈ നാലു മാർഗ്ഗങ്ങളും ഏകത്ര സമ്മേളിച്ച് ഒന്നായിച്ചേരുമെന്നും നാം കണ്ടുവല്ലോ. എല്ലാ മതങ്ങളും എല്ലാ കർമ്മമാർഗ്ഗങ്ങളും ആരാധനാരീതികളും ഒരേ ലക്ഷ്യത്തിലേയ്ക്കുതന്നെയാണ് നമ്മെ നയിക്കുന്നത്.

ആ ലക്ഷ്യം ഇന്നതാണെന്നു നിർദ്ദേശിക്കാൻ ഞാൻ ഇതിനുമുമ്പു ശ്രമിച്ചിട്ടുണ്ട്. ഞാൻ മനസ്സിലാക്കുന്ന തരത്തിൽ അത് സ്വാതന്ത്ര്യമാകുന്നു. നമുക്കു ചുറ്റും കാണുന്ന സമസ്തവസ്തുക്കളും, പരമാണുമുതൽ മനുഷ്യൻ വരെ, അചേതനവും നിർജ്ജീവവുമായ ഭൗതികാണുമുതൽ ഭൂമിയിലെ പരമോത്കൃഷ്ടജീവിയായ മനുഷ്യൻവരെയുള്ള സകലതും, സ്വാതന്ത്ര്യത്തിനുവേണ്ടി ആയാസപ്പെട്ടുവരികയാണ്. വാസ്തവത്തിൽ ജഗത്താകെയും ഈ സ്വാതന്ത്ര്യസമ്പാദനപ്രയത്നത്തിൻെറ ഫലമാകുന്നു. ഓരോ

---

1 നിർവിണ്ണാനാം ജ്ഞാനയോഗോ ന്യാസിനാമിഹ കർമ്മസു
തേഷ്വനിർവിണ്ണചിത്താനാം കർമ്മയോഗസ്തു കാമിനാം
യദൃച്ഛയാ മത്കഥാദൗ ജാതശ്രദ്ധസ്തു യഃ പുമാൻ
ന നിർവിണ്ണോ നാതിസക്തോ ഭക്തിയോഗോഽസ്യ സിദ്ധിദഃ.

(ഭാ. 11.20.7,8)

കർമ്മങ്ങളിൽ വിരക്തി വന്ന സന്ന്യാസിമാർക്കാണ് ജ്ഞാനയോഗം. അവയിൽ വിരക്തിവരാത്ത കാമികൾക്കാണ് കർമ്മയോഗം. കർമ്മങ്ങളിൽ അത്ര വിരക്തനല്ല, അത്ര സക്തനുമല്ല, ഭഗവത്കഥകളിലും മറ്റും വിശ്വാസവുമുണ്ട് - അങ്ങനെയുള്ളവന്ന് ഭക്തിയോഗം ഫലപ്രദമാണ്.

സംഘാതത്തിലും ഉൾപ്പെട്ടിരിക്കുന്ന ഓരോ അണുവും മറ്റണുക്കളുടെ കൂട്ടത്തിൽനിന്നകന്ന് തൻെറ സ്വന്തം വഴിക്കുപോകാൻ ശ്രമിക്കുന്നു; എന്നാൽ മറ്റണുക്കൾ അതിനെ പിടിച്ചുനിർത്തുന്നു. ഭൂമി സൂര്യനിൽനിന്ന് ഓടിപ്പോകാൻ ശ്രമിക്കുന്നു. ചന്ദ്രൻ ഭൂമിയിൽനിന്നും അപ്രകാരംതന്നെ. ഓരോ വസ്തുവിനും അനന്തമായി അകന്നു വ്യാപിക്കുവാനുള്ള ഒരു പ്രവണതയുണ്ട്. ജഗത്തിൽ കാണുന്ന സകല ചലനങ്ങൾക്കും അധിഷ്ഠാനം സ്വാതന്ത്ര്യപ്രാപ്തിക്കുള്ള പ്രയത്നമൊന്നുമാത്രമാണ്. ഭക്തൻ ഭജിക്കുന്നതും കൊള്ളക്കാരൻ കൊള്ളചെയ്യുന്നതും ഈ വാസനാബലത്താൽ പ്രേരിതനായിട്ടാണ്. സ്വീകരിക്കപ്പെടുന്ന മാർഗ്ഗം യോഗ്യമല്ലെങ്കിൽ അതിനെ തിന്മ എന്നു പറയുന്നു; വാസന, യോഗ്യവും ഉത്കൃഷ്ടവുമായ മാർഗ്ഗങ്ങളിൽക്കൂടി പ്രത്യക്ഷപ്പെടുമ്പോൾ അതിനെ നന്മ എന്നും. എന്നാൽ രണ്ടിലും പ്രേരകശക്തി ഒന്നുതന്നെ, സ്വാതന്ത്ര്യസമ്പാദനയത്നം. ഭക്തൻ താൻ ബദ്ധാവസ്ഥയിലിരിക്കുന്നു എന്ന വിചാരത്താൽ പീഡിതനാകുന്നു; അതിൽനിന്നു മോചനം വേണമെന്നാഗ്രഹിക്കുന്നു; അതിനായി ഈശ്വരഭജനം ചെയ്യുന്നു. തസ്കരൻ തനിക്ക് ചില സാധനങ്ങൾ ഇല്ലെന്നുള്ള വിചാരത്താൽ പീഡയനുഭവിക്കുന്നു; ആ ഇല്ലായ്മയെ പരിഹരിച്ച് അതിൽനിന്നു മോചനം നേടാനായി മോഷ്ടിക്കുന്നു. സചേതനമോ അചേതനമോ ആയി, പ്രകൃതിയിലുള്ള സകലതിൻെറയും ഏകലക്ഷ്യം സ്വാതന്ത്ര്യംതന്നെ. ബോധപൂർവ്വമോ അല്ലാതെയോ സകലവസ്തുക്കളും ആ ലക്ഷ്യത്തിലേയ്ക്ക് ക്ലേശപൂർവ്വം ചരിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ, ഭക്തൻ തേടുന്ന സ്വാതന്ത്ര്യം കൊള്ളക്കാരൻ തേടുന്ന സ്വാതന്ത്ര്യത്തിൽനിന്ന് വളരെ വ്യത്യാസപ്പെട്ടതാണ്. ഭക്തൻ വരേണ്യമായി കരുതുന്ന സ്വാതന്ത്ര്യം അവനെ അനന്തവും അവർണ്ണ്യവുമായ ആനന്ദാനുഭവത്തിലേയ്ക്കു നയിക്കും: കൊള്ളക്കാരൻ അഭിലഷിക്കുന്ന സ്വാതന്ത്ര്യമാകട്ടെ അയാളുടെ ജീവന് കൂടുതൽ ബന്ധനങ്ങളെ സൃഷ്ടിക്കുകയേ ചെയ്യൂ.

ഈ സ്വാതന്ത്ര്യലബ്ധിപ്രയത്നത്തിൻെറ പ്രകാശനം ഓരോ മതത്തിലും കാണാം. എല്ലാ സദാചാരത്തിൻെറയും നിഃസ്വാർത്ഥതയുടെയും അടിത്തറ അതാകുന്നു. സദാചാരമെന്നും നിഃസ്വാർത്ഥതയെന്നും പറഞ്ഞാൽ, മനുഷ്യൻ അവൻെറ ഈ ചെറിയ ശരീരമാണെന്നുള്ള ധാരണയിൽനിന്നു മോചിക്കുകയെന്നാണർത്ഥം. ഒരാൾ സത്കർമ്മങ്ങളും പരനന്മയും അനുഷ്ഠിക്കുന്നതു കാണുമ്പോൾ, അയാളെ 'ഞാൻ' എന്നും 'എൻേറത്' എന്നുമുള്ള ചെറിയ വൃത്തത്തിനുള്ളിൽ ഒതുക്കിവെയ്ക്കാൻ അയാൾക്കു സാധിക്കുന്നില്ല എന്നാകുന്നു അതിനർത്ഥം. സ്വാർത്ഥത്തെ എത്രത്തോളം ഉപേക്ഷിക്കാം എന്നുള്ളതിന് അതിരില്ല. പരിപൂർണ്ണമായ സ്വാർത്ഥരാഹിത്യമാണ് ലക്ഷ്യമെന്നു മഹത്തായ ധർമ്മദർശനങ്ങളെല്ലാം ഉപദേശിക്കുന്നു. ഇത്തരം പരിപൂർണ്ണമായ സ്വാർത്ഥരാഹിത്യം സമ്പാദിക്കാൻ ഒരുവനു കഴിയുമെന്നു വിചാരിച്ചാൽ അയാളുടെ അവസ്ഥയെന്തായിരിക്കും? അയാൾ

പിന്നീട് 'ശ്രീമാൻ ഇന്നാര്' അല്ല. അയാൾ അനന്തവികാസം പ്രാപിച്ചിരിക്കുന്നു. അയാൾക്ക്, മുമ്പുണ്ടായിരുന്ന ചെറിയ വ്യക്തിഭാവം എന്നേയ്ക്കുമായി നഷ്ടപ്പെട്ടിരിക്കുന്നു; അയാൾ അപരിച്ഛിന്നനായാരിക്കുന്നു. ഇങ്ങനെയുള്ള അനന്തവികാസപ്രാപ്തിതന്നെയാണ് എല്ലാ മതങ്ങളിലെയും ധർമ്മദർശനങ്ങളിലെയും തത്ത്വശാസ്ത്രങ്ങളിലെയും ഉപദേശങ്ങളുടെയും ലക്ഷ്യം. ഈ ആശയം തത്ത്വശാസ്ത്രപരമായി പ്രതിപാദിച്ചുകേൾക്കുമ്പോൾ വ്യക്തിത്വവാദികൾ ഭയപ്പെടുന്നു.[1] അതേസമയം, അവർ സ്വയം സദാചാരമുപദേശിക്കുമ്പോൾ ഇതേ ആശയംതന്നെയാണ് ഉപദേശിക്കുന്നത്. അവർ മനുഷ്യൻെറ സ്വാർത്ഥരാഹിത്യത്തിന് അതിരുകല്പിക്കുന്നില്ല. വ്യക്തിത്വവാദമനുസരിച്ച്, ഒരാൾ പരിപൂർണ്ണ നിഃസ്വാർത്ഥനായി എന്നു വിചാരിക്കുക. അയാളെ അന്യമതങ്ങളിലെ സിദ്ധന്മാരിൽനിന്ന് എങ്ങനെയാണ് വേർതിരിച്ചറിയുക? അയാൾ ജഗത്തുമായി ഐക്യം പ്രാപിച്ചിരിക്കുന്നു. എല്ലാ മതക്കാരുടെയും ലക്ഷ്യം ഇതുതന്നെയാണല്ലോ. പക്ഷേ, പാവപ്പെട്ട വ്യക്തിത്വവാദിക്ക് തൻെറ യുക്തിചിന്തയെ അതിൻെറ ശരിക്കുള്ള പരിസമാപ്തിവരെ തുടർന്നുപോകാൻ ധൈര്യമില്ലെന്നുമാത്രം. സർവ്വമനുഷ്യപ്രകൃതിയുടെയും ലക്ഷ്യമായിരിക്കുന്ന അതേ സ്വാതന്ത്ര്യത്തെ നിഃസ്വാർത്ഥകർമ്മാചരണംമുഖേന പ്രാപിക്കുന്നതാകുന്നു കർമ്മയോഗം. അതിനാൽ, സ്വാർത്ഥപരമായ ഓരോ പ്രവൃത്തിയും നമ്മെ ലക്ഷ്യപ്രാപ്തിയിൽനിന്ന് അകറ്റുകയും നിഃസ്വാർത്ഥമായ ഓരോ പ്രവൃത്തിയും നമ്മെ ലക്ഷ്യത്തിലേയ്ക്കടുപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് സദാചാരത്തിന് ഈ ഒറ്റ നിർവചനം മാത്രം സാദ്ധ്യമായിരിക്കുന്നത് - സ്വാർത്ഥമായത് ദുരാചാരം, നിഃസ്വാർത്ഥമായത് സദാചാരം.

എന്നാൽ, വിസ്തരാംശങ്ങളിലേയ്ക്കു കടക്കുമ്പോൾ കാര്യം അത്ര ലളിതമായി കാണപ്പെടുകയില്ല. മുമ്പു പ്രസ്താവിച്ചിട്ടുള്ളതുപോലെ ചുറ്റുപാടുകൾക്കൊത്ത് ഈ വിശദാംശങ്ങൾ മാറും. ഒരേ പ്രവൃത്തി ഒരുകൂട്ടം പരിതഃസ്ഥിതികളിൽ നിഃസ്വാർത്ഥവും മറ്റൊരുകൂട്ടം പരിതഃസ്ഥിതികളിൽ തികച്ചും സ്വാർത്ഥവുമായി വരാം. അതിനാൽ ഓരോ കാര്യത്തിൻെറയും സവിസ്തരമായ നിരൂപണത്തെ അതാതിൻെറ കാലദേശാദിവ്യത്യാസങ്ങൾക്കൊത്തു നടത്താൻ വിട്ട്, ഒരു സാമാന്യനിർവ്വചനം നല്കാനേ നമുക്കു സാദ്ധ്യമാവൂ. ഒരു രാജ്യത്ത് ഒരുതരം നടപടി സദാചാരമായിരിക്കാം. മറ്റൊരു രാജ്യത്ത് അതേ നടപടി പരിതഃസ്ഥിതിഭേദം നിമിത്തം ദുരാചാരമായി വരാം. പ്രകൃതിയുടെ മുഴുവൻ പ്രാപ്യസ്ഥാനം

1 അസ്പർശയോഗോ വൈ നാമ ദുർദ്ദശഃ സർവ്വയോഗിഭിഃ
യോഗിനോ ബിഭ്യതി ഹ്യസ്മാദഭയേ ഭയദർശിനഃ. (മാ.കാ. 3.39)

അസ്പർശ (ഒന്നും ആത്മാവിനെ സ്പർശിക്കുന്നില്ല എന്ന) യോഗമെന്നു പ്രസിദ്ധമായ ഇത്, (താൻ വേറെ, ഈശ്വരൻ വേറെ എന്നുവിചാരിക്കുന്ന) ഒരു യോഗിക്കും കാണാൻ കിട്ടുക വിഷമംതന്നെ. എന്തെന്നാൽ ആ യോഗികൾ ഇതിനെ ഭയപ്പെടുന്നു; അവർ അഭയത്തിൽ ഭയം ദർശിക്കുന്നവരാണ്.

സ്വാതന്ത്ര്യവും, സ്വാതന്ത്ര്യം സമ്പൂർണ്ണമായ സ്വാർത്ഥരാഹിത്യത്താൽ മാത്രം സാദ്ധ്യവുമാകുന്നു. സ്വാർത്ഥമല്ലാത്ത ഓരോ വിചാരവും വാക്കും പ്രവൃത്തിയും നമ്മെ ലക്ഷ്യത്തിലേയ്ക്കടുപ്പിക്കുന്നു; അതിനാൽ അതു ധാർമ്മികമെന്നും പറയപ്പെടുന്നു. ഈ നിർവ്വചനം ഏതു മതത്തിനും ഏതു ധർമ്മദർശനത്തിനും ശരിയാണെന്നു കാണാം. ചില ദർശനങ്ങളനുസരിച്ച് സദാചാരത്തിൻെറ ഉത്പത്തിസ്ഥാനം മനുഷ്യാതീതമായ ഒരു സത്വം - ഈശ്വരൻ - ആകുന്നു. മനുഷ്യൻ ഇന്നവിധം ചെയ്യേണ്ടതും ഇന്നവിധം ചെയ്തുകൂടാത്തതും എന്തുകൊണ്ടാണെന്നു ചോദിച്ചാൽ, 'ഈശ്വരകല്പന അങ്ങനെയായതുകൊണ്ട്,' എന്നാണുത്തരം. എന്നാൽ ഉത്പത്തി എവിടെനിന്നായാലും അവരുടെയും ധർമ്മദർശനത്തിൻെറ മൂലാശയം സ്വാർത്ഥം മറക്കുക, സ്വാർത്ഥം ത്യജിക്കുക എന്നുതന്നെയാണ്. ഈവിധം ഉന്നതമായ സദാചാരാദർശം ഉണ്ടായിരുന്നിട്ടും, തങ്ങളുടെ ചെറിയ വ്യക്തിഭാവത്തെ പരിത്യജിക്കേണ്ടിവരുന്നതിനെക്കുറിച്ചുള്ള ചിന്ത ചില ആളുകളെ ഭയാകുലരാക്കുന്നുണ്ട്. സമ്പൂർണ്ണ സ്വാർത്ഥരാഹിത്യം കൈവന്ന ഒരാളിൻെറ - സ്വന്തകാര്യത്തെപ്പറ്റി ഒന്നും ചിന്തിക്കാതെയും തനിക്കുവേണ്ടി ഒന്നും പ്രവർത്തിക്കാതെയും തനിക്കായി ഒരു വാക്ക് ഉച്ചരിക്കാതെയും ഇരിക്കുന്ന ഒരാളിൻെറ - അവസ്ഥയെപ്പറ്റി ആലോചിക്കാൻ സ്വന്തം വ്യക്തിഭാവത്തെ അള്ളിപ്പിടിച്ചിരിക്കുന്ന ഒരുവനോട് ആവശ്യപ്പെടുക. സ്വാർത്ഥത നശിച്ചവൻെറ 'താനെന്ന ഭാവം' (വ്യക്തിത്വം) എവിടെയെന്ന് അയാൾ പറയട്ടെ. തനിക്കുവേണ്ടി ചിന്തിക്കുകയോ പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുന്നിടത്തോളമേ ഒരുവന് 'താനെന്ന ഭാവം' ഉണ്ടായിരിക്കൂ. അയാൾക്കു പരന്മാരെക്കുറിച്ചും ജഗത്തിനെക്കുറിച്ചും 'സമസ്ത'ത്തിനെക്കുറിച്ചും മാത്രമേ ബോധമുള്ളുവെങ്കിൽ അയാളുടെ 'അഹം' എവിടെ? അത് എന്നേയ്ക്കുമായി നശിച്ചുപോയിരിക്കുന്നു.

ഇങ്ങനെ സ്വാർത്ഥരാഹിത്യവും സത്കർമ്മങ്ങളും വഴി സ്വാതന്ത്ര്യം പ്രാപിക്കാനുദ്ദേശിച്ചുള്ള ഒരു ധർമ്മദർശനവും മതവുമാകുന്നു കർമ്മയോഗം. കർമ്മയോഗി ഒരു മതസിദ്ധാന്തത്തിലും വിശ്വസിക്കണമെന്നില്ല. അയാൾ ഈശ്വരനിൽപ്പോലും വിശ്വസിക്കണമെന്നില്ല; സ്വന്തം ആത്മസ്വരൂപത്തെപ്പറ്റി ജിജ്ഞാസുവാകണമെന്നില്ല. തത്ത്വശാസ്ത്രപരമായ ഊഹാപോഹചിന്തകളിലേർപ്പെടണമെന്നില്ല. അയാൾക്കു നിഃസ്വാർത്ഥതയെ സാക്ഷാത്കരിക്കുക എന്ന സ്വന്തമായ ഒരു ലക്ഷ്യം[1] ഉണ്ട്; അതയാൾക്ക് സ്വപ്രയത്നത്താൽ സാധിക്കേണ്ടതുണ്ട്. ഈ ജീവിതത്തിലെ ഓരോ

1 വിഹായ കാമാൻ യഃ സർവ്വാൻ പുമാംശ്ചരതി നിസ്സ്പൃഹഃ
നിർമ്മമോ നിരഹംകാരഃ സ ശാന്തിമധിഗച്ഛതി. (ഗീത 2.72)

ആവശ്യങ്ങളും ആഗ്രഹങ്ങളും തീരെ വിട്ട്, ഞാനെന്നും എൻേറതെന്നുമുള്ള തോന്നലില്ലാതെ, ജീവിതയാത്ര ചെയ്യുമ്പോൾ നിഃസ്വാർത്ഥത പൂർണ്ണമാകുന്നു. അതോടെ അവൻ ശാന്തി നേടുകയും ചെയ്യുന്നു.

നിമിഷത്തിലും അയാൾക്ക് ഈ സാക്ഷാത്കാരമുണ്ടാവണം; എന്തുകൊണ്ടെന്നാൽ, ജ്ഞാനി യുക്തിചിന്തയും പ്രതിഭയും ഉപയോഗിച്ചും,, ഭക്തൻ പ്രേമംകൊണ്ടും പരിഹരിക്കുന്ന അതേ പ്രശ്നം, കർമ്മയോഗി ശാസ്ത്രസിദ്ധാന്തങ്ങളുടെയോ മതങ്ങളുടെയോ സഹായം കൂടാതെ കേവലം കർമ്മം കൊണ്ടുമാത്രം പരിഹരിക്കേണ്ടിയിരിക്കുന്നു.

അടുത്ത ചോദ്യം ഈ കർമ്മം എന്താണെന്നാകുന്നു. ലോകത്തിനു നന്മ ചെയ്യുക എന്നുവെച്ചാലെന്ത്? ലോകത്തിന്നു നന്മ ചെയ്യാൻ നമുക്കു കഴിവുണ്ടോ? നിരപേക്ഷമായി പറഞ്ഞാൽ, ഇല്ല; സാപേക്ഷമായി, ഉണ്ട്. ശാശ്വതമോ എന്നേയ്ക്കും നിലനില്ക്കുന്നതോ ആയ നന്മ വരുത്താൻ കഴിവില്ല. കഴിയുമായിരുന്നെങ്കിൽ, ലോകം ഇന്നു കാണുംപോലാകുമായിരുന്നില്ല. ഒരാളുടെ വിശപ്പ് അഞ്ചു മിനിറ്റു നേരത്തേയ്ക്കു മാറ്റാം. പക്ഷേ, വീണ്ടും വിശക്കും. ഒരാൾക്കു നല്കാവുന്ന ഏതു സുഖാനുഭവവും ക്ഷണികമാണെന്നു കാണാം. അനവരതം ആവർത്തിച്ചുകൊണ്ടിരിക്കുന്ന ഈ സുഖദുഃഖജ്വരത്തിനു ശാശ്വതശമനം വരുത്താൻ ആർക്കും കഴിവില്ല. ഈ ലോകത്തിനു സ്ഥിരമായി നില്ക്കുന്ന വല്ല സുഖവും പ്രദാനം ചെയ്യാൻ സാധിക്കുമോ? സമുദ്രത്തിൽ ഒരു തിര ഉയരുമ്പോൾ മറ്റൊരിടത്ത് ഒരു താഴ്ചയുണ്ടാകാതെ നിവൃത്തിയില്ല. മനുഷ്യൻെറ ആവശ്യങ്ങളോടും അത്യാഗ്രഹങ്ങളോടും ബന്ധപ്പെടുത്തി പറഞ്ഞാൽ, ലോകത്തിലെ നല്ല വസ്തുക്കളുടെ ആകത്തുക ഏതു കാലത്തും ഒരുപോലെയാണിരുന്നിട്ടുള്ളത്. അതിനെ കൂട്ടാനോ കുറയ്ക്കാനോ വയ്യ. ഇന്ന് നമുക്കറിയാവുന്നതുപോലുള്ള മാനവചരിത്രം നോക്കുക. ഏതു കാലത്തും ഒരേ ദൗർഭാഗ്യസൗഭാഗ്യങ്ങളും ഒരേ സുഖദുഃഖങ്ങളും ഒരേ ഉച്ചനീചത്വങ്ങളുമല്ലേ നാം കാണുന്നത്? ചിലർ ധനികർ, ചിലർ ദരിദ്രർ, ചിലർ ഉയർന്നവർ, ചിലർ താഴ്ന്നവർ, ചിലർ ആരോഗ്യമുള്ളവർ ചിലർ ആരോഗ്യമില്ലാത്തവർ, ഇങ്ങനെയല്ലേ സ്ഥിതി? ഈ അവസ്ഥാവ്യത്യാസങ്ങൾ പുരാതനകാലത്ത് ഈജിപ്തുകാരുടെയും ഗ്രീക്കുകാരുടെയും റോമക്കാരുടെയും ഇടയിൽ എങ്ങനെയിരുന്നുവോ, ഇന്നത്തെ അമേരിക്കക്കാരുടെ ഇടയിലും അങ്ങനെതന്നെ. ചരിത്രംകൊണ്ടറിയാവുന്നിടത്തോളം എക്കാലത്തെയും സ്ഥിതി ഈ വിധമായിരുന്നു. എങ്കിലും, സുഖദുഃഖങ്ങളുടെ ഈ തീരാവ്യത്യാസങ്ങൾക്കെല്ലാമൊപ്പം, അവയെ ശമിപ്പിക്കാനുള്ള പരിശ്രമങ്ങളും സദാ നടന്നുവന്നതായി കാണുന്നു. അന്യരുടെ ജീവിതസരണി സുഗമമാക്കുവാൻവേണ്ടി കഠിനാദ്ധ്വാനം ചെയ്തിട്ടുള്ള ആയിരമായിരം സ്ത്രീപുരുഷന്മാരെ ചരിത്രത്തിലെ ഓരോ കാലഘട്ടവും ജനിപ്പിച്ചിട്ടുണ്ട്. എന്നാൽ അവരതിൽ എത്രത്തോളം വിജയിച്ചിട്ടുണ്ട്? പന്ത് ഒരിടത്തുനിന്നടിച്ചു മറ്റൊരിടത്താക്കി കളിക്കാനേ നമ്മാലാവൂ. നാം ശാരീരികതലത്തിൽ നിന്നു വേദനയകറ്റുന്നു; അത് മാനസികതലത്തിലേയ്ക്കു മാറുന്നു. ഡാൻേറ (Dante) എന്ന ലാറ്റിൻകവിയുടെ നരകവർണ്ണനയിൽ ചിത്രീകരി

ച്ചിട്ടുള ലുബ്ധന്മാരുടെ കഥപോലെയാണത്. അവിടെ ലുബ്ധന്മാർവശം കുന്നിൻമുകളിലേയ്ക്ക് ഉരുട്ടിക്കയറ്റാനായി ഒരു വലിയ സ്വർണ്ണക്കട്ടി കൊടുത്തിരിക്കുന്നു. അവർ ഉരുട്ടി അല്പം മേല്പോട്ടു കയറ്റുമ്പോഴേയ്ക്കും അതു വീണ്ടും താഴത്തേയ്ക്ക് ഉരുണ്ടുവീഴുന്നു. സ്വർഗ്ഗീയയുഗമെന്ന ആശയം കുട്ടിക്കഥയായിട്ടു രസിക്കാൻ കൊള്ളാം. അതിനപ്പുറം അവയ്ക്കു വിലയില്ല. അത്തരം സ്വർഗ്ഗീയയുഗത്തെപ്പറ്റി സ്വപ്നം കാണുന്ന ജനതകൾ, അതു വരുമ്പോൾ അതിന്റെ മെച്ചപ്പെട്ട അംശമെല്ലാം ഏവരേക്കാളും തങ്ങൾക്കായിരിക്കുമെന്നും വിചാരിക്കുന്നുണ്ട്. ഇതാണ് സ്വർഗ്ഗീയയുഗത്തെപ്പറ്റി ആശ്ചര്യകരമാംവണ്ണം നിഃസ്വാർത്ഥമായ ഭാവന!

ലോകത്തിൽ സുഖം വർദ്ധിപ്പിക്കാൻ നമുക്കു കഴിവില്ല. അതുപോലെ ദുഃഖം വർദ്ധിപ്പിക്കാനും കഴിവില്ല. ലോകത്ത് പ്രകടമാകുന്ന സുഖദുഃഖശക്തികളുടെ ആകെത്തുക എക്കാലത്തും ഒന്നുതന്നെ. നാമതിനെ ഈ വശത്തുനിന്ന് ആ വശത്തേയ്ക്കും, ആ വശത്തുനിന്ന് ഈ വശത്തേയ്ക്കും ഉന്തിനീക്കുന്നു. എന്നാൽ അതിന്റെ ആകെത്തുകയ്ക്കു മാറ്റമില്ല; കാരണം, മാറ്റമില്ലാതിരിക്കുക എന്നുള്ളത് അതിന്റെ സാക്ഷാത് പ്രകൃതിയാകുന്നു. ഈ ഏറ്റവും ഇറക്കവും ഈ ഉയർച്ചയും താഴ്ചയും ലോകപ്രകൃതിയിൽത്തന്നെ ഉള്ളതാകുന്നു. അതു മറ്റു വിധത്തിലാകാം എന്നു വിചാരിക്കുന്നത് മരണമില്ലാതെ ജീവിതമുണ്ടാകാം എന്നു പറയുന്നത്രമാത്രമേ യുക്തിയുക്തമായിരിക്കൂ. അത് ശുദ്ധമേ അസംബന്ധം; കാരണം, ജീവിതമെന്ന ആശയത്തിൽത്തന്നെ മരണമെന്നതും അന്തർഭവിച്ചിരിക്കുന്നു. അതുപോലെ സുഖമെന്ന ആശയത്തിൽത്തന്നെ ദുഃഖമെന്നതും അന്തർഭവിച്ചിട്ടുണ്ട്. വിളക്ക് നിരന്തരം കത്തിയെരിഞ്ഞ് അണയുന്ന ഘട്ടത്തെ സമീപിക്കുന്നു; അതാണ് അതിന്റെ ജീവിതമെന്നു പറയുന്നത്. നിങ്ങൾക്ക് ജീവിതം വേണമെങ്കിൽ അതിനുവേണ്ടി നിങ്ങൾ ഓരോ നിമിഷവും മരിച്ചുകൊണ്ടിരിക്കണം. ഒരേ വസ്തുവിന് വിഭിന്നവീക്ഷണസ്ഥാനങ്ങളിൽനിന്നു നോക്കുമ്പോൾ കാണപ്പെടുന്ന വിഭിന്നഭാവങ്ങൾ മാത്രമാകുന്നു ജീവിതവും മരണവും. ഒരേ തരംഗത്തിന്റെതന്നെ ഉയർച്ചയും താഴ്ച്ചയുമായ അവ രണ്ടും ചേർന്നാണ് ഒരു പൂർണ്ണവസ്തുവാകുന്നത്; ഒരാൾ 'താഴ്ച'യുടെ വശത്തേയ്ക്കു നോക്കി വിഷാദാത്മകനാവുന്നു; മറ്റൊരാൾ 'ഉയർച്ച'യുടെ വശത്തേയ്ക്കു നോക്കി പ്രസാദാത്മകനാവുന്നു. കുട്ടി വിദ്യാലയത്തിൽ പൊയ്ക്കൊണ്ടിരിക്കെ അവന്റെ മാതാപിതാക്കൾ അവനു വേണ്ടതെല്ലാം അന്വേഷിച്ചുകൊണ്ടിരിക്കുന്നു. ആ കാലം അവന് സർവ്വവും ആനന്ദമയമായി തോന്നും; അവന്റെ ആവശ്യങ്ങൾ വളരെ ലഘുവാണുതാനും. അപ്പോൾ അവൻ ഒരു ശുഭദൃക്കായിരിക്കും. ഒരു വൃദ്ധനാകട്ടെ, ജീവിതത്തിലെ വിവിധാനുഭവങ്ങൾ നിമിത്തം കൂടുതൽ ശാന്തനായിത്തീരും. അയാളുടെ ആവേശവും ഉത്സാഹവും നിശ്ചയമായും വളരെ മന്ദീഭവിച്ചിരിക്കും. അതുപോലെ, നാലുപാടും ജീർണ്ണത

യുടെ ചിഹ്നങ്ങൾ പ്രത്യക്ഷപ്പെട്ടിരിക്കുന്ന പഴയ ജനതകൾ പുതിയ ജനതകളേക്കാൾ ജീവിതാവേശം കുറഞ്ഞവരായി കാണാനാണ് ഇട. 'ആയിരമാണ്ട് നാട്, ആയിരമാണ്ട് കാട്' എന്നൊരു പഴമൊഴി ഇന്ത്യയിൽ പ്രചാരത്തിലുണ്ട്. നാടു കാടാവുന്നതും കാടു നാടാവുന്നതുമായ ഈ മാറ്റമാണ് എവിടെയും നടന്നുകൊണ്ടിരിക്കുന്നത്. ജനങ്ങൾ അതിൻെറ ഏതുവശം കാണുന്നുവോ അതനുസരിച്ച് അവർ ശുഭദൃക്കുകളോ അശുഭ ദൃക്കുകളോ ആയിത്തീരുന്നു.

ഇനി സമത്വമെന്ന ആശയത്തെപ്പറ്റി ചിന്തിക്കാം. സകലർക്കും ഒരുപോലെ കലർപ്പില്ലാത്ത സുഖവും സമൃദ്ധിയും മറ്റും വന്നുചേരുന്ന സ്വർഗ്ഗീയയുഗത്തെപ്പറ്റിയുള്ള പ്രതീക്ഷകൾ മനുഷ്യരെ കർമ്മത്തിലേയ്ക്കു പ്രേരിപ്പിക്കുന്ന വലിയ ശക്തികളായിരുന്നിട്ടുണ്ട്. ഈ ആശയങ്ങളെ - ലോകത്തിനെ ഭരിക്കാൻ ഈശ്വരൻ വരുന്നുണ്ടെന്നും അന്നുമുതൽ അവസ്ഥാഭേദങ്ങളൊന്നും ഉണ്ടായിരിക്കയില്ലെന്നും മറ്റുമുള്ള ആശയങ്ങളെ - പല മതങ്ങളും അവയുടെ അംശമായി ഉപദേശിക്കുന്നു. ഈ സിദ്ധാന്തം പ്രചരിപ്പിക്കുന്നവർ കേവലം മതഭ്രാന്തരാണ്. ഈ ഭ്രാന്താശയത്തിൻെറ മോഹനത്വത്തെ മാത്രം ആസ്പദമാക്കിയാണ് ക്രിസ്തുമതം പ്രചരിപ്പിക്കപ്പെട്ടത്. അതത്രേ ഗ്രീസിലെയും റോമിലെയും അടിമകൾക്ക് ആ മതം അത്ര ആകർഷകമാക്കിയത്. സ്വർഗ്ഗീയയുഗം വാഗ്ദാനംചെയ്ത ആ മതത്തിൽ അടിമത്തം ഉണ്ടായിരിക്കയില്ലെന്നും ഭക്ഷ്യപേയങ്ങൾ സമൃദ്ധിയായുണ്ടായിരിക്കുമെന്നും അവർ വിശ്വസിച്ചു. അതിനാൽ അവർ കൂട്ടംകൂട്ടമായി ആ മതത്തിൽ ചേർന്നു. ഈ ആശയം ആദ്യം പ്രസംഗിച്ചവർ തീർച്ചയായും അജ്ഞരായ മതഭ്രാന്തരായിരുന്നു; എങ്കിലും അവർ വളരെ ആത്മാർത്ഥയുള്ളവരായിരുന്നു. സർവ്വസുഖാവസ്ഥയ്ക്കുള്ള ഈ അഭിലാഷം ആധുനിക കാലത്തു സമത്വം എന്ന രൂപം - സ്വാതന്ത്ര്യത്തിൻെറയും സമത്വത്തിൻെറയും സാഹോദര്യത്തിൻെറയും രൂപം - കൈക്കൊണ്ടിരിക്കയാണ്. ഇതും മതഭ്രാന്തുതന്നെ. ശരിക്കുള്ള സമത്വം ഈ ലോകത്ത് ഒരു കാലത്തും ഉണ്ടായിരുന്നിട്ടില്ല, ഒരിക്കലും ഉണ്ടാകുവാനും വഴിയില്ല. ഇവിടെ നമുക്കെല്ലാവർക്കും എങ്ങനെ സമന്മാരാകാൻ സാധിക്കും? ഇത്തരം അസാദ്ധ്യസമത്വത്തിൽ സമസ്തമൃത്യു അന്തർഭവിച്ചിരിക്കുന്നു. ഈ പ്രപഞ്ചത്തെ ഇപ്പോഴുള്ളതുപോലാക്കിയതെന്ത്? സാമ്യാവസ്ഥയിൽ നിന്നുള്ള ഭ്രംശം. പ്രപഞ്ചാവിഷ്കരണത്തിനുമുമ്പുള്ള പ്രളയകാലത്ത് പൂർണ്ണമായ സാമ്യാവസ്ഥയായിരുന്നു. പ്രപഞ്ചത്തിന് രൂപംകൊടുത്ത വിവിധശക്തികൾ പിന്നെ എങ്ങനെയുണ്ടായി? തീവ്രശ്രമം, മാത്സര്യം, സംഘട്ടനം. ഇവനിമിത്തം സർവ്വ പദാർത്ഥകണങ്ങളെയും പൂർണ്ണസാമ്യാവസ്ഥയിൽ നിർത്തിയിരിക്കുന്നു എന്നു വിചാരിക്കുക; അപ്പോൾ സൃഷ്ടിപ്രക്രിയവല്ലതുമുണ്ടാകുമോ? അതസാദ്ധ്യമെന്ന് ആധുനിക പ്രകൃതിശാസ്ത്രം മനസ്സിലാക്കിത്തരുന്നു. ശാന്തമായ ജലപ്പരപ്പിൽ ഒരു ചലനമുണ്ടാ

ക്കുക; അപ്പോൾ കാണാം, ഓരോ ജലകണവും മറ്റൊന്നിനുനേരേ ചെന്ന് വീണ്ടും ശാന്തമാകാൻ യത്നിക്കുന്നത്. അതുപോലെ, പ്രപഞ്ചത്തിലെ സംഭൂതങ്ങൾ മുഴുവൻ - അതിലുള്ള സകലവസ്തുക്കളും - മുമ്പുണ്ടായിരുന്ന പൂർണ്ണസാമ്യാവസ്ഥയെ വീണ്ടും പ്രാപിക്കാൻ യത്നിച്ചുവരുകയാണ്. ആ അവസ്ഥയെ പ്രാപിച്ചാൽ പിന്നേയും ഒരു ക്ഷോഭമുണ്ടാകുന്നു; അപ്പോൾ വീണ്ടും പദാർത്ഥകണങ്ങളുടെ കൂടിച്ചേരലും സൃഷ്ടിയും നടക്കുന്നു. അസമത്വമാണ് സൃഷ്ടിയുടെ സാക്ഷാൽ അടിസ്ഥാനം. എന്നാൽ, സമത്വത്തെ നശിപ്പിച്ചുകൊണ്ടിരിക്കുന്ന ശക്തികളോളംതന്നെ, അതിനെ പുനഃസ്ഥാപിക്കാൻ യത്നിക്കുന്ന ശക്തികളും സൃഷ്ടിക്കാവശ്യമാകുന്നു.

കേവലം സമത്വം, അതായത് സർവ്വഭൂമികളിലും സർവ്വമത്സരശക്തികളുടെയും സമ്പൂർണ്ണസാമ്യാവസ്ഥ, ഈ ലോകത്ത് ഒരു കാലത്തും ഉണ്ടാവാൻ വഴിയില്ല. ആ അവസ്ഥയിൽ എത്തുന്നതിനു മുമ്പ് ലോകം ഒരുതരം ജീവിതത്തിനും ഒട്ടും കൊള്ളരുതാത്തതായിത്തീർന്നിരിക്കും; ഒരു ജീവിയും അവിടെ കാണുകയുമില്ല. അതിനാൽ, കേവലസുഖകാലം, കേവലസമത്വം എന്നും മറ്റുമുള്ള ആശയങ്ങൾ സാക്ഷാത്കരിക്കപ്പെടുക അസാദ്ധ്യമെന്നുമാത്രമല്ല, അവയെ നടപ്പിൽവരുത്താൻ ശ്രമിച്ചാൽ അതു നമ്മെ തീർച്ചയായും നാശത്തിലേയ്ക്കു നയിക്കുമെന്നുകൂടി ഇതിൽനിന്നു വെളിവാകുന്നു. മനുഷ്യനും മനുഷ്യനും തമ്മിൽ വ്യത്യാസമുണ്ടാക്കുന്നതെന്ത്? അതു പ്രധാനമായും മേധാശക്തിയിലുള്ള അന്തരമാണ്. നാമെല്ലാവരും ഒരേവിധം ബുദ്ധിശക്തിയോടുകൂടിയാണ് ജനിക്കുന്നതെന്ന് ഇക്കാലത്ത് ഭ്രാന്തനല്ലാതെ മറ്റാരും പറയുകയില്ല. നാം ഭിന്നങ്ങളായ ശക്തിവിശേഷങ്ങളോടുകൂടി ജനിക്കുന്നു. ചിലർ ജനനാൽത്തന്നെ വലിയവർ, ചിലർ ജനനാൽത്തന്നെ ചെറിയവർ. ജനനത്തിനു മുമ്പുതന്നെ തീർച്ചപ്പെട്ടുപോയ ആ അവസ്ഥയിൽനിന്ന് നമുക്ക് രക്ഷപ്പെടാൻ വയ്യ. ഈ രാജ്യത്ത് അനേകായിരം വത്സരങ്ങളായി അമേരിക്കൻ ഇന്ത്യക്കാർ പാർത്തിരുന്നു. അങ്ങനെയിരിക്കെ നിങ്ങളുടെ പൂർവ്വികരായ കുറച്ചാളുകൾ അവരുടെ ഇടയിലേയ്ക്കു വന്നു. അവർ ഈ ഭൂമുഖത്തിന് എന്തു മാറ്റം വരുത്തിയിരിക്കുന്നു! എല്ലാവരും സമന്മാരാണെങ്കിൽ, അമേരിക്കൻ ഇന്ത്യക്കാർ എന്തുകൊണ്ട് നാടു നന്നാക്കി നഗരങ്ങൾ നിർമ്മിച്ചില്ല? നിങ്ങളുടെ പൂർവ്വികരോടൊപ്പം മറ്റൊരുതരം മേധാശക്തിയും പൂർവ്വസംസ്കാരസഞ്ചയങ്ങളും ഇവിടെയെത്തി; അവ വ്യാപരിച്ച് സ്വയം അഭിവ്യക്തങ്ങളായി. കേവലമായ അഭേദാവസ്ഥ മരണംതന്നെ. ഈ ലോകം നിലനില്ക്കുന്നിടത്തോളം കാലം അസമത്വങ്ങൾ ഉണ്ടായിരിക്കും, ഉണ്ടായിരിക്കയും വേണം. പൂർണ്ണസമത്വത്തിൻെറ കാലം വരുന്നത് സൃഷ്ടിയുടെ ഒരു കല്പം അവസാനിക്കുമ്പോൾ മാത്രം. അതിനു മുമ്പു സമത്വമുണ്ടാവാൻ നിവൃത്തിയില്ല; എങ്കിലും ഈ ഭൂലോകസ്വർഗ്ഗം സാക്ഷാത്കരിക്കാനുള്ള ആഗ്രഹം കർമ്മത്തിന് ഒരു വലിയ പ്രേരകശക്തി

യാകുന്നു. അസമത്വം സൃഷ്ടി നടക്കുവാൻ ആവശ്യമായിരിക്കുംപോലെ, അതിനെ പരിമിതപ്പെടുത്താനുള്ള യത്നവും ആവശ്യമാകുന്നു. മുക്തിനേടി വീണ്ടും ഈശ്വരനിൽ ലയിക്കാനുള്ള പ്രയത്നം നടന്നില്ലെങ്കിൽ സൃഷ്ടിയും ഉണ്ടാവില്ല. ഈ രണ്ടു ശക്തികൾ തമ്മിലുള്ള വ്യത്യാസമത്രേ മനുഷ്യരുടെ കർമ്മപ്രേരകശക്തിയുടെ സ്വഭാവത്തെ നിർണ്ണയിക്കുന്നത്. മനുഷ്യരെ കർമ്മത്തിനു പ്രേരിപ്പിക്കുന്ന ഈ ശക്തികൾ എന്നുമുണ്ടായിരിക്കും. ചിലത് ബന്ധനത്തിലേയ്ക്കു നയിക്കുന്നവയും മറ്റുള്ളവ സ്വാതന്ത്ര്യത്തിലേയ്ക്കു നയിക്കുന്നവയും.

ചക്രങ്ങൾക്കുള്ളിൽ ചക്രങ്ങളോടുകൂടിയ ഒരു ഭയങ്കരയന്ത്രകൂടമാണ് ഈ ലോകം. നാം അതിലേയ്ക്കു കയ്യിട്ടുപോയാൽ അതു നമ്മെ പിടികൂടുന്നതോടൊപ്പം നമ്മുടെ കഥയും കഴിഞ്ഞു. ഒരു നിശ്ചിത കർത്തവ്യം നിറവേറ്റിയാൽപ്പിന്നെ സ്വസ്ഥമായിരിക്കാം എന്നു നാമെല്ലാം വിചാരിക്കാറുണ്ട്; എന്നാൽ ആ കർത്തവ്യത്തിൻെറ ഒരംശം ചെയ്തു തീരുന്നതിനുമുമ്പേ മറ്റൊന്ന് നമ്മെ കാത്തുനില്ക്കുന്നുണ്ടാവും. ഈ ഗംഭീരയന്ത്രം, മഹാസങ്കീർണ്ണമായ ഈ ലോകയന്ത്രം, നമ്മെയെല്ലാം വലിച്ചിഴച്ചുകൊണ്ടുപോകുന്നു. അതിൽനിന്നു വിടുതി നേടുവാൻ രണ്ടു വഴിയേയുള്ളു. ഒന്ന്, യന്ത്രവുമായുള്ള സകലതാല്പര്യബന്ധവും ഉപേക്ഷിക്കുക. അതിനെ അതിൻെറ പാട്ടിനു വിട്ടിട്ടു മാറിനില്ക്കുക; അതായത് സർവ്വകാമസന്ന്യാസം.[1] ഇതു പറയാൻ വളരെ എളുപ്പവും ചെയ്യാൻ മിക്കവാറും അസാദ്ധ്യവുമാകുന്നു. ഇരുനൂറുലക്ഷം ജനങ്ങളിൽ ഒരാൾക്കെങ്കിലും ഇതു സാധിക്കുമോ എന്നെനിക്കറിഞ്ഞുകൂടാ. മറ്റേ വഴി, സംസാരത്തിൽ നിമഗ്നനായി കർമ്മരഹസ്യം മനസ്സിലാക്കുക; ഇതത്രേ കർമ്മയോഗത്തിൻെറ വഴി. ലോകയന്ത്രത്തിൻെറ ചക്രങ്ങളിൽ നിന്ന് ഓടിയൊഴിയേണ്ട. അതിനുള്ളിൽ നിന്നുകൊണ്ട് കർമ്മരഹസ്യം മനസ്സിലാക്കുക. ഉള്ളിലിരുന്ന് ശരിയായ കർമ്മാനുഷ്ഠാനം വഴി പുറത്തു ചാടാം. ഈ യന്ത്രത്തിൽക്കൂടെത്തന്നെ പുറത്തേയ്ക്കു വഴിയുണ്ട്.[2]

കർമ്മം എന്തെന്നു നാമിപ്പോൾ കണ്ടു. പ്രപഞ്ചത്തിൻെറ അസ്തിവാരത്തിൻെറ ഒരു ഭാഗമാണ് കർമ്മം; അത് സദാ നടന്നുവരികയും ചെയ്യുന്നു. ഈശ്വരനിൽ വിശ്വസിക്കുന്നവർക്ക് ഈ സംഗതി കുറേക്കൂടി നല്ലവണ്ണം

1 പ്രജഹാതി യദാ കാമാൻ സർവ്വാൻ പാർത്ഥ മനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ സ്ഥിതപ്രജ്ഞസ്തദോച്യതേ.
(ഗീത 2.55)

2 യഃ ഷട്സപത്നാൻ വിജിഗീഷമാണോ ഗൃഹേഷു നിർവ്വിശ്യ യതേത പൂർവ്വം
അത്യേതി ദുർഗ്ഗാശ്രിത ഊർജ്ജിതാരീൻ ക്ഷീണേഷു കാമം
വിചരേദ്വിപശ്ചിത്. (മാ. 5.1.18)

കാമാദി ഷഡ്വൈരികളെ വിജയിക്കുവാൻ വിചാരിക്കുന്നവൻ വീട്ടിലിരുന്ന് ആദ്യം അഭ്യസിക്കട്ടെ; കോട്ടയ്ക്കകത്തുനിന്നുകൊണ്ടുതന്നെ കൊടിയ ശത്രുക്കളെ അടിച്ചമർത്തുക. ശത്രുക്ഷയം വന്നു വിവേകിയായവൻ ഇഷ്ടംപോലെ പുറപ്പെട്ടുകൊള്ളട്ടെ.

മനസ്സിലാകും. എന്തുകൊണ്ടെന്നാൽ, നമ്മുടെ സഹായം വേണ്ടിവരുമാറ് അത്ര ശേഷി കുറഞ്ഞവനല്ല ഈശ്വരൻ എന്നവർക്കറിയാം. ഈ പ്രപഞ്ചം എന്നും നടന്നുകൊണ്ടിരിക്കുമെങ്കിലും, നമ്മുടെ ലക്ഷ്യം സ്വാതന്ത്ര്യ മാകുന്നു, സ്വാർത്ഥരാഹിത്യമാകുന്നു. ആ ലക്ഷ്യം, കർമ്മയോഗമനുസ രിച്ച് കർമ്മത്തിൽക്കൂടെ പ്രാപിക്കേണ്ടതുമാകുന്നു. ലോകത്തിൽ പൂർണ്ണസുഖം കൈവരുത്തുകയെന്ന ആശയമെല്ലാം മതഭ്രാന്തന്മാർക്ക്, കർമ്മത്തിലേയ്ക്കുള്ള പ്രേരകശക്തിയെന്ന നിലയിൽ മാത്രം, കൊള്ളാം; എന്നാൽ മതഭ്രാന്ത് നന്മയോളംതന്നെ തിന്മയും വരുത്തിക്കൂട്ടുമെന്നോർ ക്കണം. സ്വാതന്ത്ര്യത്തിനുള്ള നമ്മുടെ സഹജമായ ആഗ്രഹമല്ലാതെ കർമ്മം ചെയ്യാൻ മറ്റു പ്രേരകശക്തിയുടെ ആവശ്യമെന്ത് എന്നാണ് കർമ്മ യോഗി ചോദിക്കുന്നത്. സാധാരണമനുഷ്യർക്കുള്ള സദുദ്ദേശ്യങ്ങൾക്കും അപ്പുറം കടക്കുക. 'നിനക്കു കർമ്മം ചെയ്യാൻമാത്രം അധികാരമുണ്ട്, ഫലത്തിന് ഒരിക്കലുമില്ല.' ഈ തത്ത്വം മനസ്സിലാക്കാനും അതു നടപ്പിലാ ക്കാനും അഭ്യസിക്കാനും മനുഷ്യന് കഴിവുണ്ടെന്ന് കർമ്മയോഗി പറയുന്നു. 'നന്മ ചെയ്യുക' എന്ന ആശയം ഒരുവൻെറ പ്രകൃതിയുടെതന്നെ അംശ മായാൽപ്പിന്നെ അയാൾ ബാഹ്യപ്രേരണകളെ തേടുകയില്ല. നന്മ ചെയ്യു ന്നത് നല്ലതാണ് എന്നുള്ളതിനാൽമാത്രം നമുക്ക് നന്മ ചെയ്യാം. സ്വർഗ്ഗത്തിൽ പോകണമെന്നുദ്ദേശിച്ചുള്ള കർമ്മംപോലും ബന്ധകാരണമാണെന്നത്രേ കർമ്മയോഗി പറയുന്നത്. അത്യല്പമെങ്കിലും സ്വാർത്ഥോദ്ദേശ്യമുള്ള ഏതൊരു കർമ്മവും നമ്മെ സ്വതന്ത്രരാക്കുന്നതിനുപകരം നമ്മുടെ കാലു കൾക്ക് മറ്റൊരു ചങ്ങല പണിയുകയേ ഉള്ളു.

അതിനാൽ, കർമ്മഫലങ്ങളെല്ലാം ത്യജിക്കുക; അവയിൽ അനാസക്ത നാകുക,[1] ഇതേ വഴിയുള്ളു. ഈ പ്രപഞ്ചം നാമല്ല, നാം ഈ പ്രപഞ്ചവു മല്ല, നാം യഥാർത്ഥത്തിൽ ശരീരമല്ല; യഥാർത്ഥത്തിൽ നാം കർമ്മം ചെയ്യുന്നുമില്ല - ഈ തത്ത്വം മനസ്സിലാക്കുക. നാം സദാ നിഷ്ക്രിയവും ശാന്തവുമായ ആത്മാവത്രേ[2]. നാം വല്ലതിനാലും ബദ്ധരാകേണ്ട ആവശ്യ മെന്ത്? കേവലം അനാസക്തരായിരിക്കണം എന്നു പറയുന്നതെല്ലാം ശരി. എന്നാൽ അങ്ങനെയാകാനുള്ള വഴിയെന്ത്? സ്വാർത്ഥോദ്ദേശ്യം ലേശവുമി ല്ലാതെ ചെയ്യുന്ന ഓരോ സത്കർമ്മവും പുതിയ ബന്ധങ്ങളെ നിർമ്മിക്കുന്ന തിനുപകരം ഇപ്പോൾ നമ്മെ ബന്ധിച്ചിരിക്കുന്ന ചങ്ങലകളുടെ ഓരോ കണ്ണി പൊട്ടിക്കുവാനുപകരിക്കും. യാതൊന്നും പകരമിച്ഛിക്കാതെ നാം ലോക ത്തിലേയ്ക്കയയ്ക്കുന്ന ഓരോ മംഗളവിചാരവും അവിടെ സഞ്ചിതമായി നമ്മുടെ ചങ്ങലക്കണ്ണി ഓരോന്നായി പൊട്ടിച്ച് നമ്മെ ഉപര്യുപരി ശുദ്ധീകരി ക്കുകയും, അങ്ങനെ ഒടുവിൽ നാം മനുഷ്യരിൽവെച്ചു പരമപവിത്രാത്മാ ക്കളായി ഭവിക്കുകയും ചെയ്യുന്നു. ഇതെല്ലാം തലയ്ക്ക് ആണിയിളകിയ

1 ഗീത 4.20.

2 നിഷ്കലം നിഷ്ക്രിയം ശാന്തം (ശ്വേ. 6.19)

വരുടെ ജല്പനങ്ങളായും കേവലം അപ്രായോഗികങ്ങളായ തത്ത്വജ്ഞാന്ങ്ങളായും തോന്നിയേക്കാം. ഭഗവദ്ഗീതയിലെ ഉദ്ബോധനത്തിനെതിരായ വളരെ വാദങ്ങൾ ഞാൻ വായിച്ചിട്ടുണ്ട്; ഫലകാംക്ഷയില്ലാതെ കർമ്മം ചെയ്യുകയേ സാദ്ധ്യമല്ലെന്ന് അനേകം പേർ പറഞ്ഞിട്ടുണ്ട്. പക്ഷേ അവർ, മതഭ്രാന്തിനാൽ പ്രേരിതമായിട്ടുള്ളവയൊഴിച്ച്, നിഷ്കാമകർമ്മം ഒരിക്കലും കണ്ടിട്ടുണ്ടാവില്ല; അതുകൊണ്ടാണ് അവർ അങ്ങനെ അഭിപ്രായപ്പെടുന്നത്.

ഈ കർമ്മയോഗസിദ്ധാന്തം യഥാർത്ഥമായും സ്വജീവിതത്തിൽ പ്രായോഗികമാക്കിയ ഒരു മനുഷ്യനെപ്പറ്റി രണ്ട് വാക്കു പറഞ്ഞ് അവസാനിപ്പിക്കാം. അദ്ദേഹമാണ് ബുദ്ധദേവൻ. കർമ്മയോഗം എന്നെങ്കിലും പൂർണ്ണമായും അനുഷ്ഠാനത്തിൽ വരുത്തിയ ഒറ്റയൊരാൾ അദ്ദേഹമത്രേ. ബുദ്ധനൊഴികെ ലോകത്തിലുണ്ടായിട്ടുള്ള മറ്റെല്ലാ മതപ്രവാചകന്മാർക്കും, അവരെ നിസ്സ്വാർത്ഥകർമ്മത്തിൽ പ്രേരിപ്പിക്കാനുള്ള ബാഹ്യപ്രേരണകൾ ഉണ്ടായിരുന്നു. ബുദ്ധനൊഴിച്ചുള്ള മതപ്രവാചകന്മാരെയെല്ലാം രണ്ടിനമായി തിരിക്കാം. ഒരു കൂട്ടർ തങ്ങൾ ഈശ്വരൻെറ അവതാരങ്ങളാണെന്നും, മറ്റേ കൂട്ടർ തങ്ങൾ ഈശ്വരൻെറ സന്ദേശവാഹകന്മാർ മാത്രമാണെന്നും പ്രസ്താവിച്ചിട്ടുള്ളവരാണ്. അവരുപയോഗിച്ച ഭാഷ എത്ര സമുന്നതമാംവണ്ണം ആദ്ധ്യാത്മികമായാലും, ഈ രണ്ടു കൂട്ടരും തങ്ങൾക്കുള്ള കർമ്മപ്രേരണ പുറമെനിന്ന് ആർജ്ജിക്കുന്നവരും പുറമെനിന്ന് പ്രതിഫലം പ്രതീക്ഷിക്കുന്നവരുമാകുന്നു. ഈ വിധം പ്രസ്താവിച്ചിട്ടുള്ള ഒരേ ഒരു പ്രവാചകൻ ബുദ്ധൻ മാത്രമാണ്. 'ഈശ്വരനെപ്പറ്റിയ നിങ്ങളുടെ വിവിധ വാദങ്ങൾ അറിയുന്നതിൽ എനിക്ക് താല്പര്യമില്ല. ആത്മാവിനെപ്പറ്റിയ വിവിധ സൂക്ഷ്മസിദ്ധാന്തങ്ങൾ ചർച്ച ചെയ്യുന്നതുകൊണ്ടും എന്തു പ്രയോജനം? നന്മ ചെയ്യുക. നല്ലവരായിരിക്കുക. അത് നിങ്ങളെ മുക്തിയിലേയ്ക്കും യാതൊരു സത്യവസ്തുവുണ്ടോ ആ സത്യത്തിലേയ്ക്കും നയിക്കും.' സ്വജീവിതത്തിൽ സ്വാർത്ഥോദ്ദേശങ്ങളിൽനിന്ന് തികച്ചും വിമുക്തനായിരുന്നു അദ്ദേഹം; പിന്നെ, അദ്ദേഹത്തേക്കാൾ കൂടുതൽ പ്രവൃത്തി എടുത്തിട്ടുള്ളവരാരുണ്ട്! ഇങ്ങനെ എല്ലാവരിലും മേലേ അത്രയധികം ഉയർന്ന മറ്റൊരു വ്യക്തിയെ ചരിത്രത്തിൽ എവിടെയെങ്കിലും കാണിച്ചുതരിക. മനുഷ്യവർഗ്ഗം ആകെക്കൂടി, ഇത്ര ഉത്കൃഷ്ടനായ ഒരു പുരുഷന്നും ഇത്ര ഉന്നതമായ തത്ത്വശാസ്ത്രത്തിന്നും ഇത്ര വിസ്തൃതമായ ഭൂതാനുകമ്പയ്ക്കും ജന്മം നല്കിയിട്ടുള്ളത് ഒരിക്കൽ മാത്രമാണ്. ഏറ്റവും ഉന്നതമായ തത്ത്വശാസ്ത്രത്തിൻെറ പ്രഭാഷകനായിരുന്ന ഈ മഹാജ്ഞാനി, ഏറ്റവും എളിയ പ്രാണികളോടും അത്യഗാധമായ അനുകമ്പ കാണിച്ചിരുന്നു. അതേസമയം, തനിക്കുവേണ്ടി യാതൊരവകാശവാദവും ഒരിക്കലും പുറപ്പെടുവിച്ചിട്ടുമില്ല. തികച്ചും നിഷ്കാമമായി കർമ്മം ചെയ്തിരുന്ന സാക്ഷാൽ ആദർശകർമ്മയോഗി അദ്ദേഹമാണ്. ഇന്നേവരെ ഭൂമുഖത്തു ജനിച്ചിട്ടുള്ളവരിൽവെച്ച് ഏറ്റവും മഹാനായി, മനുഷ്യചരിത്രം അദ്ദേഹത്തെ നമുക്ക്

കാണിച്ചു തരികയുംചെയ്യുന്നു. ഇന്നേവരെ ഉണ്ടായിട്ടുള്ളതിലേയ്ക്കും മഹത്തമമായ പ്രേമജ്ഞാനങ്ങളുടെ സമ്മേളനംകൊണ്ടും ആദ്ധ്യാത്മിക പ്രഭാവത്തിന്റെ അഭിവ്യക്തികൊണ്ടും നിസ്തുല്യനായി അദ്ദേഹം നിലകൊള്ളുന്നു; ലോകത്തിന്റെ ആദ്യത്തെ വലിയ പരിഷ്കർത്താവും അദ്ദേഹമത്രെ. അദ്ദേഹമത്രേ ആദ്യമായി ഇപ്രകാരം പറയാൻ ധൈര്യപ്പെട്ടത്; 'വല്ല പഴയ ഗ്രന്ഥത്തിലും എഴുതിയിട്ടുണ്ടെന്നുവെച്ച് നിങ്ങൾ ഒന്നും വിശ്വസിക്കേണ്ട. അത് നിങ്ങളുൾപ്പെട്ട ജനതയുടെ വിശ്വാസമാണ്; ബാല്യംമുതല്ക്കേ നിങ്ങളെ വിശ്വസിപ്പിച്ചു പോന്നിട്ടുള്ളതാണ് എന്നുവെച്ചും നിങ്ങൾ വിശ്വസിക്കേണ്ട. നിങ്ങൾ അതിനെപ്പറ്റി, യുക്തിയുക്തം ആലോചിച്ചു വേണ്ടതുപോലെ വിശകലനം ചെയ്ത് നിരൂപണം നടത്തിയതിനുമേൽ, അത് സകലർക്കും ഗുണകരമാകുമെന്ന് കാണുന്നപക്ഷം, വിശ്വസിക്കുക; അത് ജീവിതത്തിൽ അനുഷ്ഠിക്കുക, അങ്ങനെ അനുഷ്ഠിക്കാൻ മറ്റുള്ളവരെ സഹായിക്കുകയും ചെയ്യുക.' ധനത്തിനോ യശസ്സിനോ മറ്റെന്തിനെങ്കിലുമോ അല്ലാതെ കേവലം നിഷ്കാമമായി കർമ്മം ചെയ്യുന്നതാരോ, അയാളത്രേ ഉത്തമമായി കർമ്മം ചെയ്യുന്നത്. അതിനൊരാൾക്കു കഴിവുണ്ടാകുമ്പോൾ അയാൾ ബുദ്ധനായിത്തീരും. ലോകത്തിന്റെ പ്രകൃതം മാറ്റിമറിക്കാൻതക്ക രീതിയിൽ കർമ്മം ചെയ്യാനുള്ള ശക്തിയും അയാളിൽനിന്നുളവാകും. ഇങ്ങനെയുള്ള മനുഷ്യൻ കർമ്മയോഗത്തിന്റെ സാക്ഷാൽ പരമോച്ചമായ ആദർശത്തെ പ്രതിനിധാനം ചെയ്യുന്നു.

## ഭക്തിയുടെ ആദ്യത്തെ പടികൾ

ഭക്തിയെക്കുറിച്ചെഴുതിയ ദാർശനികന്മാർ അതിനെ ഈശ്വരനോടുള്ള പരമപ്രേമമെന്നു നിർവ്വചിച്ചിട്ടുണ്ട്. ഒരുവൻ എന്തിന് ഈശ്വരനെ പ്രേമിക്കണം? ഇതാണ് പരിഹരിക്കേണ്ട പ്രശ്നം. അതു മനസ്സിലാക്കുംവരെ ഈ വിഷയം നാം തീരെ ഗ്രഹിക്കുന്നതല്ല. തികച്ചും വ്യത്യസ്തമായ രണ്ടു ജീവിതാദർശങ്ങളുണ്ട്. ഏതു രാജ്യത്തുമുള്ള ഏതെങ്കിലുമൊരു മതമുള്ള ഒരുവന്നറിയാം, താനൊരു ശരീരവും ഒരാത്മാവും കൂടിയാണെന്ന്. പക്ഷേ മനുഷ്യജീവിതത്തിൻെറ ലക്ഷ്യത്തെസ്സംബന്ധിച്ചിടത്തോളം വലിയൊരളവ് അന്തരമുണ്ട്.

പടിഞ്ഞാറൻ നാടുകളിൽ, ആളുകൾ നിയമേന, മനുഷ്യൻെറ ശരീരഭാവത്തിൽ കൂടുതൽ ഊന്നുന്നു. ഭാരതത്തിൽ ഭക്തിയെക്കുറിച്ചെഴുതിയ ദാർശനികന്മാർ മനുഷ്യൻെറ ആത്മവശത്താണ് ഊന്നിയത്. ഈ അന്തരം പൗരസ്ത്യപാശ്ചാത്യജനതകൾക്ക് നിദർശനഭൂതമാണെന്നും തോന്നുന്നു. സാമാന്യഭാഷയിൽപ്പോലും അങ്ങനെയാണ്. ഇംഗ്ലണ്ടിൽ മരണത്തെപ്പറ്റി പറയുമ്പോൾ മനുഷ്യൻ തൻെറ ആത്മാവിനെ ഉപേക്ഷിച്ചു എന്നു പ്രസ്താവിക്കും; ഭാരതത്തിൽ മനുഷ്യൻ തൻെറ ദേഹം ഉപേക്ഷിച്ചെന്നും. ഒരാശയം: മനുഷ്യൻ ശരീരമാണ്, അവന്നൊരു ആത്മാവുണ്ട്; മറ്റേത്: മനുഷ്യൻ ആത്മാവാണ്, അവന്നൊരു ശരീരമുണ്ട്. ഇതിൽനിന്നു കൂടുതൽ സങ്കീർണ്ണങ്ങളായ പ്രശ്നങ്ങളുദിക്കുന്നു. മനുഷ്യൻ ശരീരമാണ്, അവന് ആത്മാവുണ്ട് എന്ന ആദർശം ഊന്നുന്നത് മുഴുവൻ ശരീരത്തിലാണ്. മനുഷ്യൻ ജീവിക്കുന്നതെന്തിനെന്നു ചോദിച്ചാൽ പറഞ്ഞുതരും ഇന്ദ്രിയാസ്വാദനത്തിനാണ്, സ്വത്തിലും സമ്പത്തിലും സുഖിക്കാനാണ് എന്ന്. അതിനപ്പുറമൊന്നിനെപ്പറ്റിയും പറഞ്ഞുകൊടുത്താൽപ്പോലും അവന് കിനാവുകാണുക സാധ്യമല്ല. ഒരു ഭാവിജീവിതത്തെപ്പറ്റി അയാളുടെ ഭാവന ഈ ഭോഗങ്ങളുടെ ഒരു തുടർച്ചയാണ്. എക്കാലവും അതിവിടെ തുടരാനാവില്ല, താനിവിടം വിട്ടേ ഒക്കൂ എന്നതിൽ അയാൾക്കു വളരെ സങ്കടമുണ്ട്; എന്നിട്ട്, ഇതൊക്കെ ഇനിയും പുതുക്കി കിട്ടുന്ന ഏതെങ്കിലും സ്ഥലത്തേയ്ക്കു വല്ല തരത്തിലും ചെല്ലുമെന്നു വിചാരിക്കയുമാണ്. അയാൾക്ക് അതേ ഭോഗങ്ങൾ കിട്ടും, അതേ ഇന്ദ്രിയങ്ങൾ; ഉത്കൃഷ്ടങ്ങളും ബലിഷ്ഠങ്ങളും എന്നു മാത്രം. അയാൾക്ക് ഈശ്വരനെ ആരാധിക്കണം; ഈശ്വരനാണല്ലോ ഈ ഉപേയത്തിനുള്ള ഉപായം, അയാളുടെ ജീവിതലക്ഷ്യം ഇന്ദ്രിയവിഷയഭോഗമാണ്. ഈ ഭോഗങ്ങളെ നീണ്ട കാലത്തേയ്ക്കു ചാർത്തിക്കൊടുക്കുന്ന ഒരു സത്വമുണ്ടെന്ന് അയാൾ അറിഞ്ഞുവശ

മായിട്ടുണ്ട്; അതാണ് അയാൾ ഈശ്വരനെ ആരാധിക്കുന്നത്.

നേരേമറിച്ച്, ഭാരതീയാശയം ഈശ്വരൻ ജീവിതലക്ഷ്യമെന്നാണ്; ഈശ്വരനിൽപ്പരമൊന്നുമില്ല. ഇന്ദ്രിയഭോഗങ്ങളാകട്ടെ, കൂടുതൽ മെച്ചപ്പെട്ടവ കിട്ടുമെന്നാശിച്ച് നാം തല്ക്കാലം കടന്നുപോകുന്ന എന്തോ മാത്രമാണ്. അതുമല്ല, മനുഷ്യന് ഇന്ദ്രിയഭോഗങ്ങളല്ലാതെ മറ്റൊന്നുമില്ലെങ്കിൽ അതു വിനാശകവും ഭയങ്കരവുമാണ്. നമ്മുടെ ദൈനംദിനജീവിതത്തിൽ നമുക്കു കാണാം, ഒരുവന് ഇന്ദ്രിയഭോഗങ്ങൾ എത്രയ്ക്കു കുറവോ അത്രയ്ക്കുന്ന തമാണ് അയാളുടെ ജീവിതമെന്ന്. നായയെ നോക്കു, അവൻ തീറ്റി തിന്നുമ്പോൾ, അതേ സംതൃപ്തിയോടുകൂടി ഒരു മനുഷ്യനും ഒരു കാലത്തും തിന്നിട്ടില്ല. തിന്നു തൃപ്തികാട്ടുന്ന പന്നിയെ നോക്കൂ; അതവൻെറ സ്വർഗ്ഗമാണ്, മഹത്തമനായ ദേവരാജാവു വന്നു നോക്കിനിന്നാലും പന്നി കൺപാർക്കുകയേ ഇല്ല. അവൻെറ വാഴ്വു മുഴുവനും തൻെറ തീറ്റിയിലാണ്. അമ്മട്ടു തിന്നാവുന്ന ഒരു മനുഷ്യനും ഒരിക്കലും പിറന്നി ട്ടില്ല. താണ ജീവികൾക്കുള്ള ശ്രവണശക്തിയെയും ദർശനശക്തിയെയും കുറിച്ചു വിചാരിക്കുക; അവയുടെ സർവ്വേന്ദ്രിയങ്ങളും ഉന്നതമായ കഴിവിയന്നവയാണ്. അവയുടെ ഇന്ദ്രിയസുഖം അത്യന്തമാണ്; സന്തോ ഷവും പ്രീതിയുംകൊണ്ട് അവയങ്ങുന്മത്തരാകുന്നു. മനുഷ്യനും എത്ര യേറെ താഴ്ന്നവനോ അത്രയേറെ സുഖം അവൻ ഇന്ദ്രിയങ്ങളിൽ കാണു ന്നു. അവൻ ഉയരത്തിലേയ്ക്കെത്തുംതോറും ലക്ഷ്യം യുക്തിയും സ്നേഹവു മായിത്തീരുന്നു. ഈ കഴിവുകൾ വികസിക്കുന്ന തോതിന് ഇന്ദ്രിയാസ്വാദന ത്തിനുള്ള ശക്തി അവനു നഷ്ടമാകുന്നു.

ഉദാഹരണത്തിന്, ഒരു മനുഷ്യന് ഒരു ക്ലുപ്തമായ അളവു ശക്തി നല്കിയിട്ടുണ്ടെന്നും, അതു ശരീരത്തിലോ മനസ്സിലോ ആത്മാവിലോ ചെലവു ചെയ്യാവുന്നതാണെന്നും നാം സ്വീകരിക്കുന്നപക്ഷം, ഇവയിലേ തെങ്കിലുമൊന്നിൽ ചെലവായ ശക്തി മുഴുവനും കഴിച്ച് അത്ര കുറച്ചേ മറ്റുള്ളവയിൽ ചെലവാക്കാൻ ബാക്കിയാവൂ. അറിവില്ലാത്തവർക്കും കാട്ടുവർഗ്ഗക്കാർക്കും നാഗരികവർഗ്ഗക്കാരെക്കാൾ വളരെയേറെ ശക്തിയു ള്ള ഇന്ദ്രിയവൈഭവങ്ങളാണുള്ളത്; വാസ്തവത്തിൽ ചരിത്രത്തിൽനിന്നു നാം പഠിക്കുന്ന ഒരു പാഠവുമിതാണ്: ഒരു ജനത നാഗരികമായി വരുന്നതോടെ അതിൻെറ നാഡീസംഘടന കൂടുതൽ ലോലമാകയും ശാരീരികമായി അവർ കൂടുതൽ ദുർബ്ബലരാകയും ചെയ്യുന്നു. ഒരു കാട്ടുവർഗ്ഗത്തെ നാഗരീകരിക്കുക, അതുതന്നെ നിങ്ങൾക്കു കാണാം; വേറൊരു ബർബ്ബരവർഗ്ഗം ഉയർന്നുവന്ന് അതിനെ ആക്രമിക്കുന്നു. മിക്കവാറും എല്ലായ്പോഴും ബർബ്ബരവർഗ്ഗമാണ് ആക്രമിക്കുന്നത്. സർവ്വ സമയവും ഇന്ദ്രിയാനന്ദം കിട്ടാൻമാത്രം ആശിക്കുന്നെങ്കിൽ നാം മൃഗീയാ വസ്ഥയിലേയ്ക്കു നമ്മെ തരംതാഴ്ത്തുകയാണെന്നു നമുക്കു കാണാം. തൻെറ ഇന്ദ്രിയാനന്ദങ്ങൾ തീക്ഷ്ണമായിത്തീരുന്ന ഒരിടത്തു തനിക്കു

പോകണമെന്ന് ഒരുവൻ പറയുമ്പോൾ, താൻ ചോദിക്കുന്നതെന്താണെന്ന് ആ മനുഷ്യൻ അറിയുന്നില്ല. മൃഗങ്ങളിലേയ്ക്ക് അധഃപതിച്ചുമാത്രമേ അയാൾക്കതു നേടാനാവൂ.

ഇന്ദ്രിയഭോഗഭരിതമായ ഒരു സ്വർഗ്ഗം കൊതിക്കുന്നവരെസ്സംബന്ധിച്ചും അങ്ങനെതന്നെ. ഇന്ദ്രിയച്ചെളിക്കുണ്ടിൽ പുളയ്ക്കുന്ന പന്നിയെപ്പോലാണവർ. ഈ ഇന്ദ്രിയാനന്ദമാണവർക്കു വേണ്ടത്; അതിൻെറ നഷ്ടം അവർക്കു സ്വർഗ്ഗത്തിൻെറ നഷ്ടവുമാണ്. ഇവർക്ക് ഒരിക്കലും ഭക്തന്മാരാകാൻ കഴിവില്ല, ആ വാക്കിൻെറ അത്യുന്നതാർത്ഥത്തിൽ, അവർക്കൊരിക്കലും ഈശ്വരപ്രേമികളാകാനാവില്ല. അതേസമയം, ഈ താഴ്ന്ന ആദർശത്തെ പിൻതുടർന്നാൽത്തന്നെയും കാലഗതിയിൽ അതും മാറും; താനറിയാഞ്ഞ എന്തോ ഉത്കൃഷ്ടമായ ഒന്ന് ഓരോരുത്തനും കണ്ടെത്തും; അങ്ങനെ ജീവിതത്തോടും ഇന്ദ്രിയാർത്ഥങ്ങളോടുമുള്ള ഈ അള്ളിപ്പിടുത്തം ക്രമേണ നശിച്ചുപോകും. ഞാൻ സ്കൂളിൽ ഒരു കൊച്ചു വിദ്യാർത്ഥിയായിരിക്കെ, കുറെ മധുരപലഹാരങ്ങൾക്കുവേണ്ടി ഒരു സഹപാഠിയുമായി പടയുണ്ടായി: അവൻ കൂടുതൽ കരുത്തനായിരുന്നതുകൊണ്ട് അവ എൻെറ കൈയിൽനിന്നു തട്ടിപ്പറിച്ചു. ഞാനോർക്കുന്നു, എനിക്കുണ്ടായ താപത്തെ; ജനിച്ചിട്ടുള്ളതിലേയ്ക്കും അതിദുഷ്ടനാണവനെന്നും വളർന്ന് വേണ്ടത്ര കരുത്തനായാലുടൻ അവനെ ശിക്ഷിക്കണമെന്നും ഞാൻ വിചാരിച്ചു; അവൻെറ ദുഷ്ടതയ്ക്കും മാത്രമുള്ള ഒരു ശിക്ഷയും ഉണ്ടായിരുന്നില്ല. ഞങ്ങൾ രണ്ടുപേരും ഇപ്പോൾ വളർന്നു മുതിർന്നിരിക്കുന്നു; ഞങ്ങൾ ഉറ്റ സ്നേഹിതരുമാണ്. ഈ ലോകം നിറയെ ശിശുക്കളാണ്, തീനും കുടിയും ഇക്കണ്ട ഉണ്ണിയപ്പങ്ങളൊക്കെയുമാണ് അവരുടെ സർവ്വസ്വം. അവർ ഈ അപ്പങ്ങൾ സ്വപ്നം കാണും, ഭാവിജീവിതത്തെക്കുറിച്ചുള്ള അവരുടെ ഭാവന ഈ അപ്പങ്ങൾ സമൃദ്ധമായേടമെന്നാണ്. വളരെ നല്ല ഒരു നായാട്ടുഭൂമിയിലായിരിക്കും തൻെറ ഭാവിജീവിതമെന്നു വിശ്വസിക്കുന്ന അമേരിക്കൻ - ഇന്ത്യയെക്കുറിച്ച് വിചാരിക്കുക. നാം ആഗ്രഹിക്കും മട്ടുതന്നെയുള്ള ഒരു സ്വർഗ്ഗത്തെക്കുറിച്ച് നമ്മിലോരോരുവന്നും ഒരു സ്വർഗ്ഗഭാവനയുണ്ട്; എന്നാൽ, കാലഗതിയിൽ, നാം വളർന്നു മൂക്കുകയും ഉച്ചതരവസ്തുക്കൾ കാണുകയും ചെയ്യുംതോറും അപ്പുറത്ത് അതിലും ഉയർന്ന ഈഷദ്ദർശനങ്ങൾ നമുക്കു ലഭിക്കുന്നു. എങ്കിലും ഭാവിജീവിതത്തെക്കുറിച്ചുള്ള നമ്മുടെ ഭാവനകളെ - ഇക്കാലത്തു സാധാരണമായ രീതിയിൽ, ഒരു വസ്തുവിലും വിശ്വാസമില്ലാതെ - അതു നാശമാണ് - കൈവിട്ടു കൂടാ. അങ്ങനെ എല്ലാം നശിപ്പിക്കുന്ന അജ്ഞേയവാദി പിഴച്ചിരിക്കുന്നു, ഭക്തൻ ഉച്ചതരത്തെ ദർശിക്കുന്നു. അജ്ഞേയവാദിക്കു സ്വർഗ്ഗത്തിൽ പോകേണ്ടാത്തത് അയാൾക്കതൊന്നുമില്ലാഞ്ഞിട്ടാണ്; അതേസമയം ഭക്തനു സ്വർഗ്ഗത്തിൽ പോകേണ്ടാത്തത് അതു കുട്ടിക്കളിയെന്ന് അയാൾ വിചാരിക്കുന്നതുകൊണ്ടാണ്. അയാൾക്കു വേണ്ടത് ഈശ്വരനെ

യാണ്.

ഈശ്വരനെക്കാൾ ഉയർന്ന ഒരു ലക്ഷ്യമെന്ത്? ഈശ്വരൻതന്നെയാണ് മനുഷ്യൻെറ അത്യുച്ചലക്ഷ്യം; അവിടുത്തെ കാണുക, അവിടുത്തെ സേവിക്കുക. അതിലധികം ഉയർന്ന ഒന്നിനെയും നമുക്കു സങ്കല്പിച്ചുകൂടാ; കാരണം, ഈശ്വരൻ പൂർണ്ണതയാണ്. പ്രേമാനന്ദത്തെക്കാൾ ഉയർന്ന ഒന്നിനെ നമുക്കു സങ്കല്പിച്ചുകൂടാ; പക്ഷേ പ്രേമമെന്ന ഈ വാക്കിന് വിവിധാർത്ഥങ്ങളുണ്ട്. ഈ ലോകത്തിലെ സാധാരണമായ സ്വാർത്ഥപ്രേമമെന്നല്ല ഇതിന്നർത്ഥം; അതിനെ പ്രേമമെന്നു പറയുന്നത് ഈശ്വരനിന്ദയാണ്. നമ്മുടെ പുത്രദാരങ്ങളോടുള്ള പ്രേമം വെറും മൃഗീയപ്രേമമാണ്. സമ്പൂർണ്ണം നിസ്സ്വാർത്ഥമായ പ്രേമമാണ് ഒരേ പ്രേമം; അത് ഈശ്വരനിലാണുതാനും. അത് എത്തിക്കിട്ടാൻ വളരെ വിഷമമുള്ള ഒന്നാണ്. ഈ വിവിധപ്രേമങ്ങളിലെല്ലാംകൂടെ, കുട്ടികളോടും അച്ഛനോടും അമ്മയോടും മറ്റുമുള്ള പ്രേമത്തിലൂടെ, നാം കടന്നുപോകയാണ്, പ്രേമസാമർത്ഥ്യം നാം പതുക്കെ പ്രയോഗിക്കയാണ്; പക്ഷേ, മിക്കപ്പോഴും അതിൽനിന്നൊന്നും നമ്മളൊരിക്കലും പഠിക്കുന്നില്ല. ഒരു ചുവടിനോട്, ഒരാളിനോട് നാം കെട്ടുപെടുന്നു. ചിലപ്പോൾ മനുഷ്യർ ഈ കെട്ടിൽനിന്നു പുറത്തു കടക്കുന്നു. ഈ ലോകത്തിൽ മനുഷ്യൻ ഭാര്യമാരുടെയും ധനത്തിൻെറയും മാനത്തിൻെറയും പിന്നാലെ എന്നുമേ പാഞ്ഞുകൊണ്ടിരിക്കുന്നു: ചിലപ്പോൾ അവരുടെ തലയ്ക്ക് അതികഠിനമായ തട്ടുകിട്ടുന്നു. ഈ ലോകം യഥാർത്ഥത്തിലെന്തെന്ന് അവർ കണ്ടെത്തുകയും ചെയ്യുന്നു. ഈ ലോകത്തിൽ ഒരുവന്നും ഈശ്വരനെ ഒഴിച്ചൊന്നിനെയും യഥാർത്ഥത്തിൽ പ്രേമിക്കാനാവില്ല. മാനുഷപ്രേമമെല്ലാം പൊള്ളയാണെന്ന് മനുഷ്യൻ കണ്ടുപിടിക്കുന്നു. മനുഷ്യർക്ക് പ്രേമിക്കാനാവില്ല. അവർ അതെപ്പറ്റി പറയുന്നുണ്ടെങ്കിലും; താൻ ഭർത്താവിനെ പ്രേമിക്കുന്നെന്നു ഭാര്യ പറയുന്നു, അയാളെ ചുംബിക്കയും ചെയ്യുന്നു; എന്നാൽ അയാൾ മരിക്കേണ്ട താമസം, അവൾ ആദ്യം വിചാരിക്കുന്നതു ബാങ്കുകണക്കിനെയും അടുത്തനാളെന്തു ചെയ്യണമെന്നുമാണ്. ഭർത്താവ് ഭാര്യയെ പ്രേമിക്കുന്നു; പക്ഷേ, അവൾ രോഗിണിയായി വിരൂപിണിയായിത്തീരുമ്പോൾ, അഥവാ കിഴവിയാകുമ്പോൾ, അഥവാ തെറ്റു ചെയ്യുമ്പോൾ, അവളെ അയാൾ നോക്കാതാകുന്നു. ഈ ലോകത്തിലെ പ്രേമമെല്ലാം തട്ടിപ്പും പൊള്ളത്തവുമാണ്.

പരിമിതവിഷയിക്ക് പ്രേമിക്കാനും, പരിമിതവിഷയത്തിനു പ്രേമിക്കപ്പെടാനും കഴിവില്ല. മനുഷ്യൻെറ പ്രേമവിഷയം അനുനിമിഷം മരിക്കെ, താൻ വളരുംതോറും തൻെറ മനസ്സും നിരന്തരം മാറിക്കൊണ്ടിരിക്കെ, എന്തു ശാശ്വതപ്രേമം കണ്ടെത്താനാണ് ഈ ലോകത്തിൽ നിങ്ങൾക്കു പ്രതീക്ഷിക്കാനാവുക? ഈശ്വരനിലല്ലാതെ ഒരു യഥാർത്ഥപ്രേമവും ഭവിക്കാനാവില്ല. അപ്പോൾ ഈ പ്രേമങ്ങളെല്ലാമെവിടെ? ഇവ വെറും പടവുകളാണ്. നമ്മെ മുന്നോട്ടു തള്ളുന്ന ഒരു ശക്തി പിന്നിലുണ്ട്;

നമുക്കറിവില്ല, യഥാർത്ഥവിഷയത്തെ എവിടെത്തേടണമെന്ന്. എങ്കിലും ഈ പ്രേമമാണ് അതിനെ അന്വേഷിക്കാൻ നമ്മെ മുന്നോട്ടയയ്ക്കുന്നത്. വീണ്ടും വീണ്ടും നാം നമ്മുടെ തെറ്റുകൾ കണ്ടുപിടിക്കുന്നു. നാം ചിലതു പിടികൂടുന്നു. അതു വിരലുകൾക്കിടയിലൂടെ വഴുതി പോകുന്നതായും കാണുന്നു. പിന്നേയും നാം വേറൊന്നു പിടികൂടുന്നു. അങ്ങനെ നാം മുന്നോട്ടു മുന്നോട്ട് പോകുന്നു. ഒടുവിൽ വെളിച്ചം വരികയും ചെയ്യുന്നു; നാം ഈശ്വരനിലെത്തുന്നു, പ്രേമിക്കുന്ന ഒരേ ഈശ്വരനിൽ. അവിടുത്തെ പ്രേമം മാറ്റമറ്റതാണ്, നമ്മെ ഉൾക്കൊള്ളാൻ അതെപ്പോഴും തയ്യാറുമാണ്. ഞാൻ നിങ്ങൾക്കു മുറിവേല്പിച്ചാൽ നിങ്ങളിലേതൊരാളും എന്നെ എത്രത്തോളം പൊറുക്കും? ആരുടെ മനസ്സിൽ കോപമോ ദ്വേഷമോ അസൂയയോ ഇല്ല, ആർക്കൊരിക്കലും തൻെറ സമനില നഷ്ടമാകുന്നില്ല, ആർ ഒരിക്കലും മരിക്കുന്നും ജനിക്കുന്നുമില്ല - അവിടുന്ന് ഈശ്വരനല്ലാതെ ആരാണ്? പക്ഷേ ഈശ്വരനിലേയ്ക്കുള്ള മാർഗ്ഗം ദീർഘവും ദുർഗ്ഗമവുമാണ്. വളരെ ചുരുക്കം പേരേ അവിടുത്തെ പ്രാപിക്കുന്നുമുള്ളു. നാമെല്ലാം പണിപ്പെടുന്ന പൈതങ്ങളാണ്. കോടിക്കണക്കാളുകൾ മതത്തെ ഒരു കച്ചവടമാക്കുന്നു. ഒരു നൂറ്റാണ്ടിൽ അല്പം പേർ ആ ഈശ്വരപ്രേമത്തെ പ്രാപിക്കുന്നു, ആ നാടു മുഴുവനും അനുഗൃഹീതവും പവിത്രീകൃതവുമാകുന്നു. ഒരീശ്വരപുത്രൻ ആവിർഭവിക്കുമ്പോൾ ഒരു നാടു മുഴുവൻ അനുഗൃഹീതമായിത്തീരുന്നു. അത്തരക്കാർ അല്പംമാത്രമേ ഏതു നൂറ്റാണ്ടിലും ലോകമൊട്ടുക്കുണ്ടാകുന്നുള്ളു എന്നതു സത്യം; എങ്കിലും ആ ഈശ്വരപ്രേമം പ്രാപിക്കുവാൻ ഏവരും പ്രയത്നിക്കേണ്ടതാണ്. ആർക്കറിയാം, അടുത്തു പ്രാപിക്കേണ്ടത് നിങ്ങളോ ഞാനോ ആവില്ലെന്ന്? അതുകൊണ്ട് നമുക്കു പണിപ്പെടാം.

നാം പറയുന്നു, ഭാര്യ തൻെറ ഭർത്താവിനെ പ്രേമിക്കുന്നെന്ന്. അവൾ വിചാരിക്കുന്നു, തൻെറ ആത്മാവാകെ അവനിൽ ആമഗ്നമെന്ന്; ഒരു കുട്ടി ഉണ്ടാകുന്നു, അതിൻെറ പകുതിയോ അധികമോ അതിങ്കലേയ്ക്കു പുറപ്പെട്ടുപോകുന്നു. അവൾക്കുതന്നെ തോന്നുന്നു, അതേ പ്രേമം ഭർത്താവിനോട് ഇപ്പോഴില്ലെന്ന്. അപ്രകാരം അച്ഛനോടും. കൂടുതൽ കനപ്പെട്ട പ്രേമവിഷയം നമുക്കു വന്നുചേരുമ്പോൾ മുൻപ്രേമം പതുക്കെ മായുന്നതായി നമുക്കെപ്പോഴും കാണാം. പള്ളിക്കൂടപ്പിള്ളർ വിചാരിക്കാറുണ്ട്, തങ്ങൾക്കു ജീവിതത്തിൽ അത്യന്തം പ്രിയപ്പെട്ടവർ തങ്ങളുടെ കൂട്ടുകുട്ടികളോ അച്ഛന്മാരോ അമ്മമാരോ ആണെന്ന്; പിന്നെ വരികയായി ഭർത്താവോ ഭാര്യയോ. അപ്പൊഴേ പഴയ വികാരം മറയുന്നു, പുതിയ പ്രേമം ഉച്ചതമമായി തീരുകയും ചെയ്യുന്നു. ഒരു നക്ഷത്രം ഉദിച്ചുയരുന്നു, വേറൊന്ന് അതിലും വലിയതു വരുന്നു, പിന്നെ അതിലും വലിയത് അങ്ങനെ ഒടുവിൽ സൂര്യൻ വരുന്നു, അതിൽ ചെറിയ വിളക്കുകളെല്ലാം മായുകയും ചെയ്യുന്നു. ആ സൂര്യനാണ് ഈശ്വരൻ. നക്ഷത്രങ്ങൾ

ഈ അല്പതരപ്രേമങ്ങളാണ്. ആ സൂര്യൻ ഒരു മനുഷ്യൻെറമേൽ പൊട്ടി വീഴുമ്പോൾ അവൻ ഉന്മത്തനായിത്തീരുന്നു, എമേഴ്സൺ പറയുന്ന 'ഈശ്വരലഹരി പെട്ടവൻ.' മനുഷ്യൻ ഈശ്വരനായി രൂപാന്തരപ്പെടുന്നു, ഏകമായ ആ പ്രേമസാഗരത്തിൽ എല്ലാം ലയിക്കുന്നു. സാധാരണ പ്രേമം മൃഗീയാകർഷണം. മറ്റുതരത്തിൽ, എന്തേ ഈ ലിംഗവ്യത്യാസം? ഒരുവൻ ഒരു പ്രതിമയുടെ മുമ്പിൽ മുട്ടുകുത്തിയാൽ അതു ഭയാനകമായ വിഗ്രഹാരാധനയാണ്, പക്ഷേ ഭർത്താവിൻെറയോ ഭാര്യയുടെയോ മുമ്പിൽ ഒരാൾ മുട്ടുകുത്തുന്നെങ്കിൽ അതു തികച്ചും അനുവദനീയമത്രേ!

ഈ ലോകം പ്രേമത്തിൻെറ പല മടക്കു പടവുകളെ നമുക്കു കാട്ടിത്തരുന്നു. ആദ്യം നാം ചുവടു തെളിയിക്കേണ്ടിയിരിക്കുന്നു. നമ്മുടെ ജീവിതവീക്ഷണത്തിന്മേലാണ് പ്രേമസിദ്ധാന്തം മുഴുവൻ നിലകൊള്ളുക. ഈ ലോകം ജീവിതത്തിൻെറ ലക്ഷ്യവും അന്ത്യവുമാണെന്നു വിചാരിക്കുക മൃഗീയവും പാതകവുമാണ്. ജീവിതത്തിൽ ആ ആശയവുമായി ആരംഭിക്കുന്നവൻ തന്നെത്താൻ പതിപ്പിക്കുന്നു. അവൻ ഒരിക്കലും ഉയരുകയില്ല, പിന്നിൽനിന്നുള്ള ഈ ഈഷദ്ദർശനം അവന്നൊരിക്കലും ലഭിക്കയില്ല, അവൻ സദാ ഇന്ദ്രിയങ്ങൾക്കടിമയായിരിക്കും. അവൻ ഡോളറിനുവേണ്ടി പണിപ്പെടും, അതവനു തിന്നാൻ കുറച്ചപ്പം കൊടുപ്പിക്കും. ആ ജീവിതം ജീവിക്കുന്നതിലും നല്ലതു മരിക്കുകയാണ്. ഈ ലോകത്തിൻെറ അടിമകൾ, ഇന്ദ്രിയങ്ങളുടെ അടിമകൾ - നമുക്കു നമ്മെ ഉണർത്താം; ഈ ഇന്ദ്രിയജീവിതത്തെക്കാൾ ഉയർന്ന ചിലതുണ്ട്. മനുഷ്യൻ, അനന്തചൈതന്യം, പിറന്നതു തൻെറ കണ്ണിനും തൻെറ മൂക്കിനും തൻെറ കാതിനും അടിമപ്പെടാനാണെന്നു നിങ്ങൾ വിചാരിക്കുന്നുവോ? ക്രിയകളെല്ലാം ചെയ്യാനും കെട്ടുകളെല്ലാം പൊട്ടിക്കാനും പോന്ന ഒരു അനന്ത - സർവ്വജ്ഞ - ചൈതന്യം പിന്നിലുണ്ട്; നാമാകട്ടെ ആ ചൈതന്യമത്രേ, ആ ശക്തി നമുക്കു കിട്ടുന്നത് പ്രേമത്തിലൂടെയാണുതാനും. ഇതാണ് നാം ഓർക്കേണ്ട ആദർശം. സ്വാഭാവികമായി, അതു നമുക്കൊരു നാൾകൊണ്ടു കിട്ടാവതല്ല. അതു നമുക്കുണ്ടെന്നു കല്പിക്കാം, പക്ഷേ, ഒക്കെക്കഴിഞ്ഞാലും, അതൊരു കല്പനമാത്രം; അതൊരു നെടുനെടു വഴി ദൂരെയാണ്. മനുഷ്യൻ നില്ക്കുന്നിടത്തുനിന്ന് അവനെ എടുത്തു നാം മുകളിലേയ്ക്കു തുണയ്ക്കണം. മനുഷ്യൻ ഭൗദികവാദത്തിൽ നില്ക്കുന്നു; നിങ്ങളും ഞാനും ഭൗതികവാദികളാണ്. ഈശ്വരനെയും ചൈതന്യത്തെയും കുറിച്ചുള്ള നമ്മുടെ പറച്ചിൽ നല്ലതാണ്; പക്ഷേ, അപ്പറച്ചിൽ നമ്മുടെ സമൂഹത്തിലെ വെറുമൊരു മോടിയായിരിക്കയാണ്; നാമതു തത്തയെപ്പോലെ പഠിച്ചിട്ടുണ്ട്, ആവർത്തിക്കുന്നുമുണ്ട്. അതുകൊണ്ട് ഭൗതികവാദികളായി നാം നില്ക്കുന്നിടത്തുനിന്നു നമ്മെ സ്വയം കൈക്കൊള്ളേണ്ടിയിരിക്കുന്നു; ഭൗതികാവലംബം സ്വീകരിച്ച്, നാം യഥാർത്ഥ ചൈതന്യവാദികളായിത്തീരുകയും, സ്വയം ചൈതന്യമെന്ന് അനുഭവിക്കുക

യും, ചൈതന്യത്തെ അറിയുകയും, അനന്തമെന്നു നാം വിളിക്കുന്ന ഈ ലോകം പിന്നിലുള്ള ആ ലോകത്തിൻെറ സ്ഥൂലബാഹ്യരൂപം മാത്രമാണെന്നു കാണുകയും ചെയ്യുന്നതുവരെ മന്ദംമന്ദം ഗമിക്കേണ്ടിയിരിക്കുന്നു.

എന്നാൽ അതോടൊപ്പം ചിലതു വേണ്ടതുണ്ട്. ഗിരിപ്രഭാഷണത്തിൽ നിങ്ങൾ വായിക്കുന്നു: 'ചോദിക്കുവിൻ, അതു നിങ്ങൾക്കു നല്കപ്പെടും; അന്വേഷിക്കുവിൻ, അതു കണ്ടെത്തും; മുട്ടുവിൻ, അതു നിങ്ങൾക്കു തുറക്കപ്പെടും.'[1] ആരന്വേഷിക്കുന്നു, ആർക്കു വേണം? അതാണ് വിഷമം. നാമെല്ലാം പറയുന്നു, നമുക്കീശ്വരനെ അറിയാമെന്ന്. ഒരുവൻ ഈശ്വരനെ അപ്രമാണീകരിക്കാൻ ഒരു പുസ്തകം എഴുതുന്നു; വേറൊരുവൻ അവിടുത്തെ പ്രമാണീകരിക്കാൻ. തൻെറ ജീവിതം മുഴുവൻ ഈശ്വരനെ പ്രമാണീകരിക്കയാണ് തൻെറ കർത്തവ്യമെന്ന് ഒരുവൻ വിചാരിക്കുന്നു; അവിടുത്തെ അപ്രമാണീകരിക്കയാണെന്നു വേറൊരുവൻ. എന്നിട്ടയാൾ ഈശ്വരനില്ലെന്നു മനുഷ്യരെ പഠിപ്പിക്കാൻ ചുറ്റിത്തിരിയുന്നു. എന്തു പ്രയോജനമാണ്, ഈശ്വരനെ പ്രമാണീകരിക്കാനോ അപ്രമാണീകരിക്കാനോ ഒരു പുസ്തകമെഴുതിയിട്ട്? ഒരീശ്വരനുണ്ടോ ഇല്ലയോ. മിക്കപേർക്കും അതുകൊണ്ടെന്തു കാര്യം? ഭൂരിപക്ഷം മനുഷ്യരും ഈശ്വരനെക്കുറിച്ച് ഒരു ചിന്തയും കൂടാതെ, അവിടുത്തെ ഒട്ടു വേണമെന്നും തോന്നാതെ, വെറുമൊരു യന്ത്രംപോലെ പണിയെടുക്കയാണ്. അനന്തരം, ഒരു നാൾ മൃത്യു വരുന്നു, 'വരു' എന്നു പറകയും ചെയ്യുന്നു. മനുഷ്യൻ പറയുന്നു: 'തെല്ലു കാക്കൂ, എനിക്ക് അല്പകാലംകൂടെ വേണം. എൻെറ മകൻ ലേശംകൂടെ വളർന്നു വലുതാകുന്നതെനിക്കു കാണണം. പക്ഷേ മൃത്യു പറയുന്നു: "ഉടൻ വരണം." അതങ്ങനെ തുടരുന്നു. അങ്ങനെ പാവം ജോൺ പോകുന്നു. പാവം ജോണിനോടു നാമെന്തു പറയും? യാതൊന്നിലോ ഈശ്വരൻ അത്യുച്ചം, അതൊന്നും അയാൾ ഒരിക്കലും കണ്ടില്ല; പക്ഷേ, ഭൂതകാലത്തിൽ അയാൾ ഒരു പന്നിയായിരുന്നു, (ഇന്ന്) ഒരു മനുഷ്യനായിട്ട് അയാൾ വളരെ മെച്ചമാണ്. എന്നാൽ ചിലരുണ്ട്, തെല്ലുണർവു കിട്ടുന്നവർ. ചില കഷ്ടത വരുന്നു, നാം ഏറ്റവും പ്രേമിച്ചിരുന്ന ഏതോ ഒരുവൻ മരിക്കുന്നു; യാതൊന്നിൽ നാം സർവ്വാത്മസമർപ്പണം ചെയ്തുവോ, യാതൊന്നിനുവേണ്ടി നാം ലോകത്തെ മുഴുവൻ - പക്ഷേ നമ്മുടെ സോദരനെത്തന്നെയും - ചതിച്ചുവോ, അതു മായുന്നു, നമുക്കൊരടി കിട്ടുകയും ചെയ്യുന്നു. പക്ഷെ നമ്മുടെ ആത്മാവിൽ ഒരു ശബ്ദം വരുന്നു, അതു ചോദിക്കുകയും ചെയ്യുന്നു: "ഇതു കഴിഞ്ഞെന്ത്?" ചിലപ്പോൾ ഒരടികൂടാതെ മരണം വരുന്നു; പക്ഷേ അത്തരം വേളകൾ വളരെ ചുരുക്കം. നമ്മുടെ വിരലുകൾക്കിടയിലൂടെ വല്ലതും വഴുതിപ്പോയാൽ നമ്മൾ മിക്കവരും ചോദിക്കുന്നു, 'ഇനിയെന്ത്?' ഇന്ദ്രിങ്ങളിൽ നാം എങ്ങനെ അള്ളിപ്പിടിച്ചിരിക്കുന്നു! മുങ്ങുന്ന ഒരുവൻ ഒരു വയ്ക്കോലിൽ ഇറുകെപ്പിടിക്കുന്നത് നിങ്ങൾ

1 Ask, and it shall be given you; ..... (St. Mathew 7.7)

കേട്ടിട്ടുണ്ട്; ഒരു മനുഷ്യൻ ആദ്യം ഒരു വയ്ക്കോലിൽ ഇറുകെപ്പിടിക്കും; അതു പരാജയപ്പെടുമ്പോൾ തന്നെ വല്ലവരും സഹായിക്കണമെന്നു പറയും. എന്നാലും ആളുകൾക്ക്, ഉയർന്ന സാധനങ്ങളിലേയ്ക്കുയരുന്നതിനു മുമ്പ്, ഇംഗ്ലീഷ്ചൊല്ലിന്നനുസരിച്ച് 'തങ്ങളുടെ വിഷയങ്ങളിൽ മുഴുകണം.'*

ഭക്തി ഒരു മതമാണ്. മതം വളരെപ്പേർക്കുള്ളതല്ല, അതസാധ്യമാണ്. ഒരുതരം മുട്ടിന്റെ വ്യായാമം, എഴുന്നേല്ക്കലും താണിരിക്കലും, പലർക്കും പറ്റിയതായിരിക്കാം; പക്ഷേ മതം ചുരുക്കം പേർക്കുവേണ്ടിയാണ്. ഓരോ രാജ്യത്തും മതപരരാകാവുന്നവർ, ആയിരിക്കുന്നവരും, കുറേ നൂറാളുകൾ മാത്രമുണ്ട്. മറ്റുള്ളവർക്ക് മതപരരാവാൻ കഴിവില്ല; കാരണം, അവർ ഉണർത്തപ്പെടില്ല. അവർക്കതു വേണമെന്നുമില്ല. മുഖ്യസംഗതി ഈശ്വരനെ വേണം എന്നുള്ളതാണ്. നമുക്കോ ഈശ്വരനെയൊഴിച്ചു സർവ്വവും വേണം; കാരണം, സാധാരണ നമുക്കു വേണ്ടതെല്ലാം നിറവേറ്റുന്നതു ബാഹ്യലോകമാണ്. നമ്മുടെ ആവശ്യങ്ങൾ ബാഹ്യലോകത്തെ കവിഞ്ഞാൽമാത്രമാണ്, ആഭ്യന്തരത്തിൽനിന്ന്, ഈശ്വരനിൽനിന്ന് നിറവേറൽ നമുക്കു വേണ്ടിവരിക. ഈ ഭൗതികവിശ്വത്തിന്റെ ഇടുങ്ങിയ പരിധികൾക്കകത്ത് നമ്മുടെ ആകാംക്ഷകൾ ഒതുങ്ങിയിരിക്കുവോളം, നമുക്ക് ഈശ്വരനുവേണ്ടി ഒരാകാംക്ഷയും ഉണ്ടാകാവതല്ല. ഇവിടെയുള്ള എല്ലാംകൊണ്ടും മതിവരുമ്പോൾ മാത്രമാണ് നിറവേറലിനുവേണ്ടി നാം അപ്പുറത്തേയ്ക്കു നോക്കുന്നത്. ആകാംക്ഷയുള്ളപ്പോൾ മാത്രമാണ് അഭ്യർത്ഥന വരുന്നത്. ഈ ലോകത്തിന്റെ കുട്ടിക്കളി കഴിയുന്നത്ര വേഗം മതിയാക്കുക, അപ്പോൾ ഈ ലോകത്തിനപ്പുറമുള്ള ചിലതിന്റെ ആവശ്യം നിങ്ങൾക്കു തോന്നും; മതത്തിലെ ഒന്നാംപടി വന്നുചേരുകയും ചെയ്യും.

മോടിയായ ഒരുതരം മതമുണ്ട്. എന്റെ സ്നേഹിതയ്ക്കു തന്റെ സ്വീകരണമുറിയിൽ പല പരിച്ഛദങ്ങളുമുണ്ട്; ഒരു ജപ്പാൻ കലശം ഉണ്ടായിരിക്കുകയാണ് മോടി. അതുകൊണ്ട് അവർക്കൊന്നു കിട്ടിയേ ഒക്കൂ, അതിന് ആയിരം ഡോളർ വിലയായാലും. അതേവിധം അവൾക്കു ലേശം മതം ഉണ്ടായിരിക്കണം, ഒരു പള്ളിയിൽ ചേരുകയും ചെയ്യുന്നു. അത്തരക്കാർക്കല്ല ഭക്തി. അത് 'ആവശ്യം' അല്ല. യാതൊന്നു കൂടാതെ നമുക്കു ജീവിക്കാനാവില്ലയോ അതാണ് ആവശ്യം. നമുക്കു ശ്വാസം വേണം, നമുക്കു ഭക്ഷണം വേണം, നമുക്കു വസ്ത്രം വേണം; അവ കൂടാതെ നമുക്കു ജീവിച്ചുകൂടാ. ഈ ലോകത്തിൽ ഒരു മനുഷ്യൻ ഒരു സ്ത്രീയെ പ്രേമിക്കുമ്പോൾ അവളെക്കൂടാതെ തനിക്കു ജീവിക്കാനാവില്ല എന്നു തോന്നുന്ന - അതൊരു തെറ്റാണെന്നിരിക്കിലും - വേളകളുണ്ട്. ഭർത്താവു മരിക്കുമ്പോൾ ഭാര്യ വിചാരിക്കുന്നു, തനിക്കയാളെക്കൂടാതെ ജീവിക്കാനാവില്ലെന്ന്; അങ്ങനെയൊക്കെയാണെങ്കിലും അവൾ ജീവിക്കുന്നു. ഇതാണ് ആവശ്യത്തിന്റെ രഹസ്യം: യാതൊന്നു കൂടാതെ നമുക്കു

* Sow their wild oats.

ജീവിക്കാനാവില്ലയോ അതാണത് - അതു നമുക്കു കൈവരണം അല്ലെങ്കിൽ നാം മരിക്കുന്നു. അവ്വിധം നമുക്ക് ഈശ്വരനെക്കുറിച്ചു തോന്നുന്ന, അഥവാ വേറൊരുവിധം പറഞ്ഞാൽ, ഈ ലോകത്തിനപ്പുറം ചിലത് - സർവ്വഭൗതികങ്ങൾക്കുമപ്പുറം ചിലത് - നമുക്കു വേണ്ടുന്ന, കാലം വരുമ്പോൾ, അപ്പോൾ, നാം ഭക്തന്മാരായേയ്ക്കാം. ഒരു നിമിഷത്തേയ്ക്കു മേഘം മാറിപ്പോകയും, അപ്പുറത്തുനിന്ന് ഒരീഷദ്ദർശനം കിട്ടുകയും, അക്ഷണത്തേയ്ക്ക് ഈ താഴ്ന്ന കാമങ്ങളെല്ലാം കടലിലൊരു തുള്ളിപോലെ കാണപ്പെടുകയും ചെയ്യുമ്പോൾ നമ്മുടെ അല്പജീവിതങ്ങളെന്താകുന്നു? അപ്പോൾ ആത്മാവു വളരുന്നു, ഈശ്വരൻെറ ആവശ്യം തോന്നുന്നു, അവിടുത്തെ കിട്ടുകയും വേണം.

ഒന്നാംപടി നമുക്ക് എന്തു വേണം എന്നാണ്. ഈ ചോദ്യം നമുക്കു നമ്മോടുതന്നെ എന്നും ചോദിക്കാം, നമുക്ക് ഈശ്വരനെ വേണോ? ഈ വിശ്വത്തിലെ ഗ്രന്ഥങ്ങളെല്ലാം നിങ്ങൾക്കു വായിക്കാം, പക്ഷേ ഈ പ്രേമം ഭാഷണവൈഭവംകൊണ്ടു കിട്ടുന്നതല്ല, അത്യുച്ചബുദ്ധികൊണ്ടല്ല; വിവിധ ശാസ്ത്രങ്ങളുടെ പഠനം കൊണ്ടല്ല; ഈശ്വരനെ ആശിക്കുന്നവന് ഈ പ്രേമം കിട്ടും, അവന്നായി ഈശ്വരൻ തന്നെത്താൻ നല്കുന്നു. പ്രേമം എപ്പോഴും പരസ്പരമാണ്, പ്രതിബിംബകമാണ്. നിങ്ങളെന്നെ ദ്വേഷിക്കയാവാം. എനിക്കു നിങ്ങളെ പ്രേമിക്കണം, എങ്കിലും നിങ്ങളെന്നെ തള്ളിനീക്കുന്നു. എന്നാൽ ഞാൻ അങ്ങനെ തുടർന്നുനിന്നാൽ ഒരു മാസത്തിനകം അല്ലെങ്കിൽ ഒരു കൊല്ലത്തിനകം നിങ്ങൾ എന്നെ പ്രേമിക്കാൻ നിർബ്ബദ്ധനാണ്. ഇത് ഒരു സുഖ്യാതമായ മനോവിജ്ഞാനീയ പ്രതിഭാസമാണ്. വിദൂരവർത്തിയായ തൻെറ ഭർത്താവിനെ പ്രേയസി വിചാരിക്കുംപോലെ, അതേ പ്രേമത്തോടേ നാം ഈശ്വരനെ വിചാരിക്കണം, അപ്പൊഴേ നാം ഈശ്വരനെ കാണൂ; സർവഗ്രന്ഥങ്ങൾക്കും വിവിധശാസ്ത്രങ്ങൾക്കും നമ്മെ ഒരു വസ്തുവും പഠിപ്പിക്കാനാവില്ല, ഗ്രന്ഥങ്ങൾ വായിച്ചു നാം തത്തകളായിത്തീരുന്നു; പുസ്തകങ്ങൾ വായിച്ച് ഒരുവനും പണ്ഡിതനാകുന്നില്ല. ഒരൊറ്റ പ്രേമപദം വായിച്ചാൽ അവൻ വാസ്തവത്തിൽ പണ്ഡിതനായിത്തീരുന്നു. അതുകൊണ്ട് ആദ്യം നമുക്ക് ആ ആഗ്രഹം കിട്ടണം.

നമുക്കെന്നും നമ്മോടുതന്നെ ചോദിക്കാം, നമുക്കീശ്വരനെ വേണോ? നാം മതം പറയാൻ തുടങ്ങുമ്പോൾ, വിശേഷിച്ചും നമ്മൾ ഒരുന്നതനില കൈക്കൊണ്ട് മറ്റുള്ളവരെ പഠിപ്പിക്കാൻ തുടുങ്ങുമ്പോൾ അതേ ചോദ്യം നാം നമ്മോടു ചോദിക്കണം. എനിക്കീശ്വരനെ വേണ്ട, ഏറെയും എനിക്കപ്പമാണ് വേണ്ടതെന്ന് പലപ്പോഴും ഞാൻ കാണുന്നു. ഒരപ്പക്കഷ്ണം കിട്ടിയില്ലെങ്കിൽ ഞാൻ ഭ്രാന്തനായിപ്പോയേക്കാം; പല സ്ത്രീകൾക്കും ഭ്രാന്തു പിടിക്കും, തങ്ങൾക്കൊരു വൈരപ്പിൻ (Pin) കിട്ടിയില്ലെങ്കിൽ; പക്ഷേ അതേ ആഗ്രഹം അവർക്ക് ഈശ്വരനോടില്ല. ഈ വിശ്വത്തിലെ ഒറ്റ യാഥാർത്ഥ്യത്തെ അവരറിയുന്നില്ല. ഞങ്ങളുടെ ഭാഷയിലൊരു

പഴഞ്ചൊല്ലുണ്ട് - എനിക്കൊരു വേടനാകണമെങ്കിൽ കണ്ടാമൃഗത്തെ വേട്ടയാടും, കൊള്ളക്കാരനാകണമെങ്കിൽ രാജകോശം കൊള്ളയടിക്കും. തെണ്ടിയെ കൊള്ളയടിച്ചിട്ടോ, ഉറുമ്പിനെ വേട്ടയാടിയിട്ടോ എന്തു പ്രയോജനം? അതുകൊണ്ട് നിങ്ങൾക്കു പ്രേമിക്കണമെങ്കിൽ ഈശ്വരനെ പ്രേമിക്കുക. ഈ ലൗകികവസ്തുക്കളെ ആർ കാര്യമാക്കുന്നു? ഈ ലോകം തികച്ചും മിഥ്യയാണ്; മഹാജഗദ്ഗുരുക്കന്മാരെല്ലാം അതു കണ്ടുപിടിച്ചു; ഈശ്വരനിലൂടെയല്ലാതെ അതിൽനിന്നു പുറത്തേയ്ക്കു വഴിയില്ല. അവിടുന്നാണ് നമ്മുടെ ജീവിതലക്ഷ്യം; ഈ ലോകമാണ് ജീവിതലക്ഷ്യമെന്ന എല്ലാ ആശയവും വിനാശകമാണ്. ഈ ലോകത്തിനും ഈ ശരീരത്തിനും അവയുടേതായ വിലയുണ്ട്, രണ്ടാം തരം വില, ഒരു സാധ്യത്തിലേയ്ക്കുള്ള സാധനമായിട്ട്; പക്ഷേ ലോകം സാധ്യമായിക്കൂടാ. ദൗർഭാഗ്യത്തിന് കണക്കിലേറെ പ്രാവശ്യം നാം ലോകത്തെ സാധ്യവും ഈശ്വരനെ സാധനയുമാക്കുന്നു. ആളുകൾ പള്ളിയിൽ പോകുന്നതും 'ഈശ്വരാ, അതും ഇതും എനിക്കു തരേണമേ', 'ഈശ്വരാ, എന്റെ രോഗം ഭേദമാക്കണേ' എന്നു പറയുന്നതും നാം കാണുന്നു. അവർക്കു നല്ല ആരോഗ്യമുള്ള ശരീരങ്ങൾ വേണം. തങ്ങൾക്കുവേണ്ടി ആരോ ഒരുവൻ ഈ പണി ചെയ്യുമെന്നു കേൾക്കുന്നതുകൊണ്ട് അവർ ചെന്ന് അവിടുത്തോടു പ്രാർത്ഥിക്കുന്നു. മതത്തെപ്പറ്റി അത്തരം ഒരാശയം ഉണ്ടായിരിക്കുന്നതിലും ഭേദം നാസ്തികനാകുന്നതാണ്. ഞാൻ പറഞ്ഞതു പോലെ, ഈ ഭക്തി അത്യുച്ചാദർശമാണ്, കോടിക്കണക്കാണ്ടുകൾക്കകം നാം അതിനെ പ്രാപിക്കുമോ എന്ന് എനിക്ക് അറിഞ്ഞുകൂടാ. പക്ഷേ അതിനെ നാം നമ്മുടെ അത്യുച്ചാദർശമാക്കണം. അത്യുച്ചത്തെലാക്കാക്കാൻ നമ്മുടെ ഇന്ദ്രിയങ്ങളെ പ്രേരിപ്പിക്കണം. സാധ്യത്തിലെത്താൻ കഴിഞ്ഞില്ലെങ്കിൽ നാം അതിനോടടുക്കുകയെങ്കിലും ചെയ്യും. ഈശ്വരനെ പ്രാപിക്കാൻ ഈ ലോകത്തിലൂടെയും ഇന്ദ്രിയങ്ങളിലൂടെയും നമുക്കു പതുക്കെ പണിയെടുത്തു മുന്നേറേണ്ടിയിരിക്കുന്നു.

## അദ്ധ്യാത്മഗുരു

ഓരോ ആത്മാവും പൂർണ്ണനാവാൻ പരികല്പിതനാണ്, ഓരോ ആളും ഒടുവിൽ ആ പദം പ്രാപിക്കുകയും ചെയ്യും. നാം ഇപ്പോൾ ആയിരിക്കുന്നതൊക്കെ കഴിഞ്ഞ കാലത്ത് നാം ആയിരിക്കുകയോ വിചാരിക്കുകയോ ചെയ്തതിൻെറയെല്ലാം ഫലമാണ്; നാം മേലിൽ ആകാൻപോകുന്നതൊക്കെ ഇപ്പോൾ നാം ചെയ്യുകയോ വിചാരിക്കുകയോ ചെയ്യുന്നതിൻെറയെല്ലാം ഫലമായിരിക്കും. എന്നാൽ, നാം പുറത്തുനിന്നു സഹായം സ്വീകരിക്കുന്നതിനെ ഇതു തടഞ്ഞുകളയുന്നില്ല. പുറമെനിന്നുള്ള സഹായം എപ്പോഴും ഒരു ആത്മാവിൻെറ സാദ്ധ്യതകളെ ത്വരിപ്പിക്കയാണ് ചെയ്യുക; എത്രമാത്രമെന്നാൽ, ലോകത്തിലെ ബഹുഭൂരിപക്ഷം പേർക്കും ബാഹ്യസഹായം മിക്കവാറും സർവ്വഥാ ആവശ്യമാണ്. ത്വരിപ്പിക്കുന്ന ശക്തി പുറമെനിന്നു വരുന്നു, അതു നമ്മുടെ അന്തർലീനപ്രഭാവങ്ങളുടെമേൽ പ്രവർത്തിക്കുന്നു. അപ്പോൾ വളർച്ച തുടങ്ങുന്നു, അദ്ധ്യാത്മജീവിതം വരുന്നു, ഒടുവിൽ മനുഷ്യൻ പവിത്രനും പൂർണ്ണനുമാവുകയും ചെയ്യുന്നു. ത്വരിപ്പിക്കുന്നതായി പുറമെനിന്നുവരുന്ന ഈ പ്രചോദനം പുസ്തകങ്ങളിൽനിന്നു കിട്ടാവതല്ല; ആത്മാവിന് വേറൊരു ആത്മാവിൽനിന്നല്ലാതെ മറ്റൊന്നിൽനിന്നും പ്രചോദനം നേടാനാവുന്നില്ല. ആയുഷ്കാലമത്രയും നമുക്കു പുസ്തകങ്ങൾ പഠിക്കാം. നാം എത്രയും ബുദ്ധിപരന്മാരായേക്കാം, എന്നാൽ ആദ്ധ്യാത്മികമായി നാം ഒട്ടും വികസിച്ചിട്ടില്ലെന്ന് ഒടുവിൽ നാം കണ്ടെത്തുന്നു. ഒരുയർന്ന തോതിലുള്ള ബുദ്ധിവികാസം എപ്പോഴും മനുഷ്യൻെറ അദ്ധ്യാത്മപക്ഷത്തിൽ തുല്യവളർച്ചയെ കാണിക്കുന്നെന്നു വന്നുകൂടുന്നില്ല; നേരെമറിച്ച്, ആത്മക്ഷയം വരുത്തിക്കൊണ്ടുള്ള ബുദ്ധിയുടെ അത്യുച്ചവികാസത്തിൻെറ ദൃഷ്ടാന്തങ്ങൾ മിക്കവാറും എന്നുമേ കാണുന്നുണ്ട്.

അങ്ങനെ, പുസ്തകങ്ങളിൽനിന്നു ബുദ്ധിവികാസത്തിനു വളരെ സഹായം കിട്ടാൻ കഴിയും, എന്നാൽ അദ്ധ്യാത്മവികാസത്തിനോ ശൂന്യപ്രായം. പുസ്തകങ്ങൾ പഠിച്ചുകൊണ്ടിരിക്കെ, ആദ്ധ്യാത്മിക സഹായം നമുക്കു കിട്ടുന്നതായി നാം ചിലപ്പോൾ അന്ധാളിച്ചുപോകാറുണ്ട്; എന്നാൽ നമ്മെത്തന്നെ വിശകലനം ചെയ്യുന്നപക്ഷം നമുക്കു കാണാം, നമ്മുടെ ബുദ്ധിക്കാണ് സഹായം കിട്ടിയത്, ആത്മാവിനല്ല എന്ന്. അതുകൊണ്ടാണ് നമ്മിൽ പലർക്കും അത്യദ്ഭുതകരമായി പ്രസംഗിക്കാൻ ആവുമെങ്കിലും പ്രവൃത്തിയുടെ സമയംവരുമ്പോൾ നമ്മുടെ പോരായ്മ അതിദയനീയമെന്നു കാണുന്നത്. പുസ്തകങ്ങൾക്ക് ആ പ്രചോദനം പുറത്തുനിന്നു നല്കാനാവാത്തതുകൊണ്ടാണത്. ആത്മാവിനെ ത്വരപ്പെടുത്താൻ

വേറൊരാത്മാവിൽനിന്നുതന്നെ പ്രചോദനം വരണം.

ഈ പ്രചോദനം യാതൊരാത്മാവിൽനിന്നു വരുന്നുവോ അദ്ദേഹത്തെ ഗുരു, ആചാര്യൻ എന്നും യാതൊരാത്മാവിലേയ്ക്കു പ്രചോദനം പ്രവഹിക്കപ്പെടുന്നുവോ അയാളെ ശിഷ്യൻ, വിദ്യാർത്ഥി എന്നും വിളിക്കുന്നു. ഈ പ്രചോദനത്തെ പ്രവഹിപ്പിക്കണമെങ്കിൽ ആദ്യമായി, ഏതൊന്നിൽനിന്ന് അതുദ്ഭവിക്കുന്നുവോ ആ ആത്മാവിന് അതിനെ വേറൊരുവനിലേയ്ക്കു സംക്രമിപ്പിക്കാൻ - എന്നു പറയട്ടെ - ശക്തി ഉണ്ടായിരിക്കണം; രണ്ടാമത്, ഏതിലേയ്ക്കതു സംക്രമിപ്പിക്കുന്നുവോ ആ വിഷയം (ശിഷ്യൻ) സ്വീകരിക്കാൻ പറ്റിയതുമായിരിക്കണം. വിത്തു ജീവനുള്ള വിത്തായിരിക്കണം. നിലം ഉഴുതു തയ്യാറുമായിരിക്കണം; ഈ രണ്ടു വ്യവസ്ഥകളും നിറവേറിയാൽ മതത്തിൻെറ ഒരദ്ഭുതവളർച്ച ഉണ്ടാകുന്നു. 'മതത്തിൻെറ വക്താവ് ആശ്ചര്യനായിരിക്കണം. അപ്രകാരംതന്നെ ശ്രോതാവും;"[1] ഇരുവരും യഥാർത്ഥത്തിൽ ആശ്ചര്യരായിരിക്കുമ്പോൾ, അസാധാരണരായിരിക്കുമ്പോൾമാത്രം, മഹത്തായ അദ്ധ്യാത്മവളർച്ചയുണ്ടാകുന്നു. മറ്റു വിധത്തിലില്ലതാനും. ഇവരാണ് യഥാർത്ഥ ഗുരുക്കന്മാർ, ഇവരാണ് യഥാർത്ഥശിഷ്യന്മാരും. ഇവരെയൊഴിച്ചു മറ്റുള്ളവർ ബുദ്ധിപരമായി അല്പമൊന്നു പണിപ്പെട്ടും സ്വല്പം കൗതുകത്തെ ഒന്നു തൃപ്തിപ്പെടുത്തിയും കൊണ്ട്, അദ്ധ്യാത്മതയുമായി കളിക്കയാണ്; പക്ഷേ അവരുടെ നിൽപ് മതചക്രവാളത്തിൻെറ പുറത്തേയ്ക്കുള്ള വക്കത്തുമാത്രമാണ്. അതിൽ കുറച്ചു വിലയുണ്ട്: അങ്ങനെ യഥാർത്ഥമായ മതദാഹം ഉണർത്തപ്പെട്ടേക്കാം; എല്ലാം കാലഗതിയിൽ വന്നുചേരുന്നു. നിലം തയ്യാറായാലുടൻ വിത്തു വന്നുകൊള്ളണം എന്നുള്ളതു പ്രകൃതിയുടെ ഒരു ഗഹനനിയമമാണ്, ആത്മാവിനു മതം വേണം എന്നു തോന്നുന്ന ഉടൻ മതശക്തിസംക്രാമകൻ വന്നുകൊള്ളണം. 'തേടുന്ന പാപി തേടുന്ന രക്ഷകനെ കണ്ടുമുട്ടുന്നു.' സ്വീകരിക്കുന്ന ആത്മാവിലെ ആകർഷകശക്തി മുഴുത്തു പക്വമായാൽ, ആ ആകർഷണത്തിന്നു വിളികേൾക്കുന്ന ശക്തി വന്നുകൊള്ളണം.

എന്നാൽ വഴിക്കു വലിയ അപകടങ്ങളുണ്ട്, സ്വീകരിക്കുന്ന ആത്മാവ് തൻെറ ക്ഷണികവികാരത്തെ യഥാർത്ഥമായ മതതൃഷ്ണയായി തെറ്റിദ്ധരിക്കുക എന്ന അപകടമുണ്ട്. നമുക്കതു നമ്മിൽത്തന്നെ കാണാം. നമ്മുടെ ജീവിതത്തിൽ, പലപ്പോഴും, നാം സ്നേഹിച്ചിരുന്ന ആരോ ഒരാൾ മരിക്കുന്നു, നമുക്ക് ഒരടികൊള്ളുന്നു; ഒരു നിമിഷത്തേക്കു നാം വിചാരിക്കുന്നു. ഈ ലോകം വിരല്പഴുതിലൂടെ വഴുതിപ്പോകുന്നെന്ന്, നമുക്ക് ഉച്ചതരമായ എന്തോ വേണമെന്നുണ്ടെന്നും നാം മതപരരാകാൻ പോകയാണെന്നും. കുറച്ചു നാൾക്കുള്ളിൽ ആ അല കടന്നുപോകുന്നു, നാം നിന്നിടത്തു തടഞ്ഞുപെട്ടിരിക്കയും ചെയ്യുന്നു. പലപ്പോഴും അത്തരം പ്രസ്പന്ദങ്ങളെ യഥാർത്ഥമായ മതതൃഷ്ണയെന്നു തെറ്റിദ്ധരിക്കുന്നു; ഈ ക്ഷണിക

1 ആശ്ചര്യോ വക്താ കുശലോഽസ്യ ലബ്ധാ (കഠോപനിഷത് 2.7)

വികാരങ്ങളെ അപ്രകാരം തെറ്റിദ്ധരിക്കുന്നിടത്തോളം കാലം തുടർന്നുള്ള യഥാർത്ഥമായ ആത്മവാഞ്ഛ വരില്ല, 'സംക്രാമ'കനെ കാണുകയുമില്ല.

അതുകൊണ്ട്, നമുക്കു സത്യം കിട്ടിയിട്ടില്ലെന്നും, അത്രമാത്രം അതു വേണമെന്നുണ്ടെന്നും നാം പരാതിപ്പെടുമ്പോൾ, അങ്ങനെ പരാതിപ്പെടുന്നതിനുപകരം നമ്മുടെ ഒന്നാമത്തെ കർത്തവ്യമായിരിക്കേണ്ടത് നമ്മുടെതന്നെ ആത്മാവിലേക്കു നോക്കുകയും നമുക്കു യഥാർത്ഥമായും അതു വേണമെന്നുണ്ടോ എന്നു കണ്ടുപിടിക്കയുമാണ്. മിക്കപ്പോഴും നാം അനർഹന്മാരെന്നു നാം കണ്ടുപിടിക്കും; നമുക്ക് അതുവേണ്ട. നമുക്ക് അദ്ധ്യാത്മദാഹമില്ലായിരുന്നു.

ഇതിലേറെ കഷ്ടതയാണ് 'സംക്രാമക'ന്ന്. അജ്ഞാനത്തിൽ മുഴുകിയവരാണെങ്കിലും, എന്നിട്ടും, സ്വഹൃദയത്തിലെ അഹങ്കാരംകൊണ്ടു തങ്ങൾ സർവ്വജ്ഞന്മാരെന്നു നിനയ്ക്കുന്ന വളരെപ്പേരുണ്ട്; അവരവിടെയും നില്ക്കുന്നില്ലെന്നുമാത്രമല്ല, മറ്റുള്ളവരെ തങ്ങളുടെ തോളിലേറ്റാൻ മുതിരുകയും ചെയ്യുന്നു - അങ്ങനെ 'കുരുടന്നു വഴികാട്ടുന്ന കുരുടനെപ്പോലെ അവരിരുവരും കുഴിയിൽ വീഴുന്നു'. ലോകം ഇത്തരക്കാരെക്കൊണ്ടു നിറഞ്ഞതാണ്. ഏതൊരുത്തനും ഗുരുവാകണം, ഏതു തെണ്ടിക്കും പത്തു ലക്ഷം ഡോളർ ദാനം ചെയ്യണം. ഈ രണ്ടാം കൂട്ടർ പരിഹാസ്യരാകുന്നതുപോലെതന്നെയാണ് ഈ ഗുരുക്കന്മാരും.

അപ്പോൾ നാമെങ്ങനെയാണ് ഒരു ഗുരുവിനെ അറിയുക? ആദ്യമേ തന്നെ, സൂര്യനു വെളിപ്പെടാൻ ചൂട്ടു വേണ്ട. സൂര്യനെക്കാണാൻ നാം മെഴുകുതിരി കൊളുത്താറില്ല. സൂര്യൻ ഉദിക്കുമ്പോൾ നമ്മൾ സഹജവാസനയാ അതിൻെറ ഉദയത്തെ അറിഞ്ഞുവശാകുന്നു; അതുപോലെ മനുഷ്യരാശിയുടെ ഗുരു നമ്മെ തുണയ്ക്കാൻ വരുമ്പോൾ, ആത്മാവ് സഹജവാസനയാ അറിഞ്ഞുകൊള്ളും, താൻ സത്യം കണ്ടെത്തിയെന്ന്. സത്യം സ്വപ്രമാണത്തിൽത്തന്നെ നിലകൊള്ളുന്നു; അതിനു സാക്ഷ്യം വഹിക്കാൻ പരപ്രമാണമൊന്നും വേണ്ട; അതു സ്വപ്രകാശമാണ്. അതു നമ്മുടെ പ്രകൃതിയുടെ ആന്തരതമങ്ങളായ അറകളിലേക്ക് തുളച്ചു കടക്കുന്നു, 'ഇതു സത്യമാണ്' എന്നു ലോകം മുഴുവൻ എണീറ്റുനിന്നു പറയുകയും ചെയ്യുന്നു. ഇവർതന്നെയാണ് മഹാഗുരുക്കന്മാർ; പക്ഷേ ഇതിൽത്താഴ്ന്നവരിൽനിന്നും നമുക്കു തുണ കിട്ടാം. നാം യാതൊരുവനിൽനിന്നു സ്വീകരിക്കുന്നുവോ അയാളെപ്പറ്റിയുള്ള നമ്മുടെ വിധിയെ വിശ്വസിക്കാൻ മാത്രം നാംതന്നെ എപ്പോഴും വേണ്ടത്ര അന്തഃപ്രബോധമുള്ളവരല്ലായ്കയാൽ ചില പരീക്ഷകൾ വേണ്ടതുണ്ട്. ശിഷ്യന്നും ഗുരുവിന്നും വേണ്ടതായി ചില യോഗ്യതകളുണ്ട്.

ശിഷ്യന്നു വേണ്ട വ്യവസ്ഥകൾ വിശുദ്ധിയും യഥാർത്ഥമായ ജ്ഞാനദാഹവും സ്ഥിരോത്സാഹവുമാണ്. അശുദ്ധമായ ഒരാത്മാവിന്നും മതപരനാവാൻ വയ്യ. സർവ്വപ്രകാരത്തിലുമുള്ള വിശുദ്ധി അനവച്ഛിന്നമായ

ആവശ്യമാണ്; അതാണ് ഒരൊറ്റ മഹായോഗ്യത. മറ്റേ യോഗ്യത യഥാർത്ഥമായ ജ്ഞാനദാഹമാണ്. ആർക്കു വേണം? അതാണ് ചോദ്യം. നമുക്കു വേണ്ടതെല്ലാം കിട്ടുന്നു - അതൊരു പഴയപഴയ നിയമമാണ്. വേണമെന്നുള്ളവനു കിട്ടുന്നു. മതം വേണ്ടിവരിക വളരെ വിഷമമുള്ള ഒരു സംഗതിയാണ്, നാം സാധാരണ വിചാരിക്കുംപോലെ അത്ര എളുതല്ല, പിന്നെ നമ്മളെപ്പോഴും മറക്കുന്നു. മതമെന്നതു പ്രഭാഷണങ്ങൾ കേൾക്കലോ, പുസ്തകം വായിക്കലോ അല്ല, പിന്നെയോ അതൊരു നിരന്തരപ്രയത്നമാണ്. നമ്മുടെ തന്നെ പ്രകൃതിയോടുള്ള ഒരു ഉരുട്ടിപ്പിടുത്തം വിജയം പ്രാപിക്കുംവരെയുള്ള ഒരു നിരന്തരസമരം. അത് ഒന്നോ രണ്ടോ ദിവസങ്ങളുടെയോ വർഷങ്ങളുടെയോ ജീവിതങ്ങളുടെയോ പ്രശ്നമല്ല, ജീവിതശതങ്ങൾതന്നെ വേണ്ടിവരാം; നാമതിന്നും തയ്യാറായിരിക്കണം. അതു പെട്ടെന്നു വന്നേക്കാം, അഥവാ ജീവിതശതങ്ങൾക്കകം വരാതിരുന്നേക്കാം; നാമതിനും തയ്യാറായിരിക്കണം. അത്തരം ചേതനയോടെ പുറപ്പെടുന്ന വിദ്യാർത്ഥി വിജയം ദർശിക്കുന്നു.

ഗുരുവിൽ നാം ആദ്യം കാണേണ്ടത് അവിടുന്നു ശാസ്ത്രരഹസ്യം അറിയുന്നവനാണെന്നാകുന്നു. ലോകം മുഴുവൻ ശാസ്ത്രങ്ങൾ വായിക്കുന്നു - ബൈബിളും വേദവും ഖുറാനും മറ്റും; പക്ഷേ അതെല്ലാം വാക്കുകളാണ്, ബാഹ്യക്രമം, പദയോജന, വ്യുത്പത്തി, ശബ്ദശാസ്ത്രം - മതത്തിന്റെ ഉണക്കയെല്ലുകൾ. ഏതു ഗ്രന്ഥത്തിന്റെയും കാലം ഏതെന്നു കണ്ടുപിടിക്കാൻ ഗുരുവിനു കഴിഞ്ഞേക്കാം; പക്ഷേ പൊരുളിനെ വഹിക്കുന്ന പുറരൂപങ്ങൾ മാത്രമാണ് വാക്കുകൾ. വാചാലതയിൽ ഭ്രമിക്കുകയും മനസ്സിനെ എപ്പോഴും വാക്കുകളുടെ ശക്തിയിൽ പായാൻ വിടുകയും ചെയ്യുന്നവർക്ക് (വാക്കിന്റെ) ചേതന നഷ്ടമാകുന്നു. അതുകൊണ്ട് ഗുരുവിനു ശാസ്ത്രങ്ങളുടെ ചേതനയെ അറിയാൻ കഴിയണം. വാക്കുകളുടെ കുരുക്കുവഴി ഒരു കൊടുംകാടുപോലെയാണ്; അതിൽ മനുഷ്യമനസ്സ് തന്നെത്താൻ നഷ്ടമാകുന്നു, പുറത്തേക്കു വഴിയൊന്നും കാണുന്നുമില്ല. പദയോജനയുടെ നാനാരീതികൾ, സുന്ദരഭാഷ സംസാരിക്കുന്ന നാനാരീതികൾ, ശാസ്ത്രവാക്യങ്ങളെ വ്യാഖ്യാനിക്കുന്ന നാനാരീതികൾ - (എല്ലാം) വിദ്വാന്മാരുടെ വിനോദത്തിനുമാത്രം. അവർ പൊരുൾ എന്തെന്നറിയുന്നില്ല; തങ്ങളുടെ പഠിപ്പു പ്രകടിപ്പിക്കാനുള്ള ആഗ്രഹംമാത്രമാണവർക്കുള്ളത് - എന്നിട്ടു ലോകം അവരെ പുകഴ്ത്തുകയും പണ്ഡിതന്മാരെന്നു കാണുകയും ചെയ്യുമല്ലോ. മഹാന്മാരായ ലോകഗുരുക്കന്മാരിൽ ഒരുവനെങ്കിലും പാഠങ്ങളുടെ ഈ നാനാവ്യാഖ്യാനങ്ങളിലേക്കു പോയിട്ടില്ലെന്നു നിങ്ങൾക്കു കാണാം. 'പാഠപീഡന'ത്തിനുള്ള ഒരുമ്പെടലൊന്നും അവരുടെ ഭാഗത്തില്ല. 'ഈ വാക്കിന്നർത്ഥം അതാണ്, ഈ വാക്കും ആ വാക്കും തമ്മിലുള്ള ശബ്ദശാസ്ത്രസംബന്ധം ഇതാണ്' എന്ന പറച്ചിലൊന്നുമില്ല. ലോകത്തിലുണ്ടായിട്ടുള്ള എല്ലാ മഹാഗുരുക്കന്മാരെയും

പഠിക്കുക, നിങ്ങൾക്കു കാണാം, അവരാരും ആ വഴിക്കു പോകുന്നില്ലെന്ന്. എന്നിട്ടും അവർ പഠിപ്പിച്ചു; അതേ സമയം, പഠിപ്പിക്കാനൊരു വസ്തുവുമില്ലാത്തവർ ഒരു വാക്കെടുത്ത് അതിൻെറ ഉത്പത്തിയെയും പ്രയോഗത്തെയുംപറ്റി മൂന്നു ഭാഗമുള്ള ഒരു ഗ്രന്ഥം നിർമ്മിക്കും. എൻെറ ഗുരുനാഥൻ പറയാറുള്ളതുപോലെ, ഒരു മാന്തോപ്പിലേക്കു കടന്ന് ഇലയെണ്ണുന്നതിലും ഇലകളുടെ നിറവും ചുള്ളികളുടെ വലിപ്പവും കമ്പുകളുടെ എണ്ണവും മറ്റും പരീക്ഷിക്കുന്നതിലും സ്വയം വ്യഗ്രരായ ആ മനുഷ്യർ - അവരിലൊരുവന്നേ മാമ്പഴം തിന്നുതുടങ്ങാൻ വെളിവുണ്ടായിരുന്നുള്ളു - അവരെപ്പറ്റി നിങ്ങൾ എന്താണ് വിചാരിക്കുക? അതുകൊണ്ട് ഈ ഇലയും ചുള്ളിയും എണ്ണുകയും ഈ കുറിപ്പെടുക്കലും മറ്റുള്ളവർക്കു വിടുക. ആ പ്രവൃത്തിക്ക് അതിനൊത്ത സ്ഥാനത്ത് അതിൻേറതായ വിലയുണ്ട്; എന്നാൽ ഇവിടെയില്ല, അദ്ധ്യാത്മലോകത്തിൽ. അത്തരം പ്രവൃത്തിയിലൂടെ മനുഷ്യൻ ഒരിക്കലും അദ്ധ്യാത്മികരാവില്ല; ഈ 'ഇലയെണ്ണി'കളുടെയിടയിൽ ഒരു കാലത്തും ഒരിക്കലും കരുത്തനായ ഒരദ്ധ്യാത്മഗുരുവിനെയും കാണുകയില്ല. മതം മനുഷ്യൻെറ അത്യുച്ചലക്ഷ്യമാണ്, അത്യുച്ചമഹിമ; പക്ഷേ അതിന് 'ഇലയെണ്ണൽ' വേണ്ട. നിങ്ങൾക്കൊരു ക്രിസ്ത്യനാകണമെങ്കിൽ ക്രിസ്തു ജനിച്ചത് ജറുസലത്തോ ബത്‌ലഹേമിലോ എന്നതോ, അവിടുന്നു ഗിരിപ്രഭാഷണം തിരുവായ്മൊഴിഞ്ഞ കിറുകൃത്യമായ തീയതിയോ അറിയേണ്ടതില്ല; നിങ്ങൾ ഗിരിപ്രഭാഷണം അനുഭവിക്കയേ വേണ്ടൂ. അതെപ്പോഴാണ് പ്രവചിച്ചതെന്നതിനെപ്പറ്റി രണ്ടായിരം വാക്കുകൾ വായിക്കേണ്ടതില്ല. അതൊക്കെ വിദ്വാന്മാരുടെ വിനോദത്തിന്നാണ്. അതവർക്കിരിക്കട്ടെ; അതിനു 'തഥാസ്തു' നേരുക. നമുക്കു മാമ്പഴം തിന്നാം.

ഗുരുവിൽ വേണ്ട രണ്ടാമത്തെ വ്യവസ്ഥ അദ്ദേഹം പാപരഹിതനായിരിക്കണമെന്നാണ്. ഒരിക്കൽ ഇംഗ്ലണ്ടിൽവെച്ച് ഒരു സ്നേഹിതൻ എന്നോട് ഈ ചോദ്യം ചോദിച്ചു: "ഒരു ഗുരുവിൻെറ സത്ത്വമഹിമയിലേക്കു നോക്കുന്നതെന്തിന്? അദ്ദേഹം പറയുന്നതിനെവെച്ചു വിധിക്കയും അതു കൈക്കൊള്ളുകയും മാത്രം മതിയല്ലോ." അങ്ങനെയല്ല, ഒരു മനുഷ്യന് എന്നെ ശക്തിതന്ത്രമോ രസതന്ത്രമോ മറ്റു വല്ല ഭൗതികശാസ്ത്രമോ പഠിപ്പിക്കണമെങ്കിൽ അയാൾ എന്തു സ്വഭാവക്കാരനുമാവാം; അയാൾക്കപ്പോഴും ശക്തിതന്ത്രമോ മറ്റു വല്ല ശാസ്ത്രമോ പഠിപ്പിക്കാം. കാരണം, ഭൗതികശാസ്ത്രങ്ങൾക്ക് വേണ്ട ജ്ഞാനം കേവലം ബുദ്ധിപരമാണ്, ബുദ്ധിപരമായ ബലത്തെയാണ് അവലംബിക്കുന്നതും. അത്തരമൊരു കാര്യത്തിൽ അതിഭീമമായ ബുദ്ധിപ്രഭാവം ഒരുവന്നുണ്ടാവാം, ആത്മവികാസം അത്യല്പവുമില്ലാതെ. എന്നാൽ ആത്മശാസ്ത്രങ്ങളിൽ അപവിത്രമായ ആത്മാവിന് അദ്ധ്യാത്മപ്രകാശം വല്ലതും ഉണ്ടാവുക എന്നത് ആദ്യവസാനം അസംഭാവ്യമാണ്. എന്തുപദേശിക്കാനാണ് അത്തരം ആത്മാവിനു കഴിയുക? അതിനൊന്നും അറിവില്ല. അദ്ധ്യാത്മ

സത്യം പവിത്രതയാണ്. "പവിത്രഹൃദയർ ധന്യരത്രേ; എന്തെന്നാൽ അവർ ഈശ്വരനെ കാണും." ആ ഒറ്റവാക്യത്തിലുണ്ട് സർവ്വമതസാരവും. അതു നിങ്ങൾ പഠിച്ചിട്ടുണ്ടെങ്കിൽ, പണ്ടു പറഞ്ഞിട്ടുള്ളതൊക്കെയും മേലിൽ പറഞ്ഞേക്കാവുന്നതൊക്കെയും നിങ്ങൾ അറിഞ്ഞുകഴിഞ്ഞു. വേറൊന്നിലും നിങ്ങൾ നോക്കേണ്ട; കാരണം, ആ ഒരു വാക്യത്തിലുണ്ട് നിങ്ങൾക്കു വേണ്ടതെല്ലാം. മറ്റു വിശുദ്ധഗ്രന്ഥങ്ങളെല്ലാം നഷ്ടമായാലും അതിനു ലോകത്തെ രക്ഷിക്കാനാവും. ആത്മാവു പവിത്രമാകുംവരെ ഈശ്വരൻെറ ഒരു ദർശനം, പരത്തിൻെറ ഒരവലോകനം, ഒരു കാലവും വരുന്നതല്ല. അതുകൊണ്ട് അദ്ധ്യാത്മഗുരുവിൽ ഒഴിച്ചുകൂടാനാവാത്ത ഒരൊറ്റ സംഗതി പവിത്രതയാണ്. ആദ്യം അദ്ദേഹം എന്ത് ആണ് എന്നു പരീക്ഷിക്കണം, പിന്നെ എന്തു പറയുന്നു എന്നും. ബുദ്ധിപരഗുരുക്കന്മാരെസ്സംബന്ധിച്ച് അങ്ങനെയല്ല; അവിടെ നാം കൂടുതൽ ഗൗനിക്കുന്നത് അയാൾ എന്താണ് എന്നതിലേറെ എന്തു പറയുന്നു എന്നതാണ്. മതോപദേശകൻെറ കാര്യത്തിൽ ആദ്യമായും അഗ്രിമമായും അയാൾ എന്താണെന്നു കാണണം, പിന്നെ മാത്രമേ വാക്കിനു വില വരുന്നുള്ളു; എന്തെന്നാൽ അദ്ദേഹം സംക്രാമകനാണ്. തന്നിൽ അദ്ധ്യാത്മശക്തിയില്ലാതെ അദ്ദേഹം എന്തു സംക്രമിപ്പിക്കും? ഒരുപമ പറഞ്ഞാൽ - ഒരു ഞെരിപ്പോടിനു ചൂടുണ്ടെങ്കിൽ അതിനു ചൂടിൻെറ സ്പന്ദങ്ങളെ പ്രവഹിപ്പിക്കാം, ഇല്ലെങ്കിൽ അതസാദ്ധ്യമാണ്. അതുപോലെതന്നെയാണ്, ശിഷ്യൻെറ മനസ്സിലേക്കു പവഹിപ്പിക്കേണ്ടുന്ന ഗുരുവിൻെറ ചിന്താതരംഗത്തിൻെറ കാര്യത്തിലും. ഇതൊരു സംവേദന പ്രശ്നമാണ്; നമ്മുടെ ബുദ്ധിയുടെ കഴിവുകളെമാത്രം ഉദ്ദീപിപ്പിക്കുന്ന പ്രശ്നമല്ല. ഒരു ശക്തി, യഥാർത്ഥവും സ്പൃശ്യവും, ഗുരുവിൽനിന്നു പുറപ്പെട്ടു ശിഷ്യമനസ്സിൽ വളരാൻ തുടങ്ങുന്നു. അതുകൊണ്ട്, അവശ്യമായ യോഗ്യത, ഗുരു സത്യാനുഭൂതിസമ്പന്നനായിരിക്കണമെന്നുള്ളതാണ്.

മൂന്നാമത്തെ വ്യവസ്ഥ ഉദ്ദേശ്യമാണ്. അദ്ദേഹം പഠിപ്പിക്കുന്നത് അതിലപ്പുറം ഉദ്ദേശ്യത്തോടുകൂടി - പേരിനോ കീർത്തിക്കോ മറ്റെന്തിനെങ്കിലുമോ - ആകരുത്, വെറും പ്രേമത്തിനുവേണ്ടി നമ്മളോടുള്ള പരിശുദ്ധപ്രേമം കൊണ്ടുമാത്രമാണ് എന്നു നാം ഉറപ്പുവരുത്തണം. ഗുരുവിൽനിന്നു ശിഷ്യനിലേക്ക് അദ്ധ്യാത്മശക്തികളെ സംക്രമിപ്പിക്കുമ്പോൾ അവയെ പ്രവഹിപ്പിക്കാവുന്നതു പ്രേമമെന്ന മാദ്ധ്യമത്തിൽക്കൂടിമാത്രമാണ്; അതിനെ പ്രവഹിപ്പിക്കാവുന്ന മാദ്ധ്യമം വേറില്ല. ലാഭമോ പേരോപോലുള്ള മറ്റെന്തുദ്ദേശ്യവും ഉടൻതന്നെ പ്രവാഹമാദ്ധ്യമത്തെ നശിപ്പിക്കും; അതുകൊണ്ട് ഒക്കെ പ്രേമത്തിലൂടെ ചെയ്യേണ്ടിയിരിക്കുന്നു. ഈശ്വരനെ അറിഞ്ഞവനുമാത്രമേ ഗുരുവായിക്കൂടൂ. ഈ വ്യവസ്ഥകൾ ഗുരുവിൽ നിറവേറിക്കണ്ടാൽ നിങ്ങൾ സുരക്ഷിതനാണ്. അവ നിറവേറിയിട്ടില്ലെങ്കിലോ, അയാളെ സ്വീകരിക്കുന്നതു ബുദ്ധിശൂന്യതയാണ്. നന്മയെ പ്രവഹിപ്പിക്കാൻ കഴിവില്ലെങ്കിൽ അയാൾ ചിലപ്പോൾ ദുഷ്ടതയെ പ്രവഹിപ്പിക്കുമെന്ന

വലിയ ഹാനിക്കിടയുണ്ട്. ഇതിന്നെതിരെ കരുതിയിരിക്കണം. അതുകൊണ്ട്, എല്ലാവർക്കും നമ്മെ പഠിപ്പിച്ചുകൂടാ എന്നു സ്വാഭാവികമായി വന്നുകൂടുന്നു.

ചോലകളും കല്ലുകളും ധർമ്മം പ്രസംഗിക്കുന്നത് കവികല്പനയെന്ന മട്ടിൽ സത്യമാവാം; പക്ഷേ ആർക്കും സത്യത്തിൻെറ തരിമ്പും പ്രസംഗിക്കാനാവില്ല, അതു തന്നിൽത്തന്നെ ഉണ്ടാകുംവരെ. ചോലകൾ ആരോടാണ് ധർമ്മപ്രഭാഷണം ചെയ്യുന്നത്? ആരുടെ ജീവിതത്താമര വിരിഞ്ഞുകഴിഞ്ഞിരിക്കുന്നുവോ ആ മാനവാത്മാവിനോടു മാത്രം. ഹൃദയം തുറന്നിട്ടുണ്ടെങ്കിൽ അതിനു ചോലകളിൽനിന്നോ കല്ലുകളിൽ നിന്നോ ഉപദേശം കിട്ടാനാവും, ഇതിൽനിന്നെല്ലാം ചില മതോപദേശം കിട്ടാനാവും. തുറക്കപ്പെടാത്ത ഹൃദയമാകട്ടെ ചോലകളെയും ഉരുളംകല്ലുകളെയുമല്ലാതെ യാതൊന്നും കാണുന്നതല്ല. ഒരു കുരുടൻ കാഴ്ചബംഗ്ലാവിൽ വന്നേക്കാം, പക്ഷേ അവൻ വരികയും പോകയും മാത്രം ചെയ്യുന്നു; അവൻ കാണണമെങ്കിൽ ആദ്യം അവൻെറ കണ്ണു തുറക്കണം. മതത്തിൽ, ഈ കണ്ണു തുറപ്പിക്കുന്നവനാണ് ഗുരു. അതുകൊണ്ടു ഗുരുവിനോട് നമുക്കുള്ള ബന്ധം പിതൃസന്താനബന്ധമാണ്. ഗുരു അദ്ധ്യാത്മപിതാവാണ്, ശിഷ്യൻ അദ്ധ്യാത്മസന്താനവുമാണ്. സ്വാതന്ത്ര്യത്തെയും അനന്യാശ്രയത്തെയും പറ്റി പറയുകയൊക്കെ വളരെ നല്ലത്; പക്ഷേ താഴ്മയും വഴക്കവും ബഹുമാനവും ശ്രദ്ധയും കൂടാതെ ഒരു മതവും ഉണ്ടാവില്ല. ഈ ബന്ധം ഗുരുശിഷ്യർ തമ്മിൽ ഇപ്പോഴും നിലനില്ക്കുന്നിടത്ത്, അവിടെമാത്രമാണ്, ആദ്ധ്യാത്മികരായ അമിതാത്മാക്കൾ വളരുന്നതെന്നത് അർത്ഥവത്തായ ഒരു വസ്തുതയാണ്; ഈ ബന്ധം കളഞ്ഞുകുളിച്ചവരിലാകട്ടെ മതം ഒരു വിനോദംമാത്രമായിത്തീർന്നിരിക്കുന്നു. ഗുരുശിഷ്യർ തമ്മിൽ ഈ ബന്ധം പുലർത്താത്ത ജനതകളിലും പള്ളികളിലും അദ്ധ്യാത്മത മിക്കവാറും ഒരജ്ഞാതവസ്തുവാണ്. ആ ഭാവമില്ലാതെ അതൊരിക്കലും വരുന്നതല്ല. എല്ലാവരും അനന്യാശ്രയരാകകൊണ്ട് സംക്രമിപ്പിക്കാനാരുമില്ല. സംക്രമിപ്പിക്കപ്പെടാനും ആരുമില്ല. ആരോടാണ് അവർക്കു പഠിക്കാനാവുക? പഠിക്കാൻ വന്നാലും പഠിപ്പു വിലയ്ക്കെടുക്കാനാണ് അവർ വരുന്നത്. ഒരു ഡോളർ വിലയ്ക്കുള്ള മതം എനിക്കു തരിക; എനിക്ക് അതിനൊരു ഡോളർ കൊടുത്തുകൂടെ? അങ്ങനെ മതം ലഭിക്കാവതല്ല!

അദ്ധ്യാത്മഗുരുവിനാൽ സംക്രമിപ്പിക്കപ്പെട്ട് ഒരാത്മാവിലേക്കുവരുന്ന ജ്ഞാനത്തെക്കാൾ ഉത്കൃഷ്ടതരവും വിശുദ്ധതരവുമായിട്ടൊന്നുമില്ല. ഒരുവൻ സംസിദ്ധയോഗിയായിക്കഴിഞ്ഞെങ്കിൽ അതു സ്വയം വന്നുചേരുന്നു, പക്ഷേ അതു പുസ്തകങ്ങളിൽനിന്നു കിട്ടാവതല്ല. നിങ്ങൾ പോയി ലോകത്തിൻെറ നാലു മൂലയ്ക്കും തല തല്ലിയേയ്ക്കാം ഹിമാലയങ്ങളിലോ ആല്പ്സിലോ കോക്കസസ്സിലോ ഗോബി - സഹാറാമരുഭൂമികളിലോ കടലിൻെറ അടിത്തട്ടിലോ തേടിയേക്കാം; പക്ഷേ ഒരു ഗുരുവിനെ

കണ്ടെത്തുംവരെ അതു വരില്ല. ഒരു ഗുരുവിനെ കണ്ടെത്തുക, ഒരു കുട്ടിയെപ്പോലെ അവിടുത്തെ പരിചരിക്കുക, അവിടുത്തെ പ്രഭാവത്തിലേക്കു നിങ്ങളുടെ ഹൃദയം തുറക്കുക, ഗുരുവിൽ ഈശ്വരനെ അഭിവ്യക്തമായി കാണുക. ഈശ്വരൻെറ അത്യുച്ചമായ അഭിവ്യക്തിയല്ലോ എന്നു ഗുരുവിൽ നമ്മുടെ ശ്രദ്ധയെ ഉറപ്പിക്കണം; സാദരശ്രദ്ധ അവിടെ കേന്ദ്രീകരിക്കുംതോറും മനുഷ്യനെന്ന നിലയ്ക്കുള്ള ഗുരുവിൻെറ ചിത്രം അലിഞ്ഞുപോകും, ആ ചട്ടക്കൂടു മറയും, യഥാർത്ഥമായ ഈശ്വരൻ അവിടെ ശേഷിക്കയും ചെയ്യും. അത്തരം ആദരഭാവത്തോടെ ഗുരുവിങ്കലേക്കു വരുന്നവരും, പ്രേമിക്കുന്നവരും ആയവർക്ക് സത്യസ്വരൂപനായ പ്രഭു അത്യദ്ഭുതവചനങ്ങൾ അരുളിച്ചെയ്യുന്നു. 'നിൻെറ കാലിൽനിന്ന് ചെരുപ്പഴിച്ചു മാറ്റുക, നീ നില്ക്കുന്നിടം പുണ്യഭൂമിയല്ലോ.' അവിടുത്തെ നാമം ഉച്ചരിക്കപ്പെടുന്ന ഇടം പുണ്യതീർത്ഥമാണ്. അവിടുത്തെ നാമമുച്ചരിക്കുന്നവനാകട്ടെ അതിലുമേറെ പുണ്യമിയന്നവൻ! അദ്ധ്യാത്മസത്യങ്ങൾ ആരിൽനിന്നു പുറപ്പെടുന്നുവോ അദ്ദേഹത്തെ എത്രയാദരവോടെ വേണം നാം സമീപിക്കാൻ! ഈ ഭാവത്തിലാണ് നാം ഉപദേശിക്കപ്പെടേണ്ടത്. ഈ ലോകത്തിൽ അത്തരം ഗുരുക്കന്മാർ എണ്ണത്തിൽ കുറവാണ്, സംശയമില്ല; എങ്കിലും ഈ ലോകം തീരെ അവരെക്കൂടാതെ ഒരിക്കലുമിരിപ്പില്ല. അവർ ലോകത്തിൽനിന്നു തീരെ അറ്റുപോയാൽ അതിൻെറ ഉണ്മയ്ക്കറുതിവരും. അതൊരു ഭയങ്കരനരകമാകും, അങ്ങു കൊഴിഞ്ഞും പോകും. ഈ ഗുരുക്കന്മാർ മാനവജീവിതത്തിൻെറ സുന്ദരസുമങ്ങളാണ്, അവരാണ് ലോകത്തെ നയിച്ചുകൊണ്ടിരിക്കുന്നത്; അവരുടെ ഹൃദയങ്ങളിൽനിന്ന് അഭിവ്യക്തമായ കരുത്താണ് സമുദായബന്ധങ്ങളെ ഭദ്രമായി നിലനിർത്തുന്നത്.

ഇവർക്കപ്പുറം വേറൊരു കൂട്ടം ഗുരുക്കന്മാരുണ്ട്, ലോകത്തിലെ ക്രിസ്തുമാർ. സർവ്വഗുരുക്കന്മാർക്കും ഗുരുക്കന്മാരായ ഇവർ മനുഷ്യരൂപത്തിൽ ഈശ്വരന്നുതന്നെ പ്രതിനിധീഭവിക്കുന്നു. അവർ വളരെ ഉയർന്നവർ; അവർക്ക് ഒരു സ്പർശംകൊണ്ട്, ഒരു ഇച്ഛകൊണ്ട്, ആദ്ധ്യാത്മികതയെ സംക്രമിപ്പിക്കാം; അത്യന്തനീചവും അത്യന്തപതിതവുമായ പ്രകൃതികളെപ്പോലും ഒരു നിമിഷംകൊണ്ട് സിദ്ധന്മാരാക്കാനാവുന്നതല്ലോ അത്. അവർ ഇതെങ്ങനെ ചെയ്തുവെന്നെന്നു നിങ്ങൾ വായിക്കുന്നുണ്ടല്ലൊ. ആ ഗുരുക്കന്മാരെപ്പറ്റിയല്ല ഞാൻ പറയുന്നത്; അവർ സർവ്വഗുരുക്കന്മാർക്കും ഗുരുക്കന്മാരാണ്. മനുഷ്യന്നു കൈവന്ന മഹത്തമങ്ങളായ ഈശ്വരാവിർഭാവങ്ങൾ; അവരിൽക്കൂടെയല്ലാതെ നമുക്ക് ഈശ്വരനെ കണ്ടുകൂടാ. അവരെ നമുക്കാരാധിക്കാതെ വയ്യ, നാം ആരാധിക്കാൻ നിർബ്ബദ്ധരായുള്ളവർ അവർ മാത്രമാണുതാനും.

ഒരു മനുഷ്യനും ഈശ്വരനെ 'കണ്ടി'ട്ടില്ല. അവിടുന്നു പുത്രനിൽ ആവിർഭവിച്ച മട്ടല്ലാതെ നാം അവിടുത്തെ കാണാൻ ശ്രമിച്ചാൽ

ഈശ്വരൻെറ ബീഭത്സമായ ഒരു ഹാസ്യചിത്രം ചമയ്ക്കും. അറിവില്ലാത്ത ഒരുവനോട് പരമശിവൻെറ വിഗ്രഹമുണ്ടാക്കാൻ പറഞ്ഞെന്നും, നാളുകൾ പാടുപെട്ടിട്ട് അയാൾ ഒരു കുരങ്ങൻെറ വിഗ്രഹം ചമച്ചെന്നുമുള്ള ഒരു ഭാരതീയകഥയുണ്ട്. അതുപോലെ, നാം മനുഷ്യരായിരിക്കുവോളം മനുഷ്യനിൽക്കവിഞ്ഞൊന്നായിട്ടും നമുക്ക് ഈശ്വരനെ മനസ്സിലാക്കാനാവാത്തതുകൊണ്ട് ഈശ്വരൻെറ വിഗ്രഹം ഉണ്ടാക്കാൻ ശ്രമിക്കുമ്പോഴൊക്കെ നാം അവിടുത്തെ വികൃതരൂപം ചമയ്ക്കുന്നു. നാം നമ്മുടെ മനുഷ്യപ്രകൃതിയെ അതിക്രമിക്കയും അവിടുത്തെ അവിടുന്നായറികയും ചെയ്യുന്ന കാലം വരും; എന്നാൽ നാം മനുഷ്യരായിരിക്കുവോളം നമുക്കവിടുത്തെ മനുഷ്യനിൽ ആരാധിക്കതന്നെ വേണം. നമുക്ക് എത്രയും പറയാം, നമുക്ക് എത്രയും പരിശ്രമിക്കാം, മനുഷ്യനായിട്ടല്ലാതെ നമുക്കീശ്വരനെ കണ്ടുകൂടാ. നമ്മൾ ബുദ്ധിപരമായ മഹാപ്രഭാഷണങ്ങൾ ചെയ്തേക്കാം, വളരെ വലിയ യുക്തിവാദികളായേക്കാം, ഈശ്വരൻെറ ഈ കഥകളൊക്കെ ബോധശൂന്യങ്ങളെന്നു തെളിയിച്ചേക്കാം; തല്ക്കാലം നമുക്ക് പ്രായോഗികമായ സാമാന്യബോധത്തിലേക്കു വരിക. ഈ വിശിഷ്ട ബുദ്ധിയുടെ പിന്നിലെന്തുണ്ട്? പൂജ്യം, ഒന്നുമില്ല, അത്രയേറെ വെറും പത. അടുത്തതവണ ഒരുവൻ ഈ ഈശ്വരാരാധനയ്ക്കെതിരെ ബുദ്ധിമത്തായ മഹാപ്രഭാഷണങ്ങൾ ചെയ്യുന്നതു കേൾക്കുമ്പോൾ നിങ്ങൾ അയാളെ പിടികൂടി ചോദിക്കുക, ഈശ്വരനെപ്പറ്റി അയാളുടെ ആശയമെന്തെന്ന്. സർവ്വശക്തിത്വം സർവ്വജ്ഞത്വം സർവ്വഗപ്രേമം മുതലായവയ്ക്ക്, ആ വാക്കുകളുടെ അക്ഷരത്തിൽക്കവിഞ്ഞ് അയാൾ കല്പിക്കുന്ന അർത്ഥമെന്തെന്ന്. അയാളൊരർത്ഥവും കല്പിക്കുന്നില്ല. അയാൾക്ക് ഒരാശയവും രൂപവത്കരിക്കാൻ വയ്യ, ഒരൊറ്റപ്പുസ്തകവും വായിച്ചിട്ടില്ലാത്ത തെരുവുമനുഷ്യനെക്കാൾ അയാൾ ഒട്ടും മെച്ചമല്ല. ആ തെരുവുമനുഷ്യൻ, ഏതായാലും ശാന്തനാണ്, ലോകത്തിന് സ്വൈരക്കേടുണ്ടാക്കുന്നുമില്ല. അതേസമയം മറ്റേമനുഷ്യൻെറ വാദങ്ങൾ സ്വൈരക്കേടുണ്ടാക്കുന്നു. അയാൾക്ക് യഥാർത്ഥപ്രത്യക്ഷമില്ല. രണ്ടുപേരും ഒരേ തലത്തിൽ.

മതം സാക്ഷാത്കാരമാണ്, പറച്ചിലും സാക്ഷാത്കാരവും തമ്മിൽ അതിനിശിതമായ വിവേചനം നിങ്ങൾ ചെയ്യുകയും വേണം. നിങ്ങൾ നിങ്ങളുടെ ആത്മാവിൽ പ്രത്യക്ഷീകരിക്കുന്നതെന്തോ അതാണ് സാക്ഷാത്കാരം. പരമചൈതന്യത്തെക്കുറിച്ചു മനുഷ്യന് ഒരു സങ്കല്പവുമില്ല. തന്മുമ്പിലുള്ള രൂപങ്ങളോടെ വേണ്ടിയിരിക്കുന്നു അതിനെക്കുറിച്ച് അവനു ചിന്തിക്കുക; നീലാകാശത്തെയോ പരന്ന വയലുകളെയോ കടലിനെയോ വലിയ വല്ലതിനെയുമോ ചിന്തിക്കേണ്ടിയിരിക്കുന്നു. മറ്റെങ്ങനെ നിങ്ങൾക്കീശ്വരനെ ചിന്തിക്കാനാവും? അതുകൊണ്ട്, യഥാർത്ഥത്തിൽ, നിങ്ങളെന്താണ് ചെയ്യുന്നത്? നിങ്ങൾ സർവ്വവ്യാപിത്വത്തെക്കുറിച്ചു പറയുന്നു, കടലിനെ ചിന്തിക്കയും ചെയ്യുന്നു. ഈശ്വരൻ കടലാണോ?

ഒരല്പംകൂടെ സാമാന്യബോധം വേണ്ടിയിരിക്കുന്നു. സാമാന്യബോധം പോലെ അത്ര അസാധാരണമായൊന്നുമില്ല. ലോകം വ്യഥാലാപംകൊണ്ടു നിറഞ്ഞുപോയിരിക്കുന്നു. ലോകത്തിലെ ഈ പൊള്ളവാദങ്ങളോടൊക്കെ ഒരു സന്ധി. നാം നമ്മുടെ ഇന്നത്തെ ഘടനകൊണ്ടു പരിമിതരാണ്, ഈശ്വരനെ മനുഷ്യനായിക്കാണാൻ നിർബ്ബദ്ധരാണ്. മഹിഷങ്ങൾക്ക് ഈശ്വരനെ ആരാധിക്കണമെങ്കിൽ അവ അവിടുത്തെ ഒരു മഹാമഹിഷ മായിക്കാണും. മത്സ്യത്തിന് ഈശ്വരനെ ആരാധിക്കണമെങ്കിൽ അവിടുത്തെ ഒരു മഹാമത്സ്യമായി ഭാവന ചെയ്യേണ്ടിവരും. നിങ്ങളും ഞാനും മഹിഷവും മത്സ്യവും - ഓരോന്നും അത്രയും തരം പാത്രങ്ങൾ ക്കു പ്രതിനിധീഭവിക്കുന്നു. ഇതെല്ലാം കടലിലേക്കു പോകയാണ്, അതതു പാത്രത്തിൻെറ ആകൃതിക്കനുസരിച്ചു വെള്ളം കൊണ്ടു നിറയ്ക്കാൻ. ഈ ഓരോ പാത്രത്തിലും വെള്ളമല്ലാതൊന്നുമില്ല. അതു പോലെ ഈശ്വരനെസ്സംബന്ധിച്ചും. മനുഷ്യർ അവിടുത്തെ കാണുമ്പോൾ, അവർ അവിടുത്തെ മനുഷ്യനായിക്കാണുന്നു, മൃഗങ്ങൾ മൃഗങ്ങളായും - ഓരോന്നും തൻെറ ആദർശത്തിനനുസരിച്ച് നിങ്ങൾക്കവിടുത്തെ കാണാവുന്ന ഒരേ വഴി അതാണ്; പുറത്തേക്കു മറ്റുവഴി ഇല്ലായ്കയാൽ നിങ്ങൾ അവിടുത്തെ മനുഷ്യനായി ആരാധിക്കേണ്ടിയിരിക്കുന്നു. രണ്ടു വർഗ്ഗക്കാർ ഈശ്വരനെ മനുഷ്യനായാരാധിക്കുന്നില്ല - ഒരു മതവുമില്ലാത്ത മനുഷ്യമൃഗവും പരമഹംസനും; അവിടുന്ന് (ആ അത്യുന്നതയോഗി) മാനുഷ്യകത്തെ അതിക്രമിച്ചിരിക്കുന്നു, മനസ്സിനെയും ശരീരത്തെയും എറിഞ്ഞുകളഞ്ഞിരിക്കുന്നു, പ്രകൃതിയുടെ പരിധികളെ അതിക്രമിച്ചു മിരിക്കുന്നു. സമസ്ത പ്രകൃതിയും അവിടുത്തെ ആത്മാവായിരിക്കുന്നു. അവിടുത്തേക്കു മനസ്സില്ല, ശരീരവുമില്ല; യേശുവിന്നും ബുദ്ധന്നും കഴിയുന്നതുപോലെ ഈശ്വരനെ ഈശ്വരനായി ആരാധിക്കാനും സാധിക്കും. അവർ ഈശ്വരനെ മനുഷ്യനായാരാധിച്ചില്ല. മറ്റേ പരകോടി മനുഷ്യമൃഗമാണ്. നിങ്ങൾക്കറിയാമല്ലോ, രണ്ടു പരകോടികൾ സദൃശങ്ങ ളാണെന്ന്. അതുപോലെയാണ് അജ്ഞാനത്തിൻെറ പരകോടിയുടെയും ജ്ഞാനത്തിൻെറതായ മറ്റേ പരകോടിയുടെയും കാര്യം; ഇവരിലൊരുവനും ആരെയും ആരാധിക്കുന്നില്ല. പരമ - അജ്ഞാനി ഈശ്വരനെ ആരാധിക്കു ന്നില്ല, അങ്ങനെ ചെയ്യണമെന്നു തോന്നാൻമാത്രം വികസിച്ചിട്ടില്ലാത്തതു കൊണ്ട്. അത്യുന്നതജ്ഞാനം പ്രാപിച്ചവരും ഈശ്വരനെ ആരാധിക്കുന്നില്ല - സാക്ഷാത്കരിക്കുകയും ഈശ്വരനോട് ഏകീഭവിക്കുകയും ചെയ്തിരി ക്കയാൽ. ഈശ്വരൻ ഒരിക്കലും ഈശ്വരനെ ആരാധിക്കുന്നില്ല. സത്തയുടെ ഈ രണ്ടു ധ്രുവങ്ങളുടെയും ഇടയ്ക്ക്, താൻ ഈശ്വരനെ മനുഷ്യനായാരാ ധിക്കാൻ പോകുന്നില്ല എന്ന് ആരെങ്കിലും പറയുന്നെങ്കിൽ, അവനെ കരുതിയിരിക്കണം. അവൻ ഉത്തരവാദിത്വമില്ലാത്ത വെറും വായാടിയാണ്. അവനു പിഴച്ചിരിക്കുന്നു; അവൻെറ മതം ഉപരിപ്ലവബുദ്ധികൾക്കുള്ളതാണ്, അതു ബുദ്ധിശൂന്യതയാണ്.

അതുകൊണ്ട് ഈശ്വരനെ മനുഷ്യനായാരാധിക്കേണ്ടതു സർവ്വഥാ ആവശ്യമാണ്, ആരാധ്യനായ അത്തരം ഒരു 'ഈശ്വര - മനുഷ്യൻ' ഉള്ള ആ വംശങ്ങൾ ധന്യങ്ങളുമാണ്. ക്രിസ്ത്യർക്ക് ക്രിസ്തു അത്തരം ഒരു ഈശ്വരപുരുഷനാണ്, അതുകൊണ്ട് ക്രിസ്തുവിനോടു പറ്റിപ്പിടിച്ചുകൊൾക, ക്രിസ്തുവിനെ ഒരിക്കലും വിട്ടുകളയരുത്. അതാണ് ഈശ്വരദർശനത്തിനു പ്രകൃത്യാ ഉള്ള മാർഗ്ഗം; മനുഷ്യനിൽ ഈശ്വരനെ ദർശിക്കുക. ഈശ്വരനെ ക്കുറിച്ചുള്ള നമ്മുടെ ആശയങ്ങളെല്ലാം അവിടെ കേന്ദ്രീകൃതമാണ്. ക്രിസ്ത്യർക്കുള്ള വലിയ പരിമിതി, ക്രിസ്തുവിനു പുറമെ ഈശ്വരന്നുള്ള മറ്റ് ആവിർഭാവങ്ങളെ അവർ വകവെയ്ക്കുന്നില്ലെന്നതാണ്. അവിടുന്ന് ഈശ്വരൻെറ ഒരാവിർഭാവമായിരുന്നു, അതുപോലെയായിരുന്നു ബുദ്ധൻ, അതുപോലെയായിരുന്നു വേറെ ചിലർ, നൂറുകണക്കിനു വേറേ ഉണ്ടാകയും ചെയ്യും. ഈശ്വരനെ എങ്ങുമേ പരിമിതപ്പെടുത്തരുത്. ഈശ്വരന്നു ചെല്ലണ മെന്നു നിങ്ങൾ വിചാരിക്കുന്ന സർവ്വാദരങ്ങളും ക്രിസ്തുവിനു സമർപ്പിക്കുക. അതുമാത്രമാണ് നമുക്കു സാധിക്കുന്ന ആരാധന. ഈശ്വരനെ ആരാധി ക്കാൻ വയ്യ; അവിടുന്നു വിശ്വാന്തര്യാമിയാണ്. മനുഷ്യനായിട്ടുള്ള അവിടു ത്തെ അഭിവ്യക്തിയോടെ നമുക്കു പ്രാർത്ഥിക്കാനാവൂ. ക്രിസ്ത്യർ പ്രാർത്ഥി ക്കുമ്പോൾ 'ക്രിസ്തുവിൻെറ നാമത്തിൽ' എന്നു പറയുന്നത് വളരെ നല്ല ഒരു പദ്ധതിയായിരിക്കും. ഈശ്വരനോടുള്ള പ്രാർത്ഥന നിർത്തി ക്രിസ്തുവോടു മാത്രം പ്രാർത്ഥിക്കുന്നതു ബുദ്ധിപൂർവ്വമായിരിക്കും. ഈശ്വരൻ മനുഷ്യ ൻെറ പോരായ്മകളെ മനസ്സിലാക്കുകയും മനുഷ്യലോകത്തിന് നന്മ ചെയ്യാൻ മനുഷ്യനായി ഭവിക്കയും ചെയ്യുന്നു. 'എപ്പോഴെല്ലാം ധർമ്മം താഴുകയും അധർമ്മം തഴയ്ക്കുകയും ചെയ്യുന്നുവോ, അപ്പോൾ ഞാൻ മനുഷ്യസമൂഹത്തെ സഹായിക്കാൻ വരുന്നു,'[1] എന്ന് കൃഷ്ണൻ പറയുന്നു. 'ഞാൻ സർവ്വശക്തനും സർവ്വഗതനുമായ വിശ്വേശ്വരൻ, ഈ മനുഷ്യരൂപം കൈക്കൊണ്ടിരിക്കുന്നു എന്നറിയാതെ, മൂഢന്മാർ എന്നെ പരിഹസിക്കു ന്നു. അതു സാദ്ധ്യമല്ലെന്നു വിചാരിക്കുകയും ചെയ്യുന്നു.'[2] അവരുടെ മനസ്സ് ആസുരമായ അജ്ഞാനംകൊണ്ട് കാർമൂടിയിരിക്കുന്നു. അതു കൊണ്ട് അവർക്ക് അവിടുന്നിൽ വിശ്വേശ്വരനെ കാണാൻ കഴിയുന്നില്ല. ഈശ്വരൻെറ ഈ വലിയ അവതാരങ്ങളെ ആരാധിക്കേണ്ടിയിരിക്കുന്നു. എന്നു മാത്രമല്ല അവരെമാത്രമേ ആരാധിക്കാനാവൂ, അവരുടെ ജന്മ നാളിലും അവരീലോകത്തുനിന്നു നിഷ്ക്രമിച്ച നാളിലും സവിശേഷതരമായ ആദരവിനെ നാം അവർക്കു സമർപ്പിക്കണം. ക്രിസ്തുവിനെ ആരാധിക്കുന്ന തിൽ, ഏറെയും അവിടുന്നിഷ്ടപ്പെടുന്ന അതേവിധം ഞാൻ അവിടുത്തെ ആരാധിക്കും; അവിടുത്തെ ജന്മനാളിൽ സദ്യകഴിച്ചല്ല, ഉപവസിച്ച്

1 യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം. (ഗീത 4.7)

2 അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം (ഗീത 9.11)

പ്രാർത്ഥിച്ച് അവിടുത്തെ ആരാധിക്കാനാണ് എനിക്കു കൂടുതലിഷ്ടം. ഈ മഹാന്മാർ, അവരെ വിചാരിച്ചാൽ, അവർ, നമ്മുടെ ആത്മാവിൽ ആവിർഭവിക്കുന്നു, അവർ നമ്മെ അവരെപ്പോലെയാക്കുകയും ചെയ്യുന്നു. നമ്മുടെ പ്രകൃതിയാകെ മാറുന്നു, നാം അവരെപ്പോലാവുകയും ചെയ്യുന്നു.

പക്ഷേ, ക്രിസ്തുവിനെയോ ബുദ്ധനെയോ, വായുവിലൂടെ പറക്കുന്ന കുട്ടിച്ചാത്തനോടും മറ്റു ബോധശൂന്യതകളോടും കൂട്ടിക്കുഴയ്ക്കരുത്. ധർമ്മദൂഷണം! ക്രിസ്തു വരിക, ഭൂതാവേശസദസ്സിൽ നൃത്തംവെയ്ക്കാൻ! ആ നാട്യം ഞാൻ ഈ നാട്ടിൽ കണ്ടിട്ടുണ്ട്. അവ്വിധമല്ല ഈ ഈശ്വരാവിർഭാവങ്ങൾ വരുന്നത്. അവരിലൊരുവൻെറ സ്പർശംതന്നെയും ഒരു മനുഷ്യൻെറ മേൽ പ്രകടമായിരിക്കും; ക്രിസ്തു സ്പർശിക്കുമ്പോൾ മനുഷ്യൻെറ ആത്മാവാകെ മാറും, അവിടുത്തെപ്പോലെതന്നെ ആ മനുഷ്യൻ രൂപാന്തരപ്പെടും. അവൻെറ ജീവിതം മുഴുവൻ അധ്യാത്മമാക്കപ്പെടും. അവൻെറ ശരീരത്തിൻെറ സർവ്വസുഷിരത്തിൽനിന്നും അദ്ധ്യാത്മശക്തി നിർഗ്ഗളിക്കും. സിദ്ധികളും, രോഗനിവാരണങ്ങളും മറ്റും ക്രിസ്തുദേവനെപ്പോലെ പരിശുദ്ധഹൃദയരിൽ ഒരു മഹാശക്തിയായി പറയുവാൻ കൊള്ളുമോ? അവ നീച - പ്രാകൃതസംഗതികളായിരുന്നു, പ്രാകൃതരുടെ ഇടയ്ക്കായിരുന്നതുകൊണ്ട് തനിക്കു ചെയ്യാതെ നിർവ്വാഹമില്ലാതിരുന്നവ. ഈ അദ്ഭുതകൃത്യങ്ങൾ എവിടെവെച്ചാണ് ചെയ്തിരുന്നത്? ജൂതന്മാരുടെ ഇടയ്ക്ക്; ജൂതന്മാർ അവിടുത്തെ കൈക്കൊണ്ടുമില്ല. എവിടെയാണതു ചെയ്യാതിരുന്നത്? യൂറോപ്പിൽ. ക്രിസ്തുവിനെ നിരാകരിച്ച ജൂതന്മാരിലേയ്ക്ക് അദ്ഭുതകൃത്യങ്ങൾ ചെന്നു; തന്നെ സ്വീകരിച്ച യൂറോപ്പിലേയ്ക്ക് അവിടുത്തെ ഗിരിപ്രഭാഷണവും. മാനവചേതന നേരായിരുന്നതിനെ കൈക്കൊണ്ടു, കളവായിരുന്നതിനെ നിരാകരിക്കയും ചെയ്തു. ക്രിസ്തുവിൻെറ മഹാബലം തൻെറ അദ്ഭുതങ്ങളിലായിരുന്നില്ല, രോഗനിവാരണത്തിലുമായിരുന്നില്ല. ഏതു വിഡ്ഢിക്കും അക്കാര്യങ്ങൾ ചെയ്യാൻ കഴിയും, വിഡ്ഢികൾക്ക് അന്യരെ അരോഗരാക്കാം, പിശാചുക്കൾക്ക് അന്യരെ അരോഗരാക്കാം. ഭയങ്കര പൈശാചികമനുഷ്യർ അദ്ഭുതങ്ങൾ ചെയ്യുന്നത് ഞാൻ കണ്ടിട്ടുണ്ട്. അവർ ഭൂമിയിൽനിന്ന് ഫലങ്ങൾ ഉളവാക്കുന്നതായി തോന്നുന്നു. വിഡ്ഢികളും പൈശാചികമനുഷ്യരും ഭൂതവർത്തമാന ഭവിഷ്യത്തുകളെ പറയുന്നതു ഞാൻ കണ്ടിട്ടുണ്ട്. വിഡ്ഢികൾ ഒറ്റ നോട്ടത്തിൽ ഇച്ഛകൊണ്ട് അതിഭയങ്കരരോഗം നിവാരണം ചെയ്യുന്നത് ഞാൻ കണ്ടിട്ടുണ്ട്. ഇവ സിദ്ധികൾതന്നെ, സത്യത്തിൽ; പക്ഷേ പലപ്പോഴും പൈശാചികസിദ്ധികൾ. മറ്റേത് ക്രിസ്തുവിൻെറ അദ്ധ്യാത്മസിദ്ധിയാണ്, അത് ജീവിക്കും, എന്നും ജീവിച്ചിട്ടുമുണ്ട് - സർവ്വശക്തവും സാതിശയവുമായ ഒരു പ്രേമവും, അവിടുന്നു പ്രഭാഷണംചെയ്ത സത്യവാക്കുകളും. ഒറ്റ നോട്ടത്തിൽ ആളുകളെ അരോഗികളാക്കിയ പ്രവൃത്തി വിസ്മൃതമായിരിക്കുന്നു, പക്ഷേ 'ഹൃദയശുദ്ധിയുള്ളവർ ധന്യരത്രേ' എന്ന തൻെറ വചനം, അത് ഇന്ന്

ജീവിക്കുന്നു. മാനവമനസ്സ് നിലനില്ക്കുവോളം ഈ വാക്കുകൾ ഒരു അത്യുച്ചശക്തികോശമാണ്, അവ്യയമാണ്. ഈശ്വരനാമം അവിസ്മൃതമായിരിക്കുവോളം ഈ വാക്കുകൾ ഉരുണ്ടുരുണ്ടുപോകും. ഒരിക്കലും ഇല്ലാതാകയുമില്ല. ഇവയാണ് യേശു ഉപദേശിച്ച സിദ്ധികൾ, അവിടേയ്ക്കുണ്ടായിരുന്ന സിദ്ധികളും. പവിത്രതയുടെ സിദ്ധി, അതൊരു സുവ്യക്ത സിദ്ധിയാണ്. അതുകൊണ്ട് ക്രിസ്തുവിനെ ആരാധിക്കെ, അവിടുത്തോടു പ്രാർത്ഥിക്കേ, നാമെന്താണ് തേടുന്നതെന്ന് നാമെപ്പോഴും ഓർത്തിരിക്കണം. അദ്ഭുതപ്രദർശനത്തിൻേറതായ ആ വിഡ്ഢിത്തങ്ങളല്ല, നേരേമറിച്ച് പരമചൈതന്യത്തിൻെറ അദ്ഭുതസിദ്ധികളാണ് മനുഷ്യനെ മോചിപ്പിക്കുന്നത്, അവന് സമസ്തപ്രകൃതിയുടെമേൽ നിയന്ത്രണം നല്കുന്നത്, അവനിൽനിന്ന് അടിമത്തത്തിൻെറ മുദ്രകൾ എടുത്തുകളയുന്നത്, അവന്ന് ഈശ്വരനെ കാട്ടിക്കൊടുക്കയും ചെയ്യുന്നത്.

# പ്രതീകങ്ങളുടെ ആവശ്യം

ഭക്തിക്ക് രണ്ടു വിഭാഗമുണ്ട് - ഒന്നു വൈധി, അതായത് സോപചാരം അഥവാ അനുഷ്ഠാനപരം; രണ്ട്, മുഖ്യ അല്ലെങ്കിൽ പരാഭക്തിപദം. ഏറ്റവും താണതരം ആരാധനമുതൽ അത്യുച്ചജീവിതരൂപംവരെ സകല ഭൂമികകളെയും ഉൾക്കൊള്ളുന്നു. ലോകത്തിലെ ഏതു രാജ്യത്തിലും ഏതു മതത്തിലും നിങ്ങൾ കണ്ടിട്ടുള്ള എല്ലാ ആരാധനകളും ഭക്തികൊണ്ട് നിയമിതമാണ്. വെറും ചടങ്ങുകളായത് ഒട്ടധികവുമുണ്ട്. ചടങ്ങുകളല്ലെങ്കിലും, ഭക്തിയല്ലാതെ അതിനെക്കാൾ താണപടിയിലുള്ളതും ഒട്ടധികമുണ്ട്. എങ്കിലും ഈ ചടങ്ങുകൾ ആവശ്യമാണ്. ജീവനെ മുന്നോട്ടു നയിക്കുന്നതിന് ഭക്തിയുടെ ബാഹ്യാംശം അത്യന്താപേക്ഷിതമാണ്. ഒറ്റച്ചാട്ടത്തിന് അത്യുച്ചപദത്തിലെത്താമെന്ന് വിചാരിക്കുമ്പോൾ മനുഷ്യന് വലിയ തെറ്റു പറ്റുന്നു. താൻ ഒരു ദിവസംകൊണ്ട് വൃദ്ധനാകാൻ പോകയാണെന്ന് ഒരു ശിശു വിചാരിക്കുന്നെങ്കിൽ, അവന് പിഴച്ചിരിക്കുന്നു. മതം പുസ്തകങ്ങളിലോ ബുദ്ധിസമ്മതത്തിലോ യുക്തിചിന്തയിലോ അല്ല എന്ന സത്യം നിങ്ങൾ സർവദാ ഓർമ്മിക്കുമെന്ന് ഞാൻ പ്രത്യാശിക്കയും ചെയ്യുന്നു. യുക്തിവാദങ്ങൾ, പ്രമാണപത്രങ്ങൾ, സിദ്ധാന്തങ്ങൾ, ഗ്രന്ഥങ്ങൾ, മതപരമായ ചടങ്ങുകൾ ഇവയെല്ലാം മതത്തിന് സഹായകങ്ങളാകുന്നു. മതം സ്വയം സാക്ഷാത്കാരാത്മകമാണ്. 'ഈശ്വരനുണ്ട്' എന്ന് നാമെല്ലാം പറയുന്നു. നിങ്ങൾ ഈശ്വരനെ കണ്ടിട്ടുണ്ടോ? അതാണ് ചോദ്യം. 'ഈശ്വരൻ സ്വർഗ്ഗത്തുണ്ട്' എന്നൊരാൾ പറയുന്നതു കേൾക്കാം. അയാൾ അവിടുത്തെ കണ്ടിട്ടുണ്ടോ എന്ന് നിങ്ങൾ ചോദിക്കും. ഉണ്ട് എന്നയാൾ പറയുകയാണെങ്കിൽ നിങ്ങൾ അയാളെ പരിഹസിക്കും, ഭ്രാന്തനെന്നു പറയുകയും ചെയ്യും. മിക്കവരെസ്സംബന്ധിച്ചും മതം ഒരുവക ബുദ്ധിസമ്മതംമാത്രമാണ്; അതൊരു പ്രമാണപത്രത്തിൽ കവിഞ്ഞൊന്നുമല്ല. അതിനെ മതമെന്നു ഞാൻ പറയില്ല; അത്തരം മതം ഉള്ളതിനെക്കാൾ നല്ലത് ഒരു നാസ്തികനാകുന്നതാണ്. നമ്മുടെ ബുദ്ധിപരമായ സമ്മതത്തെയോ വിസമ്മതത്തെയോ ആശ്രയിക്കുന്നതല്ല മതം. ആത്മാവുണ്ടെന്ന് നിങ്ങൾ പറയുന്നു. നിങ്ങൾ കണ്ടിട്ടുണ്ടോ ആത്മാവിനെ? നമുക്കെല്ലാം ആത്മാവുണ്ടായിരുന്നിട്ടും നാം ആത്മാവിനെ കാണാത്തതെന്ത്? ഈ ചോദ്യത്തിന് നിങ്ങൾ സമാധാനം പറയുകയും ആത്മാവിനെ കാണാനുള്ള വഴി കണ്ടുപിടിക്കയും വേണം. അല്ലെങ്കിൽ മതത്തെപ്പറ്റി പറയുന്നത് നിഷ്പ്രയോജനം. ഏതെങ്കിലും മതം സത്യമാണെങ്കിൽ, നമുക്ക് ആത്മാവിനെയും ഈശ്വരനെയും നമ്മിൽത്തന്നെയുള്ള യാഥാർത്ഥ്യ

ത്തെയും കാണിച്ചുതരാൻ അതിനു കഴിവുണ്ടായിരിക്കണം. നിങ്ങളും ഞാനും ഇവയിലേതെങ്കിലും സിദ്ധാന്തത്തെയോ പ്രമാണപത്രത്തെയോ അധികരിച്ച് അനന്തകാലം യുദ്ധം ചെയ്താലും ഒരിക്കലും നാം ഒരു തീർപ്പിലെത്തുകയില്ല. ആളുകൾ യുഗങ്ങളായി യുദ്ധം ചെയ്കയായിരുന്നു; എന്നിട്ടെന്തുണ്ടായി? ബുദ്ധിക്ക് അവിടെയെത്താനേ കഴിവില്ല. നാം ബുദ്ധിയെയും അതിക്രമിക്കേണ്ടിയിരിക്കുന്നു. മതത്തിൻെറ തെളിവ് സാക്ഷാൽ പ്രത്യക്ഷത്തിലാണ്. ഈ ഭിത്തിയുണ്ടെന്നുള്ളതിൻെറ തെളിവ് നാം അതു കാണുന്നു എന്നതാണ്. നിങ്ങൾ ഒരിടത്തിരുന്ന് അതിൻെറ അസ്തിത്വത്തെയോ നാസ്തികത്വത്തെയോ കുറിച്ചു യുഗങ്ങളായി വാദിച്ചാലും വല്ല തീർപ്പിലുമെത്താനാവില്ല. എന്നാൽ നേരിൽ കാണുക, അതു മതി. ലോകത്തുള്ളവരെല്ലാം ചേർന്നു അതവിടെയില്ലെന്നു പറഞ്ഞാലും, നിങ്ങളവരെ വിശ്വസിക്കില്ല; എന്തെന്നാൽ നിങ്ങളുടെ സ്വന്തം കണ്ണുകളുടെ സാക്ഷ്യം ലോകത്തുള്ള സകല സിദ്ധാന്തങ്ങൾക്കും പ്രമാണപത്രങ്ങൾക്കും മീതെയാണെന്നു നിങ്ങൾക്കറിയാം.

മതനിഷ്ഠനാകാൻ നിങ്ങൾ ആദ്യം വേണ്ടത് പുസ്തകങ്ങളെ എറിഞ്ഞു കളയുകയാണ്. പുസ്തകങ്ങൾ എത്ര കുറച്ചു വായിക്കുന്നുവോ അത്രയ്ക്കു നിങ്ങൾക്കു നന്ന്. ഒരു സമയത്ത് ഒരു കാര്യം ചെയ്യുക. പാശ്ചാത്യരാജ്യങ്ങളിൽ ആധുനികകാലത്തു കണ്ടുവരുന്ന ഒരു പ്രവണതയാണ് മസ്തിഷ്കത്തെ മിശ്രീകരിക്കയെന്നുള്ളത്. സാത്മീകരിക്കാത്ത പലതരം ആശയങ്ങൾ മണ്ടയിൽ കിടന്നു കൂത്താടുകയാണ്; അവയ്ക്കൊന്നിനും ഒരിടത്തടിഞ്ഞ് ഒരു വ്യക്തരൂപത്തിൽ ദൃഢീഭവിപ്പാൻ ഇടകിട്ടാതെ ഒരു കുഴപ്പമാണവിടെ. പലപ്പോഴും ഇതൊരുതരം രോഗമായി കലാശിക്കുന്നു; എന്നാൽ ഇതു മതമല്ല. ഇനി ചിലർക്ക് ഒരു സിരാകമ്പം വേണം. അവരെ പ്രേതകഥകൾ കേൾപ്പിക്കുക; അതല്ലെങ്കിൽ ഉത്തരധ്രുവത്തിൽനിന്നോ മറ്റേതെങ്കിലും വിദൂരദേശത്തുനിന്നോ ആളുകൾ ചിറകുകൾ വിരിച്ചോ മറ്റു വല്ല രൂപത്തിലോ വരുന്നുണ്ടെന്നും, അവർ അദൃശ്യരായി നിന്നു തങ്ങളെ കാക്കുന്നുണ്ടെന്നും മറ്റും പറഞ്ഞ് അവരിലൊരു സിരാകമ്പമുണ്ടാക്കുക - അപ്പോൾ അവർ സംതൃപ്തരായി വീട്ടിലേയ്ക്കു പൊയ്ക്കൊള്ളും. പക്ഷേ ഇരുപത്തിനാലു മണിക്കൂറിനകം അവർ പുതിയൊരു സിരാകമ്പത്തിനു തയ്യാറാകും. ഇതിനെയാണ് ചിലർ മതമെന്നു പറയുന്നത്. ഇതു ഭ്രാന്താലയത്തിലേക്കുള്ള വഴിയാണ്, മതത്തിലേക്കുള്ളതല്ല. ഭഗവാൻ ദുർബ്ബലർക്കു പ്രാപ്യനല്ല. ഈ മായികവസ്തുക്കളൊക്കെ ബലക്ഷയത്തിനിടയാക്കും. അതിനാൽ അവയ്ക്കടുത്തു പോകരുത്. അവ മനുഷ്യരെ ദുർബ്ബലരാക്കുകയും തലച്ചോറിനു കുഴപ്പമുണ്ടാക്കുകയും മനസ്സിനെ ക്ഷീണിപ്പിക്കയും ആത്മാവിനെ അധഃപതിപ്പിക്കയും മാത്രമേ ചെയ്യൂ - ഫലമോ നൈരാശ്യജനകമായ ഒരു കുഴപ്പവും. വെറും പറയലിലല്ല, സിദ്ധാന്തങ്ങളിലോ പുസ്തകങ്ങളിലോ അല്ല, സാക്ഷാത്കരണത്തിലാണ് മതം സ്ഥിതിചെയ്യുന്നതെന്നു

നിങ്ങൾ സദാ ധരിച്ചിരിക്കണം. അതൊരു പഠിക്കലല്ല, 'ആകലാ'ണ്. കക്കരുതെന്ന് എല്ലാവർക്കുമറിയാം; പക്ഷേ അതുകൊണ്ടെന്ത്? കക്കാത്തവനാണ് യഥാർത്ഥത്തിൽ അറിഞ്ഞിരിക്കുന്നവൻ. അന്യരെ ദ്രോഹിക്കരുതെന്ന് എല്ലാവർക്കുമറിയാം. പക്ഷേ അതുകൊണ്ടെന്തു പ്രയോജനം? അങ്ങനെ ചെയ്യാത്തവർ അതു സാക്ഷാത്കരിച്ചിരിക്കുന്നു, അവർക്കറിയാം അതിന്മേൽ തങ്ങളുടെ സ്വഭാവം കെട്ടിപ്പടുത്തിരിക്കുന്നെന്ന്. മതം സാക്ഷാത്കാരമാണ്; അതിനാൽ, നിങ്ങളെ ഈശ്വരോപാസകനെന്നു ഞാൻ വിളിക്കാം, ആ തത്ത്വം നിങ്ങൾക്കു സാക്ഷാത്കരിക്കാറാകുമ്പോൾ. അതിനുമുമ്പ്, അതു വാക്കിലെ അക്ഷരവിന്യാസം മാത്രം, അതിലധികമില്ല. ഈ സാക്ഷാത്കാരശക്തിയാണ് മതം. നിങ്ങളുടെ തലച്ചോറിൽ കുത്തിച്ചെലുത്തിയിട്ടുള്ള സിദ്ധാന്തങ്ങളോ തത്ത്വശാസ്ത്രങ്ങളോ ധർമ്മഗ്രന്ഥങ്ങളോ എത്രമാത്രമായിരുന്നാലും വലിയ കാര്യമില്ല, നിങ്ങൾ എന്ത് ആണ്, എന്തു സാക്ഷാത്കരിച്ചിരിക്കുന്നു ഇതുമാത്രമാണ് കാര്യം. അതിനാൽ, നമുക്കു മതം സാക്ഷാത്കരിക്കണം, എന്നാൽ ഈ സാക്ഷാത്കരണം ഒരു ദീർഘപ്രക്രിയയാണ്. വളരെ ഉത്കൃഷ്ടവും അദ്ഭുതവുമായ വല്ല വസ്തുവിനെയും കുറിച്ചു കേൾക്കുമ്പോൾ, എല്ലാവരും വിചാരിക്കുന്നു തങ്ങൾക്കതു ലഭിക്കുമെന്ന്; അങ്ങോട്ടു സ്വന്തം വഴി വെട്ടി കേറണമെന്നു നിരൂപിക്കാൻ ആരും ഒരു നിമിഷം നില്ക്കുന്നില്ല. എല്ലാവർക്കും അങ്ങോട്ടു ചാടണം. അത്യുച്ചമാണെങ്കിൽ, നമുക്കതു വേണം, എന്നാൽ അതിനുള്ള ശക്തി നമുക്കുണ്ടോ എന്നാലോചിക്കാൻ മെനക്കെടുന്നില്ല; തത്ഫലമായി, നാം ഒന്നുമേ ചെയ്യുന്നില്ല. ഒരു മനുഷ്യനെ കൊടിലുകൊണ്ട് എടുത്ത് അങ്ങോട്ടുന്തിയുയർത്തുക സാധ്യമല്ല. നമുക്കെല്ലാം ക്രമേണ പ്രയത്നിച്ചുയരേണ്ടിയിരിക്കുന്നു. അതുകൊണ്ട്, മതത്തിൻെറ ഒന്നാമത്തെ ഘട്ടം വൈധീഭക്തിയാകുന്നു - ആരാധനയുടെ നിമ്നഭാവം.

ആരാധനയുടെ ഈ നിമ്നഭാവങ്ങളെന്തെല്ലാം? അവ അനേകങ്ങളാണ്. സാക്ഷാത്കാരം സാധ്യമാക്കുന്ന അവസ്ഥയിലെത്തുവാൻ, നാം ആദ്യം മൂർത്തത്തിലൂടെ കടക്കണം; കുട്ടികൾ ആദ്യം മൂർത്തത്തിലൂടെ പഠിക്കയും ക്രമേണ അമൂർത്തത്തിലേക്കു ചെല്ലുകയും ചെയ്യുന്നതുപോലെ. അയ്രണ്ടു പത്ത് എന്ന് ഒരു കൊച്ചുകുട്ടിയോടു പറഞ്ഞാൽ അതിനു മനസ്സിലാവില്ല; എന്നാൽ പത്തു സാധനം കൊണ്ടുവന്ന്, അയ്രണ്ടു പത്താകുമെന്നു കാണിച്ചുകൊടുത്താൽ അതിനു മനസ്സിലാകും. മതം ഒരു ദീർഘ - മന്ദ - പ്രക്രിയയാണ്. ഇതിൽ നാമെല്ലാം ശിശുക്കളാണ്. നാം വയസ്സന്മാരായിരിക്കാം, ലോകത്തിലെ ഗ്രന്ഥങ്ങളെല്ലാം പഠിച്ചുമിരിക്കാം; പക്ഷേ ആത്മികശിശുക്കളാണ് നാമെല്ലാം. നാം സിദ്ധാന്തങ്ങളും പ്രമാണങ്ങളും പഠിച്ചിട്ടുണ്ട്; എന്നാൽ ജീവിതത്തിൽ യാതൊന്നും സാക്ഷാത്കരിച്ചിട്ടില്ല. നാമിപ്പോൾ മൂർത്തങ്ങളിൽ തുടങ്ങേണ്ടിയിരിക്കുന്നു - രൂപങ്ങളിലും വാക്കുകളിലും, പ്രാർത്ഥനകളിലും ചടങ്ങുകളിലും കൂടെ.

മൂർത്തരൂപങ്ങളാണെങ്കിൽ, ആയിരക്കണക്കുണ്ട്; എല്ലാവർക്കും ഒരേ രൂപം ആകണമെന്നില്ല. ചിലർക്ക് പ്രതിമകൾ സഹായമായിരിക്കാം, ചിലർക്ക് അല്ലായിരിക്കാം. ചിലർക്ക് പുറത്തൊരു വിഗ്രഹം വേണം, ചിലർക്ക് ഒന്ന് തലച്ചോറിൽ. അതകത്ത് വെയ്ക്കുന്നവൻ പറയുന്നു: 'ഞാൻ ശ്രേഷ്ഠ പുരുഷനാണ്; അതകത്താണെങ്കിൽ ഒക്കെശ്ശരി; പുറത്താണെങ്കിൽ വിഗ്രഹാ രാധന, ഞാനതിനോടു പൊരുതും.' പള്ളിയുടെയോ അമ്പലത്തിൻെറയോ രൂപത്തിൽ ഒരു വിഗ്രഹം വെച്ചാൽ അത് പാവനമാണെന്ന് കരുതുന്നു; അതൊരു മനുഷ്യരൂപത്തിലാണെങ്കിലോ, അതിനെ എതിർക്കുന്നു!

മനസ്സിന് മൂർത്തമായ അഭ്യാസം കൈവരുത്തുന്ന പലതരം രൂപങ്ങളു ണ്ട്. അവയിലൂടെ പടിപടിയായി അമൂർത്തബോധത്തിലേക്കും അമൂർത്തസാക്ഷാത്കാരത്തിലേക്കും നാം വരും. ഇനി ഒരേ രൂപമല്ല എല്ലാവർക്കും. നിങ്ങൾക്ക് യോജിക്കുന്ന ഒരു രൂപമുണ്ട്, വേറൊരാൾക്ക് യോജിക്കുന്ന വേറൊന്നും - ഇങ്ങനെ പോകുന്നു. രൂപങ്ങൾ, ഒരേ ലക്ഷ്യത്തിലേക്കു നയിക്കുന്നവയെങ്കിലും, അവ നമുക്കെല്ലാവർക്കും വേണ്ടിയല്ല. ഇവിടെയാണ് നാം സാധാരണ വരുത്താറുള്ള വേറൊരു തെറ്റ്. എൻെറ ആദർശം നിങ്ങൾക്ക് ചേരുന്നില്ല. പിന്നെയെന്തിന് ഞാനതു നിങ്ങളുടെ മേൽ അടിച്ചേല്പിക്കുന്നു? പള്ളി പണിയുന്നതിനും സ്തോത്രപാരായണത്തിനും എനിക്കുള്ള രീതി നിങ്ങൾക്ക് ചേരുന്നില്ല; ഞാൻ അതെന്തിനു നിങ്ങളുടെമേൽ അടിച്ചേല്പിക്കണം? ലോകത്തിലേക്ക് ചെല്ലൂ, തൻെറ രൂപംമാത്രമാണ് ശരിയെന്നും മറ്റ് രൂപങ്ങളെല്ലാം പൈശാചികമാണെന്നും താൻമാത്രമാണ് ലോകത്ത് ജനിച്ചിട്ടുള്ളവരിൽ അനുഗൃഹീതനെന്നും ഓരോ മഠയനും പറയുന്നുണ്ട്. എന്നാൽ വാസ്തവ ത്തിൽ ഈ രൂപങ്ങളെല്ലാം നല്ലതും സഹായകവുമാകുന്നു, മനുഷ്യ പ്രകൃതിയിൽ ചില വൈവിധ്യങ്ങളുള്ളതുപോലെ മതത്തിലും വേണം അത്രതന്നെ രൂപങ്ങൾ. അവ എത്രയേറെയുണ്ടോ അത്രയും ലോകത്തിനു നല്ലതുതന്നെ. ലോകത്ത് ഇരുപത് മതരൂപങ്ങളുണ്ടെങ്കിൽ അതു വളരെ നല്ലത്; നാനൂറുണ്ടെങ്കിൽ അത്രയ്ക്കു കൂടുതൽ നല്ലത് - കൂടുതലെണ്ണ ത്തിൽനിന്നു തിരഞ്ഞെടുക്കാമല്ലോ. അതിനാൽ, മതസംഖ്യയും മതാശ യങ്ങളും പെരുകിവരുമ്പോൾ നാം സന്തോഷിക്കണം; എന്തെന്നാൽ; അവയപ്പോൾ എല്ലാ മനുഷ്യരെയും ഉൾക്കൊള്ളുകയും മനുഷ്യവർഗ്ഗത്തിന് കൂടുതൽ ഉപകരിക്കയും ചെയ്യും. ഓരോ മനുഷ്യന്നും മറ്റൊരുവൻെറ തിൽനിന്നും പാടേ ഭിന്നമായി തനതു മതം ഉണ്ടായിവരുംവരെ മതങ്ങൾ പെരുകാൻ ഈശ്വരൻ കനിഞ്ഞിരുന്നെങ്കിൽ! ഇതാണ് ഭക്തിയോഗിയുടെ ആശയം. അന്തിമമായ ആശയം ഇതാണ് - എൻെറ മതം നിങ്ങളുടേതോ നിങ്ങളുടേത് എൻെറയോ ആയിരിക്കില്ല, ലക്ഷ്യവും ഉദ്ദേശ്യവും ഒന്നാണെങ്കിലും. എന്നാലും, ഓരോരുവൻെറ മനസ്സിൻെറ പ്രവണതകൾക്ക നുസരിച്ച് ഓരോരുവനും ഓരോ ഭിന്നമാർഗ്ഗം കൈക്കൊള്ളണം; ഈ

പാതകൾ വിഭിന്നങ്ങളായാലും ഒരേ ലക്ഷ്യത്തിലേക്കു നയിക്കകൊണ്ട് എല്ലാം ശരിയുമാകണം. ഒന്നു ശരി, മറ്റൊന്ന് തെറ്റ് എന്നു വരാവുന്നതല്ല. ഒരുവൻ തനതു വഴി തിരഞ്ഞെടുക്കുന്നതിനെ ഭക്തിയുടെ ഭാഷയിൽ 'ഇഷ്ടം' എന്നു പറയുന്നു.

അടുത്തതായി വാക്കുകൾ. വാക്ശക്തിയെപ്പറ്റി നിങ്ങളെല്ലാം കേട്ടിട്ടുണ്ട്, അവ എത്ര അദ്ഭുതം! ഓരോ ഗ്രന്ഥവും, ബൈബിളും ഖുറാനും വേദങ്ങളും, വാക്ശക്തികൊണ്ട് നിറഞ്ഞിരിക്കുന്നു. ചില വാക്കുകൾക്ക് മനുഷ്യരാശിയുടെമേൽ അദ്ഭുതസ്വാധീനമുണ്ട്. വീണ്ടും പ്രതീകങ്ങളെ ന്നറിയപ്പെടുന്ന മറ്റു രൂപങ്ങളുണ്ട്. പ്രതീകങ്ങൾക്കും മനുഷ്യമനസ്സിന്റെ മേൽ വലിയ പ്രഭാവമുണ്ട്. മതത്തിലെ മഹാപ്രതീകങ്ങളെ തോന്നിയ മാതിരി സൃഷ്ടിച്ചതല്ല. അവ ചിന്തയുടെ സ്വാഭാവികപ്രകാശ നങ്ങളാണെന്നു കാണാം. നാം പ്രതീകങ്ങൾവഴിക്കാണ് ചിന്തിക്കുന്നത്. നമ്മുടെ വാക്കുകളെല്ലാം പിന്നിലുള്ള ചിന്തയുടെ പ്രതീകങ്ങൾ മാത്രം. വിഭിന്ന ജനങ്ങൾ, എന്ത് കാരണമെന്നറിയാതെ, വിഭിന്നപ്രതീകങ്ങൾ ഉപയോഗിച്ചുവന്നിട്ടുണ്ട്. അവ പിന്നിലുണ്ടായിരുന്നു; പ്രതീകങ്ങൾ ചിന്താസംബന്ധങ്ങളാണ്. ചിന്തയ്ക്കു പുറത്തു പ്രതീകത്തെ ആനയിക്കാ നാവുംപോലെ, മറിച്ച്, പ്രതീകത്തിനകത്തു ചിന്തയെ ആനയിക്കാനാവും. അതിനാൽ, ഭക്തിയുടെ ഒരംശം പ്രതീകങ്ങളും വാക്കുകളും പ്രാർത്ഥന കളുമായ വിവിധ വിഷയങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്നു. എല്ലാ മതത്തിലും ഈ പ്രാർത്ഥനകളുണ്ട്. എന്നാൽ, ഒരു കാര്യം നിങ്ങൾ മനസ്സിൽ കരുതണം - ആരോഗ്യത്തിനും ധനത്തിനുമുള്ള പ്രാർത്ഥന ഭക്തിയല്ല; അതെല്ലാം കർമ്മം, പുണ്യപ്രവൃത്തി. വല്ല ശാരീരികലാഭത്തിനു മുള്ള പ്രാർത്ഥന, സ്വർഗ്ഗപ്രാപ്തിക്കും മറ്റുമുള്ള പ്രാർത്ഥന, കേവലം കർമ്മമാണ്. ഈശ്വരനെ പ്രേമിക്കാൻ, ഭക്തനാകാൻ, ആഗ്രഹിക്കുന്നവൻ അത്തരം പ്രാർത്ഥനകളെല്ലാം വെടിയണം. ജ്യോതിർലോകങ്ങളിലേക്കു പോകേണ്ടവൻ, ഒന്നാമത് ഈ കൊള്ളക്കൊട, ഈ 'കച്ചവട' മതം, വിട്ടുകളയണം. നിങ്ങൾ പ്രാർത്ഥിക്കുന്ന വസ്തു നിങ്ങൾക്കു ലഭിക്കില്ലെ ന്നല്ല; നിങ്ങൾക്കൊക്കെ ലഭിക്കും, എന്നാൽ അത്തരം പ്രാർത്ഥന യാചകന്റെ മതമാണ്. 'ഗംഗാതീരത്തു പാർത്തു വെള്ളത്തിനുവേണ്ടി ചെറുകിണർ കുഴിക്കുന്നവൻ തീർച്ചയായും മഠയനാണ്; വജ്രഖനിയിൽ ചെന്നിട്ടു പളുങ്കുമണികൾ തേടുന്നവൻ തീർച്ചയായും മഠയനാണ്.' ഈ ശരീരം ഒരിക്കൽ മരിക്കും; അപ്പോൾ, അതിന്റെ ആരോഗ്യത്തിനായി കൂടെക്കൂടെ പ്രാർത്ഥിക്കുന്നതുകൊണ്ടെന്തു പ്രയോജനം? ആരോഗ്യത്തിലും ധനത്തിലും എന്തിരിക്കുന്നു? അതിധനികന്നും തന്റെ ധനത്തിന്റെ ലേശാംശമേ ഉപയോഗിക്കാനും അനുഭവിക്കാനും കഴിയൂ. ഈ ലോകത്തിലെ വസ്തുക്കളെല്ലാം നമുക്കൊരിക്കലും കിട്ടാവതല്ല; ഇല്ലെങ്കിലോ ആർ ഗൗനിക്കുന്നു? ഈ ശരീരം പോകും; ഈവക വസ്തുക്കളെയൊക്കെ

ആർ ഗൗനിക്കുന്നു? നല്ല വസ്തുക്കൾ വരുന്നെങ്കിൽ, സ്വാഗതം. അവ പോകുന്നെങ്കിൽ, സ്വസ്തി, പൊയ്ക്കൊള്ളട്ടെ. അവ വരുമ്പോൾ അനുഗ്രഹം, പോകുമ്പോഴും അനുഗ്രഹം. നാം രാജാധിരാജൻെറ സന്നിധാനത്തിൽ പ്രവേശിക്കാൻ യത്നിക്കയാണ്. അവിടെ നമുക്കു യാചകൻെറ വേഷത്തിൽ ചെല്ലാവതല്ല. ഒരു ചക്രവർത്തിയുടെ സന്നിധിയിലേക്കാണെങ്കിൽപോലും നമ്മെ കടത്തിവിടുമോ? തീർച്ചയായും ഇല്ല. നമ്മളെ അടിച്ചോടിക്കും. ഇതു ചക്രവർത്തിമാരുടെയും ചക്രവർത്തിയാണ്. ഈ യാചകൻെറ കീറത്തുണി ചുറ്റി നമുക്കവിടെ കടന്നുകൂടാ. 'പീടികക്കച്ചവട'ക്കാർക്ക് അവിടെ ഒരിക്കലും പ്രവേശനമില്ല. കൊള്ളക്കൊടുക്കകൾക്ക് അവിടെ സ്ഥാനമില്ല. യേശു കച്ചവടക്കാരെ ദേവാലയത്തിൽനിന്ന് ഓടിച്ചതായി നാം ബൈബിളിൽ വായിക്കുന്നുണ്ടല്ലോ. ഈ ക്ഷുദ്രവസ്തുക്കൾക്കുവേണ്ടി പ്രാർത്ഥിക്കരുത്. നിങ്ങൾ ശാരീരികസുഖങ്ങൾ മാത്രമാണ് ആരായുന്നതെങ്കിൽ, മനുഷ്യരും മൃഗങ്ങളും തമ്മിൽ വ്യത്യാസമെവിടെ? നിങ്ങളുടെ സ്ഥാനം അതിലല്പം മേലെയാണെന്നു സ്വയം വിചാരിക്കുക.

അതിനാൽ, ഭക്തനാവുക എന്നതിലെ ഒന്നാമത്തെ പ്രയത്നം, സ്വർഗ്ഗം മുതലായ വസ്തുക്കളോടുള്ള സർവകാമങ്ങളും സന്ത്യജിക്കാനാണെന്ന് അനുക്തസിദ്ധം. ഈ കാമങ്ങളെ എങ്ങനെ ഒഴിച്ചുവിടാം എന്നതാണ് പ്രശ്നം. മനുഷ്യരെ ദുഃഖിതരാക്കുന്നതെന്ത്? അവർ അടിമകളാകുന്നത് - നിയമനിബദ്ധർ, പ്രകൃതിയുടെ ഹസ്തങ്ങളിൽ പാവകൾ, എങ്ങും തട്ടിയിടപ്പെടുന്ന കളിപ്പാട്ടങ്ങൾ. ഏതൊന്നിനും തട്ടിയിടാവുന്ന ഈ ശരീരത്തെ നാം നിരന്തരം കാത്തുസൂക്ഷിക്കയാണ്; അതിനാൽ നാം സ്ഥിരഭയാവസ്ഥയിൽ ജീവിക്കയും ചെയ്യുന്നു. കലമാനിനു ഭയം കാരണം നാൾതോറും ശരാശരി അറുപതോ എഴുപതോ നാഴിക ഓടേണ്ടിവരുന്നുവെന്ന് ഞാൻ വായിച്ചിട്ടുണ്ട്. ഈ കലമാനിനെക്കാൾ കഷ്ടമായ ഒരവസ്ഥയിലാണ് നമ്മളെന്ന് അറിയേണ്ടതാണ്. മാനിന് അല്പം വിശ്രമമുണ്ട്, നമുക്കൊട്ടുമില്ല. വേണ്ടത്ര പുല്ലു കിട്ടിയാൽ മാനിനു തൃപ്തിയായി. നാമാകട്ടെ നമ്മുടെ ആവശ്യങ്ങളെ സർവദാ വർദ്ധിപ്പിക്കയാണ്. ആവശ്യങ്ങളെ വർദ്ധിപ്പിക്കയെന്നത് നമ്മുടെ ഒരു കെടുതൃഷ്ണയായിരിക്കയാണ്. നാം അതിമാത്രം വിഘടിതരും വിപ്രകൃതികളുമായിരിക്കയാണ്. പ്രകൃത്യാ ഉള്ളതൊന്നും നമ്മെ തൃപ്തിപ്പെടുത്തില്ല. നാം സർവദാ കെടുവിഷയങ്ങളെ പിടികൂടാൻ പായുന്നു, നമുക്കു പ്രകൃതിവിരുദ്ധമായ ഉദ്വേഗം വേണം, പ്രകൃതിവിരുദ്ധമായ തീറ്റയും കുടിയും ചുറ്റുപാടും ജീവിതവും. ഭയത്തെസ്സംബന്ധിച്ചാണെങ്കിൽ, നമ്മുടെ ജീവിതംതന്നെ ഭയഭാണ്ഡങ്ങളല്ലാതെന്ത്? മാനിന് ഒരു ജാതി ഭയമേയുള്ളു - അതായത് കടുവ ചെന്നായ് മുതലായവയിൽനിന്നുള്ളത്. മനുഷ്യനു ഭയപ്പെടേണ്ടതായി പ്രപഞ്ചം മുഴുവനുമുണ്ട്.

നമുക്കെങ്ങനെ ഈ അവസ്ഥയിൽനിന്നു നമ്മെ മോചിപ്പിക്കാം എന്നാണ് പ്രശ്നം. പ്രയോജനവാദികൾ പറയുന്നു: "ഈശ്വരനെയും പാര

ത്രികത്തെയും പറ്റി പറയരുത്. ഈ കാര്യങ്ങളെപ്പറ്റി നമുക്ക് ഒന്നുമറിഞ്ഞുകൂടാ. നമുക്ക് ഈ ലോകത്തു സുഖമായിക്കഴിയാം." അങ്ങനെ ചെയ്യാൻ ഞാനാദ്യമായിരിക്കും, നമുക്കതാകുമായിരുന്നെങ്കിൽ. പക്ഷേ, ലോകം നമ്മെ അതിനനുവദിക്കില്ല. നിങ്ങൾ പ്രകൃതിയുടെ ഒരടിമയായിരിക്കുന്നിടത്തോളം നിങ്ങൾക്കതെങ്ങനെയാവും? നിങ്ങൾ എത്രയധികം പണിപ്പെടുന്നോ അത്രയധികം കുടുങ്ങിപ്പോകുന്നു. നിങ്ങളെ സുഖിപ്പിക്കാൻ നിങ്ങൾ പദ്ധതികൾ രചിക്കയായിരുന്നു. എത്ര കൊല്ലമായെന്ന് എനിക്കറിഞ്ഞുകൂടാ - പക്ഷേ, ഓരോ കൊല്ലവും കാര്യങ്ങൾ കൂടുതൽ മോശമായി വരുന്നെന്നു തോന്നുന്നു; ഇരുനൂറു കൊല്ലംമുമ്പു പഴയ (പൗരസ്ത്യ) ലോകത്ത് ആളുകൾക്കു കുറച്ചാവശ്യങ്ങളേ ഉണ്ടായിരുന്നുള്ളു. അവരുടെ വിജ്ഞാനം ദശഗുണം വർദ്ധിച്ചപ്പോഴാകട്ടെ, അവരുടെ ആവശ്യങ്ങൾ ശതഗുണം വർദ്ധിച്ചു. നിത്യരക്ഷയിലെങ്കിലും നമ്മുടെ തൃഷ്ണകളെല്ലാം പൂരിതമാകുമെന്നു നാം വിചാരിക്കുന്നു; അതിനാൽ സ്വർഗ്ഗത്തു പോകാൻ ആഗ്രഹിക്കുന്നു. ഈ നിത്യമായ, കെടാത്ത, ദാഹം! എപ്പോഴും വല്ലതും വേണം! മനുഷ്യൻ യാചകനായിരിക്കുമ്പോൾ അയാൾക്കു പണം വേണം. അയാൾക്കു പണം കിട്ടിയാൽ മറ്റു കാര്യങ്ങൾ, സമുദായം വേണം; അതിനെത്തുടർന്നു വേറെ വല്ലതും. ഒരിക്കലും വിശ്രാന്തിയില്ല. എങ്ങനെ ഇതു ശമിപ്പിക്കാം? നാം സ്വർഗ്ഗത്തിലായാൽ അതു തൃഷ്ണയെ വർദ്ധിപ്പിക്കയെയുള്ളു. ദരിദ്രൻ ധനവാനായാൽ, അതയാളുടെ തൃഷ്ണകളെ കെടുത്തുന്നില്ല; അത് എരിതീയിൽ നെയ്യൊഴിക്കുംപോലെയാണ്, അതിൻെറ ഉജ്ജ്വലജ്വാലകളെ വർദ്ധിപ്പിക്കുന്നു. സ്വർഗ്ഗത്തു പോവുകയെന്നുവച്ചാൽ നിർഭരധനികനാവുകയെന്നർത്ഥം; അപ്പോൾ ഏറെയേറെ തൃഷ്ണകളും വരും. ലോകത്തിലെ വിവിധ മതഗ്രന്ഥങ്ങളിൽ നാം വായിക്കുന്നുണ്ട്, സ്വർഗ്ഗത്തുള്ള അനേകം മാനുഷികവസ്തുക്കളെക്കുറിച്ച്. അവ അവിടെ എപ്പോഴും അത്ര നന്നല്ല; എങ്ങനെ നോക്കിയാലും ഈ സ്വർഗ്ഗപ്രാപ്തിക്കുള്ള തൃഷ്ണ ഒരു ഭോഗതൃഷ്ണയാണ്. ഇതുപേക്ഷിച്ചേ മതിയാവൂ. സ്വർഗ്ഗത്തിൽ പോകുന്നതിനെപ്പറ്റി ചിന്തിക്കുന്നതു നിങ്ങൾക്ക് അതിതുച്ഛം, അതിപ്രാകൃതം തന്നെ. 'ഞാനൊരു കോടീശ്വരനായി ജനങ്ങളെ കുതിരകയറും' എന്നു വിചാരിക്കുന്നതിനൊപ്പംതന്നെയാണത്. ഈ സ്വർഗ്ഗങ്ങൾ അനേകമുണ്ട്; എന്നാൽ അവയിലൂടെ നിങ്ങൾക്ക് മതത്തിൻെറയും ഭക്തിയുടെയും കവാടങ്ങളിൽ കടക്കാനുള്ള അവകാശം ലഭിക്കാവതല്ല.

## രാജയോഗത്തിൻെറ ലക്ഷ്യം

അനുഭവമാകുന്നു നമുക്കു സർവ്വജ്ഞാനത്തിനും അടിസ്ഥാനം; അനുമിതിക്കും അടിസ്ഥാനം അതുതന്നെ. അനുമാനത്തിൽ നാം വ്യാപ്യത്തിൽനിന്നു വ്യാപകത്തിലേക്കോ സാമാന്യത്തിൽനിന്നു വിശേഷത്തിലേക്കോ കടക്കുന്നതേയുള്ളു. അതിൻെറ ആസ്പദവും അനുഭവംതന്നെ. ചില ശാസ്ത്രങ്ങളെ സൂക്ഷ്മശാസ്ത്രങ്ങൾ എന്നു പറഞ്ഞു വരുന്നു. സൂക്ഷ്മശാസ്ത്രങ്ങളിൽ വാസ്തവമെന്തെന്ന് ജനങ്ങൾക്ക് എളുപ്പത്തിൽ കാണാം. എന്തുകൊണ്ടെന്നാൽ അത് ഓരോ മനുഷ്യൻെറയും പ്രത്യേകാനുഭവങ്ങളോടു യോജിച്ചിരിക്കും. ശാസ്ത്രജ്ഞൻ നിങ്ങളോട് എന്തെങ്കിലും വിശ്വസിക്കണം എന്നു പറയുന്നില്ല. അയാൾ സ്വന്തം അനുഭവങ്ങളിൽനിന്ന് ചില ഫലങ്ങൾ ഗ്രഹിച്ചിട്ടുണ്ട്. അവയെ ആസ്പദമാക്കി യുക്തികൊണ്ടനുമാനിച്ച സംഗതികളെ വിശ്വസിക്കാൻ അയാൾ നമ്മോടാവശ്യപ്പെടുമ്പോൾ അത് സർവ്വമനുഷ്യസാധാരണമായ ഒരനുഭവത്തോടു യോജിച്ചുവരുന്നു. സർവ്വലോകസമ്മതമായ ഒരു മൗലികാധിഷ്ഠാനം ഏതു സൂക്ഷ്മശാസ്ത്രത്തിനുമുണ്ട്. അതുകൊണ്ട് അതിൽനിന്നുള്ള അനുമാനങ്ങൾ നേരോ പിഴയോ എന്ന് നമുക്ക് പെട്ടെന്നു കാണാൻ കഴിയും. മതത്തിന് അങ്ങനെയൊരു അടിസ്ഥാനം ഉണ്ടോ ഇല്ലയോ എന്നതാണ് പ്രശ്നം. ഉണ്ട്, ഇല്ല എന്ന് രണ്ടുവിധവും എനിക്ക് ഉത്തരം പറയേണ്ടിവരും.

ലോകമൊട്ടുക്കു സാധാരണമായുപദേശിച്ചുവരുന്ന നിലയിൽ മതത്തിൻെറ അടിസ്ഥാനം കൂറും വിശ്വാസവുമാണ് എന്നു പറയപ്പെടുന്നു. അതിൽത്തന്നെയും ഉള്ളതു പലകൂട്ടം സിദ്ധാന്തങ്ങൾ മാത്രം. അതുകൊണ്ടാണ് മതങ്ങളെല്ലാം തമ്മിൽ കലഹിച്ചുകൊണ്ടിരിക്കുന്നത്. ഈ സിദ്ധാന്തവാക്യങ്ങൾതന്നെ വിശ്വാസത്തിന്മേലാണ് നിലകൊള്ളുന്നത്. ഒരാൾ പറയുന്നു, മേഘമണ്ഡലത്തിനുമേലിരുന്ന് പ്രപഞ്ചമാകെ ഭരിക്കുന്ന ഒരു ദേവനുണ്ടെന്ന്. തൻെറ വാക്കിനെ മാത്രം പ്രമാണമാക്കി ഞാൻ അതു വിശ്വസിക്കണമെന്നും അയാൾ പറയുന്നു. അതുപോലെതന്നെ ചില സ്വാഭിപ്രായങ്ങൾ എനിക്കുമുണ്ടാവാം. അതു മറ്റുള്ളവർ വിശ്വസിക്കണമെന്നു ഞാൻ. അതിനു കാരണം ചോദിച്ചാൽ എനിക്കൊരു സമാധാനവും നല്കാനില്ല. ഇങ്ങനെയാണ് മതത്തിനും തത്ത്വജ്ഞാനശാസ്ത്രത്തിനും ഈയിടെ ദുഷ്പേരുണ്ടായിരിക്കുന്നത്. പഠിപ്പുകാരുടെ നില ഇതാണെന്നു തോന്നും: 'ഏയ്! ഈ മതങ്ങൾ വെറും സിദ്ധാന്തവാക്യാവലികൾ! അവ നേരാണോ എന്നു പരീക്ഷിപ്പാൻ ഒരു തോതുമില്ല. അവന

വനു രുചിച്ചത് ഓരോരുത്തനും പ്രസംഗിക്കുന്നു.' എന്നിരിക്കിലും മതവിശ്വാസത്തിന് സർവ്വസാധാരണമായ ഒരടിസ്ഥാനമുണ്ട്. അതു നാനാരാജ്യങ്ങളിലുള്ള നാനാസിദ്ധാന്തങ്ങളെയും ഓരോ ശാഖക്കാരുടെ എല്ലാത്തരം അഭിപ്രായങ്ങളെയും നിയന്ത്രിക്കുന്നുമുണ്ട്. അവയുടെ മൂലം എന്തെന്നു നോക്കുമ്പോൾ അവയും സർവ്വലോകസാമാന്യമായ അനുഭവത്തെ ആസ്പദിച്ചുള്ളവയാണെന്നു കാണാം.

ഒന്നാമതായി, ലോകത്തിലുള്ള നാനാമതങ്ങളും പരിശോധിച്ചു നോക്കിയാൽ അവ രണ്ടുതരമായിക്കാണാം: പ്രമാണഗ്രന്ഥമുള്ളവയും ഇല്ലാത്തവയും. ഗ്രന്ഥമുള്ളവയ്ക്ക് കൂടുതൽ ബലമുണ്ട്, അനുയായികളും അധികമുണ്ട്. ഗ്രന്ഥമില്ലാത്തവ മിക്കതും നശിച്ചുപോയിരിക്കുന്നു. ചുരുക്കം ചില പുതുമതങ്ങൾക്ക് അനുയായികളും വളരെ കുറവാണ്. എന്നാൽ എല്ലാറ്റിലും ഒരു സംഗതിയിൽ അഭിപ്രായത്തിന് ഐക്യം കാണാം. അവ ഉപദേശിക്കുന്ന മതതത്ത്വങ്ങൾ ചില വ്യക്തികളുടെ അനുഭവഫലങ്ങളാണ്. ക്രിസ്ത്യാനി നിങ്ങളോടു പറയുന്നു, അയാളുടെ മതത്തിൽ വിശ്വസിക്കുവാൻ; ക്രിസ്തുവിൽ വിശ്വസിക്കാൻ; ക്രിസ്തു ഈശ്വരാവതാരമാണെന്നു വിശ്വസിക്കാൻ; ഈശ്വരനിലും ആത്മാവിലും ആത്മാവിൻെറ ഒരു ഉത്കൃഷ്ടഭാവിപദത്തിലും വിശ്വസിക്കാൻ. അതിനു മതിയായ കാരണമുണ്ടോ എന്നു ചോദിച്ചാൽ അതയാളുടെ വിശ്വാസമാണെന്നാണുത്തരം. എന്നാൽ ക്രിസ്തുമതത്തിൻെറ ഉറവിടത്തിലേക്കു ചെന്നാൽ അനുഭവമാണ് അതിൻെറ ആസ്പദമെന്നു കാണാം. 'ഞാൻ ഈശ്വരനെ കണ്ടു' എന്ന് ക്രിസ്തു പറഞ്ഞു. ക്രിസ്തുശിഷ്യന്മാർ പറഞ്ഞു, 'ഞങ്ങൾക്ക് ഈശ്വരാനുഭൂതിയുണ്ടായി' എന്ന്. ഇങ്ങനെ പോകുന്നു ഓരോരുത്തരുടെ അനുഭവങ്ങൾ. അതുപോലെ ബുദ്ധമതത്തിൽ ബുദ്ധൻെറ അനുഭവങ്ങളാണ്. അദ്ദേഹത്തിനു ചില തത്ത്വങ്ങളുടെ അനുഭൂതിയുണ്ടായി; അദ്ദേഹം അവയെ കണ്ടുമുട്ടി, സാക്ഷാത്കരിച്ചു; അവയെ ലോകത്തിനുപദേശിക്കുകയും ചെയ്തു. ഹിന്ദുക്കളുടെ കാര്യവും അങ്ങനെതന്നെ. അവരുടെ മതഗ്രന്ഥങ്ങളിൽ അവ നിബന്ധിച്ച ഋഷിമാർ തങ്ങൾ ചില സത്യങ്ങൾ സാക്ഷാത്കരിച്ചു എന്നു പ്രഖ്യാപിക്കുന്നു. അവർ അവ ഉപദേശിക്കുകയും ചെയ്യുന്നു. ഇങ്ങനെ നോക്കുമ്പോൾ നമ്മുടെ സർവ്വ ജ്ഞാനത്തിനും ഏകാധാരമായി, സാർവ്വജനീനമായി, പാറപോലെ ഉറച്ച, പ്രത്യക്ഷാനുഭവമെന്ന ആ അസ്തിവാരത്തിന്മേലാകുന്നു ലോകത്തിലുള്ള സർവ്വ മതങ്ങളും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതെന്നു വെളിവാകുന്നു. മതാചാര്യന്മാരെല്ലാം ഈശ്വരനെ ദർശിച്ചു. സ്വന്തം ആത്മാവിനെ സാക്ഷാത്കരിച്ചു; തങ്ങളുടെ ഭാവിയും തങ്ങളുടെ നിത്യത്വവും അവർ കണ്ടു; കണ്ടത് അവർ ഉപദേശിച്ചു. എന്നാൽ ഒരു വിശേഷമുണ്ട്. ഈ അനുഭവങ്ങൾ ഇക്കാലത്തു സാദ്ധ്യമല്ല എന്ന ഒരസാധാരണവാദം മിക്ക മതങ്ങളും - പ്രത്യേകിച്ചും ഇക്കാലത്ത് - പുറപ്പെടുവിച്ചിട്ടുണ്ട്. ആരുടെ നാമത്തെയാണോ ആ മതങ്ങൾ പിന്നീടു

വഹിച്ചത്, ആദിമസ്ഥാപകന്മാരായ ആ ചുരുക്കം ചിലർക്കുമാത്രം സാദ്ധ്യമായിരുന്നു ആവക അനുഭവങ്ങൾ. അവയുടെയൊക്കെ കാലം കഴിഞ്ഞുപോയിരിക്കുന്നു. അതുകൊണ്ട് ഇപ്പോൾ വിശ്വാസത്തിന്മേൽത്തന്നെ മതം സ്വീകരിക്കേണ്ടിയിരിക്കുന്നു. ഈ നില ഞാൻ പാടേ നിഷേധിക്കുന്നു. ജ്ഞാനവിഷയകമായ ഏതെങ്കിലും ഒരു ശാഖയിൽ ഒരനുഭവം ഒരിക്കൽ ഈ ലോകത്തിൽ ഉണ്ടായിട്ടുണ്ടെങ്കിൽ അത് അതിനുമുമ്പും എത്രയോ ലക്ഷം പ്രാവശ്യം ഉണ്ടായിരിക്കാൻ ഇടയുണ്ട്, ഇനി ലോകാവസാനംവരെ അത് ആവർത്തിച്ചുണ്ടാകുകയും ചെയ്യും, എന്ന നിഗമനം നിർവ്വിവാദമായി വന്നുചേരുന്നു. ഐകരൂപ്യം പ്രകൃതിയുടെ ദൃഢനിയമമാണ്. ഒരിക്കൽ സംഭവിച്ചത് എപ്പോഴും സംഭവിക്കാം.

അതുകൊണ്ട് യോഗശാസ്ത്രപ്രവർത്തകന്മാർ ഉദ്ഘോഷിക്കുന്നത്, പുരാതനകാലങ്ങളിൽ ഉണ്ടായിട്ടുള്ള അനുഭവങ്ങൾ മതത്തിന്നടിസ്ഥാനമാണെന്നുമാത്രമല്ല, അത്തരം സ്വാനുഭവം ഉണ്ടാകുന്നതുവരെ ഒരിക്കലും ഒരുവനും മതമുണ്ടെന്നുതന്നെ പറഞ്ഞുകൂടാ എന്നാണ്. ഈ അനുഭവങ്ങൾ നമുക്കുണ്ടാകുവാനുള്ള വഴിയുപദേശിക്കുന്നതാണ് യോഗശാസ്ത്രം. അനുഭവപ്പെടുന്നതുവരെ മതത്തെപ്പറ്റി സംസാരിച്ചതുകൊണ്ട് വലിയ ഫലമില്ല. ഈശ്വരൻെറ പേരിൽ ഇത്രയധികം കലക്കവും കലഹവും യുദ്ധവും ഉണ്ടാകാൻ കാരണമെന്ത്? മറ്റ് ഏതിലുമധികം രക്തപ്രവാഹം ഈശ്വരനെച്ചൊല്ലിയാണുണ്ടായിട്ടുള്ളത്. എന്തുകൊണ്ട്? മതത്തിൻെറ ഉറവയുടെ ഉല്പത്തിവരെ പോകാഞ്ഞിട്ടുതന്നെ. തങ്ങളുടെ പൂർവ്വന്മാരുടെ മാമൂലാചാരങ്ങൾക്കു മനസാ സമ്മതം മൂളി അവർ അങ്ങനെ തൃപ്തിപ്പെട്ടു. മറ്റുള്ളവരും അങ്ങനെ ചെയ്യണമെന്ന് ആവശ്യപ്പെടുകയും ചെയ്തു; അത്രതന്നെ. ആത്മാവുണ്ടെന്ന് അനുഭവപ്പെടാത്ത ഒരാൾക്ക് അതുണ്ടെന്നു പറയുവാൻ എന്തവകാശം? ഈശ്വരനെ കാണാതെ ഈശ്വരനുണ്ടെന്നു പറയുവാൻ അധികാരമെന്ത്? ഈശ്വരനുണ്ടെങ്കിൽ കാണണം; ആത്മാവുണ്ടെങ്കിൽ അനുഭവപ്പെടണം. അല്ലെങ്കിൽ വിശ്വസിക്കാതിരിക്കുന്നതാണ് ഭേദം, ഒരു തുറന്ന നാസ്തികനാകുന്നതാണ് കപടഭക്തനായിരിക്കുന്നതിലും നല്ലത്. ഈ കാലത്ത് 'മുഴുവിദ്വാന്മാർക്ക്' ഒരുവിധം അഭിപ്രായം: മതവും തത്ത്വശാസ്ത്രവും പരമപുരുഷനെക്കുറിച്ചുള്ള അന്വേഷണവുമെല്ലാം നിഷ്ഫലമാണ്. 'മുറിവിദ്വാന്മാർക്ക്' മറ്റൊരഭിപ്രായം: വാസ്തവത്തിൽ ഇതിനൊന്നും യാതൊരടിസ്ഥാനവും ഇല്ല; എന്നാൽ ലോകോപകാരം ചെയ്യാൻ ബലമായ പ്രേരണയുണ്ടാക്കും; അത്രതന്നെ അവയ്ക്കുള്ള വില. ജനങ്ങൾക്ക് ഈശ്വരവിശ്വാസമുണ്ടെങ്കിൽ അവർ നല്ലവരും ധാർമ്മികന്മാരുമായേക്കാം; അങ്ങനെ അവർ നല്ല പൗരന്മാരായിത്തീരാനിടയുണ്ട്. ഈവിധം അഭിപ്രായമുള്ളവരെ കുറ്റം പറയാൻ നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ അവർക്കു കിട്ടുന്ന ഉപദേശം മുഴുവനും, കഴമ്പില്ലാത്ത കുറെ അസംബന്ധപ്രലപനങ്ങളുടെ അനന്തപല്ലവിയിൽ വിശ്വസിക്കുവാൻ

മാത്രമാകുന്നു. വെറും വാക്കുകളെക്കൊണ്ടു ജീവിക്കാനാണ് അവരെ ഉപദേശിക്കുന്നത്. അവർക്കതിനു കഴിയുമോ? കഴിയുമായിരുന്നെങ്കിൽ, എനിക്കു മനുഷ്യപ്രകൃതിയെക്കുറിച്ച് ലവലേശം ബഹുമാനമില്ല. മനുഷ്യനു തത്ത്വം അറിയണം, അതു സ്വയം അനുഭവിച്ചറിയണം. തത്ത്വം ഗ്രഹിച്ചും, സാക്ഷാത്കരിച്ചും, അന്തരാത്മാവിൽ അതനുഭവപ്പെടുമ്പോൾ മാത്രമേ സർവ്വസംശയങ്ങളും തീർന്ന്, സർവ്വാന്ധകാരവും നീങ്ങി, കുരുക്കുകളെല്ലാം നിവരുകയുള്ളു എന്ന് വേദങ്ങൾ ഘോഷിക്കുന്നു: 'അല്ലയോ അമൃതത്വത്തിൻെറ അരുമക്കിടാങ്ങളേ! നിങ്ങളേവരും കേൾപ്പിൻ ദിവ്യലോകങ്ങളിൽ അധിവസിക്കുന്നവരേ നിങ്ങളും കേൾക്കുവിൻ. ഇതാ വഴി കണ്ടിരിക്കുന്നു; ഈ ഇരുളിൽനിന്നെല്ലാം പുറത്തുകടക്കുവാൻ ഒരു മാർഗ്ഗമുണ്ട്. അത് തമസ്സിനപ്പുറത്തുള്ള പരമപുരുഷനെ അറിയുക എന്നതുതന്നെ. വേറൊരു വഴിയുമില്ല.'

ഈ തത്ത്വത്തിൽ എത്തിച്ചേരുവാൻ ഉപയോഗപ്പെടുന്നതും ശാസ്ത്ര (സയൻസ്) രീതിയിൽ ക്രമപ്പെടുത്തിയതുമായ ഒരു പദ്ധതി മനുഷ്യലോകത്തിനു കാണിച്ചുകൊടുക്കാനാണ് രാജയോഗശാസ്ത്രം ഉദ്ദേശിക്കുന്നത്. ഒന്നാമതായി, ഓരോ ശാസ്ത്രത്തിലും തത്ത്വാന്വേഷണത്തിന് ഓരോ പ്രത്യേകസമ്പ്രദായമുണ്ട്. നിങ്ങൾക്ക് ഒരു ജ്യോതിഃശാസ്ത്രജ്ഞനാകണമെങ്കിൽ വെറുതെയിരുന്ന് "ജ്യോതിഃശാസ്ത്രമേ, ജ്യോതിഃശാസ്ത്രമേ" എന്നു നിലവിളിച്ചതുകൊണ്ട് ശാസ്ത്രം ഒരുകാലത്തും നിങ്ങളുടെ അടുക്കൽ വരില്ല. അതുപോലെതന്നെ രസതന്ത്രവും. അതിൽ ഒരു പ്രത്യേക സമ്പ്രദായം അനുസരിക്കേണ്ടതുണ്ട്: നിങ്ങൾ പരീക്ഷണശാലയിൽ ചെല്ലണം; പലതരം ദ്രവ്യങ്ങളെടുക്കണം, അവ കൂട്ടിയിളക്കണം, സംയോജിപ്പിക്കണം അവയെക്കൊണ്ടു പരീക്ഷണങ്ങൾ നടത്തണം. അതിൻെറയെല്ലാം ഫലമായി രസതന്ത്രത്തിൻെറ ഒരറിവുണ്ടാകും. ജ്യോതിഃശാസ്ത്രജ്ഞനാകുവാൻ നക്ഷത്രശാലയിൽ ചെല്ലുക, ദൂരദർശനിക്കുഴലെടുക്കുക, നക്ഷത്രങ്ങളെ നോക്കിപ്പഠിക്കുക; അങ്ങനെ ജ്യോതിഃശാസ്ത്രജ്ഞനാകാം. ഓരോ ശാസ്ത്രത്തിനും പ്രത്യേകം പ്രത്യേകം അന്വേഷണക്രമം ആവശ്യമുണ്ട്. ഞാൻ നിങ്ങളെ ആയിരം മതപ്രസംഗങ്ങൾ ചെയ്തു കേൾപ്പിക്കാം; പക്ഷേ അതുകൊണ്ട് നിങ്ങൾക്കു മതം ഉണ്ടാകയില്ല. മതത്തിൻെറ സാങ്കേതികസമ്പ്രദായം അഭ്യസിച്ചാലല്ലാതെ നിങ്ങൾക്കു മതമുണ്ടാകയില്ല. ഈ തത്ത്വങ്ങൾ എല്ലാ രാജ്യത്തും എല്ലാ കാലത്തും ഉണ്ടായിട്ടുള്ള ഋഷിമാർ അനുഭവപ്പെടുത്തിയതാകുന്നു. നിർമ്മലരും നിഃസ്വാർത്ഥരുമായ അവർക്ക് ലോകഹിതം ചെയ്കയെന്നല്ലാതെ മറ്റൊരുദ്ദേശ്യവും ഉണ്ടായിരുന്നില്ല. നമുക്ക് ഇന്ദ്രിയങ്ങൾ വഴിയായി അറിയാവുന്നതിനേക്കാൾ ഉപരിയായ ഒരു തത്ത്വം തങ്ങൾ കണ്ടിരിക്കുന്നതായി അവരെല്ലാവരും പ്രഖ്യാപിക്കുന്നു. അതിൻെറ സത്യം പരീക്ഷിച്ചറിയുവാൻ നമ്മെ ക്ഷണിക്കുന്നു. തങ്ങളുടെ സാധനാസമ്പ്രദായം കപടം കൂടാതെ അഭ്യസിക്കുവാൻ നമ്മോടാവശ്യപ്പെടുന്നു.

അങ്ങനെ ചെയ്തിട്ടും ഈ ഉത്കൃഷ്ടതത്ത്വങ്ങൾ നമുക്ക് അനുഭവപ്പെടുന്നില്ലെങ്കിൽ, അപ്പോൾ, അവരുടെ വാദത്തിൽ സത്യമില്ലെന്ന് നമുക്കു പറയാം. അങ്ങനെ ചെയ്യുന്നതിനു മുമ്പ് അവരുടെ സിദ്ധാന്തങ്ങളിലുള്ള സത്യത്വം നിഷേധിക്കുന്നതു യുക്തവുമല്ല. അതുകൊണ്ട് അവരുടെ നിഷ്ഠകൾ നാം വിശ്വാസപൂർവ്വം അഭ്യസിക്കണം. അപ്പോൾ വെളിച്ചം കിട്ടും.

ജ്ഞാനസമ്പാദനത്തിനു നാം സാധർമ്മ്യകല്പനയെ[1] ഉപയോഗിക്കുന്നു. സാധർമ്മ്യകല്പന നിരീക്ഷണത്തെ ആശ്രയിച്ചിരിക്കുന്നു. ഒന്നാമതായി നാം വസ്തുസ്ഥിതികളെ സൂക്ഷിച്ചുനോക്കിക്കാണുന്നു; പിന്നെ അവയ്ക്ക് സാധർമ്മ്യം കല്പിക്കുന്നു; അനന്തരം അതിൽനിന്ന് അവയുടെ തത്ത്വങ്ങളെ അനുമാനിക്കുന്നു. ഇങ്ങനെ ജ്ഞാനം സമ്പാദിക്കേണ്ടത് മനസ്സിനെ - മനുഷ്യൻെറ ആന്തരപ്രകൃതിയെ, വിചാരത്തെ - പറ്റിയാണെങ്കിൽ, ആദ്യമേ മനസ്സിനുള്ളിൽ നടക്കുന്ന സംഗതികളെ നിരീക്ഷിക്കാൻ ശക്തിയുണ്ടാകുന്നതുവരെ സാദ്ധ്യമേയല്ല. ബാഹ്യവസ്തുക്കളെ നിരീക്ഷിക്കുന്നത് ഇതിലെത്രയോ എളുപ്പം. അതിന്നായി അനേകം ഉപകരണങ്ങൾ സൃഷ്ടിച്ചിട്ടുമുണ്ട്. പക്ഷേ അന്തർലോകത്തിലേക്ക് ഉപകരണമൊന്നുമില്ല. ശരിയായ ശാസ്ത്രം വേണമെങ്കിൽ നിരീക്ഷണം കൂടിയേ കഴിയൂ എന്ന് നമുക്കറിയുകയും ചെയ്യാം. വസ്തുവിവേചനം ശരിക്കില്ലാതെ ഒരു ശാസ്ത്രത്തിനും നിലയില്ല, വെറും പൊള്ളവാദംമാത്രമാണിത്. അതുകൊണ്ടാണ് ആദികാലം മുതൽ മനഃശാസ്ത്രജ്ഞന്മാരൊക്കെ വഴക്കടിച്ചുവന്നിട്ടുള്ളത്, ചുരുക്കം ചിലരേ കലഹിക്കാതുള്ളു. അവർ നിരീക്ഷണത്തിനുള്ള ഉപായം കണ്ടുപിടിച്ചവരാണ്.

രാജയോഗശാസ്ത്രം ഒന്നാമതു ചെയ്യുന്നത് മനഃസ്ഥിതികളെ നിരീക്ഷിക്കാൻ നമുക്ക് അങ്ങനെയൊരു വഴിയുണ്ടാക്കിത്തരികയാകുന്നു. അതിനുള്ള ഉപകരണം മനസ്സുതന്നെ. മനസ്സിനെ ഏകാഗ്രമാക്കുവാനുള്ള ശക്തിയെ വേണ്ടുംവണ്ണം നയിച്ച്, അന്തർലോകത്തിലേക്കു തിരിച്ചു വിട്ടാൽ അത് മനസ്സിൻെറ എല്ലാ അംശങ്ങളെയും വിശകലനം ചെയ്ത് സംഗതികൾ തെളിയിച്ചുതരും. മനസ്സിൻെറ ശക്തികൾ ചിതറിപ്പോയ പ്രകാശരശ്മികൾ പോലെയാണ്. അവയെ ഏകാഗ്രമാക്കി ഒരു വസ്തുവിലേക്കു തിരിച്ചാൽ ആ വസ്തുവിനെ പ്രകാശിപ്പിക്കും. ഇതൊന്നു മാത്രമാണ് നമുക്ക് അറിവിനുള്ള വഴി.[2] അന്തർബഹിർലോകങ്ങളിലേക്ക് ഏവരും ഇതുതന്നെയാണുപയോഗിക്കുന്നത്. എന്നാൽ ഭൗതിക ശാസ്ത്രജ്ഞൻ ബാഹ്യലോകത്തി

1 ഉദാ: കാക്കകളൊക്കെ കറുത്തതാണെന്നുള്ളത് ഒരു സാധർമ്മ്യകല്പന (generalisation) ആണ്. ഇതിന് വളരെ കാക്കകളെ നിരീക്ഷിച്ചെങ്കിലേ സാധിക്കൂ. ഗോക്കളെ നിരീക്ഷിച്ച് ഗോത്വം മനസ്സിലാക്കണം.

2 സർവ്വം പ്രത്യുപഭോഗം യസ്മാത് പുരുഷസ്യ സാധയതി ബുദ്ധിഃ
സൈവ ച വിശിനഷ്ടി പുനഃപ്രധാനപുരുഷാന്തരം സൂക്ഷ്മം. (സാ.കാ.37)

പുരുഷൻെറ ഉപഭോഗമെല്ലാം സാധിച്ചുകൊടുക്കുന്നതു ബുദ്ധിയാകയാൽ ആ ബുദ്ധിതന്നെ വീണ്ടും പ്രധാന (പ്രകൃതി) പുരുഷന്മാർ തമ്മിലുള്ള വിശേഷം - അത് അത്യധികം സൂക്ഷ്മമാണെങ്കിലും - തെളിയിക്കുന്നു.

ലേക്ക് പ്രയോഗിക്കുന്ന അതേ സൂക്ഷ്മനിരീക്ഷണശക്തി മനഃശാസ്ത്രജ്ഞൻ അന്തർലോകത്തിലേക്ക് തിരിക്കേണ്ടിയിരിക്കുന്നു. അതിന് വളരെയേറെ പരിചയവും വേണം. കുട്ടിക്കാലം മുതൽ നമ്മെ അഭ്യസിപ്പിച്ചിട്ടുള്ളത് ബാഹ്യവസ്തുക്കളിൽ ശ്രദ്ധപതിപ്പിക്കാനാണ്, ഒരു കാലത്തും അന്തരംഗനിരീക്ഷണത്തിനല്ല. തന്നിമിത്തം അന്തരംഗനിരീക്ഷണത്തിനുള്ള ശക്തി നമ്മളിൽ അധികം പേർക്കും നഷ്ടപ്രായമായിരിക്കയാണ്. മനസ്സിനെ അകത്തേക്ക് തിരിച്ചുനിർത്തിയതുപോലാക്കി, അത് പുറത്തുപോകുന്നതിനെ തടഞ്ഞ്, അതിൻെറ സ്വഭാവജ്ഞാനവും തത്ത്വവിവേചനവും അതിനുതന്നെ സാധിക്കത്തക്കവണ്ണം അതിൻെറ സർവ്വശക്തികളും ഏകാഗ്രമാക്കി, അതിന്മേൽത്തന്നെ ക്ഷേപിക്കുക ഏറ്റവും ദുഷ്കരമാകുന്നു. എങ്കിലും ഈ വിഷയത്തിൽ ശാസ്ത്രീയമെന്നു പറയാവുന്ന ഏതൊരന്വേഷണത്തിനും ഇതേ വഴിയുള്ളൂ.

അങ്ങനെയുള്ള അറിവുകൊണ്ട് ഉപയോഗമെന്ത്? ഒന്നാമത്, അറിവിൻെറ ഏറ്റവും വലിയ പ്രതിഫലം അറിവുതന്നെ; രണ്ടാമത് അതിനു പ്രയോജനമുണ്ടുതാനും. അത് നമ്മുടെ സർവ്വദുഃഖങ്ങളെയും നശിപ്പിക്കും. മനുഷ്യർ സ്വന്തം മനസ്തത്ത്വവിവേചനം ചെയ്ത് അനശ്വരമായ ഒരു വസ്തുവിനെ - സ്വതവേ നിത്യശുദ്ധപരിപൂർണ്ണമായ ഒരു വസ്തുവിനെ - മുഖത്തോടുമുഖമെന്നപോലെ ദർശിച്ചാൽപ്പിന്നെ അയാൾക്ക് ദുഃഖമില്ല, സുഖഹാനിയില്ല. സർവ്വദുഃഖങ്ങൾക്കും കാരണം ഭയം, അസംതൃപ്തമായ ആഗ്രഹം, ആണ്. തനിക്കു നാശമില്ലെന്നു മനുഷ്യൻ കണ്ടറിയും; പിന്നെ അയാൾക്കു മരണഭയം ഉണ്ടാകയില്ല. താൻ പരിപൂർണ്ണനാണെന്നു കണ്ടാൽപ്പിന്നെ മിഥ്യാകാമങ്ങളൊന്നും ഉണ്ടാകയില്ല. ഈ രണ്ട് കാരണങ്ങളുടെയും അഭാവത്തിൽ പിന്നെ ദുഃഖമില്ല; പരിപൂർണ്ണാനന്ദമുണ്ടാകും; ഈ ശരീരത്തിലിരിക്കെത്തന്നെ പരമാനന്ദമുണ്ടാകും.

ഈ ജ്ഞാനപ്രാപ്തിക്ക് ഒരു മാർഗ്ഗമേ ഉള്ളൂ. അത് ഏകാഗ്രതയാണ്. ദ്രവ്യതത്ത്വപരീക്ഷകൻ പരീക്ഷണശാലയിലിരുന്ന് തൻെറ മനഃശക്തികളെ മുഴുവൻ ഒരു കേന്ദ്രത്തിൽ ഏകാഗ്രമാക്കിവെച്ച്, താൻ ഏതു വസ്തുക്കളുടെ തത്ത്വമന്വേഷിക്കുന്നുവോ അതുകൾക്കുനേരെ തൊടുക്കുന്നു; അങ്ങനെ അവയുടെ രഹസ്യം കണ്ടുപിടിക്കുന്നു. അതുപോലെ ജ്യോതിഃശാസ്ത്രജ്ഞൻ സ്വമനഃശക്തികളെ ഏകാഗ്രമാക്കി ദൂരദർശിനിയിൽക്കൂടെ ആകാശത്തിലേക്കു തിരിച്ചുവിടുന്നു; അപ്പോൾ നക്ഷത്രങ്ങളും സൂര്യചന്ദ്രന്മാരും അവയുടെ രഹസ്യങ്ങൾ അയാൾക്കു വിട്ടുകൊടുക്കുന്നു. ഞാൻ നിങ്ങളോടു സംസാരിക്കുന്ന വിഷയത്തിൽ എനിക്ക് എൻെറ വിചാരങ്ങളെ എത്രയധികം ഏകാഗ്രമാക്കുവാൻ സാധിക്കുമോ അത്രയധികം ആ വിഷയം പ്രകാശിപ്പിക്കുവാനും സാധിക്കും. ഇതു കേട്ടുകൊണ്ടിരിക്കുന്ന നിങ്ങൾക്ക് എത്രയധികം നിങ്ങളുടെ വിചാരങ്ങളെ ഏകാഗ്രമാക്കുവാൻ സാധിക്കുന്നുവോ അത്രയും കൂടുതൽ വ്യക്തമായി ഞാൻ പറയുന്നതു

ഗ്രഹിക്കാനും സാധിക്കും.

ലോകത്തിലുള്ള ജ്ഞാനമെല്ലാം മനഃശക്തികളെ ഏകാഗ്രമാക്കിയിട്ടല്ലാതെ മറ്റെങ്ങനെയെങ്കിലും സിദ്ധിച്ചിട്ടുണ്ടോ? പ്രപഞ്ചം അതിൻെറ രഹസ്യങ്ങൾ വിട്ടുതരുവാൻ തയ്യാറാണ്. അതിന് എവിടെയാണ് മുട്ടേണ്ടത്, എങ്ങനെ തട്ടിയാലാണ് ശരിയാകുക എന്നറിഞ്ഞാൽ മതി. മുട്ടുവാനുള്ള ബലവും സാമർത്ഥ്യവും ഏകാഗ്രതയിൽക്കൂടെയാണ് വരുന്നത്. മനുഷ്യൻെറ മനഃശക്തിക്ക് അതിരില്ല. അതിനെ എത്രയധികം ഏകാഗ്രമാക്കുന്നുവോ അത്രയധികം ശക്തി ഒരു കേന്ദ്രത്തിൽ ചെലുത്തുവാൻ കഴിയും. അതാണ് രഹസ്യം.

മനസ്സിനെ ബാഹ്യവസ്തുക്കളിൽ ഏകാഗ്രമാക്കുവാൻ എളുപ്പമാണ്; പുറമേ പോയ്ക്കൊണ്ടിരിക്കുന്നത് അതിൻെറ സ്വഭാവമാണ്. എന്നാൽ മതം, മനഃശാസ്ത്രം, തത്ത്വശാസ്ത്രം ഇവയുടെ കാര്യത്തിൽ ഏകാഗ്രത വിഷമമാണ്. അവിടെ അറിയേണ്ടുന്ന വിഷയവും അറിയുന്ന വിഷയിയും ഒന്നാണ്. വിഷയം ഉള്ളിലാണ്, അതായത് മനസ്സുതന്നെ; മനസ്സിനെയാണ് പരിശോധിക്കേണ്ടത് - മനസ്സുകൊണ്ടു മനസ്സിനെ പഠിക്കുക. മനസ്സിനു തന്നെത്താൻ നോക്കിക്കാണാൻ ശക്തിയുണ്ടെന്നു നമുക്കറിയാം. ഞാൻ നിങ്ങളോടു സംസാരിക്കുന്നു; അതേ സമയം ഞാൻ ഒരു രണ്ടാമനെപ്പോലെ മാറി നിന്ന് ഞാൻ പറയുന്നതു കേൾക്കുകയും അറിയുകയും ചെയ്യുന്നു, നിങ്ങൾ ഒരേ സമയത്തു പ്രവർത്തിക്കുകയും ചിന്തിക്കുകയും ചെയ്യുന്നു. അതേസമയത്ത് നിങ്ങളുടെ മനസ്സിൻെറ ഒരംശം മാറിനിന്ന് നിങ്ങൾ വിചാരിക്കുന്നതു നോക്കിക്കാണുന്നു. മനസ്സിൻെറ ശക്തികളെ ഏകാഗ്രമാക്കി അതിനെ തിരിച്ചുവിടണം. തുളച്ചുകയറുന്ന സൂര്യരശ്മിക്ക്, അന്ധകാരമയമായിരുന്ന സ്ഥലങ്ങൾ, അവയുടെ രഹസ്യം തുറന്നു കാണിച്ചുകൊടുക്കുന്നതുപോലെ, ഏകാഗ്രമാക്കപ്പെട്ട ഈ മനസ്സും അതിൻെറ ഏറ്റവും ഉള്ളിലുള്ള രഹസ്യങ്ങളിലേക്കു തുളഞ്ഞുകയറുന്നു. ഇങ്ങനെയാണ് നാം വിശ്വാസത്തിൻെറ അസ്തിവാരത്തിലേക്ക്, യഥാർത്ഥ മതത്തിലേക്ക്, കടക്കുന്നത്. അപ്പോൾ നമുക്ക് നേരിട്ടുതന്നെ അറിയാറാകും; നമുക്ക് ആത്മാവുണ്ടോ, ജീവിതം അഞ്ചു നിമിഷത്തേക്കേ ഉള്ളോ അതോ നിത്യമാണോ, ഈ ജഗത്തിന് ഒരീശ്വരനുണ്ടോ ഇല്ലയോ എന്നെല്ലാം. അതെല്ലാം നമുക്കു പ്രത്യക്ഷമാകും. ഇതാണ് രാജയോഗം അനുശാസിക്കാൻ പോകുന്നത്. യോഗാനുശാസനങ്ങളുടെയെല്ലാം ഏകലക്ഷ്യം ഇതാണ്: എങ്ങനെ മനസ്സിനെ ഏകാഗ്രമാക്കാം? പിന്നെ നമ്മുടെ മനസ്സിൻെറ ആന്തരതമമായ അറകളെ എങ്ങനെ കണ്ടുപിടിക്കാം? അനന്തരം മനോവൃത്തികളെ സാധർമ്മ്യമനുസരിച്ചു വകതിരിച്ച് അവയിൽനിന്ന് നമുക്കുതന്നെ സിദ്ധാന്തങ്ങളിൽ എങ്ങനെ ചെന്നുചേരാം? അതുകൊണ്ട് രാജയോഗം നമ്മോടു നമ്മുടെ മതമേതെന്ന് ഒരിക്കലും അന്വേഷിക്കുന്നില്ല; നാം ആസ്തികന്മാരോ, നാസ്തികന്മാരോ,

ക്രിസ്ത്യാനികളോ, യഹൂദന്മാരോ, ബുദ്ധമതക്കാരോ എന്നൊന്നും ഒരിക്കലും ചോദിക്കുന്നില്ല. നാം മനുഷ്യരാണ്; അതു മതി. ഏതൊരു മനുഷ്യനും മതത്തെപ്പറ്റി അന്വേഷിക്കുവാൻ അവകാശവും ശക്തിയും ഉണ്ട്. 'എന്തുകൊണ്ട്' എന്ന് ഏതൊന്നിൻെറയും കാരണം ചോദിക്കാനും, തൻെറ ചോദ്യത്തിനു താൻതന്നെ ഉത്തരം കണ്ടുപിടിക്കാനും ഏതു മനുഷ്യനും അധികാരമുണ്ട്. അവൻ അതിനു പണിയെടുത്താൽ മാത്രം മതി.

ഇത്രയും പറഞ്ഞതിൽനിന്നു രാജയോഗപഠനത്തിനു മതമോ വിശ്വാസമോ ആവശ്യമില്ലെന്നായി. സ്വന്തമായി കണ്ടറിയുന്നതുവരെ ഒന്നും വിശ്വസിക്കരുതെന്നാണ് രാജയോഗം ഉപദേശിക്കുന്നതും. സത്യത്തിനു നിലനില്ക്കാൻ ഊന്നു വേണ്ട. നാം ഉണർന്നിരിക്കെ ഉള്ളതായ വസ്തുതകൾ വാസ്തവമാണെന്നു തെളിയിക്കാൻ വല്ല സ്വപ്നമോ മനോരാജ്യമോ ആവശ്യമാണെന്നു നിങ്ങൾ കരുതുമോ? തീർച്ചയായും ഇല്ല. ഈ രാജയോഗപഠനത്തിന്നു ദീർഘകാലത്തെ നിരന്തരാഭ്യാസം ആവശ്യമാണ്. അഭ്യാസത്തിൽ കുറെ ഭാഗം കായികവും ഏറിയ പങ്കും മാനസികവുമാണ്. അഭ്യസിക്കുംതോറും നമുക്കറിവാകും, മനസ്സ് ശരീരത്തോട് എത്ര ഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു എന്ന്. മനസ്സ് ശരീരത്തിൻെറ ഒരു സൂക്ഷ്മാംശമാണെന്നും മനസ്സ് ശരീരത്തിൽ പ്രവർത്തിക്കുന്നുവെന്നും വിശ്വസിക്കുന്നുണ്ടെങ്കിൽ, ശരീരം മനസ്സിന്മേൽ പ്രതിപ്രവർത്തിക്കയും ചെയ്യുമെന്നുള്ളതു യുക്തിയുക്തമാണ്. ശരീരം അസ്വസ്ഥമാകുമ്പോൾ മനസ്സും അസ്വസ്ഥമാകുന്നു. ശരീരം അരോഗമാകുമ്പോൾ മനസ്സ് അരോഗവും ദൃഢവുമാകുന്നു. ഒരാൾക്കു കോപമുണ്ടാകുമ്പോൾ അയാളുടെ മനസ്സ് ക്ഷോഭിക്കുന്നു. അതുപോലെ മനസ്സും ക്ഷോഭിക്കുമ്പോൾ ശരീരവും ക്ഷോഭിക്കുന്നു. മനുഷ്യസമുദായത്തിൽ ഭൂരിപക്ഷത്തിൻെറയും മനസ്സ് ഏറെയും ശരീരത്തിനു കീഴ്വഴങ്ങിയാണിരിക്കുന്നത്. അവരുടെ മനസ്സ് അത്യല്പമേ വളർന്നിട്ടുള്ളു. മനുഷ്യവർഗ്ഗത്തിൽ ഏറിയകൂറും മൃഗങ്ങളിൽനിന്ന് അത്യല്പമേ ഉയർന്നുപോയിട്ടുള്ളൂ. എന്നുമാത്രമല്ല, അവരിൽ വളരെപ്പേർക്കും നിയന്ത്രണശക്തി പല കാര്യങ്ങളിലും താഴ്ന്ന ജന്തുക്കൾക്കുള്ളതിൽ വളരെ മേലെയല്ല. നമുക്കു നമ്മുടെ മനസ്സിൻെറ മേൽ വളരെക്കുറച്ചേ നിയന്ത്രണശക്തിയുള്ളു. അതുകൊണ്ട് നാം ആ സ്വാധീനത കൈവരുത്താൻ, ശരീരത്തെയും മനസ്സിനെയും വശവർത്തികളാക്കാൻ, ചില കായികസഹായങ്ങൾ കൈക്കൊള്ളണം. ശരീരം വേണ്ടുവോളം സ്വാധീനത്തിലായാൽപ്പിന്നെ മനോനിയമനത്തിനു ശ്രമിച്ചുതുടങ്ങാം. അങ്ങനെ മനസ്സിനെ നിയമത്തിൽ നിർത്തിശീലിച്ചാൽ അതിനെ സ്വാധീനത്തിലാക്കാം; നമ്മുടെ ഇഷ്ടംപോലെ അതിനെക്കൊണ്ട് പണിയെടുപ്പിക്കാം; നമ്മുടെ ഇച്ഛാനുസാരം അതിൻെറ ശക്തികളെ ഏകാഗ്രമാക്കുവാൻ അതിനെ നിർബ്ബന്ധിക്കാം.

രാജയോഗിക്കു ബാഹ്യലോകം ആഭ്യന്തര(സൂക്ഷ്മ)ലോകത്തിൻെറ സ്ഥൂലരൂപം മാത്രമാണ്. സൂക്ഷ്മം എപ്പോഴും കാരണവും സ്ഥൂലം കാര്യവുമാണ്. അതുകൊണ്ട് ബാഹ്യപ്രപഞ്ചം കാര്യവും ആഭ്യന്തരം കാരണവുമാണ്. അതുപോലെ ബാഹ്യശക്തികൾ സൂക്ഷ്മങ്ങളായ ആഭ്യന്തര ശക്തികളുടെ സ്ഥൂലഭാഗങ്ങൾമാത്രമാണ്. സൂക്ഷ്മശക്തികളെ കണ്ടുപിടിച്ച് അവയെ പ്രയോഗിക്കാൻ അഭ്യസിച്ചവനു പ്രകൃതി മുഴുവനും സ്വാധീന മാക്കാം. ഇങ്ങനെ പ്രപഞ്ചമാകെ - പ്രകൃതിയെ മുഴുവൻ - സ്വാധീനമാക്കുക എന്നതിൽ കുറഞ്ഞ ഒരു കാര്യത്തിനുമല്ല യോഗി മുതിരുന്നത്. പ്രകൃതി നിയമങ്ങളെന്നു പറയുന്നവയ്ക്കു തൻെറമേൽ യാതൊരധികാരവും ശക്തിയും ഇല്ലാതാകുന്ന പദത്തിൽ എത്തി അവയെല്ലാം അതിലംഘിച്ചു പോകുവാനാണ് യോഗി ആഗ്രഹിക്കുന്നത്. ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെല്ലാം തനിക്കധീനമാകണമെന്ന് യോഗി നിശ്ചയിച്ചിരിക്കുന്നു, ഈ പ്രകൃതിനിയന്ത്രണംതന്നെയാണ് മനുഷ്യവർഗ്ഗത്തിൻെറ പുരോഗതിയും നാഗരികതയും.

പ്രകൃതിനിയന്ത്രണത്തിന് ഓരോ വർഗ്ഗക്കാരും ഓരോതരം മാർഗ്ഗമനുസ രിക്കുന്നു. ഒരേ സമുദായത്തിൽത്തന്നെ ചിലർ ബാഹ്യപ്രകൃതിയെയും മറ്റുള്ളവർ ആഭ്യന്തരപ്രകൃതിയെയും ജയിക്കാൻ നോക്കുന്നതുപോലെ മനുഷ്യവർഗ്ഗങ്ങളുടെ ഇടയിൽ ചില വർഗ്ഗങ്ങൾ ബാഹ്യപ്രകൃതിയെയും ചിലവ ആഭ്യന്തരപ്രകൃതിയെയും ജയിക്കാൻ നോക്കുന്നു. ആഭ്യന്തര പ്രകൃതിയെ നിയന്ത്രിച്ചാൽ എല്ലാം നിയന്ത്രിക്കാമെന്നു ചിലർ പറയുന്നു. ബാഹ്യപ്രകൃതിയെ ജയിച്ചാൽ മുഴുവൻ ജയിച്ചു എന്നു മറ്റു ചിലർ. പരമാവധിയിൽ എത്തിയാൽ ഇതു രണ്ടും ശരിയാണ്. എന്തുകൊണ്ടെ ന്നാൽ ബാഹ്യമെന്നും ആഭ്യന്തരമെന്നുമുള്ള വിഭാഗം പ്രകൃതിയിലില്ല. അവ കല്പിതവും മിഥ്യയുമായ അവച്ഛേദകങ്ങളാണ്. ജ്ഞാനത്തിൻെറ പരമാവധിയിലെത്തുമ്പോൾ ബാഹ്യവാദികളും ആഭ്യന്തരവാദികളും ഒരേ സ്ഥാനത്തു കൂട്ടിമുട്ടാതെ കഴികയില്ല. പ്രകൃതിശാസ്ത്രജ്ഞൻ തൻെറ വിജ്ഞാനപരിധിയെ വിസ്തൃതമാക്കി മുന്നേറുമ്പോൾ ഒടുവിൽ അതു തത്ത്വ ശാസ്ത്രത്തിൽ ചെന്നു ലയിക്കുന്നതായി കാണുംപോലെ, തത്ത്വശാസ്ത്ര ജ്ഞൻ, ജഡമെന്നും ചേതനമെന്നും വിചാരിച്ചിരുന്ന വിഭാഗങ്ങൾ വാസ്തവ ങ്ങളല്ലെന്നും വാസ്തവത്തിൽ ഏകമേ ഉള്ളുവെന്നും കണ്ടെത്തുന്നു.

സർവ്വശാസ്ത്രങ്ങളുടെയും അന്ത്യവും ലക്ഷ്യവും ഏകത്വദർശനമാണ് - ഏത് ഏകത്തിൽനിന്നു നാനാത്വം ഉളവാക്കപ്പെടുന്നുവോ, ഏത് ഏകം അനേകമായി വർത്തിക്കുന്നുവോ, ആ ഏകത്തെ കണ്ടെത്തുകയാണ്. രാജയോഗം ഉദ്ദേശിക്കുന്നത് ആഭ്യന്തരലോകത്തിൽ ആരംഭിച്ച്, ആഭ്യന്തര പ്രകൃതിയെ അറിഞ്ഞ്, അതുവഴി ആഭ്യന്തരം ബാഹ്യം എന്ന രണ്ടു പ്രകൃതികളെയും മുഴുവൻ നിയമനം ചെയ്വാനാകുന്നു. ഈ ശ്രമം വളരെ പുരാതനമാണ്. ഭാരതം ഇതിൻെറ പ്രത്യേക ശക്തിദുർഗ്ഗമാണ്.

മറ്റു രാജ്യക്കാരും ഇതിൽ പരിശ്രമിച്ചിട്ടുണ്ട്. പാശ്ചാത്യരാജ്യങ്ങളിൽ ഇതൊരു രഹസ്യവിദ്യയായി കരുതപ്പെട്ടു. ഇതഭ്യസിച്ചിരുന്നവരെ, ആഭിചാരിണികളെന്നോ മന്ത്രവാദികളെന്നോ കരുതി, തീയ്യിലിടുകയോ കൊല്ലുകയോ ചെയ്തു. ഭാരതത്തിലാകട്ടെ, പല കാരണങ്ങളാലും, ഇതു ചെന്നകപ്പെട്ടത്, ഈ ജ്ഞാനത്തിൻെറ തൊണ്ണൂറു ശതമാനവും നശിപ്പിച്ച് ശിഷ്ടമുള്ളതു പരമരഹസ്യമാക്കിവെയ്ക്കാൻ ശ്രമിച്ച ചിലരുടെ കയ്യിലാണ്. ഇക്കാലത്ത് പാശ്ചാത്യരാജ്യങ്ങളിൽ പലരും ഗുരുക്കന്മാരായി പുറപ്പെട്ടിട്ടുണ്ട്. ഇവരുടെ കഥ ഭാരതത്തിലുള്ളവരെക്കാൾ കഷ്ടം. ഭാരതത്തിലുള്ളവർക്ക് കുറെയെങ്കിലും അറിയാം. ഈ പുതിയ ആചാര്യന്മാർക്ക് ഒരു വസ്തു അറിഞ്ഞുകൂടാ.

രഹസ്യമോ ദുരൂഹമോ ആയി യോഗാദർശങ്ങളിൽ വല്ലതുമുണ്ടെങ്കിൽ പെട്ടെന്നു പരിത്യജിക്കേണ്ടതാണ്. ബലമാണ് ജീവിതത്തിൽ ഉത്തമമാർഗ്ഗദർശി. മതത്തിൽ, മറ്റു സർവ്വകാര്യങ്ങളിലുമെന്നപോലെ, നിങ്ങളുടെ ബലം ക്ഷയിപ്പിക്കുന്നതെന്തും തള്ളിക്കളയുക, അവയുമായി യാതൊരിടപാടും കൂടാതിരിക്കുക. രഹസ്യാസക്തി മനുഷ്യബുദ്ധിയെ ക്ഷീണിപ്പിക്കുന്നതാണ്, അത് അതിഗംഭീരശാസ്ത്രങ്ങളിലൊന്നായ ഈ യോഗത്തെത്തന്നെ മിക്കവാറും നശിപ്പിച്ചിരിക്കുന്നു. നാലായിരത്തിലധികം സംവത്സരത്തിനുമുമ്പ്, ഈ ശാസ്ത്രത്തെ ദർശനം ചെയ്ത കാലംമുതൽ, ഭാരതത്തിൽ ഈ യോഗത്തെ പൂർണ്ണമായി വിവരിച്ച്, നിർവ്വചിച്ച്, ഉപദേശിച്ചുവന്നിരുന്നു. ഈ ശാസ്ത്രത്തിൻെറ വ്യാഖ്യാതാവ് എത്ര നവീനനായിരിക്കുന്നുവോ അത്രയധികമാകുന്നു അയാൾക്കു പിണയുന്ന അബദ്ധങ്ങൾ. അതേ സമയം, വ്യാഖ്യാതാവ് എത്രയധികം പ്രാചീനനോ അത്രയധികം യുക്തിമാനാണ് അയാൾ. ഈ വസ്തുത വളരെ വിചിത്രമായിരിക്കുന്നു! നവീനന്മാർ മിക്കവരും എല്ലാത്തരം രഹസ്യങ്ങളെയും പറ്റി പറയുന്നു. ഇങ്ങനെ യോഗശാസ്ത്രം ചുരുക്കം ചിലരുടെ കയ്യിൽ പെട്ടുപോയി. അവർ, പകൽവെളിച്ചത്തിൻെറയും യുക്തിവാദത്തിൻെറയും പൂർണ്ണപ്രസരം അതിന്മേൽ തട്ടാൻ വിടാതെ, അതിനെ രഹസ്യശാസ്ത്രമാക്കി. സിദ്ധികളൊക്കെ തങ്ങൾക്കുതന്നെ ഇരിക്കണമെന്നുവെച്ചാണ് അവർ അങ്ങനെ ചെയ്തത്.

ഇവിടെ ആദ്യമായി പറയുവാനുള്ളത്, ഞാൻ ഉപദേശിക്കുന്നതിൽ യാതൊരു രഹസ്യവുമില്ലെന്നാണ്. എനിക്ക് അല്പം വല്ലതും അറിയാവുന്നത് നിങ്ങൾക്കു പറഞ്ഞുതരാം. എനിക്കു യുക്തികൊണ്ടു വെളിവാക്കാവുന്നിടത്തോളം ഞാൻ അങ്ങനെ ചെയ്യാം. എന്നാൽ എനിക്ക് അറിഞ്ഞുകൂടാത്തതു ശാസ്ത്രത്തിൽ പറയുന്നത് അങ്ങനെതന്നെ നിങ്ങളോടു പറയാം. കണ്ണടച്ചു വിശ്വസിക്കുന്നതു തെറ്റാണ്. നിങ്ങൾ സ്വന്തം യുക്തിയും ബുദ്ധിയും ഉപയോഗിക്കണം. നിങ്ങൾ അഭ്യസിക്കണം; എന്നിട്ട് ഇതെല്ലാം സംഭവിക്കുന്നുവോ ഇല്ലയോ എന്നു കണ്ടുകൊള്ളുക. മറ്റേതെങ്കിലും ഒരു സയൻസ് പഠിക്കാൻ എടുക്കുന്നതുപോലെ ഈ സയൻസും പഠിക്കാൻ തുടങ്ങുക. ഇതിൽ രഹസ്യമില്ല, അപകടവുമില്ല. ഇതിൽ സത്യമായുള്ളിടത്തോളം പെരുവഴിയിൽവെച്ചു പട്ടാപ്പകൽ ഉപദേശിക്കേണ്ട

താണ്. ഇതിലെ സംഗതികൾ രഹസ്യമാക്കുവാൻ ചെയ്യുന്ന ഏതു പരിശ്രമവും വളരെ ആപത്കരമാണ്.

തുടർന്ന് മുമ്പോട്ടുപോകുന്നതിനുമുമ്പ് രാജയോഗത്തിനു മുഴുവൻ അടിസ്ഥാനമായ സാംഖ്യദർശനത്തെപ്പറ്റി കുറഞ്ഞൊന്നു നിങ്ങളോടു പറയാം. സാംഖ്യമതപ്രകാരം പ്രത്യക്ഷജ്ഞാനം ഉണ്ടാകുന്ന ക്രമം ഇങ്ങനെ യാണ്: ഇന്ദ്രിയാർത്ഥങ്ങളും ബാഹ്യകരണങ്ങളുംകൂടി സമ്പർക്കത്തിൽ വരുന്നു. ഈ സ്പർശങ്ങളെ ബാഹ്യകരണങ്ങൾ വഹിച്ച് തലച്ചോറിലുള്ള കേന്ദ്രങ്ങളിലേക്ക്, അഥവാ ഇന്ദ്രിയങ്ങളിലേക്ക്, എത്തിക്കുന്നു. ഇന്ദ്രിയങ്ങൾ മനസ്സിന് എത്തിച്ചുകൊടുക്കുന്നു; മനസ്സു ബുദ്ധിക്ക് സമർപ്പിക്കുന്നു. ബുദ്ധിയിൽനിന്ന് പുരുഷൻ (ആത്മാവ്) അവയെ കൈക്കൊള്ളുന്നു. അപ്പോൾ പ്രത്യക്ഷജ്ഞാനമുണ്ടാകുന്നു. അനന്തരം പുരുഷൻ കർമ്മേന്ദ്രിയങ്ങൾക്ക്, വേണ്ടതു ചെയ്യാനുള്ള പ്രേരണ, ഒരാജ്ഞപോലെ നല്കുന്നു. ഇവയിൽ പുരുഷനൊഴിച്ച് മറ്റെല്ലാം ജഡപദാർത്ഥമാണ്. മനസ്സ് ജഡമാണെങ്കിലും അത് ബാഹ്യകരണങ്ങളെക്കാൾ സൂക്ഷ്മമായ ജഡ പദാർത്ഥമാണ്. മനസ്സിന് ഉപാദാനമായ പദാർത്ഥംതന്നെയാണ് തന്മാത്ര കൾ എന്ന സൂക്ഷ്മപദാർത്ഥങ്ങളായും തീരുന്നത്. ഇവയാണ് സ്ഥൂല മായി ബാഹ്യപദാർത്ഥങ്ങളായിത്തീരുന്നത്. ഇതാണ് സാംഖ്യൻെറ മനശ്ശാസ്ത്രം. ഇങ്ങനെ നോക്കുമ്പോൾ ബുദ്ധിക്കും ബാഹ്യങ്ങളായ സ്ഥൂല പദാർത്ഥങ്ങൾക്കും തമ്മിൽ മാത്രാഭേദമേയുള്ളു, വസ്തുഭേദമില്ല, താരതമ്യ ഭേദമേയുള്ളു. പുരുഷൻ മാത്രമേ ജഡപദാർത്ഥമല്ലാതുള്ളു. ബാഹ്യ വസ്തുക്കളെ ഗ്രഹിപ്പാൻ ആത്മാവിൻെറ കൈവശമിരിക്കുന്ന ഉപകരണം പോലെയാണ് മനസ്സ്. മനസ്സ് എപ്പോഴും മാറിമാറി ചലിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ അഭ്യാസംകൊണ്ട് അതിനെ ഒരേ സമയത്ത് അനേകകരണങ്ങ ളിൽ സംഘടിപ്പിക്കാനോ, ഒരു കരണത്തിൽ മാത്രം ഏകാഗ്രമാക്കുവാനോ എല്ലാത്തിൽനിന്നും പിൻവലിക്കുവാനോ സാധിക്കും. ഉദാഹരണം പറയാം: ഘടികാരം അടിക്കുന്നത് ഞാൻ വളരെ ശ്രദ്ധയോടുകൂടി കേൾക്കുകയാ ണെങ്കിൽ ആ സമയത്ത് എൻെറ ദൃഷ്ടികൾ തുറന്നിരുന്നാലും ഞാൻ ഒന്നും കണ്ടില്ലെന്നു വരാം. ആ സമയത്ത് മനസ്സ് ശ്രവണേന്ദ്രിയത്തോടു മാത്രമേ ബന്ധിച്ചിരുന്നുള്ളു, നയനേന്ദ്രിയത്തോടു ബന്ധിച്ചിരുന്നില്ലെന്നു തെളിയുന്നു. എന്നാൽ സിദ്ധന്ന് അന്തഃകരണത്തെ ഒരേ സമയത്ത് സർവ്വേന്ദ്രിയങ്ങളോടും ബന്ധിപ്പിക്കാൻ കഴിയും. അതിന് അതിൻെറ ആഴത്തിലേക്കു തിരിഞ്ഞു നോക്കുവാനും ശക്തിയുണ്ട്. തന്നെത്താൻ നോക്കിക്കാണാനുള്ള ഈ അന്തർദർശനശക്തി സമ്പാദിക്കാനാണ് യോഗി ആഗ്രഹിക്കുന്നത്. മനഃശക്തികളെ ഏകാഗ്രവും അന്തർമുഖവുമാക്കി ഉള്ളിൽ നടക്കുന്നതറിയാൻ യോഗി ശ്രമിക്കുന്നു. ഇതിൽ വെറും വിശ്വാസ ത്തിൻെറ കാര്യമേയില്ല. ഇത് (പ്രത്യക്ഷശാസ്ത്രം) ചില തത്ത്വജ്ഞാനികൾ വിശകലനം ചെയ്ത് കണ്ടെത്തിയതാണ്. നവീനശരീരശാസ്ത്രജ്ഞന്മാർ നമ്മോട് പറയുന്നു: ചക്ഷുർഗ്ഗോളകമല്ല ദർശനേന്ദ്രിയം. തലച്ചോറിലുള്ള

ചില നാഡീകേന്ദ്രങ്ങളാണ് ആ ഇന്ദ്രിയം; മറ്റിന്ദ്രിയങ്ങളൊക്കെയും അങ്ങനെ തന്നെ. തലച്ചോറും ഈ നാഡീകേന്ദ്രങ്ങളും ഒരേ പദാർത്ഥം കൊണ്ടുണ്ടായതാണെന്നും അവർ പറയുന്നു. സാംഖ്യന്മാർ പറയുന്നതും അതുതന്നെ. ശരീരശാസ്ത്രജ്ഞന്മാർ ഭൗതികശാസ്ത്രഭാഷയിൽ പറയുന്നു, സാംഖ്യന്മാർ മനഃശാസ്ത്രഭാഷയിൽ പറയുന്നു. കാര്യം രണ്ടും ഒന്നുതന്നെ. ഈ രണ്ടിനും അപ്പുറത്താണ് നമ്മുടെ ഗവേഷണമണ്ഡലം.

മനോവൃത്തികളെല്ലാം കണ്ടറിവാൻതക്ക സൂക്ഷ്മദർശനസാമർത്ഥ്യം നേടാനാണ് യോഗി പരിശ്രമിക്കുന്നത്. അവയുടെയെല്ലാം മാനസപ്രത്യക്ഷം വേണം. വിഷയവേദനം എങ്ങനെ സഞ്ചരിക്കുന്നു, മനസ്സ് അതിനെ എങ്ങനെ സ്വീകരിക്കുന്നു, അതെങ്ങനെ ബുദ്ധിയിലേക്ക് ചെല്ലുന്നു, അതിനെ ബുദ്ധി എങ്ങനെ പുരുഷന് നല്കുന്നു എന്നെല്ലാം കാണാൻ കഴിയും. ഓരോ ശാസ്ത്രത്തിനും പ്രത്യേകം ചില ഒരുക്കങ്ങൾ വേണ്ടതുണ്ട്; അതിന് സ്വന്തമായ സമ്പ്രദായവുമുണ്ട്. ആ മുറ അനുസരിച്ചേ ആ ശാസ്ത്രം മനസ്സിലാകൂ. അതുപോലെതന്നെയാണ് രാജയോഗത്തിലും.

ആഹാരത്തിൻെറ കാര്യത്തിൽ ചില ക്രമവത്കരണങ്ങൾ വേണം; മനസ്സിന് ഏറ്റവും ശുദ്ധിയരുളുന്ന ഭക്ഷണം വേണം കഴിക്കാൻ. മൃഗശാലയിൽ ചെന്നു നോക്കിയാൽ ഈ സംഗതി പെട്ടെന്നു വെളിവാകും. അവിടെ ആനകളെ കാണാം, ഭയങ്കര വലിപ്പമുള്ളവ. പ്രകൃതിയോ, എത്ര സൗമ്യം! ശാന്തം! അവിടെനിന്ന് സിംഹത്തിൻെറയും, കടുവയുടെയും കൂടിനടുത്തു ചെല്ലുക. ഒരടക്കമില്ലാത്തവ. ആഹാരഭേദംകൊണ്ട്, എത്ര വലിയ അന്തരമുണ്ടാകുമെന്ന് ഇതു കാണിക്കുന്നു. ഈ ശരീരത്തിൽ വ്യാപരിക്കുന്ന സർവ്വശക്തികളും അന്നസംഭവമാണ്. ഇതു നമുക്കു നിത്യാനുഭവമാണ്. നിങ്ങൾ ഉപവാസം തുടങ്ങിയാൽ ആദ്യം ശരീരം ക്ഷീണിക്കുകയായി; ശക്തിയും ക്ഷയിക്കുകയായി. പിന്നെ, കുറച്ചുനാൾ കഴിഞ്ഞാൽ മനസ്സിൻെറ ശക്തിയും പോകും. ആദ്യം ഓർമ്മ പോകും. പിന്നെ ചിന്തിക്കാനേ കഴിവില്ലാത്ത ഒരു നില വരും. ഒരു വാദപംക്തിയെ പിൻതുടരുന്ന കാര്യം പിന്നെ പറയുകയേ വേണ്ട. അതുകൊണ്ട് അഭ്യാസത്തിൻെറ ആരംഭദശയിൽ ആഹാരകാര്യം വളരെ സൂക്ഷിക്കണം. നമുക്കു വേണ്ടുവോളം ശക്തിയുണ്ടായാൽ, നമ്മുടെ അഭ്യാസം വേണ്ടത്ര മുന്നോട്ടുപോയാൽ, ഈ കാര്യത്തിൽ അത്രതന്നെ നിഷ്കർഷ വേണമെന്നില്ല. വളരുന്ന ചെടിയെ വേലികെട്ടി രക്ഷിക്കണം. അതു വളർന്നു മരമായാൽ വേലി മാറ്റിക്കളയാം. അപ്പോൾ അതിന് എല്ലാ ആക്രമണങ്ങളും സഹിച്ചു നില്ക്കാനുള്ള കരുത്തായി.

യോഗി അതിസുഖവും അതികൃച്ഛ്റവും, രണ്ടും വർജ്ജിക്കണം. അയാൾ പട്ടിണികിടക്കരുത്; ശരീരപീഡയും ചെയ്യരുത്. അങ്ങനെ ചെയ്യുന്നവന് യോഗിയാവാൻ സാദ്ധ്യമല്ലെന്ന് ഗീത പറയുന്നു. ഉപവസിക്കുന്നവൻ, ഉറക്കമൊഴിയുന്നവൻ, വലിയ ഉറക്കക്കാരൻ, വലിയ പണിത്തിരക്കുകാരൻ, ഒരു പണിയുമെടുക്കാത്തവൻ, ഇവർക്കാർക്കും യോഗിയാകാൻ കഴിയില്ല. (ഗീത 6.16,17.)

# പ്രായോഗികാദ്ധ്യാത്മികതയെപ്പറ്റി സൂചനകൾ

(കാലിഫോർണിയയിൽ ലോസ് ഏഞ്ജൽസിലെ
ഹോമ് ഓഫ് ട്രൂത്തിൽ ചെയ്ത പ്രസംഗം)

ഈ ഉഷസ്സിൽ പ്രാണായാമം മുതലായ അഭ്യാസങ്ങളെപ്പറ്റി ചില ആശയങ്ങൾ നിങ്ങൾക്കു പരിചയപ്പെടുത്തിത്തരാൻ ഞാൻ ശ്രമിക്കാം. നാം ഇക്കാലമത്രയും സിദ്ധാന്തചർച്ച ചെയ്കയായിരുന്നു; അതുകൊണ്ട് ഇപ്പോൾ തെല്ലു പ്രായോഗികവിഷയം ചർച്ച ചെയ്യുന്നതു നന്നായിരിക്കും. ഈ വിഷയത്തെ അധികരിച്ചു വളരെയേറെ ഗ്രന്ഥങ്ങൾ ഭാരതത്തിൽ എഴുതപ്പെട്ടിട്ടുണ്ട്. നിങ്ങളുടെ ആളുകൾ വളരെ കാര്യങ്ങളിൽ പ്രായോഗികരായിരിക്കുംപോലെ, ഞങ്ങളുടെ ആളുകൾ ഈ വഴിക്കു പ്രായോഗികരാണെന്നു തോന്നുന്നു. ഈ നാട്ടിൽ അഞ്ചുപേർ ഒന്നായിച്ചേർന്നു പറയും: "ഞങ്ങൾക്ക് ഒരു ജോയിൻറ് സ്റ്റോക്ക്കമ്പനി വേണം;" അഞ്ചു മണിക്കൂറിനകം അതുണ്ടാക്കിയും കഴിഞ്ഞു. ഭാരതത്തിൽ അമ്പതു കൊല്ലം കൊണ്ടും അവർക്കതു ചെയ്യാനാവില്ല; ഇത്തരം കാര്യങ്ങളിൽ അവർ അത്രയ്ക്ക് അപ്രായോഗികരാണ്. എന്നാൽ, ധരിച്ചോളൂ, ഒരുവൻ ഒരു തത്ത്വജ്ഞാനപദ്ധതി തുടങ്ങുന്നെങ്കിൽ, അതിൻെറ സിദ്ധാന്തങ്ങൾ എത്ര കാടനുമാകട്ടെ, അതിനനുയായികളെ കിട്ടും. ഉദാഹരണത്തിന്, ഒറ്റക്കാലിൽ പന്ത്രണ്ടുകൊല്ലം, രാപകൽ, നിന്നാൽ മോക്ഷം കിട്ടുമെന്നുപദേശിക്കുന്ന ഒരു സമ്പ്രദായം തുടങ്ങുന്നു - നൂറുകണക്കാളുകളുണ്ടാകും ഒറ്റക്കാലിൽ നില്ക്കാൻ. എല്ലാ കഷ്ടതകളും ശാന്തമായി സഹിച്ചുകൊള്ളും. വർഷങ്ങളായി കൈകളുയർത്തിപ്പിടിക്കുന്നവരുണ്ട്, ധർമ്മോത്കർഷം കിട്ടുവാനായി; അവരെ നൂറുകണക്കിനു ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ ശ്രദ്ധിക്കൂ, അവർ പലപ്പോഴും അറിവില്ലാത്ത വിഡ്ഢികളുമല്ല; തങ്ങളുടെ ബുദ്ധിയുടെ ആഴവും പരപ്പുംകൊണ്ടു നിങ്ങളെ അദ്ഭുതപ്പെടുത്തുന്നവരാണ്. അതുകൊണ്ടു നിങ്ങൾക്കു കാണാം, പ്രായോഗികമെന്ന വാക്കും ആപേക്ഷികമാണെന്ന്.

മറ്റുള്ളവരെ വിധിക്കുന്നതിൽ നാം എപ്പോഴും ഈ തെറ്റു ചെയ്യാറുണ്ട്. നമ്മുടെ ചെറിയ മനോലോകമാണ് ഉള്ളതെല്ലാമെന്നു ചിന്തിക്കാനുള്ള പ്രവണതയാണ് നമുക്കെപ്പോഴും; നമ്മുടെ നീതിശാസ്ത്രം, നമ്മുടെ സദാചാരം, നമ്മുടെ കർത്തവ്യബോധം, നമ്മുടെ പ്രായോഗികബുദ്ധി - ഇവമാത്രമാണ് അഭികാമ്യങ്ങൾ. ഈയിടെ ഒരു ദിവസം, ഞാൻ യൂറോപ്പിലേക്കു പോകവെ, മാഴ്സെയില്സിൽക്കൂടി കടക്കുകയായിരുന്നു; അവിടെയുണ്ട് ഒരു കാളപ്പോർ നടക്കുന്നു. കപ്പലിലെ ഇംഗ്ലീഷുകാരെല്ലാം ക്ഷോഭിച്ചുന്മ

ത്തരായി; അതെല്ലാം ക്രൂരമെന്നു ശകാരവും വിമർശനവും. ഞാൻ ഇംഗ്ലണ്ടിൽ ചെന്നപ്പോൾ കേട്ടു ഒരു സംഘം പന്തയപ്പോരാളികളെപ്പറ്റി; അവർ പാരീസിൽ പോയിരുന്നു, ഫ്രഞ്ചുകാരാൽ നിരുപചാരം ചവുട്ടിപ്പുറത്താക്കപ്പെടുകയും ചെയ്തു. അവിടത്തുകാർ കരുതിയതു പന്തയപ്പോർ വളരെ മൃഗീയമെന്നാണ്. പല നാടുകളിൽ ഇതൊക്കെ കേൾക്കുമ്പോൾ ക്രിസ്തുവിൻെറ അദ്ഭുതവചനം മനസ്സിലാകാൻ തുടങ്ങുന്നു. "വിധിക്കാതിരിക്കുക, നിങ്ങൾ വിധിക്കപ്പെടാതിരിക്കാൻ." നാം എത്രയേറെ പഠിക്കുന്നുവോ അത്രയേറെക്കാണാം, നാം എത്രയ്ക്കജ്ഞരെന്നും എത്രയ്ക്കു ബഹുരൂപവും ബഹുമുഖവുമാണ് മനുഷ്യമനസ്സെന്നും. ഞാനൊരു കുട്ടിയായിരിക്കെ എൻെറ നാട്ടുകാരുടെ താപസശീലങ്ങളെ ഞാൻ വിമർശിച്ചിരുന്നു; ഞങ്ങളുടെ നാട്ടിലെതന്നെ മഹാപ്രഭാഷകന്മാർ അവയെ വിമർശിച്ചിട്ടുണ്ട്; ജന്മമെടുത്തിട്ടുള്ളവരിൽ മഹത്തമമനുഷ്യനായ ബുദ്ധൻതന്നെ അവയെ വിമർശിച്ചു. അങ്ങനെയൊക്കെയാണെങ്കിലും, പ്രായം കൂടുംതോറും എനിക്കു തോന്നുന്നു, വിധിക്കുവാൻ എനിക്കൊരധികാരവുമില്ലെന്ന്. ചിലപ്പോൾ ഞാൻ അഭിലഷിക്കയാണ്, അവർക്കെന്തെല്ലാം പൊരുത്തക്കേടുകളുണ്ടായിരുന്നാലും, പ്രവർത്തിക്കാനും സഹിക്കാനുമുള്ള അവരുടെ കരുത്തിൻെറ ഒരു തരി എനിക്കുണ്ടായിരുന്നെങ്കിൽ? പലപ്പോഴും ഞാൻ വിചാരിക്കുന്നുണ്ട്, എൻെറ വിധിക്കലും വിമർശനവും പുറപ്പെടുന്നതു പീഡനവൈരസ്യത്തിൽ നിന്നൊന്നുമല്ല, പിന്നെയോ തനി ഭീരുത്വത്തിൽ നിന്നാണ് - എനിക്കതു ചെയ്യാൻ കഴിവില്ല, എനിക്കതു ചെയ്യാൻ ധൈര്യമില്ല.

അപ്പോൾ, ബലവും വീര്യവും ധൈര്യവും വളരെ അസാധാരണ സംഗതികളാണെന്നു നിങ്ങൾക്കു കാണാം. നാം സാധാരണ പറയാറുണ്ട് ധീരപുരുഷൻ, വീരപുരുഷൻ, ശൂരപുരുഷൻ എന്ന്. എന്നാൽ ആ ധൈര്യമോ വീര്യമോ മറ്റേതെങ്കിലും ലക്ഷണമോ ആ മനുഷ്യന്ന് എപ്പോഴും സ്വഭാവഭൂതമല്ലെന്ന് നാം ഓർമ്മിക്കണം. പീരങ്കിയുടെ വായിലേക്കു പായുന്നതിൽ ഉത്സുകനായ അതേ മനുഷ്യൻ ശസ്ത്രവൈദ്യൻെറ കത്തിയിൽനിന്നു ചൂളുന്നു. തോക്കിനെ നേരിടാൻ ഒരിക്കലും മുതിരാത്ത വേറൊരുവൻ, വേണ്ടിവന്നാൽ, ഉഗ്രശസ്ത്രക്രിയയെ ശാന്തമായി സഹിക്കും. അതുകൊണ്ട് അന്യരെ വിധിക്കുന്നതിൽ നിങ്ങളുടെ സംജ്ഞകളായ ധൈര്യത്തെയും മഹത്ത്വത്തെയും നിങ്ങൾ എപ്പോഴും നിർവ്വചിക്കണം. നല്ലവനല്ലെന്നു ഞാൻ വിമർശിക്കുന്ന മനുഷ്യൻ, ഞാൻ നല്ലവനല്ലാത്ത ചില സംഗതികളിൽ അദ്ഭുതമായ നന്മയുള്ളവനായിരിക്കാം.

വേറൊരു ദൃഷ്ടാന്തമെടുക്കുക: സ്ത്രീപുരുഷന്മാർക്കു ചെയ്യാവുന്നതെന്തെന്നു ചർച്ചചെയ്യുമ്പോൾ ആളുകൾ ഈ തെറ്റുതന്നെ വരുത്തുന്നതു പലപ്പോഴും കാണാം. അവരുടെ വിചാരം പുരുഷനെ അവൻെറ അത്യുച്ചഭാവത്തിൽ കാണിക്കയാണെന്നാണ്; കാരണം ഉദാഹരണത്തിന്,

അവന് പോരടിക്കാം, ഭയങ്കരമായ ശരീരായാസത്തിനു വിധേയനുമാകാം. ഇതിനെ സ്ത്രീകളുടെ ശരീരത്തിൻെറ അബലതയ്ക്കും പോരിനു പോരായ്മയ്ക്കും എതിരെ നിർത്തിയിരിക്കയുമാണ്. ഇതനീതിയാണ്. പുരുഷനോളംതന്നെ സ്ത്രീയും ധീരയാണ്. അവൻെറയോ അവളുടെയോ വഴിക്കു രണ്ടുപേരും ഒരുപോലെ നല്ലവരാണ്. സ്ത്രീയെപ്പോലെ ഇത്ര ക്ഷമയോടും സഹനശക്തിയോടും പ്രേമത്തോടുംകൂടി ശിശുവിനെ വളർത്തിയെടുക്കാൻ ഏതു പുരുഷനു കഴിയും? ഒരാൾ പ്രവർത്തിക്കാനുള്ള ശക്തി വളർത്തിയിട്ടുണ്ട്; മറ്റെയാൾ സഹിക്കാനുള്ള ശക്തിയും. സ്ത്രീക്കു പ്രവർത്തിക്കാൻവയ്യെങ്കിൽ പുരുഷന് സഹിക്കാനും വയ്യ. ഈ ജഗത്തു മുഴുവൻ സംതുലനാത്മകമാണ്. മനുഷ്യനോട് തുലനം ചെയ്യത്തക്ക ചില ഗുണങ്ങൾ വെറും ഒരു പുഴുവിനുണ്ടെന്ന് ഒരു ദിവസം ഉണരുമ്പോൾ നാം കണ്ടെത്തുകയില്ലെ എന്നു ഞാൻ ബലമായി സംശയിക്കുന്നു. അത്യന്തദുഷ്ടന്നുമുണ്ടാവാം എനിക്കു തീരെയില്ലാത്ത ചില സദ്ഗുണങ്ങൾ. എൻെറ ജീവിതത്തിലെന്നാളും ഞാനതു കാണുന്നുണ്ട്. ആ കാട്ടുമാടനെ നോക്കുക, അത്ര മഹനീയമായ കായബലം എനിക്കുണ്ടായിരുന്നെങ്കിൽ! അവൻ ഇഷ്ടംപോലെ തിന്നുന്നു, കുടിക്കുന്നു; ഒരുപക്ഷേ രോഗമെന്തെന്നറിയാതെ; അതേ സമയം ഞാൻ അനുനിമിഷം കഷ്ടപ്പെടുകയാണ്. അവൻെറ ശരീരത്തിനായി എൻെറ മസ്തിഷ്കം വെച്ചുമാറുന്നതിൽ ഞാൻ എത്രയോ വട്ടം സന്തോഷിക്കുമായിരുന്നു! ഈ ജഗത്തു മുഴുവൻ തിരയും കുഴിയും മാത്രം; കുഴിയില്ലാതെ തിരയുണ്ടാവില്ല. തോലനം, സർവ്വത്ര. നിങ്ങൾക്കു മഹത്തായ ഒരു വസ്തുവുണ്ട് - നിങ്ങളുടെ അയല്ക്കാരന്നു മറ്റൊന്നു മഹത്തായുണ്ട്. നിങ്ങൾ പുരുഷനെയും സ്ത്രീയെയും വിധിക്കുന്നത് അവരവരുടെ മഹിമയുടെ മാനദണ്ഡംവെച്ചുവേണം. ഒരുവന്നു വേറൊരുവൻെറ ചെരുപ്പ് ചേരുകയില്ല. ഒരുവനു മറ്റൊരുവൻ ദുഷ്ടനെന്നു പറയാൻ ഒരവകാശവുമില്ല. "ഇതു ചെയ്തുപോയാൽ ലോകം മുടിഞ്ഞുപോകും" എന്നു പറയുന്ന പഴയ അതേ അന്ധവിശ്വാസമാണിത്. ഇതുണ്ടായിട്ടും ഇനിയും ലോകം മുടിഞ്ഞിട്ടില്ല. ഈ നാട്ടിൽ പറഞ്ഞിരുന്നതാണ്, നീഗ്രോകളെ മോചിപ്പിച്ചാൽ ഈ നാടു നശിച്ചുപോകുമെന്ന് - എന്നിട്ട് നശിച്ചോ? പിന്നെയും പറഞ്ഞിരുന്നു, സാമാന്യജനത്തെ വിദ്യയഭ്യസിപ്പിച്ചാൽ ലോകം നഷ്ടമാകുമെന്ന്; പക്ഷേ ലോകം മെച്ചമായതേ ഉള്ളു. വളരെ കൊല്ലം മുമ്പ് ഒരു പുസ്തകം പുറത്തു വന്നു, ഇംഗ്ലണ്ടിനു പെടാവുന്ന അത്യന്തകഷ്ടത്തെ വർണ്ണിച്ചുകൊണ്ട്. തൊഴിലാളികളുടെ കൂലി പൊങ്ങിയതിനൊപ്പം ഇംഗ്ലീഷ്കച്ചവടം താഴുകയാണെന്ന് ഗ്രന്ഥകാരൻ കാണിച്ചു. ഒരു നിലവിളി ഉയർന്നു, ഇംഗ്ലണ്ടിലെ തൊഴിലാളികൾ കടത്തി ചോദിക്കയാണെന്നും ജർമ്മൻകാർ കുറഞ്ഞ കൂലിക്കു പണിയെടുക്കയാണെന്നും. ഇതന്വേഷിക്കാൻ ഒരു കമ്മീഷനെ ജർമ്മനിയിലേക്കയച്ചു; അതു റിപ്പോർട്ടു ചെയ്തു, ജർമ്മൻതൊഴിലാളികൾക്കു കൂടുതൽ കൂലി കിട്ടുന്നെന്ന്! ഇതെന്തുകൊണ്ട്?

സാമാന്യജനങ്ങൾ വിദ്യാഭ്യാസമുള്ളവരായതുകൊണ്ട്. അപ്പോൾ സാമാന്യ ജനങ്ങളെ പഠിപ്പിച്ചാൽ ലോകം നശിച്ചുപോകുന്ന കഥയെന്ത്? ഭാരതത്തിൽ വിശേഷിച്ചും നാടാകെ പഴയ മൂഢമതികളെക്കാണാം. അവർക്ക്, എല്ലാം സാമാന്യജനങ്ങളിൽനിന്നു രഹസ്യമാക്കിവെയ്ക്കണം. ഈ വിശ്വസത്ത യുടെ സത്ത തങ്ങളാണെന്നുള്ള ബഹുസംതൃപ്തികരമായ തീരുമാനത്തിൽ ഈ ആളുകളെത്തിച്ചേരുന്നു. അവർ വിശ്വസിക്കുന്നു, ഈ അപകടകരമായ പരീക്ഷണങ്ങൾക്കു തങ്ങളെ ദ്രോഹിക്കാനാവില്ല, ബഹുജനങ്ങൾക്കേ അവകൊണ്ടു ദ്രോഹമുള്ളു എന്ന്.

ഇനി പ്രായോഗികതയിലേക്കു മടങ്ങുക. മനോവിജ്ഞാനീയത്തിൻെറ പ്രായോഗികവിനിയോഗമെന്ന വിഷയം അതിപ്രാചീനകാലംതൊട്ടേ കൈകാര്യം ചെയ്യപ്പെട്ടിട്ടുണ്ട്. ക്രിസ്തുവിന്നും 1400 വർഷംമുമ്പ്, ഭാരതത്തിൽ പതഞ്ജലിയെന്നു പേരായ മഹാദാർശനികൻ സർവ്വോത്കർഷേണ വർത്തിച്ചിരുന്നു. അവിടുന്നു മനോവിജ്ഞാനീയത്തിലെ വസ്തുതകളും തെളിവുകളും ഗവേഷണങ്ങളും മുഴുവൻ സംഭരിച്ചു; ഭൂതകാലത്ത് സഞ്ചിതമായ അനുഭൂതിസർവ്വസ്വം നന്നായി പ്രയോജനപ്പെടുത്തുകയും ചെയ്തു. ഓർക്കുക, ഈ ലോകം വളരെ പഴയതാണ്; വെറും രണ്ടോ മൂന്നോ ആയിരമാണ്ടുകൾക്കുമുമ്പ് സൃഷ്ടിക്കപ്പെട്ടതല്ല ഇത്. ഇവിടെ പടിഞ്ഞാറ്, പഠിപ്പിക്കപ്പെടുകയാണ്, സമുദായം തുടങ്ങിയതു 1800 കൊല്ലം മുമ്പാണെന്ന്, പുതിയ നിയമത്തോടുകൂടി. പടിഞ്ഞാറിനെസ്സംബന്ധിച്ച് അതു ശരിയായിരിക്കാം; എന്നാൽ സമസ്തലോകത്തെയും സംബന്ധിച്ച് അതു സത്യമല്ല. പലപ്പോഴും, ഞാൻ ലണ്ടനിൽ പ്രസംഗിച്ചിരുന്ന കാലത്ത് ധാരണാശക്തിയും ബുദ്ധിശക്തിയുമുള്ള ഒരു സ്നേഹിതൻ എന്നോടു വാദിച്ചിരുന്നു; ഒരു ദിവസം, എനിക്കെതിരെ, തൻെറ എല്ലാ ആയുധങ്ങളും പ്രയോഗിച്ചുകഴിഞ്ഞ്, പെട്ടെന്ന് ആക്രോശിച്ചു: "എന്നിട്ടെന്തേ നിങ്ങളുടെ ഋഷിമാർ ഞങ്ങളെ പഠിപ്പിക്കാൻ ഇംഗ്ലണ്ടിൽ വന്നില്ല?" ഞാൻ മറുപടി പറഞ്ഞു: "വരാൻ അവിടെ ഒരിംഗ്ലണ്ടില്ലായിരുന്നതുകൊണ്ട്; കാടുകളോട് ആരാനും പ്രവചിക്കുമോ?"

ഇംഗർസോൾ എന്നോടു പറഞ്ഞു: "അമ്പതുകൊല്ലം മുമ്പ് നിങ്ങൾ ഈ നാട്ടിൽ പ്രഭാഷണത്തിനു വന്നിരുന്നെങ്കിൽ നിങ്ങളെ തൂക്കിക്കൊല്ലുമായിരുന്നു, നിങ്ങളെ ജീവനോടെ ചുടുമായിരുന്നു; ഇല്ലെങ്കിൽ ഗ്രാമങ്ങളിൽനിന്നു നിങ്ങളെ കല്ലെറിഞ്ഞു പുറത്താക്കുമായിരുന്നു."

അതുകൊണ്ട് ക്രിസ്തുവിന് 1400 കൊല്ലം മുമ്പ് നാഗരികത ഉണ്ടായിരുന്നെന്നു സങ്കല്പിക്കുന്നതിൽ അന്യായമൊന്നുമില്ല. നാഗരികത എപ്പോഴും താഴെനിന്നു മുകളിലേക്കാണോ വന്നതെന്നത് ഇനിയും തീർച്ചയായിട്ടില്ല. ഈ പ്രമേയം തെളിയിക്കാൻ ഉന്നയിച്ചിട്ടുള്ള അതേ വാദങ്ങളും പ്രമാണങ്ങളും, നാഗരികൻ അധഃപതിച്ചതാണ് കാടനെന്നു കാണിക്കാനും ഉപയോഗിക്കാം. ഉദാഹരണത്തിന് ചൈനക്കാർക്ക് ഒരിക്കലും വിശ്വസി

ക്കാനാവുന്നില്ല, കാടൻെറ നിലയിൽനിന്നാണ് നാഗരികത കിളർന്നതെന്ന്: എന്തെന്നാൽ അതിനു വിരുദ്ധമാണ് അവരുടെ അനുഭവം. എന്നാൽ അമേരിക്കയുടെ നാഗരികതയെന്നു നിങ്ങൾ പറയുമ്പോൾ നിങ്ങൾ ഉദ്ദേശിക്കുന്നത് നിങ്ങളുടെതന്നെ വംശത്തിൻെറ ശാശ്വതത്വവും വളർച്ചയുമാണ്.

എഴുനൂറു കൊല്ലമായി അപക്ഷയിച്ചുവരുന്ന ഹിന്ദുക്കൾ പണ്ട് അത്യുച്ച നാഗരികതയുള്ളവരായിരുന്നെന്ന് വിശ്വസിക്കാൻ വളരെ എളുപ്പമുണ്ട്. അതങ്ങനെയല്ലെന്ന് തെളിയിക്കാനാവില്ല.

ഏതെങ്കിലും നാഗരികത സ്വയംഭൂവാണെന്നതിന് ഒരൊറ്റ ഉദാഹരണവുമില്ല. വേറൊരു നാഗരികവംശം വന്നു കലരാതെ നാഗരികമായിത്തീർന്ന ഒരു വംശവും ലോകത്തിലില്ല. നാഗരികതയുടെ ഉദയം ഒന്നോ രണ്ടോ വംശങ്ങളുടെ വകയായിരുന്നു എന്നു പറയാം; അവർ പുറത്തുചെന്ന് തങ്ങളുടെ ആശയങ്ങൾ പ്രചരിപ്പിക്കയും മറ്റു വംശങ്ങളുമായി കൂടിക്കലരുകയും ചെയ്തു. അങ്ങനെ നാഗരികത പ്രചരിച്ചു.

പ്രായോഗികകാര്യങ്ങളിൽ നമുക്ക് നവീനശാസ്ത്രത്തിൻെറ ഭാഷയിൽ പറയാം. എന്നാൽ ഒന്നു മനസ്സിൽ കരുതാൻ ഞാൻ പറയും: മതപരമായ അന്ധവിശ്വാസമുള്ളതുപോലെ ശാസ്ത്രത്തിൻെറ കാര്യത്തിലുമുണ്ട് ഒരന്ധവിശ്വാസം. മതപ്രവർത്തനം തങ്ങളുടെ വിശേഷതയായി കൈക്കൊണ്ടിട്ടുള്ള പുരോഹിതന്മാരുണ്ട്; അതുപോലെ ഭൗതികനിയമങ്ങൾക്കുമുണ്ട് പുരോഹിതന്മാർ, സയൻസുകാർ. ഒരു വലിയ ശാസ്ത്രകാരൻെറ നാമം, ഡാർവിനോ ഹക്സലിയോ മറ്റോ, ഉദ്ധരിച്ചാലുടൻ നാം അന്ധമായനുഗമിക്കയായി. ഇതാണ് ഇന്നത്തെ ആചാരം. നാം ശാസ്ത്രജ്ഞാനമെന്നു വിളിക്കുന്നതിൻെറ തൊണ്ണൂറ്റൊമ്പതു ശതമാനവും വെറും സിദ്ധാന്തങ്ങളാണ്. അവയിൽ പലതും, പല തലയും കയ്യുമുള്ള ഭൂതങ്ങളെപ്പറ്റിയ പഴയ അന്ധവിശ്വാസങ്ങളെക്കാൾ ഒട്ടും മെച്ചമല്ല; പക്ഷേ ഈ വ്യത്യാസമുണ്ട്: പഴയതു മനുഷ്യനെ കല്ലിലും മരത്തിലുംനിന്നു വേർതിരിച്ചിരുന്നു. യഥാർത്ഥശാസ്ത്രം കരുതിയിരിക്കാൻ നമ്മോടു പറയുന്നു. പുരോഹിതന്മാരെപ്പറ്റി കരുതിയിരിക്കേണ്ടതുപോലെതന്നെ ശാസ്ത്രകാരന്മാരെപ്പറ്റിയും കരുതൽ വേണം. അവിശ്വാസംകൊണ്ടാരംഭിക്കുക, വിശകലനം ചെയ്യുക, പരീക്ഷിക്കുക, എല്ലാം തെളിയിക്കുക, എന്നിട്ടതു സ്വീകരിക്കുക. നവീനശാസ്ത്രത്തിൻെറ പ്രചുരതമങ്ങളായ മിക്ക വിശ്വാസങ്ങളും തെളിയിക്കപ്പെട്ടിട്ടില്ല. ഗണിതംപോലുള്ള ശാസ്ത്രത്തിൽപ്പോലും അതിൻെറ സിദ്ധാന്തങ്ങളുടെ ബഹുഭൂരിഭാഗവും വെറും പ്രവർത്തകപ്രമേയങ്ങൾ മാത്രമാണ്. മഹത്തരജ്ഞാനത്തിൻെറ വരവോടെ അവയെല്ലാം ദൂരെ എറിയപ്പെടും.

ക്രി.മു. 1400 -ൽ ഒരു മഹാസിദ്ധൻ ഒരു പരിശ്രമം ചെയ്തു, മനോവിജ്ഞാനീയവസ്തുതകളെ അടുക്കി അപഗ്രഥിച്ചു സമീകരിക്കാൻ. അവിടുത്തെ മറ്റു വളരെപ്പേർ അനുഗമിച്ചു; അവർ, അവിടുന്നു

കണ്ടുപിടിച്ചതിൻെറ അംശങ്ങൾ കൈക്കൊണ്ട് അവയെപ്പറ്റി വിശേഷപഠനം നടത്തി. പ്രാചീനവംശങ്ങളിലെല്ലാംവെച്ച് ഹിന്ദുക്കൾമാത്രമാണ് ഈ ജ്ഞാനശാഖയുടെ പഠനം സഗൗരവം കൈക്കൊണ്ടത്. ഞാനിപ്പോൾ അതു നിങ്ങളെ പഠിപ്പിക്കുന്നു; പക്ഷേ നിങ്ങളിലെത്ര പേർ അതഭ്യസിക്കും! എത്ര ദിവസം, എത്ര മാസം ആകും നിങ്ങളതു വിട്ടുകളയുന്നതിനുമുമ്പ്? ഈ വിഷയത്തിൽ നിങ്ങൾ അപ്രായോഗികരാണ്. ഭാരതത്തിൽ അവർ യുഗയുഗങ്ങളായി സ്ഥിരപരിശ്രമം ചെയ്യും. അവർക്കു പള്ളിയില്ല; പൊതുപ്രാർത്ഥനയില്ല; അങ്ങനെയൊന്നുമില്ല എന്നു കേൾക്കുമ്പോൾ നിങ്ങൾ അദ്ഭുതപ്പെടും; എന്നാൽ അവർ, ഇന്നും എല്ലാ ദിവസവും ശ്വസനം ശീലിക്കുന്നു, മനസ്സ് ഏകാഗ്രമാക്കാൻ ശ്രമിക്കയും ചെയ്യുന്നു; അതാണുതാനും അവരുടെ ഉപാസനയുടെ മുഖ്യഭാഗം. ഇവ മുഖ്യസംഗതികളാണ്. ഓരോ ഹിന്ദുവും ഇവ ചെയ്യണം. ഇത് ആ നാടിൻെറ മതമാണ്. ഓരോരുത്തനും ഒരു വിശേഷരീതി ഉണ്ടായിരിക്കാമെന്നുമാത്രം - ഒരു വിശേഷരൂപത്തിലുള്ള ശ്വസനം. ഒരു വിശേഷരൂപത്തിലുള്ള ഏകാഗ്രീകരണം; തൻെറ വിശേഷരീതിയെന്തെന്നു തൻെറ ഭാര്യപോലും അറിയേണ്ട; അച്ഛൻ മകൻേറതറിയേണ്ട. പക്ഷേ അവരെല്ലാം ഇതു ചെയ്തേ ഒക്കൂ. ഈ സംഗതികളെക്കുറിച്ചു ഗൂഢമായിട്ടൊന്നുമില്ലതാനും. 'ഗൂഢ'പദത്തിന് അവയോടൊരു ബന്ധവുമില്ല. ഗംഗാനികടത്തിൽ ആയിരമായിരമാളുകളെ കാണാം, അതിൻെറ തീരത്ത് എന്നുമിരുന്നു ശ്വസിക്കയും കണ്ണടച്ചു ധ്യാനിക്കയും ചെയ്യുന്നതായി. മാനവവർഗ്ഗത്തിലെ സാമാന്യക്കാർക്കു ചില അഭ്യാസങ്ങളെ അപ്രായോഗികമാക്കുന്ന രണ്ടു കാരണങ്ങളുണ്ടാവാം. ഒന്ന്: സാമാന്യക്കാർ അവയ്ക്കനർഹരാണെന്ന ആചാര്യമതം. ഇതിൽ കുറച്ചു സത്യമുണ്ടായിരിക്കാം, എന്നാൽ ഏറെയും അഭിമാനമാണ് കാരണം. രണ്ടാമത്തേതു പീഡാഭയം, ഉദാഹരണത്തിന് ഈ നാട്ടിൽ ഒരുവൻ പരസ്യമായി ശ്വസനം അഭ്യസിക്കാൻ ഇഷ്ടപ്പെടില്ല; ആളുകൾ അയാളെ അതിവിലക്ഷണനെന്ന് കരുതും; ഇതിവിടുത്തെ 'ഫാഷന'ല്ല. നേരേമറിച്ച്, ഭാരതത്തിൽ ഒരുവൻ 'അന്നന്നത്തെ അപ്പം ഞങ്ങൾക്കിന്നു തരേണമേ' എന്ന് പ്രാർത്ഥിച്ചാൽ ആളുകൾ അവനെ പരിഹസിക്കും. 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്നു പറയുന്നതിൽ കവിഞ്ഞ ഒരു വിഡ്ഢിത്തവും ഹിന്ദുമനസ്സിനില്ല. ആരാധിക്കുമ്പോൾ ഹിന്ദു വിചാരിക്കുന്നത് ഈശ്വരൻ തന്നിൽത്തന്നെ എന്നാണ്.

യോഗികളുടെ മതപ്രകാരം മൂന്നു മുഖ്യനാഡീധാരകളുണ്ട്: ഒന്നിനെ ഇഡ എന്നും മറ്റതിനെ പിംഗള എന്നും, നടുക്കുള്ളതിനെ സുഷുമ്ന എന്നും പറയും; ഈ മൂന്നും നട്ടെല്ലിനുള്ളിലാണ്. ഇടത്തും വലത്തുമുള്ള ഇഡാപിംഗളകൾ നാഡിക്കൂട്ടമാണ്; നടുക്കുള്ള സുഷുമ്നയാകട്ടെ, പൊള്ളയാണ്, നാഡിക്കൂട്ടമല്ല. ഈ സുഷുമ്ന അടഞ്ഞിരിക്കുന്നു, സാധാരണമനുഷ്യന് നിരുപയോഗവുമാണ്; കാരണം അവൻ ഇഡാപിംഗ

ളകളിലൂടെ മാത്രമാണ് പ്രവർത്തിക്കുന്നത്. ഈ നാഡികളിലൂടെ ധാരകൾ തുടരെ താഴേക്കു പോകുകയും മുകളിലേക്കു വരികയുമാണ്; ശരീരത്തിൻെറ നാനാവയവങ്ങളിലേക്കോടുന്ന മറ്റു നാഡികളിലൂടെ ദേഹമാസകലം ശാസനങ്ങളെ വഹിക്കയാണ്.

ഇഡാപിംഗളകളുടെ ക്രമവത്കരണവും സമീകരണവുമാണ് ശ്വസനത്തിൻെറ വലിയ ഉദ്ദേശ്യം. എന്നാൽ അത് തനിച്ചായാൽ വെറുതെ - അത്രയും വായു ശ്വാസകോശങ്ങളിലേക്കെടുത്തെന്നുമാത്രം; രക്തശുദ്ധീകരണമല്ലാതെ അതിലധികം പ്രയോജനം അതിനില്ല. നാം ശ്വാസത്തോടു കൂടി ഉൾക്കൊണ്ട് രക്തശുദ്ധീകരണത്തിനായി ലയിപ്പിച്ച വായുവിൽ ഗൂഢമൊന്നുമില്ല; ആ വ്യാപാരം വെറുമൊരു ചലനമാണ്. ഈ ചലനത്തെ പ്രാണനെന്നു പറയപ്പെടുന്ന ചലനമാത്രമായി ചുരുക്കാം. എങ്ങും ഏതു ചലനവും ഈ പ്രാണൻെറ വിവിധ പ്രകാശനങ്ങളാണ്. ഈ പ്രാണനാണ് വൈദ്യുതി; ഇതാണ് കാന്തം. ഇതാണ് വിചാരമായി മസ്തിഷ്കം വിസർജ്ജിക്കുന്നത്. ഏതൊന്നും പ്രാണനാണ്; അതു സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും ചലിപ്പിക്കുന്നു.

ഞങ്ങൾ പറയുന്നു, ഈ ജഗത്തിൽ എന്തൊക്കെയുണ്ടോ, അതെല്ലാം പ്രാണസ്പന്ദംകൊണ്ടു വിസൃഷ്ടമാണെന്ന്. സ്പന്ദത്തിൻെറ അത്യുച്ചഫലം വിചാരമാണ്, അതിലും ഉച്ചതരമായി വല്ലതുമുണ്ടെങ്കിൽ നമുക്കതു ഗ്രഹിച്ചുകൂടാ. നാഡികൾ ഇഡയും പിംഗളയും, പ്രാണനിലൂടെ പ്രവർത്തിക്കുന്നു. വിവിധശക്തികളായി ശരീരത്തിൻെറ ഏതു ഭാഗവും ചലിപ്പിക്കുന്നത് പ്രാണനാണ്. ഈശ്വരൻ ഫലമുളവാക്കുന്ന എന്തോ ഒന്നാണ്, നീതിവിധാനം ചെയ്തു സിംഹാസനത്തിലിരുന്നരുളുകയാണ് എന്ന ആ പഴയ ആശയം വിട്ടുകളയുക. നാം പ്രവൃത്തിചെയ്തു പ്രക്ഷീണരാകുന്നത് അത്രമാത്രം പ്രാണൻ നാം ഉപയോഗിച്ചുതീർത്തതുകൊണ്ടാണ്.

പ്രാണായാമമെന്നു ചൊല്ലുള്ള ഈ ശ്വാസാഭ്യാസം ശ്വസനത്തിനു ക്രമവും പ്രാണന് സമവ്യാപാരവും ഏർപ്പെടുത്തുന്നു. പ്രാണൻ സമമായി വ്യാപരിക്കുമ്പോൾ എല്ലാം വേണ്ടതുപോലെ പ്രവർത്തിക്കുന്നു. യോഗികൾക്കു സ്വന്തം ശരീരങ്ങളുടെമേൽ നിയന്ത്രണം കൈവരുമ്പോൾ, വല്ല ഭാഗത്തും വല്ല രോഗവുമുള്ളപക്ഷം, അവർക്കറിയാം പ്രാണനവിടെ സമമല്ലെന്ന്; സാമ്യം വീണ്ടും സ്ഥാപിതമാകുംവരെ അവർ പ്രാണനെ ബാധിതഭാഗത്തേക്കു നയിക്കുന്നു.

നിങ്ങളുടെ സ്വന്തം ശരീരത്തിലെ പ്രാണനെ നിയമിക്കാവുന്നതുപോലെ, നിങ്ങൾ വേണ്ടത്ര കരുത്തനാണെങ്കിൽ, ഇവിടെയിരുന്നുകൊണ്ട് ഭാരതത്തിലുള്ള വേറൊരുവൻെറ പ്രാണനെയും നിങ്ങൾക്ക് നിയന്ത്രിക്കാം. അതെല്ലാം ഒന്നാണ്. ഒരു വിച്ഛേദവുമില്ല; ഐക്യമാണ് നിയമം. ശാരീരികമായി വൈകാരികമായി, മാനസികമായി, സദാചാരപരമായി, അദ്ധ്യാത്മശാസ്ത്രപരമായി. അതെല്ലാം ഒന്ന്. ജീവിതം ഒരു സ്പന്ദംമാത്രം. ഈ ആകാശ

സാഗരത്തെ സ്പന്ദിപ്പിക്കുന്നത് നിങ്ങളെ സ്പന്ദിപ്പിക്കുന്നു. ഒരു തടാകത്തിൽ, ഗാഢതയുടെ വിവിധമാത്രകളുള്ള പല മഞ്ഞുപാളികളുള്ളതുപോലെ അഥവാ നീരാവിയുടെ ഒരു കടലിൽ സാന്ദ്രതയ്ക്കു വിവിധമാത്രകളുള്ള തുപോലെതന്നെ. ഈ വിശ്വം ഒരു ദ്രവ്യസമുദ്രമാണ്. ഇത് ഒരു ആകാശ സമുദ്രമാണ്; ഇതിൽ നമുക്കു സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും നമ്മളെത്തന്നെയും ഗാഢതയുടെ വിവിധനിലകളിലായി കാണാം, തുടർച്ച മുറിഞ്ഞിട്ടില്ല; അതൊന്നുതന്നെയാണ് നെടുനീളെ.

പിന്നെ, നാം അതിഭൗതികശാസ്ത്രം പഠിക്കുമ്പോൾ, ലോകം ഒന്നാണെന്ന റിയാനിടയാകുന്നു - ആത്മികവും ഭൗതികവും മാനസികവും ഔർജ്ജ്യവു മായ ലോകങ്ങൾ വേറെയെന്നല്ല. അതെല്ലാം ഒന്നാണ്, പല ദർശനതലങ്ങ ളിൽനിന്നു കാണപ്പെടുന്നു എന്നുമാത്രം. നിങ്ങൾ നിങ്ങളെപ്പറ്റി ഒരു ശരീരമെന്നു വിചാരിക്കുമ്പോൾ, നിങ്ങൾ മനസ്സാണെന്നതു മറക്കും; നിങ്ങൾ മനസ്സാണെന്നു വിചാരിക്കുമ്പോൾ ശരീരമെന്നതു മറക്കും. ഒറ്റ വസ്തുവാണ് നിങ്ങളായിരിക്കുന്നത്. അതിനെ നിങ്ങൾക്ക് ദ്രവ്യമോ ശരീരമോ ആയിക്കാണാം; അഥവാ മനസ്സോ ചൈതന്യമോ ആയിക്കാണാം. ജന്മവും ജീവിതവും മരണവും പഴയ അന്ധവിശ്വാസങ്ങൾമാത്രം. ആരും ഒരിക്കലും ജനിച്ചില്ല, ആരും ഒരിക്കലും മരിക്കയുമില്ല: ഒരുവൻ തന്റെ സ്ഥാനം മാറ്റുന്നു - അത്രതന്നെ. പാശ്ചാത്യർ മരണത്തെ എത്രയോ പെരുപ്പിക്കുന്നതു കാണുമ്പോൾ എനിക്ക് സങ്കടം തോന്നുന്നു; എപ്പോഴും ഒരിത്തിരി ജീവിതം പിടിച്ചെടുക്കാനുള്ള ശ്രമമാണ്. 'ഞങ്ങൾക്കു മരണാനന്തരജീവിതം തരേണമേ!" ഞങ്ങൾക്കു ജീവിതം തരേണമേ! അവർ പിന്നെയും ജീവിക്കാൻ പോകയാണെന്ന് ആരെങ്കിലും പറഞ്ഞാൽ അവർക്കു ബഹുസുഖമാണ്! അങ്ങനെയൊന്നിനെ സംശയിക്കുന്നതുതന്നെ എങ്ങനെ! ഞാൻ മരിച്ചെന്ന് എങ്ങനെ സങ്കല്പിക്കാനാണ്! നിങ്ങൾ മരിച്ചെന്ന് സ്വയം വിചാരിക്കുക; അപ്പോൾ കാണാം നിങ്ങളുടെ മൃതശരീരം കാണാൻ നിങ്ങളവിടെയുണ്ടെന്ന്. ഒരു നിമിഷവും നിങ്ങൾക്കു മറക്കാനാ വാത്തവിധം അത്രയ്ക്കാശ്ചര്യയാഥാർത്ഥ്യമാണ് ജീവിതം. അതുപോലെ നിങ്ങളുടെ ഉണ്മയെത്തന്നെ നിങ്ങൾക്കു സംശയിക്കാം. ഇതാണ് ബോധത്തിന്റെ പ്രഥമവസ്തുത - ഞാൻ ഉണ്ട്. തീരെ ഇല്ലാതിരുന്ന ഒരു വസ്തുസ്ഥിതി ആർക്കു ഭാവനചെയ്യാനാവും? സർവ്വസത്യങ്ങളിലുംവെച്ച് ഇതു സ്വതഃസിദ്ധമാണ്. അതുകൊണ്ട് അമൃതത്വമെന്ന ആശയം മനുഷ്യ നിൽ അന്തർഭവിച്ചിരിക്കുന്നു. അചിന്ത്യമായ ഒരു വിഷയത്തെ എങ്ങനെ യാണ് ചർച്ചചെയ്യുക? സ്വതസിദ്ധമായ ഒരു വിഷയത്തിന്റെ പൂർവ്വാപരപ ക്ഷങ്ങൾ നാം എന്തിനു ചർച്ചചെയ്യണം?

ഈ സമസ്തവിശ്വവും അതുകൊണ്ട്, ഏകമാത്രമാണ്, ഏതു നിലപാടിൽ നിന്നു നിങ്ങൾ നോക്കിയാലും. ഇപ്പോൾത്തന്നെ, നമുക്ക് ഈ വിശ്വം പ്രാണാകാശം മാത്രമാണ്, ശക്തിയും ദ്രവ്യവും. ഓർക്കുക, മറ്റെല്ലാ

മൂലതത്ത്വങ്ങളും പോലെ ഇതും സ്വവിരുദ്ധമാണ്. കാരണം, എന്താണ് ശക്തി? ദ്രവ്യത്തെ ചലിപ്പിക്കുന്നത്. അപ്പോൾ ദ്രവ്യമോ? ശക്തികൊണ്ടു ചലിക്കുന്നത്. ഇതൊരു തുലാപ്പലകയാണ്! നമ്മുടെ യുക്തിവിചാരത്തിൻെറ ചില മൂലതത്ത്വങ്ങൾ അത്യന്തവിചിത്രങ്ങളാണ്, ശാസ്ത്രത്തെയും ജ്ഞാനത്തെയും പറ്റി നാം വീമ്പിളക്കിയിട്ടും! സംസ്കൃതത്തിലെ പഴഞ്ചൊല്ലുപോലെ 'തലയില്ലാത്ത തലവേദനയാണിത്.' ഈ വസ്തുസ്ഥിതി മായയെന്നു വിളിക്കപ്പെടുന്നു. അതിനു സത്തയുമില്ല, അസത്തയുമില്ല. കാലദേശങ്ങൾക്കതീതവും സ്വതഃസത്തുമായതും മാത്രമാണ് 'സത്' ആയത് (ഉള്ളത്); അതുകൊണ്ടിതു സത്തല്ല. എങ്കിലും ഈ വിശ്വം സത്തിനെക്കുറിച്ചുള്ള നമ്മുടെ ആശയത്തെ ഒരളവോളം തൃപ്തിപ്പെടുത്തുന്നുണ്ട്. അതുകൊണ്ട് ഇതിനൊരു പ്രത്യക്ഷസത്തയുണ്ട്.

എന്നാൽ പരമാർത്ഥസത്തയുണ്ട്, ഏതിലും ഏതിലൂടെയും; ആ പാരമാർത്ഥ്യം കാലദേശനിമിത്തമായ വലയിൽ കുടുങ്ങിയതുപോലെയാണ്. അതാണ് പരമാർത്ഥമനുഷ്യൻ - അമിതം, അനാദി, അനന്തം, സദാശിവം, നിത്യമുക്തം. അവൻ കാലദേശനിമിത്തജാലത്തിൽ അകപ്പെട്ടു. അങ്ങനെതന്നെ ഈ ലോകത്തിലേത് എല്ലാം. എന്തിൻെറയും പാരമാർത്ഥ്യം ആ അമിതംതന്നെ. ഇതു വിജ്ഞാനവാദമല്ല; ഈ ലോകം ഉള്ളതല്ലെന്നല്ല. ഇതിനൊരു ആപേക്ഷികസത്തയുണ്ട്, അതിൻെറ ആവശ്യങ്ങളെയൊക്കെ അതു നിറവേറ്റുന്നുമുണ്ട്. പക്ഷേ അതിനൊരു സ്വതന്ത്രസത്തയില്ല. ദേശകാലനിമിത്താതീതമായ കേവലസത്യത്തെയാശ്രയിച്ചാണതു നില്ക്കുന്നത്.

ഞാൻ ഏറെ ദൂരം വ്യതിചലിച്ചിരിക്കുന്നു. ഇനി, നമ്മുടെ മുഖ്യവിഷയത്തിലേക്കു മടങ്ങാം.

എല്ലാ അബോധചലനങ്ങളും സബോധചലനങ്ങളും നാഡികളിലൂടെയുള്ള പ്രാണപ്രവൃത്തികളാണ്. അബോധചലനങ്ങളുടെമേൽ നിയന്ത്രണം കിട്ടുന്നതു വളരെ നല്ല ഒരു സംഗതിയാണെന്നു നിങ്ങൾ ഇപ്പോൾ കാണുന്നുണ്ടല്ലോ.

വേറൊരവസരത്തിൽ ഈശ്വരൻെറയും മനുഷ്യൻെറയും നിർവ്വചനം ഞാൻ പറഞ്ഞുതരികയുണ്ടായി. മനുഷ്യൻ ഒരനന്തവൃത്തമാണ്; അതിന് എങ്ങും പരിധിയില്ല, പക്ഷേ കേന്ദ്രം ഒരു സ്ഥാനത്തു സ്ഥാപിതമാണ്. ഈശ്വരനും ഒരനന്തവൃത്തം; അതിന് എങ്ങും പരിധിയില്ല, കേന്ദ്രം എവിടെയുമുണ്ട്. അവൻ എല്ലാ കൈകൾകൊണ്ടും പ്രവർത്തിക്കുന്നു, എല്ലാ കണ്ണുകളിലൂടെയും കാണുന്നു, എല്ലാ കാലുകൾകൊണ്ടും നടക്കുന്നു, എല്ലാ ശരീരങ്ങളിലും ശ്വസിക്കുന്നു, എല്ലാ ജീവനിലും ജീവിക്കുന്നു, എല്ലാ വദനങ്ങളിലൂടെയും വചിക്കുന്നു. എല്ലാ മസ്തിഷ്കത്തിലൂടെയും വിചാരിക്കയും ചെയ്യുന്നു. മനുഷ്യന് ഈശ്വരനെപ്പോലെയാകാം, അഖിലജഗന്നിയാമകത്വം നേടാം, തൻെറ അഹംബോധ കേന്ദ്രം അനന്തഗുണമാക്കാമെങ്കിൽ. അതുകൊണ്ട്, മനസ്സിലാക്കേണ്ട മുഖ്യസംഗതി ബോധമാണ്.

ഇവിടെ ഇരുട്ടത്ത് ഒരു അനന്തരേഖയുണ്ടെന്നു വെയ്ക്കുക. നാം ആ രേഖ കാണുന്നില്ല; എന്നാൽ അതിൽ ഒരു ഭാസ്വരബിന്ദു ഉണ്ട്, അതു മുന്നോട്ടു നീങ്ങുകയാണ്. രേഖയിലൂടെ ചലിക്കെ അതിൻെറ നാനാഭാഗങ്ങളെ അതു തുടർച്ചയായി തിളക്കുന്നു; പിന്നിട്ടതെല്ലാം വീണ്ടും ഇരുളുകയും ചെയ്യുന്നു. നമ്മുടെ ബോധത്തെ ശരിക്കും ഈ ഭാസ്വരബിന്ദുവോടുപമിക്കാം. അതിൻെറ ഭൂതാനുഭൂതികൾ വർത്തമാനത്തിന് സ്ഥാനം കൊടുത്തിരിക്കുന്നു, അഥവാ ഉപബോധമായിരിക്കുന്നു. നമ്മിലുള്ള അവയുടെ സാന്നിധ്യത്തെ നാം അറിയുന്നില്ല; പക്ഷേ അവ അവിടെയുണ്ട്, അബോധപൂർവ്വം നമ്മുടെ ശരീരമനസ്സുകളെ സ്വാധീനിച്ചുകൊണ്ട്. ബോധാവലംബം കൂടാതെ ഇപ്പോൾ ചെയ്യുന്ന എല്ലാ ചലനവും മുമ്പു സബോധമായിരുന്നു. സ്വയം പ്രവർത്തിക്കാൻ വേണ്ടത്ര വേഗം അതിനു നല്കിയിട്ടുണ്ട്.

എല്ലാ നീതിസംഹിതകളിലുമുള്ള നിരപവാദമായ വലിയ പിഴവ്, ദുഷ്കൃത്യങ്ങളിൽനിന്നു നിവർത്തിക്കാനുള്ള ഉപായം മനുഷ്യനെ പഠിപ്പിക്കാൻ വിട്ടുപോയതാണ്. എല്ലാ നീതിസംഹിതകളും ഉപദേശിക്കുന്നുണ്ട്: "കക്കരുത്!" വളരെ നല്ലത്, പക്ഷേ മനുഷ്യൻ കക്കുന്നതെന്തുകൊണ്ട്? എന്തുകൊണ്ടെന്നാൽ എല്ലാ കളവും കൊള്ളയും മറ്റു ദുഷ്കൃത്യങ്ങളും, നിയമേന സ്വയം പ്രവൃത്തങ്ങളായിരിക്കുന്നു. പഠിച്ച കള്ളനും കൊള്ളക്കാരനും നുണയനും അധർമ്മികളായ ആണും പെണ്ണും അങ്ങനെയൊക്കെയിരിക്കുന്നത് അവശരായിട്ടാണ്! പരമാർത്ഥത്തിൽ ഇതു ഭയങ്കരമായ ഒരു മാനസികപ്രശ്നമാണ്, അത്യുദാരമായ കാഴ്ചപ്പാടിൽ നാം മനുഷ്യനെ കാണണം. നന്നാകുക അത്ര എളുപ്പമല്ല. സ്വതന്ത്രരാകുംവരെ നിങ്ങൾ വെറും യന്ത്രങ്ങളല്ലാതെ എന്താണ്? നിങ്ങൾ നല്ലവനാണെന്നുവെച്ചു ഗർവിക്കണോ? തീർച്ചയായും അരുത്. നിങ്ങൾ നല്ലവനായിരിക്കുന്നത് നിങ്ങൾക്കത് ഒഴിച്ചുകൂടാഞ്ഞിട്ടാണ്. വേറൊരുവൻ ചീത്തയായിരിക്കുന്നത് അവനത് ഒഴിച്ചുകൂടാഞ്ഞിട്ടാണ്. നിങ്ങൾ അവൻെറ സ്ഥാനത്തായിരുന്നെങ്കിൽ നിങ്ങളെന്തായിട്ടുണ്ടാവുമെന്ന് ആരറിയുന്നു? തെരുവിലെ സ്ത്രീയും ജയിലിലെ കള്ളനും നിങ്ങൾ നന്നാകട്ടെ എന്നുവെച്ചു ബലികഴിക്കപ്പെടുന്ന ക്രിസ്തുവാണ്. അത്തരമാണ് തോലനനിയമം. എല്ലാ കള്ളന്മാരും കൊലയാളികളും, അധർമ്മികളുമെല്ലാം, ദുർബലതമന്മാർ, ദുഷ്ടതമന്മാർ, പിശാചുക്കൾ അവരെല്ലാം എൻെറ ക്രിസ്തുവാണ്! ഞാൻ ഈശ്വരനായ ക്രിസ്തുവിനും പിശാചായ ക്രിസ്തുവിനും ഒരാരാധന ചെയ്യാൻ കടപ്പെട്ടവനാണ്. ഇതാണെൻെറ തത്ത്വം; എനിക്കത് ഒഴിക്ക വയ്യ. നല്ലവൻെറയും പുണ്യവാൻെറയും പാദങ്ങളിലേക്ക്, ദുഷ്ടൻെറയും പൈശാചികൻെറയും പാദങ്ങളിലേക്ക്, എൻെറ പ്രണാമങ്ങൾ ചെല്ലുകയാണ്. അവരെല്ലാം എൻെറ ആചാര്യന്മാരാണ്, എൻെറ ആത്മീകപിതാക്കൾ, എൻെറ രക്ഷകന്മാർ? ഞാൻ ഒരുവനെ ശപിച്ചേക്കാം, എങ്കിലും അവൻെറ കുറ്റങ്ങൾകൊണ്ടു മെച്ചപ്പെടാം; വേറൊരുവനെ ഞാൻ അനുഗ്രഹിച്ചേക്കാം; അവൻെറ സത്കർമ്മങ്ങൾകൊണ്ടു ഞാൻ

മെച്ചപ്പെടാം. ഇത്, ഞാനിവിടെ നില്ക്കുന്നു എന്നപോലെതന്നെ സത്യമാണ്. തെരുവാടിസ്ത്രീയെ എനിക്കു നിന്ദിക്കേണ്ടതുണ്ട്, സമുദായം ആവശ്യപ്പെടുന്നതുകൊണ്ട്! അവൾ, എൻെറ രക്ഷകി, ആരുടെ തെരുവാട്ടം മറ്റു സ്ത്രീകളുടെ ചാരിത്രഹേതുവായിരിക്കുന്നു, അവൾ! അതെപ്പറ്റി വിചാരിക്കുക! പുരുഷന്മാരേ, സ്ത്രീകളേ! നിങ്ങൾ ഈ പ്രശ്നത്തെപ്പറ്റി വിചാരിക്കൂ, ഇതൊരു സത്യമാണ്, നഗ്നവും ധീരവുമായ സത്യം! ഞാൻ ലോകത്തെ ഏറെക്കാണുംതോറും, സ്ത്രീപുരുഷന്മാരെ കൂടുതൽ കാണുംതോറും, ഈ തീർച്ചയ്ക്കു കരുത്തേറുന്നു. ആരെ ഞാൻ പഴിക്കണം? ആരെ ഞാൻ സ്തുതിക്കണം? പ്രശ്നത്തിൻെറ ഇരുവശം കാണേണ്ടതുണ്ട്.

നമ്മുടെ മുമ്പിലുള്ള കർത്തവ്യം വിപുലമാണ്; ആദ്യമായും അവസാനമായും നാം നോക്കേണ്ടത്, നമ്മിൽ അടിഞ്ഞുകിടക്കുന്ന, സ്വയം പ്രവൃത്തങ്ങളായിത്തീർന്നിട്ടുള്ള, വിപുലവിചാരരാശിയെ നിയന്ത്രിക്കാനാണ്.

ദുഷ്പ്രവൃത്തി ബോധതലത്തിലാണ്, സംശയമില്ല; പക്ഷേ, ദുഷ്പ്രവൃത്തിയെ ഉളവാക്കിയ കാരണം വളരെ അപ്പുറത്ത്, അബോധത്തിൻെറയും അദൃഷ്ടത്തിൻെറയും ലോകങ്ങളിൽ, ആയിരിക്കുന്നു; അതുകൊണ്ടു കൂടുതൽ പ്രബലങ്ങളും.

പ്രായോഗികമനോവിജ്ഞാനിയും അതിൻെറ ശക്തികളെ ആദ്യം തിരിച്ചുവിടുന്നത് അബോധത്തെ നിയന്ത്രിക്കുന്നതിലേക്കാണ്; അതു കഴിയുമെന്നും നമുക്കറിയാം. എന്തുകൊണ്ട്? അബോധത്തിൻെറ കാരണം സബോധമാണെന്നു നമുക്കറിയാവുന്നതുകൊണ്ട്; അബോധവിചാരങ്ങൾ കോടിക്കണക്കായി അടിഞ്ഞുകിടക്കുന്ന പഴയ സബോധവിചാരങ്ങളാണ്, പഴയ ബോധപ്രവൃത്തികൾ കല്ലിച്ചുകഴിഞ്ഞവ. നാം അവയുടെനേരെ നോക്കുന്നില്ല, അവയെ അറിയുന്നില്ല, അവയെ മറന്നിരിക്കുന്നു. എന്നാൽ, ധരിച്ചുകൊൾക, തിന്മയുടെ ശക്തികൾ അബോധത്തിലാണെങ്കിൽ അതുപോലെയാണ് നന്മയുടെ ശക്തികളും. പോക്കറ്റിലെന്നപോലെ, നമ്മിൽ സംഭൃതമായിട്ടു നമുക്കു പലതുമുണ്ട് നമ്മൾ അവയെ മറന്നിരിക്കുന്നു, അവയെ ഓർക്കുന്നേ ഇല്ല; അവയോ, വളരെ ഉണ്ട്, അഴുകുന്നു, തീർച്ചയായും അപകടകരങ്ങളായിത്തീരുന്നു. അവ പൊന്തിവരികയാണ്, മനുഷ്യവർഗ്ഗത്തെ കൊല്ലുന്ന അബോധഹേതുക്കൾ. അതുകൊണ്ട്, യഥാർത്ഥമായ മനോവിജ്ഞാനീയം അവയെ ബോധത്തിൻെറ നിയന്ത്രണത്തിൽ കൊണ്ടുവരാൻ ശ്രമിക്കും. മഹത്തായ യത്നം മനുഷ്യനെ തീർത്തും തൻെറതന്നെ നാഥനാക്കുവാൻവേണ്ടി അവനെ ഏതാണ്ടു പുനർജീവിപ്പിക്കയാണ്. നമ്മുടെ ശരീരത്തിലെ സ്വയംപ്രവർത്തകങ്ങളെന്നു നാം പറയുന്ന കരൾ മുതലായ കരണങ്ങളെക്കൊണ്ടുപോലും നമ്മുടെ ശാസനകളെ അനുസരിപ്പിക്കാവുന്നതാണ്.

ഇതാണ് പഠിപ്പിൻെറ ഒന്നാംഭാഗം, അബോധത്തിൻെറ നിയന്ത്രണം. അടുത്തതു സബോധത്തെ കവിഞ്ഞുപോകയാണ്. അബോധപ്രവൃത്തി

ബോധത്തിൻെറ അടിയിലായതുപോലെ ബോധത്തിനു മുകളിലായി വേറൊരു പ്രവൃത്തിയുണ്ട്. ഈ ബോധാതീതത്തെ പ്രാപിക്കുമ്പോൾ മനുഷ്യൻ സ്വതന്ത്രനും മുക്തനുമാകുന്നു; മൃതി അമൃതമാകുന്നു, ദൗർബല്യം അനന്തശക്തിയായി ഭവിക്കുന്നു, കടുത്ത പാരതന്ത്ര്യം സ്വാതന്ത്ര്യമായി മാറുന്നു. അതാണ് നമ്മുടെ ലക്ഷ്യം. ബോധാതീതത്തിൻെറ അനന്തലോകം.

അങ്ങനെ, അതുകൊണ്ട്, രണ്ടുവിധം പ്രവൃത്തി വേണമെന്നു നാം കാണുന്നു. ആദ്യത്തേത്, നിലവിലുള്ള രണ്ടു സാധാരണധാരകളായ ഇഡാപിംഗളകളെ മുറയ്ക്കു പ്രവർത്തിപ്പിച്ച് ഉപബോധവ്യാപാരം നിയന്ത്രിക്കുക; രണ്ടാമത്തേത്, ബോധത്തിനുമപ്പുറം കടക്കുക.

ദീർഘകാലം ഏകാഗ്രത അഭ്യസിച്ച് ഈ സത്യം പ്രാപിച്ചവൻ മാത്രമേ യോഗിയാവൂ എന്നു ഗ്രന്ഥങ്ങൾ പറയുന്നു. ഇപ്പോൾ സുഷുമ്ന തുറക്കുന്നു; ഈ നവമാർഗ്ഗത്തിൽ മുമ്പൊരിക്കലും കടന്നിട്ടില്ലാത്ത ഒരു ധാര അതിലെത്തുകയും ക്രമേണ ഓരോ പദ്മകേന്ദ്രങ്ങളെ (എന്നാണ് അലങ്കാരഭാഷയിൽ ഞങ്ങൾ പറയുക) ആരോഹണം ചെയ്കയും ഒടുവിൽ മസ്തിഷ്കത്തെ പ്രാപിക്കുകയും ചെയ്യും. അപ്പോൾ യോഗി, താൻ വാസ്തവത്തിലെന്തോ അതിനെക്കുറിച്ചു ബോധവാനാകും. ഈശ്വരൻതന്നെ.

ഓരോരുവന്നും, ആരെയും ഒഴിക്കാതെ നമ്മിലോരോരുവന്നും, യോഗത്തിൻെറ ഈ ഉന്നതപദവിയിൽ എത്താനാവും, പക്ഷേ അതൊരു ഭയങ്കര യത്നമാണ്. ഒരുവന് ഈ സത്യം പ്രാപിക്കണമെങ്കിൽ പ്രവചനം കേൾക്കുക, ചില്ലറ ശ്വാസാഭ്യാസം നടത്തുക എന്നതിലധികമായി ചിലതു ചെയ്യേണ്ടിവരും. എല്ലാം സന്നാഹത്തെ ആശ്രയിച്ചിരിക്കുന്നു. ഒരു സദ്യയുണ്ണാൻ എത്രനേരം വേണം? കുറെ വിനാഴികകൾ മാത്രം. സദ്യയൊരുക്കാനോ? നാഴികകൾതന്നെ വേണ്ടിവരും. മെഴുകുതിരി കൊളുത്താൻ എത്രനേരം വേണം? നിമിഷനേരം മതി. എന്നാൽ മെഴുകുതിരിയുണ്ടാക്കാൻ എത്ര നേരമെടുക്കുന്നു! മെഴുകുതിരിയുണ്ടാക്കുന്നതാണ് മുഖ്യസംഗതിയെന്നു നാം മറക്കുന്നു.

ലക്ഷ്യപ്രാപ്തി അത്ര കഠിനമായാലും നമ്മുടെ അത്യല്പശ്രമങ്ങളും വിഫലങ്ങളല്ല. നമുക്കറിയാം, ഒന്നും നഷ്ടമാകുന്നില്ല, ഗീതയിൽ അർജ്ജുനൻ ചോദിക്കുന്നു: 'ഈ ജന്മം യോഗസിദ്ധിയെ പ്രാപിക്കാത്തവർ, അവർ, ഗ്രീഷ്മമേഘങ്ങൾപോലെ നശിച്ചുപോകുന്നുവോ?' കൃഷ്ണൻ മറുപടി പറയുന്നു: 'തോഴ, ഒന്നും ഈ ലോകത്തിൽ നശിക്കുന്നില്ല. ഒരുവൻ എന്തൊക്കെ ചെയ്യുന്നുവോ അതൊക്കെ അവൻേറതായിരിക്കുന്നു. ഈ ജന്മം യോഗഫലം ഉണ്ടാവാത്തപക്ഷം അടുത്ത ജന്മം അത് വീണ്ടുമാരംഭിക്കുന്നു." അല്ലെങ്കിൽ, യേശുവിൻെറയും ബുദ്ധൻെറയും ശങ്കരൻെറയും അദ്ഭുതശൈശവത്തെ നിങ്ങൾ എങ്ങനെ വ്യാഖ്യാനിക്കും?

ശ്വസനവും ആസനവും മറ്റും യോഗസഹായകങ്ങളാണ്, സംശയമില്ല;

പക്ഷേ, അവ കേവലം കായികങ്ങളാണ്. മഹാസന്നാഹങ്ങൾ മാനസികങ്ങളാണ്. വേണ്ടുന്ന ഒന്നാമത്തെ സംഗതി നിശ്ശബ്ദവും ശാന്തിപരവുമായ ഒരു ജീവിതമാണ്.

യോഗിയാകാനാഗ്രഹിക്കുന്നപക്ഷം നിങ്ങൾ സ്വതന്ത്രനായിരിക്കണം; ഏകാകിയായി ഉത്കണ്ഠാരഹിതമായ ചുറ്റുപാടിൽ താമസിക്കുകയും വേണം. സുഖവും സുന്ദരവുമായ ഒരു ജീവിതം കൊതിച്ചുകൊണ്ട്, അതെസമയം ആത്മാവിനെ സാക്ഷാത്കരിക്കണമെന്നുള്ളവൻ, മരക്കഷ്ണമെന്നസ്ധാളിച്ച് മുതലയെ പിടികൂടി പുഴകടക്കാനാശിക്കുന്ന മൂഢനെപ്പോലെയാണ്. 'ആദ്യം ഈശ്വരനെ തേടുക; മറ്റെല്ലാം വഴിയെ വന്നുചേരും.' ഇതാണ് മഹത്തായ ഒരേ ഒരു കർത്തവ്യം, ഇതാകുന്നു ത്യാഗം. ഒരാദർശത്തിനുവേണ്ടി ജീവിക്കുക, മറ്റൊന്നിനും മനസ്സിൽ ഇടം കൊടുക്കരുത്. ഒരിക്കലും പിഴയ്ക്കാത്തത്, നമ്മുടെ അദ്ധ്യാത്മസിദ്ധി, സമ്പാദിക്കാൻ നമ്മുടെ സർവ്വശക്തികളും മുന്നോട്ടുവെയ്ക്കാം. സാക്ഷാത്കാരത്തിനു ശക്തമായ അഭിവാഞ്ഛയുള്ളപക്ഷം നാം പ്രയത്നിക്കണം, പ്രയത്നത്തിലൂടെ വളർച്ച വരുകയും ചെയ്യും. നാം തെറ്റുകൾ ചെയ്തേക്കാം; പക്ഷേ അവ ഓർക്കാപ്പുറത്തെ ദേവദൂതന്മാ*രാവാം.

അദ്ധ്യാത്മജീവിതത്തിന് അത്യന്തസഹായം ധ്യാനമാണ്. ധ്യാനത്തിൽ നാം, നമ്മുടെ ഭൗതികോപാധികളെല്ലാം ഉരിഞ്ഞുകളഞ്ഞ് നമ്മുടെ ദിവ്യപ്രകൃതിയെ അനുഭവിക്കുന്നു. ധ്യാനത്തിൽ ഒരു ബാഹ്യസഹായത്തെയും അവലംബിക്കുന്നില്ല. ആത്മാവിൻെറ സ്പർശത്തിന് ഏത് ഇരുട്ടറയേയും പ്രകാശോജ്ജ്വലമാക്കാം. അതിനു നീചതമവസ്തുവിൻെറ മേലും പരിമളം പൊഴിക്കാൻ കഴിയും. അതിനു ദുഷ്ടനെ ദിവ്യനാക്കാനാവും: സർവ്വശത്രുതയും സർവ്വസ്വാർത്ഥതയും തൂത്തുമായ്ക്കപ്പെടുന്നു. ദേഹചിന്ത എത്ര കുറയുന്നോ അത്രയ്ക്കു മെച്ചം. കാരണം, ശരീരമാണ് നമ്മെ താഴേക്കു വലിക്കുന്നത്. ആസക്തി, അഭിമാനം - ഇതാണ് നമ്മെ ശോകാകുലരാക്കുന്നത്. അതാണ് രഹസ്യം; ഞാൻ ചൈതന്യമാണ് ശരീരമല്ല എന്നു വിചാരിക്കുക; വിശ്വം മുഴുവൻ, അതിൻെറ സർവ്വബന്ധങ്ങളും അതിൻെറ എല്ലാ നന്മയും തിന്മയും ഉൾപ്പെടെ, വെറുമൊരു വർണ്ണചിത്രപരമ്പര, തുണിയിൽ വരച്ച ദൃശ്യങ്ങൾ; അതിൻെറ സാക്ഷിയാണ് ഞാൻ.

* 'ദേവദൂതന്മാർ ഓർക്കാപ്പുറത്ത്' എന്നൊരു കവിതയുണ്ട്, വി.സാ.സ. ഏഴാം ഭാഗത്തിൽ

## വേദാന്തദർശനം*

ഇന്നു വേദാന്തതത്ത്വശാസ്ത്രം എന്നു സാമാന്യമായറിയപ്പെടുന്ന ദർശന സംഹിത യഥാർത്ഥത്തിൽ ഇപ്പോൾ ഭാരതത്തിലുള്ള എല്ലാ മതശാഖകളെയും ഉൾക്കൊള്ളുന്നു. അങ്ങനെ, അതിനു പല വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ട്. ദ്വൈതത്തിൽ തുടങ്ങി അദ്വൈതത്തിൽ അവസാനിക്കുന്ന അവ ഒന്നിനൊന്നു പുരോഗമിക്കുന്നതായി ഞാൻ കാണുന്നു. വേദാന്തശബ്ദത്തിൻെറ വാച്യാർത്ഥം വേദങ്ങളുടെ അന്തം എന്നാണ്. വേദങ്ങൾ ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളുമാണ്. പാശ്ചാത്യദേശങ്ങളിൽ ചിലപ്പോൾ വേദങ്ങളെന്നു പറഞ്ഞാൽ, അവയിലെ സംഹിതാബ്രാഹ്മണ ഭാഗങ്ങൾ മാത്രമെന്നേ ധരിക്കാറുള്ളു. എന്നാൽ ഇക്കാലത്ത് ഈ ഭാഗങ്ങൾ മിക്കവാറും ലുപ്തപ്രചാരങ്ങളായിട്ടുണ്ട്; ഭാരതത്തിൽ വേദശബ്ദംകൊണ്ടു പ്രായേണ വേദാന്തത്തെയാണ് വിവക്ഷിക്കാറുള്ളത്. മതഗ്രന്ഥങ്ങളിൽ നിന്നു വല്ല ഭാഗവും ഉദ്ധരിക്കേണ്ടിവരുമ്പോൾ, ഞങ്ങളുടെ ഭാഷ്യകാരന്മാരെല്ലാം വേദാന്തത്തിൽനിന്നാണ് ഉദ്ധരിക്കാറ്. വേദാന്തത്തിനു ഭാഷ്യകാരന്മാരുടെ ഇടയിൽ പ്രചാരമുള്ള മറ്റൊരു സാങ്കേതികസംജ്ഞയാണ് ശ്രുതി എന്നത്. വേദാന്തമെന്ന പേരിൽ അറിയപ്പെടുന്ന എല്ലാ ഗ്രന്ഥങ്ങളും വേദങ്ങളിലെ കർമ്മകാണ്ഡഭാഗത്തിനുശേഷം രചിക്കപ്പെട്ടവയാണെന്ന് തികച്ചും പറഞ്ഞുകൂടാ. ഉദാഹരണത്തിന് അവയിലൊന്നായ ഈശാവാസ്യോപനിഷത്ത്, വേദങ്ങളിലെ ഏറ്റവും പ്രാചീനഭാഗങ്ങളിൽപ്പെടുന്ന യജുർവേദത്തിൻെറ നാല്പതാമദ്ധ്യായമാണ്. ബ്രാഹ്മണങ്ങളുടെ ഇടയ്ക്ക് അവയുടെ ഭാഗമായി വന്നിട്ടുള്ള മറ്റുപനിഷത്തുകളുമുണ്ട്. ബാക്കി ഉപനിഷത്തുകൾ സ്വതന്ത്രങ്ങളാണ്, അവ ബ്രാഹ്മണങ്ങളുടെയോ വേദങ്ങളിലെ മറ്റു ഭാഗങ്ങളുടെയോ അംശമല്ല എന്നാൽ അവ ഇതര വേദഭാഗങ്ങളിൽനിന്നു കേവലം സ്വതന്ത്രമാണെന്നു വിചാരിക്കാനും യുക്തിയില്ല. എന്തെന്നാൽ, വേദഭാഗങ്ങൾ പലതും പാടേ നഷ്ടപ്പെട്ടിട്ടുണ്ടെന്നും ബ്രാഹ്മണങ്ങളധികവും ലുപ്തങ്ങളായെന്നും നമുക്കറിയാം. അതിനാൽ ഇപ്പോൾ സ്വതന്ത്രമെന്നു കരുതപ്പെടുന്ന ഉപനിഷത്തുകൾ, കാലക്രമത്തിൽ ലുപ്തമായ വല്ല ബ്രാഹ്മണങ്ങളുടെയും അംശങ്ങളായിരുന്നു എന്നു വരാം. ബ്രാഹ്മണങ്ങൾ പൊയ്പോയിട്ടും ഉപനിഷത്തുകൾ നിലനിന്നു. ഉപനിഷത്തുകൾ അരണ്യഗ്രന്ഥങ്ങൾ, അഥവാ ആരണ്യകങ്ങൾ എന്നും വിളിക്കപ്പെടുന്നു.

---

* ഹാർവാർഡ് സർവകലാശാലയിലെ ഗ്രാഡ്വേറ്റ് ഫിലോസഫിക്കൽ സൊസൈറ്റിയുടെ മുമ്പാകെ 1896 മാർച്ച് 25 -ാംനു ചെയ്ത പ്രസംഗം.

അങ്ങനെ വേദാന്തമാണ് ഹിന്ദുക്കളുടെ ഗണ്യമായ മതഗ്രന്ഥം. അതിനാൽ വൈദികശാസ്ത്രങ്ങളെല്ലാം അതിനെ അടിസ്ഥാനമായി സ്വീകരിക്കേണ്ടിയിരിക്കുന്നു. ബൗദ്ധന്മാരും ജൈനന്മാരും പോലും, സ്വസിദ്ധാന്തസ്ഥാപനത്തിനു സഹായിക്കുമെന്ന് കാണുന്നിടങ്ങളിൽ വേദാന്തത്തെ പ്രമാണമായുദ്ധരിക്കാറുണ്ട്. ഭാരതീയദർശനങ്ങളെല്ലാം വേദങ്ങളിൽ അധിഷ്ഠിതമെന്നു സ്വയം ഭാവിക്കുന്നുണ്ടെങ്കിലും ഓരോന്നും വെവ്വേറെ പേരു സ്വീകരിച്ചിട്ടുണ്ട്. ഇവയിൽ ഏറ്റവും ഒടുവിലത്തേതായ വ്യാസദർശനം മുൻദർശനങ്ങളെക്കാൾ കൂടുതലായി വേദസിദ്ധാന്തങ്ങളിൽ നിലയുറപ്പിക്കയും, അതോടൊപ്പം സാംഖ്യം, ന്യായം മുതലായ പൂർവ്വദർശനങ്ങളെ വേദാന്തസിദ്ധാന്തങ്ങളുമായി അനുരഞ്ജിപ്പിക്കുവാൻ ശ്രമിക്കയുമുണ്ടായി. അതിൽ, ഇന്ന് 'വേദാന്തദർശന'മെന്നു വിശേഷേണ പറയുന്നത് ഈ വ്യാസദർശനത്തെയാണ്; വ്യാസൻെറ സൂത്രങ്ങൾ ആധുനികഭാരതത്തിൽ വേദാന്തതത്ത്വശാസ്ത്രത്തിൻെറ അടിസ്ഥാനമായിരിക്കയും ചെയ്യുന്നു. ഇനി, വ്യാസസൂത്രങ്ങളെ ഓരോരോ ഭാഷ്യകാരന്മാർ ഭിന്നരീതികളിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. പൊതുവെ പറഞ്ഞാൽ, ഇപ്പോൾ ഭാരതത്തിൽ മൂന്നുതരം ഭാഷ്യകാരന്മാരാണുള്ളത്; അവരുടെ വ്യാഖ്യാനങ്ങളുടെ ഫലമായി മൂന്നു ദർശനസമ്പ്രദായങ്ങളും തദനുയായികളും നിലവിലുണ്ട് - ദ്വൈതികൾ, വിശിഷ്ടാദ്വൈതികൾ, അദ്വൈതികൾ. ഭാരതീയജനതയിൽ ഏറിയകൂറും ദ്വൈതവിശിഷ്ടാദ്വൈതവിഭാഗങ്ങളിൽ ഉൾപ്പെടുന്നു. അദ്വൈതികളുടെ എണ്ണം താരതമ്യേന കുറവാണ്. തുടർന്ന്, ഈ മൂന്നു സമ്പ്രദായങ്ങളിലും അടങ്ങിയ ആശയങ്ങൾ നിങ്ങളെ ധരിപ്പിക്കുവാൻ ഞാൻ ശ്രമിക്കാം. അതിനുമുമ്പ് ഒരു കാര്യം പ്രസ്താവിച്ചു കൊള്ളട്ടെ: ഈ വിഭിന്ന വേദാന്തസമ്പ്രദായങ്ങൾക്ക് ഒരേ മനശ്ശാസ്ത്രമാണുള്ളത്, സാംഖ്യദർശനത്തിലെ മനശ്ശാസ്ത്രം. സാംഖ്യമനശ്ശാസ്ത്രം ന്യായവൈശേഷികദർശനങ്ങളിലെ മനശ്ശാസ്ത്രത്തോട് അത്യന്തസാദൃശ്യമുള്ളതാണ്; നിസ്സാരാംശങ്ങളിലേ ചില വ്യത്യാസങ്ങളുള്ളു.

എല്ലാ വേദാന്തികളും മൂന്നു കാര്യങ്ങളിൽ യോജിക്കുന്നു. അതായത് ഈശ്വരനിലും വേദങ്ങളുടെ അപൗരുഷേയത്വത്തിലും കല്പസങ്കല്പത്തിലും എല്ലാവരും വിശ്വസിക്കുന്നു. വേദങ്ങളെപ്പറ്റി പറഞ്ഞുകഴിഞ്ഞു. കല്പങ്ങളെപ്പറ്റിയുള്ള വിശ്വാസം ഇതാണ്. പ്രപഞ്ചത്തിലുള്ള എല്ലാ ദ്രവ്യങ്ങളും 'ആകാശ'മെന്ന ഒരു മൂലദ്രവ്യത്തിൽനിന്നുദ്ഭവിച്ചതാണ്. അതുപോലെ, പ്രപഞ്ചത്തിലെ സകല ശക്തിയും - അതു ഗോളങ്ങളുടെ ആകർഷണവികർഷണങ്ങളോ ജീവികൾ തമ്മിലുള്ള ആകർഷണവികർഷണങ്ങളോ ജീവശക്തിയോ ഏതുമാകട്ടെ - 'പ്രാണൻ' എന്ന ഒരു മൂലശക്തിയുടെ രൂപാന്തരങ്ങളാണ്. പ്രാണൻ ആകാശത്തിന്മേൽ പ്രവർത്തിച്ചു പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. അഥവാ സർജ്ജനം ചെയ്യുന്നു. കല്പാരംഭത്തിൽ ആകാശം നിശ്ചലമാണ്, അവ്യക്തഭാവത്തിലാണ്. അനന്തരം പ്രാണൻ ആകാശത്തിന്മേൽ കൂടുതൽ കൂടുതൽ പ്രവർത്തിച്ചു തുടങ്ങുകയും,

തത്ഫലമായി ആകാശത്തിൽനിന്നു സ്ഥൂലങ്ങളായ രൂപങ്ങൾ മേല്ക്കുമേൽ - ചെടികൾ, ജന്തുക്കൾ, മനുഷ്യർ, ജ്യോതിർഗോളങ്ങൾ ഇത്യാദി - പ്രാദുർഭവിക്കയും ചെയ്യുന്നു. ഗണനാതീതമായ ഒരു നീണ്ട കാലത്തിനുശേഷം ഈ പരിണാമം നിലച്ച്, വിപരിണാമം ആരംഭിക്കുന്നു; എല്ലാ വസ്തുക്കളും ശക്തികളും മേല്ക്കുമേൽ സൂക്ഷ്മീഭവിച്ച് മൂലാകാശത്തിലേക്കും മൂലപ്രാണനിലേക്കും മടങ്ങുന്നു. പിന്നീടു പുതിയൊരു കല്പം ആരംഭിക്കുകയായി. ഒരു പ്രഭവവും ഒരു പ്രളയവും ചേർന്ന ഒരു പൂർണ്ണചക്രഗതിയാണ് ഒരു കല്പം. ഇനി പ്രാണാകാശങ്ങൾക്കു രണ്ടിനും മീതെ ഒരു വസ്തുവുണ്ട് - മഹത് അഥവാ സമഷ്ടിമനസ്സ് എന്നു പറയപ്പെടുന്ന മൂന്നാമതൊന്നിലേക്ക് ഇവ രണ്ടിനേയും ലയിപ്പിക്കാം. ഈ സമഷ്ടിമനസ്സ് ആകാശത്തെയും പ്രാണനെയും പുതുതായി ഉണ്ടാക്കുകയല്ല, പ്രത്യുത അവയായി രൂപാന്തരപ്പെടുകയാണ്.

ഇനി, മനസ്സ്, ആത്മാവ്, ഈശ്വരൻ എന്നിവയെപ്പറ്റിയുള്ള ധാരണകൾ പരിചിന്തയ്ക്കെടുക്കാം. സർവ്വസമ്മതമായ സാംഖ്യമനശ്ശാസ്ത്രമനുസരിച്ച്, പ്രത്യക്ഷത്തിന് - ഉദാഹരണമായി, ദർശിക്കുന്നതിന് - ഒന്നാമതു ദർശനകരണങ്ങളുണ്ട്, കണ്ണുകൾ. കരണങ്ങൾക്ക് കണ്ണുകൾക്ക്, പിമ്പിലായി ചാക്ഷുഷനാഡിയും തത്കേന്ദ്രങ്ങളും ചേർന്ന 'ദർശനേന്ദ്രിയ'മുണ്ട്; അതു ബാഹ്യകരണമല്ലെങ്കിലും അതിനെകൂടാതെ കണ്ണ് കാണുന്നതല്ല. ഇനിയും വേണ്ടതുണ്ട്, പ്രത്യക്ഷത്തിന്. മനസ്സ് വരണം, ഇന്ദ്രിയവുമായി യോജിക്കയും വേണം. അതിനുപുറമെ, വേദനത്തെ ബുദ്ധിക്ക് സമർപ്പിക്കണം, മനസ്സിൻെറ നിശ്ചയ പ്രതികരണ വൃത്തിക്കു ബുദ്ധിയുടെ പ്രതികരണമുണ്ടാകുന്നതോടെ, ബാഹ്യലോകവും അഹംകാരവും മിന്നുന്നു. ഇവിടെയാണ് 'ഇച്ഛ'. എന്നാൽ എല്ലാം ഇനിയും തികഞ്ഞില്ല. തേജസ്പന്ദങ്ങളുടെ പരമ്പരയാൽ രൂപവത്കൃതമാകുന്ന ഓരോ ചിത്രവും പൂർണ്ണമാകുവാൻ ആ സ്പന്ദങ്ങൾ സ്ഥാവരമായ ഒന്നിൽ ഒരുമിച്ചുചേരേണ്ടതുപോലെ, മനസ്സിലെ ആശയങ്ങളെയെല്ലാം ഒരുമിച്ചു ചേർത്ത്, ശരീരമനസ്സുകളെ അപേക്ഷിച്ചു സ്ഥാവരമായി നില്ക്കുന്ന ഒന്നിനുമേൽ സർജ്ജിക്കണം. അതാണ് ആത്മാവ്, പുരുഷൻ.

സാംഖ്യദർശനമനുസരിച്ച്, 'ബുദ്ധി' എന്നറിയപ്പെടുന്ന മനസ്സിൻെറ പ്രതികരണവൃത്തി, മഹത്തത്ത്വത്തിൻെറ അഥവാ വിശ്വമനസ്സിൻെറ ഒരുല്പന്നമോ പരിണാമമോ അഭിവ്യക്തിയോ ആണ്. മഹത്ത് സ്പന്ദരൂപമായ ചിന്തയായി പരിണമിക്കുന്നു. അതിൻെറ ഒരു ഭാഗം ഇന്ദ്രിയങ്ങളായും മറ്റേ ഭാഗം ഭൂതസൂക്ഷ്മങ്ങളായും അഥവാ തന്മാത്രകളായും തീരുന്നു. ഇവയുടെയെല്ലാം പരസ്പരസമ്മേളനത്താലാണ് ഈ സമസ്തപ്രപഞ്ചവും നിർമ്മിക്കപ്പെട്ടത്. ഈ മഹത്തിൻെറയും പിന്നിലായി സാംഖ്യന്മാർ 'അവ്യക്ത'മെന്നൊരവസ്ഥയെ സങ്കല്പിക്കുന്നു. ആ അവസ്ഥയിൽ മനസ്സിനും അഭിവ്യക്തിയുണ്ടായിട്ടില്ല; സകലതും കാരണരൂപത്തിൽ കിടക്കുന്നു.

ഈ അവ്യക്തത്തെ 'പ്രകൃതി' എന്നും പറയുന്നു. ഈ പ്രകൃതിക്കും അപ്പുറത്താണ്, അതിൽനിന്നു നിത്യഭിന്നമായ 'പുരുഷൻ', സാംഖ്യമത പ്രകാരമുള്ള ആത്മാവ്. പുരുഷൻ നിർഗുണനനും സർവ്വവ്യാപിയുമാണ്. അതു കർത്താവല്ല, സാക്ഷിമാത്രം. പുരുഷസ്വരൂപത്തെ വിശദീകരിക്കാൻ ശുദ്ധസ്ഫടികത്തെയാണ് ഉദാഹരിക്കുന്നത്. സ്ഫടികത്തിൻെറ മുമ്പിൽ നാനാവർണ്ണങ്ങൾ വെച്ചാൽ, യഥാർത്ഥത്തിൽ വർണ്ണരഹിതമായ അതു നാനാവർണ്ണമായി കാണപ്പെടും; പുരുഷൻ ആ സ്ഫടികത്തെപ്പോലെയാണ്. വേദാന്തികൾ സാംഖ്യന്മാരുടെ പ്രകൃതി പുരുഷാശയങ്ങളെ നിരാകരിക്കുന്നു. പ്രകൃതിയുടെയും പുരുഷൻെറയും ഇടയ്ക്കു വലിയൊരു വിടവ് നികത്തപ്പെടാതെ കിടക്കുന്നുവെന്ന് അവർ പറയുന്നു. ഒരു വശത്തു സാംഖ്യദർശനം പ്രകൃതിവരെ ചെന്നെത്തുന്നു; അവിടെനിന്ന് പെട്ടെന്നു മറുവശത്തേക്ക് ഒരു നെടുംചാട്ടം ചാടി വേണം പ്രകൃതിയിൽനിന്നു തികച്ചും ഭിന്നമായ ആത്മാവിൽ, പുരുഷനിൽ, ചെല്ലാൻ. ഈ നാനാവർണ്ണങ്ങൾക്ക് സ്വതേ വർണ്ണരഹിതനായ ആത്മാവിൽ എങ്ങനെ പ്രവർത്തിക്കാം? അതിനാൽ വേദാന്തികൾ തുടക്കംമുതല്ക്കേ, ഈ ആത്മാവും പ്രകൃതിയും ഒന്നാണെന്നു പറയുന്നു. ദ്വൈതവേദാന്തികൾപോലും, പരമാത്മാവ് അഥവാ ഈശ്വരൻ പ്രപഞ്ചത്തിൻെറ നിമിത്തകാരണം മാത്രമല്ല, ഉപാദാനകാരണവുമാണെന്ന് സമ്മതിക്കുന്നു. എന്നാൽ അവർ വാക്കുകൊണ്ട് അങ്ങനെ പറയുന്നുവെന്നുമാത്രം, അവരുടെ പറച്ചിലിൽ നേരില്ല; എന്തെന്നാൽ അവർ സ്വനിഗമനങ്ങളിൽനിന്ന് ഇങ്ങനെ ഒഴിഞ്ഞുമാറാൻ ശ്രമിക്കുന്നു: ഈ പ്രപഞ്ചത്തിൽ ഈശ്വരൻ, ആത്മാവ്, പ്രകൃതി എന്നിങ്ങനെ മൂന്നു നിത്യസത്തകളുണ്ടെന്നാണ് അവർ പറയുന്നത്. പ്രകൃതിയും ആത്മാവും ഈശ്വരൻെറ ശരീരമെന്നതുപോലെയാണ്; ഈ അർത്ഥത്തിൽ ഈശ്വരനും സർവ്വപ്രപഞ്ചവും കൂടി ഒന്നാണ്. എന്നാൽ ഈ പ്രകൃതിയും അസംഖ്യം ജീവാത്മാക്കളും അനന്തകാലവും വിഭിന്നസത്തകളായേ കഴിയുന്നു. കല്പാരംഭത്തിൽ മാത്രമേ അവ അഭിവ്യക്തമാകൂ. കല്പാന്തത്തിൽ സൂക്ഷ്മരൂപത്തിലായി ആ അവസ്ഥയിൽ (അടുത്ത കല്പാരംഭംവരെയും) കഴിഞ്ഞുകൂടുന്നു. അദ്വൈതവേദാന്തികൾ ആത്മാവിനെസ്സംബന്ധിച്ച ഈ സിദ്ധാന്തത്തെ പാടെ തള്ളിക്കളയുന്നു. ഉപനിഷത്തുകളെല്ലാം അവരുടെ നിലപാടിന് ഉപോദ്ബലകമാകയാൽ, അവയെ പൂർണ്ണമായും ആസ്പദമാക്കിക്കൊണ്ടാണ് അവർ സ്വന്തം തത്ത്വശാസ്ത്രം കെട്ടിപ്പടുത്തത്. ഉപനിഷത്തുകളുടെയെല്ലാം ചർച്ചാവിഷയം ഒന്നാണ്, അവയെല്ലാം ഒരേ ഒരു കൃത്യമാണേറ്റെടുത്തിരിക്കുന്നത്. താഴെപ്പറയുന്ന പ്രമേയത്തെ സ്ഥാപിക്കുക: 'ഒരു മൺകട്ടയെ അറിഞ്ഞാൽ ജഗത്തിലുള്ള എല്ലാ മണ്ണിൻെറയും സ്വഭാവം അറിയുംപോലെ, ഏതൊന്നിനെ അറിഞ്ഞാൽ ജഗത്തിലുള്ള എല്ലാറ്റിനെയും അറിയാമോ, ആ ഒന്നെന്ത്?' അദ്വൈതികളുടെ ഉന്നം ജഗത്തിലുള്ള സകലതിനെയും ഏകത്തിലേക്കു സമാനയിക്കുകയാണ് - യാതൊന്നോ യഥാർത്ഥത്തിൽ

ഈ സമസ്തവിശ്വവുമായിരിക്കുന്നത് അതിനെ കണ്ടെത്തുക. ഈ സമസ്തവിശ്വവും ഏകമാണ്, ഒരേ തത്ത്വംതന്നെയാണ് നാനാരൂപങ്ങളിൽ അഭിവ്യക്തമായിരിക്കുന്നത് എന്നവർ പ്രഖ്യാപിക്കുകയും ചെയ്യുന്നു. സാംഖ്യന്മാർ പ്രകൃതി എന്നു വിളിക്കുന്നതും നിലവിലുണ്ടെന്നു അവർ സമ്മതിക്കുന്നു; എന്നാൽ ആ പ്രകൃതിയും ഈശ്വരൻതന്നെ എന്നാണ് അവർ പറയുന്നത്. ഈ ഈശ്വരൻ, ഈ ഏകസത്ത, ആണ് ഇതെല്ലാമായി പരിണമിച്ചിട്ടുള്ളത് - പ്രപഞ്ചം, മനുഷ്യൻ, ആത്മാവ്, എന്നുവേണ്ട, എന്തെല്ലാമുണ്ടോ അതെല്ലാം. മഹത്തത്ത്വവും മനസ്സും ആ ഏകസത്തയുടെ അഭിവ്യക്തികളാണ്. എന്നാൽ ഇവിടെ ഒരു വൈഷമ്യം ഉത്ഭവിക്കുന്നു - ഇതു ജഗദ്ബ്രഹ്മ വാദത്തിൻെറ* അംഗീകാരമാകും. അവികാര്യമെന്നു വേദാന്തികൾതന്നെ സമ്മതിക്കുന്ന ആ ഏകസത്ത എങ്ങനെ വികാര്യവും നശ്വരവുമായ ഒന്നായി മാറാനൊക്കും? വിവർത്തവാദംകൊണ്ടാണ് അദ്വൈത വേദാന്തികൾ ഇതിനു സമാധാനം പറയുന്നത്. സാംഖ്യന്മാരുടെയും ദ്വൈതികളുടെയും മതമനുസരിച്ച് ഈ പ്രപഞ്ചം മുഴുവൻ മൂലപ്രകൃതിയുടെ പരിണാമഫലമാണ്. അദ്വൈതികളിൽ ചിലരും ദ്വൈതികളിൽ കുറേപ്പേരും പ്രപഞ്ചം മുഴുവൻ ഈശ്വരൻെറ പരിണാമമാണെന്നു പറയുന്നു. എന്നാൽ ശങ്കരാനുയായികളായ തനി അദ്വൈതികളുടെ സിദ്ധാന്തപ്രകാരം, പ്രപഞ്ചം മുഴുവൻ ബ്രഹ്മവിവർത്തമാണ്. ബ്രഹ്മംതന്നെ ബ്രഹ്മസ്വരൂപത്തിൽനിന്നു മാറാതെ പ്രപഞ്ചമായി കാണപ്പെടുകയാണ്. ഈശ്വരൻ പ്രപഞ്ചത്തിൻെറ ഉപാദാനകാരണമാണ്; പക്ഷേ വാസ്തവമായിട്ടല്ല, തോന്നലിൽമാത്രം. പ്രസിദ്ധമായ രജ്ജുസർപ്പഭ്രാന്തിയെയാണ് ഇതിനുദാഹരണമായി ഉപയോഗിച്ചിട്ടുള്ളത്. കയറു സർപ്പമാണെന്നു തോന്നിച്ചു; യഥാർത്ഥത്തിൽ അതു സർപ്പമായിരുന്നില്ല, കയറുതന്നെയായിരുന്നു. ഇവിടെ കയറ് യഥാർത്ഥത്തിൽ സർപ്പമായി മാറിയില്ല. അതുപോലെ, പ്രപഞ്ചം മുഴുവൻ ആ ഏകസത്തയായ ബ്രഹ്മംതന്നെ. അതിന് ഒരു മാറ്റവും ഉണ്ടായിട്ടില്ല; നാം അതിൽ കാണുന്ന മാറ്റങ്ങളെല്ലാം മിഥ്യാദർശനമാണ്, നമ്മുടെ തോന്നൽമാത്രം. ഈ മാറ്റങ്ങൾ ഉളവാക്കുന്നതു ദേശകാലനിമിത്തങ്ങളാണ്, മനശ്ശാസ്ത്രത്തിൻെറ ഉയർന്ന സാമാന്യ സംജ്ഞ ഉപയോഗിച്ചു പറഞ്ഞാൽ, നാമരൂപങ്ങളാണ്. നാമരൂപങ്ങൾകൊണ്ടാണ് ഒരു വസ്തു മറ്റൊന്നിൽനിന്നു വ്യത്യാസപ്പെടുന്നത്. നാമരൂപങ്ങൾമാത്രമാണ് ഭേദമുളവാക്കുന്നത്. യഥാർത്ഥത്തിൽ അവ ഒന്നാണ്. ഇങ്ങനെയും വേദാന്തികൾ പറയുന്നു, ദൃശ്യവും സത്തയും വെവ്വേറെയില്ലെന്ന്. കയറു പാമ്പായി മാറുന്നതു തോന്നലിൽ മാത്രം; ഭ്രമം നീങ്ങുമ്പോൾ പാമ്പു മറയുന്നു. ഒരുവൻ അവിദ്യയിലാണ്ടിരിക്കുമ്പോൾ ദൃശ്യത്തെ കാണുന്നു, ഈശ്വരനെ കാണുന്നുമില്ല. അയാൾ ഈശ്വരനെ കാണുമ്പോൾ, അയാളെസ്സംബന്ധിച്ചു പ്രപഞ്ചം പാടെ മറയുന്നു. ഈ ദൃശ്യത്തിൻെറ ഹേതു അവിദ്യ അഥവാ

* Pantheism ഈശ്വരൻ പ്രപഞ്ചവും പ്രപഞ്ചം ഈശ്വരനുമാണെന്നുള്ള മതം

മായ ആണ്. അവികാര്യമായ കേവലവസ്തു അഭിവ്യക്തപ്രപഞ്ചമായി ധരിക്കപ്പെടുന്നു. ഈ മായ കേവലം ശൂന്യം അല്ലെങ്കിൽ അസത് ആണെന്നു പറഞ്ഞുകൂടാ. സത്തോ അസത്തോ അല്ലാത്തത് എന്നാണ് അതിൻെറ നിർവ്വചനംതന്നെ. അതു 'സത്' അല്ല, എന്തെന്നാൽ അവികാര്യമായ കേവലവസ്തുവിനെസ്സംബന്ധിച്ചേ 'സത്' എന്നു പറയാനാവൂ. ഈ അർത്ഥത്തിൽ മായ അസത് ആണ്. എന്നാൽ അതിനെ അസത് എന്നും പറഞ്ഞുകൂടാ; എന്തെന്നാൽ, തീരെ ഇല്ലാത്തതെങ്കിൽ, ഈ ദൃശ്യപ്രപഞ്ചത്തെ ഉല്പാദിപ്പിക്കാനതിനു കഴിയാതെപോയേനെ. അതുകൊണ്ടു മായ സത്തോ അസത്തോ അല്ലാത്ത ഒന്നാണ്; വേദാന്തശാസ്ത്രത്തിൽ അതിനെ അനിർവ്വചനീയമെന്നാണ് പറയുന്നതും. ഇപ്രകാരം മായയാണ് ഈ പ്രപഞ്ചത്തിൻെറ യഥാർത്ഥനിമിത്തം. ബ്രഹ്മമാകുന്ന ഉപാദാനത്തിനു മായ നാമരൂപങ്ങൾ നല്കുന്നു; തത്ഫലമായി ബ്രഹ്മം ഇക്കാണായതെല്ലാമായി നമുക്കു തോന്നിക്കുന്നു. അപ്പോൾ അദ്വൈതമതത്തിൽ വ്യക്തിഗതനായ ആത്മാവിനും സ്ഥാനമില്ല. വ്യക്തിഗതങ്ങളായ ആത്മാക്കളും മായയുടെ സൃഷ്ടിയാണെന്നാണ് അദ്വൈതികൾ പറയുന്നത്. വാസ്തവത്തിൽ അവ ഉണ്ടാകാൻ വയ്യ. ആകപ്പാടെ ഒരൊറ്റ അസ്തിത്വമേ ഉള്ളുവെങ്കിൽ, ഞാൻ വേറെ, നിങ്ങൾ വേറെ ഇത്യാദി ഭേദങ്ങൾ സാദ്ധ്യമാകുന്നതെങ്ങനെ? നാമെല്ലാവരും ഒന്നുതന്നെ. തിന്മയുടെ നിദാനം ഈ നാനാത്വദർശനമാണുതാനും. ഞാൻ ഈ ജഗത്തിൽനിന്നു വേറെയാണെന്ന തോന്നൽ എന്നിലുണ്ടാകുന്നതോടൊപ്പം ആദ്യം ഭയവും പിന്നീടു ദുഃഖവും വന്നുചേരുന്നു. "ഏതൊരവസ്ഥയിൽ ഒരുവൻ മറ്റൊന്നിനെ കേൾക്കുന്നു, മറ്റൊന്നിനെ കാണുന്നു, അത് അല്പാവസ്ഥയാകുന്നു. ഏതൊരവസ്ഥയിൽ ഒരുവൻ അന്യമായൊന്നിനെ കാണുന്നില്ലയോ അന്യമായൊന്നിനെ കേൾക്കുന്നില്ലയോ അതു മഹത്തമമായ അവസ്ഥയാകുന്നു, ഈശ്വരാവസ്ഥയാകുന്നു. ആ ഭൂമാവിലത്രേ സമ്പൂർണ്ണമായ സുഖം. അല്പവസ്തുക്കളിൽ സുഖമേയില്ല."

അതിനാൽ അദ്വൈതശാസ്ത്രപ്രകാരം, ദ്രവ്യത്തിലെ ഈ ഭേദകല്പന, ഈ പ്രാപഞ്ചികദൃശ്യങ്ങൾ, കുറച്ചുകാലത്തേക്കു മനുഷ്യൻെറ യഥാർത്ഥസ്വരൂപത്തെ മറച്ചുവെയ്ക്കുംപോലെ തോന്നിക്കുന്നു. എന്നാൽ ആ യഥാർത്ഥസ്വരൂപത്തിന് ഒരു മാറ്റവും ഉണ്ടായിട്ടില്ല. ഏറ്റവും നികൃഷ്ടമായ കീടത്തിലും ഏറ്റവും ഉത്കൃഷ്ടനായ മനുഷ്യനിലും ഒരേ ഈശ്വരചൈതന്യം സ്ഥിതിചെയ്യുന്നു. അധമമായ കീടരൂപത്തിൽ ഈശ്വരചൈതന്യത്തെ മറയ്ക്കുന്ന മായയുടെ ആവരണം കൂടുതൽ നിബിഡമാണ്; ഈ ആവരണം ഏറ്റവും നേർത്തിരിക്കുന്ന രൂപമത്രേ ഉത്കൃഷ്ടതമം. എല്ലാറ്റിൻെറയും പിന്നിൽ ഒരേ ഈശ്വരസത്ത കുടികൊള്ളുന്നു; ഇതിൽനിന്നാണ് സദാചാരത്തിൻെറ അടിസ്ഥാനം സിദ്ധിക്കുന്നത്. മറ്റൊന്നിനേയും ഉപദ്രവിക്കരുത്, നിങ്ങളെ എന്നപോലെത്തന്നെ സകലരേയും സ്നേഹിക്കുക, എന്തെന്നാൽ പ്രപഞ്ചം മുഴുവൻ ഒന്നാണ്.

മറ്റൊരുവനെ ദ്രോഹിക്കുമ്പോൾ ഞാൻ എന്നെത്തന്നെ ദ്രോഹിക്കുന്നു. മറ്റൊരുവനെ സ്നേഹിക്കുമ്പോൾ ഞാൻ എന്നെത്തന്നെ സ്നേഹിക്കുന്നു. 'സ്വാർത്ഥപരിത്യാഗം' എന്ന ഒറ്റവാക്കിൽ സംക്ഷേപിക്കപ്പെട്ടിരിക്കുന്ന, അദ്വൈതസദാചാരത്തിലെ ആ വലിയ തത്ത്വവും ഇതിൽനിന്നാണ് ഉദ്ഭവിക്കുന്നത്. ഈ ക്ഷുദ്രമായ വ്യക്തിഭാവമാണ് എൻെറ സകല ദുഃഖങ്ങൾക്കും നിദാനമെന്ന് അദ്വൈതി പറയുന്നു. എന്നെ മറ്റു സകല ജീവികളിൽനിന്നും വേറാക്കിനിർത്തുന്ന ഈ വ്യഷ്ട്യഹംബുദ്ധിയാണ് ദ്വേഷവും അസൂയയും കഷ്ടപ്പാടും മത്സരങ്ങളും മറ്റെല്ലാ തിന്മകളും വരുത്തുന്നത്. ഈ അഹന്താബോധം നശിപ്പിക്കപ്പെടുമ്പോൾ എല്ലാ ക്ലേശങ്ങളും എല്ലാ കഷ്ടതകളും അസ്തമിക്കും. അതിനാൽ ഇതുപേക്ഷിക്കപ്പെടുകതന്നെ വേണം. ഏറ്റവും താഴ്ന്ന ജീവികൾക്കു വേണ്ടിപ്പോലും ജീവൻ ത്യജിക്കുവാൻതന്നെയും നാം സർവ്വദാ സന്നദ്ധരാകണം. ഒരു മനുഷ്യൻ ഒരു ചെറുശലഭത്തിനുവേണ്ടി ജീവനെത്തന്നെയും സന്ത്യജിക്കുവാൻ സന്നദ്ധനാകുമ്പോൾ, അയാൾ അദ്വൈതി പ്രാപിക്കാനിച്ഛിക്കുന്ന പരിപൂർണ്ണാവസ്ഥയെ പ്രാപിച്ചു എന്നു പറയാം. അപ്രകാരം സന്നദ്ധനാകുന്ന നിമിഷം, അജ്ഞാനമാകുന്ന മൂടുപടം അയാളിൽനിന്നു നീങ്ങുകയും അയാൾക്കു സ്വസ്വരൂപം അനുഭവപ്പെടുകയും ചെയ്യും. തനിക്കു പ്രപഞ്ചവുമായുള്ള ഐക്യം ഈ ജീവിതത്തിൽത്തന്നെ അയാൾക്കാനുഭവിക്കാം. അയാളെ സംബന്ധിച്ച് ഈ ദൃശ്യപ്രപഞ്ചമാകെ കുറെ സമയത്തേക്ക് അപ്രത്യക്ഷമാകും; അയാൾ സ്വസ്വരൂപത്തെ സാക്ഷാത്കരിക്കയും ചെയ്യും. എന്നാൽ പ്രാരബ്ധകർമ്മങ്ങൾ അവശേഷിക്കുന്നിടത്തോളം കാലം അയാൾക്കു ജീവിച്ചിരിക്കേണ്ടിവരും. മായാവരണം നീങ്ങിയിട്ടും ശരീരം പിന്നെയും കുറെ നാളത്തേക്കു നിലനില്ക്കുന്ന ഈ അവസ്ഥയ്ക്കാണ് വേദാന്തികൾ ജീവന്മുക്തി എന്നു പറയുന്നത്. മരുഭൂമിയിലെ മരീചികയാൽ കുറച്ചുനാൾ വഞ്ചിതനായ ഒരുവൻ ആ ഭ്രാന്തിയിൽനിന്നു മുക്തനായശേഷം, അടുത്ത ദിവസമോ, പിന്നെപ്പോഴെങ്കിലുമോ അതു വീണ്ടും കാണുമ്പോൾ വ്യാമോഹിതനാകുന്നില്ല. ആദ്യമായി മരീചിക ഭഞ്ജിക്കപ്പെടുന്നതിനുമുമ്പ് ആ മനുഷ്യന്നു സത്യവും മിഥ്യയും തിരിച്ചറിയാൻ കഴിഞ്ഞില്ല. ഒരിക്കൽ ആ ഭ്രാന്തി ഭഞ്ജിക്കപ്പെട്ടതിനുശേഷമാകട്ടേ അയാൾക്ക് ഇന്ദ്രിയങ്ങളും ബാഹ്യദൃഷ്ടികളും ഉള്ളിടത്തോളം കാലം, അയാൾ മരീചിക കാണുമെങ്കിലും ഒരിക്കലും വ്യാമോഹിതനാകുന്നില്ല. അയാൾക്കു യഥാർത്ഥലോകവും മരീചികയും തമ്മിലുള്ള വ്യത്യാസം മനസ്സിലായിക്കഴിഞ്ഞു. അതിനാൽ മിഥ്യാദർശനത്തിനു മേലാൽ അയാളെ കബളിപ്പിക്കുക സാദ്ധ്യമല്ല. അതുപോലെ വേദാന്തി സ്വസ്വരൂപം സാക്ഷാത്കരിക്കുമ്പോൾ സമസ്തപ്രപഞ്ചവും അയാളെസ്സംബന്ധിച്ച് അപ്രത്യക്ഷമാകുന്നു. അതു വീണ്ടും പ്രത്യക്ഷപ്പെടും. എന്നാൽ പഴയ ദുഃഖമയമായ പ്രപഞ്ചമാകയില്ല. ദുഃഖനികേതനമായ കാരാഗൃഹം സച്ചിദാനന്ദമായി, കേവലസത്തയും കേവലജ്ഞാനവും കേവലാനന്ദവുമായി, മാറിയിരിക്കുന്നു - ഈ അവസ്ഥാപ്രാപ്തിയാണ് അദ്വൈതദർശനത്തിൻെറ ലക്ഷ്യവും.

## ചോദ്യോത്തരങ്ങൾ*

ചോ: ഭാരതത്തിൽ തത്ത്വചിന്തയുടെ പ്രവർത്തനങ്ങളെക്കുറിച്ച് ചിലതൊക്കെ എനിക്കറിഞ്ഞാൽ കൊള്ളാം. ഈവക പ്രശ്നങ്ങൾ എത്രമാത്രം ചർച്ചചെയ്യപ്പെടുന്നുണ്ട്?

ഉ: ഞാൻ പറഞ്ഞതുപോലെ, ഭാരതീയജനതയിലെ ഭൂരിപക്ഷവും കാര്യത്തിൽ ദ്വൈതികളും, ന്യൂനപക്ഷം അദ്വൈതികളുമാണ്. മായയും ജീവനുമാണ് മുഖ്യചർച്ചാവിഷയം. ഞാനീ രാജ്യത്തിൽ വന്നപ്പോൾ, ഇപ്പോഴത്തെ രാഷ്ട്രീയസ്ഥിതിഗതികളെപ്പറ്റി ഇവിടുത്തെ തൊഴിലാളികൾക്ക് അറിവുള്ളതായിക്കണ്ടു; എന്നാൽ, എന്താണ് മതം? ഈ സംഘടനയുടെയോ ആ സംഘടനയുടെയോ 'വിശ്വാസപ്രമാണങ്ങളെന്തെല്ലാം?' എന്നു ഞാൻ ചോദിച്ചപ്പോൾ, 'ഞങ്ങൾക്കറിഞ്ഞുകൂടാ; ഞങ്ങൾ പള്ളിയിൽ പോകുന്നു' എന്നവർ പറഞ്ഞു. ഭാരതത്തിൽ ഒരു ഗ്രാമീണൻെറ അടുത്തു ചെന്ന് 'നിന്നെ ആരു ഭരിക്കുന്നു?' എന്നു ചോദിച്ചാൽ; 'എനിക്കറിഞ്ഞുകൂടാ; ഞാൻ കരം കൊടുക്കുന്നു' എന്നയാൾ പറയും. എന്നാൽ അയാളുടെ മതമെന്തെന്നു ചോദിച്ചാൽ; 'ഞാനൊരു ദ്വൈതിയാണ്' എന്നു പറയും; മായയെയും ജീവനെയും കുറിച്ചുള്ള വിശദവിവരങ്ങൾ നല്കാനും അയാൾ തയ്യാറാണ്. അയാൾക്ക് എഴുതാനോ വായിക്കാനോ അറിഞ്ഞുകൂടാ, എന്നാലയാൾ ഇവയെല്ലാം സന്ന്യാസിമാരുടെ അടുക്കൽനിന്നു പഠിച്ചിരിക്കുന്നു, അവ ചർച്ചചെയ്യുന്നതിൽ വളരെ തല്പരനുമാണ്. പകലത്തെ പണിയെല്ലാം കഴിഞ്ഞ് ഗ്രാമീണർ ഒരു മരത്തിൻെറ ചുവട്ടിൽ ചെന്നിരുന്ന് ഈവക പ്രശ്നങ്ങൾ ചർച്ചചെയ്യുന്നു.

ചോ: ഹിന്ദുക്കൾക്കു യാഥാസ്ഥിതികത്വം എന്നുവെച്ചാൽ എന്താണർത്ഥം?

ഉ: ആധുനികകാലത്ത്, ഭക്ഷ്യപേയങ്ങളെക്കുറിച്ചും വിവാഹത്തെസ്സംബന്ധിച്ചും ഏതാനും ജാതിനിയമങ്ങൾ അനുസരിക്കുക എന്നുമാത്രമാണർത്ഥം. അതു കഴിഞ്ഞാൽ ഹിന്ദുവിന്, ഇഷ്ടമുള്ള ഏതു സമ്പ്രദായവും വിശ്വസിക്കാം. ഭാരതത്തിലൊരിക്കലും ഒരു സംഘടിതമായ മതസ്ഥാപനമുണ്ടായിട്ടില്ല; അതുകൊണ്ട് യാഥാസ്ഥിതികസിദ്ധാന്തങ്ങൾ ക്രോഡീകരിക്കാൻ ഒരു സംഘവുമുണ്ടായിട്ടില്ല. പൊതുവെ, വേദങ്ങളിൽ വിശ്വസിക്കുന്നവരെ ഞങ്ങൾ യാഥാസ്ഥിതികരെന്നു പറയുന്നു; എന്നാൽ വാസ്തവത്തിൽ

---

* 1896 മാർച്ച് 25 ാംനു അമേരിക്കയിൽ ഹാർവാർഡ് സർവ്വകലാശാലയിലെ ബിരുദവിദ്യാർത്ഥികളുടെ തത്ത്വചിന്താസമാജം മുമ്പാകെ സ്വാമിജി ചെയ്ത 'വേദാന്തദർശനം' എന്ന പ്രസംഗത്തെ തുടർന്നുണ്ടായ ചർച്ച.

കാണുന്നത്, ദ്വൈതമാർഗ്ഗാനുസാരികളിൽ പലരും വേദങ്ങളിൽമാത്രം വിശ്വസിക്കുന്നതിനെക്കാൾ കൂടുതലായി പുരാണങ്ങളിൽ വിശ്വസിക്കുന്നതായിട്ടാണ്.

ചോ: നിങ്ങളുടെ ഹിന്ദുതത്ത്വചിന്തയ്ക്ക് ഗ്രീക്കുകാരുടെ 'സ്റ്റോയിക്' (Stoic)തത്ത്വചിന്തയുടെ[1] മേൽ സ്വാധീനതയുണ്ടായിട്ടുണ്ടോ?

ഉ: അലക്സാണ്ഡ്രിയവഴി അതിന്മേൽ ഇതിനു ചില സ്വാധീനത ഉണ്ടായിരുന്നിരിക്കാൻ വളരെ ഇടയുണ്ട്. പിഥാഗറസ്, സാംഖ്യചിന്തയ്ക്കു വിധേയനായിരുന്നതായി ചില സംശയങ്ങളുണ്ട്. അതെങ്ങനെയായാലും, വൈദികതത്ത്വചിന്തയെ യുക്തിയുമായി പൊരുത്തപ്പെടുത്താനുള്ള ആദ്യത്തെ പരിശ്രമം സാംഖ്യദർശനമായിരുന്നു എന്നു ഞങ്ങൾ വിചാരിക്കുന്നു. കപിലനെക്കുറിച്ച് വേദത്തിൽപ്പോലും പ്രസ്താവിച്ചിട്ടുള്ളതായിക്കാണുന്നു - 'ഋഷിം പ്രസൂതം കപിലം യസ്തമഗ്രേ'[2] - ആദ്യം പിറന്ന കപിലർഷിയെ (ജ്ഞാനദ്വാരാ പരിരക്ഷിക്കുന്ന) യാവനൊരുവൻ.

ചോ: ഈ ചിന്തയ്ക്കു പാശ്ചാത്യശാസ്ത്രവുമായുള്ള വൈരുദ്ധ്യമെന്താണ്?

ഉ: ഒരു വൈരുദ്ധ്യവുമില്ല. ഞങ്ങൾക്കതുമായി യോജിപ്പാണുള്ളത്. ഞങ്ങളുടെ ആകാശത്തിൻെറയും പ്രാണൻെറയും പരിണാമസിദ്ധാന്തം തന്നെയാണ് നിങ്ങളുടെ ആധുനികതത്ത്വചിന്തയ്ക്കുമുള്ളത്. നിങ്ങളുടെ പരിണാമവിശ്വാസം ഞങ്ങളുടെ യോഗികളുടെ ഇടയിലും സാംഖ്യദർശനത്തിലും ഉണ്ട്. ഉദാഹരണമായി, പ്രകൃതിയുടെ പൂരണംകൊണ്ട് ഒരു ജാതി വേറൊന്നായി മാറുന്നു. 'ജാത്യന്തരപരിണാമഃ പ്രകൃത്യാപൂരാത്'[3] എന്ന് പതഞ്ജലി പറയുന്നു; അതിൻെറ വിശദീകരണത്തിൽമാത്രം അദ്ദേഹം നിങ്ങളുമായി വിയോജിക്കുന്നു. ഇതിന് അദ്ദേഹത്തിൻെറ വിശദീകരണം ആദ്ധ്യാത്മികമാണ്. സമീപത്തുകൂടി പോകുന്ന തോടുകളിൽനിന്ന് തൻെറ വയലിലേക്കു വെള്ളം പായിക്കണമെന്നാഗ്രഹിക്കുന്ന കർഷകന്, ഏതു പ്രകാരം പടി തുറന്നുകൊടുക്കുകമാത്രമേ വേണ്ടതുള്ളു - നിമിത്തമപ്രയോജകം പ്രകൃതീനാം വരണഭേദസ്തു തതഃ ക്ഷേത്രികവത്[4] - അതേമാതിരി, ഓരോ മനുഷ്യനും പണ്ടേ പൂർണ്ണനാണ്; നാനാപരിസ്ഥിതികളാകുന്ന കെട്ടുംപൂട്ടും അവനെ അകത്തിട്ടടയ്ക്കുന്നുവെന്നുമാത്രം; അവ നീക്കിയാൽ അവൻ പുറത്തേക്കു പായുന്നു, സ്വയം പ്രകാശിക്കുന്നു എന്നദ്ദേഹം പറയുന്നു. മൃഗത്തിൽ മനുഷ്യൻ തടയപ്പെട്ടുകിടന്നിരുന്നു; അനുകൂലപരിസ്ഥിതികൾ വന്ന ഉടനെ അവൻ മനുഷ്യനായി രൂപം പ്രാപിച്ചു. പിന്നെ, വീണ്ടും, യോജിച്ച ചുറ്റുപാടുകൾ വന്നപ്പോൾ, മനുഷ്യ

---

1 സ്റ്റോയിക്തത്ത്വചിന്ത - ബി.സി. 308 - ൽ ഏഥൻസിൽ സീനോ പ്രചരിപ്പിച്ച ചിന്താപഥം. സദാചാരവും ഭോഗത്യാഗവും ആത്മനിയന്ത്രണവും അതിൻെറ മുഖ്യഭാഗമാകുന്നു.

2 ശ്വേതാശ്വതരോപനിഷത് 5.2.

3 പാതഞ്ജലയോഗസൂത്രം 4.2

4 പാതഞ്ജലയോഗസൂത്രം 4.3.

നിലുള്ള ഈശ്വരൻ സ്വയം പ്രകടമായി. അതുകൊണ്ട് പുതിയ സിദ്ധാന്തങ്ങളുമായി വളരെ കുറച്ചേ ഞങ്ങൾക്കു വഴക്കുള്ളു. ഉദാഹരണത്തിന്, വിഷയഗ്രഹണത്തെസ്സംബന്ധിച്ച സാംഖ്യൻെറ സിദ്ധാന്തം ആധുനിക ശാസ്ത്രശരീരത്തിൽനിന്ന് അത്യല്പമേ മാറുന്നുള്ളു.

ചോ: പക്ഷേ നിങ്ങളുടെ മാർഗ്ഗം ഭിന്നമാണല്ലോ?

ഉ: അതേ. മനസ്സിൻെറ ശക്തികളെ ഏകാഗ്രമാക്കുകമാത്രമാണ് ജ്ഞാനത്തിനുള്ള ഉപായമെന്ന് ഞങ്ങൾ വാദിക്കുന്നു. ഭൗതികശാസ്ത്രത്തിൽ മനസ്സിൻെറ കേന്ദ്രീകരണം, അതിനെ ഏതെങ്കിലും ബാഹ്യവസ്തുവിന്മേൽ ഉറപ്പിക്കുകയാണ്; ആന്തരികശാസ്ത്രത്തിൽ അത് ആത്മാഭിമുഖമാക്കുകയാണ്. ഈ ചിത്തൈകാഗ്രീകരണത്തിനത്രേ ഞങ്ങൾ യോഗമെന്നു പറയുന്നത്.

ചോദ്യം: ഏകാഗ്രാവസ്ഥയിൽ ഈ തത്ത്വങ്ങളുടെ സത്യത വ്യക്തമാകുമോ?

ഉ: യോഗികൾ വളരെയൊക്കെ അവകാശപ്പെടുന്നു. ചിത്തൈകാഗ്ര്യം കൊണ്ടു പ്രപഞ്ചത്തിലെ സമസ്തസത്യവും, ബാഹ്യവും ആഭ്യന്തരവും എല്ലാം, മനസ്സിനു വ്യക്തമാകുമെന്ന് അവർ പറയുന്നു.

ചോ: അദ്വൈതി പ്രപഞ്ചസ്വരൂപത്തെക്കുറിച്ച് എന്തു വിചാരിക്കുന്നു?

ഉ: ഈ പ്രപഞ്ചസ്വരൂപവും ബാക്കി സമസ്തവും മായയിൽ മാത്രമാണ്, ദൃശ്യലോകത്തിലാണ് എന്ന് അദ്വൈതി പറയും. യഥാർത്ഥത്തിൽ അവയ്ക്ക് സത്തയില്ല. എന്നാൽ നാം ബദ്ധരായിരിക്കുന്നിടത്തോളം കാലം നമുക്കീവക ദർശനങ്ങൾ കാണേണ്ടിയിരിക്കുന്നു. ഈ ദർശനങ്ങൾക്കുള്ളിൽ കാര്യങ്ങൾ ചില നിയതക്രമമനുസരിച്ചുവരുന്നു. അവയ്ക്കപ്പുറം നിയമവുമില്ല ക്രമവുമില്ല, സ്വാതന്ത്ര്യംമാത്രം.

ചോ: അദ്വൈതം ദ്വൈതത്തിന് വരുദ്ധമാണോ?

ഉ: ഉപനിഷത്തുകൾ ഒരു സംഘടിതരൂപത്തിലല്ലാത്തതുകൊണ്ട് തത്ത്വചിന്തകന്മാർക്ക് എവിടെനിന്നെങ്കിലും യഥേഷ്ടം സൂക്തങ്ങളുദ്ധരിച്ച് ഒരു സമ്പ്രദായമുണ്ടാക്കാൻ എളുപ്പമായിരുന്നു. എപ്പോഴും ഉപനിഷത്തുകളെ ആശ്രയിക്കേണ്ടിയിരുന്നു. അല്ലെങ്കിൽ അടിസ്ഥാനമുണ്ടാവില്ല. എന്നിട്ടും സകല ചിന്താസരണികളും ഉപനിഷത്തുകളിൽ കാണുന്നു. അദ്വൈതം ദ്വൈതത്തിനു വിരുദ്ധമല്ല എന്നാണ് ഞങ്ങളുടെ പ്രശ്നപരിഹാരം. ദ്വൈതം മൂന്നിൽ ഒരു പടിയാണെന്നാണ് ഞങ്ങൾ പറയുക. മതം എപ്പോഴും മൂന്ന് ചുവട്‌വെയ്ക്കുന്നു. ആദ്യത്തേത് ദ്വൈതം. അടുത്തത്, മനുഷ്യൻ കുറച്ചു കൂടി ഉയർന്നൊരു നിലയിലെത്തുന്നു, ഭാഗികമായ (വിശിഷ്ട - ) അദ്വൈതം. എന്നിട്ടൊടുവിൽ, താൻ പ്രപഞ്ചവുമായി ഒന്നാണെന്ന് കാണുന്നു. അതുകൊണ്ട് മൂന്നും തമ്മിൽത്തമ്മിൽ എതിർക്കുകയില്ല, പ്രത്യുത മുഴുമിക്കുകയാണ് ചെയ്യുന്നത്.

ചോ: എന്തുകൊണ്ട് മായ, അല്ലെങ്കിൽ അജ്ഞാനം, സംഭവിക്കുന്നു?

ഉ: കാര്യകാരണപരിധിക്കപ്പുറം 'എന്തുകൊണ്ട്' എന്നു ചോദിച്ചുകൂടാ. അത് മായയ്ക്കുള്ളിലേ ചോദിക്കാവൂ. അത് യുക്തിപൂർവ്വം പ്രസ്താവിക്കുമ്പോൾ, ആ ചോദ്യത്തിന് ഉത്തരം തരാമെന്ന് ഞങ്ങൾ പറയുന്നു.

ചോ: സഗുണേശ്വരൻ മായയ്ക്കുള്ളിലാണോ?

ഉ: അതേ, എന്നാൽ മായയിൽക്കൂടി കാണപ്പെടുന്ന അനന്തവസ്തു തന്നെയാണ് സഗുണേശ്വരൻ. പ്രകൃതിനിയന്ത്രണത്തിന് വിധേയമായ ബ്രഹ്മത്തെയാണ് മനുഷ്യജീവൻ എന്നു വിളിക്കുന്നത്; പ്രകൃതിയെ നിയന്ത്രിക്കുന്നതോ ഈശ്വരൻ, അതായത് സഗുണേശ്വരൻ. ഒരാൾ ഇവിടെ നിന്ന് സൂര്യനെ കാണാൻ പുറപ്പെടുകയാണെങ്കിൽ, അയാളാദ്യം ഒരു ചെറിയ സൂര്യനെ കാണുന്നു; എന്നിട്ടയാൾ മുന്നോട്ടുപോകുന്തോറും, യഥാർത്ഥസൂര്യനിലെത്തുംവരെ, കൂടുതൽ കൂടുതൽ വലുതായിട്ടതിനെ കാണുന്നു. അയാൾ യാത്രയുടെ ഓരോ ഘട്ടത്തിലും കാഴ്ചയിൽ, വെവ്വേറെ സൂര്യനെയാണ് കണ്ടത്; എന്നാലും, അയാൾ കണ്ടിരുന്നത് ഒരേ സൂര്യനെയാണെന്ന് നമുക്ക് തീർച്ചയുണ്ട്. അതുമാതിരി, ഇക്കാണായതെല്ലാം പൂർണ്ണവസ്തുവിൻെറ വീക്ഷണങ്ങൾതന്നെയാണ്; ആ നിലയ്ക്ക് അവ സത്യമാണ്. ഒന്നും അസത്യമായ വീക്ഷണമല്ല; അവ താഴ്ന്ന പടികളാണെന്നുമാത്രമേ നമുക്ക് പറയാവൂ.

ചോ: ബ്രഹ്മത്തെ അറിയാനുള്ള ഉപായവിശേഷമെന്താണ്?

ഉ: രണ്ടുപായങ്ങളുണ്ടെന്നാണ് ഞങ്ങൾ പറയുക. ഒന്നു സാധകം, മറ്റത് ബാധകം. വിശ്വം മുഴുവൻ പോയ്ക്കൊണ്ടിരിക്കുന്ന മാർഗ്ഗമാണ് സാധകം - പ്രേമത്തിൻേറത്. ഈ പ്രേമവലയം സീമാതീതമായി വികസിപ്പിച്ചാൽ, നാം സർവ്വവ്യാപകമായ ഏകപ്രേമത്തിലെത്തുന്നു. മറ്റത് 'നേതി നേതി' - ഇതല്ല ഇതല്ല എന്നതാണ് - മനസ്സിനെ പുറത്തേക്കു വലിച്ചിടാൻ ശ്രമിക്കുന്ന ഓരോ തരംഗത്തെയും മനസ്സിൽ അടക്കുക; അപ്പോൾ ഒടുവിൽ മനസ്സു ചത്തതുപോലാകും; അപ്പോൾ സത്യം സ്വയം ആവിർഭവിക്കുന്നു. ഞങ്ങളതിനെ സമാധി - ബോധാതീതാവസ്ഥ - എന്നു വിളിക്കുന്നു.

ചോ: അതപ്പോൾ ദ്രഷ്ടാവിനെ ദൃശ്യത്തിൽ ലയിപ്പിക്കുകയാകുമല്ലോ?

ഉ: ദൃശ്യത്തെ ദ്രഷ്ടാവിൽ ലയിപ്പിക്കുക, അല്ലാതെ ദ്രഷ്ടാവിനെ ദൃശ്യത്തിൽ ലയിപ്പിക്കുകയല്ല. വാസ്തവത്തിൽ ഈ ലോകം നശിക്കുന്നു, ഞാൻ ബാക്കിനില്ക്കുന്നു. ബാക്കിനില്ക്കുന്നത് ഞാൻ മാത്രം.

ചോ: ഞങ്ങളുടെ ചില ജർമ്മൻചിന്തകന്മാർ, ഭരതത്തിലെ ഭക്തിയോഗം (ഈശ്വരപ്രേമം) മുഴുവൻ പാശ്ചാത്യപ്രഭാവത്തിൻെറ ഫലമായിരിക്കാൻ മിക്കവാറും ഇടയുണ്ടെന്ന് കരുതുന്നു.

ഉ: ഞാനത് വകവെയ്ക്കുന്നില്ല - ആ സങ്കല്പം ക്ഷണികമായിരുന്നു. ഭാരതത്തിലെ ഭക്തി പടിഞ്ഞാറൻഭക്തിപോലെയല്ല. ഞങ്ങളുടെ

മുഖ്യാശയം അഭയമാണ്. അതെപ്പോഴും ഈശ്വരനെ സ്നേഹിക്കുകയത്രേ. ഭയത്തിൽക്കൂടി ഒരാരാധനയുമില്ല; എപ്പോഴും സ്നേഹത്തിൽക്കൂടിയേ ഉള്ളു; ആദി മുതൽ അവസാനംവരെ. രണ്ടാമത് ആ സങ്കല്പം തീർത്തും അനാവശ്യമാണ്. ചില ഉപനിഷത്തുകളിൽ പ്രാചീനതമമായ ഭക്തിയെപ്പറ്റി പ്രസ്താവിക്കുന്നുണ്ട്; അവ ക്രിസ്തീയവേദഗ്രന്ഥത്തെക്കാൾ വളരെയേറെ പഴക്കമുള്ളവയാണ്. ഭക്തിബീജങ്ങൾ സംഹിതകളിൽ (വൈദികസൂക്തങ്ങളിൽ)പ്പോലും കാണുന്നുണ്ട്. ഭക്തി ഒരു പാശ്ചാത്യപദമല്ല. അതു ശ്രദ്ധയെന്ന പദംകൊണ്ട് സൂചിതമായതാണ്.

ചോ: ക്രിസ്തുമതത്തെക്കുറിച്ച് ഭാരതീയാശയമെന്താണ്?

ഉ: അതു വളരെ നല്ലതാണെന്ന്. വേദാന്തം എല്ലാവരെയും അംഗീകരിക്കും. ഭാരതത്തിൽ ഞങ്ങൾക്ക് ഒരു പ്രത്യേകാശയമുണ്ട്. എനിക്കൊരു കുട്ടിയുണ്ടെന്നു വിചാരിക്കുക. ഞാനവനെ മതമൊന്നും പഠിപ്പിക്കരുത്, പ്രാണായാമം - മനസ്സിനെ ഏകാഗ്രമാക്കുവാനുള്ള അഭ്യാസം - ശീലിപ്പിക്കണം; ഒരു വരി പ്രാർത്ഥനയും - നിങ്ങളുടെ അർത്ഥത്തിലുള്ള പ്രാർത്ഥനയല്ല; പിന്നെയോ, ഏതാണ്ടിതുമാതിരിമാത്രം: 'ഈ പ്രപഞ്ചത്തിൻെറ സ്രഷ്ടാവായവനെ ഞാൻ ധ്യാനിക്കുന്നു; അവൻ എൻെറ മനസ്സിനെ പ്രകാശപൂർണ്ണമാക്കട്ടെ!'* അങ്ങനെ അവൻ വിദ്യ അഭ്യസിപ്പിക്കപ്പെടുന്നു; എന്നിട്ടവൻ അങ്ങുമിങ്ങും ചെന്ന് വിഭിന്നചിന്തകന്മാരുടെയും ആചാര്യന്മാരുടെയും ഉപദേശം ശ്രവണംചെയ്യും. തനിക്കു യോജിച്ച ആൾ എന്നു തനിക്കു തോന്നുന്ന ഒരാളെ തിരഞ്ഞെടുക്കും; അദ്ദേഹം അവൻെറ ഗുരുവാകും; അവനദ്ദേഹത്തിൻെറ ശിഷ്യനും. അവൻ അദ്ദേഹത്തോടു പറയും: 'അങ്ങ് ഉപദേശിക്കുന്ന ഈ ചിന്താക്രമമാണ് ഉത്തമം; അതുകൊണ്ട് അതെന്നെ പഠിപ്പിച്ചാലും.' നിങ്ങളുടെ വിശ്വാസം എൻേറതാവാൻ വയ്യ, എൻേറത് നിങ്ങളുടേതാകാനും വയ്യ എന്നതാണ് ഞങ്ങളുടെ മൗലികമായ ആശയം. ഓരോരുവനും അവനവൻെറ സ്വന്തം മാർഗ്ഗമുണ്ടായിരിക്കണം. എൻെറ മകൾക്ക് ഒരു വഴിയുണ്ടായിരിക്കും, മകനു വേറൊന്ന്, എനിക്കു പിന്നൊന്നും. അങ്ങനെ ഓരോരുത്തന്നും ഓരോ ഇഷ്ടമുണ്ടായിരിക്കും, അതു ഞങ്ങൾ വേറാരോടും പറകയില്ല. അതു ഞാനും എൻെറ ഗുരുവും തമ്മിലുള്ള കാര്യമാണ്, എന്തെന്നാൽ ഞങ്ങൾക്ക് വഴക്കൊന്നുമുണ്ടാക്കാൻ ഇഷ്ടമില്ല. അത് അന്യരോടു പറഞ്ഞതുകൊണ്ട് ആർക്കും പ്രയോജനമില്ല, കാരണം ഓരോരുത്തനും അവനവൻെറ സ്വന്തം വഴി കണ്ടുപിടിക്കണം. അതിനാൽ സാമാന്യചിന്തകളും സാമാന്യോപായങ്ങളും മാത്രമേ പൊതുവേ പഠിപ്പിക്കാൻ പറ്റൂ. ഉദാഹരണമായി ഒരു ഹാസ്യദൃഷ്ടാന്തം പറഞ്ഞാൽ: ഒറ്റക്കാലിൽ നില്ക്കുന്നത് എനിക്കു സഹായമായെന്നു വരാം. എല്ലാവരും അതുതന്നെ ചെയ്യണമെന്നു പറഞ്ഞാൽ, നിങ്ങൾക്കതു പരിഹാസ്യമായിത്തോന്നും; പക്ഷേ എനിക്കതു യോജിച്ചെന്നു വരാം.

* ഗായത്രീമന്ത്രസാരം.

ഞാൻ ദ്വൈതിയാണെന്നു വരാം, എന്റെ ഭാര്യ അദ്വൈതിയാണെന്നും വരാം, അങ്ങനെ വേറെയും. ജാതിനിയമങ്ങൾ അനുസരിക്കുന്നിടത്തോളം കാലം എന്റെ പുത്രന്മാരിലൊരുവൻ ക്രിസ്തുവിനെയോ ബുദ്ധനെയോ മുഹമ്മദിനെയോ ആരാധിച്ചെന്നു വരാം. അതവന്റെ സ്വന്തം ഇഷ്ട ദേവതയാണ്.

ചോ: എല്ലാ ഹിന്ദുക്കളും ജാതിയിൽ വിശ്വാസിക്കുന്നുണ്ടോ?

ഉ: വിശ്വസിക്കാനവർ നിർബ്ബദ്ധരാണ്. അവർ വിശ്വസിക്കുന്നില്ലായിരിക്കാം, പക്ഷേ അതവർക്കനുസരിച്ചേ ഒക്കൂ.

ചോ: ഈ പ്രാണായാമവും ധ്യാനവും സാർവ്വത്രികമായി പരിശീലിപ്പിക്കപ്പെടുന്നുണ്ടോ?

ഉ: ഉവ്വ്. ചിലർ അല്പമേ ശീലിക്കുന്നുള്ളുവെന്നുമാത്രം, അവരുടെ മതപരമായ ആവശ്യങ്ങൾ നടത്താൻ മാത്രം. ഭാരതത്തിലെ ക്ഷേത്രങ്ങൾ ഇവിടത്തെ പള്ളികൾപോലെയല്ല. അവയൊക്കെ നാളെ നാമവശേഷമായിക്കൊള്ളട്ടെ, അവയുടെ അഭാവം അനുഭവപ്പെടുകയില്ല. സ്വർഗ്ഗത്തിൽ പോകണമെന്നോ, പുത്രനുണ്ടാകണമെന്നോ, അതുപോലെ വല്ലതുമൊക്കെ ആഗ്രഹിക്കുന്ന ആൾ ഒരമ്പലം പണിയിക്കുന്നു. അയാൾ ഒരു വലിയ അമ്പലം പണിയിച്ച്, അവിടെ പൂജനടത്താൻ പുരോഹിതന്മാരെ ഏർപ്പെടുത്തുന്നു. ഞാനവിടെ പോകയേ വേണ്ട, കാരണം എന്റെ ആരാധനയെല്ലാം വീട്ടിൽവെച്ചാണ്. എല്ലാ വീട്ടിലും വേറിട്ടൊരു മുറിയുണ്ടാവും. അതിനു തേവാരപ്പുരയെന്നു പറയും. ഉപനയനം കഴിഞ്ഞ ബാലന്റെ പ്രഥമകർത്തവ്യം, കുളി കഴിഞ്ഞ് ആരാധന നടത്തുകയാണ്; അവന്റെ ആരാധന, ഈ പ്രാണായാമവും ധ്യാനവും നാമജപവുമത്രേ. വേറൊരു കാര്യം ശരീരത്തെ ഋജുവാക്കി നിർത്തുക എന്നതാണ്. ശരീരത്തെ അരോഗമാക്കി വെയ്ക്കുവാൻ അതിന്റെമേൽ മനസ്സിനു സർവ്വശക്തികളുമുണ്ടെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. ഒരാളുടെ പൂജാ - ധ്യാനങ്ങൾ കഴിഞ്ഞാൽ, വേറൊരാൾ വരുന്നു; ഓരോരുത്തനും നിശ്ശബ്ദമായിട്ടത് അനുഷ്ഠിക്കുന്നു. ചിലപ്പോൾ ഒരേ മുറിയിൽ മൂന്നോ നാലോ പേരുണ്ടാവാം. എന്നാൽ ഓരോരുത്തനും ഓരോ മാർഗ്ഗമാണുള്ളതെന്നും വരാം. ഈ ആരാധന നിത്യവും കുറഞ്ഞതു രണ്ടു പ്രാവശ്യമെങ്കിലും നടത്തുന്നു.

ചോ: അങ്ങു പറയുന്ന ഈ അദ്വൈതാവസ്ഥ ഒരാദർശമോ അതോ വാസ്തവത്തിൽ പ്രാപിക്കപ്പെടുന്ന എന്തെങ്കിലുമോ?

ഉ: വാസ്തവമാണെന്നു ഞങ്ങൾ പറയുന്നു; ആ അവസ്ഥ ഞങ്ങൾ സാക്ഷാത്കരിച്ചുവരുന്നുവെന്നു ഞങ്ങൾ പറയുന്നു. അതു വെറും വാക്കിലേ ഉള്ളുവെങ്കിൽ നിസ്സാരമായിരിക്കും. വേദങ്ങൾ മൂന്നു കാര്യമാണ് പഠിപ്പിക്കുന്നത്: ഈ ആത്മാവിനെക്കുറിച്ച് ആദ്യം ശ്രവിക്കണം; പിന്നെ

ചിന്തിക്കണം; അതിനുശേഷം ധ്യാനിക്കണം.[1] അതിനെപ്പറ്റി ആദ്യം കേൾക്കുമ്പോൾ, അതിനെക്കുറിച്ചു വിചാരം ചെയ്യണം. അതിനെ മൂഢമായി വിശ്വസിക്കാതിരിക്കാൻവേണ്ടി, അറിഞ്ഞുകൊണ്ടു ചെയ്യാനായിട്ട്; അതെന്താണെന്നു ചിന്തിച്ചശേഷം അതിനെ ധ്യാനിക്കണം, എന്നിട്ടു സാക്ഷാത്കരിക്കണം. വിശ്വാസം മതത്തിന്റെ അംശമല്ല. ബോധാതീതാവസ്ഥയാണ് മതമെന്നു ഞങ്ങൾ പറയുന്നു.

ചോ: അങ്ങു വല്ലപ്പോഴും ആ അവസ്ഥയിലെത്തിയാൽ, അതിനെക്കുറിച്ചു വല്ലപ്പോഴും അങ്ങേക്കു പറയാൻ പറ്റുമോ?

ഉ: ഇല്ല; എന്നാൽ അതിന്റെ ഫലത്തിൽനിന്നു നാമതറിയുന്നു. ഒരു മൂഢൻ ഉറങ്ങാൻ പോയാൽ, മൂഢനായിട്ടുതന്നെയോ അതിലും മോശക്കാരനായിട്ടോ ഉറക്കത്തിൽനിന്നു മടങ്ങുന്നു. എന്നാൽ വേറൊരാൾ ധ്യാനാവസ്ഥയിലേക്കു പോയി, അതിൽനിന്നു മടങ്ങിവരുമ്പോൾ അയാൾ ഒരു തത്ത്വജ്ഞാനിയാകുന്നു - ഒരു യോഗി, ഒരു മഹാത്മാവ്. അത് ഈ രണ്ടവസ്ഥകൾ തമ്മിലുള്ള വ്യത്യാസത്തെ കാണിക്കുന്നു.

ചോ: .................. പ്രൊഫസറുടെ ചോദ്യത്തെത്തുടർന്നു ചോദിക്കാൻ ഞാനാഗ്രഹിക്കുന്നു, പുരാതനഭാരതത്തിൽ നിശ്ചയമായും വിപുലമായ തോതിൽ അഭ്യസിക്കപ്പെട്ടുപോന്ന ആത്മപ്രസ്വാപനത്തിന്റെ[2] തത്ത്വങ്ങളെക്കുറിച്ച് എന്തെങ്കിലും പഠനം നടത്തിയിട്ടുള്ള ആരെയെങ്കിലും അങ്ങേക്കറിവുണ്ടോ എന്നും അക്കാര്യത്തിൽ ഈയിടെ പ്രസ്താവിക്കപ്പെടുന്നതും ശീലിപ്പിക്കപ്പെടുന്നതും എന്താണെന്നും. ആധുനികഭാരതത്തിൽ തീർച്ചയായും നിങ്ങൾക്കത് അത്രയധികമില്ല.

ഉ: പടിഞ്ഞാറ് നിങ്ങൾ 'ഹിപ്നോട്ടിസം' എന്നു വിളിക്കുന്നതു യഥാർത്ഥമായതിന്റെ ഒരു ഭാഗംമാത്രമാണ്. ഹിന്ദുക്കളതിനെ ആത്മപ്രസ്വാപനം എന്നു വിളിക്കുന്നു. നിങ്ങൾ ഇപ്പോഴേ പ്രസ്വാപിതരാണ് എന്നവർ പറയുന്നു; നിങ്ങൾ അതിൽനിന്നു പുറത്തു കടക്കണം, സ്വയം പ്രബുദ്ധരാകണം. 'അവിടെ ആദിത്യൻ പ്രകാശിക്കുന്നില്ല; ചന്ദ്രനും താരങ്ങളുമില്ല; മിന്നല്പിണരിന് അതിനെ പ്രകാശിപ്പിക്കാൻ കഴിയുന്നില്ല; തീയുടെ കാര്യം പിന്നെ എന്തു പറയാൻ! അതു പ്രകാശിക്കുമ്പോൾ മറ്റെല്ലാം പ്രകാശിക്കുന്നു.'[3] അതു പ്രസ്വാപനമല്ല, പ്രബോധനമാണ്. ഈ കാര്യങ്ങൾ സത്യമാണെന്നു പ്രചരിപ്പിക്കുന്ന മറ്റു മതങ്ങളൊക്കെ ഒരു തരം പ്രസ്വാപനം പ്രയോഗിക്കുകയാണെന്ന് ഞങ്ങൾ പറയുന്നു. അദ്വൈതി മാത്രമേ പ്രസ്വാപിതനാകാൻ കൂട്ടാക്കാതുള്ളു. ദ്വൈതത്തിന്റെ ഓരോ ഭാവത്തോടുമൊപ്പം പ്രസ്വാപനം വരുന്നുവെന്ന് ഏറെക്കുറെ മനസ്സിലക്കുന്ന സമ്പ്രദായം അയാളുടേതു മാത്രമാണ്. അദ്വൈത പറയുന്നു, പ്രസ്വാപന

1 ബൃഹദാരണ്യകോപനിഷത്ത് 2.4.5

2 Self - hypnotism

3 ശ്വേതാശ്വതരോപനിഷത് 6 14

ത്തിൽനിന്നു പൂർണ്ണമായി വിമുക്തനാകുവാൻ വേദങ്ങൾപോലും വലിച്ചെറിയുവിൻ, സഗുണേശ്വരനെയും കളയുക, പ്രപഞ്ചത്തെപ്പോലും കൈവിടുവിൻ, നിങ്ങളുടെ സ്വന്തം കായവും മനവും ദൂരെക്കളയുവിൻ; ഒന്നും ബാക്കിവെയ്ക്കരുത് എന്ന്. 'മനസ്സിനോടൊപ്പം വാക്കും എത്താനാവാതെ എവിടെനിന്നു മടങ്ങുന്നുവോ, ആ ബ്രഹ്മാനന്ദം അറിയുന്നവനു പിന്നെ ഭയമില്ല.'[1] അതാണ് പ്രബോധനം. 'എനിക്കു പുണ്യമോ പാപമോ ഇല്ല; ദുഃഖമില്ല, സുഖമില്ല; വേദങ്ങളെയോ യജ്ഞത്തെയോ കർമ്മങ്ങളെയോ ഞാൻ വകവെയ്ക്കുന്നില്ല; ഞാൻ ഭോജ്യമല്ല, ഭോജനമല്ല, ഭോക്താവല്ല; എന്തെന്നാൽ ഞാൻ സച്ചിദാനന്ദമാണ്. സോഽഹം, സോഽഹം.'[2] പ്രസ്വാപനത്തെക്കുറിച്ചുള്ളതെല്ലാം ഞങ്ങൾക്കറിയാം. ഞങ്ങൾക്കൊരു മനശ്ശാസ്ത്രമുണ്ട്; അതു പാശ്ചാത്യർ അറിയാൻ തുടങ്ങുന്നതേയുള്ളു. ഇനിയും വേണ്ടതു പോലായിട്ടില്ലെന്നു ഖേദപൂർവ്വം ഞാൻ പറയട്ടെ.

ചോ: ജ്യോതിഷ്കായത്തിനു നിങ്ങളെന്തു പറയുന്നു?

ഉ: ഞങ്ങൾ ലിംഗശരീരമെന്നു പറയുന്നതാണ് ജ്യോതിഷ്കായം. ഈ ശരീരം നശിക്കുമ്പോൾ, വേറൊരു ശരീരം സ്വീകരിക്കാൻ അതെങ്ങനെ വരുന്നു? ദ്രവ്യത്തെ ആശ്രയിക്കാതെ ശക്തിക്കു നില്ക്കാനൊക്കില്ല. അതുകൊണ്ട് സൂക്ഷ്മദ്രവ്യത്തിൻെറ അല്പാംശം ബാക്കി നില്ക്കുന്നു; അതിൽക്കൂടി അന്തഃകരണങ്ങൾ വേറൊരു ശരീരം നിർമ്മിക്കുന്നു - കാരണം, അവനവൻ അവനവൻെറ ശരീരം ഉണ്ടാക്കുന്നു; മനസ്സാണ് ശരീരത്തെ നിർമ്മിക്കുന്നത്; ഞാനൊരു യോഗിയായാൽ എൻെറ മസ്തിഷ്കം യോഗിമസ്തിഷ്കമായി മാറുന്നു; യോഗിക്ക് ഈ ജന്മത്തിൽത്തന്നെ തൻെറ ശരീരത്തെ ദേവശരീരമായി മാറ്റാൻ സാധിക്കുമെന്ന് യോഗികൾ പറയുന്നു.

യോഗികൾ പലേ അദ്ഭുതങ്ങളും കാണിക്കുന്നു. ഒരു ഗ്രാം പ്രവൃത്തിക്ക് ഒരു ക്വിൻടൽ സിദ്ധാന്തത്തിൻെറ വിലയുണ്ട്. അതുകൊണ്ട്, 'അതുമിതും ചെയ്തു ഞാൻ കണ്ടിട്ടില്ല, അതുകൊണ്ടതു തെറ്റാണ്' എന്നു പറയാൻ എനിക്കവകാശമില്ല. അഭ്യാസംകൊണ്ട് നാനാതരത്തിലുള്ള ഫലങ്ങൾ, അത്യദ്ഭുതങ്ങളായവ, നേടാൻ കഴിയുമെന്ന് അവരുടെ ഗ്രന്ഥങ്ങൾ പറയുന്നു. കൃത്യമായ നിഷ്ഠയോടുകൂടിയ അഭ്യാസംകൊണ്ട് അല്പകാലത്തിനുള്ളിൽ ചെറിയ ഫലങ്ങൾ സമ്പാദിക്കാം; അതുവഴി, അതിൽ കാപട്യമൊന്നുമില്ല, വഞ്ചനയൊന്നുമില്ല എന്നറിയാൻ കഴിയും. ശാസ്ത്രങ്ങളിലൊക്കെ പ്രതിപാദിച്ചുകാണുന്ന ഈവക അദ്ഭുതസംഭവങ്ങളെ യോഗികൾ

1 യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ, ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന. (തൈത്തിരീയോപനിഷത് 2 9)

2 "ന പുണ്യം ന പാപം ന സൗഖ്യം ന ദുഃഖം
ന മന്ത്രോ ന തീർത്ഥം ന വേദാ ന യജ്ഞാഃ
അഹം ഭോജനം നൈവ ഭോജ്യം ന ഭോക്താ
ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം" (നിർവാണാഷ്ടകം)

ശാസ്ത്രീയമായ രീതിയിൽ വിശദമാക്കുകയും ചെയ്യുന്നു. അദ്ഭുതങ്ങളെക്കുറിച്ചുള്ള ഈ രേഖകൾ എങ്ങനെയാണ് എല്ലാ ജനതകളിലും കടന്നുകൂടിയതെന്നുള്ളതാണ് പ്രശ്നം. അതൊക്കെ പൊളി, വിശദീകരണമൊന്നും ആവശ്യമില്ല എന്ന് പറയുന്ന മനുഷ്യൻ യുക്തിമാനല്ല. അവ അസത്യമാണെന്നു തെളിയിക്കാൻ കഴിയുംവരെ, അവയെ നിഷേധിക്കാൻ നിങ്ങൾക്കവകാശമില്ല. യാതൊരടിസ്ഥാനവുമില്ലാത്തവയാണവ എന്നു നിങ്ങൾ തെളിയിക്കണം; അപ്പോഴേ നിങ്ങൾക്കു നിവർന്നുനിന്ന് അവയെ നിഷേധിക്കാൻ അധികാരമാവൂ. പക്ഷേ നിങ്ങളതു ചെയ്തിട്ടില്ല. പ്രത്യുത, യോഗികൾ പറയുന്നു, അവ അദ്ഭുതങ്ങളല്ലെന്ന്; ഇന്നും തങ്ങൾക്കവ ചെയ്യാൻ സാധിക്കുമെന്ന് അവരവകാശപ്പെടുകയും ചെയ്യുന്നു. ഭാരതത്തിൽ ഇന്ന് അനേകം അദ്ഭുതകർമ്മങ്ങൾ ചെയ്യപ്പെടുന്നുണ്ട്. എന്നാലവയിലൊന്നും അദ്ഭുതം കാട്ടലില്ല. ആ വിഷയത്തെക്കുറിച്ച് അനേകം ഗ്രന്ഥങ്ങളുണ്ട്. മനശ്ശാസ്ത്രത്തിനുനേരെ ശാസ്ത്രീയമായ ഒരു സമീപനം എന്നതിൽ കവിഞ്ഞ് വേറൊന്നും ആ തുറയിൽ ചെയ്തിട്ടില്ലെന്നു വന്നാൽത്തന്നെയും, അതിനുള്ള സമ്മാനം യോഗികൾക്കു കൊടുക്കണം.

ചോ: യോഗിക്കു കാണിക്കാൻ കഴിയുന്ന പ്രദർശനങ്ങൾ ഏവയെന്നു വ്യക്തമായി അങ്ങയ്ക്കു പറയാൻ കഴിയുമോ?

ഉ: മറ്റേതെങ്കിലും ശാസ്ത്രത്തിനു നല്കുന്നതിൽ കവിഞ്ഞ ശ്രദ്ധയോ വിശ്വാസമോ ഒന്നും യോഗി ആവശ്യപ്പെടുന്നില്ല; വന്നു പരീക്ഷണം നടത്താൻ വേണ്ടത്ര മാന്യമായ ശ്രദ്ധമാത്രം മതി. യോഗിയുടെ ആദർശം ഭയങ്കരമാണ്. മനസ്സിൽ ശക്തികൊണ്ട് ചെയ്യാൻ കഴിയുന്നവയിൽ ചില്ലറക്കാര്യങ്ങൾ ഞാൻ കണ്ടിട്ടുണ്ട്; അതിനാൽ, അത്യുച്ചകാര്യങ്ങൾ ചെയ്യാൻ കഴിയുമെന്നതിനെ വിശ്വസിക്കാതിരിപ്പാൻ എനിക്കവകാശമില്ല. സർവ്വജ്ഞത്വത്തിലും സർവ്വശക്തിത്വത്തിലുംകൂടി ശാശ്വതശാന്തിയും പ്രേമവുമാണ് യോഗിയുടെ ആദർശം. സർപ്പദംശനമേറ്റു നിലത്തു വീണുപോയ ഒരു യോഗിയെ എനിക്കറിയാം. സായാഹ്നമായപ്പോഴേക്ക് അദ്ദേഹത്തിന് വീണ്ടും ബോധം വീണു; എന്താണുണ്ടായതെന്നു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: 'എൻെറ പ്രിയതമൻെറ അടുത്തുനിന്ന് ഒരു ദൂതൻ വന്നു.' ദ്വേഷക്രോധാസൂയകളെല്ലാം ഈ മനുഷ്യനിൽനിന്നു ദഹിച്ചുപോയിരിക്കുന്നു. യാതൊന്നിനും അദ്ദേഹത്തെ വികാരപരനാക്കുക സാദ്ധ്യമല്ല; അദ്ദേഹം സദാനേരവും നിസ്സീമസ്നേഹമാണ്: പ്രേമശക്തിയിൽ സർവ്വശക്തനാണ്. അതാണ് യഥാർത്ഥയോഗി. വിവിധസിദ്ധികൾ പ്രകടിപ്പിക്കുന്നതു യാദൃച്ഛികമാണ്, വഴിക്കുള്ളതാണ്. അതല്ല അദ്ദേഹം പ്രാപിക്കാനാഗ്രഹിക്കുന്നത്. യോഗിയൊഴിച്ച് ബാക്കി ഓരോ മനുഷ്യനും അടിമയാണെന്ന് യോഗി പറയുന്നു. മനുഷ്യൻ ആഹാരത്തിന് അടിമയാണ്, വായുവിന്, ഭാര്യയ്ക്ക്, മക്കൾക്ക്, ധനത്തിന്, എല്ലാം അടിമയാണ്; ഒരു ദേശത്തിന്നടിമ, പേരിനും പുകഴിനും അടിമ, ഈ ലോകത്തിൽ ഒരായിരം

എണ്ണത്തിനടിമ. ഈ ബന്ധനങ്ങളാലൊന്നും നിയന്ത്രിതനല്ലാത്ത മനുഷ്യനാണ് ശരിയായ മനുഷ്യൻ, യഥാർത്ഥയോഗി. 'സാമ്യത്തിൽ പ്രതിഷ്ഠിതരായവർ, ഈ ജന്മത്തിൽത്തന്നെ സംസാരത്തെ ജയിച്ചിരിക്കുന്നു. ഈശ്വരൻ ശുദ്ധനും, സർവ്വർക്കും സമനുമാകുന്നു. അതിനാൽ അവർ ഈശ്വരനിൽ വസിക്കുന്നുവെന്നു പറയപ്പെടുന്നു.'*

ചോ: യോഗികൾ ജാതിക്കു വല്ല പ്രാധാന്യവും കല്പിക്കുന്നുണ്ടോ?

ഉ: ഇല്ല: അവികസിതമനസ്സുകൾക്കുള്ള പരിശീലനശാലമാത്രമാണ് ജാതി.

ചോ: ഈ ബോധാതീതാവസ്ഥ എന്ന ആശയവും ഭാരതത്തിലെ ചൂടും തമ്മിൽ ബന്ധമൊന്നുമില്ലേ?

ഉ: ഞാനങ്ങനെ വിചാരിക്കുന്നില്ല; കാരണം, ഈ തത്ത്വങ്ങളെല്ലാം സമുദ്രനിരപ്പിൽനിന്നു പതിനയ്യായിരം അടി ഉയരത്തിൽ, ഹിമാലയപ്രദേശങ്ങളിൽ, ഏതാണ്ട് ഉത്തരധ്രുവത്തിലെ കാലാവസ്ഥയിൽ, ചിന്തചെയ്തെടുത്തവയാണ്.

ചോ: ഒരു ശീതകാലാവസ്ഥയിൽ വിജയം നേടുക പ്രായോഗികമാണോ?

ഉ: പ്രായോഗികമാണ്, ഈ ലോകത്തിൽ പ്രായോഗികമായുള്ള ഏക സംഗതി അതാണ്. നിങ്ങളൊക്കെ ജന്മനാ വേദാന്തിയാണെന്ന് ഞങ്ങൾ പറയുന്നു, നിങ്ങളിലോരോരുത്തനും. നിങ്ങൾ ജീവിക്കുന്ന ഓരോ നിമിഷവും സമസ്തവസ്തുക്കളുമായുള്ള ഐക്യം പ്രഖ്യാപിക്കുന്നു. നിങ്ങളുടെ ഹൃദയം ലോകത്തിനഭിമുഖമായി പ്രവഹിക്കുന്ന ഓരോ തവണയും നിങ്ങൾ ഒരു യഥാർത്ഥവേദാന്തിയാകുന്നു; നിങ്ങളത് അറിയുന്നില്ലെന്നു മാത്രം. എന്തിന് എന്നറിയാതെ നിങ്ങൾ സന്മാർഗ്ഗചാരികളാകുന്നു; വിശകലനം ചെയ്ത്, ബോധപൂർവ്വം സന്മാർഗ്ഗചാരികളാകുവാൻ മനുഷ്യനെ പഠിപ്പിച്ച തത്ത്വചിന്ത വേദാന്തമാണ്. അതത്രേ സർവ്വമതങ്ങളുടെയും സാരാംശം.

ചോ: ഞങ്ങൾ പടിഞ്ഞാറൻജനങ്ങളിൽ സമൂഹവിരോധിയായ ഒരു തത്ത്വം - ഞങ്ങളെ എത്രയും നാനാത്വവാദികളാക്കുന്ന ഒന്ന് - അടങ്ങിയിട്ടുണ്ടെന്നും, പൗരസ്ത്യജനങ്ങൾ ഞങ്ങളെക്കാൾ അനുകമ്പയുള്ളവരാണെന്നും അങ്ങു പറയുമോ?

ഉ: പാശ്ചാത്യജനങ്ങൾ കൂടുതൽ ക്രൂരന്മാരും, പൗരസ്ത്യജനങ്ങൾ സർവ്വജീവികളോടും കൂടുതൽ കാരുണ്യമുള്ളവരുമാണെന്നെനിക്കു തോന്നുന്നു. നിങ്ങളുടെ സംസ്കാരം താരതമ്യേന, സമീപഭൂതകാലത്തിൽ ഉണ്ടായതാണെന്നുള്ളതുകൊണ്ടുമാത്രമാണത്. ഒരു വസ്തുവിനെ ദയയുടെ സ്വാധീനതയിൽ കൊണ്ടുവരാൻ കാലം പിടിക്കും. നിങ്ങൾക്ക് ഒട്ടേറെ

* ഗീത 5.19

ശക്തിയുണ്ട്; മനോനിയന്ത്രണംകൊണ്ടുള്ള ശക്തി പ്രത്യേകിച്ചും വളരെക്കുറച്ചുമാത്രമേ പരിശീലിച്ചിട്ടുള്ളു. നിങ്ങളെ ശാന്തരും നല്ലവരുമാക്കുവാൻ സമയമെടുക്കും. ഈ മനോഭാവം ഭാരതത്തിൽ ഓരോ തുള്ളി രക്തത്തിലും കിലുങ്ങുന്നു. ഞാൻ നാട്ടിൻപുറങ്ങളിൽ ജനങ്ങളെ രാഷ്ട്രീയകാര്യങ്ങൾ പഠിപ്പിക്കാൻ ചെന്നാൽ, അവർക്കു മനസ്സിലാവുകയില്ല; ഞാൻ അവരെ വേദാന്തം പഠിപ്പിക്കാൻ ചെന്നാലോ, അവർ പറയും: 'സ്വാമി, ഇപ്പോളങ്ങു ശരിയാണ്.' ആ വൈരാഗ്യം, അനാസക്തി, ഭാരതത്തിലെവിടെയുമുണ്ട്, ഇന്നും. ഞങ്ങളിപ്പോൾ വളരെ താണുപോയി; എന്നിരുന്നാലും, രാജക്കന്മാർ തങ്ങളുടെ സിംഹാസനങ്ങൾ വെടിഞ്ഞു നിഷ്കിഞ്ചനന്മാരായി രാജ്യം ചുറ്റി സഞ്ചരിക്കും.

ചിലേടങ്ങളിൽ റാട്ടു തിരിച്ചുകൊണ്ടിരിക്കുന്ന സാധാരണ നാടൻപെൺകുട്ടി പറയുന്നു: "ദ്വൈതത്തെക്കുറിച്ച് എന്നോടു മിണ്ടരുത്; എൻെറ റാട്ടു പറയുന്നു, 'സോऽഹം സോऽഹം' - അവനത്രേ ഞാൻ, അവനത്രേ ഞാൻ." ഈ ആളുകളുടെ അടുക്കൽച്ചെന്നു സംസാരിച്ചുനോക്കൂ; എന്നിട്ട്, അവരീവിധം സംസാരിക്കുകയും അതോടൊപ്പം ആ കല്ലിൻെറ മുമ്പിൽ മുട്ടുകുത്തുകയും ചെയ്യുന്നതെന്തുകൊണ്ടാണെന്നു ചോദിക്കൂ. അവർ പറയും, നിങ്ങൾക്കു മതമെന്നാൽ പള്ളിനിയമമാണ്. അവർക്കു സാക്ഷാത്കാരവും. അവരിലൊരാൾ പറയും, 'ഇതെല്ലാം മറഞ്ഞുപോകുമ്പോൾ, ഞാൻ സത്യത്തെ കാണുമ്പോൾ, മാത്രമേ ഞാനൊരു വേദാന്തിയാകൂ. അതുവരേക്കും ഞാനും അജ്ഞാനിയും തമ്മിൽ വ്യത്യാസമൊന്നുമില്ല. അതുകൊണ്ട്, ഈ സ്വാനുഭവത്തിലെത്താൻ ഞാനീ കല്ലുകളുപയോഗിക്കുന്നു. ക്ഷേത്രങ്ങളിൽ പോകുന്നു, പലതും ഞാൻ കേട്ടിട്ടുണ്ട്. പക്ഷേ എനിക്കു കാണണം, സാക്ഷാത്കരിക്കണം.' 'നാനാതരത്തിലുള്ള ശബ്ദങ്ങൾ. ശാസ്ത്രമാർഗ്ഗങ്ങൾ വ്യാഖ്യാനിക്കുവാനുള്ള വിഭിന്നരീതികൾ, ഇവയെല്ലാം, വിദ്വാന്മാരുടെ ഭുക്തിക്കുമാത്രം കൊള്ളാം, മുക്തിക്കല്ല'* സ്വാനുഭവമാണ്, നമ്മെ ആ മുക്തിയിലെത്തിക്കുന്നത്.

ചോ: ജനങ്ങളുടെ ഇടയിലുള്ള ഈ അദ്ധ്യാത്മസ്വാതന്ത്ര്യവും ജാതിവിശ്വാസവും തമ്മിൽ പൊരുത്തമുണ്ടോ?

ഉ: തീർച്ചയായുമില്ല. ജാതി ഉണ്ടായിരിക്കാൻ പാടില്ല എന്നവർ പറയുന്നു. ജാതിയ്ക്കകത്തുള്ളവർപോലും, അത് അന്യൂനമായ ഒരു സ്ഥാപനമല്ല എന്നു പറയുന്നു. നിങ്ങൾ ഇതിലും നല്ലതായി വേറൊന്നു കണ്ടുപിടിച്ചുതരുമ്പോൾ, ഞങ്ങളതുപേക്ഷിക്കാം എന്നാണവർ പറയുന്നത്. പകരം ഞങ്ങൾക്കെന്തു തരും എന്നവർ ചോദിക്കുന്നു. ജാതിയില്ലാത്ത ഇടം എവിടെയുണ്ട്? നിങ്ങളുടെ ജനതയിൽ, ഒരു ജാതിയുണ്ടാക്കാൻ നിങ്ങൾ ഏതു നേരവും പ്രയത്നിച്ചുകൊണ്ടിരിക്കുന്നു. ഒരു മനുഷ്യന്

* വിവേകചൂഡാമണി 58

ഒരു ചാക്കു ഡോളർ കിട്ടുമ്പോഴേക്കും അയാൾ പറയുന്നു; 'ഞാൻ നാനൂറിലൊരുവനാണ്'. സ്ഥിരമായ ഒരു ജാതി ഉണ്ടാക്കുന്നതിൽ ഞങ്ങൾ മാത്രമേ വിജയിച്ചിട്ടുള്ളു. മറ്റു ജനതകൾ ശ്രമിച്ചുകൊണ്ടിരിക്കുന്നു. പക്ഷേ സാധിക്കുന്നില്ല. ഞങ്ങൾക്ക് അന്ധവിശ്വാസങ്ങളും ദോഷങ്ങളും വേണ്ടത്ര യുണ്ട്. നിങ്ങളുടെ രാജ്യത്തുനിന്നുള്ള അന്ധവിശ്വാസങ്ങളും ദോഷങ്ങളും സ്വീകരിക്കുന്നതുകൊണ്ട് കാര്യങ്ങൾ നേരേയാകുമോ? മുപ്പതുകോടി ജന ങ്ങൾക്ക് ഇപ്പോഴും കഴിക്കാൻ ഒരു പിടിച്ചോറു കിട്ടാൻ സാധിക്കുന്നതു ജാതിമൂലമാണ്. അത് അപൂർണ്ണമായ ഒരു സ്ഥാപനമാണ്. സംശയമില്ല. പക്ഷേ, ജാതിയുണ്ടായിരുന്നില്ലെങ്കിൽ, നിങ്ങൾക്കു പഠിക്കാൻ സംസ്കൃത പുസ്തകങ്ങളൊന്നും ഉണ്ടാകുമായിരുന്നില്ല. ഈ ജാതിക്കോട്ടകൾ കെട്ടി; അതിനു ചുറ്റും എല്ലാത്തരം ആക്രമണങ്ങളും ഉരുണ്ടുമറിഞ്ഞു; എന്നാൽ അതു തുളച്ചുകയറാൻ അസാധ്യമെന്നു കണ്ടു. ആ ആവശ്യം ഇനിയും പോയിട്ടില്ല; അതിനാൽ ജാതി തുടരുന്നു. ഞങ്ങൾക്ക് ഇന്നുള്ള ജാതി എഴുനൂറു കൊല്ലം മുമ്പുണ്ടായിരുന്നതല്ല. ഓരോ പ്രഹരവും അതിനെ ഉറപ്പിച്ചു, ദിഗ്വിജയത്തിനായി സ്വസീമയ്ക്കു പുറത്തുപോകാത്ത ഏകരാജ്യം ഭാരതമാണെന്നുള്ളതു നിങ്ങൾ മനസ്സിലാക്കുന്നുണ്ടോ? തൻെറ പിൻഗാമിക ളാരും അന്യരാജ്യം പിടിക്കാൻ പോകരുതെന്ന് മഹാനായ അശോകൻ നിർബ്ബന്ധിച്ചിരുന്നു. ആളുകൾക്കു ഞങ്ങളുടെ അടുക്കലേക്ക് ആചാര്യ ന്മാരെ അയയ്ക്കണമെന്നുണ്ടെങ്കിൽ, അവർ സഹായിക്കട്ടെ; അല്ലാതെ ഉപദ്രവിക്കരുത്. ഈ ആളുകളെല്ലാം എന്തിനു ഹിന്ദുക്കളെ കീഴടക്കാൻ വരണം? അവർ വല്ല ജനതയ്ക്കും വല്ല ഉപദ്രവവും ചെയ്തോ? അവരാലാ വുന്ന അല്പമായ നന്മ, അവർ ലോകത്തിനുവേണ്ടി ചെയ്തു. അവർ ശാസ്ത്രവും തത്ത്വചിന്തയും മതവും ലോകത്തെ പഠിപ്പിച്ചു; ഭൂമുഖത്തുള്ള പ്രാകൃതപ്പരിഷകളെ പരിഷ്കൃതരാക്കിത്തീർത്തു. അതിനിതാണ് പ്രത്യുപ കാരം - കൊലയും മർദ്ദനവും അവിശ്വാസികളായ തെമ്മാടികളെന്നുള്ള വിളിയും. ഭാരതത്തെക്കുറിച്ച് പടിഞ്ഞാറൻ ജനങ്ങൾ എഴുതിയിട്ടുള്ള പുസ്തകങ്ങൾ നോക്കുക; അവിടെ ചെല്ലുന്ന അനേകം സഞ്ചാരികൾ പരത്തുന്ന കഥകളും; എന്തു ദ്രോഹത്തിനു പ്രതികാരമായിട്ടാണ് ഈവക യെല്ലാം അവരുടെമേൽ വാരിയെറിയുന്നത്?

ചോ: പരിഷ്കാരത്തെക്കുറിച്ച് വേദാന്തത്തിൻെറ ആശയമെന്താണ്?

ഉ: നിങ്ങൾ തത്ത്വജ്ഞാനികളാണല്ലോ, ഒരു ചാക്ക് സ്വർണ്ണം മനുഷ്യനും മനുഷ്യനും തമ്മിൽ അന്തരമുണ്ടാക്കുമെന്ന് നിങ്ങൾ വിചാരിക്കുന്നില്ല. ഇക്കണ്ട യന്ത്രങ്ങളുടെയും ശാസ്ത്രങ്ങളുടെയുമെല്ലാം വില എന്തുമാത്രമുണ്ട്? അവയ്ക്ക് ഒരു ഫലമേ ഉള്ളു; അവ വിദ്യാവിതരണം ചെയ്യുന്നു. ദുർഭിക്ഷപ്രശ്നത്തെ നിങ്ങൾ നിവാരണം ചെയ്തിട്ടില്ല; അതിനെ കൂടുതൽ ഉഗ്രമാക്കുകയാണ് ചെയ്തത്. യന്ത്രങ്ങൾ പട്ടിണിപ്രശ്നത്തെ പരിഹരിക്കു ന്നില്ല; അവ മനുഷ്യനെ കൂടുതൽ പാടുപെടുത്തുന്നതേ ഉള്ളു. മത്സരം

ഉഗ്രതരമായിത്തീരുന്നു. പ്രകൃതിക്ക് സ്വന്തനിലയിൽ, എന്തു വിലയുണ്ട്? ഒരു കമ്പിയിൽക്കൂടി വിദ്യുച്ഛക്തി അയയ്ക്കുന്ന ആളെച്ചൊല്ലി നിങ്ങൾ പോയി സ്മാരകം നിർമ്മിക്കുന്നതെന്തിന്? പ്രകൃതി അതു കോടി മടങ്ങ് ആവർത്തിച്ചു ചെയ്യുന്നില്ലേ? സർവ്വവും പ്രകൃതിയിൽ പണ്ടേ വർത്തിക്കുന്നില്ലേ? നിങ്ങൾക്കത് കിട്ടുന്നതുകൊണ്ടുള്ള വിലയെന്താണ്? അതു നേരത്തേ അവിടെയുണ്ട്. ഈ വികാസം ഉണ്ടാക്കുന്നു എന്നതുമാത്രമാണ് വില. ജീവൻ വ്യായാമം ശീലിക്കുന്ന ഒരു കളരിമാത്രമാണീ പ്രപഞ്ചം; ഈ അഭ്യാസങ്ങൾ കഴിഞ്ഞാൽ നാം ദേവന്മാരാകുന്നു. അതിനാൽ ഓരോന്നിൻെറയും മൂല്യം നിർണ്ണയിക്കേണ്ടത്, അതെത്രമാത്രം ഈശ്വര പ്രകാശനമാകുന്നു എന്നതിൽനിന്നാണ്. മനുഷ്യനിലുള്ള ആ ഈശ്വര തത്ത്വത്തിൻെറ പ്രകാശനമാണ് പരിഷ്കാരം.

ചോ: ബൗദ്ധന്മാർക്കെന്തെങ്കിലും ജാതിനിബന്ധനകളുണ്ടോ?

ഉ: ബൗദ്ധന്മാർക്ക് വലിയ ജാതിയൊന്നും ഒരിക്കലുമുണ്ടായിരുന്നില്ല; ഭാരതത്തിൽ വളരെക്കുറച്ചേ ബൗദ്ധന്മാരുള്ളു. ബുദ്ധൻ ഒരു സമുദായ പരിഷ്കർത്താവായിരുന്നു. എന്നിട്ടും, ബൗദ്ധരാജ്യങ്ങളിൽ ജാതിയുണ്ടാക്കാൻ ശക്തിയായ ശ്രമങ്ങൾ നടന്നിട്ടുണ്ടെന്ന് ഞാനറിയുന്നു; അവർ പരാജയമടഞ്ഞു എന്നുമാത്രം. ബൗദ്ധന്മാരുടെ ജാതി മിക്കവാറും സാരമില്ല; എന്നാലും അവർ ഉള്ളിൽ അതിനെക്കുറിച്ച് അഭിമാനം കൊള്ളുന്നു.

വേദാന്തസന്ന്യാസിമാരിൽ ഒരാളായിരുന്നു ബുദ്ധൻ. അവിടുന്ന് ഒരു പുതിയ സംഘം സ്ഥാപിച്ചു, ഇന്നും വേറെ പുതിയവ സ്ഥാപിച്ചുവരും പോലെ. ഇന്നു ബുദ്ധമതം എന്നു പറയപ്പെടുന്ന ആശയങ്ങൾ അവിടുത്തേതായിരുന്നില്ല. അവ വളരെയേറെ പുരാണങ്ങളായിരുന്നു. ആ ആശയങ്ങൾക്ക് കരുത്തു കൊടുത്ത മഹാപുരുഷനാണവിടുന്ന്. ബുദ്ധമതത്തിലെ സവിശേഷഘടകം അതിൻെറ സാമൂഹ്യാംശമാണ്. ബ്രാഹ്മണരും ക്ഷത്രിയരും എന്നും ഞങ്ങളുടെ ആചാര്യന്മാരായിരുന്നു; ഉപനിഷത്തുകളധികവും എഴുതിയത് ക്ഷത്രിയരാണ്; വേദത്തിലെ കർമ്മകാണ്ഡം ഉണ്ടായത് ബ്രാഹ്മണരിൽനിന്നാണ്. ഭാരതത്തിലാകമാനം, ഞങ്ങളുടെ ആചാര്യന്മാരിലധികവും ക്ഷത്രിയരായിരുന്നു; ബ്രാഹ്മണ പ്രവാചകരിൽ രണ്ടുപേരൊഴിച്ച്, ബാക്കിയെല്ലാം വളരെ സങ്കുചിതരായിരുന്നു. ഈശ്വരാവതാരപുരുഷന്മാരായി ആരാധിക്കപ്പെട്ടുപ്പോരുന്ന രാമനും കൃഷ്ണനും ബുദ്ധനും ക്ഷത്രിയരായിരുന്നു.

ചോ: സമ്പ്രദായങ്ങളും ക്രിയകളും ശാസ്ത്രങ്ങളും സാക്ഷാത്കാരത്തിന് സഹായങ്ങളാണോ?

ഉ: സാക്ഷാത്കാരമുണ്ടാകുമ്പോൾ മനുഷ്യൻ എല്ലാം ഉപേക്ഷിക്കുന്നു. വിഭിന്നസമ്പ്രദായങ്ങളും ക്രിയകളും ഗ്രന്ഥങ്ങളും ആ സ്ഥാനത്ത് എത്തിച്ചേരാൻ ഉപായങ്ങളാകുന്നിടത്തോളം, അവ ശരിയാണ്. അക്കാര്യത്തിൽ അവ പരാജയമടയുമ്പോൾ നമുക്കവയെ മാറ്റണം. അറിവുള്ളവൻ

അറിവില്ലാത്തവരുടെ നിലയെ നിന്ദിക്കരുത്; അജ്ഞാനികൾക്ക് തങ്ങളുടെ മാർഗ്ഗത്തിലുള്ള വിശ്വാസത്തെ വിദ്വാൻ നശിപ്പിക്കുകയുമരുത്; പ്രത്യുത, ശരിയായ അനുഷ്ഠാനംകൊണ്ട് താൻ നില്ക്കുന്ന സ്ഥാനത്തേക്കുള്ള വഴി കാണിച്ചുകൊടുത്ത് അവരെ നേർവഴിക്ക് നടത്തണം.'*

ചോ: വേദാന്തം വ്യക്തിത്വത്തെയും സദാചാരത്തെയും എങ്ങനെ വ്യാഖ്യാനിക്കും?

ഉ: യഥാർത്ഥവ്യക്തി ബ്രഹ്മമാണ്; ഈ മൂർത്തീകരണം മായയിൽക്കൂടിയത്രേ, അതു തോന്നൽമാത്രം; യഥാർത്ഥത്തിൽ അതെപ്പോഴും ബ്രഹ്മം തന്നെ. വാസ്തവത്തിൽ ഉള്ളതൊന്ന്; പക്ഷേ മായയിൽ അത് പലതായി കാണപ്പെടുന്നു. മായയിൽ ഈ വൈചിത്ര്യമുണ്ട്. എന്നാലും, ഈ മായയ്ക്കുള്ളിലും, സദാ ആ ഏകത്വത്തിലേക്ക് മടങ്ങിച്ചെല്ലാനുള്ള പ്രവണതയുണ്ട്, എല്ലാ ജനതയുടെയും സർവ്വസദാചാരത്തിലും സദ്ധർമ്മത്തിലും പ്രഖ്യാപിതമായിരിക്കുംപോലെ. കാരണം അത് ജീവന്റെ ഒരു നൈസർഗ്ഗികാവശ്യമാണ്. അത് അതിന്റെ ഐക്യം കണ്ടെത്തുന്നു; ഏകത്വം കണ്ടെത്തുവാനുള്ള ഈ പ്രയത്നത്തെയാണ് നാം സദാചാരമെന്നും സദ്ധർമ്മമെന്നും പറയുന്നത്. അതിനാൽ സർവ്വദാ നാമവയെ അനുഷ്ഠിക്കണം.

ചോ: സദാചാരത്തിൽ ഏറിയകൂറും വ്യക്തികൾ തമ്മിലുള്ള ബന്ധത്തെസ്സംബന്ധിച്ചല്ലയോ?

ഉ: അതത്രയേ ഉള്ളു. ബ്രഹ്മം മായയ്ക്കുള്ളിൽ വരുന്നില്ല.

ചോ: വ്യക്തി ബ്രഹ്മമാണെന്നങ്ങ് പറയുന്നു; അപ്പോൾ, വ്യക്തിക്ക് ജ്ഞാനമുണ്ടോ എന്ന് ഞാൻ ചോദിക്കാൻ പോവുകയായിരുന്നു.

ഉ: വ്യക്തമായ അവസ്ഥയാണ് വ്യക്തിത്വം, ആ അവസ്ഥയിലുള്ള പ്രകാശത്തെയാണ് നാം ജ്ഞാനമെന്നു പറയുന്നത്. അതുകൊണ്ട്, ബ്രഹ്മത്തിന്റെ ജ്യോതിസ്സിന് ഈ ജ്ഞാനമെന്ന പദം നിഷ്കൃഷ്ടമല്ല: കാരണം ആ അനന്താവസ്ഥ ആപേക്ഷികജ്ഞാനത്തെ അതിക്രമിക്കുന്നു.

ചോ: ഇത് അതിനെ ഉൾക്കൊള്ളുന്നുണ്ടോ?

ഉ: ഉവ്വ്, ഈ അർത്ഥത്തിൽ: ഒരു കഷണം സ്വർണ്ണത്തെ പലതരം നാണയങ്ങളാക്കാൻ സാധിക്കുംപോലെ. ഇതുകൊണ്ടും ആ അവസ്ഥ നാനാതരത്തിലുള്ള ജ്ഞാനമായിട്ടും ഭാഗിക്കപ്പെടാം. അതു ബോധാതീതാവസ്ഥയാകുന്നു; ബോധാവസ്ഥയേയും അബോധാവസ്ഥയേയും, രണ്ടിനെയും, അതുൾക്കൊള്ളുന്നു. ആ അവസ്ഥയെ പ്രാപിക്കുന്നയാൾക്ക്, നാം ജ്ഞാനമെന്ന് വിളിക്കുന്നതൊക്കെ ഉണ്ടായിരിക്കും. അയാൾക്ക് ആ ജ്ഞാനബോധം അനുഭവപ്പെടണമെന്നുള്ളപ്പോൾ, അയാൾക്കൊരു പടി താഴോട്ടിറങ്ങണം. ജ്ഞാനം ഒരു താണ പടിയാകുന്നു; മായയിൽ മാത്രമേ നമുക്ക് ജ്ഞാനമുണ്ടാകാൻ സാധിക്കൂ.

* ഗീത 3 26

# മായയും വ്യാമോഹവും

## (ലണ്ടൻ പ്രസംഗം)

മായ എന്ന പദം നിങ്ങൾ മിക്കപേരും കേട്ടിട്ടുണ്ട്. അതു സാധാരണമായി ജാലം അല്ലെങ്കിൽ വ്യാമോഹം എന്ന അർത്ഥത്തിലാണുപയോഗിക്കുന്നത്. എന്നാൽ (അതു ശരിയല്ല) വേദാന്തത്തിൻെറ മൂലസ്തംഭങ്ങളിലൊന്നാണ് മായാവാദം. അതു ശരിയായി മനസ്സിലാക്കിവെയ്ക്കേണ്ടതാണ്. അതിനെ തെറ്റിദ്ധരിക്കാൻ വളരെ എളുപ്പമുള്ളതുകൊണ്ട് അല്പം ക്ഷമ വേണമെന്നു ഞാൻ ആവശ്യപ്പെട്ടുകൊള്ളുന്നു. മായ എന്ന പദത്തിനു വൈദികസാഹിത്യത്തിലെ ഏറ്റവും പഴയ പ്രയോഗത്തിൽ ജാലം എന്ന അർത്ഥമുണ്ട്. എന്നാൽ ആ കാലത്തു (വേദാന്ത മായാവാദം ഉദ്ഭവിച്ചിട്ടില്ല 'ഇന്ദ്രൻ മായകൾകൊണ്ട് ബഹുരൂപങ്ങൾ ധരിച്ചു' ഇത്യാദി വാക്യങ്ങളിൽ) ആ പദത്തിനു ജാലവിദ്യയെന്നോ മറ്റോ തന്നെ അർത്ഥം. ഈ അർത്ഥത്തിൽ പല പദങ്ങളും വേദത്തിൽ കാണാം. പിന്നെ കുറെക്കാലത്തേയ്ക്ക് ആ പദത്തിൻെറ പ്രയോഗമേ ഇല്ല, എങ്കിലും തത്സംബന്ധിയായ ഭാവന വളർന്നുവന്നു. 'എന്തുകൊണ്ടു നമുക്ക് ഈ ജഗത്തിൻെറ രഹസ്യം മനസ്സിലാകുന്നില്ല' എന്നൊരു ചോദ്യം ചോദിച്ചു കാണുന്നു. അതിനു സമാധാനം: 'നാം പാഴ്‌വാക്കുകൾ പറയുന്നു; നാം ഇന്ദ്രിയതൃപ്തരാകുന്നു; നാം കാമങ്ങളുടെ പിന്നാലെ പായുന്നു; അതുകൊണ്ട് നാം സത്യവസ്തുവിനെ മൂടൽമഞ്ഞുകൊണ്ടെന്നപോലെ മൂടിയിരിക്കുന്നു.' ഈ സമാധാനം സാരഗർഭമാണ്. ഇതിൽ മായ എന്ന പദം ഉപയോഗിച്ചിട്ടില്ലെങ്കിലും, മഞ്ഞുപോലുള്ള ഒരു മൂടലാണ് നമ്മുടെ അജ്ഞാനത്തിനു കാരണമെന്നും, അതു നമുക്കും സത്യത്തിനും മദ്ധ്യേ വന്നുനില്ക്കുന്നു എന്നും ഒരാശയമുണ്ട്. പിന്നീടു വളരെക്കാലം കഴിഞ്ഞ് ഒരുപനിഷത്തിൽ മായാപദം വീണ്ടും പ്രത്യക്ഷമാകുന്നു. അപ്പോഴേക്കും അതിൻെറ അർത്ഥത്തിൽ വലിയ പരിണാമം വന്നിരിക്കുന്നു. പുതിയ ഭാവനകൾ പലതും അതിൽ ചേർന്നിരിക്കുന്നു. ഈ കാലത്തിനിടയ്ക്ക് അതിനെസ്സംബന്ധിച്ച് പല സിദ്ധാന്തങ്ങളും അവതരിപ്പിക്കയും ആവർത്തിക്കയും മാറ്റുകയും ചെയ്തിരിക്കണം. ഒടുവിൽ ആശയം സ്ഥിരപ്പെട്ടു. 'മായയെ പ്രകൃതിയെന്നും മായിയെ മഹേശ്വരനെന്നും അറിയുക' എന്നു ശ്വേതാശ്വതരോപനിഷത്തിൽ കാണുന്നു. എന്നാൽ ശ്രീശങ്കരാചാര്യരുടെ കാലംവരെ ദാർശനികന്മാരുടെയിടയിൽ ഈ പദത്തിനു പിന്നെയും അർത്ഥപരിണാമം വന്നു. ബൗദ്ധന്മാരും ഈ പദംകൊണ്ടു വ്യവഹരിച്ചിട്ടുണ്ട്. അവർക്ക് ഇതിനു ഭാവനാമയത്വം - സങ്കല്പസത്യത്വം (Idealism) എന്നാണ് ഏതാണ്ടർത്ഥം.

ഇപ്പോൾ സാധാരണ ധരിച്ചുവരുന്നതും ആ അർത്ഥമാണ് - ഈ ലോകം മായയാണ് എന്ന് ഹിന്ദുക്കൾ പറയുമ്പോൾ ജനങ്ങൾ ഉടനെ ധരിക്കുന്നത് ഇതു വെറും വ്യാമോഹം എന്നാണ്. ഈ ലോകം ഇല്ലാത്തതാണെന്ന് ബുദ്ധമതക്കാരിൽ ചിലർ സിദ്ധാന്തിച്ചിരുന്നു. ഈ പദം അവരുടെ കയ്യിൽക്കൂടെ കടന്നുപോന്നു. അതുകൊണ്ടു മുൻപറഞ്ഞ അർത്ഥത്തിന് അടിസ്ഥാനമില്ലെന്നില്ല. എന്നാൽ വേദാന്തത്തിൻെറ പരിണതമായ രൂപത്തിൽ മായ എന്നതു സങ്കല്പത്വമല്ല, വാസ്തവികത്വമല്ല, സിദ്ധാന്തവുമല്ല; അതൊരു കാര്യവിവരണമെന്നേ ഉള്ളു: നാമെന്ത് നമുക്കു ചുറ്റും കാണുന്നതെന്ത് എന്നുള്ള സംഗതികളുടെ വിവരണം മാത്രം. ആരുടെ മനസ്സിലൂടെ വേദങ്ങൾ ആവിർഭവിച്ചുവോ, ആ ഋഷിമാർ തത്ത്വാന്വേഷണത്തിലും തത്ത്വദർശനത്തിലും ബദ്ധശ്രദ്ധരായിരുന്നുവെന്നു പറഞ്ഞിട്ടുണ്ടല്ലോ. തത്ത്വങ്ങളെ വിസ്തരിക്കാനോ അതിനുവേണ്ടി കാക്കാനോ അവർക്കു സമയമുണ്ടായിരുന്നില്ല. അവർക്കു വസ്തുതകളുടെ ഹൃദയത്തിലേക്ക് ആണ്ടുപോകേണ്ടിയിരുന്നു. അപ്പുറത്തെന്തോ ഒന്ന് അവരെ വിളിക്കുന്നതുപോലെയായിരുന്നു. അവർക്കു നിന്നു താമസിക്കാൻ കഴിവുണ്ടായില്ല. അതുകൊണ്ട്, അവർ വിഷയങ്ങളെ വിസ്തരിച്ചു വല്ലതും പറഞ്ഞിട്ടുള്ളതിൽത്തന്നെയും പലപ്പോഴും തെറ്റുകൾ പറ്റീട്ടുണ്ടെന്ന് ഉപനിഷത്തുക്കളിൽ കാണാം. അവ ഇന്നത്തെ പ്രകൃതിശാസ്ത്രവിഷയങ്ങളാണ്. മൂലതത്ത്വങ്ങളെസ്സംബന്ധിച്ച് ഋഷിമാരുടെ ദൃഷ്ടി ശരിയാണ്. ഒരുദാഹരണം പറയാം. ആകാശം എന്നൊരു പദാർത്ഥമുണ്ടെന്ന് ആധുനികപ്രകൃതിശാസ്ത്രം ഇയ്യിടെയാണ് കണ്ടുപിടിച്ചത്. ഈ ശാസ്ത്രദർശനത്തെക്കാൾ കുറേക്കൂടി വിപുലവും വ്യക്തവുമായ രൂപത്തിൽ അതിൻെറ തത്ത്വം മാത്രം ഞങ്ങളുടെ പ്രാചീനസാഹിത്യത്തിലുണ്ട്. ആ തത്ത്വപ്രപഞ്ചനവിഷയത്തിൽ (അത് ഈ ജഗത്തിൽ ഏതെല്ലാം വിധത്തിൽ പ്രകാശിക്കുന്നു എന്നു തെളിയിപ്പാനുള്ള പരിശ്രമങ്ങളിൽ) അവർക്കു പല തെറ്റുകളും വന്നിട്ടുണ്ട്. അതുപോലെ ജഗത്തു മുഴുവൻ വ്യാപിക്കുന്ന ഒരു ജീവചൈതന്യമുണ്ടെന്നും അതിൻെറ വിവിധാവസ്ഥാപ്രകാശനങ്ങളാണ് ജഗത്തിൽ കാണുന്ന ജീവിതങ്ങൾ എന്നുമുള്ള തത്ത്വവും വൈദികകാലത്ത് അറിവായിരുന്നു. അതു ബ്രാഹ്മണങ്ങളിൽ കാണാം. സർവ്വജീവിതപ്രകാശകമായ ആ പ്രാണനെപ്പറ്റി ദീർഘമായ ഒരു സൂക്തം വേദസംഹിതകളിലുണ്ട്. ജീവിതോല്പത്തിയെപ്പറ്റി നവീന യൂറോപ്യൻ ശാസ്ത്രജ്ഞന്മാർ പുറപ്പെടുവിച്ചിട്ടുള്ള ചില വാദങ്ങളോട് അത്യന്തസാദൃശ്യമുള്ള വാദങ്ങളും വൈദികവിജ്ഞാനത്തിലുണ്ടെന്നു കേൾക്കുന്നത് നിങ്ങൾക്കു രസകരമാവും. ജീവിതം ഇതരഗ്രഹങ്ങളിൽ നിന്നാണ് ഭൂമിയിൽ വന്നതെന്നൊരു വാദമുള്ളതു നിങ്ങൾക്കറിയാമല്ലോ. ചന്ദ്രനിൽനിന്നാണ് ജീവോല്പത്തി എന്നു ചില വൈദികതത്ത്വദർശികൾക്കു തീർച്ചയായ അഭിപ്രായമായിരുന്നു.

തത്ത്വങ്ങളുടെ കാര്യത്തിൽ ഋഷിമാർ അതിധീരരായിരുന്നു. വിപുലവും വ്യാപകങ്ങളുമായ തത്ത്വങ്ങളെ പ്രഖ്യാപനം ചെയ്യുന്നതിൽ അവരുടെ

ധൈര്യം ആശ്ചര്യകരമാണ്. ലോകരഹസ്യത്തിൻെറ വെളിപാട് ബാഹ്യലോകത്തിൽനിന്നു കിട്ടാവുന്നിടത്തോളം അവർക്കും കിട്ടി. അവരെക്കവിഞ്ഞ് ഒരടിയും മുന്നോട്ടുപോവാൻ ആധുനികശാസ്ത്രത്തിൻെറ നാനാവിധപരീക്ഷണങ്ങൾക്കും കഴിഞ്ഞിട്ടില്ല, മൂലതത്ത്വങ്ങൾ പിഴച്ചുപോയതുകൊണ്ട്. ലോകരഹസ്യം പ്രകാശിപ്പിക്കാൻ പഴയ കാലത്ത് ആകാശതത്ത്വം മതിയായില്ലെങ്കിൽ, ഈ കാലത്ത് അതേ തത്ത്വത്തിൻെറ പ്രപഞ്ചനം കൊണ്ട് സത്യം കൂടുതൽ വെളിപ്പെടില്ലല്ലോ. ജഗദ്വ്യാപിയായ ജീവചൈതന്യം എന്ന സിദ്ധാന്തം ജഗദ്രഹസ്യത്തിനു മതിയായ സമാധാനം പഴയ കാലത്തു തന്നിട്ടില്ലെങ്കിൽ, അതേ സിദ്ധാന്തം സ്വീകരിച്ച് അതിൻെറ വ്യാപാരം വിസ്തരിച്ചതുകൊണ്ട് കൂടുതൽ ഫലം ഈ കാലത്തും ഉണ്ടാവില്ല. ഞാൻ പറയുന്നതിതാണ്: തത്ത്വാന്വേഷണവിഷയത്തിൽ ഹിന്ദുചിന്തകന്മാർ ആധുനികരോളമെന്നല്ല ചില സംഗതികളിൽ ഇവരെക്കാൾ അധികം ധീരന്മാരായിരുന്നു. മനുഷ്യർ കണ്ടെത്തിയ സാമാന്യതത്ത്വങ്ങളിൽവെച്ച് ഏറ്റവും ഗംഭീരമായ ചിലത് അവരാണ് കണ്ടുപിടിച്ചത്. അതിൽ ചിലത് താത്ക്കാലികസിദ്ധാന്തത്തിൻെറ നിലയ്ക്കുപോലും ആധുനികർ ഇന്നും കണ്ടിട്ടില്ല. ഒരുദാഹരണം പറയാം: അവർ ആകാശസിദ്ധാന്തത്തിലെത്തി എന്നുമാത്രമല്ല, അതും കടന്ന് മനസ്സിനെ സൂക്ഷ്മതരാകാശമായി തരംതിരിച്ചു. അതും കടന്നു സൂക്ഷ്മതമമായ ഒരാകാശംകൂടി അവർ കണ്ടെത്തി. അതുകൊണ്ടും സമാധാനമായില്ല. ബാഹ്യലോകജ്ഞാനം എത്രയുണ്ടായാലും അതുകൊണ്ട് ലോകരഹസ്യം വെളിപ്പെടുകയില്ല. 'അങ്ങനെ വിചാരിക്കേണ്ട, ഞങ്ങൾ അത് അല്പാല്പം അറിവാൻ ആരംഭിച്ചിട്ടേയുള്ളു. കുറച്ചായിരം കൊല്ലം കാത്തിരിക്കുക, സമാധാനം ഉണ്ടാകും' എന്ന് ശാസ്ത്രജ്ഞൻ പറയുമായിരിക്കാം. അതിനു വേദാന്തി 'ഇല്ല' എന്നു തീർത്തുപറയുന്നു. എന്തുകൊണ്ടെന്നാൽ, മനസ്സ് പരിമിതവും ദേശകാലനിമിത്തപരിധികളെ ലംഘിച്ചുപോകാൻ കഴിവില്ലാത്തതുമാണെന്നു നിസ്സംശയം തെളിഞ്ഞിരിക്കുന്നു. ആർക്കും അവനവനെ വിട്ടു പുറത്തു ചാടുവാൻ കഴിവില്ലാത്തതുപോലെ ദേശകാലനിയമങ്ങളാൽ നിബദ്ധമായ പരിധികളെ കടന്നുപോകാൻ മനുഷ്യനു സാധ്യമല്ല. ദേശകാലനിമിത്തോപാധികൾക്കു സമാധാനം കാണ്മാൻ ഉദ്യമിക്കുന്നതുതന്നെയും അവയുടെ സത്തയെ സിദ്ധവത്കരിച്ചു വേണ്ടിയിരിക്കെ, ആ ഉദ്യമം നിഷ്ഫലമായിരിക്കും. എന്നാൽ പിന്നെ ഈ ലോകം ഉണ്ടെന്നു പറയുന്നതിൻെറ അർത്ഥമെന്ത്? 'ഈ ലോകത്തിന് ഉണ്മയില്ല.' എന്നു പറയുന്നതിൻെറ താത്പര്യമെന്ത്? അതിനു സ്വതന്ത്രസദ്ഭാവം ഇല്ലെന്നു മാത്രം. എൻെറയോ നിങ്ങളുടെയോ മറ്റൊരാളുടേയോ മനസ്സിനെസ്സംബന്ധിച്ചുമാത്രം അതിനു സദ്ഭാവമുണ്ട്. നാം ലോകത്തെ അറിയുന്നതു പഞ്ചേന്ദ്രിയങ്ങൾമുഖേനയാണല്ലോ. നമുക്കു വേറൊരിന്ദ്രിയംകൂടി ഉണ്ടെങ്കിൽ ലോകത്തിൽ ഇനിയും ചിലതുകൂടി നാം കണ്ടേനെ. വീണ്ടും ഒരിന്ദ്രിയംകൂടിയുണ്ടെങ്കിൽ ലോകം

നമുക്കു വീണ്ടും കുറേക്കൂടി വ്യത്യാസപ്പെട്ടിരിക്കും. അതുകൊണ്ട് അതിനു സ്വതന്ത്രസത്തയില്ല; നിർവ്വികാരവും നിശ്ചലവും നിരുപാധികവുമായ സദ്ഭാവമില്ല. എന്നാൽ അതിനെ അസത്തെന്നും പറക വയ്യ; അതുണ്ടെന്നു നാം കാണുന്നു; അതിലിരുന്നും അതിൽക്കൂടെയും നാം വ്യാപരിക്കുന്നു. അതുകൊണ്ട് കേവലം ഇല്ലാത്തതുമല്ല. അതു സത്തിൻെറയും അസത്തിൻെറയും ഒരു കലർപ്പാണെന്നുമാത്രം പറയാം.

തത്ത്വവിചാരത്തിൽനിന്ന്, സാധാരണ നിത്യജീവിതകാര്യങ്ങളിൽ കടന്നുനോക്കിയാലോ, നമ്മുടെ ജീവിതം മുഴുവനും പരസ്പരവിരുദ്ധമായ ഈ സദസത്തുകളുടെ സങ്കലനമാണെന്നു കാണാം. ജ്ഞാനത്തിൽ ഈ വൈരുദ്ധ്യം കാണാം. മനുഷ്യന് അറിയണമെന്നാഗ്രഹമുണ്ടായാൽ മതി സർവ്വവും അറിയുവാൻ സാധിക്കും എന്ന് നമുക്കു തോന്നുന്നു; എന്നാൽ ഏതാനും ചുവടുകൾ വെയ്ക്കുന്നതിനു മുമ്പ് നമ്മുടെ ഗതി തടഞ്ഞുകൊണ്ട് ഒരു വജ്രഭിത്തി നില്ക്കുന്നതുകാണാം. മനുഷ്യൻെറ സർവ്വകർമ്മങ്ങളും ഒരു വൃത്തത്തിനുള്ളിൽ കിടന്നുതിരിയുകയാണ്; ആ വൃത്തം കടന്നുപോവുക മനുഷ്യനു സാധ്യമല്ല. തനിക്ക് അത്യന്തം അടുത്തതും പ്രിയപ്പെട്ടതുമായ സംഗതികൾ അവയ്ക്കു സമാധാനം അന്വേഷിപ്പിച്ചുകൊണ്ട് മനുഷ്യനെ മുമ്പോട്ടു മുമ്പോട്ടു തള്ളിക്കൊണ്ടിരിക്കുന്നു. എന്നാൽ മനുഷ്യന് ബുദ്ധിയുടെ പരിധി കടന്നുപോകാൻ കഴിവില്ലാത്തതുകൊണ്ട് അവയ്ക്കൊരു സമാധാനം കിട്ടുന്നുമില്ല. ആഗ്രഹം അവനിൽ വേരൂന്നി ബലത്തിൽ നില്പുണ്ടുതാനും. അതിനെ ഒതുക്കി അമർത്തുന്നതേ തനിക്കു നന്മയായിരിക്കൂ എന്നും മനുഷ്യന്നറിയാം. സ്വാർത്ഥികളാവാനാണ് ഓരോ ശ്വാസവും ഹൃദയമിടിപ്പും നമ്മെ പ്രേരിപ്പിക്കുന്നത്. അതോടൊപ്പംതന്നെ സ്വാർത്ഥത്യാഗമേ നല്ലൂ എന്ന് ഏതോ അപ്പുറത്തുള്ള ഒരു ശക്തി നമ്മോടു പറയുന്നുമുണ്ട്. ബാലന്മാരെല്ലാം ശുഭൈകദൃഷ്ടികളാണ്, ജന്മനാതന്നെ. അവർ കാണുന്നതു പൊൻകിനാവുകൾ. അവർ യൗവനത്തിൽ അതിലധികം ശുഭദൃഷ്ടികളാണ്. മരണം, പരാജയം, അധഃപതനം എന്നൊക്കെയുണ്ടെന്നു വിചാരിക്കാൻപോലും യുവാവിനു വളരെ പ്രയാസം. വാർദ്ധക്യം വരുന്നു. അപ്പോൾ ജീവിതം നഷ്ടശിഷ്ടങ്ങളുടെ ഒരു ഭാണ്ഡമായി. സ്വപ്നങ്ങളെല്ലാം ആകാശത്തിൽ അലിഞ്ഞുപോയി. മനുഷ്യൻ അശുഭൈകദൃക്കായി. ഇങ്ങനെ നാം പ്രകൃതിയുടെ പ്രഹരങ്ങളേറ്റ് ഒരറ്റത്തുനിന്നു മറ്റേ അറ്റത്തേക്കു പോകുന്നു; എങ്ങോട്ടാണ് പോകുന്നതെന്ന് അറിയുന്നുമില്ല. ഈ സന്ദർഭത്തിൽ ലളിതവിസ്തരം എന്ന ബുദ്ധചരിതത്തിലുള്ള ഒരു സുപ്രസിദ്ധ ഗീതം എനിക്കോർമ്മ വരുന്നു. മനുഷ്യലോകത്തിൻെറ സമുദ്ധാരകനായിട്ടാണ് ബുദ്ധൻ ജനിച്ചത്. അദ്ദേഹം അരമനയിലെ ആഡംബരങ്ങളിൽപ്പെട്ട് ആ കാര്യം മറന്നു. അപ്പോൾ ആ സ്മരണയുണർത്തുവാൻവേണ്ടി ചില ദേവദൂതന്മാർ വന്ന് ഒരു ഗാനമാലപിച്ചു. പ്രതിനിമിഷം മാറിമാറിക്കൊണ്ടി

രിക്കുന്ന ജീവിതനദിയിൽ ഒരു വിശ്രമവും സ്വൈര്യവുമില്ലാതെ നാം കീഴ്പോട്ട് ഒഴുകിക്കൊണ്ടേ ഇരിക്കുന്നു. എന്തു ചെയ്യാം? അന്നപാനങ്ങൾ സുഭിക്ഷമായുള്ളവനു ലോകം സുഖമയം! ദുഃഖത്തെപ്പറ്റി മിണ്ടുകയേ ഇല്ല; അതയാൾക്കു ഭയങ്കരം. ലോകത്തിലെ കഷ്ടാരിഷ്ടങ്ങളെപ്പറ്റിയൊന്നും അയാളോടു പറയേണ്ട; എല്ലാം ക്ഷേമമായിരിക്കുന്നു എന്നു പറയുക. അയാൾ അതു ശരിവെയ്ക്കും. 'ക്ഷേമംതന്നെ, കണ്ടില്ലേ, നല്ല വീട്, ദാരിദ്ര്യഭയമില്ല, ശൈത്യബാധയില്ല, എല്ലാം സുഖമായിരിക്കുന്നു. അന്യൻെറ കഷ്ടപ്പാടുകളുടെ കൊടിയ കഥകളൊന്നും എനിക്കു കേൾക്കേണ്ട,' എന്നയാൾ പറയും. അങ്ങേപ്പുറത്താകട്ടെ തണുപ്പും പട്ടിണിയുംകൊണ്ട്, ആളുകൾ മരിക്കുന്നു. അവിടെ ചെന്ന് 'എല്ലാം ക്ഷേമമായിരിക്കുന്നു' എന്നു പറഞ്ഞാൽ അവരതു കേൾക്കില്ല. അവർ ദുഃഖമനുഭവിച്ചുകൊണ്ടിരിക്കെ അന്യൻ സുഖിയായിരിക്കണമെന്ന് അവരെങ്ങനെ വിചാരിക്കും? ഇങ്ങനെ സുഖഭാവനയ്ക്കും ദുഃഖഭാവനയ്ക്കും മദ്ധ്യേ നാം കിടന്നാടുകയാണ്.

ഇതിനും പുറമെയാണ് മരണമെന്ന ഗംഭീരവസ്തുത. സർവ്വലോകവും കാലവശമാണ്; എല്ലാം നശിക്കുന്നു. നമ്മുടെ പുരോഗതിയും നമ്മുടെ അഭിമാനവും നമ്മുടെ പരിഷ്കാരവും നമ്മുടെ ആഡംബരങ്ങളും നമ്മുടെ സമ്പത്തും നമ്മുടെ ജ്ഞാനവും എല്ലാം അതിൽ അസ്തമിക്കുന്നു - മരണത്തിൽ; അതൊന്നേ നമുക്കു തീർച്ചയായുള്ളു. നഗരങ്ങൾ ഉണ്ടാകുന്നു, നശിക്കുന്നു; സാമ്രാജ്യങ്ങൾ തലപൊന്തിക്കുന്നു, തകർന്നു വീഴുന്നു; ഗ്രഹഗോളങ്ങൾ ഉദിക്കുന്നു, പൊട്ടിത്തകർന്നു തവിടുപൊടിയായി ഇതരഗ്രഹങ്ങളുടെ വായുമണ്ഡലങ്ങളിൽ അങ്ങിങ്ങു പാറുന്നു. ഇങ്ങനെ അനാദികാലംമുതൽ നടന്നുവരുന്നു. എല്ലാത്തിൻെറയും അന്ത്യം നാശം. ജീവിതത്തിൻെറ, സൗന്ദര്യത്തിൻെറ, ധനത്തിൻെറ, ബലത്തിൻെറ, പുണ്യത്തിൻെറ എല്ലാം അന്ത്യം നാശംതന്നെ. മഹർഷിമാർ മരിക്കുന്നു, മഹാപാപികളും മരിക്കുന്നു; അരചൻ മരിക്കുന്നു, യാചകനും മരിക്കുന്നു, എല്ലാവരും മൃത്യുവിലേക്കെത്തുന്നു. എന്നിട്ടും ജീവിതാസക്തി ബലവത്തായിരിക്കുന്നു. എന്തുകൊണ്ടെന്ന് നമുക്കറിഞ്ഞുകൂടാ; എങ്ങനെയോ നാം ജീവിതത്തെ മുറുകെപ്പിടിക്കുന്നു; അതു കൈവിടുവാൻ നമുക്കു കഴിയുന്നില്ല. അതു മായയാകുന്നു.

അമ്മ തൻെറ ശിശുവിനെ വളരെ വാത്സല്യത്തോടെ വളർത്തുന്നു; അമ്മയുടെ ജീവനും പ്രാണനുമെല്ലാം ആ ശിശുവിൽത്തന്നെ. അതു വളർന്നു മുതിർന്ന മനുഷ്യനാകുന്നു, അപ്പോഴേക്കു, പക്ഷേ ഒരു മൃഗപ്രായനും ദുർവൃത്തനുമാകുന്നു; അമ്മയെ നിത്യവും അടിക്കും, തൊഴിക്കും, എന്നിട്ടും മാതൃഹൃദയം അവനോടു ദൃഢബദ്ധമായിരിക്കുന്നു. അതിനെപ്പറ്റി ആലോചിക്കുമ്പോൾ മാതൃവാത്സല്യം എന്നു പേർ കൊടുത്ത് അതിനെ സംരക്ഷിക്കയും ചെയ്യുന്നു. അതു വാത്സല്യമല്ല, തൻെറ

ഞരമ്പുകളെ ബാധിച്ച, തനിക്കു വിട്ടൊഴിക്കാൻ കഴിയാത്ത എന്തോ ഒന്നാണെന്ന് അമ്മ തെല്ലും അറിയുന്നില്ല; എത്ര മിനക്കെട്ടാലും വേണ്ടില്ല, തന്നെ കുടുക്കിയിരിക്കുന്ന ആ കെട്ടു കുടഞ്ഞുകളയാൻ അവർക്കു കഴിയുന്നില്ല. ഇതും മായയാകുന്നു.

നാമെല്ലാവരും സ്വർഗ്ഗസുഖം അന്വേഷിക്കുന്നു. അതു നമുക്കു കിട്ടുമെന്നു നാമോരോരുത്തനും വിശ്വസിക്കുന്നു. എന്നാൽ ഇരുനൂറുലക്ഷത്തിലൊരുവനുമാത്രമേ അതു സിദ്ധിപ്പാനിടയുള്ളു എന്നു ബുദ്ധിയുള്ളവർക്കെല്ലാം ആലോചിച്ചാലറിയാമെങ്കിലും എല്ലാവരും അതിനു കഠിനപ്രയത്നം ചെയ്യുന്നു. ഇതും മായയാകുന്നു.

രാവും പകലും മൃത്യു ഭൂമിയിൽ ചരിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ നാം ചിരഞ്ജീവികളായിരിക്കുമെന്ന് വിശ്വസിക്കയും ചെയ്യുന്നു. ലോകത്തിൽ അത്യാശ്ചര്യകരമായ സംഗതിയെന്താണെന്ന് പണ്ടു യുധിഷ്ഠിര മഹാരാജാവിനോടു ചോദിക്കയുണ്ടായി. അതിന് മറുപടി പറഞ്ഞു: "എവിടെ നോക്കിയാലും ജീവികൾ മരിക്കുന്നതു നിത്യവും കാണാം. എന്നിട്ടും തങ്ങൾക്കു മരണമില്ലെന്നാണ് മനുഷ്യർ വിചാരിക്കുന്നത്. ഇതിലധികം ആശ്ചര്യകരമായിട്ടെന്തുണ്ട്?" ഇതും മായയാകുന്നു.

നമ്മുടെ ബുദ്ധിയുടെയും ജ്ഞാനത്തിൻെറയും കാര്യത്തിലെന്നു വേണ്ട, ജീവിതത്തിൻെറ ഏതു വശത്തും ഈ പരസ്പരവിരോധം സാർവ്വത്രികമായുണ്ട്. ഒരു രാജ്യത്തുണ്ടാകുന്ന ദോഷങ്ങളെ പരിഹരിക്കാൻ ഒരു നേതാവു പുറപ്പെടുന്നു. അദ്ദേഹം കണ്ട ദോഷങ്ങളെ പരിഹരിച്ചു കഴിയുമ്പോഴേക്ക് വേറെ ആയിരം ദോഷങ്ങൾ പുതുതായി പൊന്തിക്കാണുന്നു. ഈ ദോഷപരിഹാരശ്രമങ്ങളെല്ലാം പഴയ വീടു നന്നാക്കുന്നതുപോലെയാണ്. ഒരു വശം ശരിപ്പെടുത്തുമ്പോഴെയ്ക്ക് മറ്റൊരുവശം പൊടിയാറാകുന്നു. ഇന്ത്യയിൽ ഞങ്ങളുടെ പരിഷ്കാരവാദികൾ ഇപ്പോൾ വിധവകൾക്കു വിവാഹം വിലക്കിയതിലുള്ള ദോഷത്തെ പഴിച്ചു പ്രസംഗിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിലാകട്ടെ വിവാഹമില്ലായ്മയാണ് വലിയ ദോഷം. ഒരു പുറത്തു വിവാഹം കഴിക്കാത്തവർ കഷ്ടപ്പെടുന്നു; അവരെ സഹായിക്കണം. മറുപുറത്ത് വിധവകൾ കഷ്ടപ്പെടുന്നു; അവരെയും സഹായിക്കണം. ഇത് ഒരുവിധം മാറാവ്യാധിയായ വാതംപോലെയാണ്. തലയിൽനിന്നിളക്കിയാൽ ഉടലിൽ കടക്കും; അവിടെനിന്നാട്ടിയാൽ കാലിലേക്കെത്തും. പരിഷ്കാരികൾ പുറപ്പെടുന്നു, 'വിദ്യയും വിത്തവും സംസ്കാരവും ചുരുക്കം ചിലരുടെ കയ്യിൽമാത്രമായിരിയ്ക്കരുത്; അവ സാർവ്വജനീനങ്ങളായിരിക്കണം,' അവർ പ്രസംഗിക്കുന്നു; അങ്ങനെയാക്കുവാൻ കഴിവതും പരിശ്രമിക്കയും ചെയ്യുന്നു. അതു ഫലത്തിൽ വരുമ്പോൾ ചിലർക്ക് അധികം സൗഖ്യമുണ്ടായേക്കാം; എന്നാൽ സംസ്കാരം വർദ്ധിക്കുമ്പോൾ ഇന്ദ്രിയസുഖം ചുരുങ്ങുന്നു. സുഖജ്ഞാനത്തോടൊപ്പം ദുഃഖജ്ഞാനവുമുണ്ട്, അപ്പോൾ നാം ഏതു വഴിക്കു പോകും? നാം അനുഭവിക്കുന്ന ഭൗതിക

സുഖത്തിൻെറ ലേശാംശം പോലും വേറൊരിടത്ത് അത്രത്തോളം ഭൗതിക ദുഃഖത്തിനു കാരണമാകുന്നുണ്ട്. അതു പ്രകൃതിനിയമമാണ്. യൗവനദശയിൽ ഇതത്ര വെളിവായിക്കാണില്ലായിരിക്കാം. പ്രായംചെന്ന് കുറേ കഷ്ടപ്പാടുകൾ അനുഭവിച്ചവർക്ക് ഇതു ബോധ്യപ്പെടും. ഇതും മായയത്രേ. ഇതെല്ലാമിങ്ങനെ രാപ്പകൽ നടന്നുകൊണ്ടിരിക്കുന്നു. ഇതിന്നൊരു യുക്തി കണ്ടെത്തുക അസാദ്ധ്യം. എന്തുകൊണ്ട്? ചോദ്യംതന്നെ യുക്തിപൂർവ്വകം ചോദിക്കാവുന്നതല്ല. അതുകൊണ്ട് അതിനു യുക്തിയോ സമാധാനമോ ഉണ്ടാവുകയുമില്ല. എന്തുകൊണ്ട് എന്നും എങ്ങനെ എന്നും വസ്തുസ്ഥിതിയിൽ ഇല്ല. അത് ഉണ്ട് എന്നുമാത്രം നാം കാണുന്നു. നമുക്കു വേറെ ഗതിയില്ല. അതിനെ യഥാവിധം ഗ്രഹിക്കാനോ അതിൻെറ യഥാർത്ഥചിത്രം മനസ്സിൽ വരയ്ക്കാനോ പോലും നമുക്കു കഴിവില്ല. അങ്ങനെയിരിക്കെ അതിന്നൊരു സമാധാനം നാമെങ്ങനെ കണ്ടെത്തും?

ഈ ജഗത്തിൻെറ വാസ്തവാവസ്ഥയുടെ, ഇതെങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു എന്നതിൻെറ, വിവരണമത്രേ മായ. ഈ സംഗതികൾ കേൾക്കുമ്പോൾ ജനങ്ങൾ ഭയപ്പെടുന്നതു സാധാരണമാണ്. നാം ധീരന്മാരായിരിക്കതന്നെ വേണം. സംഗതികൾ ഒളിച്ചുവെയ്ക്കുകയല്ല അവയുടെ നിവൃത്തിക്കുള്ള വഴി. മുയലിനെ നായാടുമ്പോൾ അതു തല പൂഴ്ത്തി രക്ഷപ്പെട്ടു എന്നു കരുതുന്നത് നിങ്ങൾക്കറിയാമല്ലോ. നമുക്കു വിഷമങ്ങൾ നേരിടുമ്പോൾ, നാം ശുഭപ്രതീക്ഷയെ ശരണം പ്രാപിക്കുമ്പോൾ, നമുക്കു മുയലിൻെറ സ്വഭാവംതന്നെയാണ്. അതുകൊണ്ടു കാര്യനിവൃത്തി വരുന്നില്ല. വിഷമതകളെപ്പറ്റി വിചാരിക്കുന്നതും പറയുന്നതും തെറ്റാണെന്നൊരു പക്ഷമുണ്ട്. ആ പക്ഷക്കാർ ഏറെയും ലൗകികസുഖാനുഭവങ്ങൾ പലതും ഉള്ളവരാണെന്നു നോക്കിയാൽ കാണാം. ഈ രാജ്യത്ത് (ഇംഗ്ലണ്ടിൽ) അശുഭദൃക്കാകാൻ വളരെ പ്രയാസം. ലോകം എത്ര വിസ്മയകരമായി പൊയ്ക്കൊണ്ടിരിക്കുന്നു, എന്തൊരഭിവൃദ്ധി എന്നാണ് ഇവിടെ ഓരോരുത്തനും പറയുന്നത്. അവനവൻെറ നില, അവനവൻെറ ലോകം. പഴയ ചോദ്യങ്ങളും പുറപ്പെടുന്നുണ്ട്. ലോകത്തിൽ ശരിയായ മതം ഏത്? അതു ക്രിസ്തുമതം മാത്രം! എന്തുകൊണ്ട്? ആ മതക്കാർക്കാണ് ഐശ്വര്യം! എന്തബദ്ധം! ആ വാദം ആ മതത്തെ ഖണ്ഡിക്കയാണ് ചെയ്യുന്നത്. ക്രിസ്ത്യന്മാർക്ക് ഐശ്വര്യമുണ്ടാകുന്നതു ക്രിസ്ത്യന്മാരല്ലാത്തവർക്കു ദാരിദ്ര്യമുണ്ടാക്കീട്ടാണ്. ഭോക്താവിനു ഭോജ്യം വേണം. ലോകമാകെ ക്രിസ്തുമതമായി എന്നു വിചാരിക്കുക. അപ്പോൾ ചില ക്രിസ്ത്യൻരാജ്യക്കാർ ദരിദ്രരായിരിക്കും, ക്രസ്ത്യന്മാർക്ക് ഇരയാകാൻ ക്രിസ്ത്യരല്ലാത്തവർ അപ്പോൾ ഉണ്ടായിരിക്കയില്ലല്ലോ. അതുകൊണ്ട് ആ ന്യായം സ്വന്തം വാദത്തെത്തന്നെ ഖണ്ഡിക്കുന്നു. മൃഗങ്ങൾ സസ്യം തിന്നുന്നു. മനുഷ്യർ മൃഗങ്ങളെ തിന്നുന്നു. എന്നുമാത്രമോ, കഷ്ടാൽ കഷ്ടതരം, മനുഷ്യൻ മനുഷ്യരെത്തന്നെ തിന്നുന്നു: തന്നിലെളിയതു തനിക്കിര. ഇതു സർവ്വത്ര നടന്നുകൊണ്ടിരി

ക്കുന്നു. ഇതും മായയാകുന്നു. ഇതിനു പരിഹാരമെന്ത്? നിത്യവും പല സമാധാനങ്ങളും കേൾക്കുന്നുണ്ട്; എല്ലാം ഒടുവിൽ ശുഭമാകുമെന്നു പറയുന്നു. അതങ്ങനെ ആകുമെന്നുതന്നെ വിചാരിക്കുക, എന്നാൽ നന്മ വരുത്തുന്നതു പൈശാചികമായിട്ടു വേണമോ? നല്ല വഴിയേതന്നെ നന്മ വരുത്തിക്കൂടേ? ഈ പൈശാചികമാർഗ്ഗങ്ങളിൽക്കൂടി പോകണമോ? ഇന്നുള്ള മനുഷ്യരുടെ സന്താനങ്ങൾ സുഖികളാകുമത്രേ! എന്നാൽ ഇന്ന് ഈ കഷ്ടപ്പാടുകളെല്ലാം എന്തിന്? ആ പറയുന്നത് ഒരു സമാധാനമല്ല. ഇതും മായയാകുന്നു. പിന്നെയും പറയുന്നു, പരിണാമക്രമത്തിൽ തിന്മ തള്ളിനീക്കപ്പെടുകയും നിരന്തരം തള്ളിനീക്കപ്പെട്ട തിന്മ നിശ്ശേഷമകന്ന് അവസാനം നന്മമാത്രം ലോകത്തിൽ ശേഷിക്കുകയും ചെയ്യുമെന്ന്. ഇതു കേൾക്കാൻ വളരെ സുഖമുണ്ട്; ലൗകികഭോഗവിഷയങ്ങൾ വേണ്ടുവോളമുള്ളവരും, അരിഷ്ടതകളോടു നിത്യവും മല്ലിടേണ്ടാത്തവരും, പരിണാമമെന്നു പറയുന്ന ഈ ചക്രത്തിന്നടിയിൽപ്പെട്ടു ഞെരുങ്ങാത്തവരുമായ ജനങ്ങൾക്ക് ഈ വാദം അഭിമാനകരവുമാവാം. അങ്ങനെയുള്ള ഭാഗ്യവാന്മാർക്ക് അതു നല്ലതും സുഖപ്രദവുംതന്നെ. അവർക്കു ബഹുജനങ്ങൾ കഷ്ടപ്പെട്ടാലെന്ത്? നശിച്ചുപോയാലെന്ത്? അതു കണക്കിൽ കൂട്ടാനില്ല, നിസ്സാരം. വളരെ നല്ലത്; എന്നാൽ ഈ വാദം ആദ്യന്തം യുക്തിവിഹീനമാണ്. ഒന്നാമത്, വാദത്തിന്നടിസ്ഥാനമായി അതിലടങ്ങിയ സംഗതി ഇതത്രേ: നന്മയെന്നും തിന്മയെന്നും പ്രത്യക്ഷപ്പെട്ടുകാണുന്നത് രണ്ടു കേവലപദാർത്ഥങ്ങളാണ്. രണ്ടാമത്, അതിനെക്കാളുമേറെ യുക്തിശൂന്യമായ സംഗതി: നന്മയെന്നുള്ളതു വർദ്ധിച്ചുകൊണ്ടും തിന്മയെന്നുള്ളതു ക്ഷയിച്ചുകൊണ്ടും ഇരിക്കും. അങ്ങനെ പരിണാമമെന്ന് അവർ പറയുന്ന നിയമത്തിൻെറ പ്രവർത്തനത്താൽ തിന്മ പുറംതള്ളപ്പെട്ടു നിശ്ശേഷം ഇല്ലാതാകുന്ന ഒരു കാലം വരികയും, അപ്പോൾ നന്മമാത്രം ശേഷിക്കുകയും ചെയ്യും. ഇതു പറയാൻ വളരെ എളുപ്പം, എന്നാൽ തിന്മയുടെ ആകത്തുക കുറഞ്ഞുവരുമെന്ന് എങ്ങനെ തെളിയിക്കാം? കാടൻെറ കാര്യമെടുക്കുക. അവന്ന് മനസ്സംസ്കാരമെന്തെന്നറിഞ്ഞുകൂടാ, ഗ്രന്ഥം വായിക്കാനറിഞ്ഞുകൂടാ, എഴുത്ത് എന്തെന്നു കേട്ടിട്ടേ ഇല്ല. അവന്നു കഠിനമായ ഒരു മുറിവേല്ക്കട്ടെ, വളരെ വേഗം സ്വാസ്ഥ്യം കിട്ടുന്നു. നമ്മൾ, ഒരു കോറലേറ്റാൽ മതി, മരിക്കും. യന്ത്രങ്ങൾ ചുരുങ്ങിയ വിലയ്ക്കു സാധനങ്ങൾ ഉണ്ടാക്കുന്നു; അതുവഴിക്ക് അഭിവൃദ്ധിയും പരിഷ്കാരവുമുണ്ടാകുന്നു. എന്നാൽ അതോടൊപ്പം ലക്ഷോപലക്ഷം ജനങ്ങൾ ഞെരിഞ്ഞുപോകുന്നു. ഒരുവൻ ധനികനാകുവാൻവേണ്ടി അനേകായിരം ജനങ്ങൾ ദാരിദ്ര്യത്തിൽ താണുതാണുപോകുന്നു, വലിയ ജനവിഭാഗങ്ങൾ അടിമപ്പെടുന്നു. ലോകം ഇങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു. മൃഗപ്രായമനുഷ്യൻ ഇന്ദ്രിയങ്ങളിൽ ജീവിക്കുന്നു. അവന്നു വേണ്ടുവോളം തിന്നാൻ കിട്ടാഞ്ഞാൽ ദുഃഖമായി, അഥവാ വല്ല പരിക്കും പറ്റിപ്പോയാലും അവൻ

ദുഃഖിക്കും. അവൻെറ സുഖവും ദുഃഖവും ഇന്ദ്രിയങ്ങളിൽ ആരംഭിക്കുകയും അവസാനിക്കുകയും ചെയ്യുന്നു. അവന്നു പുരോഗതിയുണ്ടാകുമ്പോൾ, അയാളുടെ സുഖപരിധി വിസ്തൃതമാകും. അതോടൊപ്പം ദുഃഖപരിധിയും. കാട്ടുമനുഷ്യന് അസൂയയെന്തെന്നറിഞ്ഞുകൂടാ. കോടതിക്കു പോകുക, നികുതി കൊടുക്കുക, സ്വജനങ്ങൾക്കു തെറ്റുകാരനാവുക, മനുഷ്യൻെറ നീചത്വം കണ്ടുപിടിച്ചിട്ടുള്ള സർവ്വദ്രോഹങ്ങളിലുംവെച്ച് അതികഠിനവും പരഹൃദയ രഹസ്യങ്ങളെ ചൂഴ്ന്നുനോക്കുന്നതുമായ പീഡനഭരണത്തിനു വിധേയനാവുക, ഇതൊന്നും കാട്ടുമനുഷ്യന്നറിഞ്ഞുകൂടാ. എത്രയോ വൃഥാജ്ഞാനവും എത്രയോ ഗർവ്വവും വെച്ചുകൊണ്ടു മനുഷ്യൻ മറ്റേതൊരു ജീവിയെക്കാളും ആയിരം മടങ്ങു ക്രൂരനാകുന്നതെങ്ങനെയെന്ന് അവന്നറിഞ്ഞുകൂടാ. ഇങ്ങനെയാണ്, നാം ഇന്ദ്രിയങ്ങളെ കടന്ന് ഉയർന്ന് സുഖസംവേദനശക്തി സമ്പാദിക്കുംതോറും ഏറിയ ദുഃഖസംവേദന ശക്തിയും സമ്പാദിക്കേണ്ടിയിരിക്കുന്നത്. ഞരമ്പുകൾ സൂക്ഷ്മതരങ്ങളും സംവേദനക്ഷമങ്ങളുമായിത്തീരുന്നു. മൂഢനായ സാധാരണമനുഷ്യനെ ശകാരിച്ചാൽ അവന്നൊന്നുമില്ല, കണക്കിനൊരു പ്രഹരം അവൻ സഹിക്കയുമില്ല. ഇത് എല്ലാ ജനസമുദായങ്ങളിലും കാണാം. എന്നാൽ പരിഷ്കൃതമനുഷ്യൻ ഒരൊറ്റ നിന്ദാവാക്കും സഹിക്കില്ല, അയാളുടെ സിരകൾ അതിസൂക്ഷ്മങ്ങളായിരിക്കുന്നു. അയാളുടെ സുഖസംവേദനത്തോടൊപ്പം ദുഃഖസംവേദനവും വർദ്ധിച്ചിരിക്കുന്നു. ഇതു പരിണാമവാദിക്ക് അത്ര അനുകൂലമായ തെളിവല്ല. സുഖസംവേദനം കൂടുന്നത്ര ദുഃഖസംവേദനവും കൂടും. എന്നുമാത്രമല്ല, ചില സംഗതികളിൽ ഒരു സുഖസംവേദനം ഇരട്ടിക്കുമ്പോൾ ദുഃഖസംവേദനം ഇരട്ടിക്കിരട്ടിയാകും എന്നുകൂടി എനിക്കു തോന്നുന്നു. പുരോഗമിച്ചുകൊണ്ടിരിക്കുന്ന നമുക്കറിയാം, നമ്മുടെ പുരോഗതി എത്രയധികമോ അത്രയധികം നമുക്കു സുഖപദങ്ങളും ദുഃഖപദങ്ങളും ഒരുപോലെ തുറന്നുവരുന്നുണ്ടെന്ന്. ഇതും മായയാകുന്നു.

ഇങ്ങനെ മായ എന്നത്, ലോകസ്വഭാവത്തിന് ഒരു സമാധാനം കണ്ടതല്ലെന്നും, ലോകസ്ഥിതിയുടെ ഒരു വിവരണം മാത്രമാണെന്നും കാണാം. ഒരു പരസ്പരവൈരുദ്ധ്യമാണ് ജീവിതത്തിന് അടിസ്ഥാനമായി കാണുന്നത്; ഈ ഭയങ്കരവൈരുദ്ധ്യത്തിൽക്കൂടിയേ നമുക്കു ഗതിയുള്ളു. നന്മയുള്ളേടത്തു തിന്മയുണ്ട്, തിന്മയുള്ളേടത്തു നന്മയുമുണ്ട്; ജീവനുള്ളേടത്തു അതിൻെറ നിഴൽപോലെ മരണവുമുണ്ടാവണം. ചിരിച്ചതിന് കരയണം; കരഞ്ഞതിന് ഒരിക്കൽ ചിരിക്കുകയുംവേണം. ഇതാണ് ലോകസ്വഭാവമെന്നു പറയുന്നതുമാത്രമത്രേ മായ. ഈ സ്ഥിതിക്കു പരിഹാരവുമില്ല. തിന്മയില്ലാതെ നന്മമാത്രമുള്ളതും ചിരിക്കാനല്ലാതെ കരയാൻ വഴിവെയ്ക്കാത്തതുമായ ഒരു സ്ഥലം (സ്വർഗ്ഗം) ഉണ്ടാകുമെന്നു നമുക്ക് എളുപ്പത്തിൽ സ്വപ്നം കാണാം. വസ്തുസ്വഭാവം നോക്കിയാൽ അത് അസംഭാവ്യമാണ്.

എന്തുകൊണ്ടെന്നാൽ ഈ നിലയ്ക്ക് മാറ്റം വരാൻ നിവൃത്തിയില്ല. ഒരു ചിരിക്ക് ചിരിപ്പിക്കുവാനുള്ള ശക്തിയെവിടെയുണ്ടോ അവിടെ കരയിപ്പിക്കുവാനുള്ള ശക്തിയും ഒളിച്ചിരിപ്പുണ്ട്. സുഖോല്പാദനശക്തിയുള്ളേടത്ത് ദുഃഖോല്പാദനശക്തിയും നിഗൂഢമായുണ്ട്.

ഇങ്ങനെ വേദാന്തദർശനം സുഖൈകദർശിയല്ല, ദുഃഖൈകദർശിയുമല്ല. അത്, രണ്ടും വർണ്ണിച്ചിട്ട്. ഉള്ളപാടു നോക്കിക്കൊള്ളുക എന്നേ പറയുന്നുള്ളു. സുഖദുഃഖങ്ങളും ഗുണദോഷങ്ങളും കലർന്നിരിക്കുന്നതാണ് ലോകം. അതിൽ ഒന്നു വർദ്ധിപ്പിക്കുമ്പോൾ മറ്റേതും വർദ്ധിക്കും. കേവലം നന്മയെന്നോ തിന്മയെന്നോ ഉള്ള ഭാവനയേ അസംബന്ധം. അങ്ങനെയൊരു സ്ഥിതി ഒരു കാലത്തും ഉണ്ടാവില്ല. ഇങ്ങനെ പരീക്ഷിക്കുമ്പോൾ വലിയൊരു രഹസ്യം വെളിപ്പെടുന്നു. നന്മയും തിന്മയും പരസ്പരബന്ധമില്ലാത്ത വെവ്വേറെ പദാർത്ഥങ്ങളല്ല. ഇതും നന്മ, കേവലം നന്മ എന്നു വേർതിരിക്കത്തക്ക ഒരു പദാർത്ഥവും ലോകത്തിലില്ല. അതുപോലെ ഇതു തിന്മ, വെറും തിന്മ എന്നു പറയാവുന്നതായും ഒന്നുമില്ല. നല്ലതെന്ന് ഈ നിമിഷത്തിൽ തോന്നുന്നതു ചീത്തയെന്ന് അടുത്ത നിമിഷത്തിൽ തോന്നും. ഒരാൾക്കു സുഖപ്രദമായ വസ്തുതന്നെ മറ്റൊരാൾക്ക് അസുഖപ്രദം. കുട്ടിയെ പൊള്ളിക്കുന്ന തീതന്നെ പട്ടിണിക്കാരന്നു നല്ല ഭക്ഷണം വേവിച്ചു കൊടുക്കും. സുഖസംവേദനം തരുന്ന സിരകൾതന്നെ ദുഃഖസംവേദനവും തരുന്നു. അങ്ങനെയിരിക്കേ, ദോഷനിവാരണത്തിന് ഒറ്റ വഴി ഗുണനിവാരണംതന്നെ, മറ്റില്ല. മരണമില്ലാതാക്കുവാൻ ജനനവുമില്ലാതാക്കണം. മൃതിയില്ലാതെ ജീവിതം, ദുഃഖമില്ലാതെ സുഖം എന്നെല്ലാം പറയുന്നത് പരസ്പരവിരോധം. ഒന്നോടു ചേർന്നേ മറ്റേതു നിൽക്കൂ; രണ്ടും ഒരേ വസ്തുവിൻെറ രൂപാന്തരങ്ങൾ മാത്രം. നല്ലതെന്ന് എനിക്ക് ഇന്നലെ തോന്നിയിരുന്നത് ഇന്നങ്ങനെ തോന്നുന്നില്ല. എൻെറ ജീവിതത്തിൽ ഓരോ കാലത്തുണ്ടായിരുന്ന ലക്ഷ്യങ്ങൾ ഈ വസ്തുത തെളിയിക്കുന്നു. ഒരു കാലത്ത് ഞാനാഗ്രഹിച്ചത്, ഒരു ജോഡി മികച്ച കുതിരകളെ തെളിക്കുന്ന കുതിരക്കാരനാകണമെന്നാണ്. പിന്നീട്, ഒരുതരം മധുരപലഹാരം ഉണ്ടാക്കുവാൻ അറിഞ്ഞാൽ മുഴുഭാഗ്യമായി എന്നു വിചാരിച്ചിരുന്നു. പിന്നീടൊരു കാലത്ത് ഭാര്യയും മക്കളും ധാരാളം സമ്പത്തുമുണ്ടായാൽ പൂർണ്ണസൗഖ്യമാകും എന്നും കരുതിയിരുന്നു. ഇന്ന് അവയെപ്പറ്റി ആലോചിക്കുമ്പോൾ എനിക്കു ചിരിവരുന്നു. അതെല്ലാം എത്ര ബാലിശം, എന്തു വിഡ്ഢിത്തം എന്ന് ഇപ്പോൾ തോന്നുന്നു. 'ഞാൻ' എന്ന വ്യക്തിഭാവം ഉപേക്ഷിക്കാൻ നമുക്കിപ്പോൾ വലിയ ഭയമുണ്ട്. എന്നാൽ 'ആവിധം ഒരു ഭയഭാവനയുണ്ടായിരുന്നുവല്ലോ!' എന്നോർത്തു ചിരിക്കുന്ന ഒരു കാലം വരും എന്ന് വേദാന്തം പറയുന്നു. ഈ ശരീരം നീണാൾ നിലനിർത്തണം സുഖമായിരിക്കണം എന്ന് നാമോരുരുത്തനും ഇപ്പോൾ വിചാരിക്കുന്നു; എന്തു വിഡ്ഢിത്തമാണ് വിചാരിച്ചിരുന്നതെന്ന് ഇതിനെപ്പറ്റി

വിചാരിക്കുന്ന ഒരു കാലവും നമുക്ക് വരാം. ഇങ്ങനെയിരിക്കേ ഒരിക്കലും, തമ്മിലിണങ്ങാത്ത വിരുദ്ധഭാവങ്ങളുടെ മദ്ധ്യത്തിലാണ് നമ്മുടെ സ്ഥിതി. സത്തല്ല, അസത്തല്ല; സുഖമല്ല, ദുഃഖമല്ല; അവയുടെ ഒരു കലർപ്പ്, അതിലാണ് നാം വർത്തിക്കുന്നത്. എന്നാൽപ്പിന്നെ വേദാന്തവും തത്ത്വജ്ഞാനവും മതവും മറ്റുമെന്തിന്? അതുമല്ല, സത്കർമ്മംതന്നെ എന്തിന്? നന്മ ചെയ്യുമ്പോൾ തിന്മയുണ്ടാകും, സുഖത്തിനു യത്നിക്കുമ്പോൾ ദുഃഖവും നിശ്ചയമായും ഉണ്ടാകും; പിന്നെ നന്മയ്ക്കുവേണ്ടി യത്നിക്കുന്നതെന്തിനെന്ന് ആരും ചോദിക്കും. അതിന് ഇങ്ങനെ സമാധാനം പറയാം. ഒന്നാമത്, ദുഃഖശമനത്തിന് കർമ്മം ചെയ്തേ കഴിയൂ. സ്വസുഖപ്രാപ്തിക്ക് അതേ മാർഗ്ഗമുള്ളു. ഇതു നമുക്കനുഭവപ്പെടും. ബുദ്ധിയുള്ളവർ ഇത് കാലേകൂട്ടി കാണും; ബുദ്ധി കുറഞ്ഞവർ കുറേക്കാലം ചെന്നശേഷം കാണും. ഏറിയ കഷ്ടങ്ങൾ അനുഭവിച്ചേ മന്ദബുദ്ധികൾ അതു കണ്ടെത്തു. ബുദ്ധിശാലികൾ അത്ര കഷ്ടപ്പെടുന്നതിനുമുമ്പേ കണ്ടെത്തും. രണ്ടാമത്, ഇത്ര പരസ്പരവിരുദ്ധമായ മിശ്രസ്ഥിതി കടന്നുകേറുവാൻ വിഹിതമായ കർമ്മം ചെയ്കയേ വഴിയുള്ളു. ഈ ജീവിതസ്വപ്നം തകർത്ത് ദേഹനിർമ്മാണകർമ്മം അവസാനിപ്പിക്കുന്നതുവരെ നമുക്ക് പ്രപഞ്ചം നിലനില്ക്കും. നന്മതിന്മകളെന്ന രണ്ടു ശക്തികളും അതിനെ നിലനിർത്തിപ്പോരും. ആ പാഠം നാം പഠിക്കണം. അതിന് വളരെ കാലം ചെല്ലും, അപരിമിതം പരിമിതമായിത്തീർന്നിരിക്കുന്നു എന്ന സിദ്ധാന്തത്തിന്മേൽ ഒരു തത്ത്വദർശനം സ്ഥാപിക്കാൻ. തത്ത്വജ്ഞാനപരമായി, ജർമ്മനിയിൽ ഒരു പരിശ്രമം നടന്നു, ഇംഗ്ലണ്ടിലും അതുണ്ടായിട്ടുണ്ട്. ഈ തത്ത്വജ്ഞാനികളുടെ സിദ്ധാന്തം പരീക്ഷിച്ചാൽ അതിൽ അന്തർഭവിച്ചുകാണുന്ന സംഗതി, അപരിമിതമായ വസ്തു ഈ ജഗദ്രൂപത്തിൽ സ്വയം പ്രകാശിക്കാൻ ഉദ്യമിക്കുന്നുവെന്നും, ആ ഉദ്യമം ഒരു കാലത്ത് പൂർണ്ണമായി ഫലിക്കുമെന്നുമാണ്. ഇവിടെ, അപരിമിതം, സ്വയംപ്രകാശമെന്നും മറ്റുമുള്ള പദങ്ങളാണ് ഉപയോഗിച്ചിട്ടുള്ളത്. അതെല്ലാം വളരെ നന്നായി. എന്നാൽ പരിമിതത്തിൽ അപരിമിതം പൂർണ്ണമായി പ്രകാശിക്കുമെന്ന സിദ്ധാന്തത്തിന് യുക്തിയുണ്ടോ എന്ന് തത്ത്വാന്വേഷികൾ ചോദിക്കാതിരിക്കില്ലല്ലോ? അപരിമിതവും അദ്വിതീയവുമായ വസ്തു പരിമിതമായി ഈ ജഗത്തായിത്തീരുന്നത് ഉപാധികൾകൊണ്ടുമാത്രം. ഏതൊന്ന് ഇന്ദ്രിയങ്ങളാലോ മനസ്സാലോ ബുദ്ധിയാലോ നമുക്ക് അറിവാകുന്നുവോ, അത് അപരിമിതമാകുമെന്നു പറയുന്നതു തീരെ അസംബന്ധം, അത് ഒരു കാലത്തും സംഭാവ്യമല്ല.

അപരിമിതവസ്തു പരിമിതത്തിൽക്കൂടി പ്രകാശിച്ചുനോക്കുന്നു എന്ന് വേദാന്തദർശനവും സമ്മതിക്കുന്നു. എന്നാൽ അതു സാദ്ധ്യമല്ലെന്ന് അനുഭവപ്പെടുമെന്നും, അപ്പോൾ അത് നിവർത്തിച്ച് മടക്കയാത്ര തുടങ്ങുമെന്നും. നിവൃത്തിപരമായ ഈ പ്രയാണമാണ് ത്യാഗവൈരാഗ്യമെന്നും, അതാണ് മതത്തിൻെറ യഥാർത്ഥ പ്രാരംഭമെന്നുംകൂടി വേദാന്തദർശനം

പറയുന്നു. ഇക്കാലത്ത് ത്യാഗത്തെപ്പറ്റി സംസാരിക്കുന്നതുപോലും വളരെ വിഷമം. 'അയ്യായിരം കൊല്ലമായി ചത്തുമറചെയ്തു കിടക്കുന്ന രാജ്യത്തുനിന്ന് വന്ന് ത്യാഗം പ്രസംഗിക്കുന്ന മനുഷ്യൻ' എന്ന് എന്നെപ്പറ്റി അമേരിക്കയിൽവെച്ചു പറയുകയുണ്ടായി. ഇംഗ്ലണ്ടിലെ തത്ത്വജ്ഞാനികളും പക്ഷേ അങ്ങനെ പറയുന്നുണ്ടാവാം. എങ്കിലും മതമാർഗ്ഗം അതേ ഉള്ളു എന്നത് സത്യം. ത്യജിക്കുക, സന്ന്യസിക്കുക. ക്രിസ്തു എന്തു പറഞ്ഞു? 'എനിക്കുവേണ്ടി ജീവിതം ത്യജിക്കുന്നവൻ അതു കണ്ടെത്തും' എന്ന്. ത്യാഗമൊന്നേ പരിപൂർണ്ണതയ്ക്കു വഴിയുള്ളു എന്ന് അദ്ദേഹം പേർത്തും പേർത്തും പറഞ്ഞിരിക്കുന്നു. ഒരു കാലത്ത് മനസ്സ് ഈ ദീർഘദുഃസ്വപ്നത്തിൽ നിന്നുണരും; കളി വിട്ട് വീണ്ടും മാതാവിനോടണയാൻ കുട്ടി കൊതിക്കും. 'സുഖങ്ങൾ എത്ര അനുഭവിച്ചാലും സുഖാശ നശിക്കില്ല; നെയ്യൊഴിച്ചാൽ തീയ്യ് ആളിക്കത്തുകയേ ഉള്ളു. സുഖം അനുഭവിക്കുന്തോറും സുഖാശ വർദ്ധിക്കും' എന്ന വാക്യത്തിൻെറ തത്ത്വം മനുഷ്യൻ ക്രമത്തിൽ മനസ്സിലാക്കും. ഈ തത്ത്വം ഇന്ദ്രിയസുഖങ്ങളെ മാത്രമല്ല, ബുദ്ധിവ്യാപാരങ്ങളെയും, മനസ്സിനു വിഷയമാകുന്ന സർവ്വസുഖാനുഭവങ്ങളെയും സംബന്ധിച്ചും സത്യമാണ് സുഖങ്ങൾ നിസ്സാരം, അവയെല്ലാം മായയ്ക്കുള്ളിൽ ഇരിക്കുന്നു. മായാജാലം ഭേദിച്ചുപോകാൻ നമുക്കു കഴിവില്ല. നാം അനന്തകാലം അതിന്നുള്ളിൽ ചുറ്റിത്തിരിഞ്ഞാലും അവസാനം കാണില്ല. ഒരല്പസുഖത്തിന് യത്നിക്കുമ്പോൾ അനല്പദുഃഖഭാരം വന്നു നമ്മുടെ മേൽ വീഴുന്നു. ഇതെന്തൊരു ഭയങ്കരാവസ്ഥ! ഇതേപ്പറ്റി ആലോചിച്ചുനോക്കുമ്പോൾ ഈ മായാവാദമത്രേ ഉത്തമസമാധാനം, അതൊന്നേ ശരിയായുള്ളു എന്ന് തോന്നുന്നു. ലോകത്തിൽ എത്ര വലിയ ദുഃഖഭാരം ഇരിക്കുന്നു എന്ന് നാനാരാജ്യങ്ങളിൽ സഞ്ചരിച്ചുനോക്കിയാൽ കാണാം. ദുഃഖനിവൃത്തിക്ക് ഒരു രാജ്യക്കാർ ഒരു മാർഗ്ഗമാശ്രയിക്കുന്നു; മറ്റൊരു രാജ്യക്കാർ മറ്റൊരു മാർഗ്ഗം. ഒരേ ദോഷത്തെ പരിഹരിക്കാൻ വിവിധ രാജ്യക്കാർ വിവിധമാർഗ്ഗങ്ങളിൽ പരിശ്രമിച്ചിട്ടും ദോഷനിവൃത്തി ആർക്കും ഉണ്ടായിട്ടില്ല. ദോഷം, ഒരുവശത്ത് അല്പം ശമിച്ചിട്ടുണ്ടെങ്കിൽ, മറ്റൊരു വശത്ത് വർദ്ധിച്ചിട്ടുമുണ്ട്. അങ്ങനെ നടക്കുന്നു. ഹിന്ദുക്കൾ ചാരിത്രശുദ്ധിക്കുവേണ്ടി ബാല്യവിവാഹം ഏർപ്പെടുത്തി. അതിൻെറ ഫലമായി അവർക്ക് ശരീരബലം ചുരുങ്ങി. എന്നാൽ ബാല്യവിവാഹം ചാരിത്രശുദ്ധിയെ വർദ്ധിപ്പിക്കുന്നില്ലെന്ന് പറയുകവയ്യ. ഇതിൽ ഏത് സ്വീകാര്യം? വംശത്തിൻെറ ചാരിത്രശുദ്ധിക്കുവേണ്ടി സ്ത്രീപുരുഷന്മാരുടെ ദേഹം ദുർബ്ബലമാക്കുന്നു. ഇനി ഇംഗ്ലണ്ടിൽ നിങ്ങളുടെ കാര്യം മെച്ചമോ? അല്ല. ചാരിത്രമത്രേ വംശത്തിൻെറ ജീവൻ; ചാരിത്രഹാനിയാണ് വംശനാശത്തിൻെറ പ്രഥമലക്ഷണം എന്ന് ചരിത്രം കാണിച്ചുതരുന്നു. ചാരിത്രക്ഷയം കണ്ടുതുടങ്ങിയാൽ വംശത്തിൻെറ നാശവും കണ്ടുതുടങ്ങി. ഈ ദോഷങ്ങൾക്ക് നിവൃത്തിയെന്ത്? സന്താനങ്ങൾക്ക് ഭാര്യാഭർത്താക്കന്മാരെ തിരഞ്ഞെടുക്കുന്നത് മാതാപിതാക്കളായാൽ ഈ ദോഷത്തിന് അല്പം പരിഹാരമുണ്ടാകും. ഇന്ത്യയിലെ കന്യകമാർക്ക്

മനോരാജ്യം കുറയും. അവരുടെ ദൃഷ്ടി അധികവും കാര്യഭാഗത്തിലാണ്. അതുനിമിത്തം അവരുടെ ജീവിതത്തിൽ കാവ്യഭംഗി കുറയും. എന്നാൽ മറുവശത്ത് വിവാഹസ്വാതന്ത്ര്യം അധികസുഖപ്രദമായി കാണുന്നുണ്ടോ? അതില്ലതാനും. ഇന്ത്യയിലെ സ്ത്രീകൾക്ക് പ്രായേണ നല്ല മനസ്സുഖമുണ്ട്. അവിടെ ഭാര്യാഭർത്താക്കന്മാർ തമ്മിൽ വളരെ കലഹമുണ്ടാകുന്നില്ല. നേരെമറിച്ച് വിവാഹവിഷയത്തിൽ അതിസ്വാതന്ത്ര്യമുള്ള ഐക്യരാജ്യങ്ങളിൽ (അമേരിക്കയിൽ) തരംകെട്ട വിവാഹങ്ങളും സുഖംകെട്ട ഗൃഹങ്ങളും നിരവധിയുണ്ട്. ദുഃഖം അവിടെയും ഇവിടെയും എല്ലായിടത്തുമുണ്ട്. ഇതുകൊണ്ട് എന്തു തെളിയുന്നു? നമ്മുടെ ലൗകികാദർശങ്ങൾ ഒന്നുകൊണ്ടും വലിയ സുഖമുണ്ടാകയില്ല. നാമെല്ലാവരും സുഖത്തിനുവേണ്ടി കഠിനമായി പ്രയത്നിക്കുന്നു. ഒരു ഭാഗത്ത് അല്പം സുഖമുണ്ടാകുമ്പോഴേക്കും മറുഭാഗത്ത് അനല്പദുഃഖം പ്രത്യക്ഷമാകുന്നു.

ഇങ്ങനെയിരിക്കെ നന്മയ്ക്കുവേണ്ടി നാം പ്രയത്നിക്കേണ്ട എന്നുവെയ്ക്കുകയോ? ഒരിക്കലുമില്ല. നാം പൂർവ്വാധികം ഉത്സാഹിച്ചു പ്രയത്നിക്കണം. എന്നാൽ ഈ ജ്ഞാനം നമുക്കുണ്ടായിരിക്കണം. അതു നമുക്ക് ഭ്രാന്തില്ലാതാക്കും. ഇംഗ്ലീഷുകാരൻ ഭ്രാന്തുനിമിത്തം ഹിന്ദുക്കളെ ശപിക്കാതാകും. ഭിന്നവർഗ്ഗക്കാരുടെ ഭിന്നാചാരങ്ങളെ മാനിക്കയത്രേ വേണ്ടതെന്ന് അയാൾക്ക് മനസ്സിലാകും. ഭ്രാന്ത് ചുരുങ്ങുമ്പോൾ യഥാർത്ഥകർമ്മം ശക്തിമത്താകും. ഭ്രാന്തുള്ളവൻ കർമ്മത്തിന്നശക്തനാണ്. അവൻെറ ശക്തി മുക്കാലും ദുർവ്യയം ചെയ്തുപോകുന്നു. ശാന്തനും സമചിത്തനുമായവൻ കർമ്മകുശലനാകുന്നു. കർമ്മകൗശലം വർദ്ധിക്കാൻ ഈ ജ്ഞാനം ഉപകരിക്കും. കാര്യസ്വഭാവം ഇതാണെന്നറിഞ്ഞാൽ പൂർവ്വാധികം ക്ഷമയുണ്ടാകും. ദുഃഖങ്ങളും ദോഷങ്ങളും കാണുമ്പോഴേക്ക് മതി മറന്നുപോവില്ല. നിഴലിൻെറ പിന്നാലെ പാഞ്ഞുപോകയുമില്ല. ലോകം അതിൻെറ സ്വഭാവത്തിനൊത്തു പോയിക്കൊണ്ടിരിക്കുന്നു എന്ന ദൃഢജ്ഞാനത്താൽ നമുക്ക് ക്ഷമയുണ്ടാകും. ഇനി സർവ്വമനുഷ്യരും ശുദ്ധസാത്വികരായി എന്ന് വിചാരിക്കുക. ആ കാലമാകുമ്പോഴേക്ക് ഇന്നുള്ള മൃഗങ്ങൾ പരിണമിച്ചു മനുഷ്യരായിവന്നിരിക്കും. അവർക്കും ഈ വിഷമപഥങ്ങളിൽക്കൂടി പോകേണ്ടിവരും. അപ്പോഴേക്ക് സസ്യങ്ങൾ മൃഗങ്ങളായിവന്നിരിക്കും. ഒരു സംഗതി നിസ്സംശയമാകുന്നു. മഹാനദി സമുദ്രത്തിലേക്കു പാഞ്ഞുചെല്ലുന്നു, അതിലെ ഓരോ നീർത്തുള്ളിയും അനന്തസമുദ്രത്തിൽ ചെന്നുചേരും. അതുപോലെ ഈ ജീവിതതരംഗിണിയിൽ എന്തു കഷ്ടാരിഷ്ടങ്ങളും, സുഖാനുഭവങ്ങളും, കണ്ണീരും ചിരിയും ഉണ്ടായിരുന്നാലും നിങ്ങളും ഞാനും മൃഗങ്ങളും സസ്യങ്ങളും എന്നുവേണ്ട സർവ്വജീവാണുക്കളും പരിപൂർണ്ണതയുടെ അനന്തസമുദ്രത്തിൽ, ആ ആത്യന്തികസ്വാതന്ത്ര്യത്തിൽ, ഈശ്വരനിൽ, എന്നെങ്കിലും ഒരിക്കൽ ചെന്നെത്താതിരിക്കില്ല.

ഒരിക്കൽക്കൂടി ഞാൻ ആവർത്തിച്ചുപറയാം. വേദാന്തമതം സുഖവാദി

യല്ല. ദുഃഖവാദിയുമല്ല. ലോകം സുഖമയമെന്നോ ദുഃഖമയമെന്നോ അതു പറയുന്നില്ല. ലോകം രണ്ടിൻെറയും കലർപ്പായിത്തന്നെ ഇരിക്കും. നന്മയ്ക്കുള്ളതിനെക്കാൾ ഒട്ടും കുറയാത്ത വില തിന്മയ്ക്കുണ്ട്. തിന്മയ്ക്കുള്ളതിനെക്കാൾ കൂടുതൽ വില നന്മയ്ക്കില്ല. അവ രണ്ടും പരസ്പരബദ്ധമായിരിക്കുന്നു. അതാണ് ലോകം. അതറിഞ്ഞാൽ ക്ഷമയോടുകൂടി കർമ്മം ചെയ്യാം. എന്തിനു കർമ്മം ചെയ്യണം? ലോകസ്വഭാവം ഇതായിരിക്കെ നമുക്കെന്തു ചെയ്വാനുണ്ട്? നമുക്ക് അജ്ഞേയവാദികളായിക്കൂടേ? ഈ വിഷമതയ്ക്കു നിവാരണമില്ല, മായയ്ക്കപ്പുറം കടക്കാൻ നിർവ്വാഹമില്ല: അതിനാൽ ഉള്ളതുകൊണ്ട് തൃപ്തിപ്പെട്ട്, ഉള്ള സുഖം അനുഭവിക്കുക എന്നാണ് അജ്ഞേയവാദികൾ പറയുന്നത്. ഇതിൽ ഒരു പിഴവുണ്ട്. ഒരു വലിയ ഗംഭീരമായ പിഴവ്, യുക്തിശൂന്യമായ പിഴവ് എന്നുതന്നെ പറയാം. അതായത്: ജീവിതമെന്നാലെന്തെന്നാണ് നിങ്ങൾ പറയുന്നത്? ഇന്ദ്രിയപരമായ ജീവിതം എന്നുമാത്രമോ? അതു മാത്രമാണെങ്കിൽ നാം മൃഗങ്ങളിൽനിന്ന് ഏറെ അകന്നവരല്ല. ഇന്ദ്രിയങ്ങളിൽ മാത്രമായി ജീവിക്കുന്ന ഒരാളും ഈ സദസ്സിലില്ലെന്ന് എനിക്കു നിശ്ചയമുണ്ട്. ഈ ജീവിതം ഇന്ദ്രിയപരിധിയേക്കാൾ അധികം പരപ്പുള്ളതാണ്. നമ്മുടെ വികാരങ്ങൾ, വിചാരങ്ങൾ, ഉത്ക്കർഷേച്ഛകൾ ഇവയെല്ലാം ജീവിതാംശങ്ങളല്ലേ? മഹത്തായ ഒരാദർശം പ്രാപിക്കാൻ, പരിപൂർണ്ണത സിദ്ധിക്കാൻ, നാം ചെയ്യുന്ന കഠിനയത്നം നമ്മുടെ ജീവിതമെന്നു പറയുന്നതിൻെറ അതിപ്രധാനമായ ഒരു ഭാഗമല്ലേ? ജീവിതത്തിൻെറ സ്വാഭാവികനിലയിൽ വർത്തിച്ച് സുഖിക്കുക എന്നതാണല്ലോ അജ്ഞേയവാദികളുടെ ഉപദേശം. ഒരുത്കൃഷ്ടലക്ഷ്യത്തെ അന്വേഷിക്കുക എന്നുള്ളത് ഈ സ്വാഭാവികനിലയിൽപ്പെട്ടതല്ലേ? ജീവിതസാരംതന്നേയും പരിപൂർണ്ണതയിലേക്കുള്ള പ്രയാണമല്ലേ? അതു വിട്ടൊഴിക്കാൻ നമുക്കു കഴിവില്ല. അതുകൊണ്ട് അജ്ഞേയവാദികളായിരിക്കാനും നമുക്കു സാദ്ധ്യമല്ല. ഇന്നു കാണുന്നതെപ്രകാരമോ അപ്രകാരം മാത്രമാണ് ലോകസ്വഭാവം എന്നു വിചാരിക്കാനും ന്യായമില്ല. ജീവിതത്തിൽ ആദർശങ്ങളെന്നു പറയുന്ന അംശമൊഴിച്ചു ശേഷിപ്പുള്ളതേ സത്തായുള്ളു എന്നും, ആദർശാംശം അപ്രാപ്യമായതുകൊണ്ട് അതു കയ്യൊഴിക്കയല്ലാതെ അന്വേഷിക്കേണ്ടതില്ലെന്നുമാകുന്നു അജ്ഞേയവാദികളുടെ മതം. ഇതു സ്വീകാര്യമോ? അല്ല; ഇതാകുന്നു മായ, പ്രകൃതി, പ്രപഞ്ചം. അതിനെ കടക്കാൻ ഏറെക്കുറെയുള്ള യത്നമത്രേ മതം ഓരോന്നും. ഏറ്റവും അപരിഷ്കൃതമോ, അത്യന്തമുത്കൃഷ്ടമോ, പുരാണകഥാരൂപമോ, ദേവ ദൈത്യാദികളുടെയോ മഹാപുരുഷന്മാരുടെയോ കഥയുടെ രൂപത്തിലോ, ഏതുവിധമുള്ള മതമായാലും അതിന് ഈ ഉപാധികളെയെല്ലാം ഭേദിച്ച് അപ്പുറം കടക്കുക എന്ന ഒരുദ്ദേശ്യമേ ഉള്ളു. ചുരുക്കിപ്പറഞ്ഞാൽ ഏതൊരു മതവും മുക്തിയെ ലക്ഷ്യമാക്കിയിരിക്കുന്നു.

ഞാൻ ബദ്ധനാണ്, സ്വേച്ഛയ്ക്കൊത്ത നിലയല്ല എനിക്കുള്ളത് എന്നൊരു തോന്നൽ മനുഷ്യന്ന് അറിഞ്ഞോ അറിയാതെയോ ഉണ്ട്. കണ്ണുമിഴിച്ചു നോക്കാൻ തുടങ്ങിയ നിമിഷത്തിലേ അതു പഠിക്കുന്നു; ബദ്ധനായിരിക്കുന്നു എന്ന് ആ നിമിഷം അവൻ പഠിച്ചു. ഇതു വിട്ടു പറന്നുപോകാൻ ഉത്സുകമായി ഏതോ ഒന്ന് തൻെറ ഉള്ളിലുണ്ട്, അതിനൊപ്പം പോകാൻ ശരീരത്തിനു കഴിവില്ല; ഏതെല്ലാമോ പരിമിതികൾ അതിനെ ചങ്ങലയ്ക്കിട്ടിരിക്കുന്നു എന്നും ആ നിമിഷത്തിൽത്തന്നെ മനുഷ്യനു മനസ്സിലാകുന്നു. ഏറ്റവും താണതരം മതഭാവനകളിൽപ്പോലും - അതായത് ഉഗ്രമൂർത്തികളായി ക്രൂരന്മാരായി രക്തത്തിലും മദ്യത്തിലും സന്തോഷിക്കുന്നവരായി സ്വജനഗൃഹങ്ങളിൽ ചുറ്റിക്കൂടുന്ന പ്രേതങ്ങളെ ആരാധിക്കുന്നവയിൽപ്പോലും - ഈ സ്വാതന്ത്ര്യഭാവന കാണാം. അതു സർവ്വമതസാധാരണമാകുന്നു. ദേവന്മാരെ ആരാധിക്കുന്നവൻ ആ ദേവന്മാർക്ക് തങ്ങളെക്കാളേറെ സ്വാതന്ത്ര്യമുണ്ടെന്ന് സർവ്വോപരി ഭാവന ചെയ്യുന്നു; വാതിലടച്ചാലും ദേവന്മാരുടെ ഗതിക്കു തടസ്സമില്ല. ചുമരുകളും അവരെ തടയുന്നില്ല. ഈ സ്വാതന്ത്ര്യബോധമാണ് വളർന്ന് സഗുണേശ്വരഭാവനയിൽ എത്തുന്നത്. ഈ ജഗത്തിനെല്ലാം മീതെ മായാതീതമായി ഏകനായ പുരുഷൻ എന്നാണ് അതിലെ പ്രധാന ഭാവം; ഇന്ത്യയിൽ അരണ്യാശ്രമങ്ങളിൽവെച്ച് പുരാതന മഹർഷിമാർ ഈ സംഗതിയെപ്പറ്റി ചർച്ചചെയ്യുന്നതായും, അവരിൽവെച്ച് തപോവയോവൃദ്ധന്മാർ പോലും തൃപ്തികരമായ സമാധാനം കണ്ടെത്താതിരിക്കെ ഒരു യുവാവ് എഴുന്നേറ്റു മുമ്പോട്ടു വന്ന് 'അല്ലയോ അമൃത സന്താനങ്ങളേ! ദിവ്യധാമങ്ങളിൽ നിവസിക്കുന്നവരേ! കേൾപ്പിൻ, മാർഗ്ഗം തെളിഞ്ഞിരിക്കുന്നു; ആദിത്യവർണ്ണനും തമസ്സിനപ്പുറമുള്ളവനുമായ ഈശ്വരനെ അറിഞ്ഞ് നമുക്കു മൃത്യുവിനെ ജയിക്കാം' എന്ന് ഉദ്ഘോഷിക്കുന്നതായും ഞാനെൻെറ കൺമുമ്പിൽ കാണുന്നതുപോലിരിക്കുന്നു.

ഈ മായ സർവ്വവ്യാപി, ഭയങ്കരം; അതിൽക്കൂടെ വേണംതാനും കർമ്മം ചെയ്യുക. ഈ ലോകത്തിൽ നന്മമാത്രം ശേഷിക്കുമ്പോൾ കർമ്മംചെയ്തു സുഖിക്കാമെന്നു പറയുന്നതും, ഗംഗാതീരത്തിരുന്ന് ഈ ജലം മുഴുവൻ സമുദ്രത്തിലെത്തിയശേഷം നദി കടക്കാമെന്നു പറയുന്നതും തുല്യം. മായയെ അനുസരിക്കുന്നതല്ല, എതിർക്കുന്നതാണ് മാർഗ്ഗം. അറിയേണ്ട മറ്റൊരു സംഗതിയാണിത്. നാം മായയോടു സഹകരിക്കാനല്ല ജനിച്ചത്, പൊരുതുവാനാണ്. നാം അതിന് അധിപന്മാരാണ്, എങ്കിലും സ്വയം ബദ്ധർ. ഇവിടെ ഈ ഗൃഹമെന്തിന്? അതു പ്രകൃതി കെട്ടിയതല്ല. 'നീ പോയി കാട്ടിലിരിക്കൂ!' എന്ന് പ്രകൃതി കല്പിക്കുന്നു. അപ്പോൾ മനുഷ്യൻ 'നീ പോ. ഞാനൊരു വീടുണ്ടാക്കും' എന്നു പറയുന്നു, ഉണ്ടാക്കുകയും ചെയ്യുന്നു. മനുഷ്യചരിത്രം ആകെ നോക്കിയാൽ അതു പ്രകൃതി നിയമങ്ങളെ - നിയമങ്ങളെന്നാണ് പറയുക - അതിക്രമിക്കാനുള്ള നിരന്തരശ്രമമാണെന്നും, ഒടുവിൽ മനുഷ്യൻ വിജയിയാകുമെന്നും കാണാം.

അന്തർലോകത്തിലും അതുതന്നെ. മൃഗസ്വഭാവവും ദിവ്യസ്വഭാവവും തമ്മിൽ, ഇരുട്ടും വെളിച്ചവും തമ്മിൽ, യുദ്ധം നടക്കുന്നു. അവിടേയും മനുഷ്യൻ വിജയിക്കുന്നു. പ്രകൃതിയെ വെട്ടിത്തുറന്ന് മനുഷ്യൻ വിമുക്തനാകുന്നു. ഇങ്ങനെ വേദാന്തികൾ മായയ്ക്കപ്പുറത്തു മായാബദ്ധമല്ലാതെ ഒന്നുണ്ടെന്നു കണ്ടിരിക്കുന്നു. അതിനെ പ്രാപിച്ചാൽപ്പിന്നെ മായാബന്ധമില്ല. ഈ സംഗതി ഏതെങ്കിലും രൂപത്തിൽ എല്ലാ മതത്തിലുമുണ്ട്. വേദാന്തത്തിൽ അതു മതത്തിൻെറ ആരംഭമാണ്, അവസാനമല്ല എന്നേ വ്യത്യാസമുള്ളു. സ്രഷ്ടാവും ജഗത്പാലകനും മായാധീശ്വരനുമായ ഈശ്വരൻ എന്നു പറയുന്നതു വേദാന്തദർശനത്തിൻെറ പരിസമാപ്തിയല്ല, ആരംഭമേ ആകുന്നുള്ളു. ഈ ആശയം വളർന്നുവളർന്ന്, മുമ്പു ബഹിഃസ്ഥിതനെന്നു കരുതിയ ആ ഈശ്വരൻ അന്തഃസ്ഥിതനാണെന്നും അതു തൻെറ സ്വന്തം ആത്മാവുതന്നെയാണെന്നും വേദാന്തി കണ്ടെത്തുന്നു. സ്വതേ മുക്തനായവൻ ഉപാധികൾനിമിത്തം താൻ ബദ്ധനാണെന്നു തെറ്റിദ്ധരിച്ചു എന്നേ ഉള്ളു.

# മനുഷ്യൻ: പാരമാർത്ഥികനും വ്യാവഹാരികനും

## (ന്യൂയോർക്ക് പ്രസംഗം)

നാം ഇവിടെ നില്ക്കുന്നു. നമ്മുടെ കണ്ണുകൾ മുമ്പോട്ടു നോക്കുന്നു, ചിലപ്പോൾ അനേകനാഴിക ദൂരം ചെല്ലുന്നു. മനുഷ്യൻ ചിന്തിക്കാൻ തുടങ്ങിയതുമുതൽ ഇങ്ങനെ ചെയ്തുപോന്നു. സദാ മുന്നോട്ട്, വളരെ ദൂരത്തേക്കു, നോക്കുന്നു. ഈ ശരീരം നശിച്ചതിനുശേഷം താൻ എങ്ങോട്ടു പോകുമെന്നു നോക്കുവാൻ മനുഷ്യൻ ആഗ്രഹിച്ചു. തത്ഫലമായി അനേകമതങ്ങളും ദർശനങ്ങളും ഉണ്ടായി. അവയിൽ ചിലത് തിരസ്കൃതങ്ങളും ചിലത് സ്വീകൃതങ്ങളുമായി. മനുഷ്യൻ ഭൂമിയിലുള്ള കാലത്തോളവും, ചിന്തിക്കുന്ന കാലത്തോളവും അങ്ങനെയേയിരിക്കു. ഈ ഓരോ മതത്തിലും ഏതാനും സത്യമുണ്ട്, എല്ലാറ്റിലും സത്യമല്ലാത്തതും വളരെയുണ്ട്. ഈ വിഷയത്തിൽ ഇന്ത്യയിലുണ്ടായ തത്ത്വാന്വേഷണങ്ങളുടെ സാരസംഗ്രഹം, അവയുടെ ഫലഭാഗം, നിങ്ങളുടെ മുമ്പാകെ വെയ്ക്കുവാൻ ശ്രമിക്കാം. ഈ വിഷയം സംബന്ധിച്ച് അവിടെ തത്ത്വജ്ഞന്മാരുടെ ഇടയിലുണ്ടായ വിവിധചിന്താഫലങ്ങളെ കൂട്ടിയിണക്കാനും, ആ തത്ത്വജ്ഞന്മാർക്കും മനശ്ശാസ്ത്രജ്ഞന്മാർക്കും തമ്മിൽ പൊരുത്തം കാണ്മാനും ഞാൻ ശ്രമിക്കാം. അതിനുപുറമെ കഴിവുള്ളേടത്തോളം, ആ രണ്ടു കൂട്ടരെയും ആധുനികപ്രകൃതിശാസ്ത്രചിന്തകന്മാരെയും തമ്മിൽ യോജിപ്പിക്കാനും ശ്രമിച്ചുകൊള്ളാം.

വേദാന്തദർശനത്തിലെ പ്രധാനചിന്താഗതി ഏകത്വാന്വേഷണം വഴിക്കാണ്. അതു നാനാത്വവിശേഷങ്ങളെ വകവെയ്ക്കുന്നില്ല. വിശേഷങ്ങളിൽ പൊതുവായിട്ടുള്ളതേതോ, ജഗത്തിലാകെ സാമാന്യമായിട്ടുള്ളതേതോ, അതിനെയാണ് ഹിന്ദുവിൻെറ മനസ്സു പിൻതുടരുന്നത്. 'ഏതൊന്നറിഞ്ഞാലാണ് സർവ്വവും അറിയപ്പെടുക?' അതത്രേ എപ്പോഴും ആലോചനാവിഷയം. 'ഒരു മൺകട്ടയുടെ സ്വഭാവമറിഞ്ഞാൽ മണ്ണു മുഴുവൻ അറിയപ്പെടുംപോലെ, ജഗത്തിൽ ഏതൊന്നറിഞ്ഞാൽ എല്ലാം അറിയപ്പെടും?' ഇതാണന്വേഷണം. ഈ ജഗത്താകെ ഒറ്റ ദ്രവ്യമാക്കാമെന്നാണ് ഹിന്ദുതത്ത്വജ്ഞന്മാരുടെ പക്ഷം; ആ ദ്രവ്യത്തിന് അവർ ആകാശം എന്നു പേരിട്ടു. നമുക്കു ചുറ്റും കാണുന്ന ഓരോ ദ്രവ്യവും, നാമറിയുന്നതും തൊടുന്നതും രസിക്കുന്നതുമെല്ലാം ആകാശത്തിൻെറ വിവിധപരിണാമംമാത്രം. അതു സർവ്വവ്യാപിയും സൂക്ഷ്മവുമാണ്. ഘനം, ദ്രവം, ബാഷ്പം എന്നു മൂന്നു വിധമായി പറയുന്ന ദ്രവ്യങ്ങളും ആകൃതികളും രൂപങ്ങളും ശരീരങ്ങളും ഭൂമി-സൂര്യ-ചന്ദ്ര-നക്ഷത്രങ്ങളും എല്ലാം ഈ

ആകാശത്തിൻെറ പരിണാമങ്ങളാണ്.

ആകാശത്തിൽ വ്യാപരിച്ച് അതിനെ ഈ ജഗദ്രൂപമാക്കുന്ന ശക്തിയേത്? ആകാശത്തോടൊന്നിച്ചു ജഗദ്വ്യാപിയായ ഒരു ശക്തിയുണ്ട്. അതിൻെറ വിവിധപ്രകാശനങ്ങളാണ് ജഗത്തിൽ ശക്തിയെന്നോ ആകർഷണമെന്നോ വിചാരമെന്നുതന്നെയോ ഉള്ള രൂപത്തിൽ കാണപ്പെടുന്ന സർവ്വചേഷ്ടാബലങ്ങളും. ഈ ശക്തിക്ക് ഹിന്ദുക്കൾ പ്രാണൻ എന്നു പേരിട്ടു. ഈ പ്രാണൻ ആകാശത്തിൽ പ്രവർത്തിച്ച് ജഗത്തു മുഴുവൻ സൃഷ്ടിക്കുന്നു. കല്പാരംഭത്തിൽ ഈ പ്രാണൻ ആകാശമഹാസമുദ്രത്തിൽ ഉറങ്ങിക്കിടക്കും പോലെയാണ്. ആദിയിൽ ഇതു നിഷ്പന്ദമായിരുന്നു. പിന്നീട് ഇതിൻെറ സ്പന്ദത്താൽ ആകാശസമുദ്രത്തിൽ ചലനമുണ്ടാകുന്നു. പ്രാണൻ സ്പന്ദിക്കുന്നതോടുകൂടി ഈ മഹാസമുദ്രത്തിൽനിന്ന് ദിവ്യമണ്ഡലങ്ങൾ, സൂര്യന്മാർ, ചന്ദ്രന്മാർ, നക്ഷത്രങ്ങൾ, ഭൂമി, മനുഷ്യർ, മൃഗങ്ങൾ, സസ്യങ്ങൾ എന്നിവയും വിവിധശക്തികളും, എല്ലാ ദൃശ്യങ്ങളും ഉദ്ഭവിക്കുന്നു. ഏതൊരു ശക്തിയും ഈ പ്രാണൻെറ പ്രകാശനം, ഏതൊരു മൂർത്തദ്രവ്യവും ആകാശത്തിൻെറ പ്രകാശനം, എന്നവർ പറയുന്നു. ഈ കല്പം അവസാനിക്കുമ്പോൾ ഘനദ്രവ്യമെന്നു പറയുന്ന എല്ലാ പദാർത്ഥങ്ങളും അടുത്ത സൂക്ഷ്മതരമായ ദ്രവരൂപത്തിലും, ദ്രവം ബാഷ്പരൂപത്തിലും, ബാഷ്പം അതിനെക്കാൾ സൂക്ഷ്മവും ഐകരൂപ്യമുള്ളതുമായ ഉഷ്ണസ്പന്ദങ്ങളിലും, ഇതെല്ലാംകൂടി പൂർവ്വരൂപമായ ആകാശത്തിലും ലയിക്കുന്നു. ആകർഷണം, വികർഷണം, ചലനം എന്നീ ശക്തികളെല്ലാം ക്രമത്തിൽ പ്രാണനിലും ലയിക്കുന്നു. പിന്നെ കുറച്ചു കാലം നിദ്രാവസ്ഥയിലിരുന്ന് വീണ്ടും ഉണർന്ന് വിവിധരൂപസൃഷ്ടിയാരംഭിക്കുന്നു. ആ ദശ കഴിഞ്ഞു പിന്നെയും നിദ്രിതമാകും. ഇങ്ങനെ ഈ സൃഷ്ടിവ്യാപാരം മേല്പോട്ടും കീഴ്പോട്ടും മുന്നോട്ടും പിന്നോട്ടും പൊയ്ക്കൊണ്ടിരിക്കുന്നു. ആധുനികശാസ്ത്രഭാഷയിൽ ഇത് ഒരു ദശയിൽ സുഷുപ്തവും മറ്റൊരു ദശയിൽ ഉദ്ബുദ്ധവുമാകുന്നു. ഒരു ദശയിൽ നിർവ്യാപാരവും മറ്റൊരു ദശയിൽ സവ്യാപാരവുമാകുന്നു. ഈ പര്യയക്രമം അനാദിയായി നടന്നുകൊണ്ടിരിക്കുന്നു.

എന്നാൽ ഇത്രത്തോളമായ അന്വേഷണഫലവും അപൂർണ്ണമാണ്. ഇത്രത്തോളം ഇന്നു പ്രകൃതിശാസ്ത്രജ്ഞന്മാർക്കും അറിയാം. അവരുടെ അന്വേഷണം അതിന്നപ്പുറം കടക്കാൻ വഴി കാണുന്നില്ല. പക്ഷേ അന്വേഷണം അതുകൊണ്ടവസാനിക്കുന്നില്ല. ഏതൊന്നറിഞ്ഞാൽ എല്ലാം അറിയപ്പെടുമോ ആ ഒന്നിനെ നാം കണ്ടെത്തീട്ടില്ല. ലോകപദാർത്ഥങ്ങളെല്ലാറ്റിനേയും ഒതുക്കി രണ്ടു പദാർത്ഥങ്ങളാക്കി; ദ്രവ്യമെന്നും ശക്തിയെന്നും, ഭാരതീയതത്ത്വജ്ഞഭാഷയിൽ ആകാശമെന്നും പ്രാണനെന്നും. ഇവ രണ്ടിനെയും ഒറ്റ മൂലപദാർത്ഥത്തിലെത്തിക്കുന്നതാണ് അടുത്ത പടി. രണ്ടും അവയെക്കാൾ ഉയർന്ന പദാർത്ഥമായ മനസ്സെന്നതിൽ ഏകീഭവിക്കും. മഹത്തെന്നു പറയപ്പെട്ടതും ജഗദ്വ്യാപിയുമായ ഈ വിചാരശക്തി

യിൽനിന്നാണ് ആ രണ്ടിൻെറയും ഉദ്ഭവം. ആകാശത്തെക്കാളും പ്രാണനെക്കാളും സൂക്ഷ്മതരമാകുന്നു, വിചാരശക്തി. ഇതിൽനിന്നാണ് അവ രണ്ടുമുണ്ടായത്.

ഇനി മനശ്ശാസ്ത്രകാര്യം നോക്കാം. ഞാൻ നിങ്ങളെ നോക്കുന്നു. ചില ബാഹ്യചലനങ്ങൾ എൻെറ കണ്ണുകളിൽ വന്നെത്തുന്നു: അവ (നേത്രഗോളത്തിലുള്ള) ജ്ഞാനനാഡികൾവഴി മസ്തിഷ്കത്തിലെത്തുന്നു. കണ്ണുകളല്ല ചക്ഷുരിന്ദ്രിയങ്ങൾ: അവ ബാഹ്യകരണങ്ങൾമാത്രം. എന്തുകൊണ്ടെന്നാൽ, നേത്രഗോളങ്ങൾക്കു പിന്നിൽ അവയിലെത്തുന്ന ചലനങ്ങളെ മസ്തിഷ്കത്തിലെത്തിക്കുന്ന യഥാർത്ഥചക്ഷുരിന്ദ്രിയം നഷ്ടമായാൽ എനിക്ക് ഇരുപതു നേത്രഗോളമുണ്ടായാലും കാഴ്ചയുണ്ടാവില്ല. നേത്രപടത്തിൽ ചിത്രം പൂർത്തിയായാലും ദർശനമുണ്ടാവില്ല. കരണവും ഇന്ദ്രിയവും വേറെവേറെ. കരണം മാത്രമായ ഗോളത്തിനു പിന്നിൽ ഇന്ദ്രിയമുണ്ടാവണം. എല്ലാ ഇന്ദ്രിയജ്ഞാനങ്ങളുടെ കാര്യവും ഇങ്ങനെതന്നെ. മൂക്കല്ല ഘ്രാണേന്ദ്രിയം. ഇന്ദ്രിയം മൂക്കിനും പിറകിലിരിക്കുന്നു. എല്ലാ ഇന്ദ്രിയങ്ങളുടെ വിഷയത്തിലുമുണ്ട്, ഒന്നാമതു സ്ഥൂലശരീരത്തിലുള്ള ബാഹ്യകരണവും രണ്ടാമത് അതേ സ്ഥൂലശരീരത്തിലുള്ള ഇന്ദ്രിയവും. ഇനി വാസ്തവത്തിൽ ഇവ രണ്ടും പോരാ. ഞാൻ നിങ്ങളോടു സംസാരിച്ചും നിങ്ങൾ അതു സശ്രദ്ധം കേട്ടുമിരിക്കുന്ന സമയത്ത് ഒരു മണിയടിക്കുന്ന ശബ്ദമോ മറ്റോ ഉണ്ടാകുന്നു; അതു പക്ഷേ നിങ്ങൾ കേട്ടില്ലെന്നു വരാം. ഇവിടെ ശബ്ദചലനങ്ങൾ ശ്രോത്രപുടത്തിൽ ചെന്നടിച്ചു. അവിടെനിന്നു നാഡികൾ ആ ചലനങ്ങളെ മസ്തിഷ്കത്തിലേക്കുമെത്തിച്ചു. അങ്ങനെ മസ്തിഷ്കപ്രാപ്തിവരെയുള്ള പരിപാടി മുഴുവനായി. പിന്നെ എന്തുകൊണ്ടു കേൾവിയുണ്ടായില്ല? മറ്റൊന്നിൻെറ - മനസ്സിൻെറ - കുറവുണ്ടായിരുന്നു; മനസ്സ് ഇന്ദ്രിയത്തോടു ചേർന്നിരുന്നില്ല. മനസ്സ് ഇന്ദ്രിയത്തോടു ചേരാതിരിക്കെ ഇന്ദ്രിയം എന്തു വൃത്താന്തം കൊണ്ടുചെന്നാലും മനസ്സ് അതു വകവെയ്ക്കില്ല. ഇന്ദ്രിയവും മനസ്സും തമ്മിൽ ചേർന്നിരിക്കണം. എന്നാലും പോരാ; ഒന്നുകൂടി വേണം, അകത്തുനിന്ന് ഒരു പ്രത്യാഘാതം. ഈ പ്രത്യാഘാതത്തോടൊന്നിച്ചേ ജ്ഞാനം ഉണ്ടാകൂ. മനസ്സ്, ഇന്ദ്രിയങ്ങൾ കൊണ്ടുവന്ന വൃത്താന്തങ്ങളെ സ്വീകരിച്ച്, ബുദ്ധിക്കു മുമ്പാകെ വെയ്ക്കും. ബുദ്ധി അവയെ പൂർവ്വസംസ്കാരങ്ങളോടു സംബന്ധിപ്പിച്ച് ഒരു പ്രത്യാഘാതസ്രുതി പുറപ്പെടുവിക്കും. അതോടൊപ്പമാണ് (വൃത്താന്ത)ജ്ഞാനമുണ്ടാകുക. ഇവിടെ ഇച്ഛാശക്തി വരുന്നു. മനസ്സിൻെറ പ്രത്യാഘാതവൃത്തിയെ ബുദ്ധിയെന്നു പറയുന്നു. ഇത്രയുംകൊണ്ടും ജ്ഞാനം പൂർണ്ണമായില്ല. ഒരു ദൃഷ്ടാന്തം പറയാം. ഇവിടെ ഒരു ഛായാഗ്രാഹിയും ഒരു വസ്ത്രഖണ്ഡവും ഉണ്ടെന്നും ആ വസ്ത്രത്തിൽ ഒരു ഛായ പതിപ്പിക്കണമെന്നും വിചാരിക്കുക. അതിന് എന്തു ചെയ്യണം? പ്രകാശരശ്മികളെ ഛായാഗ്രാഹിയിൽക്കൂടി കടത്തി വസ്ത്രത്തിൽ വീഴ്ത്തി ഏകീകരിക്കണം.

ചിത്രമാകണമെങ്കിൽ രശ്മികളെല്ലാം ഒരു സ്ഥിരവസ്തുവിൽ പതിയണം. ഇളകിക്കൊണ്ടിരിക്കുന്ന ഒന്നിൽ ചിത്രം പതിപ്പിക്ക വയ്യ. എന്തുകൊണ്ടെന്നാൽ പ്രകാശരശ്മികൾ ചലിക്കുന്നവയാണ്. അവയെ സംഭരിച്ച് ഏകീകരിച്ച്, യഥാസ്ഥാനം സംവിധാനം ചെയ്ത് സ്ഥിരവും അചലവുമായ ഒന്നിൽ പതിപ്പിക്കണം. അതുപോലെയാണ് നമ്മുടെ ഇന്ദ്രിയങ്ങൾ മനസ്സിലേക്കും, മനസ്സു ബുദ്ധിയിലേക്കും എത്തിക്കുന്ന സംവേദനങ്ങളുടെ കാര്യവും. ചിത്രം ശരിയായി തെളിഞ്ഞു പൂർത്തിയാകുവാൻ ആ പതിയുന്ന വിവിധ ചലനങ്ങളെ ഏകീകരിച്ചു കാണിക്കാൻ പിന്നിൽ സ്ഥിരപടപ്രായമായ ഒരു വസ്തു വേണം. ഇപ്പോൾ ഏകവും സ്ഥിരവുമാണെന്നു തോന്നുന്ന നമ്മുടെ യഥാർത്ഥാവസ്ഥ നോക്കുക. നമ്മളിൽ ഉള്ളതെല്ലാം പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്നു. അങ്ങനെയുള്ള വിവിധ ബോധങ്ങളെയും ഭാവനകളെയും തമ്മിൽ സംബന്ധിപ്പിച്ച് ഇണക്കുന്നതേത്? അപ്പപ്പോൾ ഒന്നൊന്നായുണ്ടാകുന്ന വിവിധപ്രജ്ഞാവശങ്ങളും ഒന്നിച്ചു കൂട്ടി അവയ്ക്ക് ഏകീഭാവമുണ്ടാവാൻ ആശ്രയമായ സ്ഥിരവസ്തുവേത്? ചലനങ്ങൾ ഏതിൽ പതിയണമോ അതു നിശ്ചലമാകണം എന്ന് നാം കണ്ടു. അതു ശരീരത്തെയും മനസ്സിനെയും അപേക്ഷിച്ച് അചഞ്ചലമാകണം. അതായതു ദ്രഷ്ടാവു ശരീരമനസ്സുകളിൽനിന്നു ഭിന്നനായ വ്യക്തിയാകണം. ഇന്ദ്രിയങ്ങളിലെ നാഡികൾ വഴിയുണ്ടാകുന്ന നാനാചലനങ്ങളെ മനസ്സും ബുദ്ധിയും സ്വീകരിച്ചു സ്വരൂപിച്ച് ഏകമായി ഗ്രഹിക്കത്തക്കവിധം ഏതൊന്നിൽ സ്ഥാപിക്കുന്നുവോ അതത്രേ മനുഷ്യൻെറ ആത്മാവ് എന്നു പറയുന്നത്.

സർവ്വജഗത്തിൻെറയുംകൂടി ഒന്നായുള്ള മനസ്സ് എന്നു പറയപ്പെടുന്ന മഹത്താണ് ആകാശമെന്നും പ്രാണനനെന്നും രണ്ടായി വേർപിരിയുന്നതെന്നും, മനസ്സിൻെറയും അപ്പുറം ആത്മാവുണ്ടെന്നും കണ്ടുവല്ലോ. ഈ ജഗത്തിൽ ജഗന്മനസ്സിന്നപ്പുറം ജഗദാത്മാവുണ്ട്. അതിനെ ഈശ്വരൻ എന്നു പറയുന്നു. ജഗന്മനസ്സ് ആകാശവും പ്രാണനുമായി പരിണമിക്കുംപോലെ ജഗദാത്മാവ് ജഗന്മനസ്സായി പരിണമിക്കുന്നു എന്നു മനസ്സിലാക്കാം. മനുഷ്യൻെറ കാര്യത്തിലും അങ്ങനെതന്നെയോ? മനുഷ്യൻെറ മനസ്സാണോ മനുഷ്യദേഹം സൃഷ്ടിക്കുന്നത്? മനുഷ്യാത്മാവാണോ മനുഷ്യമനസ്സു സൃഷ്ടിക്കുന്നത്? മറ്റൊരു വിധത്തിൽ പറഞ്ഞാൽ, മനുഷ്യൻെറ ശരീരവും മനസ്സും ആത്മാവും വെവ്വേറെ സത്തകളോ, അതോ മൂന്നും ഒന്നിൽ ത്രിവിധമായിരിക്കുന്നവയോ, അതല്ല ഒരേ വ്യക്തിയുടെ അവസ്ഥാഭേദങ്ങളോ എന്നാണ് ചോദ്യം; ഇതിനു സമാധാനം കാണ്മാൻ വഴിയേ ശ്രമിക്കാം. നാം ഇപ്പോൾ കണ്ടുവെച്ചിട്ടുള്ളത് ഇതാണ്: സ്ഥൂലശരീരമുണ്ട്, അതിനു പിറകെ ഇന്ദ്രിയങ്ങളുണ്ട്, മനസ്സുണ്ട്; എല്ലാറ്റിനും പിറകെ ആത്മാവുമുണ്ട്. ഇതിൽ ആത്മാവ് ശരീരത്തിൽനിന്നും മനസ്സിൽനിന്നും ഭിന്നമെന്നപോലിരിക്കുന്നു. ഇവിടെവെച്ചാണ് മതങ്ങൾ തമ്മിൽ ഭിന്നിക്കുന്നത്. സാമാന്യേന ദ്വൈതമെന്ന വകുപ്പിൽപെടു

ന്നതായി ഗണിക്കാവുന്ന മതങ്ങളുടെ അഭിപ്രായം മനുഷ്യാത്മാവ് സഗുണ മാണ്, അതിനു വിവിധഗുണങ്ങളുണ്ട്, സുഖദുഃഖാദ്യനുഭവങ്ങളെല്ലാം ആത്മാവിന്നാണ് എന്നത്രേ. അദ്വൈതികളാവട്ടെ ആത്മാവിന് ഒരു ഗുണവുമില്ല, അതു കേവലം നിർഗുണമാണ് എന്നു പറയുന്നു.

ഇവിടെ ഒന്നാമതായി ദ്വൈതപക്ഷമെടുത്ത് ആത്മാവിനെയും അതിൻെറ ഗതിയെയും പറ്റി അവർ എന്തു പറയുന്നു എന്നു കാണിക്കാൻ ശ്രമിക്കാം. അനന്തരം അവർക്കെതിരായ സിദ്ധാന്തവും ഒടുക്കം അദ്വൈതമതം ഉളവാക്കുന്ന രഞ്ജിപ്പും കാണ്മാൻ ശ്രമിക്കാം. മനുഷ്യാത്മാവ് ദേഹ മനോവ്യതിരിക്തമാകകൊണ്ടും, ആകാശം പ്രാണനിർമ്മിതമല്ലാത്തതു കൊണ്ടും അതു നശിക്കാതെ നിത്യമായിരിക്കണം. എങ്ങനെയെന്നോ? മൃത്യു എന്നു പറയുന്നതിൻെറ അർത്ഥമെന്ത്? വിയോഗം; അതു സംയുക്ത പദാർത്ഥങ്ങൾക്കേ സംഭവിക്കൂ. രണ്ടോ അധികമോ പദാർത്ഥങ്ങൾ കൂടിച്ചേർന്നുണ്ടായ ഏതിലും സംയുക്താംശങ്ങളുടെ വിയോഗമുണ്ടാകും. സംയുക്തമല്ലാതെ തനിയേയുള്ള പദാർത്ഥത്തിലാകട്ടെ അംശവിയോഗമില്ല; അതിനു മൃത്യുവില്ല. അതു നിത്യം. അത് അനാദി; സൃഷ്ടിക്കപ്പെട്ടതല്ല. സൃഷ്ടി മുഴുവനും സംയോഗമാണ്. ശൂന്യത്തിൽനിന്ന് സൃഷ്ടിയുണ്ടാ കുന്നതായി ആരും കണ്ടിട്ടില്ല. ഉള്ള വസ്തുക്കളെ പുതുരൂപങ്ങളാക്കിച്ചേർ ക്കുക എന്നേ സൃഷ്ടിയെപ്പറ്റി നമുക്കറിവുള്ളു. അങ്ങനെയിരിക്കെ മനുഷ്യാത്മാവ് സ്വതഃസിദ്ധമാകകൊണ്ട് അനാദിയും അനന്തവുമാകണം. ശരീരം നശിക്കുമ്പോഴും ആത്മസ്ഥിതി തുടരും. ശരീരനാശത്തിൽ ജീവശക്തികൾ മനസ്സിലും മനസ്സു പ്രാണനിലും പ്രാണൻ ആത്മാവിലും ഒതുങ്ങും. ആത്മാവ് പിന്നെ സൂക്ഷ്മശരീരമെന്നോ ലിംഗശരീരമെന്നോ ആതിവാഹികശരീരമെന്നോ പറയാവുന്ന ശരീരമെടുത്ത് സ്ഥൂലരൂപത്തിൽ പ്രത്യക്ഷമാകയും ചെയ്യുമെന്ന് വേദാന്തികൾ പറയുന്നു. ആ ശരീരത്തിൽ ആ ജീവൻെറ സംസ്കാരങ്ങൾ നിലകൊള്ളും. സംസ്കാരങ്ങളെന്നാൽ എന്ത്? മനസ്സ് ഒരു തടാകംപോലെയും ഓരോ വിചാരവും അതിൽ ഓരോ അലപോലെയുമാണ്. തടാകത്തിൽ അലകളെന്നപോലെ ചിത്ത ത്തിൽ വിചാരങ്ങൾ നിരന്തരം പൊന്തുകയും മായുകയും ചെയ്യുന്നു. എന്നാൽ അവ എന്നെന്നേക്കുമായി മായുന്നില്ല. അവ സൂക്ഷ്മ സൂക്ഷ്മതരങ്ങളായി അവിടെത്തന്നെ കിടക്കുന്നു; അവസരമാകുമ്പോൾ, ആവശ്യപ്പെടുമ്പോൾ, വീണ്ടും പൊന്തുവാനൊരുക്കം. അങ്ങനെ സൂക്ഷ്മാ വസ്ഥയിലായ വിചാരങ്ങളെ വീണ്ടും അലകളാക്കി വരുത്തുന്നതത്രേ സ്മൃതി (ഓർമ്മ) എന്നത്. നാം വിചാരിച്ചതെന്തും ചെയ്തതെന്തും മനസ്സിൽ സൂക്ഷ്മാവസ്ഥയിൽ നിക്ഷേപിച്ചിരിപ്പുണ്ട്. മരിക്കുമ്പോൾ ഈ സൂക്ഷ്മ സംസ്കാരങ്ങൾ മനസ്സിലിരിക്കും. അതു പിന്നെ തന്മാത്രകളിൽ പ്രവർത്തിച്ച് സൂക്ഷ്മശരീരമാകും. ജീവൻ ഈ സംസ്കാരങ്ങളെയും സൂക്ഷ്മ ശരീരത്തെയും വഹിച്ചു പുറപ്പെടുന്നു. ജീവൻെറ ആ ഗതി അതിൻെറ

വിവിധസംസ്കാരങ്ങളുടെയും വിവിധശക്തികളുടെയും ആകെത്തുകയ്ക്കനുസരിച്ചിരിക്കും. ജീവന്നു ഭിന്നങ്ങളായ മൂന്നുവിധം ഗതികളുണ്ട്.

അദ്ധ്യാത്മയോഗികൾ മരിക്കുമ്പോൾ സൂര്യരശ്മികളിൽക്കൂടെ സൂര്യലോകമെന്നു പറയുന്ന ഒരു സ്ഥാനത്തെത്തി അവിടെനിന്ന് ചന്ദ്രലോകത്തിലും അനന്തരം വിദ്യുല്ലോകത്തിലും ചെല്ലും. അവിടെ അവർ ഒരു മുക്തപുരുഷനെ കാണും. അദ്ദേഹം അവരെ ലോകങ്ങളിൽവെച്ച് അത്യുന്നതമായ ബ്രഹ്മലോകത്തിലേക്ക് നയിക്കും. അവിടെവെച്ച് ആ ജീവന്മാർക്കു മിക്കവാറും ഈശ്വരതുല്യമായ സർവ്വജ്ഞത്വവും സർവ്വശക്തിത്വവും സിദ്ധിക്കും. പിന്നെ മടങ്ങിപ്പോരാതെ അവിടെത്തന്നെ ശാശ്വതമായിരിക്കും എന്ന് ദ്വൈതികൾ പറയുന്നു. അദ്വൈതികളുടെ പക്ഷത്തിൽ അവർ കല്പാന്തത്തിൽ സായൂജ്യം പ്രാപിക്കും. മറ്റൊരു തരക്കാർ - ഫലേച്ഛയോടുകൂടി സത്ക്കർമ്മങ്ങൾ ചെയ്തവർ - മരിക്കുമ്പോൾ അവരുടെ സത്ക്കർമ്മങ്ങൾ അവരെ ചന്ദ്രലോകത്തിലെത്തിക്കും. അവിടെ പലതരം സ്വർഗ്ഗങ്ങളുണ്ട്. അവയിൽവെച്ച് അവർക്ക് ദേവശരീരങ്ങളുണ്ടാകും. അങ്ങനെ അവർ ദേവന്മാരായി ദീർഘകാലം സ്വർഗ്ഗസുഖമനുഭവിക്കും. ആ കാലം കഴിഞ്ഞാൽ പഴയ കർമ്മങ്ങളുടെ പിടിയിൽപ്പെട്ട് വീണ്ടും ഭൂമിയിലേക്കു പതിക്കും. വായുവും മേഘങ്ങളും പല ലോകങ്ങളും വഴിയായി വന്ന് ഒടുവിൽ വർഷബിന്ദുക്കളായിട്ടാണ് അവർ ഭൂമിയിലേക്ക് വീഴുന്നത്. പിന്നെ ഭൂമിയിൽ ഒരു ധാന്യത്തിൽ കടന്നുകൂടും. അവർക്കു പുതിയൊരു ശരീരം നിർമ്മിക്കാൻ തക്ക സാമഗ്രികൾ കൊടുക്കാൻ കഴിവുള്ള ഒരു മനുഷ്യൻ ആ ധാന്യം ഭക്ഷിക്കും. മൂന്നാമതൊരു തരക്കാരുണ്ട് - ദുഷ്ടന്മാർ. അവർ മരണാനന്തരം പ്രേതപിശാചുക്കളായി ചന്ദ്രലോകത്തിനും ഭൂമിക്കും മദ്ധ്യേ വല്ലേടത്തും വസിക്കും. അവരിൽ ചിലർ മനുഷ്യർക്ക് അപകാരികളും ചിലർ മനുഷ്യരോടു സ്നേഹമുള്ളവരുമാകും. കുറച്ചുകാലം അവിടെ കഴിച്ചുകൂട്ടി വീണ്ടും ഭൂമിയിലേക്കുവന്നു മൃഗങ്ങളായി ജനിക്കും. മൃഗജീവിതകാലം കഴിഞ്ഞു വീണ്ടും മനുഷ്യത്വം പ്രാപിച്ച് മോക്ഷസമ്പാദനത്തിന് അവസരം കിട്ടും. അപ്പോൾ ഇതാണ് ചുരുക്കം. മിക്കവാറും പൂർണ്ണത പ്രാപിച്ചവരും അത്യല്പംമാത്രം അശുദ്ധി ബാക്കിയുള്ളവരും സൂര്യരശ്മിയിലൂടെ ബ്രഹ്മലോകം പ്രാപിക്കുന്നു. സ്വർഗ്ഗകാമന്മാരായി കുറച്ചു സത്ക്കർമ്മംചെയ്ത മദ്ധ്യമന്മാർ ചന്ദ്രലോകത്തിലുള്ള സ്വർഗ്ഗങ്ങളിലെത്തി ദേവശരീരം ധരിക്കും. പക്ഷേ അവർ വീണ്ടും മനുഷ്യരാകണം. പൂർണ്ണത്വം പ്രാപിക്കാൻ അവർക്ക് ഒരവസരംകൂടി കിട്ടും. അതിദുഷ്ടന്മാർ പ്രേതങ്ങളോ പിശാചുക്കളോ ആകും. അവർക്കു മൃഗങ്ങളാകേണ്ടിയും വന്നേക്കാം. വീണ്ടും മനുഷ്യജീവിതം നേടുവാൻ ഒരവസരം കൂടി അവർക്കു കിട്ടുന്നു. ഈ ഭൂമിയെ കർമ്മഭൂമി എന്നു പറയുന്നു. ഇവിടെമാത്രമേ മനുഷ്യൻ നല്ലതോ ചീത്തയോ ആയ കർമ്മം ചെയ്യുന്നുള്ളു. സുഖപ്രാപ്തിക്കു സത്കർമ്മം ചെയ്തവർ

ദേവന്മാരായി കർമ്മഫലം അനുഭവിക്കമാത്രം ചെയ്യും, പുതിയ കർമ്മഫലത്തെ സമ്പാദിക്കില്ല. ആ ഫലം തീരുമ്പോൾ മുൻജന്മത്തിലെ ദുഷ്കർമ്മഫലങ്ങൾ അവരെ ഭൂമിയിലേക്കു തള്ളിവിടും. അതുപോലെ ഭൂതപ്രേതാദിനിലകളിലും പുതിയ കർമ്മങ്ങളില്ല. ദുഷ്കർമ്മഫലം അനുഭവിക്കമാത്രം ചെയ്ത് പിന്നെ മൃഗങ്ങളായി ജനിച്ച് ആ ദശയും അവസാനിച്ച് വീണ്ടും മനുഷ്യരാകും. എന്നാൽ അത്യുത്കടങ്ങളായ പുണ്യപാപങ്ങൾ അതിവേഗത്തിൽ ഫലിക്കും. ഒരാൾ അനേകദുഷ്കർമ്മങ്ങൾ ചെയ്തിട്ടുണ്ടെന്നിരിക്കട്ടെ. അയാൾ ഒരു മഹാസത്കർമ്മം ചെയ്താൽ അതിൻെറ ഫലം ഉടനെ കാണാം. അതു കഴിഞ്ഞ് ദുഷ്കർമ്മങ്ങളുടെ ഫലങ്ങളും കാലംപോലെ വന്നുചേരും. ചിലർ സത്കർമ്മങ്ങൾ പലതും ചെയ്തിരിക്കും, അകൃത്യങ്ങളും ചെയ്തിരിക്കും. സത്കർമ്മഫലമായി അവർക്കു സ്വർഗ്ഗപ്രാപ്തിയുണ്ടാകും, അതിനുശേഷം ദുഷ്കർമ്മ ഫലാനുഭവത്തിനു ഭൂമിയിലേക്കു മടങ്ങും. അതുപോലെ, കഠിനദുഷ്കൃതങ്ങൾ ചെയ്തവർ ഭൂതപ്രേതാദികളായി ആ കർമ്മഫലം അനുഭവിച്ച് അനന്തരം, മുമ്പു ചെയ്തിരിക്കാവുന്ന സത്കർമ്മങ്ങൾമൂലം മനുഷ്യരായി ജനിക്കും. ബ്രഹ്മലോകപ്രാപ്തിമാർഗ്ഗത്തിനു ദേവയാനം - ഈശ്വരങ്കലേക്കുള്ള വഴി എന്നും സ്വർഗ്ഗപ്രാപ്തിമാർഗ്ഗത്തിനു പിതൃയാനമെന്നും പേർ പറയുന്നു.

അതുകൊണ്ട് വേദാന്തപ്രകാരം, ജഗത്തിൽ അത്യുത്കൃഷ്ടജീവി മനുഷ്യനും അത്യുത്കൃഷ്ടലോകം ഭൂമിയുമത്രേ. കാരണം, ഇവിടെ മാത്രമാണ് മോക്ഷപ്രാപ്തിക്ക് അതിമഹത്തും അത്യുത്തമവുമായ അവസരമുള്ളത്. ഈ മനുഷ്യജന്മമാണ് മഹാകേന്ദ്രം, ആശ്ചര്യസമനില, അദ്ഭുതാവസരം.

ഇനി തത്ത്വദർശനത്തിൻെറ അടുത്ത വശം നോക്കാം. ആത്മാവിനെപ്പറ്റി ഞാൻ വിവരിച്ചുവല്ലോ. അങ്ങനെ ഒരാത്മാവിനെ നിഷേധിക്കുന്ന ചില ബുദ്ധാനുയായികളുണ്ട്. അവരുടെ വാദമിതാണ്: 'ശരീരമനസ്സുകൾക്കു പിറകിൽ അധിഷ്ഠാനമായി ഒന്നിനെ കല്പിക്കേണ്ട കാര്യമെന്ത്? വിചാരങ്ങൾ തുടർന്നുപോകുന്നു എന്നുവെച്ചാൽ പോരേ? ശരീരവും മനസ്സും കൂടിച്ചേർന്ന ഈ സ്വരൂപത്തിൽ അവയ്ക്കുമേൽ മൂന്നാമത് ഒരാത്മാവിനെ സമ്മതിച്ചിട്ട് എന്താവശ്യം? ഈ വിഗ്രഹംതന്നെ പോരേ അതിലെ കാര്യങ്ങൾക്കു സമാധാനം കാണ്മാൻ? പിന്നെ മൂന്നാമത് പുതിയൊരു വസ്തുവിനെ സ്വീകരിക്കുന്നതെന്തിന്?' ഈ വാദങ്ങൾക്കു വളരെ ശക്തിയുണ്ട്. പുറമെയുള്ള പരീക്ഷണംകൊണ്ടു നോക്കുമ്പോൾ ഈ വിഗ്രഹത്തിലെ കാര്യങ്ങൾക്കു സമാധാനം അതുകൊണ്ടുതന്നെ കാണാം; നമ്മളിൽ പലരും അങ്ങനെ വിചാരിക്കുകയെങ്കിലും ചെയ്യുന്നുമുണ്ട്. പിന്നെ എന്തിനു ദേഹവും മനസ്സുമല്ലാതെ അവയിൽനിന്നു വേറിട്ട് അവയ്ക്കധിഷ്ഠാനമെന്നപോലെ ഒരാത്മാവുണ്ടാവണം? ദേഹവും മനസ്സും മാത്രം മതി എന്നു വെയ്ക്കുക. ദേഹമെന്നതു തുടർച്ചയായി മാറിക്കൊണ്ടിരിക്കുന്ന ജഡദ്രവ്യസരിത്തും മനസ്സെന്നത് തുടർച്ചയായി മാറിക്കൊണ്ടിരിക്കുന്ന വിചാരപരമ്പര

യുമാണ്. ഈ രണ്ടിനും തമ്മിൽ പ്രത്യക്ഷം പോലുള്ള ഏകത്വം ഏതു വഴിക്കുണ്ടാകുന്നു? ഐക്യം യഥാർത്ഥമല്ലെന്നു പറയാം. ഉദാഹരണം: ഒരു തീക്കൊള്ളിയെടുത്ത് അതിവേഗത്തിൽ ചുഴറ്റുക, ഒരു മണ്ഡലം (വൃത്താകാരം) കാണാം. മണ്ഡലം വാസ്തവത്തിലില്ല; തുടർച്ചയായ ഭ്രമണം നിമിത്തം മണ്ഡലരൂപം തോന്നുന്നതേ ഉള്ളു. അതുപോലെ ഈ ജീവിതത്തിൽ ഏകത്വമെന്നതില്ല: തുടർച്ചയായി പാഞ്ഞുപോകുന്ന ദ്രവ്യനിചയം മാത്രമുണ്ട്. അതിനെ ഒന്ന് എന്നു പറയാമെന്നുമാത്രം. അതുപോലെതന്നെ മനസ്സും. ഓരോ വിചാരവും മറ്റൊരു വിചാരത്തിൽനിന്നു വ്യത്യാസപ്പെട്ടതാണ്. ശക്തിയായ പ്രവാഹം നിമിത്തം ഏകത്വം എന്ന ഭ്രമമുണ്ടാകുന്നതേ ഉള്ളു. ഏകത്വമുണ്ടാക്കുവാൻ (ആത്മാവെന്ന) മൂന്നാമതൊന്നിനെ കല്പിക്കേണ്ട. ജഗത്തിൽ നമുക്കു ദൃശ്യമായും വേദ്യമായുമുള്ളത് ഈ ദേഹവും മനസ്സും മാത്രം. അവയ്ക്ക് ആധാരമായിട്ട് മറ്റൊന്നിനെ കല്പിക്കേണ്ട.

ഈ ബൗദ്ധസിദ്ധാന്തത്തെ ഇക്കാലത്ത് ചില മതശാഖക്കാരും ദാർശനികന്മാരും എടുത്തുപിടിച്ചിട്ടുണ്ട്. അതു തങ്ങളുടെ സ്വന്തം കണ്ടുപിടുത്തമാണെന്ന് അവകാശപ്പെടുന്നുമുണ്ട്. മിക്ക ബുദ്ധമതദർശനങ്ങളിലും ഇതത്രേ പ്രധാനാശയം; ഈ ലോകകാര്യങ്ങൾക്കു സമാധാനം ഇതിൽത്തന്നെയുണ്ട്, മറ്റൊന്നിനെ ആശ്രയിക്കേണ്ടതില്ല; ഉള്ളത് ഈ ഇന്ദ്രിയഗോചരമായ ലോകംമാത്രം, അതിന്നാധാരമായി മറ്റൊന്നിനെ (ഇന്ദ്രിയഗോചരമല്ലാത്തതിനെ) പറ്റി ആലോചിക്കേണ്ട കാര്യമെന്ത്? എല്ലാം ഗുണസമൂഹം; ഗുണങ്ങൾ ചേർന്നിരിപ്പാൻ അവയ്ക്കാധാരമായി ഒരു ദ്രവ്യത്തെ (ഗുണിയെ) കല്പിക്കുന്നതെന്തിന്? ഗുണങ്ങൾ അതിവേഗത്തിൽ അന്യോന്യം മാറിച്ചേരുന്നതുനിമിത്തമാണ് ദ്രവ്യം (ഗുണി) എന്ന ബോധം ജനിക്കുന്നത്. അതല്ലാതെ അവയ്ക്കു പിന്നിൽ (അവയ്ക്കിരിപ്പിടമായി) സ്ഥിരമായ ഒരു വസ്തുവുണ്ടാകകൊണ്ടല്ല. ഇങ്ങനെ ഏതാനും ചില വാദങ്ങൾ ആശ്ചര്യകരങ്ങളല്ലേ? നമ്മുടെ സാധാരണപരിചയത്തിനൊപ്പിച്ച് അവ ശരിയാണെന്ന് എളുപ്പത്തിൽ തോന്നുകയും ചെയ്യും. വാസ്തവത്തിൽ ഈ പുറമെ കാണുന്ന ദൃശ്യം (ഗുണസമൂഹം) എന്നല്ലാതെ അതിനപ്പുറത്ത് ഒന്നിനെപ്പറ്റി ചിന്തിക്കാൻ പത്തുലക്ഷത്തിലൊരാൾക്കുപോലും കഴിവില്ല. മനുഷ്യരിൽ വലിയൊരു ഭൂരിപക്ഷത്തിൻെറയും ദൃഷ്ടിയിൽ ഈ പ്രപഞ്ചം നിരന്തരം മാറി മാറി, ചുഴന്ന്, ചുഴന്ന്, തമ്മിൽച്ചേർന്നും ഇടകലർന്നും ഇരിക്കുന്ന ഒരു വികാരനികരംമാത്രമാണ്. അതിനു പിന്നിലിരിക്കുന്ന ശാന്തസമുദ്രം ഒരു നോക്കു കാണുന്നവർ എത്ര ചുരുക്കം! തിരയടിച്ചിരിക്കുന്ന നിലമാത്രം നാം എപ്പോഴും കാണുന്നു. തരംഗാഘാതപ്പൊലിമയെയാണ് നാം പ്രപഞ്ചമായി കാണുന്നത്. അപ്പോൾ അങ്ങനെ രണ്ടഭിപ്രായം കാണുന്നുണ്ട്: ഒന്ന്, ശരീരമനസ്സുകൾക്കപ്പുറം മാറ്റമോ ചലനമോ ഇല്ലാത്ത എന്തോ ഒന്നുണ്ടെന്ന്; മറ്റേത്, ഈ ലോകത്തിൽ ആകെ ഉള്ളതു മാറ്റം,

മാറ്റം മാത്രം. അതല്ലാതെ മാറ്റമില്ലായ്മ, ചലനമില്ലായ്മ, എന്നുള്ളത് ഈ പ്രപഞ്ചത്തിലില്ലെന്നും. ഈ അഭിപ്രായവ്യത്യാസങ്ങൾക്കു തമ്മിലുള്ള യോജിപ്പ് അടുത്ത ചിന്താഗതിയിൽ, അതായത് അദ്വൈതത്തിൽ വരുന്നു.

അദ്വൈതം പറയുന്നതിങ്ങനെയാണ്: എല്ലാറ്റിൻെറയും അടിയിൽ, അവയ്ക്ക് അധിഷ്ഠാനമായി മാറ്റമില്ലാത്ത ഒന്നുണ്ടെന്ന ദ്വൈതവാദം ശരിയാണ്; മാറ്റമില്ലാത്ത ഒന്നിനെ ആസ്പദിക്കാതെ നമുക്കു മാറ്റം മനസ്സിലാക്കാൻ വയ്യ. മാറ്റം (വികാരം) ഉള്ള ഒന്നിനെ നാമറിയുന്നത് അതിനേക്കാൾ മാറ്റം കുറഞ്ഞ ഒന്നിനോടു സംബന്ധിച്ചിട്ടാണ്. ഈ രണ്ടാമത്തേതിൻെറ വികാരം ഗ്രഹിക്കുന്നത് അതിനേക്കാളും വികാരം കുറഞ്ഞ വസ്തുവിനോടും സംബന്ധിപ്പിച്ചാണ്. അങ്ങനെ ചെന്നുചെന്ന് പരമാവധി വികാരം ഒട്ടുമില്ലാത്ത ഒന്നുണ്ടാകണം എന്നു സമ്മതിക്കേണ്ടിവരുന്നു. ഈ ദൃശ്യം (പ്രപഞ്ചം) ഒട്ടാകെയും ആദിയിൽ നിശ്ചലവും നിഃശബ്ദവും അദൃശ്യവുമായ നിലയിലായിരിക്കണം. അതു വിപരീതശക്തികളുടെ സമനില, അതായത് ശക്തികൾ അനക്കം കൂടാതെ സ്വസ്ഥവും ശാന്തവുമായി വർത്തിക്കുന്ന നിലയാകണം. എന്തുകൊണ്ടെന്നാൽ, തുലാസ്സിലെന്നപോലെ, സമനില തെറ്റുമ്പോഴേ ശക്തിവ്യാപാരം ഉണ്ടാകൂ. ഇപ്പോൾ സമനില തെറ്റിയ ഈ പ്രപഞ്ചം ആ സമനില വീണ്ടും പ്രാപിക്കാൻ കുതിക്കുകയാണ്. വല്ല സംഗതിയും നമുക്ക് തീർച്ചയായറിയാമെങ്കിൽ അതിതാണ്. അതുകൊണ്ട്, വികാരങ്ങൾക്കിടയിൽ ഒരു നിർവ്വികാരപദാർത്ഥം ഉണ്ടെന്നു ദ്വൈതികൾ പറയുന്നതു ശരി. എന്നാൽ, ആ പദാർത്ഥം ദേഹമല്ല, മനസ്സല്ല, ആ രണ്ടിൽനിന്നും വ്യത്യസ്തമായ ഒന്നാണെന്നു പറയുന്നതു തെറ്റ്, ഈ ദൃശ്യപ്രപപഞ്ചം മുഴുവനും ഒരു വികാരനികരം മാത്രമാണെന്നുള്ളേടത്തോളം ബുദ്ധമതക്കാർ പറയുന്നതു ശരി. എന്തുകൊണ്ടെന്നാൽ ഞാൻ ഒരു ഭിന്നവ്യക്തിയായി നിന്നു പ്രപഞ്ചത്തെ നോക്കിക്കാണുന്ന കാലത്തോളം - അതായത് ദ്രഷ്ടാവെന്നും ദൃശ്യമെന്നും ദ്വൈതമുള്ള കാലത്തോളം - പ്രപഞ്ചനില മാറിമാറിക്കൊണ്ടിരിക്കുന്നതായിട്ടേ കാണൂ. എന്നാൽ പരമാർത്ഥത്തിൽ ജഗത്തിൽ മാറ്റമെന്നപോലെ മാറ്റമില്ലായ്മയുമുണ്ട്. ഈ വിഗ്രഹത്തിൽ സ്ഥൂലദേഹം, മനസ്സ്, ആത്മാവ് എന്ന മൂന്നെണ്ണം വെവ്വേറെയല്ല. ഒരേ വസ്തു ദേഹമായും മനസ്സായും അവയ്ക്കു മീതേ ആത്മാവായും വർത്തിക്കുന്നു. ദേഹം കാണുന്നവൻ മനസ്സിനെപ്പോലും കാണുന്നില്ല; മനസ്സിനെ കാണുന്നവൻ ആത്മാവെന്നതിനെ കാണുന്നില്ല; ആത്മാവിനെ കാണുവാന്നാകട്ടെ ദേഹവും മനസ്സും അപ്രത്യക്ഷമാകുന്നു. ചലനം കാണുന്നവൻ പരമശാന്തി കാണുന്നില്ല; പരമശാന്തി കാണുന്നവൻ ചലനവും കാണുന്നില്ല. രജ്ജുവിനെ സർപ്പമെന്നു ധരിക്കുന്നു. അങ്ങനെ രജ്ജുവിൽ സർപ്പദൃഷ്ടിയുള്ളവന്നു രജ്ജു മറഞ്ഞുപോയി; എന്നാൽ ഭ്രമം തീർന്ന് രജ്ജുവിനെ രജ്ജുവായിട്ടു കാണുമ്പോൾ സർപ്പവും മറഞ്ഞു.

അപ്പോൾ അങ്ങനെ സർവ്വവുമുൾക്കൊള്ളുന്ന ഒരു സത്തയുണ്ട്. അതാണ് പലതായി കാണപ്പെടുന്നത്. ഈ ആത്മാവോ ജീവനോ സത്തയോ ഒന്നുമാത്രമേ ജഗത്തിലുള്ളു. അതിനെ അദ്വൈതഭാഷയിൽ ബ്രഹ്മമെന്നു പറയുന്നു. അതു നാമരൂപസങ്കലനത്താൽ പലതെന്നപോലെ കാണപ്പെടുന്നു. കടൽത്തിരകൾ നോക്കുക. ഒരു തിരയും വാസ്തവത്തിൽ കടലിൽനിന്നു വേറെയല്ല. എന്നാൽ കാഴ്ചയിൽ വേറിട്ടു തോന്നുവാൻ കാരണമെന്ത്? നാമവും രൂപവും; തിരയുടെ ആകൃതിയും അതിനു തിര എന്നു നാം കൊടുക്കുന്ന പേരും. വ്യത്യാസത്തിനു കാരണം അതുമാത്രം. രൂപവും നാമവും പോയാൽ കടൽമാത്രം. കടലിനെയും തിരയെയും തീരെ വേർതിരിക്കാൻ ആർക്കു കഴിയും? അതുപോലെ ഈ ജഗത്താകെ ഏകമായ ആ സത്തമാത്രം. അതിൽ കാണുന്ന നാനാഭേദങ്ങൾ നാമരൂപ കൃതങ്ങൾമാത്രവും. ഒരേ സൂര്യൻ അനേകലക്ഷം ജലബിന്ദുക്കളിൽ പ്രതിബിംബിക്കുമ്പോൾ ഓരോന്നിലും സൂര്യന്റെ പൂർണ്ണപ്രതിച്ഛായ കാണാം. അതുപോലെ ഒരേ ആത്മാവ്, ഒരേ ജീവൻ, ജഗത്തിലെ ഒരേ സദ്വസ്തു, വിവിധ നാമരൂപങ്ങളിൽ പ്രതിഫലിച്ചു പലതായി കാണപ്പെടുന്നു. വാസ്തവത്തിൽ ഒന്നേ ഉള്ളു. 'ഞാൻ' എന്നും 'നീ' എന്നും രണ്ടില്ല, എല്ലാം ഒന്ന്. ഒന്നുകിൽ എല്ലാം 'ഞാൻ' അല്ലെങ്കിൽ എല്ലാം 'നീ' രണ്ടുണ്ട് എന്ന ഭാവന കേവലം മിഥ്യ. ആ മിഥ്യാഭാവനയുടെ ഫലമാണ് നാം കാണുന്ന പ്രപഞ്ചം. വിവേകമുദിച്ച്, രണ്ടില്ല ഒന്നേ ഉള്ളുവെന്നു കാണുമ്പോൾ ഞാൻ (ദ്രഷ്ടാവ്) തന്നെയാണ് ഈ ജഗത്തായിരിക്കുന്നതെന്നും കാണും. 'ഒരു നിരന്തരവികാരനികരമായി ഇപ്പോൾ കാണുന്ന ജഗത്തു ഞാനാണ്. സർവ്വവികാരങ്ങൾക്കും സർവ്വഗുണങ്ങൾക്കും അതീതനായി നിത്യപൂർണ്ണനും നിത്യാനന്ദനുമായതും ഞാനത്രേ'.

ഇങ്ങനെ നോക്കുമ്പോൾ ആത്മാവ് ഏകൻമാത്രമുണ്ട്, നിത്യശുദ്ധൻ, നിത്യപൂർണ്ണൻ, അവികാരി, ഒരിക്കലും വികാരപ്പെട്ടിട്ടില്ലാത്തവൻ. അനേകമായിക്കാണുന്ന ഈ വികാരങ്ങളെല്ലാം ആ ഒരേ ആത്മാവിൽ നമുക്കുണ്ടാകുന്ന തോന്നലുകൾമാത്രം. ആ ആത്മാവിൽ നാമരൂപങ്ങൾ ചിത്രീകരിച്ചതാണ് ഈ സ്വപ്നങ്ങൾ. രൂപം നിമിത്തമാണല്ലോ തിര കടലിൽനിന്നു ഭിന്നമായി തോന്നുന്നത്. തിരയടങ്ങുമ്പോൾ അതിന്റെ രൂപമുണ്ടോ? ഇല്ല, അതു മറഞ്ഞേപോയി. തിരയുണ്ട് എന്നതു കടലുണ്ട് എന്നതിനെ ആശ്രയിച്ചിരിക്കുന്നു. എന്നാൽ കടൽ തിരയെ ആശ്രയിച്ചിരിക്കുന്നുമില്ല. ഈ നാമരൂപങ്ങൾ ഏതിൽനിന്നുളവായോ അതിനു മായയെന്നു പറയുന്നു. മായയാണ് വ്യത്യസ്തങ്ങളും വിചിത്രങ്ങളുമായ വ്യക്തികളെ നിർമ്മിക്കുന്നത്. എന്നാലും അതു സത് (ഉള്ളത്) അല്ല, അതുണ്ടെന്നു പറയുക വയ്യ. രൂപത്തിനു സ്വതേ സത്തയില്ല. അതു മറ്റൊന്നിനെ ആശ്രയിച്ചിരിക്കുന്നു. എന്നുവെച്ച് അതില്ലാത്തതാണെന്നും പറയുക വയ്യ. അതാണല്ലോ ഈ നാനാത്വമുണ്ടാക്കുന്നത്. അപ്പോൾ

വേദാന്തദർശനപ്രകാരം ഈ മായ, അഥവാ പ്രജ്ഞാനം, അഥവാ നാമരൂപങ്ങൾ, അഥവാ ദേശകാലനിമിത്തങ്ങളെന്ന് യൂറോപ്പിൽ പറയുന്നത്, ജഗത്തിൽ നാനാത്വത്തെ കാണിച്ചുതരുന്നു; വാസ്തവത്തിൽ ഈ ജഗത്തു മുഴുവൻകൂടി ഒരേ ഒരു സത്ത. സത്ത രണ്ടുണ്ടെന്നു വിചാരിക്കുന്നതു തെറ്റ്; ഒന്നേയുള്ളു എന്നറിയുന്നതു ശരി. ഈ തത്ത്വമത്രേ ഇന്നു നമുക്ക് ഭൗതികലോകത്തിലും മാനസികലോകത്തിലും അദ്ധ്യാത്മ ലോകത്തിലും ശരിയാണെന്നു തെളിയിച്ചുതരുന്നത്. നിങ്ങളും ഞാനും സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും ഒരേ ദ്രവ്യമഹാസമുദ്രത്തിലെ വിവിധ സ്ഥാനങ്ങളുടെ വിവിധനാമങ്ങളാണെന്നും, ആ ദ്രവ്യം ആകൃതിയിൽ തുടരെത്തുടരെ മാറിക്കൊണ്ടിരിക്കുന്നുവെന്നും ഇന്നു ശാസ്ത്രം തെളിയിച്ചിരിക്കുന്നു. പല മാസങ്ങൾക്കു മുമ്പു സൂര്യനിലുണ്ടായിരുന്ന ഒരു ശക്തിലേശമാവാം ഇന്ന് ഒരു മനുഷ്യനിലുള്ളത്, അതു നാളെ ഒരു മൃഗത്തിലും മറ്റന്നാൾ ഒരു ചെടിയിലുമാവാം, അത് എപ്പോഴും വന്നും പോയുമിരിക്കുന്നു. ഒക്കെക്കൂടെ അഖണ്ഡമായ ഒരു അനന്തദ്രവ്യരാശി. അതിൽ നാമരൂപഭേദങ്ങൾ ഉണ്ടെന്നു മാത്രം. ഒരു സ്ഥാനത്തെ സൂര്യനെന്നു പറയുന്നു, മറ്റൊന്നിനെ ചന്ദ്രൻ, വേറൊന്നിനെ നക്ഷത്രം, അല്ലെങ്കിൽ മനുഷ്യൻ, മൃഗം, സസ്യം, എന്നിങ്ങനെ പറഞ്ഞുവരുന്നു. ഈ നാമങ്ങളെല്ലാം മിഥ്യ. അവയ്ക്കു സ്ഥിരസത്യത്വമില്ല, എല്ലാം പ്രതിനിമിഷം മാറിവരുന്ന ദ്രവ്യം മാത്രം. ഈ സ്ഥൂലപ്രപഞ്ചംതന്നെ മറ്റൊരുദൃഷ്ടിയിൽ ഒരു വിചാരസമുദ്രമാകും. അപ്പോൾ നാമോരോരുത്തനും അതിൽ ഓരോ പ്രത്യേകമനസ്സിൻെറ സ്ഥാനം വഹിക്കും. താങ്കൾ ഒരു മനസ്സ്, ഞാൻ ഒരു മനസ്സ്, മറ്റെല്ലാവരും മനസ്സുകൾ. എന്നാൽ മനസ്സു പരിശുദ്ധമായി, കാഴ്ച തെളിഞ്ഞ്, ജ്ഞാനദൃഷ്ടികൊണ്ടു നോക്കുമ്പോൾ ഈ പ്രപഞ്ചംതന്നെ അഖണ്ഡസത്തയായി, നിർമ്മലനിർവികാരനിത്യവസ്തുവായി കാണപ്പെടും.

അങ്ങനെയാണെങ്കിൽ മരണാനന്തരം ജീവന്മാർക്കുണ്ടെന്നു ദ്വൈതികൾ പറയുന്ന ത്രിവിധഗതിക്കു നിലയെന്ത്? മരണശേഷം ശിഷ്ടന്മാർ സ്വർഗത്തിലോ മറ്റു വല്ല ലോകത്തിലോ പോകുന്നു, ദുഷ്ടന്മാർ ഭൂതപ്രേതാദികളോ മൃഗങ്ങളോ ആകുന്നു എന്നു മറ്റും അവർ പറയുന്നതിൻെറ നിലയെന്ത്? അങ്ങനെയൊന്നുമില്ല, ആരും വരുന്നതോ പോകുന്നതോ ഇല്ലെന്നാണ് അദ്വൈതി പറയുന്നത്. വരവും പോക്കും എങ്ങനെയുണ്ടാകും? നിങ്ങൾ അപരിമിതം, അനന്തം; പിന്നെ നിങ്ങൾക്കു പോകാനുള്ള സ്ഥാനമേത്? ഒരു സ്കൂളിൽ ചെറിയ കുട്ടികളെ പരീക്ഷിക്കുകയായിരുന്നു. അവരോടു പരീക്ഷകൻ വിഡ്ഢിത്തമായി പല ദുർഘടചോദ്യങ്ങളും ചോദിച്ചു. അതിലൊന്ന്, 'ഭൂമി എന്തുകൊണ്ടു വീണുപോകുന്നില്ല' എന്നായിരുന്നു. ആകർഷണമെന്നോ മറ്റോ ഉള്ള ശാസ്ത്രതത്ത്വം പ്രമാണമാണെന്നു വരുത്താനുള്ള ചോദ്യമാണത്. കുട്ടികളിൽ പലർക്കും ചോദ്യത്തിൻെറ കാര്യം

മനസ്സിലായില്ല. അവർ എന്തെല്ലാമോ തെറ്റായ മറുപടി പറഞ്ഞു. മിടുക്കിയായ ഒരു കൊച്ചുപെൺകുട്ടി അതിനുത്തരമായി മറ്റൊരു ചോദ്യം ചോദിച്ചു. 'അതെവിടേക്കു വീഴും,' എന്ന്. പരീക്ഷകൻെറ ചോദ്യം പ്രത്യക്ഷത്തിലേ അബദ്ധം. ഈ ജഗത്തിൽ മീതെയെന്നും താഴെയെന്നും വാസ്തവത്തിലില്ല എല്ലാം സാപേക്ഷം. ആത്മാവിൻെറ കാര്യത്തിലും അങ്ങനെയാണ്. അതിനെസ്സംബന്ധിച്ച് ജനനമെന്നും മരണമെന്നും പറയുന്നതു വെറും ബുദ്ധിശൂന്യത. ആരു പോകുന്നു, ആരു വരുന്നു? നിങ്ങളില്ലാത്ത സ്ഥലമേത്? ആത്മാവു സർവ്വവ്യാപി. ഇപ്പോഴേ നിങ്ങൾ അധിവസിക്കുന്നില്ലാത്ത സ്വർഗ്ഗമെവിടെ? സർവ്വവ്യാപി എവിടേക്കു പോകും? എവിടേക്കു പോകാതിരിക്കും? അത് എവിടെയും നിറഞ്ഞിരിക്കുന്നു. സ്വർഗ്ഗലോകം, തദുപരിലോകങ്ങൾ, അധോലോകങ്ങൾ, ജനനം, മരണം എന്നീ ബാലിശസ്വപ്നങ്ങൾ, മിഥ്യാ ഭാവനകൾ - എല്ലാം ജ്ഞാനിക്കു നിമിഷം കൊണ്ടു മാഞ്ഞുപോകുന്നു. ജ്ഞാനം പരിപൂർണ്ണമാകാത്തവർക്ക് ബ്രഹ്മലോകപര്യന്തം പല രംഗങ്ങളും കഴിഞ്ഞശേഷം അവ മാഞ്ഞുപോകുന്നു. അജ്ഞാനികൾക്ക് അതു തുടർന്നുംപോകും.

മനുഷ്യൻ മരിക്കുന്നു എന്നും ജനിക്കുന്നു എന്നും സ്വർഗ്ഗപ്രാപ്തിയുണ്ടെന്നും ലോകരെല്ലാം വിശ്വസിക്കുന്നതെന്തുകൊണ്ട്? ഞാൻ ഒരു പുസ്തകം വായിക്കുന്നു. ഒരു വശം വായിച്ച് അതു മറിച്ചു. മറ്റൊരു വശം വായിച്ച് അതും മറിച്ചു. ഇവിടെ മാറിപ്പോകുന്നതെന്ത്? വരുന്നതും പോകുന്നതുമാര്? ഞാനല്ല, പുസ്തകത്തിലെ ഏടുകൾ. ഈ പ്രകൃതി മുഴുവനും ആത്മാവിനുമുമ്പിൽ പുസ്തകംപോലെയാണ്. അദ്ധ്യായങ്ങൾ വായിച്ചു തീരുന്നു. പുതിയ രംഗങ്ങൾ പ്രത്യക്ഷങ്ങളാകുന്നു. ഓരോന്നും മറിച്ചുമറിച്ചു പോകുന്നു: ആത്മാവ് എപ്പോഴും ഒന്നുതന്നെ, നിത്യം. പ്രകൃതിയാണ് മാറുന്നത്, ആത്മാവല്ല. ജനനവും മരണവും പ്രകൃതിക്കുചേർന്നതാണ്, ആത്മാവിനല്ല. എന്നാലും അജ്ഞാനികൾ ഭ്രമിക്കുന്നു. സൂര്യനാണ് ചലിക്കുന്നത്, ഭൂമിയല്ല എന്ന് നാം ഭ്രാന്തിവശാൽ വിചാരിക്കും പോലെ, നാമാണ് മരിക്കുന്നത്, പ്രകൃതിയല്ല എന്ന് നാം ഭ്രമിക്കുന്നു; ഇതെല്ലാം ഭ്രമം. തീവണ്ടി നീങ്ങുമ്പോൾ അരികെയുള്ള ഭൂമി നീങ്ങുന്നു എന്നു തോന്നുന്നതുപോലെയാണ് നമ്മുടെ ജനനമരണഭ്രമങ്ങളും. മനുഷ്യമനസ്സിൻെറ ഒരവസ്ഥയിൽ ഈ സത്തയെ, ഭൂമി, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ എന്നെല്ലാമായി കാണുന്നു. ഒരേ മനസ്ഥിതിയിലുള്ളവർ ഒരുപോലെ കാണും. എന്നാൽ നമുക്കു മദ്ധ്യേ മറ്റു ജീവതലങ്ങളും അവയിൽ അനേകലക്ഷം ജീവികളുമുണ്ടാവാം. നാം അവയെ കാണില്ല, അവർ നമ്മെയും കാണില്ല. നമ്മുടെ മനഃസ്ഥിതിയോടുകൂടി നമ്മുടെ തലത്തിലുള്ളവരെ മാത്രമേ നാം കാണൂ.

സംഗീതോപകരണങ്ങളിൽ ഒരേതരം സ്പന്ദാവസ്ഥയിലുള്ളവ തമ്മിൽത്തമ്മിൽ സഹസ്പന്ദിക്കുംപോലെയാണിത്. ഇപ്പോൾ നാമിരിക്കുന്നത്

'മനുഷ്യസ്പന്ദം' എന്ന നിലയിലാണ്. അതു മാറിപ്പോയാൽ നാമിവിടെ മനുഷ്യരെ കാണില്ല. പകരം, മറ്റൊരു രംഗത്തിൽ ദേവന്മാരെയോ ദേവ ലോകത്തെയോ കാണും; ദുഷ്ടന്മാർ പക്ഷേ പിശാചുക്കളെയോ പൈശാചലോകത്തെയോ കാണും. ഈ ഭിന്നദർശനങ്ങളെല്ലാം ഒരേ ലോകത്തിൻേറതു തന്നെ. മനുഷ്യതലത്തിൽനിന്നു നോക്കുമ്പോൾ ഭൂമി - സൂര്യ - ചന്ദ്ര - നക്ഷത്രാദികളായി കാണാകുന്ന ഈ ജഗത്തുതന്നെ ദുഷ്ടദൃഷ്ടിയിൽ നരകമായി കാണാം. സ്വർഗ്ഗകാംക്ഷികൾക്കു സ്വർഗ്ഗ മായും കാണാം. സിംഹാസനാധിരൂഢനായ ഒരു ദേവൻെറ സന്നിധിയിൽ ചെന്ന് അദ്ദേഹത്തെ എന്നും കീർത്തിച്ചുനില്ക്കുന്ന നില ശ്രേയസ്സെന്നു മനോരാജ്യം കരുതിയവർ മരണശേഷം അവരുടെ മനോരാജ്യത്തിന്നനുസ രിച്ചു കാഴ്ചകൾ കാണും. ഈ ജഗത്തുതന്നെയാണ് അവരുടെ ദൃഷ്ടിയിൽ ഒരു മഹാദിവ്യലോകമായും അതിൽ ഈശ്വരൻ സിംഹാസനാധിരൂഢനായി രിക്കുന്നതായും പാർഷദന്മാർ അങ്ങുമിങ്ങും ചലിക്കുന്നതായും തോന്നുക. ഈ സ്വർഗ്ഗാദിലോകങ്ങൾ മനുഷ്യകല്പിതങ്ങൾമാത്രം. ആ നിലയിൽ ദ്വൈതികൾ പറയുന്നതു ശരി; പക്ഷേ, അതു മനഃകല്പിതം മാത്രമാണെന്ന് അദ്വൈതി പറയുന്നു. ഈ വിവിധലോകങ്ങളും ദേവാസുരന്മാരും ജന്മാന്തരപ്രാപ്തികളുമെല്ലാം വെറും കഥകൾ; ഈ മനുഷ്യജീവിതവും അത്രതന്നെ. ഈ ജീവിതമേ സത്യമായിട്ടുള്ളു എന്നു വിചാരിക്കുന്നതാണ് മനുഷ്യർക്ക് എപ്പോഴും പറ്റുന്ന വലിയ തെറ്റ്. മറ്റു സംഗതികൾ വെറും പുരാണകഥകളാണെന്നു പറയുന്നത് അവർക്ക് എളുപ്പത്തിൽ മനസ്സിനിണ ങ്ങും. അതുതന്നെയാണ് സ്വന്തം ജീവിതനിലയും എന്ന് അവർ ഒരിക്കലും സമ്മതിക്കില്ല. ഈ കാണുന്നതു മുഴുവൻ ഒരു കെട്ടുകഥ; അതിൽ ഏറ്റവും വലി അസത്യം, നാം ശരീരങ്ങളാണെന്നതത്രേ. നാം ഒരിക്കലും ശരീരങ്ങ ളായിട്ടില്ല. ആവുകയുമില്ല. ജഗദീശ്വരസ്ഥാനത്തുള്ള നാം വെറും മനുഷ്യരാണെന്നുള്ളതാണ് കളവിൽ മികച്ച കളവ്. ഈശ്വരനെ ആരാധി ക്കുന്നതിൽ നാം നമ്മുടെ നിഗൂഢമായ ആത്മാവിനെയാണാരാധിക്കുന്നത്! നിങ്ങൾ ജന്മനാ പാപിയെന്നോ ദുഷ്ടനെന്നോ പറയുന്നത് അതിനീചമായ അസത്യമത്രേ, ഇവിടെ ഒരു ശിശു കിടക്കുന്നു. അതിൻെറ മുമ്പിൽ ഒരു സഞ്ചി നിറയെ സ്വർണ്ണവും. ഒരു കള്ളൻ വന്ന് അത് എടുത്തു കൊണ്ടു പോകുന്നു എന്നു വിചാരിക്കുക. അപ്പോൾ ശിശുവിന് അതിൽ വല്ല ഭാവഭേദവുമുണ്ടാകുമോ? ഇല്ല. ശിശുവിൻെറ ഉള്ളിൽ കള്ളനില്ല. അതു കൊണ്ടു പുറത്തുമില്ല. പാപികളും നീചന്മാരും പുറമേ നീചത്വം കാണും, സത്തുക്കൾ കാണില്ല. ആവിധത്തിൽ ദുഷ്ടന്മാർ ഈ ജഗത്തിനെ നരകമായി കാണും. സത്തുക്കൾ സ്വർഗ്ഗമായി കാണും, സിദ്ധന്മാർ ഈശ്വരനായിത്തന്നെയും കാണും. അപ്പോഴേ ദൃഷ്ടിയിൽനിന്നു മറകൾ നീങ്ങു. മനസ്സു നിർമ്മലമായി പരിശുദ്ധമാകുമ്പോൾ ദർശനമെല്ലാം മാറിക്കാണാം. എത്രയോ ലക്ഷം സംവത്സരങ്ങളായി തന്നെ പീഡിപ്പിച്ചി

രുന്ന ദുഃസ്വപ്നങ്ങൾ അപ്പോൾ മാഞ്ഞുപോകും. ഞാൻ മനുഷ്യനോ ദേവനോ അസുരനോ ആണ്, ഞാൻ താണ നിലയിലിരിക്കുന്നു, ഉയർന്ന നിലയിലിരിക്കുന്നു, ഭൂമിയിൽ പാർക്കുന്നു, സ്വർഗ്ഗത്തിൽ സുഖിക്കുന്നു എന്നെല്ലാം വിചാരിക്കുന്ന മനുഷ്യൻ, അപ്പോൾ, താൻ സർവ്വവ്യാപി, കാലം തൻ്റെ മനസ്സിൽ, താൻ കാലത്തിന്നധീനനല്ല, ദിവ്യലോകങ്ങളെല്ലാം തൻ്റെ ഉള്ളിൽ, താൻ ഒരു സ്വർഗ്ഗത്തിലുമല്ല, മനുഷ്യരാൽ ചിരപൂജിതന്മാരായ ദേവന്മാരെല്ലാം തൻ്റെ ഉള്ളിൽ, താൻ ഒരു ദേവനിലും ആയിരുന്നില്ല എന്നു പ്രത്യക്ഷമായി കാണും. ദേവന്മാരെയും അസുരന്മാരെയും താനാണ് സൃഷ്ടിച്ചത്, മനുഷ്യനും മൃഗവും സസ്യവും ശിലയും എല്ലാം തൻ്റെ സൃഷ്ടി. തൻ്റെ യഥാർത്ഥപ്രകൃതി സർവ്വസ്വർഗ്ഗങ്ങളെക്കാൾ മേലെ. ഈ ജഗത്തിനെക്കാൾ തികവുറ്റത്, അനന്തമായ കാലത്തെക്കാൾ അപരിമിതം, സർവ്വവ്യാപിയായ ആകാശത്തെക്കാൾ വ്യാപ്തികൂടിയത് എന്ന് സ്വദൃഷ്ടിയിൽ മറവറ്റു തെളിഞ്ഞുകാണും. അപ്പോഴേ മനുഷ്യൻ നിർഭയനും സ്വതന്ത്രനുമാകൂ, അപ്പോൾ ഭ്രമങ്ങൾ തീർന്നു, ക്ലേശങ്ങൾ മാഞ്ഞു, ഭയങ്ങൾ നീങ്ങി ജനനം ഇല്ലാതായി, അതോടെ മരണവും; ദുഃഖങ്ങൾ പറന്നുപോയി, ഒപ്പം സുഖങ്ങളും; ഭൂമി തിരോധാനം ചെയ്തു. കൂടെ സ്വർഗ്ഗവും; ദേഹം പൊയ്പ്പോയി, ഒരുമിച്ചു മനസ്സും: ആ മനുഷ്യനു ജഗത്താകെ അന്തർദ്ധാനം ചെയ്തതുപോലായി. ജഗത്തിലുള്ള നാനാ ശക്തികളുടെ ചലനങ്ങളും അന്വേഷണങ്ങളും പരസ്പരസമ്മർദ്ദങ്ങളും എന്നെന്നേക്കും നിലച്ചു. ശക്തിയും ദ്രവ്യവുമായും, പ്രപഞ്ചവ്യവഹാരമായും, പ്രപഞ്ചംതന്നെയായും, സ്വർഗ്ഗം, ഭൂമി, സസ്യം, ജന്തു, മനുഷ്യൻ, ദേവൻ എന്നീ രൂപങ്ങളിലായും പരിണമിച്ചിരുന്നതേതോ, അത് അഖണ്ഡാനന്ദനിർവ്വികാരസത്തയായി രൂപാന്തരപ്പെടുകയും ആ സത്ത താൻതന്നെ എന്നു മനുഷ്യൻ സാക്ഷാത്കരിക്കുകയും ചെയ്യുന്നു. 'നാനാനിറംപൂണ്ട മേഘങ്ങൾ ആകാശത്തിൽ വെളിപ്പെട്ടു നിമിഷനേരം നിന്നു മറഞ്ഞുപോകുംപോലെ', ഭൂമി, സ്വർഗ്ഗം, ചന്ദ്രൻ, ദേവൻ, സുഖം, ദുഃഖം എന്നീ വിവിധദർശനങ്ങൾ ആത്മാവിൽ പ്രത്യക്ഷമാകുന്നു, മറഞ്ഞുപോകുന്നു; ശേഷിക്കുന്നത് അനന്തവും അവികാരവുമായ ആകാശം, ആത്മാവുമാത്രം. ആകാശത്തിനു മാറ്റമില്ല; മാറ്റം മേഘങ്ങൾക്ക്; ആകാശം വികാരപ്പെടുന്നു എന്നു വിചാരിക്കുന്നത് അബദ്ധം. നമ്മളിൽ അശുദ്ധിയുണ്ട്, നാം പരിമിതരാണ്, നാം വെവ്വേറെയാണ് എന്നെല്ലാം വിചാരിക്കുന്നതു തെറ്റ്. യഥാർത്ഥമനുഷ്യൻ ഏകാദ്വൈതസത്താമാത്രം.

ഇവിടെ രണ്ടു ചോദ്യം ഉദിക്കുന്നു: ഒന്ന്, 'ഇത് അനുഭവപ്പെടുത്തുവാൻ കഴിയുമോ? ഇതുവരെ പറഞ്ഞ ജ്ഞാനം, സിദ്ധാന്തം - അതു സാക്ഷാത്കരിക്കുക സാദ്ധ്യമോ?' അതേ; അതു സാക്ഷാത്കരിച്ച് മായയിൽനിന്നു നിത്യമുക്തരായവർ - ഇവർ ഇന്നും ജീവിച്ചിരിപ്പുണ്ട്. സാക്ഷാത്കരിച്ച ഉടനെ മരിച്ചുപോകുമോ? നാം വിചാരിക്കുന്നത്ര വേഗത്തിൽ ജീവിതം

അവസാനിക്കില്ല. ഒരു തണ്ടിലിണക്കിയ രണ്ടു ചക്രങ്ങൾ ഒന്നിച്ചു തിരിഞ്ഞ് ഓടുന്നു. അതിൽ ഒരു ചക്രത്തെ പിടിച്ചു തണ്ടു വെട്ടിമുറിച്ചാൽ പിടിച്ച ചക്രം നില്ക്കും; മറ്റേ ചക്രത്തിന്മേൽ മുമ്പു സംക്രമിച്ച ചലനശക്തി ഉള്ളതുകൊണ്ട് അതു പിന്നെയും കുറച്ചുദൂരം ഓടും, എന്നിട്ടു വീണടങ്ങും. ഈ ആത്മാവ് ഒരു ചക്രം, ദേഹമനോഭ്രാന്തി മറ്റേ ചക്രം. രണ്ടുംകൂടി കർമ്മമെന്ന തണ്ടിന്മേൽ യോജിപ്പിച്ചിരിക്കുകയാണ്. അവ തമ്മിലുള്ള ബന്ധം വേർപ്പെടുത്തുന്ന കോടാലിയാകുന്നു ജ്ഞാനം. അപ്പോൾ ആ വേർപാടിൽ ആത്മചക്രം നിശ്ചലമാകും - വരികയും പോകയും ചെയ്യുന്നു, ജീവിക്കുകയും മരിക്കുകയും ചെയ്യുന്നു എന്ന വിചാരങ്ങൾ അസ്തമിക്കും; താൻ പ്രകൃതിയാണ്, തനിക്കു ആഗ്രഹങ്ങളും, ആവശ്യങ്ങളുമുണ്ട് എന്ന വിചാരങ്ങളും അസ്തമിക്കും; താൻ പരിപൂർണ്ണനും നിഷ്കാമനുമാണെന്നനു ഭവപ്പെടും. എന്നാൽ ദേഹമനസ്സുകളാകുന്ന മറ്റേ ചക്രത്തിന്മേൽ പ്രാര ബ്ധകർമ്മശക്തി പ്രവർത്തിച്ചുവരുന്നതിനാൽ അതു ക്ഷയിക്കുംവരെ ആ ചക്രം ഗതി തുടരും. ശക്തിയൊടുങ്ങുമ്പോൾ ശരീരമനസ്സുകൾ പതിക്കും; ആത്മാവ് നിത്യമുക്തിയടയുകയും ചെയ്യും. പിന്നെ സ്വർഗ്ഗപ്രാപ്തിയോ പുനരാവൃത്തിയോ ഇല്ല. ബ്രഹ്മലോകപ്രാപ്തിപോലുമില്ല, അത്യുന്നത ലോകത്തിലേക്കും യാത്രയില്ല. ആ മുക്തൻ എവിടെ പോകും? എവിടെ നിന്നു വരും? ഈ ജന്മത്തിൽ ആ സ്ഥിതിയിലെത്തിയ മനുഷ്യൻ, ഒരു നിമിഷമെങ്കിലും പ്രപഞ്ചദൃഷ്ടി വിട്ടു സത്യവസ്തുവിനെ ദർശിച്ചിട്ടുള്ള മനുഷ്യൻ, ജീവന്മുക്തനാകുന്നു. ജീവിതകാലത്തുതന്നെ മുക്തിയടയുക എന്നതാണ് വേദാന്തിയുടെ ലക്ഷ്യം.

ഒരിക്കൽ ഞാൻ ഇന്ത്യയുടെ പടിഞ്ഞാറെ സമുദ്രക്കരയിലുള്ള ഒരു മരുഭൂമിയിൽക്കൂടെ സഞ്ചരിക്കയായിരുന്നു. അനേകദിവസം കാൽനട യായി ആ മരുഭൂമിയിലൂടെത്തന്നെ നടന്നു. ഓരോ ദിവസവും ആ പ്രദേശത്ത് മനോഹരതടാകങ്ങളും അവയ്ക്കു ചുറ്റും വൃക്ഷങ്ങളും അവ തടാകജലത്തിൽ കീഴ്മേലായി പ്രതിബിംബിച്ചിളകുന്നതും കണ്ട് ആശ്ചര്യ പ്പെട്ടു. 'ഇതെത്ര വിസ്മയകരം, ഇതിനെ മരുഭൂമിയെന്നു പറയുന്നുവല്ലോ!' എന്നു ഞാൻ സ്വയം പറഞ്ഞു. ആ മനോഹര തടാകങ്ങളും വൃക്ഷങ്ങളും സസ്യങ്ങളും കണ്ടുകൊണ്ട് ഒരു മാസത്തോളം സഞ്ചരിച്ചു. ഒരു ദിവസം എനിക്ക് വലിയ ദാഹമുണ്ടായി. വെള്ളം കുടിക്കാനായി അപ്പോൾ കണ്ടുകൊണ്ടിരുന്ന തടാകത്തിന്നരികത്തേക്കു നടന്നു. അടുത്തെത്താ റായപ്പോൾ തടാകം പെട്ടെന്നു മറഞ്ഞുപോയി. ഉടനെ എനിക്കോർമ്മവന്നു, ജീവിതകാലം നീളെ ഗ്രന്ഥങ്ങളിൽ വായിച്ചിരുന്ന മരുമരീചികയാണിത് എന്ന്. ഈ ഒരു മാസക്കാലവും ഞാൻ കണ്ടുവന്നത് ഈ മരിചികയാ ണെന്നും അതു ഞാൻ അറിഞ്ഞില്ലെന്നും അതോടുകൂടി എനിക്കു ബോധ്യ പ്പെട്ടു. പിറ്റേന്നും പ്രഭാതത്തിൽ ഞാൻ യാത്ര തുടർന്നു. ആ തടാകം പിന്നെയും പ്രത്യക്ഷമായി. അപ്പോൾത്തന്നെ ഇതു യഥാർത്ഥതടാകമല്ല,

മരീചികയാണെന്നും എനിക്കറിവായി. ഈ ജഗത്തിൻെറ നിലയും അതുതന്നെ. ഇതിൽക്കൂടെയാണ് നാം ദിവസങ്ങളല്ല, മാസങ്ങളല്ല, വർഷങ്ങൾതന്നെ സഞ്ചരിക്കുന്നത്; ഇതു മൃഗതൃഷ്ണികയാണെന്നറിയുന്നുമില്ല. ഒരു ദിവസം അതില്ലാതാകും. എന്നാൽ പിന്നെയും അതു പ്രത്യക്ഷമാകും. പ്രാരബ്ധമൊടുങ്ങുവോളം ശരീരം നിലനില്ക്കുന്നതുകൊണ്ട് ഈ മൃഗതൃഷ്ണിക കണ്ണിൽ കാണും. മുമ്പുണ്ടായിരുന്നവിധം സ്ത്രീ, പുരുഷൻ, മൃഗം, സസ്യം, ആസക്തി, കൃത്യങ്ങൾ എന്നിതെല്ലാം വീണ്ടും വന്നുചേരും. എന്നാൽ മുമ്പുണ്ടായിരുന്ന ശക്തിയുണ്ടായിരിക്കില്ല. ജ്ഞാനംമൂലം കർമ്മത്തിൻെറ കരുത്തടഞ്ഞിരിക്കും, അതിൻെറ വിഷം ഇറങ്ങിയിരിക്കും. അതു രൂപാന്തരപ്പെടും; എന്തുകൊണ്ടെന്നാൽ അതിൻെറ വാസ്തവം നമുക്കു മനസ്സിലായി, സത്യവും മിഥ്യയും തമ്മിലുള്ള വ്യത്യാസം അനുഭവപ്പെട്ടു.

ഈ ലോകം പിന്നെ നാം മുമ്പു കണ്ട ലോകമാവില്ല. ഒരപകടം ഇവിടെ ശ്രദ്ധിക്കാനുണ്ട്. ഈ തത്ത്വമനുസരിച്ച്, 'ഞാൻ പുണ്യപാപവർജ്ജിതനാണ്, സദാചാരാതീതനാണ്, എനിക്കു യഥേഷ്ടം എന്തും ചെയ്യാം,' എന്നു പറയുന്ന ചിലർ ഏതു രാജ്യത്തുമുണ്ട്, ഈ രാജ്യത്ത് ഇപ്പോഴുമുണ്ട്. 'ഞാൻ ബദ്ധനല്ല, ഞാൻ ഈശ്വരൻതന്നെ; ഞാൻ സ്വേച്ഛപോലെ നടക്കും' എന്നു പറയുന്ന പല മൂഢന്മാരുമുണ്ട്. അതു ശരിയല്ല. ആത്മാവ് എല്ലാ ഭൗതിക - മാനസിക - സദാചാരനിയമങ്ങൾക്കും അതീതം. എന്നാൽ ബന്ധം നിയമാധീനമാണ്, സ്വാതന്ത്ര്യമേ നിയമാതീതമായുള്ളു. സ്വാതന്ത്ര്യം ആത്മാവിൻെറ സ്വന്തം പ്രകൃതിയാണ്. ആ സ്വാതന്ത്ര്യമാണ് ജഡങ്ങളായ മറകളിലൂടെ പ്രകാശിച്ച് മനുഷ്യൻെറ സ്വാതന്ത്ര്യമെന്ന നിലയിലിരിക്കുന്നത്. ഞാൻ സ്വതന്ത്രനാണെന്ന തോന്നൽ നിങ്ങൾക്കു ജീവിതത്തിൽ നിമിഷംതോറുമുണ്ട്. ആ സ്വാതന്ത്ര്യബോധമില്ലാതെ നമുക്കു ജീവിച്ചിരിക്കാനോ സംസാരിക്കാനോ ശ്വസിക്കാനോ നിമിഷംപോലും സ്വാതന്ത്ര്യമില്ല. എന്നാൽ അല്പം ആലോചിച്ചാൽ നമുക്കു സ്വാതന്ത്ര്യമില്ല, നാം യന്ത്രങ്ങളെപ്പോലെയാണ് എന്നു കാണാം. അപ്പോൾ യഥാർത്ഥമെന്ത്? സ്വാതന്ത്ര്യഭാവന വ്യാമോഹമോ? അതെ എന്നു ചിലർ; ബന്ധഭാവനയാണ് വ്യാമോഹമെന്നു വേറെ ചിലർ. ഇതെങ്ങനെ സംഭവിക്കുന്നു? വാസ്തവം നോക്കുമ്പോൾ യഥാർത്ഥമനുഷ്യൻ സ്വതന്ത്രനാണ്. അങ്ങനെയല്ലാതിരിക്കാൻ വയ്യ. എന്നാൽ മായാലോകത്തിൽ, നാമരൂപങ്ങൾക്കുള്ളിൽ, വരുമ്പോൾ മനുഷ്യൻ ബദ്ധനായും തീരുന്നു. സ്വതന്ത്രമായ ഇച്ഛ എന്നതബദ്ധം. ഇച്ഛ ഒരിക്കലും സ്വതന്ത്രമല്ല, അതെങ്ങനെ സ്വതന്ത്രമാകും? മനുഷ്യൻ ബദ്ധനായതിൽപ്പിന്നെയാണ് ഇച്ഛയുണ്ടാകുന്നത്, അതിനുമുമ്പല്ല. ഇച്ഛ ബന്ധംതന്നെ. എന്നാൽ അതിന്നടിസ്ഥാനമായതു ബന്ധമല്ല, സ്വതന്ത്രമാണ്. അതുകൊണ്ട്, ഭൂമിയിൽ മർത്ത്യജീവിതമെന്നോ സ്വർഗ്ഗത്തിൽ ദേവജീവിതമെന്നോ പറയുന്ന ബദ്ധാവസ്ഥയിലിരിക്കുമ്പോഴും നമ്മുടെ ദിവ്യാവകാശമായ സ്വാതന്ത്ര്യബോധത്തിൻെറ സ്മൃതി നമ്മളിലുണ്ട്.

അതിനെ (യഥാർത്ഥ സ്വാതന്ത്ര്യത്തെ) അറിഞ്ഞോ അറിയാതെയോ പ്രാപിക്കാനാണുതാനും നമ്മുടെ പരിശ്രമങ്ങളെല്ലാം. അതു കിട്ടിയാൽപ്പിന്നെ നിയമങ്ങൾ എങ്ങനെ ബന്ധകങ്ങളാകും? ജഗത്തിൽ ഒന്നും ബന്ധകമാവില്ല. എന്തുകൊണ്ടെന്നാൽ ജഗത്തു മുഴുവൻ ആത്മാവിലിരിക്കുന്നു. അതു സാക്ഷാത്കരിച്ച ആൾ ആത്മാവായും ഭവിച്ചിരിക്കുന്നു.

അയാൾതന്നെ ജഗത്താസകലം. അഥവാ അയാൾക്കു ജഗത്തില്ല എന്നു പറയാം. അങ്ങനെയിരിക്കേ സ്ത്രീപുരുഷഭേദമെന്നും സ്വരാജ്യമെന്നുമുള്ള ഈ തുച്ഛഭാവങ്ങൾ അയാൾക്കെങ്ങനെയുണ്ടാകും? ഞാൻ മനുഷ്യനാണ്, സ്ത്രീയാണ്, കുട്ടിയാണ് എന്നെല്ലാം എങ്ങനെ പറയാം? അതെല്ലാം അസത്യമല്ലേ? അതെ എന്ന് അയാൾക്കറിയാം. ഇത് പുരുഷൻെറ അവകാശം ഇതു സ്ത്രീയുടെ അവകാശം എന്നെല്ലാം എങ്ങനെയുണ്ടാകും? അവകാശം ആർക്കുണ്ട്? വെവ്വേറെ വ്യക്തികളില്ലല്ലോ. പുരുഷനില്ല, സ്ത്രീയില്ല, ആത്മാവിന് ലിംഗഭേദമില്ല; അതു നിത്യപരിശുദ്ധം. ഞാൻ പുരുഷനെന്നോ സ്ത്രീയെന്നോ ഇന്ന രാജ്യക്കാരനെന്നോ പറയുന്നത് അസത്യം. ജഗത്താകെ എൻെറ രാജ്യം, അതു മുഴുവനെൻേറത്; അതുകൊണ്ട് ഞാൻ തന്നെത്താൻ ആവരണം ചെയ്തിരിക്കുന്നു. ഈ തത്ത്വങ്ങളെല്ലാം പ്രഖ്യാപനം ചെയ്തുകൊണ്ട് പിന്നെയും മലിനകർമ്മങ്ങൾ ചെയ്യുന്ന ജനങ്ങളുണ്ടെന്നു നാം കാണുന്നു. അവർ അങ്ങനെ ചെയ്യുന്നത് എന്തിനെന്നു ചോദിച്ചാൽ, നമുക്ക് ആവിധം തോന്നുന്നതു നമ്മുടെ ഭ്രമമാണ്, അവർ തെറ്റു ചെയ്യുകയല്ല എന്ന് അവർ മറുപടിയും പറയും. അപ്പോൾ ഏതു തോതിന്മേലാണ് അവരുടെ കർമ്മത്തെ നിർണ്ണയിക്കേണ്ടത്? പറയാം:

നന്മയും തിന്മയും രണ്ടും ആത്മാവിൻെറ ഉപാധികൾതന്നെ. എന്നാൽ തിന്മ ആത്മാവിന് ഏറ്റവും അകലെ പുറത്തുള്ള ആവരണവും നന്മ ഏറ്റവും അടുത്തുള്ള ആവരണവുമാണ്. തിന്മ എന്ന ബാഹ്യാവരണം മുറിച്ചുകടക്കാതെ നന്മയെന്ന ആന്തരാവരണത്തിലെത്തില്ല. ആ രണ്ടാവരണവും കടന്നുപോകാതെ ആത്മാവിലെത്തുകയുമില്ല. ആത്മാവിനെ നേടിക്കഴിഞ്ഞവനിൽ പറ്റിനില്ക്കുന്നതായി പിന്നെ എന്തുണ്ട്? അല്പം പ്രാരബ്ധം, പൂർവ്വസംസ്കാരം - അതു മുഴുവൻ നല്ലതുമായിരിക്കും. ദുഷ്ടസംസ്കാരങ്ങളും പഴയ മാലിന്യങ്ങളും തീരെ നീങ്ങാതെ സത്യദർശനമോ സാക്ഷാത്കാരമോ അസാദ്ധ്യം. അതുകൊണ്ട് ആത്മാവിനെ ദർശിച്ച മനുഷ്യന് സദ്വാസനകളും അതോടുചേർന്ന പ്രാരബ്ധവും മാത്രമേ അവശേഷിക്കൂ. ജീവിച്ചിരുന്നു കർമ്മങ്ങൾ ചെയ്യുകയാണെങ്കിലും അതു സത്കർമ്മമേ ആകൂ. അയാളുടെ നാവിൽനിന്ന് അനുഗ്രഹവാക്കുകളേ പുറപ്പെടൂ, കൈകൾ നന്മയേ ചെയ്യൂ, മനസ്സ് നല്ലതേ വിചാരിക്കൂ; അയാൾ എവിടെപ്പോയാലും ആ സാന്നിദ്ധ്യം ലോകാനുഗ്രഹത്തിനായിരിക്കും. അയാൾ ഒരു ജീവദനുഗ്രഹംതന്നെയായിരിക്കും. അയാൾ തൻെറ സാന്നിദ്ധ്യമാത്രത്താൽ അതിദുഷ്ടന്മാരെപ്പോലും ബഹുവിശിഷ്ടന്മാ

രാക്കിമാറ്റും. താൻ ഒന്നും സംസാരിക്കുന്നില്ലെങ്കിലും ആ സാന്നിദ്ധ്യം തന്നെ മനുഷ്യർക്കു മംഗളകരമായിരിക്കും. അങ്ങനെയുള്ളവർ വല്ല ഹീനകർമ്മവും ചെയ്യുമോ, അവർക്കു ദുഷ്കർമ്മം ചെയ്യാൻ സാധിക്കുമോ? അനുഭവം ഒന്ന്; വെറുംവാക്കു മറ്റൊന്ന്. അവയ്ക്കു തമ്മിൽ അജഗജാന്തരമുണ്ട്. വാക്ക് പറയുവാൻ ഏതു വിഡ്ഢിക്കും കഴിയും, കിളിക്കും കഴിയും. തത്ത്വങ്ങൾ, സിദ്ധാന്തങ്ങൾ, വാദങ്ങൾ, ശാസ്ത്രങ്ങൾ, മതങ്ങൾ, ആരാധനാസ്ഥാനങ്ങൾ, വിവിധശാഖകൾ എന്നിവയെല്ലാം അതാതിൻെറ സ്ഥാനത്ത് നല്ലതുതന്നെ; എന്നാൽ അനുഭവമുണ്ടാകുമ്പോൾ അതെല്ലാം താനെ പൊഴിഞ്ഞുപോകും. ഭൂപടങ്ങൾ ഉപയോഗമുള്ളവതന്നെ. എന്നാൽ പടങ്ങൾ കാണിക്കുന്ന ഭൂമിതന്നെ കണ്ട്, പിന്നെ പടം നോക്കുക. എന്തു വ്യത്യാസം! തത്ത്വം സാക്ഷാത്കരിച്ചിട്ടുള്ളവർക്ക് പിന്നെ തത്ത്വഗ്രഹണത്തിന് തർക്കശാസ്ത്രത്തിലെ യുക്തിവാദങ്ങളും ബുദ്ധിയുടെ കസർത്തുവിദ്യകളും വേണ്ട; തത്ത്വം അവരുടെ ജീവിതത്തിൻെറ കാതലായി, ഘനീഭൂതമായി, തൊട്ടറിയാവുന്നതിലേറെ സത്യമായി. 'കരതലാമലകം' എന്നാണ് ജ്ഞാനികൾ അതിന് പറഞ്ഞിരിക്കുന്നത്. ആത്മാവിനെ ദർശിച്ചവർ ലോകസമക്ഷം നിന്ന് 'ഇതാ ആത്മാവ്' എന്നു പ്രഖ്യാപനം ചെയ്യും. നിങ്ങൾക്ക് അവരോട് എത്ര കാലമെങ്കിലും എതിർവാദം ചെയ്യാം. അവർ നിങ്ങളെ നോക്കി ചിരിക്കും; നിങ്ങൾ പറയുന്നത് കുട്ടികളുടെ കൊഞ്ചലെന്നേ അവർ വിചാരിക്കൂ. കുട്ടികൾ കൊഞ്ചട്ടെ എന്നുമാത്രം അവർ കരുതും. അവർ സത്യം സാക്ഷാത്കരിച്ചു പരിപൂർണ്ണരായിരിക്കുന്നു. നിങ്ങൾ ഒരു രാജ്യം കണ്ടിട്ടുണ്ട്: മറ്റൊരാൾ വന്ന് അങ്ങനെ ഒരു രാജ്യമില്ലെന്നു വാദിച്ചു തുടങ്ങിയാൽ അയാളെപ്പറ്റി നിങ്ങളെന്തു വിചാരിക്കും? ഭ്രാന്താസ്പത്രിക്കയയ്ക്കാൻ പറ്റിയ ഒരാളാണെന്ന്. സാക്ഷാത്കാരം സിദ്ധിച്ചവർ പറയുന്നു, 'ലോകത്തിലെ ക്ഷുദ്രങ്ങളായ വാദങ്ങൾ വെറും ജല്പനങ്ങൾ, സാക്ഷാത്കാരമാണ് മതസാരം, മതത്തിൻെറ ജീവൻ.' മതതത്ത്വം അനുഭവപ്പെടുത്താൻ കഴിയും. നിങ്ങൾ തയ്യാറുണ്ടോ? നിങ്ങൾക്കു വേണോ? വേണമെങ്കിൽ നിങ്ങൾക്ക് അനുഭവപ്പെടുത്താം; അപ്പോൾ നിങ്ങൾക്കു യഥാർത്ഥമായി മതമുണ്ടാവും. അതിനുമുമ്പ് നിങ്ങളും നാസ്തികനും തമ്മിൽ അന്തരമില്ല. എന്നാൽ ഈ വ്യത്യാസമുണ്ട്, നാസ്തികൻ വളവനല്ല; മതവിശ്വാസമുണ്ടെന്നു പറഞ്ഞ് മതതത്ത്വം സാക്ഷാത്കരിക്കാൻ ഒരുങ്ങാത്ത മനുഷ്യൻ കാപടികൻകൂടിയാണ്.

അടുത്ത ചോദ്യം: സാക്ഷാത്കാരാനന്തരം എന്തു നിലയായിരിക്കും? ഈ ജഗദൈക്യാനുഭൂതി കൈവന്നെന്നും നമ്മൾ അനന്തൈക സദ്വസ്തു തന്നെയെന്നു സാക്ഷാത്കരിച്ചെന്നും വെയ്ക്കുക. ഈ ആത്മാവാണ് ഏകസത്തെന്നും, ഈ ആത്മാവുതന്നെയാണ് നാനാദൃശ്യരൂപത്തിൽ പ്രകാശിക്കുന്നതെന്നും നാം സാക്ഷാത്കരിച്ചെന്നു വിചാരിക്കുക. നാം നിഷ്ക്രിയരായിപ്പോകുമോ? ഒരു മുക്കിൽ ചെന്നിരുന്നു മരിച്ചുപോകുമോ?

അതുകൊണ്ടു ലോകത്തിനെന്തു നന്മയുണ്ടാകും? ആ പഴയ ചോദ്യം! ഒന്നാമത്, ലോകത്തിനു നന്മ ചെയ്യേണ്ട കാര്യമെന്ത്? അതിനു വല്ല ന്യായവുമുണ്ടോ? ലോകത്തിനെന്തു നന്മ ചെയ്യും എന്നു ചോദിക്കാൻ ആർക്കെന്തവകാശം? ആ ചോദ്യത്തിൻെറ താത്പര്യമെന്ത്? ഒരു കുട്ടിക്കു മിഠായി ഇഷ്ടമാണ്. നിങ്ങൾ വിദ്യുച്ഛക്തി സംബന്ധിച്ച ചില ഗവേഷണങ്ങളും നടത്തുന്നു. അപ്പോൾ ആ കുട്ടി ചോദിക്കുന്നു, 'ഇതുകൊണ്ടു മിഠായി വാങ്ങാൻ കിട്ടുമോ?' 'ഇല്ല', നിങ്ങൾ മറുപടി പറയുന്നു. 'എന്നാൽ ഇതുകൊണ്ട് എന്തു ഗുണം?' കുട്ടിയുടെ ചോദ്യം. അതുപോലെയാണ് മൂത്തു മുതിർന്നവർ വലിയ ഭാവത്തിൽ 'ഇതുകൊണ്ടു ലോകത്തിനെന്തു ഗുണം, നമുക്കു പണം കിട്ടുമോ?'- എന്നു ചോദിക്കുന്നത്. ഇല്ല എന്നു പറയുമ്പോൾ 'പിന്നെ ഇതിൽ എന്തു നന്മയിരിക്കുന്നു?' - എന്നാണവരുടെ ഭാവം. ലോകഹിതം ചെയ്യുക എന്നതിന് അതാണ് അവർ വിചാരിക്കുന്ന അർത്ഥം. എന്നിരുന്നാലും സാക്ഷാത്കാരം ലോകത്തിനു സർവ്വനന്മയും ചെയ്യുന്നതാണ്. ചിലർക്ക് ഒരു ഭയമുണ്ട്: ആ നിലയായാൽ, ഒന്നേയുള്ളു എന്നു സാക്ഷാത്കരിച്ചുകഴിഞ്ഞാൽ, പ്രേമത്തിൻെറ ഉറവുകളെല്ലാം വറ്റിപ്പോകും, ജീവിതത്തിൽ ഉള്ളതെല്ലാം പൊയ്പോകും, ഇപ്പോൾ എന്തിനെയൊക്കെ സ്നേഹിക്കുന്നു, അതെല്ലാം വ്യർത്ഥമാകും, ഈ ജന്മത്തിലെന്നല്ല ജന്മാന്തരത്തിലും എല്ലാം ശൂന്യമായിരിക്കും എന്നാണ് ഭയം. അവനവൻെറ വ്യക്തിത്വത്തെപ്പറ്റി തെല്ലും വിചാരിക്കാതിരുന്നിട്ടുള്ളവരാണ് ലോകത്തിൽ വലിയ വലിയ കാര്യങ്ങൾ ചെയ്തിട്ടുള്ളതെന്ന് ഒന്നു വിചാരിച്ചുനോക്കുവാൻ ജനങ്ങൾക്ക് അവസരമില്ല. തൻെറ സ്നേഹപാത്രം ഒരു ഹീനക്ഷുദ്രനശ്വരവസ്തുവല്ല എന്നറിയുമ്പോഴേ ശരിയായി സ്നേഹിക്കാൻ കഴിയൂ. മൺകട്ടയല്ല സാക്ഷാൽ ഈശ്വരൻതന്നെയാണ് തൻെറ സ്നേഹഭാജനം എന്നറിയുമ്പോഴേ ശരിയായ സ്നേഹമുണ്ടാകൂ. ഭർത്താവ് സാക്ഷാൽ ഈശ്വരൻതന്നെ എന്നറിയുമ്പോഴാണ് ഭാര്യയ്ക്കു ഭർത്താവിൻെറ പേരിൽ സ്നേഹാധിക്യമുണ്ടാകുക. ഭാര്യയിൽ ഈശ്വരനെ തന്നെ കാണുമ്പോഴാണ് ഭർത്താവിനു ഭാര്യയുടെ പേരിൽ പ്രേമം കൂടുക. മക്കൾ ഈശ്വരൻതന്നെ എന്നു കാണുന്ന മാതാവിന്നാണ് മക്കളിൽ അസാമാന്യപ്രേമമുണ്ടാവുക. പരമ ശത്രുവും ഈശ്വരൻതന്നെ എന്നറിയുമ്പോഴാണ് ആ ശത്രുവിനെത്തന്നെയും ഒരുവൻ സ്നേഹിക്കൂ. മഹാത്മാവിൽ ഈശ്വരനെ ദർശിക്കുന്നവനാണ് ആ മഹാത്മാവിനെ സ്നേഹിക്കുക. അയാൾതന്നെ, അത്യന്ത ദുരാത്മാവിൻെറയും അധിഷ്ഠാനം പരമേശ്വരൻ, ജഗത്പ്രഭുതന്നെ എന്നറിയുന്നതുകൊണ്ട് ആ അത്യന്തദുരാത്മാവിനെയും സ്നേഹിച്ചുപോകും. തുച്ഛമായ 'അഹം' നശിച്ച് ആ സ്ഥാനത്ത് ഈശ്വരൻ മാത്രം നിലകൊള്ളുന്നതാരിലോ അയാൾ ലോകോദ്ധാരകനാകുന്നു. അയാൾക്കു ജഗത്തു രൂപാന്തരപ്പെടുന്നു. ക്ലേശകരങ്ങളും ദുഃഖപ്രദങ്ങളുമായുള്ളവയെല്ലാം നീങ്ങിപ്പോകുന്നു; ആയാസങ്ങൾ അവസാനിക്കുന്നു.

ഒരുരുളച്ചോറിനു വേണ്ടി എല്ലാ ദിവസവും തിക്കിത്തിരക്കി, അടിപിടികൂടി, വാശിപിടിച്ചു കഴിയുന്ന ഒരു കാരാഗൃഹമെന്ന നിലമാറി ജഗത്ത് ഒരു ലീലാരംഗമായിച്ചമയുന്നു. അപ്പോൾ ഈ ജഗത്ത് അതിസുന്ദരമായിരിക്കും! ആ നിലയിലെത്തിയ മനുഷ്യന്നേ 'ഹാ, ജഗത്ത് എത്ര മനോഹരം!' - എന്നു പറയാനവകാശമുള്ളു. എല്ലാം നല്ലതെന്നു പറയുവാനും അയാൾക്കേ അവകാശമുള്ളു. ഈ സാക്ഷാത്കാരഫലമായി ഒരു വലിയ നന്മയുണ്ടാകാനുണ്ട്; പരസ്പരം സംഘർഷണസംഘട്ടനങ്ങളാൽ ക്ലിഷ്ടമായികഴിഞ്ഞുകൂടുന്ന ഈ ലോകത്തിൽ സർവ്വമനുഷ്യരും ആ പരമതത്വത്തിന്റെ ലേശാംശം സാക്ഷാത്കരിക്കുമെങ്കിൽ ലോകസ്വഭാവം മാറും, കലഹങ്ങളും സമരങ്ങളും അസ്തമിക്കും, ശാന്തി വിളയാടും.

ഇപ്പോൾ ഞാൻ മുമ്പ് ഞാൻ മുമ്പ് എന്നു മുന്നോട്ടു കുതിക്കാൻ നമ്മെ നിർബ്ബന്ധിക്കുന്ന ഈ മൃഗീയവും അസഭ്യവുമായ തിരക്ക് അപ്പോൾ അസ്തമിക്കും. അതോടുകൂടി സകല മുഷ്കുകളും മാഞ്ഞുപോകും, സകല വിരോധങ്ങളും മാഞ്ഞുപോകും, സകല മത്സരങ്ങളും മാഞ്ഞുപോകും. സകലതിന്മകളും ലോകത്തിൽനിന്നു ശാശ്വതമായി മറഞ്ഞുപോകും. അന്നു ദേവന്മാർ ഈ ഭൂമിയിൽ താമസിക്കും. ഈ ഭൂമിതന്നെ അന്നു സ്വർഗ്ഗമാകും. ദേവന്മാർ ദേവന്മാരോടുകൂടി കളിക്കുമ്പോൾ, ദേവന്മാർ ദേവന്മാരോടിടപെടുമ്പോൾ, ദേവന്മാർ ദേവന്മാരെ സ്നേഹിക്കുമ്പോൾ, തിന്മയെങ്ങനെയുണ്ടാകും? ഇതത്രേ ദിവ്യാനുഭവത്തിന്റെ മഹത്തായ പ്രയോജനം; ഇന്നു ജനസമുദായത്തിൽ കാണുന്നതെല്ലാം മാറി ദിവ്യരൂപത്തിലാകും. പിന്നെ ആരും മനുഷ്യനെ ദുഷ്ടനെന്നു കരുതില്ല. അതത്രേ മഹത്തായ പ്രഥമ ലാഭം. വല്ല തെറ്റും പറ്റിപ്പോയ ആണിനെയോ പെണ്ണിനെയോ നിങ്ങൾ പുരികം ചുളിച്ചുനോക്കില്ല. അല്ലയോ മഹിളകളേ, രാവിൽ തെരുവു ചുറ്റുന്ന സാധുസ്ത്രീയിലും ഈശ്വരനെ ദർശിക്കുമ്പോൾ, നിങ്ങൾ അവളിൽ നിന്ദാദൃഷ്ടി പതിപ്പിക്കില്ല. ഈർഷ്യാഭാവമോ പ്രതിക്രിയാചിന്തയോ പിന്നെയുണ്ടാവില്ല. അവയെല്ലാം മറഞ്ഞുപോയി, പിന്നെ മനുഷ്യരെ നേർവഴി നടത്തുവാൻ ചമ്മട്ടിയോ ചങ്ങലയോ വേണ്ടി വരാത്തവിധം, ഉത്കൃഷ്ടമായ പ്രേമം ആവിർഭവിക്കും.

ഭൂമിയിലുള്ള സ്ത്രീപുരുഷന്മാരിൽ പത്തുലക്ഷത്തിൽ ഒരു ഭാഗം സ്വസ്ഥമായിരുന്ന്, അല്പനിമിഷംനേരം 'അല്ലയോ മനുഷ്യരേ, അല്ലയോ മൃഗങ്ങളേ, അല്ലയോ ജീവജാലങ്ങളേ, നിങ്ങൾ ഈശ്വരനാണ്, നിങ്ങളെല്ലാവരും ഒരേ പരമേശ്വരന്റെ നാനാരൂപങ്ങളത്രേ' എന്നു സശ്രദ്ധം പറയുമെങ്കിൽ അരമണിക്കൂറിനുള്ളിൽ ലോകസ്വഭാവം ആകെ മാറും. ഓരോ രാജ്യത്തെയും ജനങ്ങൾ അതാതു മൂലകളിലേക്കു വൈരവിചാരങ്ങളാകുന്ന ഭയങ്കരബോംബുകൾ വിക്ഷേപിക്കയും മത്സരബുദ്ധിയും അപകാരചിന്തയുമാകുന്ന വിദ്യുത്തരംഗങ്ങൾ പ്രവഹിപ്പിക്കയും ചെയ്യുന്നതിനുപകരം ജഗത്തു ഭഗവന്മയം എന്ന ഭാവനയിൽ രമിച്ചിരിക്കും.

നാം കാണുന്നതും അറിയുന്നതുമെല്ലാം ഈശ്വരൻതന്നെ. നിങ്ങളുടെ അകത്തു കന്മഷമില്ലെങ്കിൽ അതു പുറത്തെങ്ങനെ കാണും? നിങ്ങളുടെ ഹൃദയത്തിൽ കള്ളൻ കടന്നിരിപ്പില്ലെങ്കിൽ നിങ്ങൾക്കു പുറമെ കള്ളനെ കാണ്മാൻ എങ്ങനെ കഴിയും? നിങ്ങൾതന്നെ കൊലപാതകിയല്ലെങ്കിൽ നിങ്ങളെങ്ങനെ കൊലപാതകിയെ കാണും? ഹൃദയത്തിൽ നന്മ നിറയ്ക്കുക, പുറമെനിന്നു തിന്മ മറഞ്ഞുകൊള്ളും. അങ്ങനെ വിശ്വം മുഴുവനും മാറും. ഇതാണ് ജനസമുദായത്തിനുണ്ടാകുന്ന വലിയ ലാഭം, മനുഷ്യതയ്ക്കു തന്നെ മഹത്തായ ഗുണം. ഈ ചിന്തകൾ ഇന്ത്യയിൽ ഓരോ വ്യക്തിയും ഗാഢവിചിന്തനം ചെയ്ത് ആചരണക്ഷമമാക്കി. എന്നാൽ ആചാര്യന്മാരുടെ വിവിക്തത, വിദേശാക്രമണം മുതലായ പല കാരണങ്ങളാലും അവ ജനസമുദായത്തിൽ പരക്കുവാനിടയായില്ല. എങ്കിലും ഈ തത്ത്വങ്ങൾ ഗംഭീരങ്ങൾതന്നെ, അവ ജീവിതചര്യയിൽ വന്നിട്ടുള്ളേടത്ത് മനുഷ്യൻ ദിവ്യനായിട്ടുണ്ട്. ആ വിധം ദിവ്യപുമാന്മാരിൽ ഒരാളുടെ സ്പർശത്താൽ എൻെറ ജീവിതം പാടേ മാറ്റപ്പെട്ടിരിക്കുന്നു. അദ്ദേഹത്തെക്കുറിച്ച് അടുത്ത ഞായറാഴ്ച ഞാൻ നിങ്ങളോടു പറയുവാൻ പോകുന്നു. ഈ ചിന്തകൾ ലോകമൊട്ടുക്കും പരക്കെ വീശി വിതയ്ക്കപ്പെടും. സന്ന്യാസിമഠങ്ങളിൽ മാത്രം വാഴുന്നതിനുപകരം, പണ്ഡിതന്മാർക്കു മാത്രം പഠിക്കുവാനുള്ള ശാസ്ത്രഗ്രന്ഥങ്ങളിൽ അടങ്ങിക്കിടക്കുന്നതിനുപകരം, ഏതാനും വിദ്വാന്മാരുടെയും ശാഖക്കാരുടെയും പ്രത്യേകസ്വത്തായിരിക്കുന്നതിനുപകരം, അവ ലോകമാസകലം വാരിയെറിയപ്പെടും. അങ്ങനെ അവ ശിഷ്ടൻെറയും ദുഷ്ടൻെറയും പുരുഷൻെറയും സ്ത്രീയുടെയും ശിശുവിൻെറയും പണ്ഡിതൻെറയും പാമരൻെറയും പൊതുസ്വത്തായിത്തീരും. അവ ലോകാന്തരീക്ഷത്തിൽ പരന്നു നിറഞ്ഞുകൂടും, നാം ശ്വസിക്കുന്ന വായുതന്നെയും ഓരോ മിടിപ്പിലും 'തത് ത്വം അസി' എന്നു മന്ത്രിക്കും; അതു മാത്രമല്ല, അസംഖ്യം സൂര്യചന്ദ്രന്മാർ അടങ്ങിയ മുഴുവൻ ജഗത്തും വാക്കു പുറപ്പെടുന്ന എല്ലായിടത്തുനിന്നുംകൂടി ഒരേ സ്വരത്തിൽ 'തത് ത്വം അസി' എന്നു വിളിച്ചുപറയും.

# ആത്മാവ്

## (അമേരിക്കൻ പ്രസംഗം)

മാക്സ്മുള്ളരുടെ 'വേദാന്തദർശനപ്രസംഗത്രയം' എന്ന പ്രസിദ്ധഗ്രന്ഥം നിങ്ങൾ പലരും വായിച്ചിരിക്കും. അതേ ദർശനത്തെപ്പറ്റി പ്രൊഫസർ ദേവസേനൻ (Deussen) ജർമ്മൻഭാഷയിൽ എഴുതിയ ഗ്രന്ഥവും നിങ്ങൾ വായിച്ചിരിക്കാം. ഇന്ത്യയിലെ മതധർമ്മാശയങ്ങളെപ്പറ്റി പാശ്ചാത്യ രാജ്യങ്ങളിൽ എഴുതിയും പ്രസംഗിച്ചും വരുന്നതിൽ അദ്വൈതമെന്ന ഒരു ഭാഗമാണ് പ്രധാനമായി പ്രതിപാദിക്കുന്നത്. അതുകൊണ്ട് അതിൽ വേദോപദിഷ്ടധർമ്മങ്ങൾ മുഴുവനും അടങ്ങിയിരിക്കുന്നു എന്നുകൂടി ചിലപ്പോൾ ധരിച്ചുപോകുന്നുണ്ട്. വാസ്തവത്തിൽ ഭാരതീയചിന്തയ്ക്കു പല വശങ്ങളുണ്ട്. അവയിൽ അദ്വൈതഭാഗത്തിനാണ് കുറച്ചനുയായികൾ. പുരാതന കാലംമുതൽക്കേ പല ശാഖകൾ ഉണ്ടായിട്ടുണ്ട്. ഓരോ ശാഖക്കാർ ഇന്നിന്നതു വിശ്വസിക്കണമെന്നു വിധിക്കാനായി സ്ഥാപിതമായ ക്ഷേത്രാധികാരമോ ജനാധികാരമോ ഇല്ലാതിരുന്നതുകൊണ്ട്, ആർക്കും സ്വേച്ഛാനുസാരം വിശ്വസിക്കയും ദർശനങ്ങൾ രൂപപ്പെടുത്തുകയും ശാഖകൾ ഉണ്ടാക്കുകയും ചെയ്യാൻ വേണ്ടത്ര സ്വാതന്ത്ര്യമുണ്ടായിരുന്നു. അതുകൊണ്ടാണ് പുരാതനകാലം മുതൽ ഇന്ത്യയിൽ മതശാഖാബാഹുല്യം കാണുന്നത്. ഈ കാലത്തും എത്രായിരം ശാഖകളുണ്ടെന്ന് എനിക്കറിഞ്ഞുകൂടാ. കൊല്ലം തോറും പുതുശാഖകൾ ഉണ്ടാകുന്നുണ്ട്. ആ രാജ്യക്കാരുടെ മതവിചാര ശക്തിക്ക് അവസാനമില്ലെന്നു തോന്നാം.

ഈ വിവിധ ശാഖകളെ ആദ്യം രണ്ടു വലിയ വകുപ്പാക്കി തിരിക്കാം: വൈദികമെന്നും അവൈദികമെന്നും. വേദങ്ങൾ നിത്യങ്ങളും അപൗരഷേയങ്ങളുമാണെന്നു വിശ്വസിക്കുന്നവ വൈദികങ്ങൾ (ആസ്തികങ്ങൾ); വേദപ്രാമാണ്യം നിരസിച്ച് മറ്റു പ്രമാണങ്ങളെ സ്വീകരിക്കുന്നവയാണ് അവൈദികങ്ങൾ (നാസ്തികങ്ങൾ). അവൈദികഹിന്ദുശാഖകളിൽ ഇപ്പോൾ പ്രധാനം ജൈനമതവും ബുദ്ധമതവുമാണ്. വൈദികശാഖകളിൽ ചിലത് യുക്തിയേക്കാൾ പ്രാമാണ്യം ശ്രുതിക്കാണെന്നും പറയുന്നുണ്ട്. മറ്റു ചിലത് വേദങ്ങളിൽ യുക്തിയുക്തങ്ങളായ ഭാഗങ്ങൾമാത്രം ഗ്രാഹ്യങ്ങളും ശേഷം ത്യാജ്യങ്ങളുമാണെന്നും പറയുന്നുണ്ട്.

സാംഖ്യം, നൈയായികം, മീമാംസകം എന്ന മൂന്നു വൈദികശാഖകളിൽ ആദ്യത്തെ രണ്ടും ദർശനങ്ങളായിട്ടും മതശാഖകളായില്ല. ഉത്തരമീമാംസകന്മാരുടെ ശാഖ ഒന്നുമാത്രമേ ഇന്ത്യ മുഴുവൻ വ്യാപിച്ചുള്ളു - അവരുടെ

മതത്തിനാണ് വേദാന്തം എന്നു പറയുന്നത്. വേദാന്തമെന്ന ഉപനിഷത്തുകളാണ് ഹിന്ദുക്കളുടെ ദർശനങ്ങൾക്കെല്ലാറ്റിനും മൂലം. അദ്വൈതികൾ തങ്ങളുടെ പരാപരവിദ്യകൾക്ക് ഉപനിഷത്തുകളെമാത്രം ആധാരമാക്കിയതുകൊണ്ട് വേദാന്തമെന്ന പേർ തങ്ങളുടെ സ്വന്തമാക്കി. കാലക്രമത്തിൽ വേദാന്തം പ്രബലമായി. ഇപ്പോൾ ഇന്ത്യയിലുള്ള മതങ്ങളെല്ലാം വേദാന്തത്തിൻെറ ശാഖാഭേദങ്ങളിൽ ചേർന്നവയാണ്. അവയ്ക്ക് എല്ലാ സംഗതിയിലും അഭിപ്രായ ഐക്യമില്ല.

വേദാന്തികളിൽ പ്രധാനമായി മൂന്നു വകഭേദമുണ്ട്. ഈശ്വരനുണ്ടെന്നു വിശ്വസിക്കുന്ന ഒരു സംഗതിയിൽ അവർക്കു യോജിപ്പുണ്ട്. വേദങ്ങൾ ഈശ്വരവാക്യങ്ങളാണെന്ന് അവരെല്ലാം വിശ്വസിക്കുന്നു. ഈശ്വരവാക്യം എന്നു പറയുമ്പോൾ അതു ക്രിസ്ത്യരോ മുഹമ്മദീയരോ അവരുടെ വേദഗ്രന്ഥങ്ങളെപ്പറ്റി വിശ്വസിക്കുന്ന അർത്ഥത്തിലല്ല; ഒരു സവിശേഷാർത്ഥത്തിലാണ്. ഈശ്വരജ്ഞാനത്തിൻെറ പ്രകാശനമാണ് വേദം; ഈശ്വരൻ നിത്യൻ, ഈശ്വരജ്ഞാനവും നിത്യം. അതുകൊണ്ട് വേദങ്ങളും നിത്യങ്ങൾ. ഇതാണ് അവരുടെ ഭാവന. അവർക്കു പൊതുവായുള്ള മറ്റൊരു വിശ്വാസം അനുകല്പസൃഷ്ടിയെക്കുറിച്ചാണ്. സൃഷ്ടിയും പ്രളയവും ഉണ്ട്. സൃഷ്ടി ആരംഭിച്ച് സ്ഥൂലാത്സ്ഥൂലമായി വന്ന് അതിദീർഘമായ കല്പകാലം ചെല്ലുമ്പോൾ സൂക്ഷ്മാത്സൂക്ഷ്മമായി മാറി സർവ്വവും ലയിച്ച് എല്ലാം ശാന്തമായി ഭവിക്കുന്നു. പിന്നെയും സൃഷ്ടി; പിന്നെയും പ്രളയം. ആകാശം എന്നു പറയുന്ന ഒരു ദ്രവ്യം - അത് ഏതാണ്ട് ഇന്നത്തെ ഭൗതികശാസ്ത്രജ്ഞന്മാർ പറയുന്ന ആകാശത്തെ (Ether)പ്പോലെതന്നെ -, പ്രാണൻ എന്നൊരു ശക്തിയും. പ്രാണസ്പന്ദംകൊണ്ടു ജഗത്തുദ്ഭവിക്കുന്നു എന്നാണവർ പറയുന്നത്. കല്പാന്തത്തിൽ ദ്രവ്യങ്ങളെല്ലാം സൂക്ഷ്മങ്ങളായി ആകാശമയമാകുന്നു. അത് ഇന്ദ്രിയഗോചരമല്ല, എങ്കിലും അതിൽനിന്നാണ് ദ്രവ്യോത്പത്തി. അതുപോലെ പ്രകൃതിയിൽ കാണുന്ന ശക്തികൾ, ഗോളങ്ങളുടെ പരസ്പരാകർഷണശക്തി, വിചാരശക്തി മുതലായവയെല്ലാം പ്രാണമയമാണ്. ആ പ്രാണൻെറ സ്പന്ദവും ശമിക്കുന്നു. അനന്തരകല്പാരംഭംവരെ ഇങ്ങനെ നിഷ്പന്ദാവസ്ഥയിലിരിക്കുന്നു. പിന്നെ പ്രാണൻ സ്പന്ദിച്ചുതുടങ്ങുന്നു. ആ സ്പന്ദം ആകാശമെന്ന ദ്രവ്യത്തിൽ തട്ടി ഇക്കാണുന്ന രൂപങ്ങളെല്ലാം ക്രമത്തിൽ ഉണ്ടാകുന്നു.

മുൻപറഞ്ഞ മൂന്നു ശാഖകളിൽവെച്ച് ദ്വൈതശാഖയെപ്പറ്റി ആദ്യമായി പ്രസ്താവിക്കാം. ജഗത്തിൻെറ സ്രഷ്ടാവും നിയന്താവുമായ ഈശ്വരൻ പ്രകൃതിയിൽനിന്നും മനുഷ്യജീവനിൽനിന്നും എന്നെന്നും ഭിന്നനാണെന്ന് ദ്വൈതികൾ വിശ്വസിക്കുന്നു. ഈശ്വരൻ നിത്യൻ. അതുപോലെ പ്രകൃതിയും ജീവന്മാരും നിത്യങ്ങൾ. പ്രകൃതിക്കും ജീവന്നും അവസ്ഥാഭേദങ്ങളുണ്ട്; ഈശ്വരന്ന് അതില്ല, എന്നും ഒരേ നില. എന്നാൽ ഈശ്വരൻ സഗുണനാണ്: ശരീരമുണ്ടെന്നല്ല, ഗുണമുണ്ടെന്നുമാത്രം. മനുഷ്യഗുണ

ങ്ങൾ ഈശ്വരനുണ്ട്: കൃപയുണ്ട്, നീതിയുണ്ട്. ഈശ്വരൻ ശക്തനാണ്, സർവ്വശക്തനാണ്; ഈശ്വരനെ പ്രാപിക്കാം, ഈശ്വരനോടു പ്രാർത്ഥിക്കാം, ഈശ്വരനെ സ്നേഹിക്കാം, ഈശ്വരൻ ഇങ്ങോട്ടും സ്നേഹിക്കും. ഇങ്ങനെ മനുഷ്യപ്രകൃതിയോടുകൂടിയ ഒരാളാണ് ഈശ്വരൻ. മനുഷ്യന്നുള്ള ദോഷങ്ങളൊന്നും ഈശ്വരന്നില്ല. അവന് അനന്തമനുഷ്യമഹിമയുണ്ട്. ഈശ്വരൻ അനന്തകല്യാണഗുണനിധിയാകുന്നു, ഇതാണ് അവരുടെ നിർവചനം. എന്നാൽ ഉപാദാനമില്ലാതെ (സൃഷ്ടിസാമഗ്രിയില്ലാതെ) സൃഷ്ടിക്കാൻ ഈശ്വരനു കഴിവില്ല. പ്രകൃതിയത്രേ സൃഷ്ടിസാമഗ്രി. അതിനെക്കൊണ്ടു ജഗത്തു സൃഷ്ടിക്കുന്നു. ഇതാണ് ദ്വൈതവേദാന്തി കളുടെ വിശ്വാസം. വേദാന്തികളല്ലാതെ ഒരുകൂട്ടം ദ്വൈതികളുണ്ട്. അവരെ അണുവാദക്കാർ (നൈയായികന്മാർ) എന്നു പറയാം. പ്രകൃതിയെന്നത് അണുക്കളുടെ സംഘാതമെന്നല്ലാതെ മറ്റൊന്നുമല്ല. അണുക്കളെക്കൊണ്ട് ഈശ്വരൻ സൃഷ്ടിക്കുന്നു എന്നാണിവരുടെ വിശ്വാസം. വേദാന്തികൾ അണുവാദം തള്ളിക്കളയുന്നു. അതു തീരെ യുക്തിശൂന്യമാണെന്നാണ് അവരുടെ പക്ഷം. അണുക്കൾ അവിഭാജ്യങ്ങളാണ്, ക്ഷേത്രഗണിതത്തിലെ സ്ഥാനങ്ങൾ (Points) പോലെ. അണുക്കൾക്ക് അവയവമില്ല, വലുപ്പമില്ല. അവയവവും വലുപ്പവുമില്ലാത്തത് എത്ര തമ്മിൽച്ചേർത്താലും ആകെത്തു കയ്ക്കു വലുപ്പമോ അവയവമോ ഉണ്ടാവില്ല. പൂജ്യം എത്ര കൂട്ടിച്ചേർത്താ ലും ഒരു സംഖ്യയാവില്ല. അതുപോലെ അവയവഹീനങ്ങളും വലുപ്പമില്ലാ ത്തവയുമാണെന്നു പറയുന്ന അണുക്കളെക്കൊണ്ടു ജഗത്സൃഷ്ടിയുണ്ടാ കാവതല്ല. അതുകൊണ്ട് സൃഷ്ടിക്കു ഉപാദാനകാരണമായി ദ്വൈതവേദാ ന്തികൾ അവ്യക്തപ്രകൃതി എന്നൊന്നുണ്ടെന്നു പറയുന്നു. ഇന്ത്യയിൽ ഭൂരിഭാഗം ജനങ്ങളും ദ്വൈതികളാണ്. സാധാരണമനുഷ്യപ്രകൃതിക്ക് അതിൽക്കവിഞ്ഞ ഭാവന സാദ്ധ്യമല്ല. ഭൂമണ്ഡലത്തിൽ മതവിശ്വാസമുള്ള വരിൽ നൂറിൽ തൊണ്ണൂറും ദ്വൈതികളാണ്. യൂറോപ്പിലെയും പടിഞ്ഞാറൻ ഏഷ്യയിലെയും മതങ്ങളെല്ലാം ദ്വൈതപരമാണ്; ഗത്യന്തരമില്ല, മൂർത്ത മല്ലാത്തതിനെപ്പറ്റി ചിന്തിക്കാൻ സാധാരണമനുഷ്യനു കഴിവില്ല. ബുദ്ധി കൊണ്ടു ഗ്രഹിക്കാവുന്നതിന്മേൽ പിടിമുറുക്കുന്നതാണ് മനുഷ്യപ്രകൃതി. ഉയർന്ന നിലയിലുള്ള അദ്ധ്യാത്മഭാവങ്ങളെ സ്വന്തം ബുദ്ധിയുടെ നിലയി ലേക്കു താഴ്ത്തിക്കൊണ്ടു വന്നാലേ മനുഷ്യന്നതു ഗ്രഹിക്കാൻ ശക്തിയു ണ്ടാകയുള്ളു. അമൂർത്തങ്ങളെ മൂർത്തങ്ങളാക്കി വേണം ഗ്രഹിക്കാൻ. ലോകത്തിലെവിടെയും ഇതാണ് സാധാരണമനുഷ്യൻെറ സ്ഥിതി. തങ്ങ ളിൽനിന്നു തീരെ അകന്ന് അതിശക്തനായി മഹാനായ ഒരു രാജാവിനെ പ്പോലുള്ള ഈശ്വരനെ ഭാവനചെയ്യുവാനും വിശ്വസിക്കുവാനും എളുപ്പം. അതോടൊപ്പം ഈശ്വരന്നു ഭൂമിയിലുള്ള രാജാക്കന്മാരെക്കാൾ ശുദ്ധിയും ശക്തിയും ഉണ്ടെന്നും ഈശ്വരൻ സർവ്വഗുണസമ്പന്നനും സർവ്വദോഷ രഹിതനുമാണെന്നും അവർ കല്പിച്ചിട്ടുണ്ട്. ദോഷമില്ലാതെ ഗുണംമാത്രമു

ണ്ടാകാം എന്നാണ് അവരുടെ ഭാവം. ഇരുട്ടിൻെറ ബോധമില്ലാതെ വെളിച്ച ത്തിൻെറ ബോധമുണ്ടാകും പോൽ!

ദ്വൈതമതങ്ങളെസ്സംബന്ധിച്ച് ഒന്നാമത്തെ വിഷമം ഇതാണ്: നീതിമാനും കാരുണികനും അനന്തകല്യാണനിധിയുമായ ഈശ്വരൻെറ ഭരണത്തിൽ എങ്ങനെ ഈ ലോകത്തിൽ ഇത്രയേറെ ദുഃഖങ്ങളും ദോഷങ്ങളും ഉണ്ടാകും? ദ്വൈതമതങ്ങളിലെല്ലാം ഈ ചോദ്യമുണ്ടായിട്ടുണ്ട്. ഇതിനു സാമാധാനമായി ഹിന്ദുക്കൾ ഒരു ചെയ്ത്താനെ സൃഷ്ടിച്ചിട്ടില്ല. കുറ്റം മനുഷ്യൻേറതുതന്നെ എന്നാണ് ഹിന്ദുക്കളിൽ എല്ലാ ശാഖക്കാരും ഒരുപോലെ തീരുമാനിച്ചത്. അങ്ങനെ തീരുമാനിക്കാൻ അവർക്കെളുപ്പ മായിരുന്നു. എന്തുകൊണ്ട്? ജീവൻമാരെ ശൂന്യത്തിൽനിന്നു സൃഷ്ടിച്ചു എന്ന് അവർ വിശ്വസിക്കുന്നില്ല. നമ്മുടെ ഭാവിയെ രൂപപ്പെടുത്തുവാൻ നമുക്കു കഴിയുമെന്ന് ഈ ജന്മത്തിൽത്തന്നെ നാം കാണുന്നു. നാളത്തെ ദിവസത്തെ രൂപപ്പെടുത്തുകയാണ് നാം ഇന്നു ചെയ്യുന്നത്. നാളത്തെ ഫലത്തിന് ഇന്നു നാം ഒരുക്കം കൂട്ടുന്നു: മറ്റന്നാളത്തേതിനു നാളെയും. ഇങ്ങനെ പോകുന്നു. ഈ ന്യായം പിന്നോടിക്കാം. അതിൽ യുക്തിഭംഗ മില്ല. മേലിലുള്ളത് നമ്മുടെ കർമ്മത്താൽ നാം വരുത്തുകയാണെങ്കിൽ ആ നിയമം കഴിഞ്ഞ കാലത്തേക്കും ചേരില്ലേ? ആദ്യന്തമില്ലാത്ത ഒരു ചങ്ങലയിൽ കുറെ കണ്ണികൾ ഇടവിട്ടിടവിട്ടു ചേർന്നുകാണുന്നു. അതിൽ കുറെ നീളം എടുത്ത് അതിൻെറ ക്രമം മനസ്സിലാക്കിയാൽ മുഴുവൻ ചങ്ങലയുടെ ക്രമവും മനസ്സിലായി. ഈ അനന്തമായ കാലശൃംഖലയിൽ ഒരു ഭാഗം എടുത്തു മനസ്സിലാക്കിയാൽ, പ്രകൃതി സർവ്വസമാനമാണെങ്കിൽ, മുഴുവൻ ശൃംഖലയുടെ കാര്യവും അറിവായി. ഈ സ്വല്പകാലജീവിത ത്തിനുള്ളിൽ നമ്മുടെ ഭാവി നാം നിർമ്മിക്കുന്നു എന്നതു വാസ്തവമാണെ ങ്കിൽ, കാരണമില്ലാതെ കാര്യമില്ലെന്നുള്ളതും വാസ്തവമാണെങ്കിൽ, നമ്മുടെ ഇന്നത്തെ അനുഭവം നമ്മുടെ പൂർവ്വകർമ്മങ്ങളുടെ ഫലമാണെന്നുള്ളതും വാസ്തവംതന്നെ. അതുകൊണ്ട് മനുഷ്യഗതിക്കു മനുഷ്യനല്ലാതെ മറ്റാരുമല്ല ഉത്തരവാദി. ലോകത്തിലെ ദുഃഖങ്ങൾക്കു നാം തന്നെ കാരണം. ഇതെല്ലാം നാം വരുത്തിക്കൂട്ടിയതാണ്. ദുഷ്കർമ്മത്തിനു ദുഃഖം ഫലമെന്ന് നാം കണ്ടുവരുന്നു. അതുകൊണ്ട് ഇപ്പോഴത്തെ ദുഃഖങ്ങൾക്ക് പൂർവ്വദുഷ് കർമ്മം കാരണമാണെന്നും കാണാം. അതുകൊണ്ട് ഉത്തരവാദിത്വം മനുഷ്യന്നു മാത്രം, ഈശ്വരൻെറ കുറ്റമല്ല. സന്തതകൃപാനിധിയായ ജഗത് പിതാവു കുറ്റക്കാരനല്ലതന്നെ. "നാം വിതച്ചതു നാം കൊയ്യുന്നു."

ദ്വൈതികളുടെ മറ്റൊരു വിശേഷസിദ്ധാന്തം സർവ്വജീവൻമാർക്കും ഒടുവിൽ മുക്തിയുണ്ടെന്നാണ്, ആർക്കും മുക്തിയില്ലാതില്ല. വിവിധാവ സ്ഥകളിൽക്കൂടെ ബഹുവിധ സുഖദുഃഖങ്ങളനുഭവിച്ച് ഒടുക്കം ഓരോ ജീവനും മുക്തിപദത്തിലെത്തും. എന്തിൽനിന്നു മുക്തി? ജീവൻ ജഗത്തിൽനിന്നു വിട്ടുപോകണമെന്നാണ് ഹിന്ദുക്കളെല്ലാം വിശ്വസിക്കുന്നത്.

ഈ ദൃശ്യപ്രപഞ്ചമാകട്ടെ, ഒരു സങ്കല്പജഗത്താകട്ടെ, ശരിയായും സത്യമായും ഉള്ളതാവാൻ വയ്യ. എന്തുകൊണ്ടെന്നാൽ രണ്ടും ഗുണദോഷമിശ്രമാണ്. എന്നാൽ ഈ പ്രപഞ്ചത്തിന്നപ്പുറം ആനന്ദമയവും ദോഷരഹിതവുമായ ഒരു സ്ഥാനമുണ്ടെന്നും, അവിടെയെത്തിയാൽപ്പിന്നെ ജനനമരണങ്ങൾ ഇല്ലെന്നുമാണ് ദ്വൈതികളുടെ വിശ്വാസം. ഇത് അവർക്ക് വളരെ പ്രിയപ്പെട്ട ഭാവനയാണ്. അവിടെ രോഗമില്ല, മരണമില്ല, സദാ സമയവും ഈശ്വരസന്നിധിയിലിരുന്ന് ആനന്ദിക്കുകതന്നെ. കീടം മുതൽ ദേവൻവരെ സർവ്വ ജീവികളും ആ ദുഃഖരഹിതമായ ലോകത്തിലെത്തും. നമ്മുടെ ജഗത്തിന് അവസാനമില്ല. അതു തരംഗംപോലെ പൊയ്ക്കൊണ്ടിരിക്കും. ഒരു കല്പം തീർന്നാൽ മറ്റൊന്നാരംഭിക്കയായി. മുക്തരാകാനിരിക്കുന്ന ജീവന്മാരോ അസംഖ്യം. ചിലർ ഇപ്പോൾ സസ്യങ്ങളിലാണ്, ചിലർ തിര്യക്കുകളിൽ, ചിലർ മനുഷ്യരിൽ, ചിലർ ദേവന്മാരിൽ; ആരും മുക്തരായിട്ടില്ല, ഏറ്റവും വലിയ ദേവൻപോലുമില്ല. സർവ്വരും ബദ്ധർ. ബന്ധമെന്ത്? ജനിക്കേണ്ടിയും മരിക്കേണ്ടിയും വരുന്നത്. ദേവന്മാരും മരിക്കും. ദേവന്മാരെന്നത് ചില സ്ഥാനങ്ങളാണ്. ദേവരാജാവായ ഇന്ദ്രൻ എന്നത് ഒരു ഉദ്യോഗപ്പേര്. വളരെ ഉയർന്ന നിലയിലെത്തിയ ഒരു ജീവൻ ഈ കല്പത്തിൽ ആ സ്ഥാനത്തിരിക്കുന്നു. കല്പാവസാനത്തിൽ ആ ജീവൻ വീണ്ടും ഭൂമിയിൽ വന്നു ജനിക്കും. ഈ കല്പത്തിൽ വളരെ പുണ്യം ചെയ്ത മറ്റൊരു ജീവൻ പിന്നെ ആ സ്ഥാനത്തു കയറും. ദേവത്വമെല്ലാം ആ വിധമാണ്. ആ സ്ഥാനങ്ങളിൽ അനേകം ലക്ഷം ജീവന്മാർ ഓരോരുത്തരായി കയറിയിറങ്ങി പിന്നെയും ഭൂമിയിൽ വന്നു മനുഷ്യരായി ജനിക്കുന്നു. പരോപകാരാദി സത്കർമ്മങ്ങൾ ചെയ്ത് അതിനു പ്രതിഫലം വേണമെന്നും സ്വർഗ്ഗത്തിൽ പോകണമെന്നും ആഗ്രഹിക്കുന്നവർക്ക് അതുണ്ടാകണമല്ലോ. അങ്ങനെ ചിലരാണ് ദേവന്മാരാകുന്നത്. അതു മുക്തിയല്ല; മുക്തി പ്രതിഫലേച്ഛയിന്മേൽ കൈവരുന്നതല്ല. മനുഷ്യൻ ആഗ്രഹിക്കുന്നതെന്തും ഈശ്വരൻ കൊടുക്കും. ശക്തി വേണം, കീർത്തി വേണം, സ്വർഗ്ഗസുഖം വേണം എന്നെല്ലാം മനുഷ്യൻ ആഗ്രഹിക്കുന്നു. അതെല്ലാം അവർക്കു ലഭിക്കയും ചെയ്യുന്നു. പക്ഷേ ഒരു കർമ്മഫലവും ശാശ്വതമല്ല. അതു കാലംകൊണ്ട് ക്ഷയിക്കും. കാലം കല്പാവധിയാവാം. എങ്കിലും അതിൻെറ അറുതിയിൽ ഫലത്തിനും അറുതി വരും. അപ്പോൾ ദേവന്മാരും ഇറങ്ങിവന്നു മനുഷ്യരാകും; അവർക്കും മുക്തന്മാരാകുവാൻ ഒരവസരമുണ്ടാകണം. പക്ഷേ, തിര്യക്കുകൾ ഉയർന്നുവന്നു മനുഷ്യരാകും, ദേവന്മാരാകും; പിന്നേയും വന്നു മനുഷ്യരാകും, വീണ്ടും തിര്യക്കുകളായെന്നും വരാം. വിഷയവാസന നശിക്കുന്നതുവരെ 'ഞാൻ, എൻെറ' എന്ന പിടി വിടുന്നതുവരെ, ഇങ്ങനെ പൊയ്ക്കൊണ്ടിരിക്കും. ഈ 'ഞാൻ, എൻെറ' എന്ന ഭാവമത്രേ ലോകത്തിലെ സർവ്വ ദുഃഖങ്ങൾക്കും മൂലം. ദ്വൈതിയോട് 'ഈ കുട്ടി നിങ്ങളുടേതോ' എന്നു ചോദിച്ചാൽ അയാൾ, 'അല്ല, അത്

ഈശ്വരൻേറത്; സ്വത്തും ഈശ്വരൻേറത്' എന്നു പറയും. എല്ലാം ഈശ്വരൻേറതായി കരുതണം.

ഇന്ത്യയിൽ ദ്വൈതികൾ അഹിംസാപരരാണ്, സസ്യഭുക്കുകളാണ്. എന്നാൽ അഹിംസയെപ്പറ്റി ബൗദ്ധൻമാരുടെ ഭാവനയല്ല അവർക്കുള്ളത്. ബൗദ്ധനോട് ജന്തുഹിംസയ്ക്കു വിരോധം എന്തെന്നു ചോദിച്ചാൽ 'ജീവനെ കളയുവാൻ നമുക്ക് അധികാരമില്ല' എന്നു പറയും. ദ്വൈതിയോടു ചോദിച്ചാൽ 'അത് ഈശ്വരൻേറതാണ്' എന്നു പറയും. 'ഞാൻ, എൻേറ' എന്നുള്ളതെല്ലാം ഈശ്വരനോടു സംബന്ധിപ്പിക്കണമെന്നാണ് ദ്വൈതിയുടെ മതം. ഉടയവൻ ഈശ്വരൻമാത്രം, എല്ലാം ഈശ്വരൻേറത്. ഒരാൾ ഈ നിലയിലെത്തി, 'അഹം - മമ' ഭാവം വിട്ട്, സർവ്വവും ഈശ്വരാർപ്പണമാക്കി, സർവ്വരെയും സ്നേഹിച്ച്, മറ്റൊരു ജീവന്നുവേണ്ടി ഫലേച്ഛ കൂടാതെ സ്വജീവനെ ത്യജിക്കാൻപോലും സന്നദ്ധനാകുമ്പോൾ അയാളുടെ ഹൃദയം നിർമ്മലമാകും; നിർമ്മലമായ ആ ഹൃദയത്തിൽ ഈശ്വരപ്രേമമമുദിക്കും. സർവ്വജീവൻമാരുടെയും ആകർഷണകേന്ദ്രം ഈശ്വരനത്രേ. 'ചളി മൂടിയ സൂചിയിൽ കാന്താകർഷണം ഫലിക്കില്ല; ചളി നീങ്ങിയാലുടൻ അത് ആകൃഷ്ടമാകും.' ഈശ്വരൻ കാന്തം, ജീവൻ സൂചി, അതിനെ മൂടിയ ചളി ദുഷ്കർമ്മം. ചളി നീങ്ങി ജീവനു ശുദ്ധി വന്നാൽ അതു സ്വാഭാവികമായി ഈശ്വരാകർഷണമേല്ക്കും. ഈശ്വരനെ പ്രാപിച്ച് ഈശ്വരനോടുകൂടെയിരിക്കും; എങ്കിലും ഈശ്വരനിൽനിന്നു വേറിട്ട്. സിദ്ധിവന്ന ജീവന്ന് ഇഷ്ടംപോലെ രൂപമെടുക്കാം. വേണമെങ്കിൽ നൂറു രൂപം ധരിക്കാം. ഒരു രൂപവും ഇല്ലാതെയുമാവാം. സൃഷ്ടിയൊഴിച്ചു മറ്റെല്ലാ ശക്തികളുമുണ്ടാകാം. സൃഷ്ടികർത്താവ് ഈശ്വരൻ മാത്രം. എത്ര മഹാസിദ്ധനും ജഗന്നിയമനത്തിനു ശക്തനല്ല. അതിന് ഈശ്വരൻ മാത്രം. സിദ്ധജീവന്മാർ നിത്യാനന്ദവുമനുഭവിച്ച് ഈശ്വരനോടുകൂടെയായിരിക്കും. ഇതത്രേ ദ്വൈതമതം.

ദ്വൈതികളുടെ മറ്റൊരു ഭാവനകൂടി പറയാം. ഈശ്വരനോട് 'ഈശ്വരാ! എനിക്ക് ഇതു തരണേ, അതു തരണേ,' എന്നൊന്നും പ്രാർത്ഥിക്കരുത്. അതു തെറ്റാണ്. ലൗകികസാദ്ധ്യങ്ങൾക്കു വല്ല ദേവന്മാരോടും ആവശ്യപ്പെടാം, സിദ്ധപുരുഷന്മാരോടുമാവാം. ഈശ്വരനെ സ്നേഹിക്കമാത്രമേ ചെയ്യാവൂ. 'അതു വേണം, ഇതു വേണം' എന്നിങ്ങനെ ഈശ്വരനോടപേക്ഷിക്കുന്നത് ഈശ്വരനിന്ദയാണ്. മനുഷ്യൻ ആഗ്രഹിക്കുന്നത് ദേവന്മാരോടു പ്രാർത്ഥിച്ചാൽ ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ കിട്ടും. മുക്തിക്കു മാത്രമേ ഈശ്വരനെ ആരാധിക്കാവൂ. ഇതത്രേ ദ്വൈതികളുടെ - ഇന്ത്യയിൽ ഭൂരിപക്ഷം ജനങ്ങളുടെയും - മതം.

യഥാർത്ഥ വേദാന്തമതം ഉദ്ഭവിക്കുന്നത് വിശിഷ്ടാദ്വൈതവാദം മുതല്ക്കാണ്. കാര്യം കാരണത്തിൽനിന്നു ഭിന്നമല്ല, കാരണത്തിൻേറ രൂപാന്തരമാണ് എന്നാണ് അതിലെ സിദ്ധാന്തം. ജഗത്തു കാര്യവും ഈശ്വരൻ

അതിൻെറ കാരണവുമാണെങ്കിൽ ജഗത്ത് ഈശ്വരൻതന്നെ. മറ്റൊന്നാവുക വയ്യ. ജഗത്തിൻെറ നിമിത്തകാരണവും ഉപാദാനകാരണവും ഈശ്വരൻ; സ്രഷ്ടാവും സൃഷ്ടിസാധനവും ഈശ്വരൻ. ഈ സിദ്ധാന്തമാണ് ഈ വാദത്തിന്നടിസ്ഥാനം. നിങ്ങളുടെ ഭാഷയിൽ സൃഷ്ടി എന്ന അർത്ഥത്തിലുള്ള 'ക്രിയേഷൻ' (Creation) എന്ന പദത്തിനു സമാനപദം സംസ്കൃതഭാഷയിലില്ല. 'ക്രിയേഷൻ' ശൂന്യത്തിൽനിന്നുളവാകലാണെന്നു പാശ്ചാത്യരായ നിങ്ങൾ വിശ്വസിക്കുംപോലെ ഇന്ത്യയിലെ ഒരു മതശാഖക്കാരും വിശ്വസിക്കുന്നില്ല. ഒരുകാലത്ത് ചുരുക്കം ചിലർക്ക് ആ വിശ്വാസം ഉണ്ടായിരുന്നിരിക്കാം. പക്ഷേ ആ വാദം വേഗത്തിൽ അവസാനിച്ചു. ഇപ്പോൾ ആ വിശ്വാസം ആർക്കുമുള്ളതായറിവില്ല. സൃഷ്ടിപദംകൊണ്ടു ഞങ്ങൾ മനസ്സിലാക്കുന്നത്, മുമ്പുണ്ടായിരുന്നതിനെ പുറത്തേക്കു നീട്ടുക എന്നാണ്. ഈ മതപ്രകാരം ജഗത്ത് ഈശ്വരൻതന്നെ. ജഗദുപാദാനകാരണം ഈശ്വരൻ. 'ഊർണ്ണനാഭി സ്വദേഹത്തിൽനിന്ന് നൂലെടുത്ത് വല കെട്ടുംപോലെ ആ സദ്വസ്തുവിൽനിന്ന് സർവ്വജഗത്തും ഉദ്ഭവിച്ചിരിക്കുന്നു' എന്ന് വേദങ്ങളിൽ കാണുന്നു.

ഇങ്ങനെ കാരണത്തിൻെറ രൂപാന്തരമാണ് കാര്യമെങ്കിൽ ഒരു ചോദ്യം: ദിവ്യനിത്യചൈതന്യരൂപനായ ഈശ്വരൻനിൽനിന്ന് ഭൗതികമായി ജഡമായി അചേതനമായ ഈ ജഗത്ത് എങ്ങനെയുണ്ടാകും? ശുദ്ധമായി പൂർണ്ണമായ കാരണത്തിൽനിന്നു തീരെ വ്യത്യസ്തമായ കാര്യം എങ്ങനെയുണ്ടാകും? ഇതിനു വിശിഷ്ടാദ്വൈതികൾ എന്തു പറയുന്നു? അവർക്ക് ഒരു സവിശേഷഭാവനയുണ്ട്. അവർ പറയുന്നു: ജീവൻ, ജഗത്ത്, ഈശ്വരൻ എന്നീ മൂന്നു തത്ത്വങ്ങളും ഒന്നുതന്നെ. ഈശ്വരനെ ആത്മാവെന്നു വിചാരിക്കാം. ജീവനും ജഗത്തും ഈശ്വരൻെറ ശരീരം. എനിക്ക് ഒരാത്മാവും ശരീരവുമുള്ളതുപോലെ ജഗത്തും സർവ്വജീവന്മാരും ഈശ്വരൻെറ ശരീരവും, ഈശ്വരൻ സർവ്വജീവാത്മാവുമാണ്. ആ വിധം ഈശ്വരൻ ജഗത്തിന്ന് ഉപാദാനകാരണവുമാണ്, ശരീരത്തിനു വികാരമുണ്ട് - യൗവനം, വാർദ്ധക്യം, ബലം, ദൗർബ്ബല്യം ഇത്യാദി; അതു ജീവന്നു ബാധകമല്ല. അതു നിത്യസദ്വസ്തു, ശരീരത്തിൽക്കൂടി പ്രകാശിക്കുന്നു. ശരീരം വന്നുംപോയുമിരിക്കും. ആത്മാവിനു മാറ്റമില്ല. അതുപോലെ ജഗത്താകെ ഈശ്വരശരീരം. ആ നിലയിൽ ജഗത്ത് ഈശ്വരൻ തന്നെ. ജഗത്തിൽ സംഭവിക്കുന്ന വികാരങ്ങൾ ജഗദാത്മാവായ ഈശ്വരന്നു ബാധകമല്ല. ഈ ഉപാദാനംകൊണ്ടാണ് ഈശ്വരൻ ജഗത്സൃഷ്ടി ചെയ്യുന്നത്. കല്പാന്തത്തിൽ ജഗത്താകുന്ന ശരീരം അതിസൂക്ഷ്മമായി ചുരുങ്ങിപ്പോകുന്നു. അനന്തര കല്പാദിയിൽ അതു പിന്നെയും വികസിക്കുന്നു; വിവിധ ലോകങ്ങൾ അതിൽനിന്നുളവാകുന്നു.

ജീവൻ സ്വതശുദ്ധമാണെന്നും, എന്നാൽ സ്വകർമ്മങ്ങളാൽ അതിന് അശുദ്ധി ബാധിക്കുമെന്നും ദ്വൈതികളും വിശിഷ്ടാദ്വൈതികളും

സമ്മതിക്കുന്നു. വിശിഷ്ടാദ്വൈതികൾ ഈ സംഗതി ഭംഗിയിൽ പറയുന്നത്, ജീവൻെറ സംശുദ്ധിക്കും പരിപൂർണ്ണതയ്ക്കും സങ്കോചവികാസങ്ങളുണ്ടെന്നാണ്. ജീവന്നു സ്വതഃസിദ്ധമായ (ഇപ്പോൾ സങ്കുചിതമായ) ജ്ഞാനനൈർമ്മല്യചൈതന്യങ്ങളെ വീണ്ടും പ്രകാശിപ്പിക്കുകയാണ് നാം ഇപ്പോൾ ചെയ്യുന്നത്. ജീവന്ന് അനേകം ഗുണങ്ങളുണ്ട്. എന്നാൽ സർവ്വജ്ഞത്വമോ സർവ്വശക്തിത്വമോ ഇല്ല. ഓരോ ദുഷ്കർമ്മവും ജീവന്നു സങ്കോചമുണ്ടാക്കും, സത്കർമ്മം വികാസവും. ജീവൻ ഈശ്വരാംശംതന്നെ. 'കത്തിക്കാളുന്ന തീയിൽനിന്നു സമസ്വഭാവങ്ങളായ അനേകലക്ഷം തീപ്പൊരികൾ പുറപ്പെടുംപോലെ അനന്തചിദഗ്നിയായ ഈശ്വരനിൽനിന്ന് അസംഖ്യം ജീവന്മാർ ഉദ്ഭവിച്ചിരിക്കുന്നു.' എല്ലാറ്റിനും ലക്ഷ്യം ഒന്നാണ്. വിശിഷ്ടാദ്വൈതികൾക്കും ഈശ്വരൻ സഗുണൻതന്നെ, അനന്തകല്യാണഗുണനിധി; എന്നാൽ, സർവ്വാന്തര്യാമി, സർവ്വാന്തർഗ്ഗതൻ; ഈശ്വരൻ ഈ ചുമരിലുമുണ്ട്, ചുമരുതന്നെ ഈശ്വരൻ എന്നല്ല, ഈശ്വരൻ ഉൾച്ചേർന്നിരിക്കാതെ ഈ ജഗത്തിൽ ഒരണുവുമില്ല. ജീവന്മാരോ പരിമിതന്മാർ, സർവ്വഗതന്മാരല്ല. വ്യക്തിവികാസം വന്നു പൂർണ്ണതയടയുന്ന ജീവന്മാർ പിന്നെ നിത്യം ഈശ്വര സന്നിധിയിലിരിക്കും; അവർക്കു പിന്നെ മരണമില്ല.

ഇനി നമുക്ക് അദ്വൈതവാദം നോക്കാം. ഏതു കാലത്തും ഏതു രാജ്യത്തുമുണ്ടായിട്ടുള്ള മതതത്ത്വവിചാരങ്ങളിൽ പരമാന്ത്യവും ഞങ്ങളുടെ അഭിപ്രായത്തിൽ പരമോത്തമവും, മനുഷ്യബുദ്ധിയുടെ പരമോച്ചപ്രകാശനവും, ദുർവിഗാഹ്യമെന്നു തോന്നുന്ന ഗഹനതയെയും കവിഞ്ഞുപോയതു മത്രേ അദ്വൈതവേദാന്തം. ബഹുജനബുദ്ധിക്കു വിഷയമാകാത്തവിധം അത് അത്ര സൂക്ഷ്മവും ഉച്ചവുമാണ്. ഭാരതവർഷം അതിൻെറ ജന്മഭൂമിയായിട്ടും, കഴിഞ്ഞ മൂവ്വായിരം സംവത്സരങ്ങളായി അത് അവിടെ സർവ്വോത്കൃഷ്ടമായി വർത്തിച്ചിട്ടും, അവിടത്തെ ബഹുജനങ്ങൾക്ക് അത് ഇപ്പോഴും സുഗ്രഹമായിട്ടില്ല. ഏതു രാജ്യത്തെ അതിബുദ്ധിശാലികളായ സ്ത്രീപുരുഷന്മാർക്കും അതു ദുർഗ്രഹമാണെന്നു മുന്നോട്ടു പോകുന്തോറും നമുക്കു കാണാം. നാം നമ്മുടെ ബലവും നിലയും അത്ര താഴ്ത്തിയിരിക്കുന്നു. എന്തു പെരുമ പറഞ്ഞാലും, മറ്റൊരാളെ ചാരിനില്ക്കണം എന്നായിരുന്നു നമ്മുടെ സ്വഭാവം. നാം ബലമില്ലാത്ത കൊച്ചുചെടികളെപ്പോലെയാണ്; നമുക്ക് എപ്പോഴും ഒരൂന്നുവേണം. ഒരു 'സുഖമുള്ള മതം' വേണമെന്ന് എന്നോടു എത്ര തവണ ഓരോരുത്തർ ആവശ്യപ്പെട്ടിരിക്കുന്നു! സത്യമന്വേഷിക്കുന്നവർ വളരെ ചുരുക്കം; അതു മനസ്സിലാകുന്നവർ അതിലും ചുരുക്കം. അതനുസരിച്ച് സർവപ്രകാരേണ നടക്കാൻ ധൈര്യപ്പെടുന്നവരോ അതിനെക്കാളും ചുരുക്കം. ഇതു ജനങ്ങളുടെ കുറ്റമല്ല. അവരുടെ ബുദ്ധിക്കു ബലമില്ല. ഒരു പുതിയ ആശയം, വിശേഷിച്ചും കുറെ ഉത്കൃഷ്ടമായത്, തലച്ചോറിൽ ഒരിളക്കമുണ്ടാക്കി അതിൽ പുതിയ ചാലുണ്ടാക്കാൻ ശ്രമിക്കുംപോലെയാണ്. അതു ബുദ്ധിയെ അടിയോടെ

മറിച്ച് മനുഷ്യൻെറ നില തെറ്റിക്കും. ചുറ്റുമുള്ള പലതിനോടും പറ്റിച്ചേർന്നു കൊണ്ടാണ് മനുഷ്യരുടെ സ്ഥിതി. അതു മാറണമെങ്കിൽ അന്ധവിശ്വാസക്കുന്നുകൾ പലതും കടക്കണം; അവ തുലോം പഴക്കമുള്ളവയുമാണ്. വംശാന്ധവിശ്വാസങ്ങൾ, ജാത്യന്ധവിശ്വാസങ്ങൾ, നഗരാന്ധവിശ്വാസങ്ങൾ ഇതെല്ലാം കടന്നാൽപ്പിന്നെ, മനുഷ്യനു കൂടെപ്പിറപ്പായ അന്ധവിശ്വാസങ്ങൾ. എങ്കിലും ഇതെല്ലാം കടന്നു സത്യസാക്ഷാത്കാരത്തിന്നൊരുമ്പെടുന്ന ചില ധീരന്മാരുണ്ട്. അവർ സത്യത്തെ സ്വീകരിച്ച് അന്ത്യംവരെ അതനുഷ്ഠിക്കും.

അദ്വൈതിയുടെ മതമെന്ത്? ഈശ്വരനുണ്ടെങ്കിൽ ആ ഈശ്വരൻ ജഗത്തിൻെറ നിമിത്തകാരണം മാത്രമല്ല, ഉപാദാനകാരണവുമാകണം; സ്രഷ്ടാവുമാത്രമല്ല സൃഷ്ടിക്കപ്പെട്ടതും ഈശ്വരനാകണം. ഈശ്വരൻതന്നെ ജഗത്ത്. അതെങ്ങനെ, വിശുദ്ധചൈതന്യം ഈ ജഗത്താകുമോ എന്നു ചോദിച്ചാൽ, അതെ, ദൃഷ്ടമാത്രത്തിൽ അങ്ങനെതന്നെ. എന്നാൽ അജ്ഞാനികൾ ജഗത്തായി കാണുന്നത് ഉള്ളതല്ല. ഇങ്ങനെ കാണുന്നത് നമ്മുടെ വെറും വ്യാമോഹമാണ്. സത്തായിട്ടുള്ളത് അഖണ്ഡസച്ചിദാനന്ദം മാത്രം. ആ അഖണ്ഡസത്തിൽ നാം ഈ വിവിധ സ്വപ്നങ്ങൾ കാണുന്നു. അത്, പരാത്പരമായി അനന്തമായി ജ്ഞാനജ്ഞേയങ്ങൾക്കപ്പുറമായ ആത്മാവ്, അതുമാത്രം ഉള്ളത്. ഇക്കാണുന്ന മേശയും എൻെറ മുമ്പിലിരിക്കുന്ന ഈ ശ്രോതാക്കളും ഈ ചുമരും എല്ലാം, അവയുടെ നാമരൂപങ്ങളെ തള്ളിക്കളഞ്ഞാൽ, അതുതന്നെ. മേശയുടെ രൂപം തള്ളിക്കളയുക, ശേഷിക്കുന്നതെന്ത്? അത്. വേദാന്തികൾ അതിനെ അവനെന്നോ അവളെന്നോ പറയുന്നില്ല. ലിംഗഭേദം ബുദ്ധിഭ്രമജന്യമാണ്. ആത്മാവിനു ലിംഗമില്ല. ഭ്രമത്തിലകപ്പെട്ടവർ, മൃഗതുല്യന്മാർ, അവരത്രേ സ്ത്രീപുരുഷഭേദം കാണുന്നത്. ഈശ്വരതുല്യന്മാർ സ്ത്രീപുരുഷഭേദം കാണുന്നില്ല. സർവ്വാതീതന്മാർ എങ്ങനെ ലിംഗഭേദം കാണും? ഏതു ജീവിയും ഏതു വസ്തുവും, ലിംഗരഹിത - ശുദ്ധ - നിത്യാനന്ദമായ ആത്മാവല്ലാതെ മറ്റൊന്നുമല്ല. നാമരൂപശരീരജഡപദാർത്ഥങ്ങളാണ് വ്യത്യാസങ്ങൾ തോന്നാനിടവരുത്തുന്നത്. നാമം രൂപം എന്നീ രണ്ടു ഭേദങ്ങളെ എടുത്തുകളഞ്ഞാൽ ജഗത്താകെ ഒറ്റ വസ്തു, രണ്ടല്ല, ഏകം സർവ്വത്ര. നിങ്ങളും ഞാനും ഒന്ന്, പിന്നെ, പ്രകൃതി, ഈശ്വരൻ, ജഗത്ത് എന്നീ വിവിധത്വമില്ല, ഒരേ അഖണ്ഡസദ്വസ്തു. അതിൽനിന്നു നാമരൂപങ്ങളാലാണ് ഇതെല്ലാം ഉല്പന്നമായത്. അതിനെ അറിയുന്നതെങ്ങനെ? അറിയുന്നവനെ അറിയുന്നതെങ്ങനെ? ജ്ഞാതാവിനെ ജ്ഞേയമാക്കാമോ? വയ്യ. സ്വന്തം ആത്മാവിനെ സ്വയം കാണാൻ കഴിയുമോ? ഇല്ല; അതിനെ പ്രതിബിംബിച്ചു കാണാം. ഈ ജഗത്ത് അഖണ്ഡനിത്യസദ്വസ്തുവായ ആത്മാവിൻെറ പ്രതിബിംബമാണ്. കണ്ണാടിയുടെ നൈർമ്മല്യമനുസരിച്ചു പ്രതിബിംബം തെളിഞ്ഞോ മങ്ങിയോ ഇരിക്കും. ഘാതകനിൽ കണ്ണാടി ശുദ്ധമല്ല; മഹാത്മാവിൽ ശുദ്ധമാണ്. ആത്മാവിലല്ല വ്യത്യാസം, അതു നിത്യശുദ്ധം. അതത്രേ ചെറുകീടംമുതൽ

പരമസിദ്ധൻവരെ സ്വയം പ്രതിഫലിക്കുന്ന ജഗത്കാതലായ ഏകവസ്തു. ജഗത്തു മുഴുവൻ ഏകം, ഒരേ വസ്തു; ഭൗതികമായോ മാനസികമായോ ആത്മികമായോ ഏതുവിധം നോക്കിയാലും അത് അഖണ്ഡമായ ഏക വസ്തു ഈ ഏകവസ്തുവിനെ നാം വിവിധരൂപങ്ങളിൽകൂടി നോക്കി വിവിധ പ്രതിച്ഛായകൾ സൃഷ്ടിക്കുന്നു. മനുഷ്യപ്രകൃതിയിലായ ജീവന് ഇതു സ്വർഗ്ഗമായിരിക്കാം. ജഗത്തിൽ ആത്മാവ് ഒന്നേയുള്ളു. രണ്ടില്ല. അതെങ്ങനെ മരിക്കും, എവിടെ പോകും? സ്വർഗ്ഗമെവിടെ, ഭൂമിയെവിടെ, എല്ലാം മനഃകല്പിതം സത്യമല്ല, കാലത്രയത്തിലും സത്യമല്ല.

ഞാൻ സർവ്വവ്യാപി, നിത്യൻ: ഞാൻ എവിടേക്കു പോകും? ഇപ്പോൾ തന്നെ ഞാനില്ലാത്ത സ്ഥലമേത്? പ്രകൃതി എന്ന ഗ്രന്ഥം വായിക്കുകയ ത്രേ ഞാൻ ചെയ്യുന്നത്. ഓരോ ഏടു വായിച്ചു മറിക്കുമ്പോൾ ഓരോ ജീവിതസ്വപ്നം കഴിഞ്ഞുപോകുന്നു. അങ്ങനെ മറിച്ചുമറിച്ചു വായന കഴിയുമ്പോൾ ഗ്രന്ഥം കൈവിട്ട് ഞാൻ ഏകാകിയായി നില്ക്കുന്നു. അദ്വൈതി സർവ്വദേവന്മാരെയും അവരുടെ സിംഹാസനങ്ങളിൽനിന്നു പിടിച്ചുതള്ളുന്നു. മുമ്പുണ്ടായിട്ടുള്ളവരും മേലിൽ ഉണ്ടാകുന്നവരുമായ സർവ്വദേവന്മാരെയും പിടിച്ചിറക്കി ആ സ്ഥാനത്ത് മനുഷ്യാത്മാവിനെ പ്രതിഷ്ഠിക്കുന്നു. ആത്മാവ് സൂര്യചന്ദ്രന്മാരെക്കാൾ മീതെ, സ്വർഗ്ഗങ്ങളെ കവിഞ്ഞത്, മഹത്തായ ജഗത്തിനെക്കാൾ മഹത്തരം! മനുഷ്യരൂപത്തിൽ കാണുന്ന 'മഹതോ മഹീയാൻ' ആയ മഹാദേവൻ, മുമ്പും ഇന്നും മേലിലും ഉള്ള ഏകദേവൻ! ആത്മമഹിമ മനസ്സിനുപോലും ഗോചരമല്ല, അതിനെ വർണ്ണിക്കാൻ ഏതു ഗ്രന്ഥം, ഏതു വേദം, ഏതു ശാസ്ത്രം? എൻെറ ആത്മാവിനെ ഒഴിച്ചു മറ്റ് ഏതിനെ ഞാൻ ആരാധിക്കും? ഞാൻ മറ്റാരെ നമസ്കരിക്കും? ഞാൻ എന്നെ (ആത്മാവിനെ) ആരാധിക്കുന്നു; ആത്മാവിനെ വന്ദിക്കുന്നു, എന്നാണ് അദ്വൈതി പറയുന്നത്. ഞാൻ ആരെ ആശ്രയിക്കും? അനന്തജഗത്സത്തായ എന്നെ സഹായിക്കാൻ ആരുണ്ട്? ആര് ആരെ സഹായിച്ചിട്ടുണ്ട്? ആരുമില്ല. അതെല്ലാം വ്യാമോഹം. ഒരു ദുർബ്ബലൻ, ദ്വൈതി, ആകാശത്തിലേക്കു നോക്കി 'എന്നെ രക്ഷിക്ക ണേ' എന്നു കരയുമ്പോൾ ആകാശം തൻെറ ഉള്ളിൽത്തന്നെയാണെന്ന് അറിയുന്നില്ല. അയാൾക്കു രക്ഷ കിട്ടുന്നുണ്ട്, വാസ്തവം. അത് അയാളിൽ നിന്നുതന്നെ വരുന്നതാണ്. പുറമെനിന്നാണെന്നു തെറ്റിധരിക്കയാണ്. കിടക്കയിൽ കിടക്കുന്ന രോഗിക്കു ചിലപ്പോൾ വാതിൽക്കൽ ആരോ മുട്ടുന്നുണ്ടെന്നു തോന്നും. ചെന്നു വാതിൽ തുറന്നു നോക്കുമ്പോൾ അവിടെ ആരുമില്ല. തിരികെ ചെന്നു കിടക്കും; പിന്നെയും മുട്ടുന്ന ശബ്ദം കേട്ട്, പിന്നെയും വാതിൽ തുറന്നുനോക്കുമ്പോൾ ആരുമില്ല. ഒടുവിൽ തൻെറ ഹൃദയത്തിൻെറ മിടിപ്പാണ് കേട്ടിരുന്നതെന്നും അതു പുറമെനിന്നാണെന്നു തെറ്റിദ്ധരിച്ചതാണെന്നും അയാൾ മനസ്സിലാക്കുന്നു. ഇപ്രകാരം മനുഷ്യൻ തന്നിൻനിന്നു പുറത്തു പല ദേവന്മാരെയും

അന്വേഷിച്ച് തിരിഞ്ഞ് ഒടുവിൽ വൃത്തം മുഴുമിച്ച്, പുറപ്പെട്ട സ്ഥലത്ത്, തൻെറ ആത്മാവിൽത്തന്നെ, മടങ്ങിയെത്തുന്നു. ഏറിയ കുന്നിലും ചെരുവിലും നദിയിലും ക്ഷേത്രത്തിലും പള്ളിയിലും സ്വർഗ്ഗത്തിലും പലേട ത്തും താൻ അന്വേഷിച്ചു നടന്ന ഈശ്വരൻ. സ്വർഗ്ഗസ്ഥനായി ലോകം ഭരിക്കുന്നവൻ എന്നു താൻ സങ്കല്പിച്ച ഈശ്വരൻ, തൻെറ സ്വന്തം ആത്മാവുതന്നെ എന്ന് മനുഷ്യൻ ഒടുവിൽ കണ്ടെത്തുന്നു. 'സോऽഹം', ഞാൻ ഈശ്വരൻ, ഈശ്വരൻ ഞാൻ, ഞാനല്ലാതെ ഒരീശ്വരനില്ല, ഈ ചെറിയ ഞാൻ ഉണ്ടായിരുന്നിട്ടേ ഇല്ല.

എങ്കിൽ, ആ മഹേശ്വരന് ഈ ഭ്രമമുണ്ടായതെങ്ങനെ? ഭ്രമം ഉണ്ടായിട്ടില്ല. മഹേശ്വരൻ ഭ്രമിക്കുകയോ? ഒരിക്കലുമില്ല. സത്യം ഒരിക്കലും സ്വപ്നം കാണില്ല. ഭ്രമം എവിടെനിന്നുണ്ടായി എന്ന ചോദ്യമേ വിഡ്ഢിത്തം. ഭ്രമത്തിൽനിന്നേ ഭ്രമം ഉണ്ടാകൂ. സത്യം കണ്ട നിമിഷത്തിൽ ഭ്രമം നീങ്ങുക യും ചെയ്യും. ഭ്രമത്തിലാണ് ഭ്രമമിരിക്കുന്നത്; ഒരിക്കലും ഈശ്വരനിലല്ല, സത്യത്തിലല്ല, ആത്മാവിലല്ല. നിങ്ങൾ ഭ്രമത്തിൽപ്പെട്ടിട്ടില്ല; ഭ്രമം നിങ്ങളിൽ, നിങ്ങളുടെ മുമ്പിലാണ്. ഒരു മേഘം തൂങ്ങിനില്ക്കുന്നു, മറ്റൊരു മേഘം വന്ന് അതിനെ തള്ളിനീക്കി ആ സ്ഥാനത്തു നില്ക്കുന്നു. പിന്നെ മറ്റൊന്ന് വന്ന് ആ സ്ഥാനം പിടിക്കുന്നു. അനന്തമായ നീലാകാശം, അതിൽ വിവിധ വർണ്ണങ്ങളായ മേഘങ്ങൾ വരുന്നു, ക്ഷണനേരം നില്ക്കുന്നു, പൊയ്പോകുന്നു, ആകാശം നീലമായിത്തന്നെ നില്ക്കുന്നു. അതുപോലെ നിങ്ങൾ നിത്യശുദ്ധന്മാർ, നിത്യപൂർണ്ണന്മാർ, യഥാർത്ഥ ജഗദീശ്വരന്മാർ; ഈശ്വരന്മാർ എന്ന ബഹുവചനമില്ല, ഈശ്വരൻ ഏകൻ. നിങ്ങളും ഞാനും എന്നു പറയുന്നതു തെറ്റ്. ഞാൻ എന്നു മാത്രം പറയുക. അനേകലക്ഷം വക്ത്രങ്ങൾകൊണ്ടു ഭക്ഷിക്കുന്നതു ഞാൻ, എനിക്കു വിശപ്പെങ്ങനെ! അനേകലക്ഷം കൈകൾകൊണ്ടു പ്രവർത്തിക്കുന്നതു ഞാൻ; ഞാൻ നിഷ്ക്രിയനോ? ഈ ജഗത്തു മുഴുവനിലും ജീവിക്കുന്നതു ഞാൻ, എനിക്കു മരണമോ? ഞാൻ ജനനമരണാതീതൻ. ഞാൻ മുക്തിയെ നേടുകയോ? മുക്തി എൻെറ സ്വഭാവം. ജഗദീശ്വരനായ എന്നെ ബന്ധിക്കാൻ എന്തുണ്ട്? ഞാൻ ജഗത്തിൽ ഏകസത്ത്. സർവ്വ വേദശാസ്ത്രങ്ങളും എൻെറ മഹിമ വിവരിക്കുന്ന പദങ്ങൾമാത്രം. പിന്നെ ഗ്രന്ഥങ്ങൾ എനിക്കെന്ത്? ഇതാണ് അദ്വൈതിയുടെ വാക്ക്. 'തത്ത്വമറിഞ്ഞ് സദ്യോമുക്തനാവുക'. അന്ധകാര മെല്ലാം അപ്പോൾ നീങ്ങും. മനുഷ്യൻ തന്നെത്താൻ ജഗദധിഷ്ഠാനമായ അനന്തവസ്തുവായി കാണുമ്പോൾ, ഭേദങ്ങളെല്ലാം അകലുമ്പോൾ, സ്ത്രീയും പുരുഷനും ഈശ്വരന്മാരും സ്വർഗ്ഗവാസികളും ജന്തുക്കളും സസ്യങ്ങളും ജഗത്താകെയും ഉരുകി ആ ഐക്യമാകുമ്പോൾ, സർവ്വ ഭയങ്ങളും മാഞ്ഞു പോകുന്നു. ഞാൻ എന്നെത്തന്നെ ഉപദ്രവിക്കയോ, ദ്രോഹിക്കയോ കൊല്ലുക യോ? ആരെ ഭയപ്പെടണം? നിങ്ങൾക്കു നിങ്ങളെത്തന്നെ ഭയമോ? അപ്പോൾ

ദുഃഖങ്ങളെല്ലാം നീങ്ങും. എന്നെ ദുഃഖിപ്പിക്കാൻ എന്തുണ്ട്? ജഗത്തിൽ ഞാനല്ലാതെ മറ്റെന്തുണ്ട്? അപ്പോൾ ഈർഷ്യയില്ലാതാകും. ആരോട് ഈർഷ്യ കരുതാം? എന്നോടോ? അപ്പോൾ വിദ്വേഷം എല്ലാം നശിക്കും. ആരെ ദ്വേഷിക്കാം? എന്നെത്തന്നെയോ? ഞാനല്ലാതെ മറ്റാരുമില്ലല്ലോ. ഇതത്രേ ജ്ഞാനമാർഗ്ഗം. ഭേദബുദ്ധിയെ നശിപ്പിക്കുക, ഒന്നിലധികമുണ്ടെന്ന മൂഢവിശ്വാസത്തെ നശിപ്പിക്കുക. അനേകത്തിൽ ഏകത്തെയും ജഡത്തിൽ ചൈതന്യത്തെയും മിഥ്യയിൽ സത്യത്തെയും കാണുന്നവനു ശാന്തിയുണ്ടാകും, മറ്റാർക്കുമില്ല.

ഇവയത്രേ ഈശ്വരനിലേക്കെത്തുന്ന വേദാന്തസോപാനത്തിൻെറ മൂന്നു പടവുകളെപ്പറ്റിയുള്ള മുഖ്യസംഗതികൾ. പ്രപഞ്ചത്തിനപ്പുറത്തു സഗുണനായ ഈശ്വരൻ എന്നു തുടങ്ങി, പ്രപഞ്ചശരീരനും സർവാന്തര്യാമിയുമെന്ന നിലയിൽ വന്ന് ആ ഈശ്വരനും ആത്മാവും ഒന്നുതന്നെ എന്നും ജീവജഗദീശ്വരന്മാർ ആ പരമാത്മാവിൻെറ വിവിധ പ്രകാശങ്ങളാണെന്നുമായി പര്യവസാനിച്ചു. ഇതത്രേ വേദങ്ങളിലെ പരമാന്ത്യവാക്യം. ദ്വൈതംതൊട്ടു തുടങ്ങി വിശിഷ്ടാദ്വൈതത്തിൽക്കൂടെ തികഞ്ഞ അദ്വൈതത്തിൽ അവസാനിക്കുന്നു. അവസാനപദ്ധതിയിലെത്തുവാനും അതിൽ വിശ്വസിക്കാനും നന്നെ ചുരുക്കം ജനങ്ങളേ ഉണ്ടാകൂ! അത് അനുഷ്ഠാനത്തിൽ കൊണ്ടുവരുവാൻ അതിനെക്കാൾ ചുരുക്കംമാത്രം എന്നു നമുക്കറിയാം. എങ്കിലും ലോകത്തിൽ സദാചാരത്തിനോ ധർമ്മത്തിനോ അദ്ധ്യാത്മതയ്ക്കോ അടിസ്ഥാനം അതൊന്നേ ഉള്ളു എന്നും നമുക്കറിയാം. 'പരോപകാരം ചെയ്യണം' എന്ന് എല്ലാവരും പറയുന്നു. എന്തിന്? മഹാത്മാക്കളെല്ലാം സർവ്വമനുഷ്യസാഹോദര്യം ഉപദേശിക്കുന്നു; അതിലും കവിഞ്ഞത് സർവ്വജീവിസാഹോദര്യമെന്നും മഹത്തരാത്മാക്കൾ ഉപദേശിച്ചിട്ടുണ്ട്. എന്തുകൊണ്ട്? അവരിൽ അബോധമായോ അയുക്തികമായോ അന്ധവിശ്വാസമിശ്രമായോ, ഏതോ വിധത്തിൽ നാനാത്വത്തെ നിരസിച്ച്, ജഗദൈക്യം സ്ഥാപിച്ച് ശാശ്വതപരമാത്മജ്യോതിസ്സ് ഉദ്ഗമിച്ചിരുന്നു: അതുകൊണ്ടുതന്നെ.

വേദാന്തവാക്യം നമുക്ക് ഏകജഗത്തിനെ തന്നിരിക്കുന്നു. ഇന്ദ്രിയങ്ങളിൽക്കൂടെ നോക്കുമ്പോൾ അതു ജഡപ്രപഞ്ചം; ബുദ്ധികൊണ്ടു നോക്കുമ്പോൾ ജീവൻ; ആത്മാവിൽക്കൂടെ നോക്കുമ്പോൾ ഈശ്വരനും. ദുഷ്ടതയെന്നും പാപമെന്നും ലോകർ പറയുന്ന മൂടുപടങ്ങൾ സ്വയം ധരിച്ച മനുഷ്യന്ന് ഇതേ ലോകം പ്രകൃതം മാറി നരകമാകും. ഭോഗകാമനായ മനുഷ്യന്ന് ഇതുതന്നെ രൂപം മാറി സ്വർഗ്ഗമാകും. സിദ്ധപുരുഷന്ന് ഇതു മാഞ്ഞ് സ്വന്തം ആത്മാവാകും.

മനുഷ്യസമുദായത്തിൻെറ ഇന്നത്തെ നിലയിൽ ഈ മൂന്നു പടവുകളും

വേണ്ടിയിരിക്കുന്നു. ഒന്നു മറ്റൊന്നിനെ നിഷേധിക്കുന്നില്ല, പൂർത്തിയാക്കുന്നു. അദ്വൈതിയോ ദ്വൈതിയുടെ മതം തെറ്റാണെന്നു പറയുന്നില്ല. അതുശരി; എന്നാൽ, താണപടിയാണ്. എങ്കിലും ഓരോരുത്തനും അവനവൻെറ ഭാവനപോലെ സത്യമാർഗ്ഗത്തിൽത്തന്നെ ജഗദ്ദർശനം പൂർത്തിയാക്കട്ടെ. ആരുടെയും ബുദ്ധി ഭേദിക്കരുത്. ആരുടെയും നില തെറ്റാണെന്നു പറയരുത്. ഓരോരുത്തനെയും അവൻ നില്ക്കുന്ന നിലയിൽ സഹായിക്കാൻ കഴിയുമെങ്കിൽ കൈകൊടുത്തുയർത്തുക. അല്ലാതെ, ദ്രോഹിക്കയോ നശിപ്പിക്കയോ ചെയ്യരുത്. ഒടുവിൽ എല്ലാവരും തത്ത്വം ദർശിക്കും. സർവ്വകാമങ്ങളും നശിക്കുമ്പോൾ മർത്ത്യൻ അമർത്ത്യനാകും, അപ്പോൾ മനുഷ്യൻ ഈശ്വരനാകും.

## ആത്മാവിൻെറ ബന്ധമോക്ഷങ്ങൾ

### (അമേരിക്കൻ പ്രസംഗം)

അദ്വൈതമതപ്രകാരം ബ്രഹ്മമൊന്നേ സത്യമായുള്ളൂ. മറ്റെല്ലാം മിഥ്യ; മായാശക്തിനിമിത്തമാണ് ബ്രഹ്മം ജഗദ്രൂപത്തിൽ ദൃശ്യമാകുന്നത്. വീണ്ടും ബ്രഹ്മപദം പ്രാപിക്കുന്നതത്രേ നമ്മുടെ ലക്ഷ്യം. ഇപ്പോൾ നാമോരോരുത്തനും ആ സത്തായ ബ്രഹ്മം മായ കലർന്നിരിക്കുന്നതാണ്. ഈ മായയാകുന്ന അജ്ഞാനം നീക്കിയാൽ നാം നമ്മുടെ യഥാർത്ഥസ്ഥിതിയിലാകും. ഇപ്പോൾ നമുക്ക് മൂന്ന് അംശങ്ങളുണ്ട്; ശരീരം, അന്തഃകരണം, ആത്മാവ്. ശരീരത്തിലിരുന്ന് അന്തഃകരണംമൂലം ശരീരത്തെ പ്രവർത്തിപ്പിക്കുന്ന യഥാർത്ഥസത്ത, യഥാർത്ഥഭോക്താവും ദ്രഷ്ടാവും, ആത്മാവാകുന്നു. ശരീരം ആത്മാവിൻെറ ബാഹ്യകോശം; അന്തഃകരണം ആന്തരകോശം.

ശരീരത്തിൽ ജഡമല്ലാത്ത സത്ത ആത്മാവുമാത്രം. ജഡമല്ലാത്തതിനാൽ അതു സംഘാതമല്ല. അതുകൊണ്ട് അതു നിമിത്തനിയമാധീനമല്ല. ആത്മാവ് അനശ്വരമാണ്. അനശ്വരത്തിനു ജനനമില്ല; ജനിച്ചതിന്നെല്ലാം നാശമുണ്ട്. ആത്മാവിനു രൂപവുമില്ല; കാരണം, ജഡത്തിനേ രൂപമുള്ളൂ. രൂപമുള്ളതിനെല്ലാം ആദ്യന്തങ്ങളുണ്ട്. ഉല്പത്തിയും നാശവുമുണ്ടാകാത്ത ഒരു രൂപം നാമാരും കണ്ടിട്ടില്ല. ജഡദ്രവ്യവും ശക്തിയും കൂടിയാണ് രൂപമുണ്ടാകുന്നത്. ഈ കസേരയ്ക്കു ഒരു വിശേഷരൂപമുണ്ട്. ഏതാനും ജഡദ്രവ്യത്തിൽ ഒരു ശക്തിയെ വ്യാപരിപ്പിച്ച് അതിനെ ഈ രൂപത്തിലാക്കി. ദ്രവ്യവും ശക്തിയും കലർന്നാണ് രൂപമുണ്ടായത്. കലർപ്പു ശാശ്വതമാവാൻ വയ്യ. കൂടിക്കലർന്നതിനെല്ലാം വേർപിരിയേണ്ട കാലം വരും. അതുകൊണ്ട് സർവ്വരൂപങ്ങൾക്കും ആദിയും അന്തവുമുണ്ട്. നമ്മുടെ ശരീരം നശിക്കുമെന്നു നമുക്കറിയാം. അതിന് ആദിയുണ്ടായിട്ടുണ്ട്. അതുകൊണ്ട് അന്തവുമുണ്ടാകും. ആത്മാവിനു രൂപമില്ലായ്കയാൽ ഉല്പത്തി - വിനാശനിയമം ബാധകമല്ല, അത് അനാദി കാലംമുതല്ക്കുണ്ട്. കാലത്തിനെന്നപോലെ ആത്മാവിനും ആദിയില്ല. രണ്ടാമത്, അതു സർവ്വവ്യാപിയാകണം. രൂപത്തിനേ ദേശപരിച്ഛേദമുള്ളൂ. രൂപമില്ലാത്തതിനു ദേശകൃതമായ അവധിയും പരിമിതിയുമില്ല. അതുകൊണ്ട് നിങ്ങളിലും എന്നിലും എല്ലാവരിലുമുള്ള ആത്മാവ് സർവ്വവ്യാപിയാണെന്നത്രേ അദ്വൈതവേദാന്തമതം. നിങ്ങൾ ഇപ്പോൾ ഭൂമിയിലുള്ളതുപോലെ സൂര്യനിലും, അമേരിക്കയിലുള്ളതുപോലെ ഇംഗ്ലണ്ടിലും ഉണ്ട്. എന്നാൽ ആത്മാവ് അന്തഃകരണത്തിൽക്കൂടെയും ശരീരത്തിൽക്കൂടെയുമാണ് പ്രവർത്തിക്കുന്നത്; അവ ഉള്ളേടത്തേ അതിൻെറ

വ്യാപാരം ദൃശ്യമാകുന്നുള്ളു.

നാം ചെയ്യുന്ന ഓരോ കർമ്മവും ഓരോ വിചാരവും നമ്മുടെ മനസ്സിൽ ഒരു സംസ്കാരമുണ്ടാക്കുന്നുണ്ട്. ആ സംസ്കാരങ്ങളുടെ സമാഹാരമത്രേ സ്വഭാവമെന്ന ഗംഭീരശക്തിയാകുന്നത്, സ്വഭാവം സ്വന്തം സൃഷ്ടിയാണ്, സ്വന്തം മനഃകായകർമ്മങ്ങളുടെ ഫലം. അതാണ് മരണാനന്തരമുള്ള ഗതിയെ തിരിച്ചുവിടുന്നത്. മരണത്തിൽ ദേഹം പഞ്ചഭൂതങ്ങളിലേക്കു തിരിഞ്ഞുപോകുന്നു. സംസ്കാരങ്ങൾ അപ്പോൾ നശിക്കില്ല. അവ മനസ്സിനോടു ചേർന്നുനില്ക്കും. മനസ്സ് അതിസൂക്ഷ്മദ്രവ്യമായതുകൊണ്ട് അത്ര വേഗം നശിക്കില്ല. ദ്രവ്യം എത്രത്തോളം സൂക്ഷ്മമമോ അത്രത്തോളം കാലം നിലനില്ക്കും. ഒടുവിൽ മനസ്സും നശിക്കും. അതു നശിപ്പിക്കാനാണ് നമ്മുടെ യത്നം. ഈ വിഷയത്തിൽ ചുഴലിക്കാറ്റു നല്ലൊരുദാഹരണമായി തോന്നുന്നു. പല വഴിക്കു വരുന്ന കാറ്റുകൾ ഒരിടത്തുവെച്ചു കൂട്ടിമുട്ടി ഒന്നിച്ചു തിരിഞ്ഞുതുടങ്ങുന്നു. തിരിയുമ്പോൾ അതു പൊടികൊണ്ടുള്ള ഒരു ശരീരംപോലെയാകുന്നു; അതു കരിയില, വയ്ക്കോൽ മുതലായ വസ്തുക്കളെ വലിച്ചെടുക്കുന്നു; മറ്റൊരിടത്തു കൊണ്ടുപോയിടുന്നു; അവിടുന്നു മാറി, ചുറ്റിത്തിരിഞ്ഞു പോകുന്നു. പിന്നെയും വഴിക്കുള്ള സാധനങ്ങളെക്കൊണ്ടു ശരീരമുണ്ടാക്കുന്നു, തിരിയുന്നു, പൊന്തുന്നു, ഇങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു. അതുപോലെ പ്രാണശക്തികൾ ഒന്നിച്ചുകൂടി ജഡദ്രവ്യങ്ങളെക്കൊണ്ട് ശരീരമെന്നും മനസ്സെന്നുമുള്ള രൂപങ്ങളെ നിർമ്മിച്ചു ചുറ്റി സഞ്ചരിക്കുന്നു. ഒരിടത്തുവെച്ച് ശരീരപദാർത്ഥങ്ങൾ വീണുപോകുന്നു; പ്രാണശക്തി പിന്നെയും മറ്റൊരു ശരീരത്തെ നിർമ്മിക്കുന്നു; അതു നശിക്കുമ്പോൾ പിന്നെയും മറ്റൊന്ന്, അങ്ങനെ നടക്കുന്നു. ശക്തിക്കു ജഡദ്രവ്യത്തോടുകൂടാതെ സഞ്ചരിക്ക വയ്യ. ശരീരം നശിക്കുമ്പോൾ അന്തഃകരണം ശേഷിച്ച്, അതിന്മേൽ പ്രാണൻ സംസ്കാരരൂപത്തിൽ വ്യാപിച്ച്, മറ്റൊരു സ്ഥാനത്തു ചെന്നു പുതിയ പദാർത്ഥങ്ങളെ ചേർത്തു പുതിയൊരു ചുഴലിയുണ്ടാക്കി; ഇങ്ങനെ ഓരോ സ്ഥാനത്തായി സഞ്ചരിച്ച് പ്രാണശക്തി നിശ്ശേഷം ഒടുങ്ങുമ്പോൾ അതും വീണുനശിക്കും. അങ്ങനെ അന്തഃകരണം തീരെ നശിച്ച് സംസ്കാരലേശം ബാക്കിയില്ലാതാകുമ്പോൾ നാം മുക്തരാകും. അതുവരെ നമുക്കു ബന്ധമുണ്ട്. അതുവരെ ആത്മാവ് അന്തഃകരണമാകുന്ന ചുഴലിയിലകപ്പെട്ട് അതിനു ജനനമരണഭ്രമമുണ്ടാക്കുന്നു. ചുഴലി ശമിക്കുമ്പോൾ ആത്മാവിനു താൻ സർവ്വവ്യാപിയും സ്വേച്ഛാഗതിയും സ്വതന്ത്രവുമാണെന്നും എത്രയെങ്കിലും അന്തഃകരണങ്ങളോ ശരീരങ്ങളോ നിർമ്മിക്കാൻ കഴിയുമെന്നും അനുഭവപ്പെടും. എന്നാൽ ആ കാലം വരുന്നതുവരെ ഈ ചുഴലിയിൽപ്പെട്ടുതന്നെ പോകും. ആ സ്വതന്ത്രതയാണ് നമ്മുടെ ലക്ഷ്യം.

ഈ മുറിയിൽ ഒരു പന്ത്; നമോരോരുത്തനും ഓരോ കൊട്ടിയെടുത്ത് അങ്ങുമിങ്ങും തട്ടി ഒടുവിൽ അതു മുറിയിൽനിന്നു പുറത്തേക്കു

തെറിക്കുന്നു എന്നു വിചാരിക്കുക. അത് എതു വഴിക്ക് എത്ര ശക്തിയിൽ പുറത്തേക്കു പോകും? ആ സംഗതി അതിന്നേറ്റ അടികളുടെ ശക്തിക്കും ഗതിക്കുമനുസരിച്ചിരിക്കും. ഓരോ അടിക്കും ഒരു ഫലമുണ്ടായിട്ടുണ്ട്. അങ്ങനെ ഓരോ അടിപോലെയത്രേ നമ്മുടെ ഓരോ മനഃകായകർമ്മങ്ങളും. മനസ്സാകുന്ന പന്തിനു ലോകമാകുന്ന മുറിയിൽവെച്ച് ഇങ്ങനെ ഓരോ അടികൊള്ളുന്നു. അത് ഏതു വഴിക്ക്, എന്തു ശക്തിയോടുകൂടി, പുറത്തേക്കു പോകുന്നു എന്നത് അടികൊണ്ടതിന്നനുസരിച്ചിരിക്കും. അങ്ങനെ നമ്മുടെ കർമ്മങ്ങൾക്കനുസരിച്ചിരിക്കും അടുത്ത ജന്മം. അതുകൊണ്ട് ഈ ജന്മം പൂർവ്വജന്മത്തിലെ കർമ്മങ്ങളുടെ ഫലമാണ്. മറ്റൊരുദാഹരണം: ആദിയും അവസാനവുമില്ലാത്ത ഒരു ചങ്ങല നിങ്ങളുടെ കയ്യിൽ തരുന്നു. അതിൽ ഒന്നിടവിട്ടു കറുപ്പും വെളുപ്പുമായ കണ്ണികളുണ്ട്. അതിൻെറ സ്വഭാവം പറയാൻ നിങ്ങളോടാവശ്യപ്പെട്ടാൽ നിങ്ങൾ ആദ്യം ഒന്നു പരുങ്ങും. പിന്നെ അതു കറുപ്പും വെളുപ്പുമായ കണ്ണികൾ ഇടവിട്ടി ട്ടുള്ളതാണെന്നും അങ്ങനെ അവസാനമില്ലാത്തതാണെന്നും അറിയും. കണ്ണികളിൽ ഒന്നിൻെറ സ്വഭാവമറിഞ്ഞാൽ മുഴുവൻ ചങ്ങലയുടെയും സ്വഭാവം അറിയാം. ഒന്നാവർത്തിച്ചതുതന്നെയാണല്ലോ മറ്റെല്ലാം. നമ്മുടെ ഭൂതവർത്തമാനഭാവിജന്മങ്ങളാകെ അങ്ങനെ ഒരു ചങ്ങലയാണ്. അതിൽ ഒരു കണ്ണി ജനനം, മറ്റതു മരണം; ഇങ്ങനെ ആദിയുമില്ല, അവസാനവുമില്ല. നമ്മുടെ ഇപ്പോഴത്തെ സ്ഥിതിയും കർമ്മങ്ങളും ഏറെക്കുറെ വ്യത്യാസപ്പെട്ട് മറ്റു ജന്മങ്ങളിൽ ആവർത്തിക്കുന്നു, അത്രയേ ഉള്ളു. അപ്പോൾ രണ്ടു കണ്ണികളെ മനസ്സിലാക്കാനായാൽ മുഴുവൻ ജീവിതമാർഗ്ഗങ്ങളും നമുക്കു മനസ്സിലായി എന്നു കരുതാം. പൂർവ്വജന്മാനുസാരിയാണ് ഈ ജന്മം: നമ്മുടെ കർമ്മങ്ങൾനിമിത്തമാണ് നാം ഇവിടെ വന്നത്. ഈ ജന്മത്തിലെ സംസ്കാരമാണ് അടുത്ത ജന്മത്തെ നിർണ്ണയിക്കുന്നത്; അതുപോലെ കഴിഞ്ഞ ജന്മത്തിലെ സംസ്കാരങ്ങളോടുകൂടിയാണ് ഈ ജന്മം. നമ്മെ പുറത്തേക്കു കൊണ്ടുപോകുന്നതേതോ അതാണ് നമ്മെ അകത്തേക്കു കൊണ്ടുവരുന്നതും. നമ്മെ ഇങ്ങോട്ടു കൊണ്ടുവരുന്നതേത്? നമ്മുടെ പൂർവ്വകർമ്മങ്ങൾ. നമ്മെ പുറത്തേയ്ക്കു കൊണ്ടുപോകുന്നതോ? ഈ ജന്മത്തിലെ കർമ്മങ്ങൾ. ഇങ്ങനെ തുടർന്നുപോകുന്നു. പട്ടുപുഴു സ്വന്തം വായിൽനിന്നു വലനൂലെടുത്തു തനിക്കു കൂടുണ്ടാക്കി അതിലകപ്പെട്ടു കിടക്കുംപോലെ നമ്മുടെ കർമ്മങ്ങളെക്കൊണ്ടു നാം നമ്മെ ബന്ധിച്ചു കർമ്മജാലത്തിൽ അകപ്പെട്ടുകിടക്കുന്നു. നിമിത്തനിയമത്തെ നാം ഇളക്കി വിട്ടു; ഇപ്പോൾ അതിൽനിന്നു വിട്ടൊഴിയാൻ നമുക്കു ഞെരുക്കം. നാം തിരിച്ചുവിട്ട ചക്രത്തിനിടയിൽ പെട്ടു നാം ഞെരുങ്ങുന്നു. അതുകൊണ്ട് നമ്മുടെ കർമ്മം സത്തായാലും അസത്തായാലും അതുമൂലമാണ് നമുക്കുള്ള ബന്ധം എന്നാണ് വേദാന്തദർശനം ഉപദേശിക്കുന്നത്.

ആത്മാവിനു വരവോ പോക്കോ ജനനമോ മരണമോ ഇല്ല. പ്രകൃതിയാ

ണ് ചലിക്കുന്നത്. അതിൻെറ പ്രതിബിംബം ആത്മാവിൽ പതിഞ്ഞ് താനാണ് ചലിക്കുന്നതെന്ന് ആത്മാവ് അന്ധാളിക്കുന്നു. അങ്ങനെ വിചാരിക്കുന്ന കാലത്തോളം അതിനു ബന്ധമുണ്ട്. തനിക്കു ചലനമില്ല, പ്രകൃതിയാണ് ചലിക്കുന്നത്, താൻ സർവവ്യാപിയാണ് എന്നറിയുമ്പോൾ അതിനു മുക്തിയായി. ആത്മാവു ബന്ധത്തിൽ പെട്ടിരിക്കുമ്പോൾ അതിനു ജീവനെന്നു പറയുന്നു. അതുകൊണ്ട് ജീവൻെറ ദേഹാന്തരപ്രാപ്തി എന്നും മറ്റും പറയുന്നത് കാര്യം മനസ്സിലാക്കാൻ സൗകര്യത്തിനുവേണ്ടിമാത്രം. ജ്യോതിഷം പഠിക്കുമ്പോൾ സൂര്യൻ ഭൂമിയെ ചുറ്റി സഞ്ചരിക്കുന്നു എന്നാണ് ആദ്യം ധരിക്കാൻ ഉപദേശിക്കുന്നത്. അതു പഠനസൗകര്യത്തിനുവേണ്ടി മാത്രം. വാസ്തവം മറിച്ചാണല്ലോ. അതുപോലെ, ജീവന്നു വാസ്തവത്തിൽ ഇല്ലാത്ത ഉച്ചനീചാവസ്ഥകൾ ഉണ്ടെന്നു പറയുന്നു. ഇതിനാണ് പുനർജ്ജന്മമെന്നു പറയുന്നത് ഇതു സൃഷ്ടിയിൽ സർവ്വത്ര വ്യാപകവുമാണ്.

മനുഷ്യൻ തിര്യക്കുകളിൽനിന്ന് ഉയർന്നുവരുന്നു എന്നതു ഭയങ്കരമായിട്ടാണ് ഈ നാട്ടുകാർ കരുതുന്നത്. അതെന്തിന്? അങ്ങനെയല്ലെങ്കിൽ ഈ അനേകകോടി ജന്തുക്കളുടെ അവസ്ഥയെന്താകും? അവ ശൂന്യങ്ങളോ? നമുക്ക് ആത്മാവുണ്ടെങ്കിൽ അവയ്ക്കുമുണ്ട്. അവയ്ക്കില്ലെങ്കിൽ നമുക്കുമില്ല. മനുഷ്യനുമാത്രമേ ആത്മാവുള്ളു, മറ്റു ജീവികൾക്കില്ല എന്നു പറയുന്നതു വിഡ്ഢിത്തമാണ്. മൃഗങ്ങളെക്കാളും താണതരത്തിലുള്ള മനുഷ്യരെ ഞാൻ കണ്ടിട്ടുണ്ട്.

സംസ്കാരങ്ങളനുസരിച്ച് ഉയർന്നോ താണോ ഉള്ള ജാതികളിലായി പല ജന്മങ്ങൾ കഴിഞ്ഞേ മനുഷ്യജന്മം കിട്ടൂ. ആ ഉത്കൃഷ്ടജന്മത്തിലേ മോക്ഷപ്രാപ്തിയുമുള്ളു. ദേവജന്മത്തെക്കാളും മറ്റു സർവ്വജന്മത്തെക്കാളും ഉയർന്നതത്രേ മനുഷ്യജന്മം. സർവ്വസൃഷ്ടികളിലുംവെച്ച് അത്യുത്തമജീവി മനുഷ്യനത്രേ; എന്തുകൊണ്ടെന്നാൽ മനുഷ്യൻ മാത്രമേ മുക്തി പ്രാപിക്കൂ.

ഈ ജഗത്താകെ ബ്രഹ്മത്തിലായിരുന്നു; അതിൽനിന്ന് എറിയപ്പെട്ടതുപോലെ പുറത്തുവന്നു ചലിച്ചുകൊണ്ടിരിക്കുന്നു. എന്തിന്? എവിടെനിന്നു പുറപ്പെട്ടുവോ അങ്ങോട്ടു മടങ്ങിച്ചെല്ലുവാൻ - ഡൈനാമോവിൽനിന്നു പുറപ്പെടുന്ന വിദ്യുച്ഛക്തി ഒരു വൃത്തം മുഴുമിച്ച് ഡൈനാമോവിലേക്കു മടങ്ങുംപോലെ. അതുതന്നെ ജീവൻെറയും അവസ്ഥ. നാം ബ്രഹ്മത്തിൽനിന്നു നിർഗ്ഗമിച്ച് സസ്യതിര്യഗാദിജാതികളിൽക്കൂടെ കടന്നു മനുഷ്യജാതിയിൽ എത്തിയിരിക്കുന്നു. ബ്രഹ്മത്തിന് ഏറ്റവുമടുത്തതു മനുഷ്യനാണ്. ബ്രഹ്മത്തിലേക്കു തിരിയെ ചെല്ലുവാനാണ് ജീവിതസമരം; ഇതു ജനങ്ങൾ അറിഞ്ഞാലും ശരി, ഇല്ലെങ്കിലും ശരി. ജഗത്തിൽ, ലോഹങ്ങളിലോ സസ്യങ്ങളിലോ ജന്തുക്കളിലോ ഏതു ചലനം കാണുന്നുവോ അത് ഉല്പത്തിസ്ഥാനമായ കേന്ദ്രത്തിലേക്കു തിരിയെ ച്ചേർന്നു ശാന്തിയെ പ്രാപിക്കാനുള്ള യത്നമത്രേ. ഒരു സമനിലയുണ്ടായിരുന്നു. അതിനു ഭംഗം വന്നു. അപ്പോൾപ്പിന്നെ എല്ലാ അണുക്കളും കണങ്ങളും

അംശങ്ങളും ആ പൊയ്പോയ സമാവസ്ഥയെ പ്രാപിക്കാൻ യത്നിക്കുന്നു. ഈ യത്നത്തിൽ അവ പല വിധത്തിൽ കൂടിച്ചേരുന്നു, പിരിയുന്നു. പിന്നെയും ചേരുന്നു - പ്രപഞ്ചമെന്ന പരമാശ്ചര്യദൃശ്യമായിത്തീരുന്നു. സസ്യലോകത്തിലോ പ്രാണിലോകത്തിലോ മറ്റെവിടെയെങ്കിലുമോ ഉള്ള യത്നങ്ങളും മത്സരങ്ങളും സമുദായകലഹങ്ങളും യുദ്ധങ്ങളുമെല്ലാം ആ സമാവസ്ഥയിൽ തിരിച്ചെത്തുവാനുള്ള നിത്യയത്നത്തിൻെറ വിളയാട്ടമത്രേ.

സംസാരമെന്നാൽ ജന്മത്തിൽനിന്നു മൃത്യുവിലേക്കുള്ള പോക്ക്, പ്രയാണം, ജനനമരണചക്രം എന്നാണർത്ഥം. ഈ ചക്രത്തിൽ ചുറ്റുന്ന ജീവജാലങ്ങളെല്ലാം ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ മുക്തിയെ പ്രാപിക്കും. എങ്കിൽപ്പിന്നെ നാം അതിനുവേണ്ടി ആയാസപ്പെടുന്നതെന്തിനെന്നു ചോദ്യമുണ്ടാവാം. എല്ലാവരും മുക്തന്മാരാകുമെങ്കിൽ നമുക്ക് അതും കാത്തു സ്വസ്ഥമായിരിക്കാമല്ലോ. ഒന്നിനും നാശമില്ല, എല്ലാം ബ്രഹ്മപദം പ്രാപിക്കയും ചെയ്യും. പിന്നെ യത്നിച്ചു കഷ്ടപ്പെടുന്നതെന്തിന്? ഒന്നാമത്, ഈ പ്രയത്നമാണ് കേന്ദ്രസ്ഥാനത്തു ചെന്നെത്തുവാനുള്ള ഏകമാർഗ്ഗം. രണ്ടാമത് നാം എന്തിനു യത്നിക്കുന്നു, എന്ന് നമുക്കറിഞ്ഞുകൂടാ. അതു വേണ്ടിയിരിക്കുന്നു എന്നേ പറയാവൂ. അനേകലക്ഷത്തിൽ ഒരാൾക്കു മുക്തി പ്രാപിക്കാമെന്നു ബോധമുണ്ടാകുന്നു; മറ്റുള്ള ബഹുജനങ്ങൾ വിഷയങ്ങളിൽ സംതൃപ്തന്മാരായി കഴിയുന്നു. ചുരുക്കം ചിലർ ഉണർന്ന്, കളി മതിയാക്കി, മടങ്ങിപ്പോകാൻ ബോധപൂർവ്വം പ്രയത്നിക്കുന്നു; മറ്റുള്ളവർ ലക്ഷ്യമറിയാതേയും.

വിഷയത്യാഗമാണ് വേദാന്തം നീളെ ഉപദേശിക്കുന്നത്. 'മിഥ്യയെ ത്യജിച്ചു സത്യത്തെ അവലംബിക്കുക.' ഇതിനെ ത്യജിച്ചു ബ്രഹ്മപദം പ്രാപിക്കുവാൻ യത്നിക്കുന്നതെന്തിനെന്ന് വിഷയാസക്തന്മാർ ചോദിക്കും. 'നമ്മുടെ ഉദ്ഭവസ്ഥാനം അതാവാം; പക്ഷേ ഈ ലോകത്തിൽ സുഖമുണ്ട്, രസമുണ്ട്. അത് ആവോളം അനുഭവിക്കാൻ, ശ്രമിക്കയല്ലാതെ ത്യജിക്കുന്നതെന്തിന്? എന്തെല്ലാം പരിഷ്കാരങ്ങൾ, എത്ര സുഖാനുഭവങ്ങൾ ദിനം പ്രതി വർദ്ധിച്ചുകൊണ്ടിരിക്കുന്നു! കാണുന്നില്ലേ? തീർച്ചയായും ഇവിടെ സുഖമുണ്ട്, ഇതിനെ ത്യജിക്കുന്നതെന്തിന്' എന്ന് അവർ ചോദിക്കും. അതിന് ഇങ്ങനെ സമാധാനം പറയാം. എന്തായാലും ഇതെല്ലാം നശിക്കും, തവിടുപൊടിയായിപ്പോകും. എന്നുമാത്രമല്ല, ഇതേ സുഖങ്ങൾ നാം എത്രയോ പ്രാവശ്യം അനുഭവിച്ചും കഴിഞ്ഞിരിക്കുന്നു. നാം ഇപ്പോൾ കാണുന്ന ദൃശ്യം എത്രയോ തവണ ആവർത്തിച്ചുണ്ടായിരിക്കുന്നു. ഈ ലോകം ഇതേവിധം മുമ്പു പലപ്പോഴും നടന്നിട്ടുണ്ട്. മുമ്പു പല പ്രാവശ്യവും ഞാൻ ഇവിടെ നിന്നു നിങ്ങളോടു സംസാരിച്ചിട്ടുണ്ട്. ഇപ്പോൾ പറയുന്ന വാക്കുകൾതന്നെ മുമ്പു പല പ്രാവശ്യവും നിങ്ങൾ കേട്ടിട്ടുണ്ട്. ഇനിയും പലപ്പോഴും അതുണ്ടാകയും ചെയ്യും. ആത്മാവിന് ഒരു മാറ്റവുമില്ല. എന്നാൽ ശരീരങ്ങൾ മാറിവരുന്നു, ഇതെല്ലാം കാലക്രമത്തിൽ ആവർത്തിച്ചുണ്ടാകും:

പകിടയെറിയുന്നതുപോലെതന്നെ. മൂന്നോ നാലോ പകിടയെടുത്തെറിഞ്ഞ് ഒന്നിൽ അഞ്ച്, ഒന്നിൽ നാല്, ഒന്നിൽ മൂന്ന്, ഒന്നിൽ രണ്ട് ഇങ്ങനെ വീണു എന്നു വിചാരിക്കുക. പിന്നെയും പിന്നെയും എറിഞ്ഞുകൊണ്ടിരുന്നാൽ ദീർഘകാലത്തിനുശേഷമെങ്കിലും ഈ എണ്ണങ്ങൾ ആവർത്തിച്ചു വീഴാതിരിക്കില്ല. എത്ര പ്രാവശ്യം കൂടുമ്പോൾ ആവർത്തിച്ചുവരുമെന്നു പറയാൻവയ്യ. അതു യാദൃച്ഛികമാണ്. ജീവാത്മാക്കളുടെയും അവയുടെ സംബന്ധങ്ങളുടെയും കാര്യവും അതുപോലെതന്നെ. എത്ര ദൂരെപ്പെട്ടായാലും ഒരേ ഉല്പത്തികളും വിലയങ്ങളും പിന്നെയും പിന്നെയും ആവർത്തിച്ചുവരും. അതേ ജനനം, അതേ ലോകവ്യാപാരം, അതേ മരണം; ഇതെല്ലാം പിന്നെയും പിന്നെയും ഉണ്ടാകും. ചിലർ ഇന്ദ്രിയസുഖങ്ങൾക്കപ്പുറം ഒന്നും കാണുന്നില്ല. ചിലർ അതെല്ലാം ക്ഷണികങ്ങളും അപ്രധാനങ്ങളുമാണെന്നു കണ്ട് ഉയർന്നുപോകുവാൻ ആഗ്രഹിക്കുന്നു.

കീടം മുതൽ മനുഷ്യൻവരെയുള്ള വിവിധ ജാതികളെയും ഊഞ്ഞാൽ യന്ത്രത്തിലെ പെട്ടിപോലെ വിചാരിക്കാം. യന്ത്രം തിരിഞ്ഞുകൊണ്ടേയിരിക്കും. പെട്ടിയിൽ കയറിയിറങ്ങുന്നവർ മാറിക്കൊണ്ടേയിരിക്കും. ഒരു ജീവൻ ഒരു ജാതിരൂപത്തിൽ പ്രവേശിച്ച് അതിൽ കുറെക്കാലം ഇരുന്ന് അതു വിട്ടു മറ്റൊന്നിൽ പ്രവേശിക്കും. പിന്നീട് അതും വിട്ട് മറ്റൊന്നിലാകും. ഇങ്ങനെ യന്ത്രത്തിൽ ചുറ്റിത്തിരിഞ്ഞ് ഒടുവിൽ അതു വിട്ടിറങ്ങി മുക്തിയെ പ്രാപിക്കും.

ഭൂതഭവിഷ്യത്തുകളെ വിസ്മയകരമായി ശരിക്കു പറയാൻ കഴിവുള്ളവരെപ്പറ്റി ലോകത്തിൽ ഏതു ദേശത്തും കാലത്തും കേട്ടിട്ടുണ്ട്. അതെങ്ങനെ സാദ്ധ്യമാകുന്നു? ആത്മാവിനു പൂർണ്ണസ്വാതന്ത്ര്യമുണ്ട്. അതിന് നിമിത്ത നിയമത്തെ ലംഘിച്ചു മുക്തമാകുവാൻ സ്വതവേ ശക്തിയുണ്ട്. ഇതിൽ മുക്തന്മാരുടെ ചരിത്രം ദൃഷ്ടാന്തമാണല്ലോ. ഇങ്ങനെ പൂർണ്ണസ്വാതന്ത്ര്യം നഷ്ടമാവാതിരിപ്പുണ്ടെങ്കിലും ജീവഭാവത്തിൽ അതിൻെറ കർമ്മങ്ങൾ അധികഭാഗവും കാര്യകാരണനിയമത്താൽ ബദ്ധമാണ്. അതുകൊണ്ട് കാര്യകാരണങ്ങളെ സൂക്ഷ്മമായി ഗ്രഹിക്കാൻ ശക്തിയുള്ളവർ ഭൂതഭവിഷ്യത്തുകളെ ശരിയായിപ്പറയാനും ശക്തരാകുന്നു.

ഒരാഗ്രഹമോ ആവശ്യമോ ഉള്ള കാലത്തോളം പൂർണ്ണത വന്നിട്ടില്ല; അതു തീർച്ചയായ അടയാളമാണ്. സിദ്ധനും മുക്തനുമായ മനുഷ്യന് ഒരാഗ്രഹവും ഉണ്ടാവില്ല. ഈശ്വരന് ഒരാവശ്യവും ഉണ്ടാവാൻ വയ്യ. ആവശ്യമുള്ളവൻ ഈശ്വരനാവുകയില്ല, അപൂർണ്ണനായിരിക്കും. അതുകൊണ്ട് ഈശ്വരന് അതാണിഷ്ടം, ഇതാണിഷ്ടം, ഈശ്വരന് കോപമായി, തൃപ്തിയായി എന്നെല്ലാം പറയുന്നതു ബാലിശമായ സംസാരമെന്നല്ലാതെ അതിന്നർത്ഥമില്ല. അതുകൊണ്ട് ആചാര്യന്മാരെല്ലാവരും 'ഒന്നും ആവശ്യപ്പെടരുത്, സർവ്വകാമങ്ങളേയും ത്യജിച്ച് ആത്മാരാമന്മാരാകുവിൻ' എന്നുപദേശിക്കുന്നു.

പല്ലില്ലാതേയും ഇഴഞ്ഞുകൊണ്ടുമാണ് മനുഷ്യൻ ഭൂമിയിലേക്കു വരുന്നത്, ലോകം വിട്ടുപോകുന്നതും പല്ലില്ലാതെ ഇഴഞ്ഞുകൊണ്ടാണ്. ആദിയും അന്തവും ഒരുപോലെ. എന്നാൽ ആദിയിൽ ജീവിതാനുഭവം ശൂന്യം; അന്ത്യത്തിൽ അതു പൂർണ്ണം. ആകാശസ്പന്ദങ്ങൾ അതിമന്ദമാകുമ്പോൾ പ്രകാശമില്ല, ഇരുട്ടാണ്. സ്പന്ദം അതിശീഘ്രമാകുമ്പോഴും ഫലം ഇരുട്ടിൻെറതാണ്, ഇങ്ങനെ ഇരുതലകൾ ഒരുപോലെ തോന്നാമെങ്കിലും രണ്ടും അന്യോന്യം അതിദൂരെപ്പെട്ടിരിക്കുന്നു. ചുമരിന്ന് ഒരു കാമവുമില്ല, മുക്തപുരുഷനുമില്ല. ചുമരിന്ന് കാമിക്കാൻ തക്ക ചൈതന്യമില്ല, മുക്തന്നു കാമിക്കാൻ തക്ക വസ്തുവില്ല. ലോകത്തിൽ ഒന്നിന്നും ആഗ്രഹമില്ലാത്ത മണ്ടന്മാരുണ്ട്. അവരുടെ തലച്ചോറ് അത്രയും പ്രാകൃതമാണ്. ഒന്നിനും ആഗ്രഹമില്ലാതിരിക്കുന്നതാണുതാനും ഉച്ചാവസ്ഥ. എന്നാൽ ഈ രണ്ടവസ്ഥകൾക്കും തമ്മിൽ അജഗജാന്തരമുണ്ട്. ഒന്നു മൃഗത്തിനോടടുത്തത്, മറ്റേത് ഈശ്വരനോടടുത്തത്.

## വിശ്വമതാദർശം

### (വിവിധ മനസ്സുകളെയും മാർഗ്ഗങ്ങളെയും ഉൾക്കൊള്ളുന്നതെങ്ങനെ)

ഇന്ദ്രിയങ്ങൾ ചെന്നെത്തുന്നേടത്തും, മനസ്സു സങ്കല്പിക്കുന്നതിലും രണ്ടു ശക്തികളുടെ ആഘാതപ്രത്യാഘാതങ്ങൾ കാണാം, അവ അന്യോന്യം നിരോധിച്ചുകൊണ്ടു, ചുറ്റും കാണുന്ന മിശ്രപ്രപഞ്ചത്തിൻെറയും ചിത്ത വൃത്തികളുടെയും ചാഞ്ചാട്ടത്തിന്നു കാരണമാകുന്നു. ഈ വിപരീത ശക്തികളുടെ വ്യാപാരം ബാഹ്യലോകത്തിൽ ആകർഷണ - വികർഷണ ങ്ങളെന്ന അഥവാ കേന്ദ്രീകരണ - നിഷ്കാസനങ്ങളെന്ന രൂപത്തിലും, അന്തർലോകത്തിൽ - മനസ്സിൽ -, രാഗം, ദ്വേഷം, നന്മ, തിന്മ എന്നീ രൂപത്തിലും പ്രകാശിക്കുന്നു. നാം ചില വസ്തുക്കളെ തള്ളിമാറ്റുന്നു, ചിലതിനെ വലിച്ചടുപ്പിക്കുന്നു. ഒന്നിനോടു നമുക്ക് ആകർഷണം തോന്നുന്നു, മറ്റൊന്നിനോടു വികർഷണവും. ഇതു നമുക്കു ജീവിതത്തിൽ പലപ്പോഴും അനുഭവപ്പെട്ടിട്ടുണ്ട്: ചിലരോടു നമുക്ക് അഹേതുകമായ ഒരാകർഷണവും മറ്റു ചിലരോടു തദ്വിപരീതമായ വികർഷണവും ഉണ്ടാകുന്നു. (ഇത് ഏവർക്കും അനുഭവമാണല്ലോ.) കർമ്മതലത്തിന് ഉത്കർഷം കൂടുംതോറും ഈ വിപരീതശക്തികളുടെ വ്യാപാരത്തിനു ബലവും തെളിവും കൂടും. മനുഷ്യൻെറ ചിന്തയിലും ജീവിതത്തിലും അത്യുന്നതതലം മതമാണ്; അതിലാണ് ഈ രണ്ടു ശക്തികളുടെയും വ്യാപാരം അതിപ്രകടമായി കാണുന്നതും. മനുഷ്യലോകത്തിന്നനുഭവപ്പെട്ട പരമപ്രേമം മതം വഴിക്കു ണ്ടായതാണ്; അതുപോലെ പൈശാചികവൈരഭാവവും. ശാന്തിപരമായി ലോകം ചെവിക്കൊണ്ടിട്ടുള്ള ദിവ്യവചസ്സുകൾ ആത്മസാമ്രാജ്യചക്രവർത്തി കളായ മഹാന്മാരിൽനിന്നു വന്നിരിക്കുന്നു. അതുപോലെ തീക്ഷ്ണതമ ങ്ങളായ അധിക്ഷേപവാക്കുകൾ ഉച്ചരിച്ചിട്ടുള്ളതും മതപരന്മാർതന്നെ. മതത്തിൻെറ ലക്ഷ്യം എത്രത്തോളം ഉന്നതവും സംഘടന എത്രത്തോളം സൂക്ഷ്മവുമാകുന്നുവോ അത്രത്തോളം അതിൻെറ വ്യാപാരങ്ങൾ പ്രസ്പഷ്ട ങ്ങളാകും. മതചോദനപോലെ മറ്റൊന്നും ലോകത്തിൽ അത്ര രക്തപ്രളയം പരത്തീട്ടില്ല; ഇത്രയധികം ചികിത്സാലയങ്ങളും ആതുരശാലകളും ഉണ്ടാ കുവാനും കാരണം മറ്റൊന്നല്ല. മനുഷ്യരെമാത്രമല്ല, ക്ഷുദ്രതിര്യക്കുകളെ പ്പോലും സശ്രദ്ധം ശുശ്രൂഷിക്കാൻ മനുഷ്യരെ പ്രേരിപ്പിച്ചിട്ടുള്ളതു മതമല്ലാ തെ മറ്റൊന്നുമല്ല. മതംപോലെ മറ്റൊന്നും നമ്മെ അത്ര ക്രൂരന്മാരാക്കുന്നില്ല. മതംപോലെ മറ്റൊന്നും നമ്മെ അത്ര മൃദുക്കളുമാക്കുന്നില്ല. ഇതാണ് ഭൂതകാലസ്ഥിതി; ഭാവികാലത്തും പ്രായേണ അങ്ങനെയായിരിക്കും. എന്നാൽ മതങ്ങളുടെയും ശാഖകളുടെയും ഈ കൂക്കും വിളിയും, ഈ

പിടിയും വലിയും, ഈ വൈരവും മത്സരവും, എല്ലാം ഭേദിച്ച്, അവയുടെ ആരവാരങ്ങളും അതിക്രമിച്ച്, ഭൂമിയുടെ ഒരറ്റംമുതൽ മറ്റേ അറ്റംവരെ കേൾക്കത്തക്ക കരുത്തുറ്റ സന്ദേശങ്ങൾ, ശാന്തിയും രഞ്ജിപ്പും ഉദ്ഘോഷിച്ചുകൊണ്ട്, ഓരോ കാലത്തും ഉദ്ഗമിച്ചിട്ടുമുണ്ട്. ആ സ്ഥിതി വരുമോ, എന്നെങ്കിലും?

ഈ ഉത്കടമതസ്പർദ്ധയുടെ രംഗത്തിൽ അഭംഗുരമായ രഞ്ജിപ്പുല്ലസിക്കുക എന്നെങ്കിലും സംഭാവ്യമാണോ? ലോകം ഈ നൂറ്റാണ്ടിൻെറ ഉത്തരാർദ്ധത്തിൽ രഞ്ജിപ്പിനെപ്പറ്റി ചിന്താക്രാന്തമായിരിക്കുന്നു. അതിനു സമുദായഘടനയിൽ പല പരിപാടികളും നിർദ്ദേശിച്ചുവരുന്നു; അവയെ നടപ്പിലാക്കുവാൻ പരിശ്രമിച്ചും വരുന്നു. എന്നാൽ അതെത്ര ദുഷ്കരമാണെന്നു നമുക്കറിയാമല്ലോ. ജീവിതപ്രയത്നത്തിൻെറ രൗദ്രത ലഘൂകരിക്കുവാൻ, സിരാബന്ധത്തിനുള്ള ദുസ്സഹമായ സമ്മർദ്ദത്തെ മയപ്പെടുത്തുവാൻ, മിക്കവാറും അസാദ്ധ്യമെന്നു ജനങ്ങൾക്ക് അനുഭവപ്പെടുന്നു. ജീവിതത്തിൻെറ ബാഹ്യവും സ്ഥൂലവുമായ ഭാഗത്തിൽ - പുറമെയുള്ള ഭൗതികതലത്തിൽ - ആ രഞ്ജിപ്പും പ്രശാന്തിയുമുളവാക്കുവാൻ അത്ര പ്രയാസമാണെങ്കിൽ മനുഷ്യൻെറ ആഭ്യന്തരപ്രകൃതിയിൽ - മാനസികതലത്തിൽ - ശാന്തിയും രഞ്ജിപ്പും ഉണ്ടാക്കി നിലനിർത്തുക ആയിരം മടങ്ങധികം പ്രയാസമത്രേ. ഇനി അല്പസമയത്തേക്കു നമുക്കു വെറും ശബ്ദജാലങ്ങളിൽനിന്നും പുറത്തു കടക്കുക, സ്നേഹം, ശാന്തി, ദീനാനുകമ്പ, സമത്വം, സർവ്വസാഹോദര്യം എന്നെല്ലാം നാം ശൈശവം മുതൽ കേട്ടുതുടങ്ങിയിട്ടുണ്ട്. അതെല്ലാം നമുക്കു നിരർത്ഥവാക്കുകളായിട്ടുണ്ട് കിളികളെപ്പോലെ നാം അതാവർത്തിക്കുകമാത്രം ചെയ്യുന്നു. അതു നമുക്കു കേവലം സ്വാഭാവികമായിരിക്കുന്നു. അങ്ങനെയല്ലെന്നാക്കുവാൻ വയ്യാതായിട്ടുണ്ട്. ആ മഹത്തായ ഭാവങ്ങൾ ആദ്യമായി ഹൃദയത്തിൽ അനുഭവിച്ച മഹാത്മാക്കളാണ് ആ വാക്കുകളെ ആവിഷ്കരിച്ചത്; അക്കാലത്തു പലർക്കും അതിൻെറ അർത്ഥം മനസ്സിലാകുകയും ചെയ്തു. കാലം ചെന്നപ്പോൾ അജ്ഞരായ ജനങ്ങൾ വാക്കുകളെടുത്ത് അവകൊണ്ടു കളിച്ചുതുടങ്ങി, മതത്തെ അനുഷ്ഠാനത്തിനുള്ളതല്ലാതെ വാക്കുകളെക്കൊണ്ടുള്ള വെറും കളിയാക്കി മാറ്റി. പിന്നെ മതമെന്നത്, 'എൻെറ പിതാവിൻെറ മതം', 'നമ്മുടെ വംശത്തിൻെറ മതം,' 'നമ്മുടെ രാഷ്ട്രത്തിൻെറ മതം,' എന്നിങ്ങനെയായി. മതമനുസരിക്കുന്നതു സ്വരാജ്യസ്നേഹത്തിൻെറ ഒരംഗം മാത്രമായി കലാശിച്ചു. സ്വരാജ്യസ്നേഹം എപ്പോഴും പക്ഷപാതത്തോടുകൂടിയതാണല്ലോ. അതുകൊണ്ടു മതങ്ങൾക്കുതമ്മിൽ രഞ്ജിപ്പുണ്ടാക്കുക ദുഷ്കരംതന്നെ. എങ്കിലും ഈ മതസൗഹാർദ്ദമെന്ന വിഷയത്തെപ്പറ്റി നമുക്കു ചിന്തിക്കണം.

ഓരോ പ്രസിദ്ധ മഹാമതത്തിലും മൂന്നു വിഭാഗങ്ങളുണ്ട്. ഒന്നാമത്തേത്, അതിൻെറ മൂലതത്ത്വങ്ങളെയും ലക്ഷ്യത്തെയും ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗ

ങ്ങളെയും പ്രതിപാദിച്ച് അതിന്റെ മുഴുവൻ വ്യാപ്തിയെയും പ്രദർശിപ്പിക്കുന്ന തത്ത്വജ്ഞാനഭാഗം. രണ്ടാമത്തേത്, ആ തത്ത്വങ്ങളെ മൂർത്തമാക്കി കാണിക്കുന്ന പുരാണകഥാഭാഗം. അതു മനുഷ്യരുടെയും ദേവന്മാരുടെയും മറ്റും ചരിത്രത്തിന്റെ നിലയിലായിരിക്കും; മൂന്നാമത്തേതു ക്രിയാകലാപഭാഗം. ഇതു കുറേക്കൂടെ മൂർത്തമായിരിക്കും; വിഗ്രഹങ്ങളും ആരാധനാസമ്പ്രദായങ്ങളും ഇന്ദ്രിയപ്രീതികരങ്ങളായ പുഷ്പധൂപാദികളും പല ശാരീരികഭാവങ്ങളും അടങ്ങിയിരിക്കും; ക്രിയാമയമാണിത്. പ്രസിദ്ധമതങ്ങളിലെല്ലാം ഈ മൂന്നു മൂലഭാഗവുമുണ്ട്. ചിലത് അതിൽ ഒന്നിനെ, ചിലതു മറ്റൊന്നിനെ അധികം പ്രധാനമാക്കിയിരിക്കും എന്നേ വ്യത്യാസമുള്ളു. ഇപ്പോൾ നമുക്ക് ഇതിൽ ഒന്നാമത്തേതായ തത്ത്വജ്ഞാനവിഭാഗത്തെപ്പറ്റി വിചാരിക്കാം. സാർവ്വലൗകികമായ ഒരു തത്ത്വജ്ഞാനമുണ്ടോ? ഇന്നോളമില്ല. ഓരോ മതവും സ്വസിദ്ധാന്തങ്ങളെ പ്രഖ്യാപിച്ച് അവമാത്രം സത്യമെന്നു ശഠിക്കുന്നു. മാത്രമല്ല, അവയിൽ വിശ്വസിക്കാത്തവരുടെ ഗതി ഭയങ്കരമാണെന്നു വിശ്വസിക്കുകയും ചെയ്യുന്നു. തങ്ങൾ വിശ്വസിക്കുംപോലെ മറ്റു ജനങ്ങളെക്കൊണ്ടു വിശ്വസിപ്പിക്കാൻ ചിലർ വാളെടുക്കുകപോലും ചെയ്യും. ഇതു ക്രൂരത നിമിത്തമല്ല, മതഭ്രാന്തെന്ന ഒരുതരം മസ്തിഷ്കവ്യാധി നിമിത്തമാണ്. ഈ മതഭ്രാന്തന്മാർ ഉറച്ച വിശ്വാസമുള്ളവരാണ്, മനുഷ്യരാശിയിൽ അത്യന്തം ആത്മാർത്ഥതയുള്ളവർ, എന്നാൽ മറ്റു ഭ്രാന്തന്മാരെപ്പോലെ യുക്തി വിഹീനർ. മതഭ്രാന്തെന്ന ഈ രോഗം എല്ലാ രോഗങ്ങളിലുംവെച്ച് അധികം ആപത്കരമാണ്. അതു മനുഷ്യപ്രകൃതിയിലുള്ള ദുഷ്ടതയെയാകെ കുത്തിയിളക്കും, കോപത്തെ തട്ടിയുണർത്തും, സിരാബന്ധത്തിനു മുറുക്കം കൂട്ടും, മനുഷ്യരെ വ്യാഘ്രതുല്യരാക്കും.

ഇനി പുരാണകഥാഭാഗം നോക്കുമ്പോൾ, അതിൽ സാദൃശ്യമുണ്ടോ? രഞ്ജിപ്പുണ്ടോ, സർവ്വമതങ്ങളും സ്വീകരിക്കുന്ന പുരാണകഥയുണ്ടോ? ഇല്ലെന്നു നിശ്ചയം. ഓരോ മതത്തിനും സ്വന്തം കഥകളുണ്ട്. 'എന്റെ കഥകൾ വെറും കെട്ടുകഥകളല്ല' എന്ന് ഓരോരുത്തനും പറയും. ഈ സംഗതി ഒരുദാഹരണം മുഖേന മനസ്സിലാക്കാൻ നോക്കാം. ഉദാഹരണം മാത്രമായിട്ടാണ് ഞാൻ പറയുന്നത്, ഒരു മതത്തിന്റെയും നിരൂപണമായിട്ടല്ല. ഈശ്വരൻ പ്രാവിന്റെ രൂപം പൂണ്ടു ഭൂമിയിലേക്കു വന്നു എന്നു ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു. അവർക്ക് അതു യഥാർത്ഥചരിത്രമാണ്, വെറും പഴംകഥയല്ല. ഈശ്വരൻ പശുവിൽ പ്രത്യക്ഷമായിരിക്കുന്നു എന്നു ഹിന്ദുക്കൾ വിശ്വസിക്കുന്നു. അതു വെറും പൊയ്ക്കഥയാണ്, ചരിത്രകഥയല്ല, അന്ധവിശ്വാസമാണ് എന്നു ക്രിസ്ത്യാനി പറയുന്നു. പിന്നെ ഒരുദാഹരണം: ഇരുവശത്തും, ദേവദൂതന്മാരെ കാണിച്ചുകൊണ്ട് ഒരു പെട്ടി, ഒരു പേടകരൂപത്തിൽ ഒന്നുണ്ടാക്കിയാൽ, അതു ദിവ്യം, യഹോവയ്ക്കു പരിശുദ്ധം, ശ്രീകോവിലിനുള്ളിൽ വെയ്ക്കാവുന്നത് എന്ന് യഹൂദർ വിശ്വസിക്കുന്നു. എന്നാൽ ആ വിഗ്രഹം അഴകുറ്റ ഒരു പുരുഷന്റെയോ

സ്ത്രീയുടെയോ രൂപത്തിലാകുമ്പോൾ, അതു ഭയങ്കര വിഗ്രഹാരാധന, അതിനെ അടിച്ചുടയ്ക്കണം,' എന്നാണ് അവരുടെ നില. ഇതാണ് നമ്മുടെ പുരാണപ്പൊരുത്തം!

'എൻെറ മതപ്രവാചകൻ ഇന്നിന്ന ആശ്ചര്യങ്ങൾ ചെയ്തുകാണിച്ചു' എന്ന് ഒരാൾ, 'അതു വെറും അന്ധവിശ്വാസം' എന്നു മറ്റൊരാൾ. എന്നാൽ ആ പറയുന്ന മറ്റവർതന്നെ തങ്ങളുടെ പ്രവാചകന്മാർ അതിനെക്കാളേറെ ആശ്ചര്യങ്ങൾ കാണിച്ചു എന്നും അതെല്ലാം വാസ്തവചരിത്രമാണെന്നും പറയും. ഈ ജനങ്ങളുടെ തലച്ചോറിൽ വെറും പുരാണപ്പൊയ്കഥയെയും വാസ്തവചരിത്രകഥയെയും വേർതിരിച്ചറിയാനുള്ള യന്ത്രം പ്രവർത്തിക്കുന്നതെങ്ങനെ എന്നു മറ്റാർക്കും അറിയാവതല്ല. ആ വക കഥകൾ ഏതു മതത്തിൽച്ചേർന്നവയായാലും വാസ്തവത്തിൽ പഴംകഥകളും, പക്ഷേ ചിലപ്പോൾ അല്പം ചരിത്രാംശം കൂട്ടിക്കലർത്തിയവയുമാവാം.

ഇനിയുള്ളത് ആരാധനാസമ്പ്രദായം. ഒരു ശാഖയ്ക്ക് ഒരു സമ്പ്രദായം, അതു ദിവ്യം; മറ്റു സമ്പ്രദായങ്ങളെല്ലാം ശുദ്ധമേ അന്ധത്വം. ഇതാണ് ഓരോ ശാഖയുടെയും വിചാരം. അന്യശാഖയുടെ സമ്പ്രദായം മഹാഭയങ്കരമാണെന്ന് ഓരോ ശാഖയും വിശ്വസിക്കുന്നു. ഉദാഹരണത്തിന് ഒരു സാധാരണചിഹ്നം നോക്കുക. ലിംഗം എന്ന ചിഹ്നം തീർച്ചയായും യൗനമാണ്. എന്നാൽ ആ ഭാവം തീരെ മറന്ന് ഇപ്പോൾ അതു സ്രഷ്ടാവിൻെറ ചിഹ്നം മാത്രമായിരിക്കുന്നു. ഈ ചിഹ്നം സ്വീകരിച്ചിട്ടുള്ള ശാഖക്കാർ അതിൻെറ യൗനഭാവം തീരെ വിസ്മരിച്ച് അതിനെ ഈശ്വരചിഹ്നമായിമാത്രം കരുതുന്നു. അന്യശാഖയിലും വർഗ്ഗത്തിലും പെട്ടവരാകട്ടെ, അതിനെ യൗനമാത്രമായി കരുതി നിന്ദിച്ചധിക്ഷേപിക്കുന്നു. അവർതന്നെ ലിംഗാരാധനക്കാർക്ക് അത്യന്തം നികൃഷ്ടമായി തോന്നുന്ന ഒരു സമ്പ്രദായം അനുസരിക്കുന്നുമുണ്ടാവാം. ഉദാഹരണത്തിന് ഇതു രണ്ടും എടുക്കുക, ലിംഗപ്രതീകവും ദിവ്യഭുക്തിയും (Sacrament). ക്രിസ്ത്യാനിയുടെ ദൃഷ്ടിയിൽ ലിംഗം അതിനികൃഷ്ടം, ഭയങ്കരം; ഹിന്ദുവിൻെറ ദൃഷ്ടിയിൽ ക്രിസ്ത്യാനികളുടെ ദിവ്യഭുക്തി മഹാഭയങ്കരം. ഒരാളുടെ സദ്ഗുണങ്ങൾ തങ്ങൾക്കുണ്ടാവാൻവേണ്ടി ആ ആളെ കൊന്ന് അയാളുടെ രക്തം കുടിക്കുകയും മാംസം തിന്നുകയും ചെയ്യുന്ന രൂപത്തിലുള്ള ദിവ്യഭുക്തി നരമാംസഭുക്തിയെന്ന വെറും കാടൻ സമ്പ്രദായമാണെന്നു ഹിന്ദുക്കൾ പറയുന്നു. ഇതു ചില കാട്ടുമനുഷ്യർ (അപരിഷ്കൃതർ) ചെയ്യുന്നതാണ്. അവർ വലിയ ധൈര്യശാലിയായ ഒരാളുടെ ധൈര്യവും വീര്യവും തങ്ങൾക്കുണ്ടാകാൻവേണ്ടി അയാളെ കൊന്ന് ആ ഹൃദയം ഭക്ഷിക്കും. ഇതു വാസ്തവമാണെന്നും ഇതാണ് ദിവ്യഭുക്തിസമ്പ്രദായത്തിൻെറ മൂലമെന്നും ഒരു ക്രിസ്ത്യൻഭക്തനായ സർ ജോൺ ലബ്ബോക്പോലും സമ്മതിച്ചിട്ടുണ്ട്. എന്നാൽ ഇതാണ് അതിൻെറ മൂലമെന്ന് ക്രിസ്ത്യനികൾ ഒരിക്കലും സമ്മതിക്കില്ല. തങ്ങളുടെ സമ്പ്രദായത്തിൽ എന്താണന്തർഭവിച്ചിരിക്കു

ന്നതെന്ന ചിന്തയ്ക്ക് അവരുടെ മനസ്സിൽ സ്ഥാനമില്ല. അതു തുലോം പരിശുദ്ധമായ ഒരാചാരം, അത്രയേ അവർക്കറിയേണ്ടു. അങ്ങനെ ആരാധനയിൽപ്പോലും പൊതുവിൽ ആദരണീയവും സ്വീകാര്യവുമായ ഒരു സാർവ്വലൗകികപ്രതീകവുമില്ല. അപ്പോൾ സാർവ്വലൗകികത്വം എവിടെ? ഒരു സർവ്വലോകമതസ്വരൂപം എങ്ങനെ സാദ്ധ്യമാകും? ഈ വിഷമാവസ്ഥ യിലും അങ്ങനെയൊന്ന് ഇപ്പോഴേ ഉണ്ട്. അതെന്താണെന്നു നോക്കാം.

സർവ്വലോകസാഹോദര്യത്തെപ്പറ്റിയും അതുതന്നെ പ്രചരിപ്പിക്കാൻ സംഘങ്ങൾ പൊങ്ങിവരുന്നതിനെപ്പറ്റിയും കേൾക്കുന്നുണ്ടല്ലോ. അവിടെ ഒരു പഴയ കഥ ഓർമ്മവരുന്നു. മദ്യപാനം പാപമായിട്ടാണ് ഇന്ത്യക്കാർ കരുതുന്നത്. രണ്ടു സഹോദരന്മാർ ഒരു ദിവസം രാത്രി രഹസ്യമായി മദ്യം കഴിക്കണമെന്നാഗ്രഹിച്ചു. ഏറ്റവും ആചാരനിഷ്ഠനായ അവരുടെ അമ്മാവൻ അടുത്ത മുറിയിൽ കിടന്നുറങ്ങുന്നുണ്ട്. അതുകൊണ്ട് മദ്യം കഴിക്കാൻ തുടങ്ങുന്നതിനുമുമ്പ് 'ഒച്ചയുണ്ടാക്കരുത്, അമ്മാവൻ ഉണരും' എന്ന് അന്യോന്യം പറഞ്ഞ്, അവർ കുടി തുടങ്ങി. പിന്നെയും അതുതന്നെ പറഞ്ഞുപറഞ്ഞ് ശബ്ദം മുഴുത്തു. 'ഒച്ചയുണ്ടാക്കരുത്, അമ്മാവൻ ഉണരും' എന്ന് ഒരോരുത്തനും മറ്റേവൻെറ ഒച്ച കവച്ചു പറഞ്ഞുതുടങ്ങി. വലിയ ബഹളമായി. അമ്മാമൻ ഉണർന്നു, അവരുടെ മുറിയിൽ വന്നു, കാര്യം മനസ്സിലാക്കി. നാമിപ്പോൾ ഏതാണ്ട് ആ മദ്യപന്മാരെപ്പോലെയാണ്. 'സർവ്വലോകസാഹോദര്യം! നാമെല്ലാം സമന്മാർ! അതുകൊണ്ട് നമുക്ക് ഒരു സംഘമുണ്ടാക്കുക.' സംഘമുണ്ടാക്കിക്കഴിഞ്ഞാൽ അതു സർവ്വസമത്വ ത്തിനു വിരുദ്ധമായി; പിന്നെ സമത്വമില്ല. മുഹമ്മദീയർ സർവ്വസാഹോദര്യം പ്രഖ്യാപനം ചെയ്യുന്നു. അതിൻെറ വാസ്തവഫലമോ? ചോദിക്കാനുണ്ടോ? മുഹമ്മദീയനല്ലാത്ത ഒരാൾക്കും അവരുടെ സംഘത്തിൽ സ്ഥാനമില്ല; ആയാളുടെ കഴുത്തറുത്തു എന്നു വരാനാണ് അധികമെളുപ്പം. എന്നാൽ ക്രിസ്ത്യാനികളും സർവ്വസാഹോദര്യമെന്നു പ്രസംഗിക്കുന്നുണ്ട്. എന്നാൽ ക്രിസ്ത്യനല്ലാത്തവർക്ക് അവർ കല്പിക്കുന്ന സ്ഥാനമോ? അതു നിത്യം തോലുരിച്ചു ചുട്ടുപഴുപ്പിക്കുന്ന ആ ലോകംതന്നെ.

അങ്ങനെ സർവ്വസാഹോദര്യവും സമത്വവും അന്വേഷിച്ചുകൊണ്ട് നാം ലോകയാത്ര തുടരുന്നു. ആ വിധം പ്രസംഗം ഇനി കേൾക്കുമ്പോൾ നിങ്ങൾ അല്പം സൂക്ഷിക്കണം, നിങ്ങളെപ്പറ്റി കരുതൽ വേണം എന്നു പറയുവാൻ തോന്നുന്നു. കാരണം ആ പ്രസംഗങ്ങൾക്കിടയിൽ പലപ്പോഴും ഉള്ളത് മുഴുത്ത സ്വാർത്ഥമാണ്. ഹേമന്തകാലത്ത് ചിലപ്പോൾ ഒരു കാർമേഘം പൊന്തിവരും, പൊടിപൂരമായി ഇടി മുഴക്കും; മഴ തുള്ളിയും വീഴില്ല. വർഷക്കാലത്തെ മേഘമാകട്ടെ ശബ്ദിക്കില്ല, പേമാരി ചൊരിയുകയും ചെയ്യും. അതുപോലെ മനുഷ്യസാഹോദര്യഭാവം ഹൃദയത്തിൽ യഥാർത്ഥമാ യും ഉള്ളവർ, യഥാർത്ഥകർമ്മികൾ, അധികം പ്രസംഗിക്കില്ല, സാഹോദര്യ സ്ഥാപനത്തിനു സംഘം രൂപവല്ക്കരിക്കില്ല; അവരുടെ പ്രവൃത്തികൾ,

അവരുടെ ചേഷ്ടകൾ, അവരുടെ ജീവിതം, അവർക്കു മനുഷ്യവർഗ്ഗത്തോടു യഥാർത്ഥമായ സഹോദരഭാവമുണ്ടെന്നും, പ്രേമവും സഹതാപവുമുണ്ടെന്നും വെളിവായി പ്രകാശിപ്പിക്കും; അവർ സംസാരിക്കുകയല്ല, പ്രവർത്തിക്കുകയാണ്; ജീവിക്കുകയാണ് ചെയ്യുന്നത്! ഈ ലോകത്തിൽ നിരർത്ഥവാഗ്ധാടി കവിഞ്ഞിരിക്കുന്നു; വാചാലത കുറയുകയും ഉള്ളിൽ തട്ടിയ കർമ്മം കുറച്ചുകൂടി ഏറുകയുമാണ് നമുക്കു വേണ്ടത്.

ഇതുവരെ നോക്കിയേടത്തോളം മതങ്ങളെസ്സംബന്ധിച്ചു സർവ്വസമാന സംഗതികൾ വല്ലതും കാണ്മാൻ പ്രയാസമാണെന്നു കണ്ടുവല്ലോ; എന്നാൽ അങ്ങനെ ചിലതുണ്ടെന്നു നമുക്കറിയാംതാനും. നാമെല്ലാവരും മനുഷ്യരാണ്. എന്നാൽ നാമെല്ലാവരും സമന്മാരോ? അല്ല, തീർച്ച. സമന്മാരെന്ന് ആരു പറയുന്നു? ഭ്രാന്തൻമാത്രം. ബുദ്ധിയിലും ശക്തിയിലും ശരീരത്തിലും നാമെല്ലാവരും ഒരുപോലെയോ? ഒരാൾ മറ്റൊരാളെക്കാൾ ബലശാലി, ഒരാൾ മറ്റൊരാളെക്കാൾ ബുദ്ധിശാലി. സമന്മാരാണെങ്കിൽ ഈ വ്യത്യാസമെങ്ങനെ? അത് ആരുണ്ടാക്കി? നാംതന്നെ. ശക്തിയിൽ ഏറ്റക്കുറവ്, ബുദ്ധിയിൽ ഏറ്റക്കുറവ്, ദേഹബലത്തിൽ ഏറ്റക്കുറവ്; അപ്പോൾ നമുക്കുതമ്മിൽ അസമത്വം ഉണ്ടുതന്നെ. എങ്കിലും സമത്വമെന്ന ഭാവന നമ്മുടെ ഹൃദയത്തെ ആകർഷിക്കുന്നുണ്ടെന്നു നമുക്കറിയാം. നാം എല്ലാവരും മനുഷ്യർതന്നെ: ചിലർ പുരുഷന്മാർ, ചിലർ സ്ത്രീകൾ; ഒരാൾ കറുത്ത്, ഒരാൾ വെളുത്ത്. എന്നാൽ എല്ലാവരും മനുഷ്യർ, ഒരേ മനുഷ്യവർഗ്ഗത്തിൽപ്പെട്ടവർ. മുഖങ്ങൾ വിവിധങ്ങൾ. ഒരേപോലുള്ള രണ്ടുമുഖം കാണ്മാനില്ല. എങ്കിലും എല്ലാവരും മനുഷ്യർതന്നെ. ഈ കേവലമായ മനുഷ്യത്വം എവിടെയിരിക്കുന്നു? പുരുഷനോ സ്ത്രീയോ കറുത്തവനോ വെളുത്തവനോ ആയിക്കാണുന്ന ഈ നാനാത്വത്തിൽ അവയ്ക്കു പൊതുവായി ഒരു കേവലമനുഷ്യത്വമുണ്ടെന്നു നാമറിയുന്നു. അതിനെ ഗ്രഹിക്കാൻ, അതിനെ ഇന്ദ്രിയവിഷയമാക്കുവാൻ, അതിനെ വേർപെടുത്തി സാക്ഷാത്താക്കുവാൻ ശ്രമിച്ചാലും സാദ്ധ്യമാകുന്നില്ല. പക്ഷേ അതുണ്ടെന്നു തീർച്ച. വല്ലൊരു സംഗതിയും ഉറപ്പായുണ്ടെങ്കിൽ അത് ഈ സർവ്വസമാനമായ മനുഷ്യത്വമുണ്ടെന്നതാണ്. ആ സർവ്വസാധാരണ ഭാവത്തിൽക്കൂടെയാണ് ഞാൻ നിങ്ങളെ പുരുഷനായോ സ്ത്രീയായോ കാണുന്നത്. അതുപോലെയാണ് ലോകത്തിലുള്ള വിവിധ മതങ്ങളിൽക്കൂടിയും ഈശ്വരനെന്ന ഭാവത്തിൽ അനുസ്യൂതമായിരിക്കുന്ന വിശ്വമതവും. അതു ശാശ്വതമായുണ്ടായിരിക്കേണ്ടതും ഉള്ളതുമാണ്; 'ഈ മണികളെ കോർത്തിരിക്കുന്ന സൂത്രം ഞാനാണ്!' ഓരോ മണിയും ഓരോ മതമോ മതശാഖയോ ആണ്. വിവിധ മണികൾ അത്തരവും അവയിലൂടെ ഓടുന്ന നൂൽ ഈശ്വരനുമാണ്, മനുഷ്യരിൽ ഭൂരിപക്ഷവും അതറിയുന്നില്ലെന്നുമാത്രം.

നാനാത്വത്തിൽ ഏകത്വം എന്നതത്രേ പ്രപഞ്ചവ്യവസ്ഥ. നാമെല്ലാവരും മനുഷ്യരാണെങ്കിലും പരസ്പരം വ്യത്യസ്തർ. മനുഷ്യരാശിയുടെ അംശമെന്ന

നിലയിൽ ഞാനും നിങ്ങളും ഒന്ന്. എന്നാൽ ശ്രീമാൻ ഇന്നാൾ എന്ന നിലയിൽ നാം വേറെവേറെ. പുരുഷൻ എന്ന ഭാവത്തിൽ നിങ്ങൾ സ്ത്രീയിൽനിന്നു ഭിന്നൻ, മനുഷ്യഭാവത്തിൽ നിങ്ങൾ രണ്ടുപേരും ഒന്ന്. മനുഷ്യഭാവത്തിൽ നിങ്ങൾ മൃഗത്തിൽനിന്നു വ്യത്യസ്തൻ, എന്നാൽ പ്രാണിഭാവത്തിൽ നിങ്ങളും തിര്യക്കുകളും സസ്യങ്ങളും ഒന്ന്. സത്ത (ഉണ്മ) എന്ന ഭാവത്തിലാവട്ടെ നിങ്ങളും പ്രപഞ്ചമാസകലവും ഒന്ന്. ആ സർവ്വസത്ത പ്രപഞ്ചത്തിൽ പരമാവധിയായുള്ള ഐക്യം, ആണ് ഈശ്വരൻ. ആ ഈശ്വരനിൽ നാമെല്ലാം ഒന്ന്. ദൃശ്യാവസ്ഥയിലാകട്ടെ ഈ നാനാത്വങ്ങൾ എന്നും ഉണ്ടായിരിക്കയും വേണം. പുറമെ കാണും വിധമുള്ള നമ്മുടെ കർമ്മങ്ങളിലും ശക്തികളിലും ഈ വ്യത്യാസങ്ങൾ എന്നും ഉണ്ടായിരിക്കണമെന്നതു തീർച്ച. അപ്പോൾ വിശ്വമതം എന്ന ഭാവനയാൽ വന്നുകൂടുന്നത് എല്ലാ മനുഷ്യരും എന്തെങ്കിലുമൊരു സിദ്ധാന്തസമുച്ചയത്തിൽ വിശ്വസിക്കുക എന്നർത്ഥമാണെങ്കിൽ അതു തീരെ അസംഭാവ്യം, അത് ഒരിക്കലും സാദ്ധ്യമല്ല. എല്ലാ മുഖങ്ങളും ഒരേവിധമിരിക്കുന്ന ഒരു കാലമുണ്ടാവില്ല. അതുപോലെ സകല മനുഷ്യർക്കും സ്വീകാര്യമായ പുരാണകഥയുണ്ടാവുകയും അസംഭാവ്യം. സർവ്വസമാനമായ ആരാധനാപദ്ധതിയും അസംഭാവ്യം. അങ്ങനെയൊരവസ്ഥ ഒരിക്കലും വരാവുന്നതല്ല; വന്നുപോയാൽ ലോകം നശിച്ചു. എന്തുകൊണ്ടെന്നാൽ വൈവിധ്യമാണ് ജീവിതത്തിൻെറ പ്രഥമ തത്ത്വം. നാം രൂപമുള്ളവരായിരിക്കുന്നതെങ്ങനെ? വ്യത്യസ്തത നിമിത്തം. പൂർണ്ണസമത്വം നമ്മുടെ നാശമാകും. സമമായും സമഗ്രമായും പ്രസരിക്കുക എന്നതു താപത്തിൻെറ സ്വഭാവമാണ്: ഈ മുറിയിലുള്ള താപം അപ്രകാരം പ്രസരിച്ചുകഴിഞ്ഞാൽ പിന്നെ ആ താപമെന്ന നിലയേ ഇല്ലെന്നാകും. പ്രപഞ്ചത്തിൽ ചലനം ഉണ്ടാകുന്നതെങ്ങനെ? സമനില തെറ്റിയിട്ട്. സാർവ്വത്രികസാമ്യം പ്രപഞ്ചനാശത്തിൽമാത്രം. അപ്പോഴല്ലാതെ ആ നില സംഭാവ്യമല്ല. എന്നു മാത്രമല്ല, അങ്ങനെ വരുന്നത് ആപത്കരവുമാണ്. നാമെല്ലാവരും ഒരേവിധം വിചാരിക്കണമെന്നാഗ്രഹിക്കരുത്. അങ്ങനെ ആയാൽ നമുക്കു വിചാരിക്കാൻ ഒന്നുമുണ്ടാവില്ല. നാം പ്രദർശനശാലയിൽ കാണുന്ന ഈജിപ്തുരാജ്യത്തിലെ സുരക്ഷിതശവ(മമ്മി)ങ്ങളെപ്പോലെ നിശ്ചിന്തന്മാരായി അന്യോന്യം നോക്കിയിരിക്കുംപോലെയാകും. ഈ വ്യത്യാസം, ഈ ഭിന്നിപ്പ്, ഈ സമതാഭംഗമാണ് നമ്മുടെ ചിന്തകളുടെയും പുരോഗമനത്തിൻെറയും ജീവൻ. ഇത് ഈവിധം തന്നെയാകണം.

എന്നാൽപ്പിന്നെ വിശ്വമതാദർശമെന്നു പറയുന്നതിൻെറ താല്പര്യമെന്ത്? സർവ്വമനുഷ്യരും ഒരുപോലെ കൈക്കൊള്ളുന്ന തത്ത്വമെന്നോ പുരാണകഥയെന്നോ പൂജാസമ്പ്രദായമെന്നോ അല്ല ഞാൻ വിചാരിക്കുന്നത്; അതു സാദ്ധ്യമല്ല. ലോകം ചക്രങ്ങൾക്കുള്ളിൽ ചക്രങ്ങൾവെച്ചു വിഷമംപിടിച്ച നൂലാമാലയായി അത്യാശ്ചര്യകരമായ ഒരു മഹായന്ത്രമായിത്തന്നെയിരിക്കും

എന്നെനിക്കറിയാം. ആ സ്ഥിതിയിൽ നമുക്ക് എന്തു ചെയ്യാൻ കഴിയും? നമുക്ക് അതിലെ ചക്രങ്ങൾക്ക് എണ്ണ കൊടുത്തു, കടി ചുരുക്കി, യന്ത്രഗതിക്ക് മയമുണ്ടാക്കാം. അതെങ്ങനെ? ഈ വിവിധത്വം സ്വാഭാവിക മായിത്തന്നെ വേണ്ടതാണെന്നു മനസ്സിലാക്കുന്നതുകൊണ്ട്, നമുക്ക് ഏകത്വം പ്രകൃത്യാ ഉള്ളതുപോലെ നാനാത്വവും സ്വാഭാവികമാണെന്നു ധരിക്കുന്നതുകൊണ്ട്. ഒരേ തത്ത്വം ഒരു ലക്ഷം പ്രകാരത്തിൽ പ്രകാശിപ്പി ക്കാമെന്നും, അതോരോന്നും പ്രകാശിക്കുന്നേടത്തോളം സത്യമാണെന്നും മനസ്സിലാക്കണം. ഒരേ വസ്തുവിനെ പല ഭാഗത്തുനിന്നും നോക്കിക്കാണാം. കാണുന്നതെല്ലാം ആ വസ്തുവിനെത്തന്നെ. സൂര്യനെ ഉദാഹരണമായെ ടുക്കുക. ഭൂമിയിൽ നില്ക്കുന്ന ഒരാൾ രാവിലെ ഉദിച്ചുയരുന്ന സൂര്യനെ നോക്കുന്നു എന്നു വിചാരിക്കുക; അയാൾ ഒരു വലിയ പന്തു കാണും. അയാൾ ക്യാമറയുമായി സൂര്യനിലേക്കു പ്രയാണംചെയ്യുന്നു എന്നും, യാത്രയിൽ അവിടവിടെവെച്ചു സൂര്യൻെറ ഫോട്ടോ എടുത്തുംകൊണ്ടു സൂര്യനിൽ ചെന്നെത്തുന്നു എന്നും വിചാരിക്കുക. ഓരോ സ്ഥാനത്തുവെ ച്ചെടുത്ത ഫോട്ടോവും മറ്റു സ്ഥാനങ്ങളിൽവെച്ചെടുത്തവയിൽനിന്നു വ്യത്യസ്തമായിരിക്കും. മടങ്ങിവരുമ്പോൾ അയാളുടെ കയ്യിൽ അനേകം ഛായകളുണ്ടാവും. അതോരോന്നും വെവ്വേറെ സൂര്യന്മാരുടേതുപോലെയി രിക്കും. എന്നാൽ അവയെല്ലാം ഒരേ സൂര്യൻെറ ഛായ വിഭിന്നസ്ഥാനങ്ങ ളിൽനിന്നെടുത്തതാണെന്നു നമുക്കറിയാം. അതേ വിധമാണ് ഈശ്വരകാര്യ വും. ഉത്കൃഷ്ടമോ നികൃഷ്ടമോ ആയ തത്ത്വബോധത്തിൽക്കൂടെയോ, അതിസൂക്ഷ്മാർത്ഥമോ സ്ഥൂലാർത്ഥമോ ആയ കഥകളിൽക്കൂടെയോ, അത്യന്തം പരിഷ്കൃതമോ അതിപ്രാകൃതമോ ആയ പൂജാപദ്ധതിയിൽക്കൂടെ യോ ചെന്നാലും, ഏതു ശാഖയും ഏതു ജീവനും ഏതു രാഷ്ട്രവും ഏതു മതവും അറിഞ്ഞോ അറിയാതെയോ ഈശ്വരാഭിമുഖമായാണ് പ്രയാണം ചെയ്യുന്നത്; മനുഷ്യനുണ്ടാകുന്ന ഏതൊരു തത്ത്വദർശനവും ഈശ്വരൻെറ ദർശനമാണ്, മറ്റൊന്നിൻെറയുമല്ല. ഒരു സരസ്സിൽനിന്നു വെള്ളംകൊണ്ടുവരുവാൻ നാമെല്ലാരും ഓരോ പാത്രവുമായി പോകുന്നു. ഒരാളുടെ കയ്യിൽ ഒരു കോപ്പ, മറ്റൊരാളുടെ കയ്യിൽ ഒരു ഭരണി, വേറൊ രാളുടെ കയ്യിൽ ഒരു കൊട്ടക്കോരിക, ഇങ്ങനെയാണ് കൊണ്ടുപോയത്. എല്ലാവരും അവരവരുടെ പാത്രം നിറച്ചുകൊണ്ടുവരുന്നു. ഓരോരുത്ത ൻെറ കയ്യിലെ വെള്ളവും അവനവൻെറ പാത്രത്തിനനുസരിച്ച രൂപത്തിലാ യിരിക്കും. കോപ്പ കൊണ്ടുവന്നവനു വെള്ളം കോപ്പയുടെ ആകൃതിയിലും ഭരണികൊണ്ടുവന്നവന് ആ ആകൃതിയിലുമായിരിക്കും; ഇങ്ങനെ ഓരോരുത്തർക്കും. എന്നാൽ എല്ലാറ്റിലുമുള്ളതു ജലം, ഒരേ ജലം, മറ്റൊന്നുമല്ല. മതകാര്യവും അങ്ങനെയാണ്. നമ്മുടെ മനസ്സുകൾ നമ്മുടെ പാത്രങ്ങൾപോലെ; നമ്മുടെ എല്ലാവരുടെയും യത്നം ഈശ്വര ഗ്രഹണ ത്തിനും. ഈശ്വരൻ വിവിധ പാത്രങ്ങളിൽ നിറയുന്ന ജലംപോലെ;

പാത്രസ്വരൂപമനുസരിച്ച് ഈശ്വരപ്രാപ്തിയും. എന്നാൽ ഈശ്വരൻ ഒന്നേയൊന്ന്. ഏതു പാത്രത്തിലും ഈശ്വരൻ. അഖിലാത്മകത്വത്തിന്റെ ഇത്രമാത്രം അംഗീകാരമാണ് നമുക്കു ലഭിക്കാവുന്നത്.

ആലോചനയിൽപ്പെടുന്നേടത്തോളം ഇതു ശരി. പക്ഷേ ഈ ബോധത്തിൽ മതങ്ങൾക്കു തമ്മിൽ സമന്വയമുണ്ടാക്കുവാൻ നടപ്പിൽവരുത്താവുന്ന പദ്ധതി വല്ലതുമുണ്ടോ? നാനാവിധമായ മതഭാവനകളെല്ലാം സത്യമാണെന്നു പഴയ പഴയ കാലത്തേ കണ്ടറിഞ്ഞതാണ്. അവയെ തമ്മിലിണക്കി സർവ്വസ്വീകാര്യമായ ഒരു മതം പ്രഖ്യാപിക്കാനും എല്ലാ മതങ്ങളും സൗഹാർദ്ദമായി മേളിക്കാനും നൂറുനൂറു യത്നങ്ങൾ ഭാരതത്തിലും അലക്സാൻഡ്രിയയിലും യൂറോപ്പിലും ചൈനയിലും ജപ്പാനിലും തിബത്തിലും ഒടുവിൽ അമേരിക്കയിലും ഉണ്ടായിട്ടുണ്ട്. അവയെല്ലാം പരാജയപ്പെട്ടു; കാരണം അവയ്ക്കു ഒരു പ്രായോഗികപദ്ധതിയുമുണ്ടായിരുന്നില്ല. എല്ലാ മതങ്ങളും ശരിയാണെന്ന് പലരും സമ്മതിച്ചിട്ടുണ്ട്. എന്നാൽ സമന്വയത്തിൽ ഓരോന്നിന്റെയും വ്യക്തിത്വം, പ്രത്യേകത, പൊയ്പോകാതെ പരിപാലിച്ചുകൂട്ടിയിണക്കാനുള്ള പ്രയോഗമാർഗ്ഗം ആരും കാണിച്ചുതന്നില്ല. ഏതു മതസ്ഥന്റെയും വ്യക്തിത്വത്തിന്, വിശേഷതയ്ക്ക്, കോട്ടം തട്ടിക്കാതെയും അതോടൊപ്പം ഇതരന്മാരുമായി ഐക്യം പ്രാപിക്കാവുന്ന ഒരു സ്ഥാനം കാട്ടിക്കൊടുത്തുമുള്ള ഒരു പദ്ധതി മാത്രമേ പ്രായോഗികമാകൂ. എന്നാൽ ഇക്കാലംവരെയുണ്ടായിട്ടുള്ള മതസൗഹാർദ്ദപദ്ധതികളെല്ലാം വാസ്തവത്തിൽ ചെയ്തിട്ടുള്ളത്, നാനാ മതങ്ങളിലെയും തത്ത്വഭാവനകൾ എടുത്തുകൂട്ടി ഒരു സിദ്ധാന്തസമുച്ചയമാക്കി എല്ലാ മതങ്ങളെയും അതിൽ ബന്ധിക്കുകയാണ്. തത്ഫലമായി വിരോധഭാവത്തിൽ പരസ്പരം ഉന്തിത്തള്ളി ക്ലേശിക്കുന്ന പുതിയ മതശാഖകൾ ഉദ്ഭവിക്കുകയും ചെയ്തു.

ഒരു ചെറിയ പദ്ധതി എന്റെ വകയായുമുണ്ട്. അതു നടപ്പിൽ വരുന്നതോ അല്ലയോ എന്നറിഞ്ഞുകൂടാ. നിരൂപണത്തിനുവേണ്ടി അതു നിങ്ങളെ അറിയിക്കാൻ ഞാനാഗ്രഹിക്കുന്നു. ആദ്യമായി എനിക്ക് മനുഷ്യലോകത്തോടാവശ്യപ്പെടുവാനുള്ളത് 'നശിപ്പിക്കരുത്' എന്ന മുദ്രാവാക്യം അംഗീകരിക്കാനാണ്. നശിപ്പിക്കുന്ന പരിഷ്കർത്താക്കൾ ലോകത്തിൽ ഒരു നന്മയും ചെയ്യുന്നില്ല. നശിപ്പിക്കാതിരിക്കുക, വലിച്ചിട്ടു താഴ്ത്താതിരിക്കുക. നേരെമറിച്ചു നിർമ്മിക്കുക, ഉയർത്തുക, കഴിവുണ്ടെങ്കിൽ സഹായിക്കുക. കഴിവില്ലയോ, കൈകെട്ടി മാറിനിന്ന്, കാര്യങ്ങൾ നടക്കുന്നതു കാണുക. സഹായം ചെയ്യാൻ കഴിഞ്ഞില്ലെങ്കിലും ദ്രോഹം ചെയ്യാതിരിക്കുക. ഒരാളുടെയും ഉള്ളിൽത്തട്ടിയ വിശ്വാസത്തിന്നെതിരായി ഒരു വാക്കു പറയാതിരിക്കുക. രണ്ടാമത്, ആര് ഏതു നിലയിൽ നില്ക്കുന്നുവോ ആ നിലയിൽനിന്ന് അയാളെ മേൽപ്പോട്ടു കയറ്റുക. സർവ്വമതങ്ങളുടെയും കേന്ദ്രസ്ഥൻ ഈശ്വരനാണെന്നുള്ളതും, നാമോരോരുത്തരും ഓരോ ആരത്തിൽക്കൂടി ആ കേന്ദ്രത്തിലേക്ക് - ഈശ്വരങ്കലേക്ക് - പ്രയാണം

ചെയ്യുകയാണെന്നുള്ളതും സത്യമെങ്കിൽ, നാമേവരും ആ കേന്ദ്രത്തിൽ എത്തിച്ചേർന്നേ ഒക്കൂ. ആരങ്ങളെല്ലാം കൂടിച്ചേരുന്ന ആ കേന്ദ്രസ്ഥാനത്തെത്തുമ്പോൾ നമുക്ക് ഇന്നുള്ള വ്യത്യാസങ്ങളെല്ലാം ഇല്ലാതാകും; അവിടെ എത്തുന്നതുവരെയാകട്ടെ, വ്യത്യാസങ്ങൾ ഉണ്ടായിരിക്കണം താനും. എല്ലാ ആരങ്ങളും അന്യോന്യം ദൂരം കുറഞ്ഞ കേന്ദ്രത്തിലേക്ക് അടുത്തടുത്തു ചെല്ലുന്നു. ഒരാൾ സ്വപ്രകൃതിയനുസരിച്ച് ഒരു ആരത്തിൽ കൂടി പോകുന്നു; മറ്റൊരാൾ മറ്റൊരു ആരത്തിൽക്കൂടി, നാമെല്ലാവരും സ്വന്തം ആരങ്ങൾവഴി മുന്നോട്ടു ചെന്നാൽ ഒടുവിൽ എല്ലാവരും ഒരേ കേന്ദ്രത്തിലെത്തും, തീർച്ച. 'എല്ലാ നിരത്തുകളും റോമിലെത്തിക്കുന്നു.' നാമെല്ലാം സഹജസ്വഭാവാനുസാരം വളർന്നു വികസിക്കുന്നു; തക്ക സമയത്തു പരമതത്ത്വം അറിയുകയും ചെയ്യുന്നു. താൻതന്നെ തനിക്കു ഗുരു. നമുക്കെന്തു ചെയ്യാൻ കഴിയും? ഒരു ശിശുവിനെയെങ്കിലും പഠിപ്പിക്കാൻ നിങ്ങൾക്കു കഴിവുണ്ടെന്നു നിങ്ങൾ വിചാരിക്കുന്നുവോ? നിങ്ങൾക്കു കഴിവില്ല. ശിശു തനിയേ പഠിക്കുന്നു. അതിന്നവസരം കൊടുക്കുകയും തടസ്സങ്ങളെ നീക്കുകയും മാത്രമാണ് നിങ്ങൾക്കു ചെയ്യാവുന്നത്. ഒരു ചെടി വളരുന്നു. നിങ്ങൾ അതിനെ വളർത്തുകയാണോ? അതിനു ചുറ്റും വേലി കെട്ടി വല്ല മൃഗവും അതിനെ തിന്നുപോകാതിരിക്കാൻ സൂക്ഷിക്കുക, അത്രയേ നിങ്ങൾക്കു ചെയ്യാനുള്ളു; അവിടെ നിങ്ങളുടെ കൃത്യം അവസാനിച്ചു. ചെടി തനിയെ വളരുന്നു. ഇതുപോലെയാണ് ഓരോ മനുഷ്യൻെറയും ആദ്ധ്യാത്മിക വളർച്ച. നിങ്ങളെ പഠിപ്പിക്കാൻ ആർക്കും കഴിവില്ല; നിങ്ങളെ അദ്ധ്യാത്മപുരുഷനാക്കുവാൻ ആർക്കും ശക്തിയില്ല. നിങ്ങൾക്കു ഗുരു നിങ്ങൾ തന്നെ. നിങ്ങളുടെ വളർച്ച നിങ്ങളുടെ ഉള്ളിൽനിന്നു വരണം.

ബാഹ്യഗുരുവിന് എന്തുചെയ്യാൻ കഴിയും? വിഘ്നങ്ങളെ കുറച്ചു പരിഹരിക്കാം. അത്രയേ കൃത്യമുള്ളു. അതുകൊണ്ട് കഴിവുപോലെ സഹായിക്കുക, പക്ഷേ നശിപ്പിക്കരുത്. മനുഷ്യരെ ആത്മവാന്മാരാക്കുവാൻ നിങ്ങൾക്കു കഴിയും എന്ന ഭാവനകളെല്ലാം കൈവിടുക. അത് അസാദ്ധ്യം. സ്വന്തം ആത്മാവല്ലാതെ നിങ്ങൾക്കു വേറെ ഗുരുവില്ല, ഇതു മനസ്സിലാക്കണം. അതുകൊണ്ട് എന്തു ഫലമുണ്ടാകും? ജനങ്ങളിൽ അനേകം ഭിന്നഭിന്നപ്രകൃതികൾ കാണുന്നില്ലേ? മനസ്സിലും വാസനകളിലും പ്രകൃതിഭേദം ആയിരമായിരമുണ്ട്. അവയെ തരംതിരിച്ചു ക്ലപ്തവകുപ്പുകളിലാക്കുക സാദ്ധ്യമല്ല; എന്നാൽ ആവശ്യം നടക്കുവാൻ അവയെ നാലു വകുപ്പുകളാക്കിയാൽ മതിയാകും.

ഒന്നാമത്, ഉത്സാഹശീലനായ കർമ്മി. അയാൾക്കു കർമ്മം ചെയ്തുകൊണ്ടിരിക്കണം, അയാളുടെ മാംസപേശികളിലും സിരകളിലും ഗംഭീര ശക്തി കിടപ്പുണ്ട്. കർമ്മം ചെയ്യുക: ആസ്പത്രികൾ കെട്ടുക, നിരത്തുകൾ വെട്ടുക, സാധുസേവ ചെയ്യുക, സംഘടനകളുണ്ടാക്കുക, പദ്ധതികൾ

രൂപീകരിക്കുക, ഇതെല്ലാമാണ് അയാളുടെ ലക്ഷ്യം. പിന്നെ ഒരുതരമുള്ളത് വികാരപരൻ. അയാൾ സുന്ദരവും മഹത്തുമായ വസ്തുക്കളെ അതിമാത്രം സ്നേഹിക്കുന്നു. രമണീയവസ്തുക്കളെപ്പറ്റി വിചാരിക്കാനും പ്രകൃതിയിലെ സുകുമാരഭാവങ്ങളിൽ ആനന്ദിക്കാനും പ്രേമത്തെയും പ്രേമസ്വരൂപനായ ഈശ്വരനെയും ആരാധിക്കാനുമാണ് അയാൾക്കിഷ്ടം. ഏതു കാലത്തെ മഹാത്മാക്കളെയും, മതപ്രവാചകന്മാരെയും അവതാരങ്ങളെയും അയാൾ സർവ്വാത്മനാ സ്നേഹിക്കുന്നു; ക്രിസ്തുവോ ബുദ്ധനോ വാസ്തവമായും ഉണ്ടായിരുന്നെന്നു തെളിയിക്കുവാൻ യുക്തിക്കു കഴിയുമോ ഇല്ലയോ എന്ന് അയാൾ നോക്കുന്നില്ല; ക്രിസ്തു മലമേൽവെച്ചു പ്രസംഗിച്ചത് ഏതു തിയ്യതിക്കാണെന്നോ, കൃഷ്ണൻ ജനിച്ച ലഗ്നം ഏതാണെന്നോ ഉള്ള നോട്ടം അയാൾക്കില്ല: അവരുടെ രമ്യപ്രകൃതികൾ, അവരുടെ കമനീയ വിഗ്രഹങ്ങൾ, ഇവയിലാണ് അയാളുടെ നോട്ടം, അങ്ങനെയാണ് അയാളുടെ ആദർശം. ഇതത്രേ വികാരപരനായ പ്രേമാത്മകൻെറ സ്വഭാവം. പിന്നെയുണ്ട് ഗഹനാന്വേഷിയായ യോഗി (Mystic). അയാളുടെ മനസ്സു തന്നെത്താൻ പരീക്ഷിക്കാനും അതിൻെറ വ്യാപാരങ്ങളെ മനസ്സിലാക്കുവാനും അതിൽ എന്തെല്ലാം ശക്തികൾ ഉണ്ടെന്നറിഞ്ഞ് അവയെ നിയന്ത്രിച്ചു സ്വാധീനമാക്കുവാനും ആഗ്രഹിക്കുന്നു. പിന്നെ തത്ത്വാന്വേഷകൻ, അയാൾക്കു സർവ്വവും തൂക്കിനോക്കണം, വിചാരശക്തിയുപയോഗിച്ചു മനുഷ്യന്നറിയാവുന്ന സർവ്വതത്ത്വങ്ങളെയും അതിക്രമിക്കണം.

അപ്പോൾ, ഒരു മതം മനുഷ്യരിൽ ബഹുഭൂരിപക്ഷത്തിനും തൃപ്തികരമാകണമെങ്കിൽ അത് ഈ പറഞ്ഞ എല്ലാത്തരം മനസ്സുകൾക്കും പറ്റിയ ആഹാരം കൊടുക്കുന്നതാകണം. അതിനു കഴിവില്ലാത്തുള്ളവ ഏകഭാവാത്മകമായിരിക്കും. പ്രേമവും ഭാവവും പ്രചരിപ്പിക്കുന്ന ഒരു ശാഖയിലാണ് നിങ്ങൾ ചെല്ലുന്നതെന്നു വിചാരിക്കുക. അവർ ആടുന്നു, പാടുന്നു, പ്രേമത്തെ വാഴ്ത്തുന്നു. നിങ്ങൾ അവരോട് 'സ്നേഹിതന്മാരേ, ഇതു ശരി, പക്ഷേ എനിക്കു കുറച്ചു കടുപ്പം കൂടിയ വല്ലതും വേണം; കുറച്ചു വിചാരാവസരവും തത്ത്വാന്വേഷണവും വേണം; എനിക്കു സംഗതികളെ യുക്തിയുക്തം അനുക്രമം മനസ്സിലാക്കണം.' എന്നു പറഞ്ഞാൽ 'കടക്കൂ പുറത്ത്' എന്നായിരിക്കും അവരുടെ മറുപടി; പുറത്തു പോവാൻ പറയുക മാത്രമല്ല, കഴിവുണ്ടെങ്കിൽ ലോകാന്തരം പ്രാപിപ്പിക്കുകകൂടി ചെയ്യും. അവരെപ്പോലെയുള്ള വികാരപരന്മാരെ സഹായിക്കാനേ അവർക്കു കഴിയൂ. ഇതാണ് ഫലം. അവർ മറ്റുള്ളവരെ സഹായിക്കുന്നില്ലെന്നുമാത്രമല്ല, നശിപ്പിക്കാൻ ഉദ്യമിക്കുകയും ചെയ്യും. അതുംപോരാ, അതിനേക്കാളും ഏറ്റവും ദുഷ്ടമായ സംഗതിയെന്തെന്നാൽ, മറ്റുള്ളവർക്കു സഹായം ചെയ്യുകയില്ല എന്നുമാത്രമല്ല, ആത്മാർത്ഥതയുണ്ടെന്നുപോലും അവർ വിശ്വസിക്കില്ല. പിന്നെയുണ്ട്, തത്ത്വജ്ഞാനികൾ. അവർ ഇന്ത്യയിലെയും പൗരസ്ത്യരാജ്യങ്ങളിലെയും തത്ത്വജ്ഞാനത്തെപ്പറ്റി

പ്രസംഗിക്കും: അമ്പതക്ഷരം നീണ്ട മനഃശാസ്ത്രസാങ്കേതികപദങ്ങൾ പ്രയോഗിക്കും. എന്നെപ്പോലുള്ള ഒരു സാധാരണക്കാരൻ അവരുടെ അരികെച്ചെന്നു വല്ല ആത്മോപദേശവും തരണമെന്നപേക്ഷിച്ചാൽ അവർ ആദ്യമായിട്ട് ഒന്നു ചിരിക്കും: പിന്നെ 'ഓ! നീ മന്ദബുദ്ധി, ഞങ്ങളെക്കാൾ എത്രയോ താണവൻ. നിനക്കെങ്ങനെ ആത്മതത്ത്വം മനസ്സിലാകും' എന്നു പറയും. ഇവർ കടന്ന തത്ത്വജ്ഞന്മാരാണ്. അവരും നിങ്ങൾക്കു പുറത്തേക്കുള്ള വഴി കാട്ടിത്തരും. മറ്റൊരു വകുപ്പുകാരാണ് ഗഹനാന്വേഷികൾ. അവർ വിവിധ സത്താഭൂമികകളെയും വിവിധ പ്രജ്ഞാഭൂമികകളെയും സിദ്ധികളെയും മറ്റും കുറിച്ച് എന്തെല്ലാമോ സംസാരിക്കും. സാമാന്യനായ നിങ്ങൾ അവരോട് 'എനിക്കു നല്ലതു വല്ലതും ചെയ്യാൻ പറഞ്ഞുതരൂ. മനനവും മറ്റും എനിക്കു ശീലമില്ല. എനിക്കു യോജിച്ചത് വല്ലതും ഉപദേശിച്ചുതരിക' എന്നു പറഞ്ഞാൽ അവരും ചിരിക്കും: 'ആ വിഡ്ഢി പറയുന്നതു കേട്ടോ? മഹാമൂഢൻ. അവൻെറ ജീവിതം വ്യർത്ഥം' എന്നു പറയുകയും ചെയ്യും. ഇതാണ് ലോകത്തിൽ എവിടെയും നടന്നുകൊണ്ടിരിക്കുന്നത്. ഈ വിവിധ ശാഖകളിലെയും പ്രധാന പ്രചാരകന്മാരെ ഒന്നിച്ച് ഒരു മുറിയിലാക്കി അവരുടെ സുന്ദരപരിഹാസച്ചിരികളുടെ ഫോട്ടോ എടുത്തുനോക്കേണ്ടതാണ്!

ഇതാണ് മതങ്ങളുടെ ഇന്നത്തെ നില, വസ്തുസ്ഥിതി. എല്ലാ മനസ്സുകൾക്കും ഒരുപോലെ സ്വീകാര്യമായ ഒരു മതമാണ് ഞാൻ പ്രചരിപ്പിക്കാൻ ആഗ്രഹിക്കുന്നത്. അത് ഒരുപോലെ ജ്ഞാനപരവും ഭക്തിമയവും യോഗാത്മകവും കർമ്മപ്രവണവുമാകണം. മഹാവിദ്യാലയങ്ങളിൽനിന്ന് ശാസ്ത്രജ്ഞന്മാരും പ്രകൃതിശാസ്ത്രവിദഗ്ദ്ധന്മാരുമായ ആചാര്യന്മാർ വരുമ്പോൾ അവർ യുക്തിയും വിചാരപരത്വവും വരിക്കും. അത് അവർക്ക് വേണ്ടുവോളം കൊടുക്കുക. എന്നാൽ വിചാരഭൂമിയെ അതിലംഘിക്കാതെ മേല്പോട്ടു പോകുവാൻ അവർക്കു കഴിവില്ലാതാകുന്ന ഒരു ഘട്ടം വരും. അപ്പോൾ അവർ 'ഈശ്വരനെന്നും മുക്തിയെന്നുമുള്ള ഭാവനകൾ അന്ധവിശ്വാസങ്ങളാണ്, അതെല്ലാം പോകട്ടെ' എന്നു പറയുന്നെങ്കിൽ ഞാൻ അവരോടു പറയും, 'ആചാര്യമഹാശയരേ, നിങ്ങൾ ശരീരമാണെന്ന ഭാവനയാണ് അതിലും വലിയ അന്ധവിശ്വാസം. അതാദ്യം ഉപേക്ഷിക്കുക. നിങ്ങൾ ഭക്ഷണത്തിനു ഗൃഹത്തിലേക്കോ ശിക്ഷണത്തിന് ആചാര്യപീഠത്തിലേക്കോ പോകേണ്ട, മിഥ്യാശരീരത്തെ ത്യജിക്കുക. അതിനു കഴിവില്ലെങ്കിൽ വിലപിച്ചിരിക്കുക' എന്ന്. എന്തുകൊണ്ടെന്നാൽ, ഈ പ്രപഞ്ചത്തിൽ 'ഉള്ളത്' എന്നു പറയാവുന്ന സത്ത ഒന്നേയുള്ളു. പ്രപഞ്ചത്തിൽ ഏകത്വമാണുള്ളതെന്നുപദേശിക്കുന്ന മതം ആ തത്ത്വത്തെ സാക്ഷാത്കരിപ്പാനുള്ള മാർഗ്ഗം കാണിച്ചു കൊടുക്കുന്നതുമാകണം. അതുപോലെ യോഗികൾ വരുമ്പോൾ അവരെ സ്വാഗതംചെയ്ത് ചിത്തത്തെ വിശകലനം ചെയ്യുന്ന ശാസ്ത്രം വെളിപ്പെടുത്തുകയും അതു പ്രവൃത്തിയിൽ പ്രത്യക്ഷ

മാക്കുകയും ചെയ്യാൻ നാം തയ്യാറാകണം. ഭക്തന്മാർ വരുമ്പോൾ അവരോടൊപ്പമിരുന്ന് ഈശ്വരനാമം കീർത്തിച്ചു ചിരിക്കുകയും കരയുകയും വേണം, നാം 'പ്രേമമധുപാനം ചെയ്തുന്മത്തരാകണം.' ഉത്സാഹിയായ കർമ്മി വരുന്നെങ്കിൽ നാം അയാളോടൊന്നിച്ച് നമ്മുടെ സർവ്വശക്തിയും ഉപയോഗിച്ചു കർമ്മം ചെയ്കയും വേണം. ഈ സമന്വയമാണ് സർവ്വജനമതത്തിന് ഏറ്റവും അടുത്തെത്തുന്ന ആദർശം. ജ്ഞാന – യോഗ – ഭക്തി – കർമ്മഭാവങ്ങൾ എല്ലാം ഒരുപോലെ സംപൂർണ്ണമായിണങ്ങുന്ന മനസ്സോടു കൂടുംവണ്ണം മനുഷ്യസൃഷ്ടിയുണ്ടാവാൻ ഈശ്വരൻ കടാക്ഷിച്ചാൽ എത്ര നന്നായിരുന്നു. അതാണെൻെറ ആദർശം; പൂർണ്ണമനുഷ്യൻ എന്ന എനിക്കുള്ള പരഭാവന. ഇവയിൽ ഒന്നോ രണ്ടോ അംശം മാത്രമുള്ളവരെ ഒറ്റക്കയ്യന്മാരെപ്പോലെയാണ് ഞാൻ വിചാരിക്കുന്നത്. അത്തരക്കാരെക്കൊണ്ടാണ് ലോകം ഏതാണ്ടു പൂർണ്ണമായിരിക്കുന്നത്. അവർക്ക് അവർ പോകുന്ന ഒരു വഴിയേ അറിയൂ. മറ്റു മാർഗ്ഗങ്ങൾ അവരുടെ ദൃഷ്ടിയിൽ അപകടം പിടിച്ചവയും ഭയങ്കരങ്ങളുമാണ്. ഈ ചതുർവ്വിധഭാവത്തിലും പരസ്പരരഞ്ജിപ്പോടുകൂടിയ സമനിലയാണ് എൻെറ ആദർശമതം. ഈ മതം, ഞങ്ങൾ ഇന്ത്യയിൽ 'ചേർച്ച' എന്നർത്ഥത്തിൽ പറയുന്ന യോഗംകൊണ്ടു സിദ്ധിക്കുന്നതുമത്രേ. അതു കർമ്മിക്കു കർമ്മിയുടെയും മുഴുവൻ മനുഷ്യലോകത്തിൻെറയും കൂടിയുള്ള ചേർച്ചയാണ്. യോഗിക്കു സ്വന്തം ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ചേർച്ചയും, ഭക്തനു തനിക്കും പ്രേമസ്വരൂപനായ ഭഗവാനും തമ്മിലുള്ള ചേർച്ചയും, ജ്ഞാനിക്കു സർവ്വസദ്ഭാവത്തിൻെറയും ഐക്യവുമാണ്. ഇതാണ് യോഗം എന്നു പറയുന്നതിൻെറ താല്പര്യം. അത് ഒരു സംസ്കൃതപദമാണ്. ഈ നാലുവിധം യോഗങ്ങൾക്കും സംസ്കൃതത്തിൽ വെവ്വേറെ പേരുകളുണ്ട്. ഈ മാർഗ്ഗമനുസരിക്കുന്നവർക്ക് യോഗികൾ എന്നു പേർ പറയും. കർമ്മംമൂലം ചേർച്ച നേടുന്നവൻ കർമ്മയോഗി, പ്രേമംവഴിക്കു നേടുന്നവൻ ഭക്തിയോഗി, ചിത്തനിരോധവഴിക്കു യത്നിക്കുന്നവൻ രാജയോഗി, തത്ത്വാന്വേഷണദ്വാരാ ശ്രമിക്കുന്നവൻ ജ്ഞാനയോഗി. യോഗി എന്ന പദത്തിൽ എല്ലാവരും ഉൾപ്പെടും.

ഇനി ആദ്യമായി രാജയോഗവിഷയം എടുക്കട്ടെ. ഈ രാജയോഗം, ചിത്തവൃത്തിനിരോധനമെന്നത്, എന്താണ്? ഈ രാജ്യത്ത് യോഗം എന്ന ഭാവനയോടുകൂടി നിങ്ങൾ പലവിധം അലൗകികഭൂതങ്ങളെയും ഉൾപ്പെടുത്തി വിചാരിക്കാറുണ്ട്. അതുകൊണ്ട് ആദ്യംതന്നെ നിങ്ങളോട് ഇതിൽ ആ വക ഭാവനകളുടെ ബന്ധമേ ഇല്ലെന്നു പറയേണ്ടിയിരിക്കുന്നു. യോഗങ്ങളൊന്നും യുക്തിയെ, വിവേചനാശക്തിയെ, കൈവിടുന്നില്ല. നിങ്ങൾ വഞ്ചനയിൽപ്പെടണമെന്നോ നിങ്ങളുടെ വിവേചനാശക്തിയെ ഏതെങ്കിലും മതാചാര്യന്നധീനമാക്കണമെന്നോ ആവശ്യപ്പെടുന്നില്ല; വല്ല ദിവ്യപുരുഷനെയും പ്രമാണമാക്കി വണങ്ങണമെന്നും പറയുന്നില്ല. നേരേമറിച്ച് ഓരോ

യോഗവും നിങ്ങളോടുപദേശിക്കുന്നത്, നിങ്ങൾ നിങ്ങളുടെ വിവേചനാശക്തിയെ മുറുകെപ്പിടിക്കണം, വിടാതെ പിടിക്കണം, എന്നത്രേ. എല്ലാ ജീവികളിലും ജ്ഞാനസമ്പാദനത്തിനു മൂന്നുതരം കരണങ്ങൾ കാണ്മാനുണ്ട്. ഒന്നു സഹജവാസന. ഇത് ഏറ്റവും വികസിച്ചുകാണുന്നതു തിര്യക്കുകളിലാണ്. ഇത് ഏറ്റവും താണ കരണവുമാണ്. രണ്ടാമത്തേതു യുക്തിവിവേചനശക്തി. ഇതു ഏറ്റവും വികസിച്ചുകാണുന്നത് മനുഷ്യരിലാണ്. സഹജവാസന തികവുറ്റ കരണമേ ആകുന്നുള്ളു. തിര്യക്കുകൾ ചുരുങ്ങിയ പരിധിയിൽമാത്രം വ്യാപരിക്കുന്നു. അതിൽ സഹജവാസന മതി. എന്നാൽ വിവേചനാശക്തിയും ഒട്ടും മതിയായതല്ല. അതിന് അല്പദൂരം പോകുവാനേ കഴിവുള്ളു, അവിടെ നില്ക്കുകയും ചെയ്യും; മുന്നോട്ടു പോകാൻ ശക്തിയില്ല. അതിനെ ഉന്തിത്തള്ളിയാൽ കുഴപ്പമാകും, വിവേചനം അവിവേചനമാകും. തർക്കഗതി വെറുതെ വട്ടംചുറ്റും. ഉദാഹരണത്തിന്, നമുക്കു സർവ്വവിധജ്ഞാനത്തിനും ആധാരങ്ങളായ ദ്രവ്യവും ശക്തിയും എടുക്കുക. ദ്രവ്യമെന്ത്? ഏതൊന്നിൽ ശക്തി പ്രയോഗിക്കാമോ അതു ദ്രവ്യം. ശക്തിയോ? ദ്രവ്യത്തിൽ പ്രയോഗിക്കാവുന്നത്. വൈഷമ്യം മനസ്സിലാകുന്നുണ്ടല്ലോ. അന്യോന്യാശ്രയദോഷം എന്നാണ് താർക്കികന്മാർ ഇതിനു പേരിട്ടിരിക്കുന്നത്. ഇങ്ങനെ വിവേചനാശക്തിക്കു മുമ്പിൽ വലിയൊരു തടസ്സം നില്ക്കുന്നു. അതിനെ കടന്നു പോവുക വയ്യ; എങ്കിലും അതു കടന്നു പാരാതീതത്തിലേക്കു പോകാൻ അത് അത്യുത്സുകവുമായിരിക്കുന്നു. നാം ഇന്ദ്രിയങ്ങളെക്കൊണ്ട് അറിയുന്നതും മനസ്സുകൊണ്ടു വിചാരിക്കുന്നതുമായ ഈ ലോകം അപരിമിതമായ പരമാർത്ഥവസ്തുവിൻെറ ഒരു കണിക പ്രജ്ഞാതലത്തിലേക്കു നീട്ടിവിട്ടതുപോലെയാണ്. ആ പ്രജ്ഞാവലയത്തിൽ, ഇടുങ്ങിയ പരിധിയിൽ, പ്രവർത്തിക്കുന്നതാണ് നമ്മുടെ വിചാരശക്തി; അതിനപ്പുറം അതിനു ഗതിയില്ല. അതുകൊണ്ട് ഈ പരിമിതപരിധിയെ കടന്നുപോകണമെങ്കിൽ മറ്റൊരു കരണം വേണം. അതത്രേ അന്തഃപ്രബോധം. അങ്ങനെ ജ്ഞാനത്തിന്നു സഹജവാസന, വിചാരശക്തി, അന്തഃപ്രബോധം എന്ന മൂന്നു കരണങ്ങളുണ്ട്. സഹജവാസന തിര്യക്കുകൾക്കും, വിചാരശക്തി മനുഷ്യർക്കും, അന്തഃപ്രബോധം അതിമാനുഷർക്കും ചേർന്നതാണ്. ഈ മൂന്നു പ്രഭാകരണങ്ങളുടെയും ബീജങ്ങൾ ഏറെക്കുറെ വികസിച്ച് എല്ലാ മനുഷ്യരിലും കാണാം. വികസിക്കണമെങ്കിൽ ആദ്യമായിട്ടു ബീജം ഉണ്ടായിരിക്കണമല്ലോ. ഇതും ഓർമ്മ വെയ്ക്കേണ്ടതാണ്: ഒരു കരണം മറ്റേതു വളർന്നുണ്ടായതാണ്. അപ്പോൾ അതിനു വിരുദ്ധമാവില്ല. വിചാരശക്തിയാണ്, അന്തഃപ്രബോധമായി പരിണമിക്കുന്നത്. അന്തഃപ്രബോധം വിചാരശക്തിക്കു വിരുദ്ധമല്ല, അതിൻെറ പൂരകമാണ്; വിചാരശക്തിക്ക് എത്താത്ത സംഗതികളെ അന്തഃപ്രബോധം പ്രത്യക്ഷമാക്കിക്കൊടുക്കുന്നു. അവ വിവേചനത്തിനു വിരുദ്ധങ്ങളല്ല. വൃദ്ധൻ ബാലനെ നിരാകരിക്കുകയല്ല, മുഴുമിക്കുകയാണ്

ചെയ്യുന്നത്. താണതരം കരണം ഉയർന്ന തരമാണെന്നു തെറ്റിദ്ധരിക്കുന്നതു വലിയ അപകടമാണെന്ന് എപ്പോഴും ഓർമ്മ വേണം. സഹജവാസനയെ ദിവ്യജ്ഞാനോദയമാണെന്നു പലപ്പോഴും ലോകസമക്ഷം പ്രഖ്യാപനം ചെയ്യപ്പെട്ടിട്ടുണ്ട്. അതിനെ തുടർന്നു ഭാവിയെ പ്രവചനം ചെയ്വാൻ ശക്തിയുണ്ടെന്നുള്ള വ്യാജവാദങ്ങളും ഉദ്ഭവിക്കും. മൂഢനോ അരക്കിറുക്കനോ തൻെറ തലച്ചോറിൽ കടന്നുകൂടിയ കലക്കം അന്തഃപ്രബോധമാണെന്നു ധരിച്ച്, ജനങ്ങൾ തന്നെ അനുഗമിക്കണം എന്നാഗ്രഹിക്കുന്നു. ലോകത്തിൽ തീരെ യുക്തിഹീനവും പരസ്പരവിരുദ്ധവുമായി പ്രഖ്യാപിച്ചിട്ടുള്ള വിഡ്ഢിത്തങ്ങൾ, ഭ്രാന്തന്മാരുടെ കലങ്ങിയ ബുദ്ധികളിൽനിന്നു പുറപ്പെട്ട് അന്തഃപ്രബോധവാക്യങ്ങളായി വിലസാൻ ശ്രമിക്കുന്നത് അസംബന്ധപ്രലാപനങ്ങൾമാത്രമാണ്.

സത്യമായ തത്ത്വോപദേശത്തിൻെറ ഒന്നാമത്തെ നിദർശനം, അതു യുക്തിവിരുദ്ധമാകരുത് എന്നാണ്. ഈ എല്ലാ യോഗങ്ങളുടെയും അടിസ്ഥാനം അതാണെന്നു നോക്കിയാൽ കാണാം. രാജയോഗം എന്ന മാനസികയോഗം എടുത്തുനോക്കുക. അതൊരു പരന്ന വിഷയമായതുകൊണ്ട് അതിലെ കേന്ദ്രാശയം മനസ്സിലാക്കിത്തരുവാനേ എനിക്കിപ്പോൾ കഴിയൂ. നമുക്കു ജ്ഞാനസമ്പാദനത്തിന് ഒറ്റ മാർഗ്ഗമേ ഉള്ളു. അതിനീചനായ മനുഷ്യൻമുതൽ അത്യുത്കൃഷ്ടനായ യോഗിവരെയുള്ള സർവ്വരും ആ മാർഗ്ഗം അനുസരിക്കണം. ആ മാർഗ്ഗത്തിൻെറ പേരാണ് ഏകാഗ്രത. പരീക്ഷണശാലയിലിരുന്ന് പരീക്ഷണങ്ങൾ നടത്തുന്ന രസതന്ത്രശാസ്ത്രജ്ഞൻ സ്വന്തം മനശ്ശക്തികളെ ഏകീകരിച്ച് ഒരു കേന്ദ്രത്തിലാക്കി, പരീക്ഷ്യപദാർത്ഥങ്ങളിലേക്കു വിക്ഷേപിക്കുന്നു. അവ വിവിക്തഗുണങ്ങളായി നിലകൊള്ളുകയും ചെയ്യുന്നു. അങ്ങനെ പദാർത്ഥവിജ്ഞാനം ഉണ്ടാകുന്നു. ജ്യോതിശ്ശാസ്ത്രജ്ഞനും മനശ്ശക്തികളെ കേന്ദ്രീകരിച്ച്, ദൂരദർശനിയിൽക്കൂടെ, ഗഗനത്തിലുള്ള പദാർത്ഥങ്ങളിലേക്കു പ്രക്ഷേപിക്കുന്നു. നക്ഷത്രങ്ങളും ജ്യോതിർഗോളങ്ങളും ഉരുണ്ടു വന്ന് അവയുടെ രഹസ്യം അയാൾക്കു വിട്ടുകൊടുക്കുന്നു. ഗുരുപീഠാരൂഢനായ അദ്ധ്യാപകനും, പുസ്തകഹസ്തനായ അദ്ധ്യേതാവും, ജ്ഞാനാർത്ഥിയായ ഏതൊരുവനും ഇതേ മാർഗ്ഗം അനുസരിക്കുന്നു. നിങ്ങൾ ഞാൻ പറയുന്നതു കേട്ടുകൊണ്ടിരിക്കുന്നു. എൻെറ വാക്കുകൾ നിങ്ങൾക്കു രസിക്കുന്നുണ്ടെങ്കിൽ നിങ്ങൾക്ക് അവയിൽ ഏകാഗ്രതയുണ്ടാകും. ഏകാഗ്രത കൂടുംതോറും അർത്ഥബോധവും കൂടുതലാകും. അതുപോലെ ഞാൻ എൻെറ ശക്തികളെയും സ്നേഹത്തെയും എത്രകണ്ട് ഏകാഗ്രമാക്കുന്നുവോ അത്ര കണ്ട്, ഞാൻ നിങ്ങളെ ധരിപ്പിക്കാൻ വിചാരിക്കുന്ന കാര്യം അധികം വ്യക്തമാക്കിത്തരുവാൻ എനിക്കു കഴിവുണ്ടാകും. ഏകാഗ്രത കൂടുംതോറും ജ്ഞാനസമ്പാദനവും കൂടും. ജ്ഞാനപ്രാപ്തിക്ക് ആ ഒരേ ഒരു വഴിയേ ഉള്ളു. ഇങ്ങേയറ്റം, വെറും ചെരുപ്പുതുടക്കാരനായാലും, അവന് അതിൽ ഏകാ

ഗ്രത കൂടുന്നതനുസരിച്ചു ചെരുപ്പിനു പകിട്ടും വർദ്ധിക്കും. പാചകക്കാരന് ഏകാഗ്രതയുണ്ടായാൽ പാചകം വളരെയേറെ നന്നാകും. ധനസമ്പാദനത്തിലോ ദേവാരാധനയിലോ ഏതു കർമ്മത്തിലായാലും ഏകാഗ്രത കൂടുംതോറും കർമ്മത്തിനു മേന്മ കൂടും. ഈ ഒരു വിളി, ഈ ഒരു മുട്ടൽ, ആണ് പ്രകൃതിയുടെ കവാടങ്ങളെ തുറന്നു പ്രകാശമൊഴുക്കുന്നത്. ജ്ഞാനഭണ്ഡാരം തുറക്കുവാനുള്ള താക്കോൽ ഈ ഏകാഗ്രതാശക്തി മാത്രം. രാജയോഗം മിക്കവാറും ഇതിനെ പ്രതിപാദിക്കുന്നതാകുന്നു. നമ്മുടെ ഇപ്പോഴത്തെ ദേഹപ്രകൃതിയിൽ നമുക്ക് എത്രയോ വിക്ഷേപങ്ങളുണ്ട്; മനസ്സ് അതിൻെറ ശക്തികളെ ഒരു നൂറു വഴിക്കു ചിതറിച്ചുകളയുന്നുണ്ട്. വിചാരങ്ങളെ ശാന്തമാക്കി മനസ്സിനെ ഒരു വിഷയത്തിൽ ഏകാഗ്രമാക്കുവാൻ ശ്രമിക്കുമ്പോൾ അനേകായിരം അനാശാസ്യവാസനകൾ തലച്ചോറിലേക്കു തള്ളിക്കയറുന്നു; അനേകായിരം ചിന്തകൾ തള്ളിക്കയറി മനസ്സിനെ കലക്കുന്നു. ഈ വിക്ഷേപത്തെ തടഞ്ഞ് മനസ്സിനെ സ്വാധീനമാക്കുന്നതെങ്ങനെ എന്നതാണ് രാജയോഗത്തിൻെറ മുഴുവൻ വിഷയവും.

ഇനി കർമ്മദ്വാരാ ഭഗവദ്പ്രാപ്തി വരുത്തുന്ന കർമ്മയോഗം നോക്കുക. മനുഷ്യരിൽ പലരും ഏതെങ്കിലും ഒരുതരം കർമ്മം ചെയ്യാൻ ജനിച്ചവരെപ്പോലെ തോന്നുന്നതു വ്യക്തമാണല്ലോ. അവരുടെ മനസ്സിനെ ചിന്താഭൂമികയിൽമാത്രം ഏകാഗ്രപ്പെടുത്തുക സാദ്ധ്യമല്ല. ഇന്ദ്രിയഗ്രാഹ്യമായ സ്ഥൂല കർമ്മത്തിൽ മാത്രമേ അവരുടെ മനസ്സുനിൽക്കൂ. ആ വിധം ജീവിതത്തിനും ഒരു ശാസ്ത്രമുണ്ടായിരിക്കണം. നാമെല്ലാം ഓരോ കർമ്മത്തിൽ ഏർപ്പെട്ടിരിക്കുന്നു എന്നാൽ മിക്കവരും തങ്ങളുടെ ശക്തികളിൽ അധികഭാഗവും ചിതറിച്ചുകളയുകയുമാണ് ചെയ്യുന്നത്. എന്തുകൊണ്ട്? നമുക്കു കർമ്മരഹസ്യം അറിഞ്ഞുകൂടാത്തതുകൊണ്ട്. ആ രഹസ്യമത്രേ കർമ്മയോഗം ഉപദേശിക്കുന്നത്. കർമ്മം എങ്ങനെ ചെയ്യണം, എവിടെ ചെയ്യണം, ചെയ്യാനുള്ള കർമ്മത്തിൽ നമ്മുടെ ശക്തികൾ ഏറ്റവും ഫലപ്രദമാക്കി പ്രയോഗിക്കാവുന്നതെങ്ങനെ - ഇവയാണ് കർമ്മയോഗം പഠിപ്പിക്കുന്നത്. ഈ രഹസ്യത്തോടൊന്നിച്ചു കർമ്മത്തിന്നെതിരായ ഒരാക്ഷേപമുള്ളതുകൂടി ചിന്തിക്കണം; അതായത്, കർമ്മം ദുഃഖജനകമാണെന്ന്. ദുഃഖവും ക്ലേശവുമെല്ലാം സക്തിയിൽനിന്നാണുണ്ടാകുന്നത്. എനിക്കു കർമ്മം ചെയ്യണം, അന്യനു നന്മ ചെയ്യണമെന്നുണ്ട്; എന്നാൽ ഞാൻ ആരെ സഹായിക്കുന്നുവോ അയാൾ കൃതഘ്നനായി, എനിക്കു വിരോധിയായിത്തീരുന്നു. തൊണ്ണൂറു ശതമാനവും അങ്ങനെയാണ്. അതുനിമിത്തം എനിക്കു ദുഃഖമുണ്ടാകുന്നു. ഈ അവസ്ഥ മനുഷ്യരെ കർമ്മവിമുഖരാക്കുകയും, ഈ ദുഃഖത്തെക്കുറിച്ചുള്ള ഭയം മനുഷ്യരുടെ കർമ്മത്തിൻെറയും ശക്തിയുടെയും അധികഭാഗത്തെ ദൂഷിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ നിഷ്കാമമായും നിസ്സംഗമായും ആരെ സഹായിക്കുന്നു, എന്തിനു സഹായിക്കുന്നു, എന്ന ചിന്ത കൂടാതെയും കർമ്മം ചെയ്യേണ്ടതെങ്ങനെ

എന്ന് കർമ്മയോഗം നമ്മെ പഠിപ്പിക്കുന്നു. കർമ്മയോഗി കർമ്മം ചെയ്യുക തൻെറ പ്രകൃതിയായതുകൊണ്ടും, അതു തനിക്കു നന്മയാണെന്നു തോന്നുന്നതുകൊണ്ടും, അതിനപ്പുറം ഒന്നും ഗണിക്കാതെ കർമ്മം ചെയ്യുന്നു. ദാതാവിൻെറ നിലയാണ് കർമ്മയോഗിയുടേത്. ഒരിക്കലും സ്വീകർത്താവിൻേറതല്ല. താൻ ദാനം ചെയ്യുന്നവനാണെന്ന് കർമ്മയോഗിക്കറിയാം. ഒന്നും പകരം ആവശ്യപ്പെടാത്തതുകൊണ്ട് അയാൾ ദുഃഖത്തിൻെറ പിടിയിൽ നിന്ന് ഒഴിഞ്ഞുമാറുന്നു. ദുഃഖം എപ്പോഴുണ്ടാകുന്നതായാലും അത് ആസക്തിയുടെ പ്രത്യാഘാതഫലമത്രേ.

പിന്നെ ഭക്തിയോഗം. ഭക്തന് ഈശ്വരനോടു പ്രേമമുണ്ടാവണം എന്നാണാവശ്യം. അയാൾ പലതരം പൂജാസാമഗ്രികളേയും സ്വീകരിക്കുന്നുണ്ട്. പുഷ്പം, ധൂപം, സുന്ദരമന്ദിരം, വിഗ്രഹം മുതലായവ - അതെല്ലാം തെറ്റാണെന്നോ നിങ്ങളുടെ ധാരണ? ഒരു വാസ്തവം നിങ്ങളോടു പറയേണ്ടിയിരിക്കുന്നു. നിങ്ങൾ ഈ രാജ്യത്തിലുള്ളവർ, പ്രത്യേകിച്ചും അതോർമ്മ വെച്ചാൽ നന്ന്. പൗരാണികകഥകളും ആരാധനാസാമഗ്രികളും അതിസുലഭമായിട്ടുള്ള മതശാഖകളിൽനിന്നുമാത്രമാണ് ഗംഭീരന്മാരായ അദ്ധ്യാത്മ മഹാപുരുഷന്മാർ ഉണ്ടായിട്ടുള്ളത്. രൂപകല്പനകളോ പൂജാവിധാനങ്ങളോ കൂടാതെ ഈശ്വരാരാധനയ്ക്കുദ്യമിച്ചിട്ടുള്ള മതശാഖകളെല്ലാം മതത്തിൽ മനോഹരവും ഗഹനവുമായുള്ളതിനെയെല്ലാം നിർദ്ദയം ചതച്ചുകളയുകയാണ് ചെയ്തിട്ടുള്ളത്. അവരുടെ മതം കവിഞ്ഞപക്ഷം ഒരു മതഭ്രാന്ത്, ഒരു ശുഷ്കവസ്തു, ആയിട്ടുണ്ട്. ഇതിനു ലോകചരിത്രം നിത്യസാക്ഷിയത്രേ. അതുകൊണ്ട് ആരാധനാസമ്പ്രദായങ്ങളെയും കഥകളെയും നിന്ദിക്കാതിരിക്കുക. ഇവ ഇരുന്നുകൊള്ളട്ടെ; ആവശ്യമുള്ളവർ അവ വെച്ചിരിക്കട്ടെ. എന്നാൽ അനുചിതമായ ആ പരിഹാസച്ചിരി ചിരിക്കാതിരിക്കുക. 'അവർ വിഡ്ഢികളാണ്, അവർ അതുപയോഗിച്ചു കൊള്ളട്ടെ' എന്നു പറയാതെയുമിരിക്കുക. ആ ഭാവന ശരിയല്ല; ഞാൻ എൻെറ ജീവിതത്തിൽ കണ്ടിട്ടുള്ള മഹത്തമന്മാർ, ആദ്ധ്യാത്മികതയിൽ അത്യന്തം ആശ്ചര്യകരമായ വികാസം പ്രാപിച്ചവർ, എല്ലാവരും ഈ ക്രിയായോഗസാധനകളിൽക്കൂടെ വന്നിട്ടുള്ളവരാണ്. അവരുടെ കാല്ക്കലിരിക്കാൻ എനിക്കു യോഗ്യതയുണ്ടെന്നു ഞാൻ കരുതുന്നില്ല; അവരെ ഞാൻ ആക്ഷേപിക്കുക? ഈ ഭാവനകൾ എങ്ങനെ മനുഷ്യഹൃദയത്തെ സ്പർശിക്കുന്നു, അവയിൽ ഏതിനെ ഞാൻ സ്വീകരിക്കണം, ഏതിനെ നിരസിക്കണം, എന്ന് എനിക്കെങ്ങനെ അറിയാം? ലോകത്തിൽ ഓരോന്നിനെയും മതിയായ സംഗതി കൂടാതെ അധിക്ഷേപിക്കാൻ നമുക്കു വാസനയുണ്ടാവാം. പുരാണകഥകളിൽനിന്നു നല്ല നല്ല പാഠങ്ങൾ, വിശിഷ്ടമായ ജ്ഞാനോദയം, ഉണ്ടാവാം; ജനങ്ങൾക്കു വേണ്ടുവോളം കഥകളിരിക്കട്ടെ. വികാരപ്രധാനർക്കു തത്ത്വങ്ങളുടെ ലക്ഷണവും വിവരണവും ശ്രദ്ധേയമാവില്ല. അവർക്ക് ഈശ്വരൻ, കാണാനും കേൾപ്പാനും തൊട്ടറിയാനും സ്നേഹിപ്പാനും സാധി

ക്കുന്ന മൂർത്തിയാണ്; ഈശ്വരൻ മാത്രമാണ് അവർക്കു സത്യവസ്തു. അവർക്ക് ആ ഭാവനയിരിക്കട്ടെ. ഭംഗിയുള്ള ഒരു പ്രതിമ കണ്ടപ്പോൾ അത് എന്തുകൊണ്ടുണ്ടാക്കിയതാണെന്നറിയുന്നതിന് അതു തച്ചുടയ്ക്കുവാൻ കോപ്പിട്ട ഒരു വിഡ്ഢിയെപ്പോലെയാണ് നിങ്ങളുടെ യുക്തിശാലി. ഈശ്വരനെ എങ്ങനെയാണ് സ്നേഹിക്കുക എന്നാണ് ഭക്തിയോഗം പഠിപ്പിക്കുന്നത്. മറ്റൊരു കാര്യത്തിനുമല്ലാതെ ഈശ്വരനെയും നന്മയെയും സ്നേഹിക്കുക, അങ്ങനെ ചെയ്യുന്നതു നല്ലതാണെന്നുള്ളതുകൊണ്ടുമാത്രം. അതു സ്വർഗ്ഗപ്രാപ്തിക്കല്ല, സമ്പത്തോ സന്തതിയോ മറ്റു വല്ലതുമോ സിദ്ധിക്കാനല്ല. പ്രേമത്തിൻെറ ഫലം പ്രേമംതന്നെ; ഈശ്വരൻതന്നെ പ്രേമം; ഇതത്രേ ഭക്തിയോഗപാഠം. സ്രഷ്ടാവ്. സർവ്വഗൻ, സർവ്വജ്ഞൻ, സർവ്വശക്തൻ, സർവ്വേശ്വരൻ, പിതാവ്, മാതാവ് എന്നീ സർവ്വവിധത്തിലും ഈശ്വരനെ വാഴ്ത്തുവാൻ ഭക്തിയോഗം ഉപദേശിക്കുന്നുണ്ട്. ഈശ്വരവിശേഷണമായി പറയാവുന്ന പരമപദം, ഈശ്വരനെക്കുറിച്ചു മനുഷ്യമനസ്സിനുണ്ടാകാവുന്ന പരമഭാവന, ഈശ്വരൻ പ്രേമസ്വരൂപൻ എന്നതാണ്. പ്രേമം എവിടെയുണ്ടോ അവിടെ ഈശ്വരനുണ്ട്. ഭർത്താവ് ഭാര്യയെ ചുംബിക്കുമ്പോൾ ആ ചുംബനത്തിലും ഈശ്വരനുണ്ട്. മാതാവു ശിശുവിനെ ചുംബിക്കുമ്പോൾ ആ ചുംബനത്തിലും ഈശ്വരനുണ്ട്. സ്നേഹിതന്മാർ അന്യോന്യം കൈ കൊടുക്കുമ്പോൾ അവിടെയും ഈശ്വരൻ പ്രേമസ്വരൂപനായി വിളങ്ങുന്നുണ്ട്. ഒരു മഹാത്മാവു മനുഷ്യവർഗ്ഗത്തെ സ്നേഹിച്ചു സഹായിപ്പാൻ ആഗ്രഹിക്കുമ്പോൾ അവിടെ ഈശ്വരൻ മനുഷ്യപ്രേമം നിമിത്തം തൻെറ കാരുണ്യം വാരിച്ചൊരിയുകയാണ്. ഹൃദയവികാസം എവിടെയുണ്ടോ അവിടെ ഈശ്വരൻ പ്രത്യക്ഷമായുണ്ട്. ഇതത്രേ ഭക്തിയോഗോപദേശം.

അവസാനമാണ് ജ്ഞാനയോഗി; തത്ത്വാന്വേഷകൻ, വിചാരശീലൻ, ദൃശ്യപ്രപഞ്ചത്തെ കടന്നുപോകുവാൻ ആഗ്രഹിക്കുന്നവൻ. അയാൾക്കു ലോകത്തിലെ ക്ഷുദ്രപദാർത്ഥങ്ങളെക്കൊണ്ടു തൃപ്തിയില്ല. ആഹാരാദിനിത്യവൃത്തികളെ കടന്നുപോകണം, അനേകസഹസ്രഗ്രന്ഥാനുശാസനവും സർവ്വശാസ്ത്രങ്ങളും ഒത്തുചേർന്നാലും അവ കാണിച്ചുതരുന്നത് ഈ ക്ഷുദ്രലോകത്തെ മാത്രം; അതു തൃപ്തികരമല്ല. ആ മനുഷ്യനെ തൃപ്തിപ്പെടുത്തുവാൻ എന്തിനു കഴിയും? ബ്രഹ്മാണ്ഡകോടികൾപോലും സത്വസമുദ്രത്തിലെ ഒരു കണികയേ ആകുന്നുള്ളു. അവയും തൃപ്തികരമല്ല. ആ മനുഷ്യൻെറ ഹൃദയം ഇതെല്ലാം അതിലംഘിച്ച് സത്തയെ സത്തയുടെ നിലയിൽ ദർശിച്ച്, അതിനെ സാക്ഷാത്കരിച്ച്, അതായിത്തീർന്ന്, അതിനോടു കേവലസായൂജ്യം പ്രാപിക്കണം എന്നാഗ്രഹിക്കുന്നു. അതാണ് തത്ത്വജ്ഞാനിയുടെ നില. ഈ ജഗത്തിൻെറ പിതാവ്, മാതാവ്, സ്രഷ്ടാവ്, നിയന്താവ്, ഗുരു എന്നു പറയുന്നതൊന്നും ഈശ്വരനെ പൂർണ്ണമായി നിർവ്വചിക്കാൻ മതിയാവില്ലെന്ന് ജ്ഞാനി വിചാരിക്കുന്നു. ജ്ഞാനിക്ക് ഈശ്വരൻ തൻെറ ജീവൻെറ ജീവൻ. ആത്മാവിൻെറ ആത്മാവ്. സ്വന്തം

ആത്മാവുതന്നെ ഈശ്വരൻ; അതല്ലാത്ത മറ്റൊന്നും ശേഷിക്കുന്നില്ല. ജ്ഞാനി തന്നിലുള്ള മർത്ത്യഭാവങ്ങളെയെല്ലാം തത്ത്വവിചാരമാകുന്ന കനത്ത പ്രഹരംകൊണ്ട് ഇടിച്ചുപൊടിയാക്കി തള്ളിക്കളയുന്നു. ഒടുവിൽ ഉള്ളതായി അവശേഷിക്കുന്നത് ഈശ്വരൻമാത്രം.

ഒരേ വൃക്ഷത്തിന്മേൽ രണ്ടു പക്ഷികൾ, ഒന്നു തുമ്പത്തും മറ്റേതു താഴത്തും ഇരിക്കുന്നു. തുമ്പത്തിരിക്കുന്ന പക്ഷി സ്വമഹിമയിൽ നിമഗ്നമായി മൗനമായി ഗംഭീരമായിരിക്കുന്നു; താഴെ ശാഖകളിലിരിക്കുന്നത് ശാഖതോറും ചാടിച്ചാറി, മധുരവും തിക്തവുമായ ഫലങ്ങൾ ഭുജിച്ച്, ഒരിക്കൽ സുഖിയായും മറ്റൊരിക്കൽ ദുഃഖിയായും കഴിഞ്ഞുകൂടുന്നു. കുറച്ചു കാലം ചെല്ലുമ്പോൾ ഈ ശാഖാപതംഗം കടും തിക്തമായ ഒരു ഫലം ഭുജിക്കുന്നു. അതിൽ വെറുപ്പോടെ മേല്പോട്ടുനോക്കുന്നു, രുക്മവർണ്ണമായ ആ അദ്ഭുതസുപർണ്ണത്തെ കാണുന്നു. അതാവട്ടെ മധുരമോ തിക്തമോ ആയ ഒരു ഫലവും ഭുജിക്കുന്നില്ല; സുഖിയുമല്ല, ദുഃഖിയുമല്ല; അതു ശാന്തം, ആത്മസ്ഥം, ആത്മൈകദൃക്. 'ആ സ്ഥിതി തനിക്കും ഉണ്ടായാൽ!' എന്ന് താഴത്തെ പക്ഷി ആഗ്രഹിക്കുന്നു; എങ്കിലും അതപ്പൊഴേ മറന്നു. പിന്നെയും ഫലം ഭുജിക്കാൻ തുടങ്ങുന്നു. കുറച്ചു കഴിഞ്ഞാൽ പിന്നെയും അതിതിക്തമായ മറ്റൊരു ഫലം ഭുജിക്കുന്നു. അതിയായ മനഃക്ലേശം അനുഭവിച്ച് പിന്നെയും മേല്പോട്ടുനോക്കി തുമ്പത്തിരിക്കുന്ന പക്ഷിയുടെ സമീപത്തേക്കു പോകാൻ യത്നിക്കുന്നു. പിന്നെയും അതു വിസ്മരിക്കുന്നു. ഇങ്ങനെ തുടർന്ന് ഒടുവിൽ അത് അഗ്രപ്പക്ഷിയുടെ സമീപത്തിലെത്തുന്നു. അപ്പോൾ ആ മനോഹരപക്ഷിയുടെ പക്ഷങ്ങളിൽ നിന്നു പുറപ്പെടുന്ന പ്രഭയുടെ പ്രതിബിംബം സ്വശരീരത്തിനു ചുറ്റും കളിയാടുന്നതായി കാണുന്നു. തനിക്ക് ഒരു മാറ്റം സംഭവിക്കുന്നതുപോലെയും താൻ അലിഞ്ഞുപോകുന്നതുപോലെയും തോന്നുന്നു; വീണ്ടും കുറച്ചധികം അടുത്തുചെല്ലുന്നു; അപ്പോൾത്തന്നെസ്സംബന്ധിച്ച സർവ്വവും അലിഞ്ഞു പോകുന്നു ; ഈ വിസ്മയകരമായ മാറ്റം എന്താണെന്നു മനസ്സിലാകുന്നു. കീഴ്പക്ഷി മേൽപക്ഷിയുടെ പ്രതിച്ഛായമാത്രം, ഒരു സ്ഥൂലശരീരമാണെന്നു തോന്നൽമാത്രം, ആയിരുന്നു. വാസ്തവത്തിൽ ഈ കാലം മുഴുവനും താൻതന്നെയായിരുന്നു ആ മേൽപക്ഷി. ഈ ചെറിയ കീഴ്പക്ഷിയും മധുരതിക്തഫലഭുക്തിയും പര്യായേണ സുഖദുഃഖാവസ്ഥയുമെല്ലാം ഗന്ധർവ്വനഗരപ്രായം, മിഥ്യാസ്വപ്നം, ആയിരുന്നു. യഥാർത്ഥ പക്ഷി മേൽപക്ഷിമാത്രം; അതു ശാന്തം, നിരീഹം, മഹിതപ്രാഭവയുക്തമായി സുഖദുഃഖങ്ങൾക്കതീതം. അത് ഈശ്വരൻ, ജഗന്നാഥൻ; കീഴ്പക്ഷി മനുഷ്യജീവൻ, സാധാരണസുഖദുഃഖഭോക്താവ്. ഇടയ്ക്കിടെ ജീവന് ഒരു കഠിനപ്രഹരം കിട്ടുന്നു; അല്പസമയത്തേക്കു ഫലാനുഭവം നിർത്തിവെച്ച് അജ്ഞാതനായ ഈശ്വരനിലേക്കു ദൃഷ്ടി തിരിക്കുന്നു; പ്രകാശപ്രവാഹം വീക്ഷിക്കുന്നു; ഈ ലോകം ഒരു മായാപ്രദർശനമാണെന്ന വിചാരം

വരുന്നു. എങ്കിലും പിന്നെയും ഇന്ദ്രിയങ്ങൾ ജീവനെപ്പിടിച്ചു താഴ്ത്തിക്കൊണ്ടുവരുന്നു; സാധാരണസുഖദുഃഖങ്ങൾ പിന്നെയും അനുഭവിക്കുന്നു. പിന്നെയും ഒരു ദുഃഖം അസഹ്യമായ് വരുന്നു. അപ്പോൾ ദിവ്യതേജസ്സിലേക്കു വീണ്ടും ഹൃദയം തുറക്കുന്നു. അങ്ങനെ ക്രമത്തിൽ ഈശ്വരനോടടുക്കുംതോറും തൻെറ പഴയ ജീവൻ മാഞ്ഞുപോകുന്നതായി കാണുന്നു. ഒടുവിൽ വേണ്ടത്ര അരികത്തെത്തുമ്പോൾ താൻ ഈശ്വരനല്ലാതെ മറ്റാരുമല്ലെന്നു കണ്ടറിയുന്നു. അപ്പോൾ 'താൻ ആരെ ഈ പ്രപഞ്ചത്തിൻെറ ചൈതന്യമായും, അണുവിലും സൂര്യചന്ദ്രന്മാരിലും എവിടെയും വർത്തിക്കുന്നതായും വിചാരിച്ചുവരുന്നുവോ, ആ ഈശ്വരൻ നമ്മുടെ ജീവിതത്തിന് ആധാരവും നമ്മുടെ ജീവാത്മാവിനു ജീവനുമാണ് എന്നു കാണുന്നു. അത്രയുമല്ല, തത് ത്വം അസി, ആ ഈശ്വരൻ നീയാകുന്നു എന്ന ബോധമുദിക്കുന്നു.' ഇതാണ് ജ്ഞാനയോഗം ഉപദേശിക്കുന്നത്. മനുഷ്യനിലെ സാരാംശം ദിവ്യമാണെന്ന് അതു മനുഷ്യരോടു പറയുന്നു. സദ്ഭാവത്തിൽ ഐക്യമാണുള്ളതെന്നും നാമെല്ലാം ഈ ഭൂമിയിലെ പ്രത്യക്ഷപരമേശ്വരൻതന്നെയാണെന്നും ജ്ഞാനയോഗം മനുഷ്യലോകത്തിനു കാണിച്ചുതരുന്നു. നമ്മുടെ കാലിന്നടിയിൽ ഇഴഞ്ഞുപോകുന്ന ക്ഷുദ്രകീടംമുതൽ നാം ആശ്ചര്യത്തോടും ഭയങ്കര ഭക്തികളോടുംകൂടി വീക്ഷിക്കുന്ന മഹത്തമന്മാർവരെയുള്ള എല്ലാവരും ഒരേ പരമേശ്വരൻെറ രൂപാന്തരങ്ങളാണ്.

അവസാനമായി പറയട്ടെ: ഈ വിവിധയോഗങ്ങളും അഭ്യസിക്കതന്നെ വേണം; അവയെപ്പറ്റി പഠിച്ചറിഞ്ഞതുകൊണ്ടുമാത്രം ഒരു ഗുണവുമില്ല. ആദ്യം അവയെപ്പറ്റി കേൾക്കണം, പിന്നെ അവയെപ്പറ്റി മനനം ചെയ്യണം, അവ ശരിയോ അല്ലയോ എന്ന് യുക്തിവിചാരം ചെയ്തുറപ്പിക്കണം. അതിനുശേഷം അവയെ ധ്യാനിച്ച്, സാക്ഷാത്കരിച്ച്, ജീവിതസർവ്വസ്വമാക്കണം. അതിൽപ്പിന്നെ മതമെന്നുള്ളത് ഒരുകൂട്ടം ഭാവനകളോ, അഭിപ്രായങ്ങളോ, ശരിയെന്നു യുക്തി സമ്മതിക്കുന്ന ചില ആശയങ്ങൾ മാത്രമോ ആയിരിക്കില്ല. അതു നമ്മുടെ ആത്മാവിൽ കടന്നുകൂടും. ഇന്നു യുക്തിയുപയോഗിച്ചു നോക്കി പല വിഡ്ഢിത്തങ്ങളും ശരി എന്നു സമ്മതിച്ചേക്കാം; അതെല്ലാം നാളേക്കു മാറിയെന്നും വരാം. യഥാർത്ഥമതത്തിനു മാറ്റമില്ല. മതം സ്വാനുഭൂതിയാണ്, അതു പ്രസംഗമോ സിദ്ധാന്തമോ സങ്കല്പമോ ഒന്നുമല്ല, അവ എത്രതന്നെ മനോഹരങ്ങളായാലും. ആയിത്തീരുക, ആയിരിക്കുക, ഇതാണ് മതം; കേൾക്കുകയും സമ്മതം മൂളുകയുമല്ല. ഏതൊന്നിനെ തത്ത്വം (സത്യം) എന്നു വിശ്വസിക്കുന്നുവോ, അന്തഃകരണം ഈശ്വരാകാരവൃത്തി പൂർണ്ണമായി അതായി മാറുക; ഇതാണ് മതം.

# പൗരസ്ത്യദേശങ്ങളിലെ ആദ്യപ്രഭാഷണം

## (കൊളമ്പ്)

പാശ്ചാത്യദേശങ്ങളിൽ സ്മരണീയമായ പ്രവൃത്തികൾചെയ്ത് ശ്രീ വിവേകാനന്ദസ്വാമികൾ 1897 ജനുവരി 15 -ാം തീയതി ഉച്ചയ്ക്ക് കൊളമ്പിൽ വന്നിറങ്ങി. അവിടുത്തെ ഹിന്ദുക്കൾ അദ്ദേഹത്തിന് രാജോചിതമായ സ്വീകരണം നല്കി. ചുവടെ ചേർക്കുന്ന സ്വാഗതാശംസയും നല്കപ്പെട്ടു.

ശ്രീമദ് വിവേകാനന്ദസ്വാമികൾക്ക്

പൂജ്യനായ സ്വാമിൻ,

കൊളമ്പിലെ ഹിന്ദുക്കളുടെ പൊതുയോഗം അംഗീകരിച്ച ഒരു പ്രമേയമനുസരിച്ച്, ഞങ്ങൾ അങ്ങയെ ഈ ദ്വീപിലേക്കു ഹാർദ്ദമായി സ്വാഗതം ചെയ്തുകൊള്ളട്ടെ. പാശ്ചാത്യദേശങ്ങളിലെ മഹത്തായ ദൗത്യം നിർവഹിച്ചു മടങ്ങുന്ന അങ്ങയെ ആദ്യമായി സ്വാഗതം ചെയ്യുന്നത് ഒരു ബഹുമതിയായി ഞങ്ങൾ കരുതുന്നു.

ഈശ്വരാനുഗ്രഹംകൊണ്ട് അങ്ങയുടെ ദൗത്യം സാഫല്യമടഞ്ഞത് ഞങ്ങൾ സന്തോഷത്തോടും കൃതജ്ഞതയോടുംകൂടി നോക്കിക്കാണുകയായിരുന്നു. യൂറോപ്പിലും അമേരിക്കയിലുമുള്ള ജനതകളോട് അങ്ങ് ഹിന്ദുക്കളുടെ ആദർശമായ ഒരു സാർവ്വലൗകികമതം പ്രഖ്യാപിച്ചിരിക്കയാണ്. ഈ ആദർശം വിശ്വാസങ്ങളെയെല്ലാം പൊരുത്തപ്പെടുത്തുകയും, ഓരോ ആത്മാവിനേയും, അതതിന്റെ ആവശ്യമനുസരിച്ച് ആദ്ധ്യാത്മിക പോഷണം നല്കി സ്നേഹപൂർവം ഈശ്വരങ്കലേക്ക് ആകർഷിക്കയുമാണ് ചെയ്യുന്നത്. പുരാതനയുഗങ്ങൾ മുതൽ ഭാരതഭൂമിയെ സ്വപാദാർപ്പണം കൊണ്ടു പവിത്രീകരിച്ച ഒരു ആചാര്യപരമ്പരയാൽ അനുശിഷ്ടമായിട്ടുള്ള സത്യവും മാർഗ്ഗവും അങ്ങു പ്രഖ്യാപിച്ചു. അതിന്റെ ദശാവിശേഷങ്ങളിലെല്ലാം ഭാരതത്തെ ലോകദീപമാക്കിയിട്ടുള്ളത് ആ ആചാര്യപരമ്പരയുടെ കൃപാമസൃണമായ സാന്നിദ്ധ്യവും പ്രചോദനവുമാണുതാനും.

അമ്മാതിരിയുള്ള ഒരാചാര്യനായിരുന്ന ശ്രീരാമകൃഷ്ണപരമഹംസദേവന്റെ പ്രചോദനവും അങ്ങയുടെ ആത്മത്യാഗവ്യഗ്രമായ ഉത്സാഹവും കൊണ്ടാണ് പാശ്ചാത്യജനതകൾക്ക് ഭാരതത്തിന്റെ ആദ്ധ്യാത്മികപ്രതിഭയോടു സജീവസമ്പർക്കം പുലർത്തുക എന്ന അനർഘമായ ഭാഗധേയം കൈവന്നത്. ഒപ്പംതന്നെ പാശ്ചാത്യപരിഷ്കാരത്തിന്റെ പകിട്ടിൽനിന്ന് മോചനം നേടിയ നമ്മുടെ നാട്ടുകാരിൽ പലർക്കും നമ്മുടെ മഹത്തും പരമ്പരാഗതവുമായ ആദ്ധ്യാത്മിക സമ്പത്തിന്റെ മൂല്യം ഹൃദയംഗമമായിട്ടുമുണ്ട്.

അങ്ങയുടെ ഉദാരമായ പ്രവൃത്തിയും ദൃഷ്ടാന്തവുംകൊണ്ടു മനുഷ്യ രാശിക്കു മടക്കിത്തരാൻ എളുപ്പമല്ലാത്ത ഋണബന്ധമാണ് അങ്ങയോടു ണ്ടായിട്ടുള്ളത്; മാതൃരാജ്യത്തിനു പുതുതായ ഒരു കാന്തി അങ്ങു കൈവരുത്തിയിരിക്കുന്നു. അങ്ങയെയും അങ്ങയുടെ പ്രവൃത്തിയെയും ഈശ്വരകാരുണ്യം തുടർച്ചയായി പുഷ്ടിപ്പെടുത്തിക്കൊണ്ടിരിക്കട്ടെ എന്ന് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

എന്നു വിശ്വസ്തതയോടുകൂടി,
കൊളമ്പിലെ ഹിന്ദുക്കൾക്കുവേണ്ടി, അവരുടെ
പ്രതിനിധിയും സിലോൺ നിയമസഭാംഗവുമായ
പി. കുമാരസ്വാമി - അദ്ധ്യക്ഷൻ;
ഏ. കുലവീരസിംഹൻ - കാര്യദർശി.

കൊളമ്പ്, ജനുവരി, 1897

. തനിക്കു ലഭിച്ച സ്വീകരണത്തിനു കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ട് സ്വാമികൾ ചുരുക്കത്തിൽ സംസാരിച്ചു. അവർ നടത്തിയ ഉത്സാഹ പ്രകടനങ്ങൾ രാഷ്ട്രീയനേതാവിനോടോ പെരുമപെറ്റ ഒരു സേനാനിയോ ടോ ഒരു കോടീശ്വരനോടോ തോന്നിയ ബഹുമാനം കാട്ടാനല്ലെന്നും, മറിച്ച്, യാചകനായ ഒരു സന്ന്യാസിയെ ബഹുമാനിക്കുന്നതിനാണ് അതെല്ലാം എന്നുമുള്ള വസ്തുതയിലേക്ക് അദ്ദേഹം അവരുടെ ശ്രദ്ധയെ ക്ഷണിച്ചു; അങ്ങനെ മതാഭിമുഖമായി ഹിന്ദുവിന്നുള്ള വാസന പ്രകടമാകുകയാണ്. മതത്തെ ജനതാജീവിതത്തിൻെറ നട്ടെല്ലായി പുലർത്തിപ്പോരേണ്ട ആവശ്യ കതയെ അദ്ദേഹം ഊന്നിപ്പറഞ്ഞു; എങ്കിലേ നമ്മുടെ ജനതയ്ക്ക് ജീവിതം സാദ്ധ്യമാകൂ. തനിക്കു കിട്ടിയ സ്വീകരണത്തിൽ വ്യക്തിപരിഗണനകളെ ന്തെങ്കിലുമുള്ളതായി താൻ കരുതിയില്ല; ഒരു തത്ത്വത്തിൻെറ അംഗീകാര മത്രേ അതിൽ ദർശിച്ചത്.

16 -ാംനു സായാഹ്നത്തിൽ താഴേചേർക്കുന്ന പൊതുപ്രഭാഷണം ഫ്ളോറൽ ഹാളിൽവെച്ചു സ്വാമികൾ നടത്തി.

എന്നിലുള്ള സഹജമായ ശക്തിവിശേഷംകൊണ്ടൊന്നുമല്ല എനിക്കു ചെയ്യാൻകഴിഞ്ഞ അല്പസ്വല്പകാര്യങ്ങൾ നടന്നിട്ടുള്ളത്; പ്രത്യുത, നമുക്ക് ഏറ്റവും പ്രിയപ്പെട്ടതും പവിത്രതമവും അരുമപ്പെട്ടതുമായ മാതൃരാജ്യത്തിൽ നിന്ന് പാശ്ചാത്യരാജ്യങ്ങളിലേക്ക് എന്നെ പിൻതുടർന്നുവന്ന അനുമോദന ങ്ങളും സന്മനോഭാവവും അനുഗ്രഹങ്ങളുംകൊണ്ടാണ്. പാശ്ചാത്യദേശ ത്തിൽ ചില നന്മകൾ ഉണ്ടായിട്ടുണ്ട്, നിശ്ചയം; പക്ഷേ, വിശേഷിച്ചും എനിക്കാണ്. എന്തുകൊണ്ടെന്നാൽ, മുമ്പ്, ഒരു പക്ഷേ ഭാവപ്രവണമായ എൻെറ സ്വഭാവത്തിൻെറ ഫലമായിരുന്നതിന് ഇപ്പോൾ ഒരു തീർച്ചയുടെ ഉറപ്പും വ്യക്തിഭാവത്തിൻെറ കരുത്തും കൊഴുപ്പും കൈവന്നിട്ടുണ്ട്. ഓരോ ഹിന്ദുവും വിശ്വസിക്കുന്നതുപോലെ ബഹുമാന്യനായ അദ്ധ്യക്ഷൻ ചൂണ്ടി

കാണിച്ചതുപോലെ, ഞാനും മുൻകാലങ്ങളിൽ ഭാരതത്തെ പുണ്യഭൂമിയായി, കർമ്മഭൂമിയായി, കരുതിവന്നു. ഇന്ന് ഇവിടെനിന്ന് സത്യമെന്നുറച്ചു വിശ്വസിച്ചുകൊണ്ട് ഞാൻ പറയുന്നു, ഇതു വാസ്തവമാണെന്ന്. ഈ ഭൂമണ്ഡലത്തിൽ അനുഗൃഹീതമായ പുണ്യഭൂമിയെന്ന് അവകാശപ്പെടാവുന്ന ഒരു രാജ്യമുണ്ടെങ്കിൽ, താന്താങ്ങളുടെ കർമ്മങ്ങൾക്കു സമാധാനം പറയാനായി ആത്മാക്കൾക്കൊക്കെ വന്നുകൂടേണ്ടുന്ന ഒരു രാജ്യമുണ്ടെങ്കിൽ, ഈശ്വരാഭിമുഖം യാത്രതുടരുന്ന ഓരോ ആത്മാവിനും തൻെറ അന്ത്യമായ വിശ്രമസ്ഥാനം നേടുവാൻ വന്നെത്തേണ്ടുന്ന ഒരു രാജ്യമുണ്ടെങ്കിൽ, മനുഷ്യരാശിക്ക് സൗമ്യത ഔദാര്യം പരിശുദ്ധി ശാന്തി എന്നിവയിലേക്ക് ഏറ്റവും അടുത്തെത്താൻ കഴിഞ്ഞ ഒരു രാജ്യമുണ്ടെങ്കിൽ, എല്ലാറ്റിനും മേലേ അന്തർദൃഷ്ടിയുടേതും ആദ്ധ്യാത്മികതയുടേതുമായ ഒരു രാജ്യമുണ്ടെങ്കിൽ - അത് ഈ ഭാരതമാണ്. ഇവിടെനിന്ന് അതിപ്രാചീന കാലം മുതൽ മതസ്ഥാപകന്മാർ പുറപ്പെട്ടു ചെന്ന് ഭൂമണ്ഡലത്തെ ആദ്ധ്യാത്മികസത്യത്തിൻെറ വിശുദ്ധവും അനശ്വരവുമായ ജലധാര കൊണ്ടു വീണ്ടും വീണ്ടും സേചനം ചെയ്തിട്ടുണ്ട്. ഇവിടെ നിന്നാണ്, കിഴക്കും പടിഞ്ഞാറും വടക്കും തെക്കുമുള്ള ഭൂഭാഗങ്ങളെ ആറാടിച്ച ദർശനതരംഗങ്ങളുടെ വേലിയേറ്റം പുറപ്പെട്ടിട്ടുള്ളത്; ലോകത്തിലെ ഭൗതികമായ പരിഷ്കാരത്തെ ആദ്ധ്യാത്മികമാക്കുവാനുള്ള ശക്തിതരംഗവും ഇവിടെനിന്നുതന്നെ പുറപ്പെടണം. മറുനാടുകളിലെ ദശലക്ഷങ്ങളുടെ കരളുകൾ വേവിക്കുന്ന ഭൗതികവാദമായ തീ കെടുത്തി ജീവൻ നല്കുന്ന ജലവും ഇവിടെയാണുള്ളത്. സുഹൃത്തുക്കളേ, വിശ്വസിക്കുക; ഇതു നടക്കും.

ഇത്രയും ഞാൻതന്നെ കണ്ടതാണ്; നിങ്ങളിൽ മനുഷ്യവംശങ്ങളുടെ ചരിത്രം പഠിച്ചിട്ടുള്ളവർക്ക് ഇതറിയുകയും ചെയ്യാം. നമ്മുടെ മാതൃഭൂമിയോട് ലോകത്തിനുള്ള കടപ്പാടു വമ്പിച്ചതാണ്. രാജ്യങ്ങളെ പരസ്പരം തുലനം ചെയ്തുനോക്കിയാൽ കാണാം, ക്ഷമാശീലനും സൗമ്യനുമായ ഹിന്ദുവിനോടുള്ളവണ്ണം മറ്റാരോടും ലോകത്തിന് ഇത്രയേറെ കടപ്പാടുണ്ടായിട്ടില്ലെന്ന്. 'സൗമ്യനായ ഹിന്ദു' എന്ന പ്രയോഗം ചിലപ്പോൾ ഒരു കുറ്റപ്പെടുത്തലാണ്. എന്നാൽ എപ്പോഴെങ്കിലും കുറ്റപ്പെടുത്തലിൽ മഹത്തായ സത്യം ഒളിഞ്ഞുകിടന്നിട്ടുണ്ടെങ്കിൽ, അതു 'സൗമ്യനായ ഹിന്ദു' എന്ന ഈ പ്രയോഗത്തിലത്രേ. 'സൗമ്യനായ ഹിന്ദു' ഈശ്വരൻെറ അനുഗ്രഹിക്കപ്പെട്ട പുത്രനാണ്. ലോകത്തിൽ മറ്റിടങ്ങളിലും പരിഷ്കാരങ്ങൾ കിളർന്നുവന്നിട്ടുണ്ട്. പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും ബലവത്തും മഹത്തുമായ നരവംശങ്ങളിൽനിന്ന് ഉന്നതങ്ങളായ ആശയങ്ങൾ പ്രസരിച്ചിട്ടുണ്ട്. പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും അദ്ഭുതാവഹങ്ങളായ ആശയങ്ങൾ ഒരു നരവംശത്തിൽനിന്നു മറ്റൊന്നിലേക്ക് പകർന്നിട്ടുണ്ട്; പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും ജനതയുടെ ജീവിതം മുന്നേറിയപ്പോൾ മഹത്തായ

സത്യത്തിൻെറയും ശക്തിയുടെയും ബീജങ്ങൾ ലോകത്തിലെങ്ങും വാരിവിതയ്ക്കപ്പെട്ടിട്ടുണ്ട്. എന്നാൽ, സുഹൃത്തുക്കളേ, ശ്രദ്ധിക്കുക: അതെപ്പോഴും യുദ്ധകാഹളങ്ങൾ ഊതിക്കൊണ്ടും യുദ്ധസന്നദ്ധരായ ഭടന്മാരുടെ അഭിയാനങ്ങളോടുകൂടിയുമാണ് നടന്നിട്ടുള്ളത്. ഓരോ ആശയത്തിനും നിണച്ചാലുകളിൽ കുതിരേണ്ടിവന്നു. ഓരോ ആശയത്തിനും ദശലക്ഷകണക്കിനുള്ള സമസൃഷ്ടങ്ങളുടെ രക്തത്തിൽ മുട്ടോളം താണു നീങ്ങേണ്ടിവന്നു. ശക്തിയുടേതായ ഓരോ വാക്കിനും അകമ്പടിയായി, ദശലക്ഷങ്ങളുടെ ഏങ്ങലുകളും, പിതൃരഹിതരുടെ മുറയിടലുകളും വിധവകളുടെ കണ്ണീർക്കണങ്ങളും വേണ്ടിവന്നു. ഇതാണ് പ്രധാനമായും മറ്റു ജനതകൾ പഠിപ്പിച്ചിട്ടുള്ളത്. ഭാരതമാകട്ടെ, ബഹുസഹസ്രംവത്സരങ്ങളായി ശാന്തമായി കഴിഞ്ഞുകൂടുകയാണ്. ഗ്രീസ് ഇല്ലാതിരുന്നപ്പോൾ, റോം ചിന്തയ്ക്കു വിഷയമല്ലാതിരുന്നപ്പോൾ, ഇന്നത്തെ യൂറോപ്പുകാരുടെ പൂർവ്വികർ വനങ്ങളിൽ പാർത്തു നീലച്ചായം പുരട്ടി നടന്നപ്പോൾ, ഈ ഭാരതത്തിൽ പ്രവർത്തനം മികച്ചിരുന്നു. അതിനുംമുമ്പ്, ചരിത്രംപോലും രേഖപ്പെടുത്താത്ത ഒരു കാലം, കേട്ടുകേൾവിക്കു തുറിച്ചുനോക്കാനാവാത്തവണ്ണം ഇരുൾ തിങ്ങിയ ആ കാലം - അന്നുതൊട്ടിന്നോളം ഇടതടവില്ലാതെ ആശയങ്ങൾ ഭാരതത്തിൽനിന്നു പുറപ്പെട്ടിട്ടുണ്ട്. എന്നല്ല ഓരോ വാക്ക് ഉച്ചരിക്കപ്പെടുമ്പോഴും ഉണ്ടായിട്ടുള്ളത് പിമ്പിൽ അനുഗ്രഹവും മുമ്പിൽ ശാന്തിയുമാണ്. ലോകത്തിലുള്ള ജനതകളിൽവെച്ച് നാം അന്യരെ കീഴടക്കി ഭരിച്ചിട്ടില്ല. ആ ഒരു സൗഭാഗ്യം നമുക്കുള്ളതാണ്. അതുകൊണ്ട് നാം ഇന്നും ജീവിക്കുന്നു.

ഗ്രീക്കുകാരുടെ പെരുത്ത കുപ്പിണികൾ അഭിയാനം ചെയ്യുന്ന ഒച്ച കേട്ട് ഭൂമണ്ഡലം നടുങ്ങിപ്പോയ ഒരു കാലമുണ്ടായിരുന്നു. ഗ്രീക്കുകാരുടെ ആ പുരാതനരാഷ്ട്രം പറയത്തക്ക ഒരു കഥയും അവശേഷിപ്പിക്കാതെ ഭൂമുഖത്തുനിന്നു മാഞ്ഞു മറഞ്ഞു. ഇഹലോകത്തിൽ കാമ്യമായിരുന്നതിന്നെല്ലാം മേലേ റോമൻഗരുഡൻ പാറിയിരുന്ന ഒരു കാലമുണ്ടായിരുന്നു. എവിടേയും റോമിൻെറ പ്രാബല്യം അനുഭവപ്പെട്ടിരുന്നു, മനുഷ്യരാശിയുടെ ശിരസ്സിൽ അടിച്ചേല്പിക്കപ്പെടുകയും ചെയ്തിരുന്നു; റോം എന്നു കേട്ടാൽ ഭൂമി വിറച്ചിരുന്നു. ഇന്നോ; റോം പട്ടണം നിന്നിരുന്ന മലകൾ നഷ്ടശിഷ്ടങ്ങളുടെ ഒരു കൂമ്പാരം. സീസർ ചക്രവർത്തിമാർ ചെങ്കോൽ നടത്തിയ ഇടങ്ങളിൽ ഇന്ന് ചിലന്തി വല കെട്ടുന്നു. ഒപ്പംതന്നെ മഹത്ത്വമാർന്ന മറ്റു ജനതകളും വന്നു! പോയി കഴിഞ്ഞു! അവർ ഏതാനും മണിക്കൂർ മദിച്ചുതിമിർത്തു കോയ്മ നടത്തി; നീചമായ ഒരു ജനതയുടെ ജീവിതം നയിച്ചു; എന്നിട്ട്, വെള്ളത്തിലെ ചിറ്റലകൾപോലെ അപ്രത്യക്ഷമാകയും ചെയ്തു. അങ്ങനെയാണ് ഈ ജനതകൾ മനുഷ്യരാശിയുടെ മേൽ തന്താങ്ങളുടെ മുദ്ര പതിപ്പിച്ചത്. എന്നാൽ നാം ജീവിക്കുന്നു; ഇന്നിപ്പോൾ മനു തിരിച്ചുവന്നാൽ അദ്ദേഹത്തിനു പരിഭ്രമിക്കാനൊന്നുമില്ല, ഒരു

വിദേശത്തു ചെന്നുപെട്ടതുപോലെ തോന്നുകയുമില്ല. ആയിരമായിരം കൊല്ലങ്ങളായി ചിന്തിച്ചു പൊരുത്തപ്പെടുത്തിയ അതേ നിയമങ്ങൾ ഇന്നും നിലവിലുണ്ട്. യുഗങ്ങളിലൂടെ പ്രവർത്തിച്ചുവന്ന ബുദ്ധിയിൽനിന്നും ശതകങ്ങളിലായി രൂപപ്പെട്ട അനുഭവത്തിൽനിന്നും ഉടലെടുത്ത കീഴ്നടപ്പുകളുണ്ട്. അവ ഏതാണ്ട് അനശ്വരങ്ങൾതന്നെ എന്നു തോന്നും. നാൾ ചെല്ലുംതോറും, ദൗർഭാഗ്യത്തിന്റെ ആഘാതങ്ങൾ ഒന്നിനുമേൽ ഒന്നായി ചൊരിയുംതോറും, അവയ്ക്ക് ഒരേ ഒരു ഫലമേ കാണാനുള്ളു: ആവക നിയമങ്ങളും കീഴ്നടപ്പുകളും കൂടുതൽ പ്രബലങ്ങളും സ്ഥിരതരങ്ങളുമാവുക, ഇതിന്റെയെല്ലാം മർമ്മം, രക്തപ്രസരണം നടത്തുന്ന ഹൃദയം, ജനതാജീവിതത്തിന്റെ മുഖ്യമായ ഉറവിടം, തേടാൻ പുറപ്പെട്ടാൽ - ലോകത്തിലെങ്ങുമുണ്ടായ എന്റെ അനുഭവംവെച്ചു പറയുന്ന എന്നെ വിശ്വസിക്കുക - അതിവിടെത്തന്നെയാണെന്നറിയുക.

ഭൂമണ്ഡലത്തിലെ മറ്റു ജനതകൾക്ക് മതം പല തൊഴിലുകളിലൊന്നു മാത്രം. രാഷ്ട്രതന്ത്രമുണ്ട്, സാമൂഹ്യജീവിതത്തിലെ സുഖങ്ങളുണ്ട്, ധനത്തിനു വാങ്ങാവുന്നതും പ്രാബല്യത്തിനു വരുത്താവുന്നതുമെല്ലാമുണ്ട്, ഇന്ദ്രിയഭോഗങ്ങളെല്ലാം കിടക്കുന്നു. ജീവിതത്തിലെ ഈ വിവിധ വ്യാപാരങ്ങൾക്കിടയിൽ ചെടിപ്പുവന്ന ഇന്ദ്രിയങ്ങൾക്ക് ഒന്നു മൂർച്ചകൂട്ടാൻ പറ്റിയ വല്ലതിന്റെയും പിന്നാലെ നടത്തുന്ന അന്വേഷണങ്ങൾക്കിടയിൽ, ഒരു പക്ഷേ സ്വല്പം മതവും കണ്ടെന്നു വരാം. ഈ ഭാരതത്തിലാകട്ടെ ജീവിതത്തിലെ ഒരേ ഒരു താല്പര്യമത്രേ മതം. ചൈനയും ജപ്പാനും തമ്മിൽ ഒരു യുദ്ധം നടന്നെന്ന് നിങ്ങളിൽ എത്ര പേർക്കറിയാം? പാശ്ചാത്യ സമുദായത്തെ നിശ്ശേഷം മാറ്റിമറിക്കാൻപോകുന്ന വമ്പൻ രാഷ്ട്രീയ പ്രസ്ഥാനങ്ങളും സ്ഥിതിസമത്വപ്രസ്ഥാനങ്ങളും പ്രവർത്തിച്ചുവരുന്നു എന്ന് നിങ്ങളിൽ എത്രപേർക്കറിയാം? അറിയാമെങ്കിൽത്തന്നെ നന്നെക്കുറച്ചു പേർക്കുമാത്രം. എന്നാൽ അമേരിക്കയിൽ ഒരു മതമഹാസമ്മേളനം നടന്നെന്നും, അതിലേക്ക് ഹിന്ദുസന്ന്യാസിയെ അയച്ചിരുന്നെന്നും, ഓരോ കൂലിവേലക്കാരനും അറിയാമെന്ന വസ്തുത എന്നെ അദ്ഭുതപ്പെടുത്തുന്നു. അതു കാട്ടുന്നത് എവിടേക്കാണ് കാറ്റടിക്കുന്നത്, ജനതയുടെ ജീവിതമെവിടെ, എന്നാണ്. ഭൂഗോളപര്യടനക്കാർ വിശേഷിച്ചും വൈദേശികർ, പൗരസ്ത്യരായ സാമാന്യജനങ്ങളുടെ അജ്ഞതയിൽ ഖേദിച്ചുകൊണ്ട് എഴുതിയ പുസ്തകങ്ങൾ ഞാൻ വായിച്ചിരുന്നു. അതിൽ കുറെ സത്യവും കുറെ അസത്യവും കലർന്നിരിക്കുന്നു എന്ന് ഞാൻ കണ്ടു. ഇംഗ്ലണ്ട്, അമേരിക്ക, ഫ്രാൻസ്, ജർമ്മനി എന്നിവിടങ്ങളിലുള്ള ഒരു ഉഴവുകാരനോട് അയാൾ ഏതു രാഷ്ട്രീയകക്ഷിയിലാണെന്നു ചോദിച്ചാൽ അയാൾ പറയും, താൻ തീവ്രവാദിയാണോ യാഥാസ്ഥികനാണോ, തന്റെ വോട്ട് ആർക്കാണ് കൊടുക്കുക എന്ന്. അമേരിക്കയിൽ, റിപ്പബ്ലിക്കോ ഡമോക്രാറ്റോ ആരാണ് താൻ എന്നയാൾ പറയും. എന്നല്ല വെള്ളിയെപ്പറ്റിയുള്ള പ്രശ്നത്തെക്കുറിച്ചും

അയാൾക്കു കുറേയൊക്കെ അറിയാമെന്നുവരും. അയാളുടെ മതത്തെപ്പറ്റി ചോദിച്ചാലോ, പള്ളിയിൽ പോകാറുണ്ടെന്നായിരിക്കും ഉത്തരം; താൻ ഏതു പ്രത്യേകസഭയിൽ പെടുന്നു എന്നും പറയും. ഇത്രയേ അയാൾക്കു തിട്ടമുള്ളു; ഇതു മതിയെന്നും അയാൾ കരുതുന്നു.

ഇനി ഭാരതത്തിൽ വന്ന് നമ്മുടെ ഉഴവുകാരനോടു ചോദിച്ചുനോക്കുക. 'രാഷ്ട്രതന്ത്രത്തെപ്പറ്റി വല്ലതുമറിയാമോ?' അയാൾ മറുപടി പറയും: 'എന്താണത്?' സ്ഥിതിസമത്വപ്രസ്ഥാനങ്ങളെക്കുറിച്ചോ, മുതലും വേലയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചോ അയാൾക്ക് ഒരു പിടുത്തവുമില്ല. അയാളുടെ ജീവിതത്തിൽ ഇതുപോലൊന്നിനെക്കുറിച്ച് ഒട്ടു കേട്ടിട്ടുമില്ല. അയാൾ തിമരെ പണിയെടുക്കുന്നു; അങ്ങനെ അഷ്ടിക്കുള്ള വക നേടുന്നു. എന്നാൽ ചോദിക്കൂ, 'നിങ്ങളുടെ മതമേത്?' ഉത്തരം നല്കുകയായി: 'നോക്കൂ, ചങ്ങാതി, അതെൻെറ നെറ്റിയിൽ ഞാൻ രേഖപ്പെടുത്തിയിട്ടുണ്ട്.' മതപരമായ പ്രശ്നങ്ങളെപ്പറ്റി ഒന്നുരണ്ട് ഈടുറ്റകാര്യങ്ങൾ പറഞ്ഞുതരാനുള്ള കഴിവും അയാൾക്കു കാണും. അങ്ങനെയാണ് എൻെറ അനുഭവം. അതാണ് നമ്മുടെ ജനതയുടെ ജീവിതം.

വ്യക്തികൾക്ക് അവരവരുടേതായ ചില വിശേഷതകളുണ്ട്. ഓരോ മനുഷ്യന്നും വളരാൻ ഓരോ രീതിയുണ്ട്. അയാളുടെ അനന്തമായ ഭൂതകാലജീവിതമാണ്, ഹിന്ദുക്കളായ നാം പറയുംപോലെ അയാളുടെ പൂർവ്വകർമ്മങ്ങളാണ്, അയാൾക്കു പറ്റിയ ജീവിതത്തെ നിർണ്ണയിക്കുന്നത്. പൊയ്പോയ കാലങ്ങളുടെ ഭാണ്ഡവുമായാണ് അയാൾ ഈ ലോകത്തേക്കു കടന്നുവരുന്നത്. അനന്തമായ ആ ഭൂതകാലമാണ് വർത്തമാനകാലത്തെ മുമ്പോട്ടു കൊണ്ടുവരുന്നത്. ഈ വർത്തമാനത്തെ നാം കൈകാര്യം ചെയ്യുന്ന രീതിയാണ് ഭവിഷ്യത്തിനെ രൂപപ്പെടുത്തുന്നതും. അങ്ങനെ ഈ ലോകത്തിൽ ജനിക്കുന്ന ഓരോരുത്തന്നുമുണ്ട് ഒരു ചായ്‌വ്, അവശ്യം കൈക്കൊള്ളേണ്ടുന്ന ഒരു മാർഗ്ഗം. അതിലൂടെയാണ് അയാൾക്കു സഞ്ചരിക്കാനുള്ളത്. വ്യക്തിയെപ്പറ്റി പറഞ്ഞ ഈ പരമാർത്ഥം വംശത്തിനും ഒരുപോലെ ചേരും. ഓരോ വംശത്തിനും, മുൻചൊന്നപോലെ, അതതിൻെറതായ ഒരു ചായ്‌വുണ്ട്; അതതിൻെറ അസ്തിത്വത്തെ സാധൂകരിക്കുന്ന ഒരു യുക്തിയുണ്ട്; പ്രപഞ്ചജീവിതത്തിൽ നിറവേറ്റേണ്ടുന്ന ഒരു ചുമതലയുണ്ട് ഓരോ വംശവും അതിൻേറതായ ഫലമുളവാക്കണം, അതിൻെറ ചുമതല നിറവേറ്റണം. നമ്മുടെ വംശത്തിൻെറ ചുമതല രാഷ്ട്രീയമഹത്ത്വമോ സൈനികപ്രാബല്യമോ ആവിഷ്കരിക്കലല്ല; ഒരിക്കലും അതായിരുന്നില്ല; ആകയുമില്ല. എൻെറ ഈ വാക്കുകൾ ശ്രദ്ധിച്ചുകൊള്ളുക. നമ്മെ ഏല്പിച്ചിട്ടുള്ള മറ്റൊരു ചുമതലയുണ്ട്; അതായത്, നമ്മുടെ വംശത്തിൻെറ ആദ്ധ്യാത്മികമായ ശക്തിയെ വൈദ്യുതകൂടത്തിലെന്നോണം സംഭരിച്ചു വളർത്തി സംരക്ഷിക്കുക; ചുറ്റുപാടുകൾ അനുകൂലിക്കുമ്പോൾ സംഭൃതമായ ആ ശക്തിയെ ഭൂമണ്ഡലത്തിലെങ്ങും അപ്രതിരോദ്ധ്യമാം വണ്ണം

പ്രവഹിപ്പിക്കുക. പേഴ്സ്യനോ ഗ്രീക്കോ റോമനോ അറബിയോ ഇംഗ്ലീഷു കാരനോ അവരുടെ പടയണികളെ അണിനടത്തി ലോകമടക്കി വിവിധ ജനതകളെ കൂട്ടിക്കൊളുത്തട്ടെ; ആ ചാലുകളിലൂടെ ഭാരതീയമായ ദർശന വും ആദ്ധ്യാത്മികതയും ലോകത്തിലുള്ള ജനതകളുടെയെല്ലാം സിരകളി ലേക്കു പ്രവഹിക്കാൻ തയ്യാറാണ്. മനുഷ്യപുരോഗതിയുടെ ആകെത്തുക യ്ക്കുള്ള തൻേറതായ ഓഹരി ഹിന്ദുവിൻെറ പ്രശാന്ത മസ്തിഷ്കം പ്രസരി പ്പിക്കണം. ലോകത്തിന് ഭാരതം നല്കുന്ന സംഭാവന ആദ്ധ്യാത്മിക പ്രകാശമത്രേ.

അങ്ങനെ ചരിത്രത്തിൽനിന്നു കാണാം, എപ്പോഴൊക്കെ വിജിഗീഷുവായ ഒരു വലിയ രാഷ്ട്രം ഭൂമിയിലുള്ള നാനാ മനുഷ്യവംശങ്ങളെ ഏകീകരിച്ച് ഭാരതവുമായി ബന്ധിപ്പിക്കയും, ഭാരതം കൂടെക്കൂടെ കൈക്കൊണ്ടുപോന്ന ഏകാന്തതയിൽനിന്ന്, ബാക്കി ലോകവുമായുള്ള അകൽച്ചയിൽനിന്ന്, അതിനെ മോചപ്പിക്കയും ചെയ്തിട്ടുണ്ടോ, അപ്പോഴൊക്കെ ഭാരതീയരുടെ ആദ്ധ്യാത്മികാശയങ്ങൾ ലോകമെങ്ങും ഒഴുകിയേറിയിട്ടുണ്ടെന്ന്. ഈ (19 -ാം) ശതകത്തിൻെറ ആദിയിൽ, വേദാന്തത്തിൻെറ പ്രാചീനമായ ഒരു പരിഭാഷയിൽനിന്ന് ചെറുപ്പക്കാരനായ ഒരു ഫ്രഞ്ചുകാരൻ ഏറെക്കുറെ അവ്യക്തമായി ലാറ്റിനിലേക്കു ചെയ്ത പരിഭാഷ വായിച്ചിട്ട് മഹാനായ ആ ജർമ്മൻദാർശനികൻ, ഷോപ്പനാർ, പറയുകയാണ്: 'ഭൂമിയിലൊരിടത്തും ഉപനിഷത്തുകളുടെ അദ്ധ്യയനംപോലെ പ്രയോജനകരവും സമുത്കർഷക വുമായ മറ്റൊരു പഠനമില്ലതന്നെ. എനിക്ക് ജീവിതത്തിൽ ആശ്വാസമരുളി യത് അതാണ്; മരണത്തിലും അതുതന്നെയായിരിക്കും ആശ്വാസമരുളുക.' മഹാപ്രാജ്ഞനായ ഈ ജർമ്മൻകാരൻ ദീർഘദർശനം ചെയ്തു: 'ഗ്രീക്ക് സാഹിത്യത്തിൻെറ പുനരുത്ഥാനംകൊണ്ടുണ്ടായ ചിന്താവിപ്ലവത്തേക്കാൾ വ്യാപകവും പ്രബലവുമായ ഒരു ചിന്താവിപ്ലവം ലോകത്തിൽ അടുത്തു തന്നെ നടക്കും' എന്ന്. ആ ദീർഘദർശനം ഇപ്പോഴിതാ വാസ്തവമാകാൻ തുടങ്ങിയിരിക്കുന്നു. കണ്ണു തുറന്നു നോക്കുന്നവർക്ക്, പാശ്ചാത്യജനത യുടെ മനോവൃത്തികൾ അറിയുന്നവർക്ക്, ചിന്തകന്മാർക്ക്, ഭിന്നജനതക ളെപ്പറ്റി പഠനം നടത്തുന്നവർക്ക്, കാണാം, പതുക്കെയെങ്കിലും തുടർച്ച യായി നടക്കുന്ന ഭാരതീയചിന്താപ്രസരം ലോകരുടെ സ്വരത്തിലും ഉപക്രമ ത്തിലും രീതികളിലും സാഹിത്യത്തിലും വരുത്തിയിട്ടുള്ള വമ്പിച്ച മാറ്റ ങ്ങൾ.

എന്നാൽ, ഞാൻ സൂചിപ്പിച്ചതുപോലുള്ള മറ്റൊരു സവിശേഷതയുണ്ട്. നമ്മുടെ ആശയങ്ങളെ നാം പ്രചരിപ്പിച്ചത് ഒരിക്കലും തീയും വാളും കൊണ്ടല്ല. ലോകത്തിന് ഭാരതം നല്കിയ സംഭാവന ദ്യോതിപ്പിക്കാൻ കരുത്തുള്ള ഒരു വാക്ക് ഇംഗ്ലീഷുഭാഷയിലുണ്ടെങ്കിൽ, ഭാരതീയസാഹിത്യം മനുഷ്യവർഗ്ഗത്തിലാകമാനം ഉളവാക്കിയ പ്രതികരണത്തെ കുറിക്കാൻ പറ്റിയ ഒരിംഗ്ലീഷുവാക്കുണ്ടെങ്കിൽ, അതു fascination (ചമത്കാരം) എന്നത

ത്രേ. നിങ്ങളെ പൊടുന്നനെ വശീകരിക്കുന്ന എല്ലാറ്റിൽനിന്നും അതു തികച്ചും വ്യത്യസ്തമാണ്. നിങ്ങളുടെമേൽ, നിങ്ങളറിയാതെ അതൊരഭി മന്ത്രണമേല്പിക്കുന്നു. ഭാരതീയചിന്ത, ഭാരതീയാചാരങ്ങൾ, ഭാരതീയമാമൂലുകൾ, ഭാരതീയദർശനം, ഭാരതീയസാഹിത്യം ഇവയെക്കുറിച്ചെല്ലാം ഒറ്റനോട്ടത്തിൽ, അറപ്പും വെറുപ്പും തോന്നുന്ന പലരുണ്ട്. എന്നാൽ അവർ പതറാതെ പരിശ്രമിക്കട്ടെ, വായിക്കട്ടെ, ഈ ആശയങ്ങൾക്ക് ആശ്രയമായ മഹാതത്ത്വങ്ങളുമായി പരിചയപ്പെടട്ടെ. അപ്പോൾ ഏതാണ്ട് തൊണ്ണൂറ്റൊമ്പതു ശതമാനത്തോളം തീർച്ചയാണ്, ആ മാന്ത്രികശക്തി അവരെ കീഴ്പ്പെടുത്തുമെന്ന്, ആ ചമത്കാരാനുഭൂതിയിൽ അവർ ചെന്നെത്തുമെന്ന്. ശാന്തവും ക്ഷാന്തവും സർവംസഹവും ആദ്ധ്യാത്മികവുമായ ഈ മനുഷ്യവംശം ചിന്താലോകത്തിൽ ചെയ്ത പ്രവൃത്തി, പുലർകാലത്തെ മഞ്ഞിൻ തുള്ളികളുതിരുംപോലെ, ആരും കാണാതെയും കേൾക്കാതെയും വ്യാപരിച്ച് വമ്പിച്ച ഫലങ്ങൾ കൈവരുത്തുന്നതായിട്ടേ എപ്പോഴും ഇരുന്നിട്ടുള്ളു.

ഒരിക്കൽകൂടി ഇതാ ചരിത്രം ആവർത്തിക്കാൻ പോകുന്നു. ഇന്ന് ആധുനികശാസ്ത്രത്തിൻെറ തകർത്തേറുന്ന പ്രകാശത്തിൽ, കാഴ്ചയിൽ ബലവത്തെന്നും അഭേദ്യമെന്നും തോന്നുന്ന പഴയ വിശ്വാസങ്ങൾ അടിയോളം പൊളിഞ്ഞിരിക്കുന്നു: തങ്ങളുടെ കൂറും വിശ്വാസവുംവെച്ചു പുലർത്തണമെന്നു പറയുന്ന വിഭിന്ന മതവിഭാഗങ്ങളുടെ വിശേഷാവകാശവാദങ്ങൾ തകർന്നു തരിപ്പണമാകയും കാറ്റിലലിയുകയും ചെയ്യുന്നു; പഴഞ്ചൻ യാഥാസ്ഥിതികതകളെയെല്ലാം, കളിമൺപാത്രങ്ങളെയെന്നോണം, പ്രാചീനവസ്തു ഗവേഷണങ്ങളാകുന്ന ചുറ്റികമേട്ടങ്ങൾ തവിടുപൊടിയാക്കുന്നു; പാശ്ചാത്യ ലോകത്തിൽ മതം അജ്ഞന്മാരുടെ പിടിയിൽ അമർന്നിരിക്കുന്നു. മതത്തോടു ബന്ധപ്പെട്ടവരെയൊക്കെ അറിവുള്ളവർ പുച്ഛത്തോടുകൂടി വീക്ഷിക്കുന്നു. ഇത്തരുണത്തിലാണ്, ഇതാ, ഭാരതീയദർശനം മുന്നോട്ടു കടന്നുവരുന്നത്. അതിൽ പ്രകടമാണ് ഭാരതമനസ്സിൻെറ അത്യുത്കൃഷ്ട മതാകാംക്ഷകൾ; അവിടെ ഗഹനദാർശനികതത്ത്വങ്ങൾ ജനതയുടെ പ്രായോഗികാദ്ധ്യാത്മികതയായിരിക്കുന്നു. എല്ലാറ്റിൻെറയും ഐക്യമെന്ന ഈ ആശയം, ആനന്ത്യം, ഈ പൗരുഷേയഭാവന, മനുഷ്യൻെറ ആത്മാവ് അനശ്വരമാണെന്ന ഈ അദ്ഭുതാശയം, ജീവികളുടെ മുന്നേറ്റത്തിലുള്ള തടവറ്റ തുടർച്ച, പ്രപഞ്ചത്തിൻെറ അപരിമിതത്വം - ഇതെല്ലാം, സ്വാഭാവികമായിത്തന്നെ സംരക്ഷണത്തിനു പുറപ്പെട്ടിരിക്കുന്നു. പഴയ മതവിഭാഗങ്ങൾ ലോകത്തെ ഒരു ചെറുചളിക്കുണ്ടായി കരുതി, ഏതാണ്ട് ഇന്നലെയോ മറ്റോ ആണ് കാലം തുടങ്ങിയതെന്നും കണക്കാക്കി. എന്നാൽ ദേശകാല നിമിത്തങ്ങളുടെ അപരിമിതത്വത്തെക്കുറിച്ചുള്ള ആ ഉദാത്താശയം നമ്മുടെ പഴയ ഏടുകളിലുണ്ടായിരുന്നു. അവിടെമാത്രം, സർവ്വോപരി മനുഷ്യാത്മാവിൻെറ അതിരറ്റ പെരുമ മതാന്വേഷണങ്ങളെയെല്ലാം ഭരിച്ചും നയിച്ചും പോന്നതും അവിടെമാത്രം. പരിണാമവാദം, ശക്തിസംഗ്രഹണവാദം മുതലായ

ഇന്നത്തെ വമ്പിച്ച സിദ്ധാന്തങ്ങൾ വികൃതങ്ങളായ ഈശ്വരവാദഭേദങ്ങളെയെല്ലാം തകർത്തുകൊണ്ടിരിക്കെ, സംസ്കാരസമ്പന്നമായ മനുഷ്യരാശിയുടെ സ്നേഹവിശ്വാസങ്ങളാർജ്ജിക്കാൻ ഏതിനു കഴിവുണ്ടാകും? മനുഷ്യൻെറ ആത്മാവിൽനിന്ന് അത്യദ്ഭുതകരമായുദിച്ച ആ വേദാന്തം, ഈശ്വരൻെറ ആശ്ചര്യാവഹമായ ആ ശബ്ദം ഉൾക്കൊള്ളുന്ന ഏറ്റവും അദ്ഭുതകരവും ശ്രദ്ധേയവും വികാസകവും ഉത്കർഷകവുമായ ആശയങ്ങൾക്കുമാത്രം.

ഇതോടൊപ്പം ഒരു സംഗതി എനിക്ക് ഊന്നിപ്പറയാനുണ്ട്. നമ്മുടെ മതം ഭാരതത്തിനു വെളിയിലുള്ള ജനതകളുടെമേൽ പ്രഭാവം ചെലുത്തുമെന്നു പറഞ്ഞാൽ ഏതു തത്ത്വങ്ങളുടെയും പശ്ചാത്തലത്തിൻെറയും അടിത്തറയുടെയും മേലാണോ ആ മതം പടുത്തുകെട്ടിയത് അവയെമാത്രമാണ് ഞാൻ വിവക്ഷിക്കുന്നത്. പ്രവർത്തനങ്ങളുടെ സൂക്ഷ്മാംശങ്ങൾക്ക്, പല ശതകങ്ങളിലെ സാമൂഹ്യാവശ്യങ്ങൾക്കൊത്തു രൂപപ്പെടുത്തിയിട്ടുള്ള നിസ്സാരാംശങ്ങൾക്ക്, സമ്പ്രദായങ്ങളെയും കീഴ്നടപ്പുകളെയും സാമൂഹ്യനന്മകളെയും കുറിച്ചുണ്ടായിട്ടുള്ള ചെറുതരം യുക്തിവാദങ്ങൾക്ക്, മതത്തിൽ ന്യായമായി ഒരു സ്ഥാനവുമില്ല, നമ്മുടെ ഗ്രന്ഥങ്ങളിൽ സ്പഷ്ടമായി സത്യങ്ങളെ രണ്ടായി വിഭജിച്ചിട്ടുണ്ടെന്നു നമുക്കറിയാം. അതിലൊന്നിൽപ്പെട്ട സത്യങ്ങൾ ശാശ്വതങ്ങളാണ്; അവ മനുഷ്യൻെറ സ്വഭാവത്തിൽ, ആത്മാവിൻെറ പ്രകൃതിയിൽ, ആത്മാവിന് ഈശ്വരനോടുള്ള ബന്ധത്തിൽ, ഈശ്വരൻെറ സ്വരൂപത്തിൽ, പരിപൂർണ്ണത മുതലായവയിൽ ഉറച്ചുനില്ക്കുന്നവയത്രേ. അതുപോലെ പ്രപഞ്ചവിജ്ഞാനം, സൃഷ്ടിയുടെ - കുറേക്കൂടി സൂക്ഷിച്ചുപറഞ്ഞാൽ സർഗ്ഗത്തിൻെറ (projection) - അനന്തത, (സർഗ്ഗപ്രതിസർഗ്ഗങ്ങളുടെ) അദ്ഭുതകരമായ ആവർത്തനനിയമങ്ങൾ മുതലായവ; ഇവയൊക്കെയാണ് പ്രകൃതിയിലുള്ള സാർവ്വത്രികനിയമങ്ങളിൽ ഉറച്ച ശാശ്വതതത്ത്വങ്ങൾ. മറ്റുള്ളവ ചില ചില്ലറ നിയമങ്ങളാണ്; അവ നമ്മുടെ ദൈനംദിനജീവിതം നയിക്കുവാനുതകുന്നു. പുരാണങ്ങളിലും സ്മൃതികളിലുമാണ്, ശ്രുതികളിലല്ല, അവയ്ക്കു സ്ഥാനം. ഇവയ്ക്ക് ആദ്യം പറഞ്ഞ തത്ത്വങ്ങളോടു ബന്ധമൊന്നുമില്ല. നമ്മുടെ ജനതയുടെ ഇടയ്ക്കുതന്നെ ഈ ചില്ലറ നിയമങ്ങൾ എല്ലായ്പോഴും മാറി മറിഞ്ഞുകൊണ്ടിരുന്നു. ഒരു കാലഘട്ടത്തിലെ, യുഗത്തിലെ, കീഴ്നടപ്പുകൾ മറ്റൊന്നിൻേറതായിരുന്നിട്ടില്ല. യുഗങ്ങൾ ഒന്നൊന്നായി മാറുമ്പോൾ, കീഴ്നടപ്പുകളും മാറാതെ തരമില്ല. പുതിയ ചുറ്റുപാടുകൾക്കു യോജിച്ച കീഴ്നടപ്പുകളും സമ്പ്രദായങ്ങളും കാട്ടിത്തരുവാൻ മഹാന്മാരായ ഋഷിമാർ പിറക്കയും ചെയ്യും.

മനുഷ്യൻ, ഈശ്വരൻ, പ്രപഞ്ചം - ഇവയെപ്പറ്റി അദ്ഭുതകരവും അനന്തവും സമുത്കർഷവും വിശാലവുമായ ഈ വീക്ഷണത്തിൻെറ ചുവടായ അനർഘതത്ത്വങ്ങൾ ഭാരതത്തിലാണ് ആവിഷ്കരിക്കപ്പെട്ടത്. 'എൻെറ

ഈശ്വരനാണ് സത്യം, നിൻെറ ഈശ്വരൻ മിഥ്യ; ഇതിൻെറ പേരിൽ നമുക്കു പടവെട്ടാം' എന്നു പറഞ്ഞു മനുഷ്യൻ ഒരു ക്ഷുദ്രവംശദേവതയ്ക്കുവേണ്ടി യുദ്ധം ചെയ്യാൻ മുതിരാതിരുന്നിട്ടുള്ളത് ഭാരതത്തിൽമാത്രം. ക്ഷുദ്രദേവതകളെച്ചൊല്ലി പോരടിക്കുക തുടങ്ങിയ ആശയങ്ങൾ ഇവിടെ മാത്രമേ നാമ്പെടുക്കാതിരുന്നിട്ടുള്ളു. മേല്പറഞ്ഞ മൗലികതത്ത്വങ്ങൾ, മനുഷ്യൻെറ സത്യസ്വഭാവത്തിൽ ഉറച്ചിട്ടുള്ളതാകയാൽ, ആയിരമായിരം കൊല്ലങ്ങൾക്കു മുമ്പെന്നോണം ഇന്നും മനുഷ്യരാശിക്കു സുസ്ഥിതി കൈവരുത്താൻപോന്നവയാണ്. ഈ ഭൂമിയും കർമ്മനിയമങ്ങളും നില നില്ക്കുന്നേടത്തോളം കാലം, നാം വ്യക്തികളായി ജനിച്ച് നമ്മുടെ ഭാഗധേയം നമ്മുടെ കഴിവുകൊണ്ടു സാക്ഷാത്കരിക്കേണ്ടിയിരിക്കുന്നിടത്തോളം കാലം അവ അങ്ങനെതന്നെ നിലകൊള്ളുകയും ചെയ്യും.

എല്ലാറ്റിനും മേലെ, ലോകത്തിനു കൊടുക്കാൻ ഭാരതത്തിന്നുള്ളത് ഇതാണ്. നാനാ ജനതകളുടെയിടയിൽ ഉണ്ടായിട്ടുള്ള മതങ്ങളുടെ വളർച്ചയും വികാസവും സൂക്ഷിച്ചാൽ എപ്പോഴും കാണാം, ആദ്യം ഓരോ വംശത്തിനും സ്വന്തമായ ഒരു ദേവത ഉണ്ടായിരുന്നു എന്ന്. ഈ വംശങ്ങൾ പരസ്പരം ബന്ധപ്പെട്ടിരുന്നെങ്കിൽ ഇവരുടെ ദേവതകൾക്കെല്ലാം ഇണങ്ങുന്ന ഒരു മൂലനാമം ഉണ്ടായിരിക്കും. ഉദാഹരണം ബാബിലോണിയരുടെ ദേവതകൾതന്നെ. ബാബിലോണിയർ പല വർഗ്ഗങ്ങളായി വേർതിരിഞ്ഞപ്പോൾ അവരുടെ ദേവതകളുടെ മൂലനാമം 'ബാൽ' എന്നായിരുന്നു. യഹൂദവംശ്യരുടെ വിഭിന്ന ദേവതകൾക്കുണ്ടായിരുന്ന മൂലനാമം 'മോളോക്ക്'. ഇതോടൊപ്പം, പല വംശങ്ങളിൽ ഏതെങ്കിലുമൊന്ന് മറ്റുള്ളവയെ കവിയുമ്പോൾ, അതിൻെറ രാജാവ് എല്ലാവർക്കും രാജാവാണെന്നവകാശപ്പെടുന്നതും കാണാം. അതിനാൽ സ്വാഭാവികമായി ആ വംശദേവതയെ തന്നെ സർവ്വവംശങ്ങളുടെയും ദേവതയായി വെച്ചുവാഴിക്കാൻ ആഗ്രഹവുമുണ്ടാകുന്നു. ബാബിലോണിയർ പറഞ്ഞു വന്നു 'ബാൽ - മാർഡോർക്ക്' ദേവന്മാരിൽവെച്ച് അത്യുത്തമനാണെന്ന്; മറ്റെല്ലാ ദേവന്മാരും കീഴ്കിടയിൽ പെട്ടവരത്രേ. 'മോളോക്ക് യാവേ' ആയിരുന്നു മറ്റു മോളോക്കുകളേക്കാൾ മികച്ചവൻ. ഈ പ്രശ്നങ്ങളെല്ലാം അടരാടി തീരുമാനിക്കേണ്ടിയും വന്നു. അതേ പോരാട്ടം ഇവിടെയും നടന്നു. വാശിപൂണ്ട ദേവതകൾ സ്വന്തം മേൽകോയ്മയ്ക്കുവേണ്ടി തമ്മിലിടഞ്ഞുകൊണ്ടേ ഇരുന്നു. എന്നാൽ ഈ രാജ്യത്തിൻെറയും ലോകത്തിൻെറയും മഹാഭാഗ്യംകൊണ്ട് 'ഏകം സദ് വിപ്രാ ബഹുധാ വദന്തി'[1] എന്ന ശബ്ദം ആ സംഭ്രമങ്ങളിലും കോലാഹലങ്ങളിലുംനിന്ന് ഉയർന്നുവന്നു, 'ഉള്ളത് ഒന്നുമാത്രം. പ്രാജ്ഞന്മാർ അതിനു പല പേരുകൾ പറയുന്നു.' വിഷ്ണുവിനെക്കാൾ മഹത്ത്വം ശിവന്നുണ്ടെന്നോ, വിഷ്ണുവാണെല്ലാം, ശിവൻ വെറും പൂജ്യമെന്നോ അല്ല. മറിച്ച്: വിഷ്ണു, ശിവൻ, നൂറുകണക്കിനുള്ള മറ്റു പേരുകൾ -

1 ഋഗ്വേദം 1 164.46

ഇവയൊക്കെച്ചൊല്ലി വിളിക്കുന്നത് ഒരേ തത്ത്വത്തെയാണ്. പേരുകൾ പലത്; പക്ഷേ, ഒരേ തത്ത്വം. ഭാരതത്തിൻെറ ചരിത്രം മുഴുവൻ ഈ കുറച്ചു വാക്കുകളിൽ വായിക്കാം. കേന്ദ്രസ്ഥമായ ഈ സിദ്ധാന്തത്തിൻെറ കനത്ത ഭാഷയിലുള്ള കരുത്തുറ്റ ആവർത്തനമത്രേ ഭാരതചരിത്രം മുഴുവനും. അത് ഭാരതത്തിൽ ആവർത്തിക്കപ്പെട്ടു - ജനതയുടെ രക്തത്തിൽ കലരുംവരെ, ധമനികളിൽ ഒഴുകിയ ഓരോ രക്തത്തുള്ളിയോടുമൊപ്പം തുള്ളുംവരെ, ജീവിതത്തോടു ചേർന്നൊന്നിച്ച് പൂർണ്ണമായ താദാത്മ്യമുണ്ടാകുംവരെ. അങ്ങനെ, നമ്മുടെ നാട് സഹിഷ്ണുതയുടെ ഒരദ്ഭുത നാടായി മാറി. അങ്ങനെ, വിഭിന്ന മതങ്ങളെയും അവയുടെ അനുയായികളെയും ഈ നാട്ടിലേക്കു സ്വാഗതം ചെയ്യുവാനുള്ള അവകാശം ഈ പഴയ അമ്മയ്ക്കു കൈവന്നു.

ഇവിടെമാത്രം കാണപ്പെടുന്ന അത്യന്തം ശ്രദ്ധേയമായ ഈ പ്രതിഭാസത്തിനുള്ള വിശദീകരണവും ഇതിലുണ്ട്; ഒരു തരത്തിലും പൊരുത്തപ്പെടാത്ത വിഭിന്ന മതവിഭാഗക്കാർ ഇവിടെ ഇണങ്ങിക്കഴിഞ്ഞുകൂടുന്നു. നിങ്ങൾ ഒരുപക്ഷേ ദ്വൈതിയാകാം; ഞാൻ അദ്വൈതിയും. നിങ്ങൾ പ്രഖ്യാപിക്കും നിങ്ങൾ ഈശ്വരൻെറ നിത്യദാസനാണെന്ന്; ഈശ്വരനോട് ഐക്യമാണ് എനിക്കുള്ളതെന്നു ഞാനും. എങ്കിലും നാം ഇരുവരും നല്ല ഹിന്ദുക്കളാണ്. അതെങ്ങനെ ആകും? വായിക്കു! ഏകം സദ് വിപ്രാ ബഹുധാ വദന്തി. 'ഉള്ളത് ഒന്നുമാത്രം. പ്രാജ്ഞന്മാർ അതിനു പല പേരുകൾ പറയുന്നു.' എൻെറ നാട്ടുകാരേ, എല്ലാറ്റിനുംമേലേ നമുക്കു ലോകത്തെ പഠിപ്പിക്കാനുള്ള വിലതീരാത്ത സത്യമിതാണ്. മറുനാട്ടുകാർ, എത്രയൊക്കെ അഭ്യസ്തവിദ്യരായാലും, നമ്മുടെ മതത്തെ എത്രയും പുച്ഛിച്ച്, അതു വിഗ്രഹാരാധാനയാണെന്നു പറയുന്നുണ്ട്. അതു ഞാൻതന്നെ കേട്ടിട്ടുണ്ട്. കട്ടപിടിച്ച എത്ര വമ്പിച്ച അന്ധവിശ്വാസങ്ങളാണ് തങ്ങളുടെ തലയിലുള്ളതെന്നു തിരക്കാൻ അവർ കൂട്ടാക്കുന്നുമില്ല. എവിടെയും നിലവിലുള്ള വസ്തുത ഇതുതന്നെ: പെരുത്ത ഈ വിഭാഗീയമനഃസ്ഥിതി, നീചമായ ഈ ഇടുങ്ങിയ മനഃസ്ഥിതി. തനിക്കുള്ളതെന്തോ അതേ കാര്യമായിട്ടുള്ളു. വിത്തത്തെ, ഡോളറിനെ, ഉപാസിച്ചുകൊണ്ടുള്ള ജീവിതമില്ലേ, അതേ യോഗ്യമായിട്ടുള്ളു. തൻേറതായ സ്വല്പം സമ്പാദ്യമില്ലേ. അതേ ഉള്ളു, അത്രമാത്രമേ ഉള്ളു, കൊള്ളാവുന്നതായി. വല്ലതുമൊരു മണ്ണാംകട്ടയുണ്ടാക്കാനോ, ഒരു യന്ത്രം നിർമ്മിക്കാനോ കഴിഞ്ഞാൽ മതി, അതാണുപോൽ വമ്പിച്ച മറ്റെല്ലാ സമ്പത്തിനെക്കാളും ശ്ലാഘ്യം! പഠിപ്പും പാണ്ഡിത്യവുമൊക്കെ ഉണ്ടെങ്കിലും ഇതാണ് ലോകത്തെങ്ങുമുള്ള നില. ലോകത്തിൽ പഠിപ്പ് ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. പരിഷ്കാരമാണെങ്കിൽ ഒരിടത്തും ഇന്നോളം തുടങ്ങിയിട്ടുപോലുമില്ല. 99.9 ശതമാനമാളുകളും ഏറെക്കുറെ കാട്ടാളരാണ്, ഇന്ന്. പുസ്തകത്തിൽ ഇതൊക്കെ വായിക്കാം. മതസഹിഷ്ണുതയെപ്പറ്റിയും മറ്റും നാം കേൾക്കുന്നുണ്ട്. പക്ഷേ ഇതൊക്കെ

ലോകത്തിൽ വളരെക്കുറച്ചേ ഇന്നുമുള്ളു. ഇതിനു തെളിവ് എൻെറ അനുഭവംതന്നെ. 99 ശതമാനവും ഇതിനെക്കുറിച്ചു ചിന്തിക്കുന്നേ ഇല്ല. ഞാൻ ചെന്ന നാടുകളിലെല്ലാം ഇപ്പോഴും മതത്തിൻെറ പേരിൽ വമ്പിച്ച പീഡനങ്ങൾ നടക്കുന്നുണ്ട്; പുതിയതു വല്ലതും പഠിക്കുന്നതിന്നെതിരായി ആ പഴഞ്ചൻവാദങ്ങളൊക്കെ ഉയർത്തപ്പെടുന്നുമുണ്ട്. മതചിന്തയോട് ലോകത്തിലിന്നുള്ള സ്വല്പം സഹിഷ്ണുത, സ്വല്പം സഹാനുഭൂതി, വാസ്തവത്തിൽ ഇവിടെയാണുള്ളത്, ആര്യന്മാരുടേതായ ഈ നാട്ടിൽ. മറ്റൊരിടത്തുമില്ല. ഇവിടെ, ഭാരതീയർ, മാത്രമേ മുഹമ്മദീയർക്കും ക്രിസ്ത്യാനികൾക്കുമായി ആരാധനാമന്ദിരങ്ങൾ പണിതുകൊടുക്കുന്നുള്ളു; മറ്റെങ്ങുമില്ല. മറ്റു വല്ല നാട്ടിലും ചെന്ന് മുഹമ്മദീയരോടോ മറ്റു മതസ്ഥരോടോ നിങ്ങൾക്കായി ക്ഷേത്രം പണിതുതരാൻ പറഞ്ഞുനോക്കുക; അപ്പോൾ കാണാം, അവർ എങ്ങനെ സഹായിക്കുമെന്ന്. മറിച്ച് നിങ്ങളുടെ ക്ഷേത്രങ്ങളെയും നിങ്ങളെത്തന്നെയും അവർ തകർക്കാൻ ശ്രമിക്കും, അവർക്കതിനു കരുത്തുണ്ടെങ്കിൽ. അതിനാൽ, ലോകത്തിന്നാവശ്യമായ, ഭാരതത്തിൽനിന്ന് ഇനിയും പകർത്തേണ്ടതായ, വലിയ പാഠം സഹിഷ്ണുത മാത്രമല്ല, സഹാനുഭൂതികൂടിയാണ്. മഹിമ്നഃസ്തോത്രത്തിൽ ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്: പല മലകളിൽനിന്നു പുറപ്പെട്ടു നേരേയും വളഞ്ഞും ഒഴുകി ഒടുവിൽ കടലിൽ വീഴുന്ന ആറുകൾപോലെ, വാസനാഭേദംകൊണ്ട് മനുഷ്യർ കൈക്കൊള്ളുന്ന വിഭിന്ന മാർഗ്ഗങ്ങൾ, പലതെന്നും ഋജുവെന്നും വക്രമെന്നുമൊക്കെ തോന്നിയാലും, എല്ലാം ഒരേ മട്ടിൽ, പരമേശ്വരനിലേക്കുതന്നെ നയിക്കുന്നു!' പലവഴിപോയാലും എല്ലാവരും ശരിയായ വഴിയിൽ തന്നെയാണ്. ചിലതു സ്വല്പം വളഞ്ഞുപോകുന്നു; ചിലത് നേരേ പോകുന്നു ഒടുവിൽ എല്ലാം ഏകനായ ഈശ്വരനിൽ ചെന്നെത്തും. ശിവലിംഗത്തിൽ മാത്രമല്ലാതെ എല്ലായിടത്തും ശിവനെ കാണുമ്പോഴേ ശിവനോടുള്ള നിങ്ങളുടെ ഭക്തി പൂർണ്ണമാകൂ. എല്ലാറ്റിലും എല്ലാവരിലും ഹരിയെ കാണുന്നവനേ പ്രാജ്ഞനാകൂ, ഹരിയുടെ ഭക്തനാകൂ. ശിവനോടു നേരായ ഭക്തിയുണ്ടെങ്കിൽ എല്ലാറ്റിലും എല്ലാവരിലും നിങ്ങൾ ശിവനെ കാണണം. പൂജയെല്ലാം ശിവപൂജയാണെന്നു കാണണം. പേരും രൂപവും എന്തായാലും വേണ്ടില്ല കാബയുടെ നേർക്കോ, ക്രിസ്ത്യൻപള്ളിയിലോ, ബൗദ്ധവിഹാരത്തിലോ മടങ്ങുന്ന മുട്ടുകളെല്ലാം ശിവൻെറ മുമ്പിൽ മടങ്ങുന്നതായി കാണണം; അവർ അറിയട്ടെ, അറിയാതിരിക്കട്ടെ; ഓർക്കട്ടെ, ഓർക്കാതിരിക്കട്ടെ. ഏതു പേരിലോ രൂപത്തിലോ ആകട്ടെ, ഈ പുഷ്പങ്ങളെല്ലാം അവിടുത്തെ പാദങ്ങളിലത്രേ അർപ്പിതമാകുന്നത്; കാരണം അവിടുന്നാണ് എല്ലാറ്റിനും പ്രഭു, എല്ലാ ആത്മാക്കളുടെയും ഏകാത്മാവും. നിങ്ങൾക്കോ എനിക്കോ അറിയാവുന്നതിലും ആയിരം മടങ്ങു നന്നായി അവിടുത്തേക്കറിയാം, ഈ ലോകത്തിന് ആവശ്യമുള്ളതെന്തെന്ന്. എല്ലാ ഭേദങ്ങൾക്കും അറുതിവരുക അസാദ്ധ്യം. ഭേദമുണ്ടാകാതെ തരമില്ല. ഭേദമറ്റാൽ ജീവിതം നിലയ്ക്കും. ഈ സംഘട്ടനമാണ്, ചിന്തയിലുള്ള ഭേദമാണ്,

പ്രകാശത്തെയും ചലനത്തെയുമെല്ലാം ഉളവാക്കുന്നത്. അനന്തവൈരുദ്ധ്യമുള്ള വൈവിധ്യം വേണംതന്നെ. എന്നുവെച്ച് നാം പരസ്പരം മല്ലിടണമെന്നില്ല.

അതിനാൽ ഇവിടെ, നമ്മുടെ മാതൃഭൂമിയിൽമാത്രം, ഉപദേശിക്കപ്പെട്ട ആ കേന്ദ്രസ്ഥസത്യം വീണ്ടും നാം ഗ്രഹിക്കണം; ഭാരതത്തിൽനിന്ന് അതു വീണ്ടും ഉപദേശിക്കപ്പെടുകയും വേണം. എന്തുകൊണ്ട്? നമ്മുടെ ഗ്രന്ഥങ്ങളിൽ അതുള്ളതുകൊണ്ടുമാത്രമല്ല. നമ്മുടെ ജനതയുടെ സാഹിത്യത്തിന്റെ എല്ലാ വശങ്ങളിലും അതു വ്യാപിച്ചിട്ടുണ്ട്; ജനതയുടെ ജീവിതത്തിൽ അതു സന്നിഹിതവുമാണ്. ഇവിടെ, ഇവിടെമാത്രം, അതു ദിവസവും അനുഷ്ഠിക്കപ്പെടുന്നുണ്ട്. കണ്ണു തുറന്നാൽ ആർക്കും കാണാം, ഇവിടെ, ഇവിടെ മാത്രമേ, അതനുഷ്ഠാനത്തിലുള്ളു എന്ന്. അപ്പോൾ നാം മതം പഠിപ്പിക്കേണ്ടിയിരിക്കുന്നു. ഉയർന്ന നിലവാരത്തിലുള്ള മറ്റു പാഠങ്ങളും ഭാരതത്തിനു പഠിപ്പിക്കാൻ കഴിയും. പക്ഷേ അവ പണ്ഡിതന്മാർക്കുള്ളവയാണ്. പുരുഷനും സ്ത്രീയ്ക്കും ശിശുവിന്നും എല്ലാവർക്കും പഠിക്കാവുന്നതാണ്, സൗമ്യത മാർദ്ദവം ക്ഷമ സഹിഷ്ണുത ദയ സൗഭ്രാത്രം എന്നീ പാഠങ്ങൾ പഠിക്കുന്നവർ പണ്ഡിതന്മാരോ അപണ്ഡിതന്മാരോ ആകട്ടെ; അവരുടെ ജാതി വർണ്ണം വിശ്വാസം എന്നിവ എന്തുമാകട്ടെ. 'അവർ അങ്ങയെ പല പേരുകളും ചൊല്ലി വിളിക്കുന്നു; അങ്ങ് ഒന്നാണ്.'

# രാമനാട്ടിലെ സ്വാഗതത്തിനു മറുപടി

രാമനാട്ടിൽവെച്ച് അവിടുത്തെ രാജാവ് ശ്രീവിവേകാനന്ദസ്വാമികൾക്കു താഴെ ചേർക്കുന്ന സ്വാഗതപത്രം സമർപ്പിച്ചു.

ശ്രീപരമഹംസയതിരാജ, ദിഗ്വിജയകോലാഹല, സർവമത സമ്പ്രതിപന്ന - പരമയോഗീശ്വര ശ്രീമദ് ഭഗവത്ശ്രീരാമകൃഷ്ണപരമഹംസ - കരകമല - സംജാത, രാജാധിരാജസേവിത, സമ്പൂജ്യതമ ശ്രീവിവേകാനന്ദസ്വാമിൻ.

പൂജ്യനായ സ്വാമിജിയെ ഉണർത്തിക്കുന്നത്:

സേതുബന്ധരാമേശ്വരം അല്ലെങ്കിൽ രാമനാഥപുരമെന്ന പ്രാചീനവും ചരിത്രപ്രസിദ്ധവുമായ ഈ സംസ്ഥാനത്തിലെ നിവാസികളായ ഞങ്ങൾ താഴ്മയായും ഹാർദ്ദമായും അങ്ങയെ നമ്മുടെ മാതൃഭൂമിയിലേക്കു സ്വാഗതംചെയ്തുകൊള്ളുന്നു. ഭാരതത്തിൽ തിരിച്ചെത്തിയ അങ്ങയോടു ഞങ്ങൾക്കുള്ള ഹൃദയംനിറഞ്ഞ സമാദരം ആദ്യമായി അറിയിക്കുക എന്നത് ഒരപൂർവബഹുമതിയായി ഞങ്ങൾ കരുതുന്നു; അതും മഹാശൂര നായ നമ്മുടെ ഭഗവാൻ ശ്രീരാമചന്ദ്രൻെറ പാദസ്പർശംകൊണ്ട് പവിത്രമായ ഈ കടൽത്തീരത്തുവെച്ചുതന്നെ.

നമ്മുടെ ചിരസമ്മാനിതവും ഉദാരവുമായ മതത്തിൻെറ സഹജമായ ഗുണങ്ങളും മേന്മയും പടിഞ്ഞാറുള്ള മഹാമതികൾക്ക് ഹൃദയംഗമമാക്കു വാൻ അങ്ങു ചെയ്ത ശ്ലാഘ്യയത്നങ്ങൾക്ക് അപൂർവമായ സഫലത മകുടം ചാർത്തുന്ന കാഴ്ച നിഷ്കളങ്കമായ അഭിമാനത്തോടും സംതൃപ്തി യോടുംകൂടി ഞങ്ങൾ ഉറ്റുനോക്കുകയായിരുന്നു സാർവലൗകികമതമെന്ന ആദർശത്തിൻെറ ലക്ഷണങ്ങളെല്ലാം ഹിന്ദുമതത്തിനുണ്ടെന്നും, എല്ലാ ജാതികളിലും മതവിശ്വാസങ്ങളിലും പെടുന്ന സ്ത്രീപുരുഷന്മാരുടെ ആവശ്യ ങ്ങൾക്കും മനോഭാവങ്ങൾക്കും അനുഗുണമാംവണ്ണം അതു സ്വയം രൂപപ്പെ ടുന്നു എന്നുമുള്ള വസ്തുത അജിതമായ വാഗ്വിലാസത്തോടും അനലംകൃത വും സംശയച്ഛേദിയുമായ ഭാഷയിലും അങ്ങു പ്രഖ്യാപിച്ചിരിക്കുന്നു. യൂറോപ്പിലും അമേരിക്കയിലുമുള്ള സംസ്കാരസമ്പന്നരായ ശ്രോതാ ക്കൾക്ക് അതിൽ വിശ്വാസവും അങ്ങുളവാക്കിയിട്ടുണ്ട്. സത്യത്തിൻെറ യും ശാന്തിയുടെയും സന്ദേശം നല്കുവാനും, ഭാരതീയമായ ആദ്ധ്യാത്മിക വിജയത്തിൻെറയും മഹനീയതയുടെയും കൊടി യൂറോപ്പിൻെറയും അമേരിക്കയുടെയും സമ്പദ്സമൃദ്ധമായ ഭൂമിയിൽ കുത്തിനിർത്തു വാനുമായി സമ്പൂജ്യനായ സ്വാമികൾ അപാരമായ സാഗരങ്ങൾ താണ്ടി കടന്നു; ഇതിൽ അവിടുത്തെ ഉത്സാഹിപ്പിച്ചതു വെറും നിസ്വാർത്ഥമായ

അന്തശ്ചോദനവും ഉന്നതമായ ഉദ്ദേശങ്ങൾ ചെലുത്തിയ പ്രഭാവവുമത്രേ. കൂടാതെ ഇതു നിർവഹിക്കാൻ അവിടുത്തേക്കു വളരെയധികം ക്ലേശങ്ങൾ സഹിക്കേണ്ടതായും വന്നു. പ്രസംഗത്തിലൂടെയും പ്രയോഗത്തിലൂടെയും സാർവലൗകികമായ സൗഭ്രാത്രത്തിന്റെ സുകരതയും പ്രാധാന്യവും അവിടുന്നു കാട്ടിക്കൊടുത്തു. സർവോപരി, പടിഞ്ഞാറൻ നാടുകളിൽ, അവിടുന്നു ചെയ്ത പരിശ്രമങ്ങൾ നേരിട്ടല്ലെങ്കിലും വൻതോതിൽ, ഭാരതത്തിന്റെ ഉദാസീനരായ പുത്രന്മാർക്കും പുത്രിമാർക്കുംതന്നെ, അവരുടെ പരമ്പരാഗതമായ മതത്തിന്റെ മഹത്ത്വത്തെയും മഹനീയതയേയും കുറിച്ചു ബോധമുണ്ടാക്കുവാൻ കാരണമായിട്ടുണ്ട്; അതുപോലെ തങ്ങളുടെ പ്രിയപ്പെട്ടതും അമൂല്യവുമായ മതം പഠിക്കുന്നതിലും ആചരിക്കുന്നതിലും അവർക്കു നിർവ്യാജമായ താത്പര്യമുളവാക്കുകയും ചെയ്തിട്ടുണ്ട്.

കിഴക്കിന്റെയും പടിഞ്ഞാറിന്റെയും ആദ്ധ്യാത്മികപുനർജന്മത്തെ ലാക്കാക്കി അവിടുന്നു ചെയ്ത സ്നേഹചോദിതമായ പരിശ്രമങ്ങളിൽ ഞങ്ങൾക്കുള്ള കൃതജ്ഞതയും കടപ്പാടും വാക്കുകൊണ്ടു വേണ്ടപോലെ അറിയിക്കുക സാദ്ധ്യമല്ലെന്ന് ഞങ്ങൾക്കു തോന്നുന്നു. ഈ സ്വാഗതാശംസയ്ക്കു പൂർണ്ണവിരാമം ഇടുന്നതിനുമുമ്പ്, ഞങ്ങളുടെ രാജാവിന്റെ നേർക്ക് അവിടുന്നു കാണിച്ച ദയാവായ്പിനെപ്പറ്റി പരാമർശിക്കാതിരിക്കുക ശക്യമല്ല. അദ്ദേഹം അവിടുത്തെ ഭക്തരായ ശിഷ്യരിൽ ഒരാളാണ്. മടക്കത്തിൽ, ഒന്നാമതായി അദ്ദേഹത്തിന്റെ സംസ്ഥാനത്തിൽത്തന്നെ അവിടുന്നു വന്നിറങ്ങി. ഉദാരമായ ആ കൃത്യം അദ്ദേഹത്തിന്ന് ഉളവാക്കിയിട്ടുള്ള അഭിമാനവും ഉത്കർഷബോധവും അവർണ്ണ്യമാണ്.

അവസാനമായി, ഇത്ര സമർത്ഥമായി അവിടുന്നു സമാരംഭിച്ച സത്കർമ്മം തുടർന്നുപോകുമാറ്, ദീർഘായുസ്സും ആരോഗ്യവും ബലിഷ്ഠതയും നല്കി അവിടുത്തെ അനുഗ്രഹിക്കാൻ സർവ്വശക്തനോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

സമാദരസ്നേഹങ്ങളോടൊപ്പം,
സമ്പൂജ്യനായ സ്വാമികളുടെ,
ഭക്തന്മാരും അനുയായികളുമായ ശിഷ്യന്മാർ.

രാമനാട് ജനുവരി 25, 1897

സ്വാമിജി ചെയ്ത മറുപടിപ്രസംഗം (പൂർണ്ണരൂപം)

ഏറ്റവും നീണ്ട രാത്രി തീരാറായെന്നു തോന്നുന്നു; ഏറ്റവും ദുഃസഹമായ കഷ്ടപ്പാടുകൾ ഒടുവിൽ ഇതാ അവസാനിക്കുന്ന മട്ടായി. മൃതശരീരമെന്ന് എണ്ണപ്പെട്ട വസ്തു ഇതാ ഉണരാൻ വട്ടംകൂട്ടുന്നു. ഒരു ശബ്ദം ഇപ്പോൾ നമ്മുടെ നേർക്കു വരുന്നുണ്ട് - ചരിത്രത്തിനും ഐതിഹ്യത്തി

നുപോലും എത്തിനോക്കാനാവാത്തവണ്ണം ഇരുളടഞ്ഞ ആ ഭൂതകാല ത്തിൽനിന്ന്, കർമ്മത്തിൻെറയും പ്രേമത്തിൻെറയും ജ്ഞാനത്തിൻെറ യുമായ ആ അപരിമിതഹിമാലയത്തിൻെറ കൊടുമുടികളിൽ തട്ടിത്തട്ടി മാറ്റൊലിക്കൊള്ളുംവിധത്തിലുള്ള ഒരു ശബ്ദം - നമ്മുടെ മാതൃഭൂമിയായ ഭാരതത്തിൻെറ ശബ്ദം - നമ്മുടെ നേർക്കു വരുന്നുണ്ട്. സൗമ്യവും ഗാഢവും എന്നാൽ അർത്ഥശങ്കയ്ക്ക് ഇടനല്കാത്തതുമാണ് ആ ശബ്ദം. ദിവസം ചെല്ലുംതോറും അതിൻെറ മുഴക്കം ഏറുകയുമാണ്. നോക്കു! ഉറങ്ങിക്കിടക്കുന്നവൻ എഴുന്നേല്ക്കുന്നു. ഹിമാലയത്തിൽനിന്നടിക്കുന്ന ഒരു കാറ്റുപോലെ അതു മൃതപ്രായമായ അസ്ഥികളിലും മാംസപേശിക ളിലും ജീവിതം പകരുന്നു; ആലസ്യം തിരോഭവിക്കുന്നു, നമ്മുടെ മാതൃഭൂമിയായ ഭാരതം, അഗാധവും ദീർഘവുമായ നിദ്രയിൽനിന്നെഴു നേല്ക്കുകയാണെന്ന് കുരുടനുമാത്രം കാണാൻ കഴിവില്ല; അഥവാ കുദൃഷ്ടിമാത്രം കാണാൻ കൂട്ടാക്കില്ല. ഇനി ആർക്കും ഭാരതത്തെ തടയാ നാവില്ല; ഇനി ഒരിക്കലും ഭാരതം ഉറങ്ങാൻ ഭാവവുമില്ല. ഇനി ഒരു ബാഹ്യശക്തിക്കും ഭാരതത്തെ പിന്നോട്ടു പിടിച്ചുമാറ്റുക സാദ്ധ്യമല്ല. അനന്തശക്തിയുള്ള ആ മഹാസത്ത്വം തൻകാലിൽ നില്ക്കാൻ വട്ടംകൂട്ടുക യാണ്.

രാമനാട്ടിലെ രാജാവേ, മാന്യമഹാജനങ്ങളേ, ഹാർദ്ദവും സ്നേഹമയവുമായ സ്വീകരണം തന്നതിൽ എനിക്കുള്ള നിർവ്യാജമായ ധന്യവാദങ്ങൾ സ്വീകരിക്കുക. നിഷ്കളങ്കരും സ്നേഹമയരുമാണ് നിങ്ങളെന്ന് എനിക്കു തോന്നുന്നു. വാക്കുകൾക്കാവുന്നതിലുമേറെ വെടുപ്പായി ഹൃദയത്തിനു ഹൃദയത്തോടു സല്ലപിക്കാം; നിശ്ശബ്ദതയിൽ ആത്മാവ് ആത്മാവിനോടു സല്ലപിക്കുന്നു. ആ ഭാഷ തെല്ലും സംശയത്തിന്നിട നല്കുന്നുമില്ല. എൻെറ അന്തരാത്മാവിൽ അതെനിക്ക് അനുഭവപ്പെടുന്നു. രാമനാട്ടുരാജാവേ, പാശ്ചാത്യരാജ്യങ്ങളിൽ നമ്മുടെ മതത്തിനും മാതൃഭൂമിക്കുംവേണ്ടി വല്ലതും ചെയ്യുവാൻ എളിയവനായ എനിക്കു കഴിഞ്ഞിട്ടുണ്ടെങ്കിൽ - സ്വന്തം വീടുകൾക്കു ചുറ്റും അറിയപ്പെടാതെ ചിതറിക്കിടക്കുന്ന അനർഘരത്നങ്ങ ളിലേക്കു ശ്രദ്ധയെ ക്ഷണിച്ച് നമ്മുടെ ആളുകളുടെ സഹാനുഭൂതിയെ ഉണർത്തുമാറ് സ്വല്പം വല്ലതും ചെയ്യുവാൻ എനിക്കു കഴിഞ്ഞിട്ടുണ്ടെങ്കിൽ - അജ്ഞാനാന്ധതനിമിത്തം ദാഹിച്ചു മരിക്കയോ, വല്ല തോട്ടിലെയും അഴുക്കുവെള്ളം മോന്തുകയോ ചെയ്യാതെ, സ്വന്തം വീടുകൾക്കടുത്ത് ഇടമുറിയാതെയൊഴുകുന്ന നിത്യനീർച്ചാലുകളിൽച്ചെന്നു വെള്ളം കുടി ക്കാൻ ഭാരതീയർ ഇപ്പോൾ ക്ഷണിക്കപ്പെടുന്നെങ്കിൽ - നമ്മുടെ ആളുകളെ കർമ്മനിരതരാക്കുവാനും എല്ലാറ്റിലുംവെച്ച് മതം, മതംമാത്രമാണ്, ഭാരതത്തിൻെറ ആത്മാവെന്നും മതം പോയാൽപ്പിന്നെ രാഷ്ട്രീയമോ സാമൂഹ്യപരിഷ്കാരങ്ങളോ ഉണ്ടായാലും, ഓരോ ഭാരതീയൻെറ ശിരസ്സിലും കുബേരൻെറ സമ്പത്തു വാരിച്ചൊരിഞ്ഞാലും, ഭാരതം നശിക്കുമെന്നു

പഠിപ്പിക്കുവാനും വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ - ഈവക ലക്ഷ്യങ്ങൾ മുൻനിർത്തി വല്ലതുമൊക്കെ ചെയ്യാൻ സാധിച്ചിട്ടുണ്ടെങ്കിൽ - അതിൻെറ യെല്ലാം പേരിൽ രാമനാട്ടുരാജാവായ അങ്ങയോടാണ് ഭാരതവും ആ ജോലികൾ നടന്നിട്ടുള്ള മറ്റെല്ലാ രാജ്യങ്ങളും ഒട്ടേറെ കടപ്പെട്ടിട്ടുള്ളത്. കാരണം, അങ്ങാണ് ആദ്യമായി ഈ ആശയം എനിക്കു തന്നത്. അങ്ങാണ് നിർബ്ബന്ധമായി എന്നെ ഈ പ്രവൃത്തി ചെയ്യാൻ പ്രേരിപ്പിച്ചതും. അങ്ങ് അന്തർദൃഷ്ടികൊണ്ടെന്നു തോന്നുമാറ് വരാനിരിക്കുന്ന വസ്തുത ധരിച്ചു; പിന്നെ എൻെറ കൈപിടിച്ച് ആദ്യന്തം എന്നെ സഹായിച്ചു. എനിക്ക് ഉത്തേജനം നല്കുന്നതിൽനിന്ന് അങ്ങ് ഒരിക്കലും വിരമിച്ചിട്ടില്ല. അപ്പോൾ എൻെറ വിജയത്തിൽ ഒന്നാമതായി അങ്ങ് ആനന്ദിക്കുക യുക്തംതന്നെ. ഭാരതത്തിലേക്കുള്ള മടക്കത്തിൽ ഞാൻ അങ്ങയുടെ സംസ്ഥാനത്തിൽത്തന്നെ ഇറങ്ങിയതു ന്യായവുമാണ്.

അങ്ങു പറഞ്ഞതുപോലെ വലിയ പ്രവൃത്തികൾ ചെയ്യേണ്ടതുണ്ട്. അദ്ഭുതകരമായ ശക്തികൾ പ്രയോഗിക്കേണ്ടതുണ്ട്. നമുക്കു പല കാര്യങ്ങളും മറ്റു ജനതകളെ പഠിപ്പിക്കേണ്ടതുമുണ്ട്. നമ്മുടെ ഭാരതം ദർശനത്തിൻെറയും ആദ്ധ്യാത്മികതയുടെയും ആചാരശാസ്ത്രത്തിൻെറയും സ്നേഹമാധുര്യമാർദ്ദവങ്ങളുടെയും മാതൃഭൂമിയത്രേ. ഇന്നും ഇവയൊക്കെ നിലനിന്നുവരുന്നു. ഇന്നും ഈവക കാര്യങ്ങളിൽ ഭാരതമാണ് ലോകത്തിലെ രാഷ്ട്രങ്ങളിലെല്ലാംവെച്ചു പ്രഥമവും അഗ്രഗണ്യവുമെന്നു നിവർന്നുനിന്ന് ധീരമായി പ്രഖ്യാപിക്കാൻ എനിക്കു സിദ്ധിച്ച ലോകാനുഭവം എന്നെ പ്രേരിപ്പിക്കുന്നു. ചെറിയ ഈ സംഗതിതന്നെ നോക്കുക. കഴിഞ്ഞ നാലഞ്ചു സംവത്സരത്തിനിടയിൽ വമ്പിച്ച രാഷ്ട്രീയപരിണാമങ്ങൾ നടന്നിട്ടുണ്ട്. പല രാജ്യങ്ങളിലും നിലവിലുള്ള വ്യവസ്ഥകളെല്ലാം തള്ളിമറിച്ചിടുവാൻവേണ്ടി വലിയ സംഘടനകൾ രൂപപ്പെട്ട് കുറേയൊക്കെ സഫലമായി പാശ്ചാത്യലോകത്തിലെങ്ങും പ്രവർത്തിച്ചുവരികയാണ്. ഇവയെക്കുറിച്ച് വല്ലതും കേട്ടിട്ടുണ്ടോ എന്ന് നമ്മുടെ ആളുകളോടു ചോദിച്ചുനോക്കുക. ഇവയെക്കുറിച്ചൊന്നും ഒരു വാക്കും അവർ കേട്ടിട്ടില്ല. എന്നാൽ ചിക്കാഗോവിൽ ഒരു മതമഹാസമ്മേളനം നടന്നെന്നും, അതിലേക്കു ഭാരതത്തിൽനിന്ന് ഒരു സന്ന്യാസിയെ അയച്ചിരുന്നെന്നും, അദ്ദേഹത്തിനു നല്ല ഒരു സ്വീകരണമാണ് കിട്ടിയതെന്നും അതിന്നുശേഷം അദ്ദേഹം പടിഞ്ഞാറൻനാടുകളിൽ പ്രവർത്തിച്ചുവരുന്നെന്നും വെറും പിച്ചക്കാരനുപോലും അറിയാം. നമ്മുടെ സാമാന്യജനതയുടെ ബുദ്ധിക്കു കൂർമ്മതയില്ലെന്നും, അവർക്കു വിദ്യാഭ്യാസം വേണമെന്നേ ഇല്ലെന്നും, ഒരുതരം വാർത്തയിലും അവർക്കു താത്പര്യമില്ലെന്നും പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. അത്തരം അഭിപ്രായത്തിൻെറ നേർക്കു ബുദ്ധിശൂന്യമായ ഒരു ചായ്‌വ് ഒരു കാലത്ത് എനിക്കുമുണ്ടായിരുന്നു. എന്നാൽ വൻതോതിലുള്ള വെറും സങ്കല്പങ്ങളേയും ഭൂഗോളപര്യടനക്കാരും എടുത്തു

ചാട്ടക്കാരായ നിരീക്ഷകരും എഴുതുന്ന അസംഖ്യം പുസ്തകങ്ങളെയും അപേക്ഷിച്ച് എത്രയധികം പ്രശംസനീയനായ ഒരു ഗുരുവാണ് സ്വാനുഭവമെന്നു ഞാനിപ്പോൾ മനസ്സിലാക്കുന്നു. പ്രസ്തുതമായ അനുഭവം എന്നെ പഠിപ്പിക്കുന്നു, നമ്മുടെ സാമാന്യജനങ്ങൾ ബുദ്ധിശൂന്യരല്ലെന്ന്, അലസരല്ലെന്ന്, ലോകത്തിലുള്ള മറ്റേതു വംശക്കാർക്കുമെന്നപോലെ അവർക്കുമുണ്ട് വൃത്താന്തങ്ങളറിയാൻ തിടുക്കവും ദാഹവുമെന്ന്. എന്നാൽ ഓരോ ജനതയ്ക്കും നിർവഹിക്കാനുള്ള കർത്തവ്യം ഓരോന്നാണ്. ഓരോ ജനതയ്ക്കും അതിൻേറതായ സവിശേഷതകളും വ്യക്തിത്വവും ഉണ്ട്. സ്വാഭാവികമായും ഇവയോടൊത്താണ് ജനതകളുടെ ആവിർഭാവം തന്നെ. ഓരോ ജനതയുടേയും നില, സംഗീതത്തിൽ ഓരോ രാഗവിശേഷത്തിനുമുള്ളതാണെന്നു വേണമെങ്കിൽ പറയാം. ഈ രാഗവിശേഷമാണ് അതിൻെറ ജീവിതവും ഓജസ്സും. ജനതാജീവിതത്തിൻെറ നട്ടെല്ല്, അടിത്തറ, താങ്ങായ പാറക്കെട്ട്, ഈ രാഗവിശേഷത്തിലത്രേ സ്ഥിതിചെയ്യുന്നത്. നമ്മുടെ അനുഗൃഹീതമായ ഈ ഭൂമിയിൽ, അടിത്തറയും നട്ടെല്ലും ജീവിതകേന്ദ്രവും മതമാണ്, മതംമാത്രമാണ്. രാഷ്ട്രതന്ത്രത്തെയും, വാണിജ്യജന്യമായ വിത്തവൈപുല്യം കൈവരുത്തുന്ന ശ്ലാഘ്യതയെയും, കച്ചവടമനഃസ്ഥിതിയുടെ പ്രഭാവത്തെയും വ്യാപകതയെയും, കായികസ്വാതന്ത്ര്യത്തിൻെറ പ്രശസ്യമായ ആ ഉറവിടത്തെയും കുറിച്ച് മറ്റുള്ളവർ പ്രസംഗിക്കട്ടെ. ഇതൊന്നും ഹിന്ദുവിനു മനസ്സിലാകയില്ല, മനസ്സിലാക്കാൻ ആഗ്രഹവുമില്ല. ആദ്ധ്യാത്മികത, മതം, ഈശ്വരൻ, ആത്മാവ്, അപരിമിതത്വം, ആത്മാവിൻെറ സ്വാതന്ത്ര്യം - ഇവയെപ്പറ്റി ഹിന്ദുവിനെ പരീക്ഷിക്കുക; ഞാൻ ഉറപ്പുതരുന്നു, ഭാരതത്തിൽ ഇങ്ങേയറ്റത്തെ കൃഷിക്കാരനുപോലും മറുനാടുകളിലെ ദാർശനികംമന്യരേക്കാൾ ഈ വിഷയങ്ങളെപ്പറ്റി കൂടുതൽ ആശാസ്യമായ അറിവുണ്ടെന്ന്. മാന്യരേ, ലോകത്തെ പഠിപ്പിക്കേണ്ടതായി ഇന്നും ചില സംഗതികൾ നമുക്കുണ്ടെന്ന് ഞാൻ പറഞ്ഞുവല്ലോ. അതുകൊണ്ടാണ്, അതിനുവേണ്ടിയാണ്, ശതകങ്ങളായി നീണ്ടുനിന്ന നിപീഡനങ്ങളും ഏതാണ്ടൊരു സഹസ്രാബ്ദത്തോളം നീണ്ടുനിന്ന വൈദേശികഭരണവും വൈദേശികമർദ്ദനവുമുണ്ടായിട്ടും, ഭാരതീയജനത ഇന്നും സജീവമായി നിലകൊള്ളുന്നത്. ഈ ജനത ഇന്നും ജീവിച്ചിരിക്കുന്നു. ഈ നിലനില്പിനു കാരണം, ഈശ്വരനെ, മതത്തിൻെറയും ആദ്ധ്യാത്മികതയുടെയും ഭണ്ഡാഗാരത്തെ, ഭാരതീയജനത മുറുകെ പിടിക്കുന്നു എന്നതത്രേ.

ഈ നാട്ടിൽ ഇന്നും മതവും ആദ്ധ്യാത്മികതയും നിലനില്ക്കുന്നു. ഈ ഉത്സങ്ങൾ കവിഞ്ഞൊഴുകി ലോകത്തെ ആപ്ലാവനം ചെയ്യണം. അങ്ങനെ വേണം പാശ്ചാത്യവും അല്ലാതെയുമുള്ള ജനതകൾക്ക് പുതുതായ ജീവിതവും ഓജസ്സുമുണ്ടാകാൻ. ഇപ്പോഴവർ മിക്കവാറും നിലംപറ്റി, പകുതി മരിച്ച്, രാഷ്ട്രീയലോഭങ്ങൾകൊണ്ടും സാമൂഹ്യോപജാപങ്ങൾകൊണ്ടും നികൃഷ്ടരായിക്കിടക്കയാണ്. ഭാരതത്തിൻെറ അന്തരീക്ഷത്തിൽ

ഇണങ്ങുന്നവയും പിണങ്ങുന്നവയുമായ പല ശബ്ദങ്ങളും, കുഴഞ്ഞുമറിയുന്ന പല ഒച്ചപ്പാടുകളും മാറ്റൊലിക്കൊള്ളുന്നുണ്ട്. അവയുടെയെല്ലാം ഇടയിൽനിന്നുയരുന്ന പരമവും ഹൃദയംഗമവും പരിപൂർണ്ണവുമായ ഒരു നാദമത്രേ 'ത്യാഗം'. ത്യജിക്കുക! അതാണ് ഭാരതീയമതങ്ങളുടെയെല്ലാം മുദ്രാവാക്യം. രണ്ടുനാളത്തേക്കുള്ള ഒരു വിഭ്രമമത്രേ ഈ ലോകം. നിലവിലുള്ള ജീവിതം അഞ്ചു മിനിട്ടു നേരത്തേക്ക്. അപ്പുറത്താണ് അപരിമിതത്വം, വിഭ്രമമയമായ ഈ ലോകത്തിന്നപ്പുറത്ത്, അതു നമുക്കന്വേഷിക്കാം. അപരിമിതമെന്നു തോന്നുന്ന ഈ പ്രപഞ്ചത്തെ വെറും ചെളിക്കുണ്ടായി കരുതുന്ന ധീരചിത്തരും ധിഷണാശാലികളുമാണ് ഈ ഭൂഖണ്ഡത്തെ സമുജ്ജ്വലമാക്കിയിട്ടുള്ളത്; അപ്പുറത്തേക്ക്, അതിനുമപ്പുറത്തേക്ക് അവർ പോകുന്നു, കാലം അപരിമിതമായ കാലംപോലും, ഇല്ലാത്ത ഒന്നത്രേ അവർക്ക്. അപ്പുറത്തേക്ക്, കാലത്തിനുമപ്പുറത്തേക്ക് അവർ പോകുന്നു. ദേശം അവർക്കു ഗണ്യമല്ല; അതിനുമപ്പുറത്തേക്കു പോകാൻ അവർ വെമ്പുന്നു. പ്രാതിഭാസികത്തിന്നപ്പുറത്തു പോകുന്നതാണ് മതത്തിൻെറ ഉയിര്. എൻെറ ജനതയുടെ ലക്ഷണമാണ് അതിവർത്തനശീലം (transcendentalism); അപ്പുറത്തുപോകുവാനുള്ള പോരാട്ടം, പ്രകൃതിയുടെ മുഖത്തുനിന്ന് മൂടുപടം വലിച്ചുനീക്കുവാനും, അങ്ങനെ എന്തു വില കൊടുത്തും എന്തപകടങ്ങൾ വരിച്ചും അപ്പുറത്തുള്ളതിൻെറ ഒരു ദർശനം നേടുവാനുമുള്ള ചങ്കൂറ്റം - അതാണ് നമ്മുടെ ആദർശം. എന്നാൽ സ്വാഭാവികമായി ഒരു നാട്ടിലുള്ളവർക്കെല്ലാം നിശ്ശേഷം ത്യാഗം ചെയ്യാനാവില്ല. അവരെ ഉത്സാഹഭരിതരാക്കാൻ ആഗ്രഹമുണ്ടോ? എങ്കിൽ, ഇതാണ് അതിനുള്ള വഴി. രാഷ്ട്രതന്ത്രം, സാമൂഹ്യമായ പുനർജ്ജനനം, ധനാർജ്ജനം, വാണിജ്യമനോഭാവം - ഇവയെക്കുറിച്ചൊക്കെയുള്ള നിങ്ങളുടെ പ്രസംഗങ്ങൾ, താറാവിൻെറ മുതുകിൽനിന്നു വെള്ളമെന്നോണം, അവരെ തൊടാതെ വഴുതിപ്പോകും. അപ്പോൾ നിങ്ങൾക്ക് ലോകത്തെ പഠിപ്പിക്കാനുള്ളത് ഈ ആദ്ധ്യാത്മികതയാണ്. നമുക്ക് മറ്റെന്തെങ്കിലും പഠിക്കാനുണ്ടോ, ലോകത്തിൽനിന്നും വല്ലതും ധരിക്കാനുണ്ടോ? ഉണ്ട്, ഭൗതികവിജ്ഞാനത്തിലും, സംഘടനാ പ്രഭാവത്തിലും, ശക്തികൾ കൈകാര്യം ചെയ്യുവാനുള്ള കഴിവിലും, ഏറ്റവും ചെറിയ കാരണങ്ങളിൽനിന്ന് ഏറ്റവും മെച്ചപ്പെട്ട ഫലങ്ങൾ ഉളവാക്കുന്നതിലും, ഒരുപക്ഷേ കുറച്ചൊക്കെ നമുക്കു നേടാനുണ്ടാവാം. ഒരുപക്ഷേ ക്ഌപ്തമായ തോതിൽ പടിഞ്ഞാറുനിന്ന് നമുക്കിതു പഠിക്കാൻ കഴിഞ്ഞേക്കും. എന്നാൽ തിന്നുക കുടിക്കുക രസിക്കുക എന്ന ആദർശം ഭാരതത്തിൽ പ്രസംഗിച്ചാൽ, ജഡലോകത്തെ ദിവ്യതയിലേക്കുയർത്താൻ മുതിർന്നാൽ, ആ മനുഷ്യൻ ഒരു മിഥ്യാവാദിയാണ്. ഈ പുണ്യഭൂമിയിൽ അയാൾക്കു സ്ഥാനമില്ല. ഭാരതീയമനസ്സ് അയാളുടെ വാക്കുകൾ ശ്രദ്ധിക്കില്ല. അതേ, പാശ്ചാത്യപരിഷ്കാരത്തിനു പളപളപ്പും തിളക്കവുമുണ്ടെങ്കിലും, മിനുസവും അദ്ഭുതകരമായ പ്രതാപാവിഷ്കാ

രവുമുണ്ടെങ്കിലും, ഞാൻ നേരിട്ട് അവരോടു പറയുന്നു, ഇതൊക്കെ വ്യർത്ഥമാണെന്ന്; തുച്ഛങ്ങളിൽവെച്ചു തുച്ഛമാണിതൊക്കെ. ഈശ്വരൻ മാത്രം ജീവിക്കുന്നു. ആത്മാവുമാത്രം ജീവിക്കുന്നു, ആദ്ധ്യാത്മികതമാത്രം ജീവിക്കുന്നു. അതു മുറുകെ പിടിക്കുക.

എങ്കിലും, അത്യുത്കൃഷ്ടമായ സത്യങ്ങൾ ഗ്രഹിക്കാനാവാത്ത നമ്മുടെ സഹോദരന്മാരിൽ പലർക്കും നമ്മുടെ ആവശ്യത്തിനൊത്തവണ്ണം മയപ്പെടുത്തിയെടുത്ത ഒരുതരം ഭൗതികത്വം ഒരുപക്ഷേ അനുഗ്രഹമായേക്കാം. എല്ലാ നാടുകളിലും എല്ലാ സമുദായങ്ങളിലും ഉണ്ടായിട്ടുള്ള ഒരു തെറ്റുണ്ട്. ആ തെറ്റ്, അതിനെപ്പറ്റി എപ്പോഴും ബോധമുണ്ടായിരുന്നിട്ടും, ഈയിടെയായി ഈ ഭാരതത്തിലും പറ്റിയിരിക്കുന്നു എന്നതാണ് അത്യന്തം ഖേദകരം. അതായത്, അധികാരമില്ലാത്തവരുടെ മേൽ അവർക്കു ധരിക്കാനാവാത്ത അത്യുത്കൃഷ്ടസത്യങ്ങൾ അടിച്ചേൽപ്പിക്കുക. എന്റെ രീതി നിങ്ങളുടേതുമാകണമെന്നില്ല. ഹൈന്ദവജീവിതാദർശം, നിങ്ങൾക്കറിയാം, സന്ന്യാസമാണെന്ന്. എല്ലാവരും ത്യജിക്കണമെന്ന് നമ്മുടെ ശാസ്ത്രങ്ങൾ നിർബ്ബന്ധിക്കുന്നുണ്ട്. ഐഹികഫലങ്ങൾ അനുഭവിച്ചിട്ടുള്ള ഓരോ ഹിന്ദുവും ജീവിതത്തിന്റെ സായാഹ്നത്തിൽ ത്യാഗമനുഷ്ഠിക്കേണ്ടതാണ്. അങ്ങനെ ചെയ്യാത്തവൻ ഹിന്ദുവല്ല; ഹിന്ദുവെന്ന് സ്വയം വിളിക്കുവാൻ അവകാശിയുമല്ല. പദാർത്ഥങ്ങളുടെയെല്ലാം അസാരത കണ്ടനുഭവിച്ചുകഴിഞ്ഞാൽ അവയെ ത്യജിക്കുക - ഇതാണ് ആദർശമെന്ന് നമുക്കറിയാം. ഭൗതികലോകത്തിന്റെ ഉള്ളു പൊള്ളയാണ്. വെറും ചാമ്പലേ അതിലുള്ളു എന്നു കണ്ടുപിടിച്ചിട്ട് അതു ത്യജിക്കുക; പിൻവാങ്ങുക. ഇന്ദ്രിയങ്ങളുടെ നേർക്ക് മനസ്സു വട്ടമിട്ടടുക്കുകയാണോ എന്നു തോന്നും; ആ മനസ്സ് പിന്നോട്ടു വട്ടമിട്ടുമാറണം. പ്രവൃത്തി ഒടുങ്ങണം, നിവൃത്തി തുടങ്ങണം. അതാണാദർശം. പക്ഷേ കുറേയൊക്കെ അനുഭവസമ്പത്തുണ്ടായതിനുശേഷമേ ആ ആദർശം സാക്ഷാത്കരിക്കാൻ കഴിയൂ. ഒരു ശിശുവിനെ ത്യാഗസത്യം പഠിപ്പിക്കുക സാദ്ധ്യമല്ല. ശിശു ജന്മനാ ശുഭവാദിയാണ്. അവന്റെ ജീവിതം മുഴുക്കെ അവന്റെ ഇന്ദ്രിയങ്ങളിലത്രേ. അവന്റെ ജീവിതം മുഴുക്കെ ഇന്ദ്രിയസുഖങ്ങളുടെ സംഘാതമാണ്. ഓരോ സമുദായത്തിലുമുണ്ട് ശിശുപ്രകൃതികളായ മനുഷ്യർ; കുറേ അനുഭവങ്ങൾ, കുറേ സുഖങ്ങൾ, കൈവന്നിട്ടേ അവയുടെ ശൂന്യത അവർക്കു കണ്ടറിയാൻ കഴിയൂ. എന്നിട്ടുവേണം അവർക്ക് സന്ന്യാസം സാദ്ധ്യമാകുക. അവർക്കു പറ്റിയ നിബന്ധനകൾ വേണ്ടുവോളം നമ്മുടെ മതഗ്രന്ഥങ്ങൾ നല്കുന്നുണ്ട്. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ, അർവാചീനകാലങ്ങളിൽ എല്ലാവരെയും ഒരുപോലെ സന്ന്യാസിയുടെ നിയമങ്ങൾകൊണ്ടു കെട്ടിമുറുക്കാൻ ഒരു വാസന തെളിഞ്ഞു കാണായി. അതൊരു വലിയ പിശകാണ്. അതില്ലായിരുന്നെങ്കിൽ, ഭാരതത്തിൽ കാണുന്ന ദാരിദ്ര്യത്തിന്റെയും കഷ്ടപ്പാടിന്റെയും ഗണ്യ

മായ ഒരു ഭാഗം ഉണ്ടാകുമായിരുന്നില്ല. ഒരു ദരിദ്രൻെറ ജീവിതത്തെ അവന്നാവശ്യമില്ലാത്ത വമ്പിച്ച ആദ്ധ്യാത്മികനിയമങ്ങളും ധാർമ്മിക നിബന്ധനകളുമാണ് മുറുകെ കെട്ടിച്ചുറ്റിവെച്ചിട്ടുള്ളത്. അവനെ തൊട്ടു പോകരുത്! ആ പാവത്തിനു കുറച്ചൊക്കെ സുഖഭോഗങ്ങൾ കൈവരട്ടെ. അപ്പോഴവൻ തനിയെ ഉയരും, സന്ന്യാസം വരികയും ചെയ്യും. ഈ വിഷയത്തിൽ, ഒരുപക്ഷേ, പാശ്ചാത്യർക്കു നമ്മെ കുറേയൊക്കെ പഠിപ്പി ക്കാൻ കഴിഞ്ഞേക്കും. എന്നാൽ നന്നെ സൂക്ഷിച്ചുവേണം നമുക്ക് ഇതൊക്കെ പഠിക്കാൻ. പാശ്ചാത്യരുടെ ആശയങ്ങൾ ഗ്രഹിച്ചിട്ടുള്ളവരുടെ പ്രതിനിധിക ളായി ഈയിടെ കണ്ടുമുട്ടുന്നവരിൽ അധികം പേരും ഏറെക്കുറെ പരാജയമടഞ്ഞവരാണെന്നു പറയേണ്ടിവരുന്നതിൽ എനിക്കു ഖേദമുണ്ട്.

ഭാരതത്തിലിന്നു നമ്മുടെ മാർഗ്ഗത്തിൽ വമ്പിച്ച രണ്ടു പ്രതിബന്ധ ങ്ങളാണുള്ളത് - പഴയ മാമൂലുകളിലുള്ള വിശ്വാസമെന്ന പാറക്കെട്ടും, ആധുനികയൂറോപ്യൻപരിഷ്കാരമെന്ന നീർച്ചുഴിയും.[1] ഇവ രണ്ടിൽ മാമൂൽപ്രിയതയ്ക്കാണ് എൻെറ സമ്മതി; യൂറോപ്യൻ പരിഷ്കാരപ്പൂച്ചിട്ടു മിനുക്കിയ സമ്പ്രദായത്തിനല്ല. കാരണം, പഴയ മാമൂൽക്കാരൻ അജ്ഞ നാവാം, മുരടനാവാം; എങ്കിലും അയാൾ മനുഷ്യനാണ്. അയാൾക്കു ശ്രദ്ധയുണ്ട്, ശക്തിയുണ്ട്. തൻകാലിലാണ് അയാൾ നിലയുറപ്പിച്ചിട്ടുള്ളത്. ഇതേസമയം യൂറോപ്യനായിച്ചമഞ്ഞവന്നു നട്ടെല്ലില്ല. ഒരു ചിട്ടയുമില്ലാതെ കണ്ടിടത്തുനിന്നെല്ലാം പെറുക്കിയെടുത്തതും പൊരുത്തപ്പെടാത്തതുമായ ആശയങ്ങളുടെ ഒരു ചുമടുമാത്രമാണയാൾ; ഈ ആശയങ്ങളോടു സാത്മ്യപ്പെട്ടിട്ടില്ല; ഇവ ദഹിച്ചിട്ടില്ല; പൊരുത്തപ്പെട്ടിട്ടുമില്ല. തൻകാലിലല്ല അയാൾ നില്ക്കുന്നത്. അയാളുടെ തല സദാ ചുറ്റുകയാണ്. അയാളുടെ പ്രവൃത്തിക്കുള്ള പ്രചോദനം എവിടെ നിലകൊള്ളുന്നു? ഇംഗ്ലീഷുകാരുടെ പ്രസാദസൂചകമായ കുറെ തലോടലുകളിൽ. അയാളുടെ പരിഷ്കാര പദ്ധതികൾ, സാമൂഹ്യമായ ചില അനാചാരങ്ങൾക്കെതിരായുള്ള അയാളു ടെ ശ്ക്തിയേറിയ ശകാരങ്ങൾ ഇവയ്ക്കെല്ലാമുള്ള പ്രചോദനം നില കൊള്ളുന്നത് കുറെ യൂറോപ്യന്മാരുടെ അനുഗ്രഹഹസ്തങ്ങളിലാണ്. നമ്മുടെ ചില ആചാരങ്ങൾ എന്തുകൊണ്ടു ചീത്തയാണെന്നു പറയുന്നു? യൂറോപ്യ ന്മാർ അങ്ങനെ പറയുന്നതുകൊണ്ട്. ഏതാണ്ട് ഇത്തരത്തിലാണ് അയാളുടെ യുക്തി. ഇതിന് കീഴടങ്ങാൻ ഞാൻ തയ്യാറില്ല. സ്വന്തം ബലത്തിൽ നില്ക്കണം; മരിക്കണം. പാപമായി എന്തെങ്കിലുമൊന്നു ലോകത്തിലുണ്ടെങ്കിൽ അതു ദുർബ്ബലതയാണ്. ദൗർബ്ബല്യമെല്ലാം പരിഹരിക്കണം; കാരണം, ദൗർബ്ബല്യമാണ് പാപം, ദൗർബ്ബല്യമാണ് മരണം. ഉറച്ച ഒരു നില സാദ്ധ്യമല്ലാത്ത ഈ ജന്തുക്കൾക്ക് ഇനിയും സ്ഫുടമായ വ്യക്തിത്വമുണ്ടായിട്ടില്ല. എന്തു പേരാണ് അവർക്കു നല്കാവുന്നത്!

1 Scylla and Charybdis ഒരു കടലിടുക്കിലെ രണ്ടപകടങ്ങൾ. ഏതെങ്കിലും ഒന്നിൽപ്പെടാതെ പോകാൻ നിവൃത്തിയില്ല.

ആണുങ്ങൾ? പെണ്ണുങ്ങൾ? ജന്തുക്കൾ? പഴയ ആ മാമൂൽപ്രിയന്മാർ ആദർശധീരന്മാരായിരുന്നു, പൗരുഷമുള്ളവരായിരുന്നു. ഇന്നും കുറേ മികവുറ്റ മാതൃകകളുണ്ട്. ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കുവാനാഗ്രഹിക്കുന്ന മാതൃക നിങ്ങളുടെ രാമനാട്ടുരാജാവുതന്നെ. ഭാരതത്തിൽ നെടുകയും കുറുകെയും നോക്കിക്കൊള്ളൂ - ഇദ്ദേഹത്തെക്കാൾ കൂടുതൽ ഉത്സാഹസമ്പന്നനായ ഒരു ഹിന്ദുവിനെ കണ്ടുകിട്ടുകയില്ല. പൗരസ്ത്യവും പാശ്ചാത്യവുമായ വൃത്താന്തങ്ങളെക്കുറിച്ച് ഇദ്ദേഹത്തെക്കാൾ അറിവുള്ള മറ്റൊരു രാജാവില്ല. ഓരോ ജനതയിൽനിന്നും ആവുന്നവണ്ണം ഇദ്ദേഹം നല്ലതൊക്കെ സ്വീകരിക്കുന്നുണ്ട്. "അന്ത്യവർണ്ണത്തിൽനിന്നുപോലും ശ്രദ്ധയോടെ അറിവു നേടുക; പറയനിൽനിന്നുപോലും സേവാപുരസ്സരം മുക്തിയിലേക്കുള്ള മാർഗ്ഗം വശമാക്കുക; ഹീനകുടുംബത്തിൽ നിന്നായാലും സ്ത്രീരത്നത്തെ പരിഗ്രഹിക്കുക"[1] ഇതാണ് നമ്മുടെ മഹാനും നിസ്തുലനുമായ ധർമ്മശാസ്ത്രകാരൻ, ദിവ്യനായ മനു, നല്കിയിട്ടുള്ള നിയമം. ഇതു ശരിയാണ്. തൻകാലിൽ നില്ക്കുക; ആവുന്നതിനോടെല്ലാം സാത്മ്യപ്പെടുക; ഓരോ ജനതയിൽനിന്നും പഠിക്കുക. നിങ്ങൾക്കുപകരിക്കുന്നതെല്ലാം കൈക്കൊള്ളുക. എന്നാൽ, ഹിന്ദുക്കളെന്ന നിലയിൽ, നമ്മുടെ ജനതാദർശങ്ങൾക്ക് മറ്റുള്ളതെല്ലാം കീഴ്പ്പെടണമെന്നോർമ്മിക്കുക. ജീവിതത്തിൽ ഓരോ മനുഷ്യന്നും നിറവേറ്റേണ്ട ഓരോ ചുമതലയുണ്ട്. ഇത് അയാളുടെ അനന്തമായ പൂർവ്വകർമ്മത്തിൽനിന്നു രൂപപ്പെട്ടുവന്നതാണ്. നിങ്ങളിൽ ഓരോരുത്തനും ഉജ്ജ്വലമായ ഒരു പൈതൃകസമ്പത്തോടുകൂടിയാണ് ജനിച്ചിട്ടുള്ളത്. പ്രശംസനീയവും ഭാരതീയജനതയ്ക്ക് ആകമാനമുള്ളതും അനന്തവുമായ പൂർവ്വജീവിതമത്രേ ആ സമ്പത്ത്. നിങ്ങളുടെ ഓരോ പ്രവൃത്തിയെയും നിങ്ങളുടെ ദശലക്ഷം പൂർവ്വീകന്മാർ ഏതാണ്ട് ഉറ്റുനോക്കിയിരിക്കയാണെന്നു പറയാം; അതിനാൽ ജാഗ്രതയായിരിക്കണം. ഓരോ ഹൈന്ദവശിശുവും എന്തു ചുമതലയോടു കൂടിയാണ് ജനിക്കുന്നത്? ബ്രാഹ്മണനെപ്പറ്റി മനു ചെയ്തിട്ടുള്ള സാഭിമാനമായ ആ പ്രഖ്യാപനം വായിച്ചിട്ടില്ലേ? ബ്രാഹ്മണൻെറ ജന്മം ധർമ്മകോശത്തിൻെറ രക്ഷയ്ക്കുവേണ്ടിയാണ്[2]. ബ്രാഹ്മണൻെറ മാത്രമല്ല ഈ പുണ്യഭൂമിയിൽ ജനിക്കുന്ന ഓരോ ശിശുവിൻെറയും - ആണാകട്ടെ പെണ്ണാകട്ടെ - ചുമതലയാണതെന്ന് പറയാനാണ് എനിക്കു തോന്നുന്നത്. 'ധർമ്മകോശത്തിൻെറ രക്ഷയ്ക്കുവേണ്ടി'; മറ്റു ജീവിതപ്രശ്നങ്ങളെല്ലാം ആ പ്രധാന വിഷയത്തിനു കീഴ്പ്പെടണം. സംഗീതത്തിൻെറ താളലയനിയമവും അതാണ്. ഒരു ജനതയുടെ ജീവിതത്തിൽ നിറഞ്ഞുനില്ക്കുന്ന വ്യാപാരം രാഷ്ട്രീയസമുന്നതിയാണെ

1. ശ്രദ്ദധാനഃ ശുഭാം വിദ്യാമാദദീതാവരാദപി
അന്ത്യാദപി പരം ധർമ്മം സ്ത്രീരത്നം ദുഷ്കുലാദപി. (മനു 2.382)

2. ബ്രാഹ്മണോ ജായമാനോ ഹി പൃഥിവ്യാമധിജായതേ
ഈശ്വരഃ സർവ്വഭൂതാനാം ധർമ്മകോശസ്യ ഗുപ്തയേ. (മനു. 1.99)

ബ്രാഹ്മണൻ പിറവിയിലേ സർവ്വലോകർക്കും മേലെയാണ്. സർവ്വജനങ്ങളുടെയും ധർമ്മനിധിയുടെ രക്ഷണത്തിനുവേണ്ടിയാണ്. അതിനു പോന്നവനായിട്ടാണ്, അവൻ ജനിക്കുന്നതുതന്നെ

ന്നും മതവും മറ്റും ആ മുഖ്യമായ വ്യാപാരത്തിനു കീഴ്പ്പെടണമെന്നും വരാം. എന്നാൽ ഇതാ മറ്റൊരു ജനത - ആദ്ധ്യാത്മികതയും സന്ന്യാസവു മാണ് അതിൻെറ മികച്ച ജീവിതവ്യാപാരം. ഈ ജനതയുടെ മുദ്രാവാക്യം, പ്രപഞ്ചം വെറും മിഥ്യയും മൂന്നുനാൾ നിലകൊള്ളുന്ന ഒരു ഭ്രമവുമാണെ ന്നത്രേ. അപ്പോൾ മറ്റുള്ളതെല്ലാം ശാസ്ത്രമോ ജ്ഞാനമോ ഭോഗമോ ശക്തി യോ ധനമോ പേരോ പുകഴോ, എന്തായാലും ശരി - ആ ഒരു വ്യാപാരത്തി നു കീഴ്പ്പെടണം. ഇതാണ് ഒരു തനി ഹിന്ദുവിൻെറ സ്വഭാവരഹസ്യം. യൂറോപ്യൻശാസ്ത്രങ്ങളെക്കുറിച്ചുള്ള അറിവും പാണ്ഡിത്യവും പണവും നിലയും പേരുമെല്ലാം ഓരോ ഹൈന്ദവ ശിശുവിൻെറയും കൂടെപ്പിറപ്പായ ആ മുഖ്യവ്യാപാരത്തിനു കീഴ്പ്പെട്ടിരിക്കുന്നു. മുഖ്യമായ ആ വ്യാപാരം ആദ്ധ്യാത്മികതയും വംശത്തിൻെറ പരിശുദ്ധിയും പുലർത്തുകയാണ്. അതിനാൽ സ്വവംശ്യരുടെ ജീവിതധാര മുഴുവൻ ഉൾക്കൊള്ളുന്ന ആ മാമൂൽപ്രിയനെയും, ഉജ്ജീവകമായ ആദ്ധ്യാത്മികതയിൽ പിടിപാടില്ലാതെ പാശ്ചാത്യമായ കൃത്രിമരത്നങ്ങൾ കൈ നിറയെ വെച്ചിട്ടുള്ള ആ പരിഷ്കാരി യെയും തമ്മിൽ തട്ടിച്ചുനോക്കിയാൽ, മാമൂൽപ്രിയനെയാണ് നാം അംഗീ കരിക്കേണ്ടതെന്ന് എല്ലാവരും സമ്മതിക്കുമെന്നത്രേ എൻെറ ദൃഢവിശ്വാസം. കാരണം, ഒന്നാമൻ ആശയ്ക്ക് ഇടം നല്കുന്നുണ്ട്, ജനതയുടേതായ ആ മുഖ്യവ്യാപാരം കൈക്കൊണ്ടിട്ടുണ്ട്. അതയാൾക്കു മുറുകെപ്പിടിക്കാം. അതുകൊണ്ട് അയാൾക്ക് ജീവനുണ്ടായിരിക്കും; മററവൻ തുലയും. വ്യക്തി കളെ സംബന്ധിച്ചെങ്ങനെയോ അങ്ങനെതന്നെ ജനതയെസ്സംബന്ധിച്ചും. ജീവിതത്തിൻെറ മൗലികതത്ത്വത്തിനു തകരാറില്ലെങ്കിൽ, അത് അഭംഗുര മായി പ്രവർത്തിച്ചുപോന്നാൽ, മറ്റു പ്രവർത്തനങ്ങൾക്കു ക്ഷതമേറ്റാലും വ്യക്തികൾ മരിക്കില്ല. അതുപോലെ നമ്മുടെ ജീവിതത്തിലെ ഈ പുണ്യ പ്രവർത്തനത്തിനു തകരാറു പറ്റാത്തിടത്തോളം നമ്മുടെ ജനതയെ നശിപ്പി ക്കാൻ ഒന്നിനും കഴിയില്ല. ആദ്ധ്യാത്മികതയെ വെടിഞ്ഞാലോ, അതു തള്ളിനീക്കി ജഡീകരിക്കുന്ന പാശ്ചാത്യപരിഷ്കാരത്തിൻെറ പിമ്പേ പോയാ ലോ, മൂന്നു തലമുറകൾക്കിടയിൽ വംശനാശമുണ്ടാകുമെന്നു ധരിക്കുക. കാരണം, ജനതയുടെ നട്ടെല്ല് തകർന്നുപോകും; ജനതാസൗധത്തിൻെറ അടിത്തറ ഇളകിമറിയും; ഫലം എമ്പാടും സർവ്വനാശം.

സുഹൃത്തുക്കളേ, അതിനാൽ ആദ്യവും മുഖ്യവുമായി ആദ്ധ്യാത്മികത യെ മുറുകെപ്പിടിക്കുന്നതാണ് നമ്മുടെ രക്ഷാമാർഗ്ഗം. പുരാതനരായ നമ്മുടെ പൂർവ്വികർ തലമുറകളിലൂടെ നമുക്കായി നല്കിയിട്ടുള്ള വിലതീരാ ത്ത ഒരു ദാനമത്രേ ഈ ആദ്ധ്യാത്മികത. ഈടുറ്റ കൊട്ടാരങ്ങളിൽ വാണ്, പാവങ്ങളെ കൊള്ളചെയ്തുവന്ന കവർച്ചക്കാരായ പ്രഭുക്കന് മാരിൽനിന്നല്ല, കാടുകളിൽ പാർത്തുവന്ന അർദ്ധനഗ്നരായ താപസന്മാ രിൽനിന്നാണ് സ്വപരമ്പര ഉണ്ടായിട്ടുള്ളതെന്നു കാട്ടാൻ വെമ്പുന്ന മഹാരാജാക്കന്മാരുള്ള ഒരു രാജ്യത്തെക്കുറിച്ചു നിങ്ങൾ കേട്ടിട്ടുണ്ടോ?

നമ്മുടേതാണ് ആ രാജ്യം. മറ്റു രാജ്യങ്ങളിൽ പ്രമുഖരായ പുരോഹിതന്മാർ തങ്ങളുടെ കുലപരമ്പര വല്ല രാജാക്കന്മാരിലുംനിന്നാണുണ്ടായതെന്നു സ്ഥാപിക്കാൻ ശ്രമിക്കുന്നു. ഇവിടെയാകട്ടെ, മഹത്തരന്മാരായ രാജാക്കന്മാർ തങ്ങളുടെ കുലപരമ്പര പുരാതനനായ വല്ല ഋഷിയും സ്ഥാപിച്ചു എന്നു കാട്ടാനാണ് വെമ്പുന്നത്. അതിനാൽ നിങ്ങൾ ആദ്ധ്യാത്മികതയിൽ വിശ്വസിച്ചാലും ഇല്ലെങ്കിലും, സ്വജനതയുടെ ജീവിതത്തോടു പൊരുത്തപ്പെടാൻ ആദ്ധ്യാത്മികതയെ വിടാതെ മുറുകെ പിടിക്കേണ്ടിയിരിക്കുന്നു. പിന്നെ മറ്റേ കൈ നീട്ടി അന്യമനുഷ്യരിൽനിന്നു കിട്ടുന്നിടത്തോളം മേടിക്കുക. എന്നാൽ അതൊക്കെ ആ ഒരു ജിവിതാദർശത്തിനു കീഴ്പ്പെടുത്തുക. അതിൽനിന്ന് അദ്ഭുതകരവും പ്രശംസനീയവുമായ ഭാവിഭാരതം രൂപപ്പെടും. അതു വരുമെന്ന് എനിക്കു നിശ്ചയമുണ്ട് - മുമ്പുണ്ടായിരുന്നതിനെക്കാളെല്ലാം മഹത്തായ ഒരു ഭാരതം. പഴയ ഋഷിമാരെക്കാളെല്ലാം വലിയ ഋഷിമാരുണ്ടാകും. നിങ്ങളുടെ പൂർവ്വീകന്മാർ തൃപ്തരാകുക മാത്രമല്ല, ഇത്രയേറെ പ്രശംസനീയരും മഹനീയരുമായ പിന്തുടർച്ചക്കാരെ കണ്ട് സ്വസ്ഥാനങ്ങളിലിരുന്ന് അഭിമാനംകൊള്ളുകയും ചെയ്യും.

ഭ്രാതാക്കളേ, നമുക്കെല്ലാവർക്കും കഠിനമായി പ്രയത്നിക്കാം; ഉറങ്ങാനുള്ള സമയമല്ല ഇത്. ഭാവിഭാരതത്തിൻെറ വരവ് നമ്മുടെ യത്നത്തെ ആശ്രയിച്ചിരിക്കുന്നു. അവിടെ ആ ഭാരതം തയ്യാറായി, കാത്തുനില്ക്കുകയാണ്; പക്ഷേ ഉറക്കമാണെന്നുമാത്രം. ഉണരുക! എഴുന്നേല്ക്കുക!! നവീകൃതയായി പൂർവ്വാധികം പ്രശംസനീയയായ നമ്മുടെ മാതൃഭൂമിയെ സ്വന്തം അനശ്വരസിംഹാസനത്തിൽ ഇരുത്തുക. ഈശ്വരനെന്ന ആശയത്തിനു നമ്മുടെ മാതൃഭൂമിയിലെന്നോണം മറ്റൊരിടത്തും ഇത്ര പൂർണ്ണമായ വികാസമുണ്ടായിട്ടില്ല. എന്തുകൊണ്ടെന്നാൽ, ഈശ്വരനെക്കുറിച്ചുള്ള ആശയം മറ്റൊരിടത്തും നിലവിലില്ല. എൻെറ ഈ പ്രസ്താവം കേട്ട് നിങ്ങൾ അദ്ഭുതപ്പെടുകയാവാം. എന്നാൽ, മറ്റേതെങ്കിലും മതഗ്രന്ഥങ്ങളിൽനിന്ന് ഈശ്വരനെപ്പറ്റി നമ്മുടേതിനു തുല്യമായി ഒരാശയം എടുത്തുകാട്ടുക. സംഘങ്ങളുടെ ദേവതകളെ (clan gods) അവയിലുള്ളൂ - യഹൂദന്മാരുടെ ദേവത, അറബികളുടെ ദേവത എന്നും മറ്റും. ഈ ദേവതകൾ തമ്മിൽ പോരാട്ടവുമാണ്. ഇവിടെ, ഇവിടെമാത്രമേ, ഉള്ളു ശിവനും ശങ്കരനും കരുണാമയനുമായ ഈശ്വരൻ - നമ്മുടെ അച്ഛനും അമ്മയും ഉറ്റവനും ഉറ്റവരുടെ ഉറ്റവനും ആത്മാവിൻെറ ആത്മാവുമായ ഈശ്വരൻ - എന്ന ആശയം. ശൈവരുടെ ശിവനും വൈഷ്ണവരുടെ വിഷ്ണുവും കർമ്മികളുടെ കർമ്മവും ബൗദ്ധരുടെ ബുദ്ധനും ജൈനരുടെ ജിനനും ക്രിസ്ത്യാനികളുടെയും യഹൂദരുടെയും ജീഹോവയും, മുഹമ്മദീയരുടെ അള്ളായും, മതവിഭാഗക്കാരുടെയെല്ലാം പ്രഭുവും, വേദാന്തികളുടെ ബ്രഹ്മവുമായ - സർവ്വവ്യാപിയായ, ഇവിടെ മാത്രം പ്രഖ്യാതമഹി

മയോടുകൂടിയ - ആ ഈശ്വരൻ നമ്മെ അനുഗ്രഹിക്കട്ടെ, സഹായിക്കട്ടെ![1] ഈ ആശയം പ്രായോഗികമാക്കാൻ നമുക്കു ശക്തിയും വീര്യവും നല്കട്ടെ! നാം കേട്ടതും പഠിച്ചതുമായ വസ്തുത നമുക്കു പോഷകമാകട്ടെ; അതു നമ്മിൽ ശക്തിമത്താകട്ടെ; പരസ്പരം ഉപകരിക്കുവാനായി അതു നമ്മിൽ വീര്യമാകട്ടെ; ഗുരുശിഷ്യന്മാർക്കു തമ്മിൽ സ്പർദ്ധയില്ലാതിരിക്കട്ടെ.[2] ഹരിയുടെ പേരിൽ ശാന്തി! ശാന്തി! ശാന്തി!

---

1 യം ശൈവാഃ സമുപാസതേ ശിവ ഇതി ബ്രഹ്മേതി വേദാന്തി നോ
ബൗദ്ധാ ബുദ്ധ ഇതി പ്രമാണപടവഃ കർത്തേതി നൈയ്യായികാഃ
അർഹന്നിത്യഥ ജൈനശാസനരതാഃ കർമ്മേതി മീമാംസകാഃ
സോ$f$യം നോ വിദധാതു വാഞ്ഛിതഫലം ത്രൈലോക്യനാഥോ ഹരിഃ.

2 സഹ നാവവതു സഹ നൗ ഭുനക്തു സഹ വീര്യം കരവാവഹൈ
തേജസ്വി നാവധീതമസ്തു മാ വിദ്വിഷാവഹൈ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ. (കഠോപനിഷത് 6.16)

# വേദാന്തപരിപാടി

സ്വാമിജി കുംഭകോണം സന്ദർശിച്ചപ്പോൾ അവിടുത്തെ ഹിന്ദുക്കൾ ചുവടെ ചേർക്കുന്ന സ്വാഗതാശംസ അദ്ദേഹത്തിനു നല്കി:

പൂജ്യനായ .സ്വാമിൻ,

പാശ്ചാത്യലോകത്തിൽനിന്ന്, മഹാക്ഷേത്രങ്ങൾക്കും വിഖ്യാതരായ സിദ്ധന്മാർക്കും പ്രാജ്ഞന്മാർക്കും പേരുകേട്ട നമ്മുടെ പുണ്യഭൂമിയിലേയ്ക്കു മടങ്ങിവരുന്ന അങ്ങയെ, മതദൃഷ്ട്യാ പ്രധാനവും പ്രാചീനവുമായ കുംഭകോണനഗരത്തിലെ ഹിന്ദുപൗരന്മാരുടെ പേരിൽ, ഹൃദയപൂർവ്വം സ്വാഗതം ചെയ്യുവാൻ ഞങ്ങളെ അനുവദിക്കണമെന്നു പ്രാർത്ഥിച്ചുകൊള്ളുന്നു. അമേരിക്കയിലും യൂറോപ്പിലും അങ്ങയുടെ മതപ്രവർത്തനങ്ങൾക്കുണ്ടായ ഗണ്യമായ സാഫല്യം ഞങ്ങളെ ഈശ്വരനോടു കൃതജ്ഞരാക്കുന്നു. ഈശ്വരനെയും മനുഷ്യൻെറ ആദ്ധ്യാത്മികതയെയും പറ്റിയുള്ള ആദർശങ്ങളെല്ലാം ഉയർത്തുവാനും പൊരുത്തപ്പെടുത്തുവാനും കഴിവുൾക്കൊള്ളത്തക്കവണ്ണം വിശാലവും യുക്തിയുക്തമാംവണ്ണം ബഹുമുഖവുമാണ് ഹിന്ദുക്കളുടെ ദർശനവും മതവുമെന്ന വസ്തുത ചിക്കാഗോവിൽ സമ്മേളിച്ച ലോകമഹാമതങ്ങളുടെ ശ്രേഷ്ഠരായ പ്രതിനിധികളുടെ മനസ്സിൽ പതിപ്പിക്കുവാൻ അങ്ങയെ കരുത്തനാക്കിയതുകൊണ്ടും ഈശ്വരനോടു ഞങ്ങൾ കൃതജ്ഞരാണ്.

പ്രപഞ്ചത്തിൻെറ ജീവനും ആത്മാവുമായ ഈശ്വരൻെറ കൈകളിൽ സത്യത്തിൻെറ നില എന്നും ഭദ്രംതന്നെയെന്ന ഉറച്ച ബോധം ആയിരമായിരം കൊല്ലങ്ങളായി നമ്മുടെ ജീവത്തായ വിശ്വാസത്തിൻെറ ഒരംശമായിരുന്നു. ക്രിസ്തീയരാജ്യങ്ങളിൽ അങ്ങു ചെയ്ത പാവനപ്രവൃത്തികളുടെ ഫലങ്ങൾ ഞങ്ങളെ ഇന്ന് ആനന്ദിപ്പിക്കുന്നത്, അവ, തികച്ചും മതനിഷ്ഠമായ ഹിന്ദുജനതയുടെ ആദ്ധ്യാത്മികപൈതൃകത്തിൻെറ അമേയമൂല്യം കണ്ണുതുറന്നു കാണുവാൻ ഭാരതത്തിലും വെളിയിലുമുള്ള ആളുകൾക്ക് എളുതാക്കിയതിനാലത്രേ. അങ്ങു ചെയ്ത പ്രവൃത്തികളുടെ സാഫല്യം, സ്വാഭാവികമായും ഇപ്പോൾത്തന്നെ പ്രസിദ്ധനും മഹാനുമായ അങ്ങയുടെ ഗുരുവിൻെറ യശോധാവള്യത്തിനു മാറ്റേറ്റിയിട്ടുണ്ട്; പരിഷ്കൃതലോകത്തിൻെറ പരിഗണനയിൽ നമ്മെ ഉയർത്തിയിട്ടുണ്ട്; ഇതിനെല്ലാം മേലേ, ഒരു ജനതയെന്ന നിലയിൽ നമുക്കും പണ്ടുണ്ടായിട്ടുള്ള നേട്ടങ്ങളെച്ചൊല്ലി അഭിമാനിക്കാൻ ന്യായമുണ്ടെന്ന തോന്നലുളവാക്കിയിട്ടുണ്ട്; ഫലപ്രദമായ ആക്രമണവാസന നമ്മുടെ പരിഷ്കാരത്തിൻെറ ഒരു ഘടകമല്ലാത്തത് അതിൻെറ പരിശ്രാന്തിയുടേയോ അപക്ഷയത്തിൻെറയോ ലക്ഷണമല്ലെന്ന

തോന്നലും ഉളവാക്കിയിട്ടുണ്ട്. അങ്ങയുടേതുപോലെ തെളിഞ്ഞ കാഴ്ചയും ശ്രദ്ധയും നിസ്സ്വാർത്ഥതയുമുള്ള പ്രവർത്തകർ നമ്മുടെ ഇടയിലുള്ളപ്പോൾ ഹിന്ദുജനതയുടെ ഭാവി ഉജ്ജ്വലവും ആശാസ്യവുമായിരിക്കാനേ ഇടയുള്ളൂ. വിശ്വത്തിൻെറയെന്നോണം സകലജനതകളുടെയും നാഥനായ ഈശ്വരൻ അങ്ങയ്ക്ക് ആരോഗ്യവും ദീർഘായുസ്സും നല്കി അനുഗ്രഹിക്കട്ടെ! ഹിന്ദുക്കളുടെ മതത്തിൻെറയും ദർശനത്തിൻെറയും പ്രാമാണികനായ ആചാര്യൻ എന്ന നിലയിലുള്ള അങ്ങയുടെ കൃത്യനിർവഹണത്തിൽ അങ്ങയെ ഏറിയ തോതിൽ ബലിഷ്ഠനും പ്രാജ്ഞനുമാക്കുമാറാകട്ടെ!

രണ്ടാമതൊരു സ്വാഗതാശംസയും പട്ടണത്തിലെ ഹിന്ദുവിദ്യാർത്ഥികൾ സ്വാമിജിക്കു നല്കുകയുണ്ടായി. പിന്നീട് 'വേദാന്തപരിപാടി'യെക്കുറിച്ചു താഴെ ചേർക്കുന്ന പ്രഭാഷണം സ്വാമിജി നടത്തി:

ചുരുങ്ങിയ തോതിൽ നടത്തുന്ന മതപ്രവർത്തനവും വമ്പിച്ച ഫലം കൈവരുത്തുന്നു. ഗീതയിലെ ഈ നിരീക്ഷണത്തിന് ഉദാഹരണം വേണമെങ്കിൽ, എൻെറ എളിയ ജീവിതത്തിൽ ഓരോ ദിവസവും ഞാൻ അതിൻെറ സത്യം തെളിഞ്ഞുകാണുന്നു. വാസ്തവത്തിൽ എൻെറ പ്രവൃത്തി നന്നെ തുച്ഛമാണ്. എന്നാൽ കൊളമ്പുമുതൽ ഈ പട്ടണംവരെ എൻെറ സഞ്ചാരത്തിൽ പ്രതിപദം എനിയ്ക്കു കിട്ടിയ സ്വാഗതത്തിൻെറ ഹാർദ്ദതയും സ്നേഹമസൃണതയും എല്ലാ പ്രതീക്ഷകളേയും പിന്നിടത്തക്കതാണ്. അതോടൊപ്പം ഹിന്ദുക്കളെന്ന നിലയിൽ നമ്മുടെ പാരമ്പര്യങ്ങൾക്കു ചേർന്നതുമാണ്, നമ്മുടെ വംശമഹിമയ്ക്കു യോജിച്ചതാണ്. കാരണം, ഇവിടെ ഹിന്ദുക്കളായ നമ്മുടെ ജീവശക്തിയും ജീവിതതത്ത്വവും ആത്മാവുതന്നെയും മതത്തിലാണെന്നുവേണം പറയാൻ. കിഴക്കും പടിഞ്ഞാറുമുള്ള നരവംശങ്ങളുടെ ഇടയിൽ സഞ്ചരിച്ചുകൊണ്ട് എനിക്ക് ചെറിയ തോതിൽ ലോകം കാണാൻ കഴിഞ്ഞിട്ടുണ്ട്. എല്ലായിടത്തും ജനതകളുടെ ഇടയിൽ അതാതു നരവംശത്തിൻെറ നട്ടെല്ലെന്നു പറയത്തക്ക ഒരു വലിയ ആദർശം കാണുമാറായിട്ടുണ്ട്. ചിലർക്ക് അതു രാഷ്ട്രതന്ത്രമാണ് (Politics), വേറെ ചിലർക്കു സാമൂഹ്യസംസ്കൃതിയാണ്; മറ്റു ചിലർക്കു ബുദ്ധിപരമായ സംസ്കൃതിയും മറ്റുമാകാം അവരുടേതായ ജനതാപശ്ചാത്തലം. എന്നാൽ നമ്മുടെ മാതൃരാജ്യത്തിൻെറ നട്ടെല്ലും അടിത്തറയും മതമാണ്, മതംമാത്രം. നമ്മുടെ മാതൃരാജ്യത്തിൻെറ ജീവിതസൗധം അപ്പാടെ ഉറച്ചുനില്ക്കുന്ന മൂലശിലയും മതമത്രേ. ഞാൻ അമേരിയ്ക്കയിലായിരുന്നപ്പോൾ മദ്രാസിലെ പൗരന്മാർ എനിക്കു സദയമയച്ചുതന്ന മംഗളാശംസയ്ക്കുള്ള മറുപടിയിൽ ഞാൻ ചൂണ്ടിക്കാണിച്ച ഒരു സംഗതി നിങ്ങളിൽ ചിലർ ഓർക്കുന്നുണ്ടാവും. പാശ്ചാത്യരായ പല മാന്യരെയും അപേക്ഷിച്ച്, ഭാരതത്തിലെ കർഷകന്ന് പലതരത്തിലും മെച്ചപ്പെട്ട മതവിദ്യാഭ്യാസമുണ്ടെന്നതത്രേ അത്. ഇന്നു സംശയാതീ

തമാംവണ്ണം എൻെറ വാക്കുകളുടെ വാസ്തവസ്ഥിതി ഞാൻതന്നെ നിരീക്ഷിച്ചറിയുകയുമാണ്. ഭാരതത്തിലെ സാമാന്യജനത്തിൻെറ അറിവില്ലായ്മയും അറിവിനു ദാഹമില്ലായ്മയും എന്നെ കുറെയൊക്കെ അസംതൃപ്തനാക്കിയിരുന്ന ഒരു കാലമുണ്ടായിരുന്നു. പക്ഷേ ഇപ്പോൾ അതെനിക്കു മനസ്സിലാക്കാൻ കഴിയുന്നു. അവർക്ക് താല്പര്യമെന്തിലോ അതറിയാൻ അവർക്കുള്ള വെമ്പൽ, എനിക്കു സഞ്ചരിച്ചുകാണാൻ കഴിഞ്ഞിട്ടുള്ള അന്യനാടുകളിലെ ഏതൊരു സാമാന്യജനത്തിന്നുള്ളതിനെക്കാളും അധികമാണ്. യൂറോപ്പിലുണ്ടായ വമ്പിച്ച രാഷ്ട്രീയപരിവർത്തനങ്ങളെപ്പറ്റിയോ യൂറോപ്പിൽ നടക്കുന്ന സാമൂഹ്യവിപ്ലവങ്ങളെപ്പറ്റിയോ നമ്മുടെ കർഷകരോടു ചോദിക്കുക. അവയെക്കുറിച്ചൊന്നും അവർക്കറിവില്ല; അറിയാൻ അവർ കൂട്ടാക്കുന്നുമില്ല. പക്ഷേ, ഭാരതത്തിൽനിന്നു പലതരത്തിലും അകന്ന്, ഭാരതത്തിൽ ഒരു ജീവിതതാല്പര്യവുമില്ലാത്ത സിലോണിലെ കർഷകർക്കുപോലും - പാടങ്ങളിൽ പണിയെടുക്കുന്ന കർഷകർക്കുപോലും - അമേരിക്കയിൽ ഒരു മതമഹാസമ്മേളനം നടന്നെന്നും ഒരു ഭാരതീയ സന്ന്യാസി അവിടെ ചെന്നെത്തി കുറേയൊക്കെ വിജയം നേടിയെന്നും അറിയാം.

അപ്പോൾ താല്പര്യമെന്തിലോ അതറിയാൻ ഭാരതത്തിലെ സാമാന്യജനത്തിൻെറ വെമ്പൽ മറ്റു നരവംശക്കാർക്കുള്ളതുപോലെതന്നെ. ഭാരതീയരുടെ ഏകതാല്പര്യം മതത്തിലാണുതാനും. നമ്മുടെ ജനതയുടെ ജീവശക്തി മതാദർശങ്ങളെ ലക്ഷീകരിക്കുന്നതോ രാഷ്ട്രീയാദർശങ്ങളെ ലക്ഷീകരിക്കുന്നതോ നല്ലത് എന്ന ചോദ്യമല്ല ഞാനിപ്പോൾ ചർച്ചചെയ്യുന്നത്. ഏതായാലും, നന്മയ്ക്കോ തിന്മയ്ക്കോ, നമ്മുടെ ജീവശക്തി മതനിഷ്ഠമാണെന്ന വസ്തുത സുവ്യക്തം. നിങ്ങൾക്കതു മാറ്റുക സാദ്ധ്യമല്ല; അതു നശിപ്പിച്ച് തത്സ്ഥാനത്തു മറ്റൊന്നുവെയ്ക്കാൻ നിങ്ങൾക്കു കഴിയുകയില്ല. വളരുന്ന മാമരത്തെ ഒരു മണ്ണിൽനിന്നു പിഴുത് മറ്റൊന്നിൽ നട്ട് അവിടെ പെട്ടെന്നു വേരൂന്നിക്കാൻ നിങ്ങൾക്കാവില്ല. നന്മയ്ക്കോ, തിന്മയ്ക്കോ, പല സഹസ്രാബ്ദങ്ങളായി ഭാരതത്തിൽ മതാദർശമാണ് പ്രവഹിച്ചുകൊണ്ടിരിക്കുന്നത്. നന്മയ്ക്കോ, തിന്മയ്ക്കോ, എന്നറിവില്ല, ഭാസുരമായ പല സഹസ്രാബ്ദങ്ങളായി ഭാരതീയാന്തരീക്ഷത്തിൽ മതാദർശങ്ങൾ നിറഞ്ഞു നില്ക്കുന്നു. ഗുണത്തിനായാലും ദോഷത്തിനായാലും, ഈവക മതാദർശങ്ങളുടെ ഒത്ത നടുവിൽ ജനിച്ചു വളർന്നവരാണ് നാമൊക്കെ. ഇതിനിടയിൽ, നമ്മുടെ രക്തത്തിൽ മതം കടന്നുകൂടിയിരിക്കുന്നു; നമ്മുടെ ഓരോ രക്തകണത്തോടുമൊപ്പം അതു തുടിക്കുകയാണ്; അതു നമ്മുടെ ഉടലോടൊത്തു ചേർന്നിരിക്കയാണ്, നമ്മുടെ ജീവിതത്തിലെ ശക്തിസാരമായിരിക്കയാണ്. പ്രതികരണമായി അതേ ക്രിയാശക്തിയെ വിജൃംഭിപ്പിക്കാതെ. ഊക്കേറിയ ആ നദി സഹസ്രാബ്ദങ്ങളായി മെനഞ്ഞെടുത്ത ആ ചാലു നിറയ്ക്കാതെ, അത്തരത്തിലുള്ള മതം വെടിയുക നിങ്ങൾക്കു

സാദ്ധ്യമോ? ഗംഗ ഹിമസങ്കുലമായ അതിൻെറ പ്രഭവസ്ഥാനത്തേക്കു മടങ്ങിച്ചെന്ന് പുതിയൊരു ചാലിലൂടെ പായണമെന്നാണോ നിങ്ങൾ ആവശ്യപ്പെടുന്നത്? ഇതൊരു പക്ഷേ സാദ്ധ്യമായാലും, ഈ രാജ്യത്തിൽ നിന്ന് അതിൻേറതായ മതജീവിതസരണി തള്ളുകയും രാഷ്ട്രീയമോ മറ്റോ ആയ ഒരു പുതുജീവിതമാർഗ്ഗം കൊള്ളുകയും സാദ്ധ്യമല്ലതന്നെ. പ്രതിബന്ധം ഏറ്റവും കുറഞ്ഞ മാർഗ്ഗത്തിലൂടെയേ നമുക്കു പ്രവർത്തിക്കാനാവൂ. ഭാരതത്തിൽ മതമാർഗ്ഗത്തിലാണ് പ്രതിബന്ധം ഏറ്റവും കുറവായി അനുഭവപ്പെടുന്നത്. ഭാരതത്തിൽ ഇതാണ് ജീവിതത്തിൻെറയും വളർച്ചയുടെയും സുസ്ഥിതിയുടെയുമായ മാർഗ്ഗം - മതമാർഗ്ഗമനുസരിക്കുക.

അതേ, മറ്റു രാജ്യങ്ങളിൽ പല ജീവിതാവശ്യങ്ങളുള്ളതിൽ ഒന്നു മാത്രമാണ് മതം. ഞാനുപയോഗിച്ചുവരാറുള്ള ഒരു ദൃഷ്ടാന്തം പറയട്ടെ. സത്രത്തിലെ സ്വീകരണമുറിയിൽ പല സാധനങ്ങളുമുണ്ട്; ഇന്നത്തെ പരിഷ്കൃതനടപടിയനുസരിച്ച് ജപ്പാനിലുണ്ടാക്കിയ ഒരു പൂച്ചട്ടി കൂടി വേണം. അതിനാൽ സത്രംനടത്തിപ്പുകാരിക്ക് അതും സമ്പാദിച്ചേ തീരൂ. അതില്ലാതിരിക്കുന്നതു ഭംഗിയല്ല. അങ്ങനെ, ജീവിതത്തിൽ പലതും ചെയ്യാനുള്ള അവൾക്കോ അയാൾക്കോ സ്വല്പം മതംകൂടി കൊണ്ടുവന്നു ജീവിതത്തെ മുഴുമിപ്പിക്കേണ്ടതുണ്ട്. അതിനാൽ അവൾക്കും അയാൾക്കും സ്വല്പം മതമുണ്ട്. പാശ്ചാത്യജനതയുടെ ജീവിതലക്ഷ്യം രാഷ്ട്രതന്ത്രം, സാമൂഹ്യപരിഷ്കരണം, ഒറ്റവാക്കിൽ പറഞ്ഞാൽ, ഈ ലോകമത്രേ. ഈ ലക്ഷ്യപ്രാപ്തിയെ തുണയ്ക്കാൻ ഈശ്വരനും മതവും പതുക്കെ വന്നുകൂടുന്നു. ഒരുതരത്തിൽ പറഞ്ഞാൽ, അവർക്കുവേണ്ടി ഈ ലോകം തുടച്ചു വെടിപ്പാക്കി ഒരുക്കിവെയ്ക്കാൻ സഹായിക്കുന്ന ഒരു സത്ത്വമത്രേ അവരുടെ ഈശ്വരൻ. പ്രത്യക്ഷത്തിൽ ഈശ്വരന് അവരുടെ ദൃഷ്ടിയിലുള്ള വില ഇത്രമാത്രം. കുറേക്കൂടി ഭേദമായി അറിയേണ്ടവർ, കുറഞ്ഞപക്ഷം കുറേക്കൂടി ഭേദമായി അറിയാമെന്നു ഭാവിക്കുന്നവർ, കഴിഞ്ഞ ഒന്നോ രണ്ടോ നൂറ്റാണ്ടുകളായി ഭാരതത്തിലെ മതത്തിന്നെതിരായി ഉന്നയിച്ചിട്ടുള്ള വാദങ്ങളുടെ കഴമ്പ് ഇത്രയുമാണെന്നു നിങ്ങൾക്കറിയരുതേ? അതായത്, നമ്മുടെ മതം ഇഹലോകസുസ്ഥിതിക്കനുകൂലമല്ലെന്ന്; അതു നമുക്കു സ്വർണ്ണം വിളയിക്കുന്നില്ലെന്ന്; ജനതകളെ കൊള്ളയിടുവാൻ നമ്മെ അതു കരുത്തരാക്കുന്നില്ലെന്ന്; ദുർബ്ബലരുടെ ദേഹത്തിൽ ബലവാന്മാരെക്കൊണ്ടു ചവുട്ടിക്കുന്നില്ലെന്ന്; അവരെ ദുർബലരുടെ ജീവരക്തംകൊണ്ട് ഊട്ടുന്നില്ലെന്ന്. ഇതൊന്നും നമ്മുടെ മതം ചെയ്യുന്നില്ലെന്നു നിശ്ചയം. മനുഷ്യവംശങ്ങളെ മുടിക്കാനും കൊള്ളയിടാനും നശിപ്പിക്കാനുമായി, പ്രതിപദം ഭൂമിയെ വിറപ്പിക്കുന്ന കുപ്പിണികളെ അയയ്ക്കാൻ അതിനു കഴിവില്ലതന്നെ. അതിനാൽ അവർ പറയുകയാണ്, ഈ മതത്തിലെന്തിരിക്കുന്നു? ചതച്ചു പൊടിക്കുന്ന ചക്കിലിടാൻ വകയൊന്നും അതു നല്കുന്നില്ല; മാംസപേശി

കൾക്കു കരുത്തു നല്കുന്നില്ല. അത്തരത്തിലുള്ള ഒരു മതത്തിൽ എന്തിരിക്കുന്നു?

ഇഹലോകത്തിനുതകുന്നില്ലെന്ന വാദംകൊണ്ടുതന്നെയാണ് നാം നമ്മുടെ മതത്തെ സമർത്ഥിക്കുന്നതെന്ന സംഗതി അവർ സ്വപ്നേപി അറിയുന്നില്ല. നമ്മുടേതേ ഉള്ളു യഥാർത്ഥമായ മതം. എന്തുകൊണ്ടെന്നാൽ, ആ മതമനുസരിച്ച് ഇന്ദ്രിയഗോചരവും മൂന്നുനാൾക്കുള്ളിൽ പൊലിയുന്നതുമായ ഇഹലോകത്തെയല്ല എല്ലാറ്റിനും അന്ത്യവും ലക്ഷ്യവുമാക്കേണ്ടത്; നമ്മുടെ മഹത്തായ പ്രാപ്യസ്ഥാനമാകേണ്ടത് ഈ ലോകമല്ല. കുറച്ചടി മാത്രം പരപ്പുള്ള ഈ കൊച്ചുലോകചക്രവാളമല്ല നമ്മുടെ മതബോധത്തിന് അതിരിടുന്നത്. നമ്മുടെ മതം അപ്പുറത്തുള്ള വിദൂരതയിലാണ്, അതിനുമപ്പുറത്താണ് - ഇന്ദ്രിയങ്ങൾക്കുമപ്പുറം, ദേശത്തിനും കാലത്തിനുമപ്പുറം, ദൂരെ, ദൂരെ; അപ്പുറത്ത്. അവിടെയാകട്ടെ ഇഹലോകത്തിൻേറതായി ഒരു വസ്തു ബാക്കിയില്ല; ആത്മാവിൻെറ ലോകോത്തരമായ ആ സൗഭാഗ്യ സാഗരത്തിൽ ഈ ബ്രഹ്മാണ്ഡംതന്നെ വെറുമൊരു കണികപോലെയാകുന്നു. നമ്മുടേതാണ് ശരിയായ മതം. കാരണം, അതു പഠിപ്പിക്കുന്നു, ഈശ്വരൻമാത്രമേ സത്യമായിട്ടുള്ളു എന്ന്; ഇഹലോകം മിഥ്യയും അനിത്യവുമാണെന്ന്; നിങ്ങളുടെ പൊന്നെല്ലാം വെറും മണ്ണാണെന്ന്; നിങ്ങളുടെ പ്രതാപമെല്ലാം അല്പമാണെന്ന്; ജീവിതംപോലും പലപ്പോഴും തിന്മയാണെന്ന്. ഇതുകൊണ്ടാണ് നമ്മുടേതു ശരിയായ മതമായിരിക്കുന്നത്. നമ്മുടേതാണ് ശരിയായ മതം. കാരണം, അത് എല്ലാറ്റിനുംമേലേ ത്യാഗം ഉപദേശിക്കുന്നു. ഈ ഭാരതത്തിൽ നമ്മുടെ പൂർവ്വികർ കണ്ടെത്തിയ പ്രാജ്ഞതയുടെ നിതാന്തവന്ദ്യമായ പ്രാചീനത സമ്മതിക്കുന്ന ഹിന്ദുക്കളായ നമ്മോടു തുലനം ചെയ്താൽ ഇന്നലെ പിറന്ന കുഞ്ഞുങ്ങളെന്നു കരുതാവുന്ന ജനതകളോടായി. യുഗയുഗാന്തരങ്ങളിൽ ഉരുക്കൂടിയ പ്രാജ്ഞതയോടുകൂടി നമ്മുടെ മതം ഉയർന്നുനിന്നുപദേശിക്കുകയും പ്രഖ്യാപിക്കുകയുമാണ്: 'കുട്ടികളേ, ഇന്ദ്രിയങ്ങളുടെ ദാസന്മാരാണ് നിങ്ങൾ; ഇന്ദ്രിയങ്ങളിൽ പരിമിതിയേ ഉള്ളു; ഇന്ദ്രിയങ്ങളിൽ മുടിവേ ഉള്ളു ചുരുങ്ങിയ മൂന്നുനാൾക്കുള്ള ഇവിടുത്തെ അമിതഭോഗം ഒടുവിൽ മുടിവിലേ കലാശിക്കൂ. അതൊക്കെ വെടിയുക. ഇന്ദ്രിയാസക്തിയും ലോകേഷണയും ത്യജിക്കുക. അതാണ് മതത്തിൻെറ മാർഗ്ഗം.' ത്യാഗത്തിലൂടെയാണ്, ഭോഗത്തിലൂടെയല്ല, ലക്ഷ്യത്തിലേക്കുള്ള വഴി. അതിനാൽ നമ്മുടേതു മാത്രമാണ് ശരിയായ മതം.

അതേ, അദ്ഭുതാവഹമായ ഒരു സംഗതിയത്രേ ഇത്: മറ്റു ജനതകൾ ഓരോന്നായി ലോകരംഗത്തിൽ വന്നു കുറേ മുഹൂർത്തങ്ങൾ തനതുഭാഗങ്ങൾ ചുറുചുറുക്കോടെ നടിച്ചിട്ട്, കാലമാകുന്ന കടലിൽ, ഒരടയാളമോ അലപോലുമോ അവശേഷിപ്പിക്കാതെ മറഞ്ഞുപോകവേ, നാമിതാ ഇവിടെ എന്നെക്കുറെ ശാശ്വതമായ ഒരു ജീവിതം നയിച്ചുവരുന്നു. ശേഷിയുറ്റതു

ശേഷിക്കുമെന്ന നൂതനസിദ്ധാന്തത്തെക്കുറിച്ച് അവർ വളരെയൊക്കെ ഒച്ചപ്പാടുണ്ടാക്കുന്നുണ്ട്. അവർ കരുതുന്നു, മാംസപേശികളുടെ കരുത്തി നാണ് ശേഷിക്കാൻ ഏറ്റവും കഴിവുള്ളതെന്ന്. അതു ശരിയാണെങ്കിൽ, പഴയ ലോകത്തിൽ ചൊൽക്കൊണ്ട വിക്രമിജനതകളിൽ ഓരോന്നും പെരുമയോടെ ഇന്നു ജീവിച്ചിരുന്നേനെ. മറ്റൊരു ജനതയേയോ ജാതിയേ യോ കീഴടക്കിയിട്ടില്ലാത്ത ദുർബ്ബലരായ ഹിന്ദുക്കൾ - നാമൊക്കെ - 'അന്യം നിന്നു' പോകയും ചെയ്തേനെ. എന്നാൽ മുപ്പതുകോടി ഹിന്ദു ക്കൾ ഇന്നും ഇവിടെ ജീവിച്ചുവരുന്നു. ഒരു ഇംഗ്ലീഷ് യുവതി ഒരിക്കൽ എന്നോടു ചോദിച്ചു: ഹിന്ദുക്കൾ എന്തു ചെയ്തിട്ടുണ്ട്? ഒരൊറ്റ നരവംശ ത്തെപ്പോലും അവർക്കു കീഴടക്കാൻ സാധിച്ചിട്ടില്ലല്ലോ! ഹിന്ദുജനതയുടെ വീര്യം നിശ്ശേഷം വറ്റിവരണ്ടുപോയെന്നും അതിൻെറ ശരീരം മുരടിച്ചുകഴി ഞ്ഞെന്നും പറയുന്നത് ഒരു തരത്തിലും ശരിയല്ല; ശരിയല്ലതന്നെ. വീര്യം വേണ്ടുവോളമുണ്ട്; യഥാകാലം, ആവശ്യംപോലെ, ആ വീര്യം വൻപ്രവാഹ ങ്ങളായി പുറത്തുവന്നു ലോകത്തെ ശുദ്ധീകരിക്കുകയും ചെയ്യുന്നുണ്ട്.

ഏറ്റവും പ്രാചീനകാലംമുതൽ നാം ലോകത്തെ മുഴുവൻ ഒരു തരത്തിൽ വെല്ലുവിളിച്ചുവരികയാണ്. ഒരു മനുഷ്യന്ന് എത്രയേറെ പരിഗ്രഹിക്കാ മെന്ന പ്രശ്നത്തിനു സമാധാനം നല്കുകയാണ് പാശ്ചാത്യലോകത്തിൽ. നാമിവിടെ എത്ര സ്വല്പംകൊണ്ട് ഒരുവനു ജീവിക്കാമെന്ന ചോദ്യത്തിനു ഉത്തരം പറയാൻ ശ്രമിക്കുകയാണ്. ഇനിയും കുറേ നൂറ്റാണ്ടുകളോളം ഈ മത്സരവും വ്യത്യാസവും തുടർന്നുപോകതന്നെ ചെയ്യും. പക്ഷേ, ചരിത്രത്തിൽ വല്ല സത്യവുമുണ്ടെങ്കിൽ, ദീർഘദർശനങ്ങൾ എപ്പോഴെ ങ്കിലും നേരായിവന്നിട്ടുണ്ടെങ്കിൽ, തീർച്ചയായും ഏറ്റവും സ്വല്പംകൊണ്ടു ജീവിക്കാൻ അഭ്യസിക്കുന്നവരാണ്, ആത്മസംയമം വെടിപ്പായി പരിശീലി ക്കുന്നവരാണ്, ഈ പോരിൽ ഒടുക്കം വിജയിക്കുക. മറിച്ച്, ഭോഗങ്ങ ളുടെയും ധൂർത്തടിയുടെയും പിമ്പേ പായുന്നവർ, താല്ക്കാലികമായി, എത്രയൊക്കെ വീര്യസമ്പന്നരെന്നു തോന്നിയാലും, മരിച്ചു നാമാവ ശേഷമാവുകയും ചെയ്യും. വ്യക്തിയുടെ ചരിത്രത്തിൽ, എന്തിന്, ജനതക ളുടെപോലും ചരിത്രത്തിൽ, ഒരുതരം 'ലോകശ്രാന്തി' (world - weari-ness) ദുഃസഹമാംവണ്ണം പ്രകടമാകുന്ന സന്ദർഭങ്ങൾ ഉണ്ടാകാറുണ്ട്. പാശ്ചാത്യലോകത്തിൽ അത്തരം ലോകശ്രാന്തിയുടെ വേലിയേറ്റം വന്നെത്തിയതായി തോന്നുന്നു. അവിടെയുമുണ്ട് അവരുടെ ചിന്തകന്മാ രും മഹത്തുക്കളും. അവർ, വിത്തത്തിനും പ്രതാപത്തിനും വേണ്ടിയുള്ള ആ പരക്കംപാച്ചിൽ വെറും പൊള്ളയാണെന്നു കണ്ടുപിടിച്ചിരിക്കുന്നു. സംസ്കാരസമ്പന്നരായ അവിടത്തെ പല പുരുഷന്മാർക്കും സ്ത്രീകൾക്കും, എന്തിന് അത്തരം ഏറിയകൂറുമാളുകൾക്ക്, ഈ മത്സരവും പോരാട്ടവും ഈ വാണിജ്യപരിഷ്കാരത്തിൻെറ ബർബരതയും ശ്രമാവഹമായി തോന്നിക്കഴിഞ്ഞു; അവർ ഇതിലും മെച്ചപ്പെട്ട വല്ലതും പ്രതീക്ഷിക്കുന്നു.

യൂറോപ്പിന്റെ ദുരിതങ്ങൾക്ക് ഏകപരിഹാരമായി രാഷ്ട്രീയവും സാമൂഹികവുമായ പരിണാമങ്ങളെ മുറുകെപ്പിടിക്കുന്ന ഒരു വർഗ്ഗം ഇന്നും അവിടെയുണ്ട്. പക്ഷേ അവിടുത്തെ വൻകിട ചിന്തകന്മാരുടെ ഇടയിൽ മറ്റാദർശങ്ങൾ വളർന്നുവരികയാണ്. മനുഷ്യന്റെ പരിതഃസ്ഥിതികളെ രാഷ്ട്രീയവും സാമൂഹികവുമായി എത്രതന്നെ കൈകാര്യം ചെയ്താലും ജീവിതത്തിലെ ദുരിതങ്ങൾക്കു പരിഹാരമുണ്ടാവില്ലെന്ന് അവർ കണ്ടുപിടിച്ചിരിക്കുന്നു. അന്തഃകരണത്തിനു മെച്ചപ്പെട്ട പരിവർത്തനമേർപ്പെടണം, അങ്ങനെയായാലേ ജീവിതത്തിലെ ദുരിതങ്ങൾ പരിഹരിക്കപ്പെടൂ. ഏതു തോതിലുള്ള ശക്തിയും ഭരണകൂടവും നിയമനൈഷ്ഠുര്യവും ഒരു വംശത്തിന്റെ പരിതസ്ഥിതികളെ മാറ്റാൻ പോന്നതല്ല. തെറ്റായ വംശപ്രവണതകളെ മാറ്റി മെച്ചപ്പെടുത്താൻ ആദ്ധ്യാത്മികവും ധാർമ്മികവുമായ സംസ്കാരങ്ങൾക്കേ കഴിയൂ. അങ്ങനെ പാശ്ചാത്യവംശങ്ങൾ പുതിയ ആശയത്തിന്, ഒരു പുതിയ ദർശനത്തിന്, വെമ്പുകയാണ്. അവരുടെ ക്രിസ്തുമതം പല അംശങ്ങളിലും നല്ലതും ഭാസുരവുമാണെങ്കിലും, അപൂർണ്ണമായിട്ടേ അറിയപ്പെടുന്നുള്ളു; ഇന്നോളം അറിയപ്പെട്ട മട്ടിൽ അത് അപര്യാപ്തമായിട്ടാണ് കാണപ്പെടുന്നതും. ചിന്താശീലരായ പാശ്ചാത്യർ നമ്മുടെ പുരാതനദർശനത്തിൽ, വിശിഷ്യ വേദാന്തത്തിൽ, തങ്ങൾ തേടിവരുന്ന ആ പുതിയ പ്രവണത കാണുന്നു; ആദ്ധ്യാത്മികമായ ഏതു ഭോജ്യപേയങ്ങൾ തേടി അവർ വിശന്നും ദാഹിച്ചും കഴിഞ്ഞോ, അതൊക്കെയാണ് അവർ ഇവിടെ കണ്ടെത്തുന്നത്, ഇതിലൊട്ടദ്ഭുതമില്ലതാനും.

സൂര്യന്നു കീഴിലുള്ള ഓരോ മതത്തിനും അനുകൂലമായി അദ്ഭുതകരങ്ങളായ പലതരം അവകാശവാദങ്ങൾ കേട്ട് ഞാൻ തഴമ്പിച്ചിരിക്കുന്നു. എന്റെ വിലപ്പെട്ടൊരു സുഹൃത്തായ ഡോ. ബാറോസ് സാർവ്വലൗകികമായ ഒരൊറ്റ മതം ക്രിസ്തുമതമാണെന്നതിന്നനുകൂലമായി ഈ അടുത്ത കാലത്തു പുറപ്പെടുവിച്ച അവകാശവാദങ്ങൾ നിങ്ങളും കേട്ടിരിക്കുമല്ലോ. തെല്ലിട ഈ പ്രശ്നം ഞാൻ പരീക്ഷിക്കാം. വേദാന്തത്തിനാണ്, വേദാന്തത്തിനുമാത്രമാണ്, മറ്റൊന്നിനുമല്ല, മനുഷ്യന്റെ സാർവലൗകികമതമായിത്തീരാൻ കഴിവുള്ളതെന്നു ഞാൻ കരുതുന്നതിനുള്ള യുക്തികൾ നിങ്ങളുടെ മുമ്പിൽ വെയ്ക്കാം. നമ്മുടേതൊഴിച്ചുള്ള മഹാമതങ്ങളൊട്ടുമുക്കാലും അവയുടെ സ്ഥാപകന്റേയോ സ്ഥാപകരുടേയോ. ജീവിതങ്ങളുമായി അവശ്യം ബന്ധപ്പെട്ടാണ് നിലകൊള്ളുന്നത്. അവയുടെ വാദങ്ങളും ഉപദേശങ്ങളും സിദ്ധാന്തങ്ങളും ആചാരശാസ്ത്രവുമൊക്കെ ആ സ്ഥാപകവ്യക്തികളുടെ ജീവിതത്തിനു ചുറ്റുമാണ് കെട്ടിപ്പടുത്തിട്ടുള്ളത്. ആ വക മതങ്ങൾക്കുള്ള പിൻബലവും അധികാരവും കരുത്തും വന്നുകൂടുന്നത് ആ സ്ഥാപകരിൽനിന്നുതന്നെ. അദ്ഭുതമെന്നു പറഞ്ഞാൽ മതിയല്ലോ, ആ മതങ്ങളുടെയെല്ലാം ഉടലും ഉയിരും സ്ഥാപകന്റെ ജീവിതം ഐതിഹാസികമാണെന്നതിൽ പ്രതിഷ്ഠിതമത്രേ.

ആ ജീവിതത്തിൻെറ ഐതിഹാസികതയ്ക്ക് ഒരു പ്രഹരം കിട്ടിയാൽ - ഇതാണുതാനും ആധുനികകാലത്ത് മതസ്ഥാപകരെന്നു പറയുന്ന ഏതാണ്ട് എല്ലാവരുടെയും ജീവിതത്തിനു സംഭവിച്ചിട്ടുള്ളത്; നമുക്കറിയാം, ആവക ജീവിതവസ്തുതകളിൽ പകുതി കാര്യമായി വിശ്വസിക്കപ്പെടുന്നില്ലെന്നും മറ്റേ പകുതി കാര്യമായി സംശയിക്കപ്പെട്ടുവരുന്നെന്നും - അതേ, ഇതു സംഭവിച്ചാൽ, അവർ സങ്കല്പിച്ച ഐതിഹാസികതയെന്ന ആ പാറ ഇളകുകയും താറുമാറാകയും ചെയ്താൽ, ആ സൗധമപ്പാടെ തകർന്നുലഞ്ഞുവീഴും; നഷ്ടപ്പെട്ടുപോയ അതിൻെറ നില വീണ്ടെടുക്കാൻ തരപ്പെടുകയുമില്ല.

നമ്മുടേതൊഴിച്ചുള്ള വിശ്വമഹാമതങ്ങളെല്ലാം അത്തരം ഐതിഹാസിക വ്യക്തികളുടെ മേലാണ് കെട്ടിയുറപ്പിച്ചിട്ടുള്ളത്. നമ്മളുടേതാകട്ടെ, തത്ത്വ പ്രതിഷ്ഠമാണ്. ഒരു പുരുഷനോ സ്ത്രീക്കോ വേദങ്ങളുണ്ടാക്കി എന്നവ കാശപ്പെടാവതല്ല. വേദങ്ങൾ നിത്യസത്യങ്ങളുടെ മൂർത്തീഭാവങ്ങളാണ്. ഋഷിമാർ ആ സത്യങ്ങൾ കണ്ടുപിടിച്ചു. ചിലപ്പോൾ ഈ ഋഷിമാരുടെ പേരു പറഞ്ഞിട്ടുണ്ടു, വെറും പേരു മാത്രം. അവർ ആരായിരുന്നെന്നോ എന്തു ചെയ്തിരുന്നുവെന്നോ നമുക്കറിയാൻ പാടില്ല. പലപ്പോഴും അവരുടെ പിതാക്കന്മാർ ആരായിരുന്നെന്നുപോലും അറിയാൻ വഴിയില്ല. ഏതാണ്ടെല്ലാ ഋഷിമാരെക്കുറിച്ചും പറയാം, അവർ എപ്പോൾ എവിടെ ജനിച്ചുവെന്ന വിവരമില്ലെന്ന്. പക്ഷേ തങ്ങളുടെ പേരിനെയും പെരുമയെയും കുറിച്ച് ഈ ഋഷിമാർക്ക് എന്തു മതിപ്പ്! അവർ തത്ത്വങ്ങളുടെ പ്രവക്താക്കളായിരുന്നു. തങ്ങൾ പ്രഖ്യാപിച്ച ആ തത്ത്വങ്ങളുടെ സമുജ്ജ്വലമാതൃകകളാകാൻ അവർ ആവുന്നിടത്തോളം യത്നിച്ചു. അതോടൊപ്പം, നമ്മുടെ ഈശ്വരൻ നിർഗുണനും സഗുണനുമായതു പോലെ നമ്മുടെ മതവും അത്യന്തം നിർവ്യക്തികമാണ്. അതിൻെറ പ്രതിഷ്ഠ തത്ത്വങ്ങളിലാണ്; എങ്കിലും വ്യക്തികളുടെ പ്രവർത്തനത്തിന് അപരിമിതമായ അവകാശവും അതിലുണ്ട്. വേറെ ഏതു മതമുണ്ട്, ഏറെ അവതാരപുരുഷന്മാരെയും പ്രവാചകന്മാരെയും ഋഷിമാരെയും നല്കുന്നതായും ഇനിയും അത്തരം അസംഖ്യം പേരെ പ്രതീക്ഷിക്കുന്നതായും? ഭാഗവതം പറയുന്നു, അവതാരങ്ങൾ അസംഖ്യമുണ്ട്, നിങ്ങൾക്കെത്ര വേണമോ അത്രയും അവതാരങ്ങൾക്കു സ്ഥാനമുണ്ട്. അതിനാൽ ഭാരതത്തിൻെറ മതചരിത്രത്തിൽ, ഇവരിൽ ഒന്നോ രണ്ടോ അവതാരങ്ങളോ പ്രവാചകരോ ഐതിഹാസികരല്ലെന്നു തെളിയിച്ചാൽത്തന്നെയും നമ്മുടെ മതത്തിന് ഒരു തകരാറും പിണയാനില്ല. പിന്നെയും നമ്മുടെ മതം ഉറച്ചുനില്ക്കും, എന്നത്തേയുംപോലെ. എന്തുകൊണ്ടെന്നാൽ, തത്ത്വങ്ങളിലാണ്, വ്യക്തികളിലല്ല, അത് അധിഷ്ഠിതമായിട്ടുള്ളത്. ലോകജനതകളെയെല്ലാം ഒരു വ്യക്തിയ്ക്കു ചുറ്റും അണിനിരത്താനുള്ള ശ്രമം വിഫലമാണ്. നിത്യവും സാർവലൗകികവുമായ തത്ത്വങ്ങളുടെ ചുഴെപ്പോലും അവരെയെല്ലം ഒന്നിച്ചുചേർക്കുക ആയാസ

കരമാണ്. മനുഷ്യരാശിയിലെ ബഹുഭൂരിപക്ഷത്തെക്കൊണ്ടു മതത്തെപ്പറ്റി ഏക മാർഗ്ഗത്തിലൂടെ ചിന്തിപ്പിക്കാൻ എന്നെങ്കിലും കഴിഞ്ഞെന്നുവന്നാൽ ത്തന്നെ അതെപ്പോഴും തത്ത്വങ്ങളിലൂടെയാവും, അല്ലാതെ വ്യക്തികളിലൂടെ യാവില്ല എന്നു ധരിച്ചുകൊള്ളുക. എന്നിരിക്കിലും, ഞാൻ മുമ്പു പറഞ്ഞതുപോലെ, നമ്മുടെ മതത്തിൽ വ്യക്തികളുടെ പ്രാമാണ്യത്തിനും പ്രഭാവത്തിനും വേണ്ടത്ര സ്ഥാനമുണ്ടുതന്നെ. അതിൽ അദ്ഭുതകരമായ ആ ഇഷ്ടദേവതാവാദമുണ്ട്. മതത്തോടു ബന്ധപ്പെട്ട വൻകിട വ്യക്തികളിൽ ആരെയെങ്കിലും യഥേഷ്ടം വരിക്കുവാൻ അതു പൂർണ്ണമായ സ്വാതന്ത്ര്യം നല്കുന്നു. നിങ്ങളുടെ നേതാവും ആരാദ്ധ്യദേവതയുമായി ഏതു പ്രവാചകനേയുമോ ഗുരുവിനേയുമോ നിങ്ങൾക്കു തിരഞ്ഞെടുക്കാം. നിങ്ങൾ തെരഞ്ഞെടുത്തവനെ പ്രവാചകാഗ്രണിയെന്നോ അവതാരവരിഷ്ഠ നെന്നോ കരുതാൻ സ്വാതന്ത്ര്യവും അനുവദിക്കപ്പെട്ടിട്ടുണ്ട്. ഇതിലൊരു തരക്കേടുമില്ല. പക്ഷേ ദൃഢസനാതനമായ ഒരു താത്ത്വികപശ്ചാത്തല ത്തോട് നിങ്ങൾ പറ്റിപ്പിടിച്ചുകൊള്ളണം. ഇതിൽ അദ്ഭുതകരമായ ഒരു വസ്തുതയുള്ളതിതാണ്. നമ്മുടെ അവതാരങ്ങളുടെ പ്രാബല്യം അഭംഗുര മായി നിലനിന്നിട്ടുള്ളത് അവർ വൈദികതത്ത്വങ്ങളെ ഉദാഹരിച്ചേടത്തോളം മാത്രമാണ്. ശ്രീകൃഷ്ണൻെറ മഹത്ത്വം, തത്ത്വങ്ങളുടേതായ നമ്മുടെ സനാതനമതത്തെ പ്രവചിച്ചവരിൽ ഉത്തമനെന്നും ഭാരതത്തിൽ ജീവിച്ച വേദാന്തവ്യാഖ്യാതാക്കന്മാരിൽവെച്ചു ശ്രേഷ്ഠനെന്നുമുള്ളതത്രേ.

ലോകരുടെ ശ്രദ്ധയെ ആകർഷിക്കുന്നതിൽ വേദാന്തത്തിന്നുള്ള രണ്ടാമത്തെ അവകാശവാദമിതാണ്: ലോകത്തിലെ മതഗ്രന്ഥങ്ങളിൽവെച്ചു വേദാന്തത്തിൻെറ ഉപദേശങ്ങളാണ്, ബാഹ്യപ്രകൃതിയെപ്പറ്റി ഇന്നു നടക്കുന്ന ശാസ്ത്രഗവേഷണങ്ങളുടെ ഫലങ്ങളോട് പൂർണ്ണമായി പൊരുത്ത പ്പെടുന്നത്. ചരിത്രത്തിൻെറ മങ്ങിയ ആ പ്രാരംഭഘട്ടത്തിൽ, രൂപത്തിലും ചാർച്ചയിലും സഹാനുഭൂതിയിലും അടുത്തിരുന്ന രണ്ടു മനോമണ്ഡലങ്ങൾ ഭിന്നമാർഗ്ഗങ്ങളിലൂടെ (തത്ത്വാന്വേഷണത്തിനു) പുറപ്പെട്ടു. ഒന്നു പുരാതനമായ ഹൈന്ദവമനസ്സും മറ്റേതു പുരാതനമായ യവനമനസ്സും. ആദ്യത്തേത് ആഭ്യന്തരപ്രപഞ്ചത്തെ അപഗ്രഥിച്ചുകൊണ്ടു തുടങ്ങി. രണ്ടാമ ത്തേതു ബാഹ്യപ്രപഞ്ചത്തെ അപഗ്രഥിച്ചുകൊണ്ട് അതിന്നതീതമായ ആ ലക്ഷ്യത്തെ തേടിപ്പുറപ്പെട്ടു. ഈ രണ്ടു ചിന്താസ്പന്ദങ്ങളെയും ചരിത്രത്തി ൻെറ വിഭിന്നപരിവർത്തനങ്ങളിലൂടൊക്കെ ആ അതീതലക്ഷ്യത്തിൻെറ ഒരുപോലുള്ള മാറ്റൊലികൾ ഉളവാക്കാൻ പോന്നവയായി തിരിച്ചറിയുക എളുപ്പമാണ്. ഹിന്ദുക്കളെന്നു വിളിച്ചുവരുന്ന വേദാന്തികൾക്കേ ഇന്നത്തെ ഭൗതികശാസ്ത്രസിദ്ധാന്തങ്ങൾ, സ്വമതത്തിനോടു പൊരുത്തപ്പെടുകയാൽ സ്വീകാര്യമാവൂ എന്നു സ്പഷ്ടം. ഇന്നത്തെ ഭൗതികവാദത്തിന് വേദാന്തസിദ്ധാന്തങ്ങൾ അംഗീകരിച്ചാൽ തൻേറടം വിടാതെതന്നെ ആദ്ധ്യാ ത്മികതയോടടുക്കാൻ കഴിയുമെന്നു വ്യക്തമാണ്. ആധുനികശാസ്ത്ര

സിദ്ധാന്തങ്ങൾ യുഗങ്ങൾക്കുമുമ്പ് വേദാന്തമെത്തിച്ചേർന്നവതന്നെയെന്ന് ഞങ്ങൾക്കും, അറിയാൻ നോക്കുന്നവർക്കൊക്കെയും, തോന്നുന്നുണ്ട്; അവ ഇന്നത്തെ ശാസ്ത്രത്തിൽ ജഡത്തിൻേറതായ ഭാഷയിലാണ് അങ്കിതമായിട്ടുള്ളതെന്നുമാത്രം. വേദാന്തത്തിന് ഇന്നത്തെ പാശ്ചാത്യമനോമണ്ഡലത്തെ വശീകരിപ്പാൻ പ്രാപ്തി നല്കുന്ന മറ്റൊരു കാരണം, അതിൻെറ യുക്തിയുക്തത, അതിൻെറ അദ്ഭുതകരമായ യുക്തിവാദമാണ്. ഒന്നാംകിടയിൽപ്പെട്ട ഇന്നത്തെ ചില പാശ്ചാത്യ ശാസ്ത്രജ്ഞന്മാർ എന്നോടു പറഞ്ഞിട്ടുണ്ട്, വേദാന്തസിദ്ധാന്തങ്ങൾ എത്ര അദ്ഭുതകരമാംവണ്ണം യുക്തിയുക്തമാണെന്ന്. ഊണുകഴിക്കുവാനോ പരീക്ഷണശാലയിൽനിന്നു വെളിയിൽ വരുവാൻപോലുമോ സമയമില്ലാത്ത അവരിലൊരാൾ മണിക്കൂർക്കണക്കിന് എൻെറ വേദാന്തപ്രഭാഷണങ്ങൾ കേട്ടുകൊണ്ടുനിന്നിരുന്നു എന്നെനിക്കു നേരിട്ടറിയാം; കാരണം, അദ്ദേഹം പറയുംപോലെ, അവ അത്രമാത്രം ശാസ്ത്രീയമാണ്; ഈ യുഗത്തിൻെറ ആകാംക്ഷകളോടും ആധുനികശാസ്ത്രം ഇന്നെത്തിച്ചേർന്നുകൊണ്ടിരിക്കുന്ന സിദ്ധാന്തങ്ങളോടും അവ അത്ര കൃത്യമായി പൊരുത്തപ്പെടുന്നു.

മതങ്ങളെ തുലനംചെയ്തിട്ടെത്തിച്ചേർന്ന രണ്ടു സിദ്ധാന്തങ്ങളിലേക്കു നിങ്ങളുടെ ശ്രദ്ധയെ ക്ഷണിക്കാൻ ഞാനാഗ്രഹിക്കുന്നു; ഒന്നു മതങ്ങളുടെ സാർവ്വലൗകികതയോടും, മറ്റേതു പദാർത്ഥങ്ങളുടെ ഐക്യത്തോടും ബന്ധപ്പെട്ടിരിക്കുന്നു. ബാബിലോണിയരുടെ ചരിത്രങ്ങളിലും യഹൂദരുടെ ഇടയിലും കൗതുകകരമായ ഒരു മതപ്രതിഭാസം സംഭവിച്ചിരുന്നതായി കാണാം. ബാബിലോണിയരും യഹൂദരും പ്രത്യേകം പല ഗോത്രങ്ങളായി പിരിഞ്ഞിരുന്നു. ഓരോ ഗോത്രത്തിനും അതിൻേറതായ ഒരു ദേവതയുണ്ട്. ക്ഷുദ്രരായ ഈ ഗോത്രദേവതകൾക്കു പലപ്പോഴും ഒരു മൂലനാമവുമുണ്ടായിരുന്നു. ബാബിലോണിയരുടെ ദേവതകൾ 'ബാലു'കൾ എന്നു വിളിക്കപ്പെട്ടു; ഇവരിലെല്ലാംവെച്ചു പ്രധാനൻ 'ബാൽ മെർഡോക്കാ'ണ്. കാലക്രമത്തിൽ ഇവരിലൊരു ഗോത്രക്കാർ ബന്ധപ്പെട്ട മറ്റുള്ളവരെ ആക്രമിച്ചു കീഴടക്കി സജാതീയരാക്കിവന്നു. സ്വാഭാവികമായി, വിജയികളായ ഗോത്രക്കാരുടെ ദേവതയെ മറ്റു ഗോത്രക്കാരുടെ ദേവതകളുടെ മേലേയായി പ്രതിഷ്ഠിച്ചുംവന്നു. അങ്ങനെയാണ് സെമിറ്റിക്‌വംശ്യരുടെ വികത്ഥിതമായ ആ ഏകദേവതാവാദം രൂപപ്പെട്ടത്. യഹൂദരുടെ ഇടയിൽ ദേവതകളെ 'മോളോക്കു'കൾ എന്നു വിളിച്ചുവന്നു. ഇസ്രായേൽ ഗോത്രക്കാരുടെ ഒരു മോളോക്കിൻെറ പേർ 'യാഹ്വ', അഥവാ യാവ എന്നാണ്. ക്രമേണ ഇസ്രായൽ ഗോത്രം അതേ വംശത്തിൽപ്പെട്ട മറ്റു ചില ഗോത്രക്കാരെ ആക്രമിച്ചു കീഴടക്കി; അവരുടെ മോളോക്കുകളെയും നശിപ്പിച്ചു. ഇസ്രയൽ ഗോത്രക്കാരുടെ മോളോക്ക് എല്ലാ മോളോക്കുകളുടേയും അധിപനാണെന്നു പ്രഖ്യാപിക്കുകയും ചെയ്തു. മതപരമായ ഈ കീഴടക്കൽ ഉളവാക്കിയ രക്തച്ചൊരിച്ചിലും നിപീഡനവും നിഷ്കരുണമായ ബർബരതയും

എത്ര വമ്പിച്ചതായിരുന്നെന്നു നിങ്ങളിൽ മിക്കവർക്കുമറിയാമെന്ന് എനിക്കു തീർച്ചയുണ്ട്. കുറേക്കാലം ചെന്നപ്പോൾ ബാബിലോണിയർ മോളോക് യാഹ്വയുടെ മേൽക്കോയ്മ നശിപ്പിക്കാൻ ശ്രമിച്ചു; പക്ഷേ അതു സാധിച്ചില്ല. ഭാരതസീമകളിലും മതകാര്യങ്ങളിൽ ഗോത്രീയമായ അഹന്ത സ്ഥാപിച്ചെടുക്കാനുള്ള ഒരു യത്നം നടന്നിരിക്കണമെന്നാണ് എനിക്കു തോന്നുന്നത്. ഇവിടെവെച്ചും ആര്യഗോത്രങ്ങളിൽപ്പെട്ടവരെല്ലാം അവരവരുടെ ഗോത്രദേവതകളുടെ മേൽക്കോയ്മ പ്രഖ്യാപിക്കാൻ പരസ്പരം ഏറ്റുമുട്ടിയിരിക്കണം. പക്ഷേ ഭാരതചരിത്രം മറ്റൊരുതരത്തിൽ, യഹൂദരുടേതിൽനിന്നു ഭിന്നമായിത്തീരാനുള്ളതായിരുന്നു. നാടുകളിൽവെച്ച് ഭാരതം സഹിഷ്ണുതയുടേയും ആദ്ധ്യാത്മികതയുടെയും നാടാകേണ്ടിയിരുന്നു. അതിനാൽ ഗോത്രക്കാരുടെയും തദ്ദേവതകളുടെയും സംഘട്ടനങ്ങൾ ഇവിടെ നീണ്ടുനിന്നില്ല. കാരണം, ചരിത്രത്തിന് എത്താനാവാത്തവിധം, കേട്ടുകേഴ്വിക്കുപോലും എത്തിനോക്കാനാവാത്തവിധം വിദൂരമായ ആ കാലത്തുതന്നെ ജന്മമെടുത്ത ഏറ്റവും മഹാന്മാരായ ഋഷിമാരിലൊരാൾ ഭാരതത്തിൽ പ്രഖ്യാപിച്ചു, 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' 'ഉണ്മയുള്ളത് ഒന്നാണ്; അതിനു പ്രാജ്ഞന്മാർ പല പേരുകൾ പറയുന്നു' എന്ന്. ഉച്ചരിക്കപ്പെട്ട വാക്യങ്ങളിലെല്ലാംവെച്ച് ഏറ്റവും സ്മരണീയമായ ഒന്നത്രേ ഇത്. എക്കാലത്തും കണ്ടുകിട്ടിയിട്ടുള്ള മഹനീയസത്യങ്ങളിലൊന്നാണിത്; ഹിന്ദുക്കളായ നമുക്ക് ഒരു ജനതയായി നിലനില്ക്കാൻവേണ്ട നട്ടെല്ലാണ് ഈ സത്യം; നമ്മുടെ ജനതാജീവിതത്തിൻെറ നൂറ്റാണ്ടുകളായി നീണ്ടുകിടക്കുന്ന കാഴ്ചപ്പാടുകളിലൂടെ 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' എന്ന ആശയം വന്നുകൊണ്ടേ ഇരിക്കുന്നു. അതു കനത്തിലും മുഴുപ്പിലും ഏറിയേറി ഇന്നിപ്പോൾ നമ്മുടെ ജനജീവിതത്തിലെങ്ങും വ്യാപിച്ചിരിക്കുന്നു; നമ്മുടെ രക്തത്തിൽ കലർന്നിരിക്കുന്നു: അതു നാംതന്നെയായിരിക്കുന്നു. നാം നമ്മുടെ ഓരോ സിരയിലൂടെയുമായി മഹത്തായ ആ സത്യത്തെ സ്നേഹിക്കുന്നു. അങ്ങനെ മതസഹിഷ്ണുതയുടെ മഹനീയ രാജ്യമായിരിക്കുന്നു നമ്മുടെ രാജ്യം. നമ്മുടെ സ്വന്തം മതത്തെ അപലപിക്കാൻ വന്നുകൂടിയ മതങ്ങൾക്ക് ഇവിടെ, ഇവിടെമാത്രമാണ്, മന്ദിരങ്ങളും പള്ളികളും പണിതുകൊടുത്തിട്ടുള്ളത്. ലോകം നമ്മിൽനിന്നു പഠിക്കാൻ കാത്തുനില്ക്കുന്നത് ഈ വമ്പിച്ച തത്ത്വമാണ്. അതേ പുറമേയുള്ള ലോകത്തിൽ എത്രമാത്രം അസഹിഷ്ണുതയുണ്ടെന്ന് നിങ്ങൾക്കു തീരെ അറിഞ്ഞുകൂടാ. മതാസഹിഷ്ണുത പരക്കെയുള്ളതിനാൽ, എൻെറ എല്ലുകൾതന്നെ വല്ല വിദേശത്തും വീണുപോകാൻ ഇടയുള്ളതായി ഒന്നിലേറെ സന്ദർഭങ്ങളിൽ എനിക്കു തോന്നിയിട്ടുണ്ട്. മതത്തിനുവേണ്ടി ഒരു മനുഷ്യനെ വധിക്കുക നിസ്സാരമാണ്. ഇന്നിപ്പോൾ അതു ചെയ്യുന്നില്ലെങ്കിൽത്തന്നെ, വികസിതമായ ആ പാശ്ചാത്യ പരിഷ്കാരത്തിൻെറ ഹൃദയഭൂമിയിൽവെച്ച് നാളെ അതു നടന്നേക്കും. തൻെറ രാജ്യക്കാർ സ്വീകരിച്ച മതത്തിനെതിരായി ഒന്നുരിയാടിയാൽ മതി

ഒരു പാശ്ചാത്യൻെറ തലയിലും ജാതിഭ്രഷ്ടിൻെറ ബീഭത്സതരമായ വൈകൃതങ്ങൾ വന്നാപതിക്കുവാൻ. നമ്മുടെ ജാതി നിയമങ്ങൾക്കെതിരായി വാതോരാതെയും മിനുസമായും അവർ നാവടിക്കാറുണ്ടല്ലൊ. പടിഞ്ഞാറൻ നാടുകളിൽ ചെന്നു നിങ്ങൾ എന്നെപ്പോലെ താമസിച്ചാൽ മതി. അപ്പോഴ റിയാം, വിശ്രുതരായ ഒന്നാംകിട പ്രാദ്ധ്യാപകർപോലും നാണമില്ലാത്ത ഭീരുക്കളാണെന്ന്; പൊതുജനാഭിപ്രായത്തെ ഭയന്ന് മതകാര്യങ്ങളിൽ തങ്ങൾക്കു ശരിയെന്നു തോന്നുന്നതിൻെറ നൂറിലൊരംശംപോലും പറയാൻ അവർ ഭയപ്പെടുന്നെന്ന്.

അപ്പോൾ സാർവ്വലൗകികവും മഹനീയവുമായ സഹിഷ്ണുതയെന്ന ഈ ആശയത്തിനുവേണ്ടി ലോകമാസകലം കാത്തുനില്ക്കയാണ്. അത് പരിഷ്കാരത്തിനു വമ്പിച്ച ഒരു നേട്ടമായിരിക്കും. ഈ ആശയത്തി ന്നിടംകൊടുക്കാത്ത പരിഷ്കാരം നെടുനാൾ നിലനില്ക്കയില്ലതന്നെ. പിടിവാദവും രക്തച്ചൊരിച്ചിലും ബർബരതയും നിലയ്ക്കാതെ, ഒരു പരിഷ്കാരത്തിനും വളരാനാവില്ല. അന്യോന്യം ഉദാരമായ പരിഗണന ഇല്ലാത്തിടത്തോളംകാലം ഒരു പരിഷ്കാരത്തിനും തലയുയർത്താനേ തരപ്പെടില്ല. അത്യന്താപേക്ഷിതമായ ഈ ഔദാര്യത്തിലേക്ക് ഒന്നാമത്തെ ചുവടുവെയ്പ് മറ്റുള്ളവരുടെ മതശ്രദ്ധയെ സ്നേഹത്തോടും ഉദാരതയോടും കൂടി വീക്ഷിക്കലാണ്. ഇത്രയുംകൊണ്ടു മാത്രമായില്ല. നാം ഉദാരന്മാരാ യാൽമാത്രം പോരെന്നു ധരിക്കണം. നമ്മുടെ മതപരമായ ആശയങ്ങളും ശ്രദ്ധകളും എത്രയൊക്കെ ഭിന്നമാണെങ്കിലും, നാം തികഞ്ഞ സഹായംകൂടി ചെയ്യുന്നവരാകണം. ഞാനിപ്പോൾ പറഞ്ഞതുപോലെ, ഇതുതന്നെയാണ് നാം ഭാരതത്തിൽ ചെയ്തുവരുന്നത്. ഭാരതത്തിൽ ഹിന്ദുക്കളാണ് ക്രിസ്ത്യാനികൾക്കും മുസ്ലീങ്ങൾക്കും പള്ളികൾ പണിതുകൊടുത്തത്. ഇതുതന്നെയാണ് ചെയ്യേണ്ട കാര്യം. അവരുടെ ദ്വേഷവും മൃഗീയതയും ക്രൗര്യവും നിപീഡനവും ഭാഷയ്ക്കുള്ള സഹജമായ നീചതയും എത്രയധി കമാണെങ്കിലും അവരെയൊക്കെ സ്നേഹത്തിലൂടെ കീഴടക്കുന്നതുവരെ, ദ്വേഷമല്ല സ്നേഹമാണ് അതിജീവിക്കാൻ യോഗ്യമെന്ന് ലോകത്തെ ബോധപ്പെടുത്തുന്നതുവരെ, വെറും മൃഗീയതയ്ക്കും കായികശക്തിക്കുമല്ല സൗമ്യതയ്ക്കാണ് തുടർന്നു ജീവിക്കാനും സാഫല്യമടയാനും കരുത്തുള്ള തെന്നു കാട്ടുന്നതുവരെ, ക്രിസ്ത്യാനിക്കും മുസ്ലീമിനുംവേണ്ടി നാം പള്ളികൾ പണിതുകൊടുക്കും, അതു ചെയ്യേണ്ടതുമാണ്.

ലോകം, വിചാരശീലരായ യൂറോപ്യന്മാർ, ഒരുപക്ഷേ അതിലുമേറെ താണ വർഗ്ഗക്കാർ സംസ്കൃതചിത്തരെക്കാളേറെ സാമാന്യജനം, അഭ്യസ്ത വിദ്യരെക്കാളേറെ അജ്ഞന്മാർ, പ്രബലരെക്കാളേറെ ദുർബലർ, ഇന്ന് നമ്മിൽനിന്നു പ്രതീക്ഷിക്കുന്ന മഹത്തായ മറ്റേ ആശയം പ്രപഞ്ചത്തി ൻെറയെല്ലാം ആദ്ധ്യാത്മികമായ ഐക്യം എന്ന സമുന്നതഭാവനയത്രേ. പാശ്ചാത്യലോകത്തിൽ ഇന്നു നിലവിലുള്ള ഗവേഷണങ്ങൾ ഭൗതികമായ

ഉപകരണങ്ങളിലൂടെ പ്രപഞ്ചത്തിന്നാകെയുള്ള ഐക്യത്തെയും കെട്ടുറപ്പിനെയും എങ്ങനെ സ്പഷ്ടമാക്കുന്നു എന്ന് മദ്രാസ് സർവകലാശാലയിൽനിന്നു വെളിയിൽ വന്നവരോട് ഞാൻ പറയേണ്ടതില്ല. ഭൗതികമായി പറഞ്ഞാൽ, നിങ്ങളും ഞാനും സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളുമൊക്കെ അപരിമിതമായ ജഡസാഗരത്തിലെ ചിററലകൾ മാത്രം. ഇതുപോലെ പല യുഗങ്ങൾക്കു മുമ്പ് ഭാരതീയ മനഃശാസ്ത്രം പ്രസ്പഷ്ടമാക്കി, ജഡസമുദ്രത്തിലെ അഥവാ സമഷ്ടിയിലെ രണ്ടു പേരുകൾ. ചിററലകൾ, ആണ് ശരീരവും മനസ്സും എന്ന്. ഒരടികൂടി മുന്നോട്ടുവെച്ച്, ദൃശ്യത്തിൻെറയെല്ലാം ഐക്യമെന്ന ആശയത്തിനു പിന്നിൽ പാരമാർത്ഥികമായ ആത്മാവൊന്നെന്നും വേദാന്തത്തിൽ കാണിച്ചിട്ടുണ്ട് - ഇവയൊന്നും ഞാനിന്നു പറഞ്ഞറിയിക്കേണ്ടതില്ല. പ്രപഞ്ചത്തിലെല്ലാംകൂടി ആത്മാവൊന്നേയുള്ളു. എല്ലാം ഒരേ ഒരു സത്ത. പ്രപഞ്ചത്തിനാകെ മൗലികവും യഥാർത്ഥവുമായ കെട്ടുറപ്പെന്ന ആശയം ഈ രാജ്യത്തുപോലും പലരെയും ഭയപ്പെടുത്തിയിട്ടുണ്ട്. ഇപ്പോഴും ഇതിനെ എതിരേല്ക്കുന്നവരെക്കാൾ എതിർക്കുന്നവരാണധികം. എങ്കിലും നിങ്ങളോട് ഞാൻ പറയുന്നു: ഇന്നു ലോകം നമ്മിൽനിന്നാവശ്യപ്പെടുന്ന മഹത്തും ജീവസന്ദായകവുമായ ആശയം ഇതാണ്. ഇതുതന്നെയാണ്, ഭാരതത്തിലെ മൂകജനകോടികൾക്ക് അവരുടെതന്നെ ഉദ്ധരണത്തിനു വേണ്ടുന്ന ആശയവും. വസ്തുക്കളുടെ ഐക്യമെന്ന ആദർശത്തെ പ്രായോഗികമാക്കാതെ, ഫലപ്രദമാംവണ്ണം വ്യാപരിപ്പിക്കാതെ, ആർക്കും നമ്മുടെ ഈ രാജ്യത്തെ പുനർജീവിപ്പിക്കാവതല്ല.

യുക്തിയെ മുറുകെപ്പിടിക്കുന്ന പാശ്ചാത്യലോകം സ്വന്തം ദർശനത്തിൻെറയും ആചാരശാസ്ത്രത്തിൻെറയും യുക്തിയുക്തതയെ, സത്താഹേതുവിനെ, കണ്ടുപിടിക്കാനുറച്ചിരിക്കയാണ്. ഒരു വ്യക്തിക്ക് എത്ര പെരുമയും ദിവ്യതയുമുണ്ടായാലും, അയാളുടെ പ്രഭാവമൊന്നിനു മാത്രം ആചാരശാസ്ത്രത്തിനുവേണ്ട പിൻബലം നല്കുക ശക്യമല്ല. ആചാരശാസ്ത്രത്തിനു നല്കുന്ന അത്തരത്തിലൊരു വ്യാഖ്യാനത്തിന് ലോകത്തിലെ ഒന്നാംകിട ചിന്തകന്മാരെ ബോധപ്പെടുത്താൻ ഇനിമേൽ കഴിവുണ്ടാവില്ല. ആചാരശാസ്ത്രവും ആചാരപദ്ധതികളും മനുഷ്യരാശിയെ ഭരിക്കയും നയിക്കയും ചെയ്യണമെങ്കിൽ, വ്യക്തിപരമായ പിൻബലത്തെ കവിഞ്ഞ വല്ലതുമൊന്നു വേണമെന്നു അവർ കരുതുന്നു. ആചാരശാസ്ത്രത്തിനു പിൻബലം നല്കുന്നത് സത്യത്തിൻേറതായ നിത്യതത്ത്വമാകണമെന്ന് അവർ ആവശ്യപ്പെടുന്നു. നിത്യമായ ഈ പിൻബലം നിങ്ങളിലും എന്നിലും എവിടെയും നിലകൊള്ളുന്ന അപരിമിതസത്യത്തിലല്ലാതെ, ആത്മാവിലല്ലാതെ, സ്വസ്വരൂപത്തിലല്ലാതെ, മറ്റെവിടെ കണ്ടെത്തും? ആചാരപദ്ധതികളുടെയെല്ലാം അനശ്വരമായ പിൻബലം ആത്മാവിൻെറ അഖണ്ഡമായ ഐക്യമാണ്. നിങ്ങളും ഞാനും സഹോദരങ്ങൾ മാത്രമല്ല - മനുഷ്യൻെറ സ്വാതന്ത്ര്യസമരത്തിനു ജിഹ്വയായിട്ടുള്ള സാഹിത്യമെല്ലാം പ്രസംഗിച്ചിട്ടുള്ള ഒരു വസ്തുതയാണിത് -

പിന്നെയോ, നിങ്ങളും ഞാനും വാസ്തവത്തിൽ ഒന്നുതന്നെയാണ്; ഇതാണ് ഭാരതീയദർശനത്തിൻെറ അനുശാസനം. ഈ ഐക്യമാണ് ആചാര ശാസ്ത്രങ്ങളുടെയെല്ലാം, ആദ്ധ്യാത്മികതയുടെയെല്ലാം പിമ്പിലുള്ള യുക്തി. ചവിട്ടിത്താഴ്ത്തപ്പെട്ടിട്ടുള്ള നമ്മുടെ ജനകോടികൾക്കെന്നപോലെ, യൂറോപ്പിനും ഇന്നിതാവശ്യമാണ്. ഇംഗ്ലണ്ട്, ജർമ്മനി, ഫ്രാൻസ്, അമേരിക്ക എന്നിവിടങ്ങളിൽ ഏറ്റവുമൊടുവിൽ ഉയർന്നുവന്ന രാഷ്ട്രീയ - സാമൂഹികാകാംക്ഷകൾക്ക്, അബോധപൂർവമായെങ്കിലും അധിഷ്ഠാനമായിട്ടുള്ളതും മഹത്തായ ഈ തത്ത്വംതന്നെ. സുഹൃത്തുക്കളേ, ഞാൻ പറയുന്നതു ശ്രദ്ധിച്ചുകൊള്ളൂ. സ്വാതന്ത്ര്യത്തെ, സാർവലൗകികമായ സ്വാതന്ത്ര്യത്തെ, ഊന്നിക്കൊണ്ടുള്ള മനുഷ്യസമരങ്ങൾക്കു നാവായിവരുന്ന എല്ലാ സാഹിത്യത്തിലൂടെയും ഭാരതത്തിലെ വേദാന്തദർശനങ്ങൾ വീണ്ടും വീണ്ടും കിളർന്നുവരുന്നത് നിങ്ങൾക്കു കാണാം. ചിലേടത്ത് ആ സാഹിത്യകാരന്മാർക്ക് സ്വന്തം പ്രചോദനത്തിൻെറ ഉറവിടമേതെന്നറിഞ്ഞുകൂടാ; മറ്റിടങ്ങളിൽ അവർ ഒട്ടേറെ ഉപജ്ഞാതൃത്വം നടിച്ചെന്നും വരാം. എന്നാൽ ധീരരും കൃതജ്ഞരുമായ ചുരുക്കം ചിലർ അവരുടെ പ്രചോദനം എവിടുന്നു കിട്ടിയെന്നു രേഖപ്പെടുത്തുകയും അവയോടു തങ്ങൾക്കുള്ള മൗലികമായ കടപ്പാട് അംഗീകരിക്കയും ചെയ്തുവരുന്നു.

ഞാൻ അമേരിക്കയിലായിരുന്നപ്പോൾ ഒരു പരാതി കേൾക്കയുണ്ടായി: ഞാൻ ആവശ്യത്തിലധികം അദ്വൈതം പ്രസംഗിക്കുന്നു എന്നും, ദ്വൈതം ക്രമത്തിലധികം ചുരുക്കുന്നു എന്നും. മതത്തെയും ആരാധനയെയും കുറിച്ച് ദ്വൈതപരവും പ്രേമാധിഷ്ഠിതവുമായ സിദ്ധാന്തങ്ങൾ എത്ര മഹത്ത്വത്തെയും, പ്രേമസാഗരങ്ങളെത്തന്നെയും, അനന്തവും ആനന്ദസ്വരൂപവുമായ അനുഗ്രഹങ്ങളെയും സൗഖ്യങ്ങളെയും ഉൾക്കൊള്ളുന്നു എന്ന് എനിക്കു നന്നായറിയാം. ഇതൊക്കെ എനിക്കറിവുള്ളതുതന്നെ. പക്ഷേ, ആനന്ദംകൊണ്ടുതന്നെയായാലും, കരയാനുള്ള കാലമല്ല ഇത്. നാം വേണ്ടത്ര കരഞ്ഞിരിക്കുന്നു. നമുക്ക് മൃദുത്വം തേടേണ്ട കാലമല്ല ഇത്. ഈ മൃദുത്വം നമ്മോടു ചേർന്നിട്ടു കാലമേറെയായി, ഇന്നിപ്പോൾ നാം പഞ്ഞിക്കെട്ടുകൾ പോലായിരിക്കുന്നു; മരിച്ചിരിക്കുന്നു. ഇന്നിപ്പോൾ നമ്മുടെ രാജ്യത്തിനു വേണ്ടത് ഇരുമ്പുകൊണ്ടുള്ള മാംസപേശികളും, ഉരുക്കുകൊണ്ടുള്ള സിരാതന്തുക്കളുമാണ്; ഒന്നിനും തടുക്കാനാവാത്തതും, ബ്രഹ്മാണ്ഡത്തിലെ ഗൂഢങ്ങളിലേക്കും ഗുപ്തങ്ങളിലേക്കും തുളച്ചിറങ്ങുന്നതും, കടലടിയിലേക്കു കടന്നുചെന്നോ മരണത്തെ നേരിട്ടോ എങ്ങനെയെങ്കിലും സ്വോദ്ദേശ്യം നേടുന്നതും, വമ്പിച്ചതുമായ ഇച്ഛാശക്തിയും - ഇതാണ് നമ്മുടെ ആവശ്യം. ഇതുളവാക്കുവാനും ഉറപ്പിച്ചെടുക്കുവാനും പ്രബലപ്പെടുത്തുവാനും എല്ലാറ്റിൻെറയും ഐക്യമെന്ന ആദർശം, അദ്വൈതാദർശം ധരിക്കണം; സാക്ഷാത്കരിക്കണം. വിശ്വാസം, വിശ്വാസം, നമ്മിൽത്തന്നെയുള്ള വിശ്വാസം, ഈശ്വരനിലുള്ള

വിശ്വാസം, ഇതാണ് മഹത്ത്വത്തിൻെറ രഹസ്യം. പുരാണപ്രസിദ്ധരായ മുപ്പത്തുമുക്കോടി ദേവതകളിലും, കൂടെക്കൂടെ നമ്മുടെ ഇടയിലേക്കു വിദേശീയർ കടത്തിവിട്ടിട്ടുള്ള മറ്റു ദേവതകളിലും നിങ്ങൾക്കു വിശ്വാസമുണ്ടായാലും, നിങ്ങൾക്കു നിങ്ങളിൽത്തന്നെ ആ വിശ്വാസമില്ലെങ്കിൽ, രക്ഷയില്ലതന്നെ. നിങ്ങൾക്കു നിങ്ങളിൽ വിശ്വാസമുണ്ടാകട്ടെ. ആ വിശ്വാസത്തിൽ ഉറച്ചുനില്ക്കുക. അങ്ങനെ ശക്തിയാർജിക്കുക. അതാണ് നമുക്കു വേണ്ടത്. മുപ്പത്തുമുക്കോടിയുള്ള നമ്മുടെ ആളുകളെ ഭരിക്കാൻ, കഴിഞ്ഞ ആയിരം കൊല്ലമായി നിലംപറ്റി കിടന്ന നമ്മുടെ ശരീരത്തെ ചവുട്ടിമെതിക്കാൻ തിടുക്കപ്പെട്ട ചെറുസംഘം വിദേശീയർക്കൊക്കെ അതെങ്ങനെ സാധിച്ചു? കാരണമിതാണ്: അവർക്ക് അവരിൽ വിശ്വാസമുണ്ടായിരുന്നു; നമുക്ക് അതില്ലായിരുന്നു. പടിഞ്ഞാറൻ നാടുകളിൽനിന്ന് എനിക്കെന്താണ് പഠിക്കാൻ കഴിഞ്ഞതെന്നോ? 'മനുഷ്യൻ അധഃപതിച്ച, ആശയറ്റവണ്ണം അധഃപതിച്ച, ഒരു പാപിയാണ്.' ക്രിസ്തീയ വിഭാഗക്കാർ വീണ്ടും വീണ്ടും ഏറ്റുചൊല്ലുന്നതും പതഞ്ഞുപൊങ്ങുന്നതുമായ ഈ വാക്കുകളുടെ പിന്നിൽ ഞാൻ കണ്ടതെന്താണെന്നോ! യൂറോപ്പിലും അമേരിക്കയിലുമുള്ള ജനതകളുടെ ഹൃദയത്തിൽ മനുഷ്യരുടെ ആത്മവിശ്വാസത്തിൻെറ വമ്പിച്ച പ്രഭാവം കുടികൊള്ളുന്നതാണ് ഞാൻ കണ്ടത്. ഇംഗ്ലണ്ടിലെ ഒരു ബാലൻ നിങ്ങളോടു പറയും: 'ഞാനൊരു ഇംഗ്ലീഷുകാരനാണ്. എനിക്കു ചെയ്യാനാവാത്തതൊന്നുമില്ല.' അമേരിക്കൻ ബാലനും യൂറോപ്യൻ ബാലനും അതുതന്നെ പറയും. നമ്മുടെ ബാലന്മാർക്കും അതു പറയാൻ കഴിയുമോ? ഇല്ല. ഇവരുടെ ജനകന്മാർക്കും അതിനു കഴിവില്ല. നമ്മിൽനിന്നു ആത്മവിശ്വാസം ചോർന്നുപോയിരിക്കുന്നു. അതിനാൽ വേദാന്തത്തിൻെറ അദ്വൈതഭാവം പ്രസംഗിക്കുന്നത് മനുഷ്യഹൃദയങ്ങളെ ഉണർത്തുവാൻ ആവശ്യമാണ്; ആത്മാവിൻെറ മഹനീയത തെളിച്ചുകാട്ടാൻ ആവശ്യമാണ്. അതുകൊണ്ടത്രേ ഞാൻ അദ്വൈതം പ്രസംഗിക്കുന്നത്, ഒരു വിഭാഗീയ ചിന്തകനെന്ന നിലയ്ക്കല്ല ഞാനതു ചെയ്യുന്നത്. മറിച്ച്, സാർവലൗകികമായ, പരക്കെ അംഗീകൃതമായ, കാരണങ്ങൾവെച്ചുകൊണ്ടാണ്.

ദ്വൈതിക്കും വിശിഷ്ടാദ്വൈതിക്കും നോവാത്തമട്ടിൽ, സമന്വയത്തിൻെറ വഴിയിലെത്താൻ പ്രയാസമില്ല. ഈശ്വരൻ ഉള്ളിലാണ്. എല്ലാറ്റിലും ദിവ്യത കുടികൊള്ളുന്നു എന്ന സിദ്ധാന്തം കൈക്കൊള്ളാത്ത ഒരു തത്ത്വസംഹിതയും ഭാരതത്തിലില്ല. നമ്മുടെ വേദാന്തദർശനങ്ങളെല്ലാം സമ്മതിക്കുന്നു, വിശുദ്ധിയും പൂർണ്ണതയും പ്രഭാവവുമൊക്കെ ആത്മാവിൽ ഇപ്പൊഴേ കുടികൊള്ളുന്നുണ്ടെന്ന്. ചിലർ പറയും, ചിലപ്പോൾ ഈ പൂർണ്ണത സങ്കുചിതവും ചിലപ്പോൾ വികസിതവുംപോലെയാകുന്നെന്ന്. ഇതൊക്കെ എങ്ങനെയായാലും, അതവിടെത്തന്നെയുണ്ട്. അദ്വൈതമതമനുസരിച്ച് അതു സങ്കോചിക്കുന്നുമില്ല വികസിക്കുന്നുമില്ല; പിന്നെയോ, ചിലപ്പോൾ ഒളിഞ്ഞും

ചിലപ്പോൾ തെളിഞ്ഞും നില്ക്കുന്നു. ഇങ്ങനെ വീണ്ടും വീണ്ടും സംഭവിക്കുന്നു. സാരാംശത്തിൽ, രണ്ടും ഏതാണ്ടൊന്നുതന്നെ. ഒന്നു മറ്റേതിനേക്കാൾ കൂടുതൽ യുക്തിയുക്തമാണെന്നു പറയാമായിരിക്കാം. ഫലത്തിൽ, പ്രായോഗികമായ നിഗമനങ്ങളിൽ, രണ്ടും ഏറെക്കുറെ ഒരുപോലെതന്നെ. കേന്ദ്രസ്ഥമായ ഈ ഒറ്റ ആശയമാണ് ലോകത്തിന്നാവശ്യം. ഇതിൻെറ ആവശ്യകത നമ്മുടെ മാതൃരാജ്യത്തിലെന്നോണം, അത്രയധികം, മറ്റൊരിടത്തും അനുഭവപ്പെടുന്നുമില്ല.

അതേ, സുഹൃത്തുക്കളേ, എനിക്കു നിങ്ങളോടു കുറേ പരുഷസത്യങ്ങൾ പറയുവാനുണ്ട്. ഞാൻ പത്രത്തിൽ വായിച്ചു, നമ്മുടെ ഒരു നാട്ടുകാരനെ ഒരിംഗ്ലീഷുകാരൻ കൊലപ്പെടുത്തുകയോ അപമാനിക്കുകയോ ചെയ്യുമ്പോൾ നാട്ടിലെങ്ങും ഒട്ടേറെ മുറവിളികൾ പൊങ്ങിത്തുടങ്ങുമെന്ന്: അതു ഞാൻ വായിക്കുന്നു, കണ്ണീർ പൊഴിക്കുന്നു. പക്ഷേ അടുത്ത ക്ഷണത്തിൽ, എൻെറ മനസ്സിൽ ഒരു ചോദ്യം ഉയരുന്നു - ഇതിനൊക്കെ ആരാണുത്തരവാദി? വേദാന്തിയെന്ന നിലയിൽ എനിക്കു എന്നോടുതന്നെ ആ ചോദ്യം ചോദിക്കേണ്ടതുണ്ട്. ഉള്ളിലേക്കു നോക്കുന്ന മനുഷ്യനാണ് ഹിന്ദു. തന്നിലായി, തന്നിലൂടെതന്നെ, ജ്ഞാതൃദൃഷ്ട്യാ വസ്തുക്കളെ കാണാൻ അവൻ ആഗ്രഹിക്കുന്നു. അതിനാൽ എന്നോടു ഞാൻ ചോദിക്കുന്നു, ആരാണുത്തരവാദി? ഓരോ സമയത്തും കിട്ടുന്ന ഉത്തരമിതാണ്: ഇംഗ്ലീഷുകാരല്ല; അല്ല, അവരല്ല ഉത്തരവാദികൾ; നമ്മുടെ ദുരിതത്തിന്, അധഃപതനത്തിന് നാമാണ്, നാംമാത്രമാണ്, ഉത്തരവാദികൾ. പ്രഭുപ്രഭാവരായ നമ്മുടെ പൂർവികർ ഈ രാജ്യത്തിലെ സാമാന്യജനത്തെ ചവിട്ടിമെതിച്ചുപോന്നു. അങ്ങനെ അവർക്കാരുമില്ലാതായി. ഈ കഠിനവേദനയിൽ തങ്ങൾ മനുഷ്യരാണ് എന്ന കഥപോലും ആ പച്ചപ്പാവങ്ങൾ മിക്കവാറും മറന്നുപോയി. ശതകങ്ങളായി ഈ കൂട്ടരെ വെറും മരംവെട്ടികളും വെള്ളംകോരികളുമാകാൻ നിർബ്ബന്ധിച്ചുവരികയാണ്. ഫലമോ, തങ്ങൾ ജാത്യാ ദാസന്മാരാണ്, മരംവെട്ടികളും വെള്ളംകോരികളുമാണ് എന്ന് അവർ വിശ്വസിച്ചുവശായിരിക്കുന്നു. കണക്കറ്റ പ്രശംസയ്ക്കു പാത്രമായ ഇന്നത്തെ വിദ്യാഭ്യാസമൊക്കെ ഉണ്ടായിട്ടും ഈ പാവങ്ങൾക്കനുകൂലമായി ആരെങ്കിലും ഉരിയാടിയാൽ മതി, ഉടനെ, ചവിട്ടിയരയ്ക്കപ്പെട്ട ഈ പാവങ്ങളെ ഉദ്ധരിക്കുക എന്ന കർത്തവ്യത്തിൽനിന്ന് നമ്മുടെ ആളുകൾ പലപ്പോഴും പിൻവാങ്ങുന്നതായി ഞാൻ കാണുന്നു. മാത്രമല്ല, പരമ്പരാഗതമായ വാസനാപ്രവാഹമെന്നും മറ്റും പാശ്ചാത്യരിൽനിന്നു കിട്ടിയ അപക്വാശയങ്ങളിൽനിന്നു തേടിപ്പിടിച്ച അത്യാസുരവും മൃഗീയവുമായ യുക്തിവാദങ്ങളുമേന്തി, ഈ സാധുക്കളെ കൂടുതൽ മൃഗീയരാക്കാനും പീഡിപ്പിക്കാനും മുന്നോട്ടുവരികയും ചെയ്യുന്നു, അമേരിക്കയിൽവെച്ചു നടന്ന മതമഹാസമ്മേളനത്തിൽ പലരുടെയും ഇടയ്ക്കു ചെറുപ്പക്കാരനായ ഒരു നീഗ്രോ - ആഫ്രിക്കയിലെ ഒരു തനി നീഗ്രോ - ഉണ്ടായിരുന്നു. അയാൾ

സുന്ദരമായ ഒരു പ്രഭാഷണവും നടത്തി. എനിക്ക് ആ ചെറുപ്പക്കാരനിൽ താത്പര്യം തോന്നി. ചിലപ്പോഴൊക്കെ അയാളോടു ഞാൻ സംസാരിച്ചു. പക്ഷേ അയാളെക്കുറിച്ച് ഒന്നുമറിയാൻ കഴിഞ്ഞില്ല. പിന്നെ ഒരു ദിവസം ഇംഗ്ലണ്ടിൽവെച്ച് കുറേ അമേരിക്കരെ കണ്ടെത്തി. അവരെന്നോടു പറഞ്ഞ തിതാണ്: ആഫ്രിക്കയുടെ എത്രയും ഉള്ളിൽ ജീവിച്ചുവന്ന നീഗ്രോപ്രമാണി യുടെ മകനായിരുന്നു ആ ചെറുപ്പക്കാരൻ. മറ്റൊരു പ്രമാണിക്ക് ഒന്നാമ നോടു വിരോധം തോന്നുകയും, അയാളെയും അയാളുടെ ഭാര്യയെയും കൊന്നു വേവിച്ചുതിന്നുകയും ചെയ്തു. മകനെക്കൂടി കൊല്ലാൻ അയാൾ ഉത്തരവിട്ടു; അയാൾക്ക് അവനെയും വേവിച്ചു തിന്നണം. പക്ഷേ പയ്യൻ ഓടിപ്പോയി, പല ക്ലേശങ്ങൾ സഹിച്ചു, നൂറുമൈൽകണക്കിനുള്ള ദൂരം സഞ്ചരിച്ചു. കടൽക്കരയിലെത്തി. അവിടെനിന്ന് അവനെ അമേരിക്കർ ഒരു കപ്പലിൽ കയറ്റി, അമേരിക്കയിലെത്തിച്ചു. ഈ പയ്യനാണ് ആ പ്രഭാഷണം ചെയ്തത്. അതിനുശേഷം, നിങ്ങളുടെ ആ പാരമ്പര്യസിദ്ധാന്തത്തെക്കുറിച്ച് എന്തു ചിന്തയാണ് എനിക്കുണ്ടാകുക?

അതേ, ബ്രാഹ്മണരേ, പഠിക്കാനുള്ള വാസന പാരമ്പര്യമഹത്ത്വം കൊണ്ട് പറയനെ അപേക്ഷിച്ചു ബ്രാഹ്മണർക്കേറുമെങ്കിൽ ബ്രാഹ്മണനെ വിദ്യാഭ്യാസം ചെയ്യിക്കാൻ ഇനിയൊട്ടും പണം ചെലവിടേണ്ട. ഉള്ള പണമെല്ലാം പറയരെ പഠിപ്പിക്കാൻ ചെലവഴിക്കൂ. ദുർബ്ബലർക്കു വേണം കൊടുക്കാൻ. അവിടെയാണ് ദാനങ്ങളെല്ലാം വേണ്ടത്. ബ്രാഹ്മണൻ ജാത്യാ സമർത്ഥനാണെങ്കിൽ, അവനു പരസഹായം കൂടാതെ സുശിക്ഷിത നാകാം. മറ്റുള്ളവർ ജാത്യാ സമർത്ഥരല്ലെങ്കിൽ, ആവശ്യമുള്ളത്ര അദ്ധ്യാപ കരും അദ്ധ്യാപനവും അവർക്കാണ് കിട്ടേണ്ടത്. ഇതാണ് എനിക്കു മനസ്സിലാവുന്ന നീതിയും യുക്തിയും. അതിനാൽ, നമ്മുടെ പാവങ്ങൾ, ഭാരതത്തിലെ ചവിട്ടിയരയ്ക്കപ്പെട്ട ജനസമൂഹം, തങ്ങൾ യഥാർത്ഥത്തിലാ രാണെന്നു കേൾക്കുകയും അറിയുകയും വേണം. അതേ, 'ജാതിയും ജന്മവും ദൗർബ്ബല്യവും പ്രാബല്യവും വകവെയ്ക്കാതെ, ഓരോ പുരുഷനും സ്ത്രീയും ശിശുവും കേൾക്കട്ടെ, അറിയട്ടെ, പ്രബലൻെറയും ദുർബ്ബലൻെറ യും ഉന്നതൻെറയും അവനതൻെറയും, ഓരോരുത്തൻെറയും, പിമ്പിൽ, പെരുമയും നന്മയും കൈവരുത്തുവാനുതകുന്ന അനന്തമായ സാദ്ധ്യത യും സാമർത്ഥ്യവും നിശ്ചിതമാക്കിക്കൊണ്ടു നിലകൊള്ളുന്നത് അഖണ്ഡ മായ ആത്മാവാണെന്ന്. ഓരോ ആത്മാവിനോടും നമുക്കു പ്രഖ്യാപിക്കാം. 'ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാന്നിബോധത' - ഏഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുന്നതുവരെ നില്ക്കാതെ മുന്നോട്ടു നീങ്ങുക! എഴുന്നേൽക്കൂ, ഉണരൂ, ദൗർബ്ബല്യമുളവാക്കിയ മയക്കത്തിൽ നിന്നുണരൂ. സത്യത്തിൽ, ആരുമില്ല ദുർബ്ബലരായിട്ട്. ആത്മാവ് അപരിമിതനാണ്; സർവശക്തനാണ്, സർവജ്ഞനാണ്. എഴുന്നേൽക്കൂ; ആത്മധൈര്യമവലംബിക്കൂ. നിങ്ങളി ലുള്ള ഈശ്വരനെ പ്രഖ്യാപിക്കൂ; അവിടുത്തെ നിഷേധിക്കരുത്. അതിരറ്റ

നൈഷ്കർമ്മ്യം, അതിരറ്റ ദൗർബ്ബല്യം, അതിരറ്റ മോഹാലസ്യം, ഇന്നുവരെ, ഇന്നും, നമ്മുടെ വംശ്യരെ വശപ്പെടുത്തിയിരിക്കയാണ്. അല്ലയോ ആധുനികഹിന്ദുക്കളേ, നിങ്ങൾ ആ മോഹാലസ്യത്തിൽനിന്നുണരുവിൻ! അതിലേക്കുള്ള വഴി നിങ്ങളുടെ വിശുദ്ധഗ്രന്ഥങ്ങളിൽതന്നെ തെളിഞ്ഞു കിടപ്പുണ്ട്. സ്വസ്വരൂപം അവനവനെ ഉദ്ബോധിപ്പിക്കുക, എല്ലാവരെയും ഉദ്ബോധിപ്പിക്കു. ഉറങ്ങുന്ന ആത്മാവിനെ ചെന്നു വിളിക്കുക, എങ്ങനെ അതുണരുന്നു എന്നു നോക്കിക്കാണുക. ശക്തി വന്നുകൂടും, മഹനീയത വന്നുകൂടും, നന്മ വന്നുകൂടും, വിശുദ്ധി വന്നുകൂടും, ഉത്കൃഷ്ടമായതെല്ലാം വന്നുകൂടും. ഉറക്കത്തിൽ വീണ ഈ ആത്മാവ് ഉണർന്നു ബോധപൂർവ്വം പ്രവർത്തിക്കുമ്പോൾ. അതേ, ഗീതയിൽ ഏതെങ്കിലുമൊന്ന് എനിക്കു കൂടുതൽ ഇഷ്ടമായിട്ടുണ്ടെങ്കിൽ, കൃഷ്ണൻെറ ഉപദേശങ്ങളുടെ രത്നച്ചുരുക്കവും സാരവുമായി ഊക്കോടെ വരുന്ന ഈ രണ്ടു ശ്ലോകങ്ങളാണത്: 'സമസ്തഭൂതങ്ങളിലും ഒരുപോലെ കുടികൊള്ളുന്നവനും നശ്വരങ്ങളിൽ അനശ്വരനുമായ പരമേശ്വരനെ കാണുന്നവനത്രേ കാണുന്നവൻ. എല്ലായിടത്തും ഒരുപോലെ വർത്തിക്കുന്ന ഈശ്വരനെ കാണുന്നവൻ ഒരിക്കലും ആത്മാവിനെ സ്വയം ഹിംസിക്കില്ല; അങ്ങനെയവൻ പരമഗതിയടയുകയും ചെയ്യുന്നു.'

ഇവിടെയും മറ്റിടങ്ങളിലും നന്മ ചെയ്യാൻ വിശാലമായ അവസരം വേദാന്തത്തിനുണ്ട്. ഇവിടെയും മറ്റിടങ്ങളിലുമുള്ള സാമാന്യജനത്തെ മെച്ചപ്പെടുത്തുവാനും ഉയർത്തുവാനും വേണ്ടി പരമാത്മാവിൻെറ സമത്വവും സർവവ്യാപിത്വവുമെന്ന അദ്ഭുതാശയം പ്രഖ്യാപിക്കണം. തിന്മയും അജ്ഞതയും അല്പജ്ഞതയും എവിടെയൊക്കെ ഉണ്ടോ അവിടെയൊക്കെ, നമ്മുടെ മതഗ്രന്ഥങ്ങൾ പറയുമ്പോലെ, തിന്മയെല്ലാം വരുന്നതു ഭേദത്തെ ആശ്രയിച്ചാണെന്നും, നന്മയെല്ലാം വരുന്നത് സമത്വത്തിലും വസ്തുക്കളുടെ മൗലികമായ സാമ്യത്തിലും ഐക്യത്തിലുമുള്ള വിശ്വാസത്തിൽനിന്നാണെന്നും അനുഭവത്തിലൂടെ ഞാൻ കണ്ടെത്തിയിട്ടുണ്ട്. ഇതാണ് വേദാന്തത്തിൻെറ മഹത്തായ ആദർശം. ഈ ആദർശം ഉണ്ടായിരിക്കുക ഒന്നു വേറെ; ദൈനംദിനജീവിതത്തിൻെറ സൂക്ഷ്മാംശങ്ങളിലെല്ലാം അനുഷ്ഠിക്കുക ഒന്നുവേറെ. ഒരാദർശം ചൂണ്ടിക്കാട്ടുന്നതു വളരെ നന്ന്; പക്ഷേ അവിടെ എത്തുവാൻ പ്രായോഗികമാർഗ്ഗമെവിടെ?

ഇത്തരുണത്തിൽ സ്വാഭാവികമായി ജാതിയുടെയും സാമൂഹ്യപരിഷ്കാരത്തിൻെറയും ദുർഗ്ഗവും ക്ലിഷ്ടവുമായ പ്രശ്നം ഉദയം ചെയ്യുന്നു. ഇതാണ് ശതകങ്ങളായി നമ്മുടെ ആളുകളുടെ മനസ്സിൽ പൊന്തിനിന്നത്. ഞാൻ ജാതിധ്വംസകനോ വെറും സാമൂഹ്യപരിഷ്കർത്താവോ ഒന്നുമല്ലെന്നു നിങ്ങളോടു തുറന്നു പറയേണ്ടിയിരിക്കുന്നു. എനിക്ക് നിങ്ങളുടെ ജാതികളോടും സാമൂഹ്യപരിഷ്കാരത്തോടും നേരിട്ടൊരിടപാടുമില്ല. നിങ്ങൾക്കിഷ്ടമുള്ള ജാതിയിൽ ജീവിച്ചുകൊള്ളുക. അതുകൊണ്ട് മറ്റൊരു മനുഷ്യനെയോ

ജാതിയെയോ ദ്വേഷിക്കാൻ കാരണമൊന്നുമില്ല. സ്നേഹം, സ്നേഹം മാത്രമാണ് ഞാൻ പ്രസംഗിക്കുന്നത്. എൻെറ ഉപദേശത്തിൻെറ അധിഷ്ഠാനമായി ഞാൻ എടുത്തിട്ടുള്ളതു വിശ്വാത്മാവിൻെറ ഐക്യവും സർവവ്യാപിതയുമെന്ന വമ്പിച്ച വേദാന്തതത്ത്വമത്രേ. ഏതാണ്ടു കഴിഞ്ഞ ഒരു നൂറ്റാണ്ടായി നമ്മുടെ രാജ്യത്തു സാമൂഹ്യപരിഷ്കർത്താക്കന്മാരുടെയും വിചിത്രസാമൂഹ്യപരിഷ്കാരപരിപാടികളുടെയും ഒരു പ്രളയംതന്നെ അനുഭവപ്പെട്ടുവരികയാണ്. ആ പരിഷ്കർത്താക്കന്മാരെക്കുറിച്ച്, വ്യക്തിപരമായി പറഞ്ഞാൽ, എനിക്കാക്ഷേപമൊന്നുമില്ല. അവരിൽ ഏറിയ കൂറും നല്ലവരും നല്ലതു ചെയ്യണമെന്നു വിചാരിക്കുന്നവരുമാണ്. അവരുടെ ഉദ്ദേശ്യങ്ങളും, ചില അംശങ്ങളിൽ, തുലോം ശ്ലാഘ്യങ്ങൾതന്നെ. പക്ഷേ, ഒരു സംഗതി പ്രത്യക്ഷമാണ്: ഈ ഒരുനൂറു കൊല്ലമായി നടക്കുന്ന സാമൂഹ്യപരിഷ്കാരങ്ങൾ രാജ്യത്തെങ്ങും കാണത്തക്കവണ്ണം ശാശ്വതവും വിലപ്പെട്ടതുമായ ഫലമൊന്നും ഉളവാക്കിയിട്ടില്ല. ആയിരക്കണക്കിനു പ്രസംഗങ്ങൾ വേദികളിൽനിന്നുതിർന്നു. ദുർവിധിഹതമായ ഹിന്ദുജനതയുടെയും ഹൈന്ദവസംസ്കാരത്തിൻെറയും ശ്രദ്ധാനതമായ ഉത്തമാംഗത്തിൽ അഭിശാപഗ്രന്ഥങ്ങളുടെ ധാരതന്നെ വർഷിക്കപ്പെട്ടു. എങ്കിലും പ്രായോഗികമായ നല്ല ഫലമൊന്നും കൈവന്നില്ല. ഇതിനു കാരണം? അതു വേഗത്തിൽ കണ്ടെത്താം. ഈ അഭിശാപത്തിൽത്തന്നെയാണ് അതു നിലകൊള്ളുന്നത്. മുമ്പു പറഞ്ഞതുപോലെ, ഒന്നാമതായി നാം ചെയ്യേണ്ടത്, ചരിത്രപ്രസിദ്ധവും ഒരു ജനതയെന്ന നിലയിൽ നാം സമ്പാദിച്ചതുമായ സ്വഭാവംവെച്ചു പുലർത്താൻ ശ്രമിക്കയാണ്. എന്നാൽ ഇന്നു നിലവിലുള്ള പരിഷ്കാരപദ്ധതികളിൽ ഏറിയകൂറും പാശ്ചാത്യമാർഗ്ഗങ്ങളുടെയും പ്രവർത്തനരീതികളുടെയും അചിന്തിതാനുകരണങ്ങൾ മാത്രമാണെന്നു പറയേണ്ടിവന്നതിൽ ഞാൻ ഖേദിക്കുന്നു. ഭാരതത്തിന് ഇതു പോര, നിശ്ചയം. ഇതുകൊണ്ടാണ് ഈയിടെ ഉണ്ടായിട്ടുള്ള പരിഷ്കരണപദ്ധതികൾ നിഷ്ഫലമായിപ്പോയത്.

രണ്ടാമതായി, അഭിശാപമല്ല നന്മ ചെയ്യുവാനുള്ള മാർഗ്ഗം. കുട്ടിക്കുപോലും കാണാം, നമ്മുടെ സമുദായത്തിൽ തിന്മകളുണ്ടെന്ന്. ഏതു സമുദായത്തിലാണ് തിന്മകളില്ലാത്തത്? എൻെറ നാട്ടുകാരേ, ഈ അവസരമുപയോഗിച്ചു ഞാൻ പറയുന്നു, ലോകത്തിൽ എനിക്കു നേരിട്ടറിയാൻ കഴിഞ്ഞ വിഭിന്നവംശങ്ങളെയും വിഭിന്ന ജനതകളെയും തുലനംചെയ്യുമ്പോൾ, ആകെക്കൂടി നോക്കിയാൽ, നമ്മുടെ ആളുകളാണ് കൂടുതൽ സന്മാർഗ്ഗനിഷ്ഠരും കൂടുതൽ ഈശ്വരപരരും. അതുപോലെ, ആചരണത്തിലും ലക്ഷ്യത്തിലും, നമ്മുടെ വ്യവസ്ഥിതികളാണ് മനുഷ്യവർഗ്ഗത്തിന് ഏറ്റവും സുഖോദർക്കം. അതിനാൽ പരിഷ്കാരമൊന്നും എനിക്കാവശ്യമില്ല. എൻെറ ആദർശം വളർച്ചയും വികസനവും ജനതയുടേതായ മാർഗങ്ങളിലൂടെയുള്ള പരിപുഷ്ടിയുമാണ്. എൻെറ നാടിൻെറ

ചരിത്രത്തിലേക്കു കണ്ണോടിക്കുമ്പോൾ, ലോകത്തിലുള്ള മറ്റൊരു രാജ്യവും മനുഷ്യമനസ്സിൻെറ മേന്മയ്ക്കുവേണ്ടി ഇത്രമാത്രം പ്രവർത്തിച്ചിട്ടില്ലെന്നു ഞാൻ കാണുന്നു. അതിനാൽ എൻെറ ജനതയ്ക്കെതിരായി ഭർത്സനങ്ങൾ മുഴക്കാൻ എനിക്കു വാക്കു കിട്ടുന്നില്ല. അവരോടു ഞാൻ പറയുന്നതിങ്ങനെയാണ് "ചെയ്തതു നന്നായി; കൂടുതൽ നന്നായി ചെയ്യാൻ ശ്രമിക്കൂ." ഈ രാജ്യത്ത് പണ്ടു വമ്പിച്ച കാര്യങ്ങൾ നിറവേറ്റിയിട്ടുണ്ട്; ഭാവിയിൽ അതിലും വമ്പിച്ച കാര്യങ്ങൾ ചെയ്യുവാൻ വേണ്ടത്ര സമയവും അവസരവും ഉണ്ടുതാനും. നമുക്ക് അനങ്ങാതിരിക്കുക സാദ്ധ്യമല്ലെന്ന് നിങ്ങൾക്കു ബോധമുണ്ടെന്ന് എനിക്കു നന്നായറിയാം. നിശ്ചലത വന്നാൽ നാം മരിക്കയായി. ഒന്നുകിൽ നമുക്കു മുന്നോട്ടുപോകണം, അല്ലെങ്കിൽ പിന്നോട്ടു പോകണം; ഉത്കർഷം അല്ലെങ്കിൽ അപകർഷം. നമ്മുടെ പൂർവികർ മഹത്തായ പലതും പണ്ടു ചെയ്തിട്ടുണ്ട്. എന്നാൽ കൂടുതൽ നിറവുറ്റ ഒരു ജീവിതത്തിലേക്കു നാം വളരണം. അവരുടെ വമ്പിച്ച നേട്ടങ്ങൾക്കും അപ്പുറത്തേക്കു നമുക്കു കടക്കണം. ഇനിയെങ്ങനെയാണ് നാം പിമ്പോട്ടു പോകുക, സ്വയം കീഴ്ക്കിടയിലേക്കു വഴുതി വീഴുക? അതു സാദ്ധ്യമല്ല. അതരുത്. പിൻമടക്കം ജനതയുടെതന്നെ അപക്ഷയത്തിലും നാശത്തിലും കലാശിക്കും. അതിനാൽ നമുക്കു മുന്നേറാം; മഹത്തരങ്ങളായ കാര്യങ്ങൾ ചെയ്യാം. ഇതാണ് നിങ്ങളോട് എനിക്കു പറയാനുള്ളത്.

ക്ഷണികമായ വല്ല സാമുദായികപരിഷ്കാരവും പ്രസംഗിക്കാൻ എനിക്കാവില്ല. ദോഷങ്ങൾ പരിഹരിക്കാൻ ശ്രമിക്കയുമല്ല ഞാൻ. നിങ്ങളോടു ഞാൻ ആവശ്യപ്പെടുന്നതു മുന്നോട്ടു നീങ്ങാനാണ്; നമ്മുടെ പൂർവ്വികർ പൂർണ്ണമായി സംവിധാനംചെയ്ത ആ മാനുഷികപുരോഗതിയുടെ പരിപാടി പ്രായോഗികമായി തികച്ചും സാക്ഷാത്കരിക്കാനാണ്. വേദാന്തത്തിൻെറ ആദർശമായ മനുഷ്യൈക്യവും മനുഷ്യൻെറ കൂടെപ്പിറപ്പായ ദിവ്യത്വവും കൂടുതൽ കൂടുതലായി സാക്ഷാത്കരിക്കാൻ നിങ്ങൾ യത്നിക്കണമെന്നേ എനിക്കു നിങ്ങളോടു പറയാനുള്ളൂ. വേണ്ടത്ര സമയമുണ്ടായിരുന്നെങ്കിൽ, ഞാൻ സസന്തോഷം കാട്ടിയേനേ, ഇന്നു നമുക്കു ചെയ്യേണ്ട കാര്യങ്ങളെല്ലാം വളരെക്കാലം മുമ്പ് നമ്മുടെ പുരാതനനിയമവിധാതാക്കൾ ആകലനം ചെയ്തിരുന്നെന്ന്; നമ്മുടെ ജനതാവ്യവസ്ഥകളിൽ ഇന്നുണ്ടായവയും ഇനിയുണ്ടാകേണ്ടവയുമായ പരിണാമങ്ങളെല്ലാം അവർ മുൻകൂട്ടി തിട്ടമായി കണ്ടുവെച്ചിരുന്നെന്ന്. അവരും ജാതിധ്വംസകരായിരുന്നു; പക്ഷേ ഇന്നത്തെ നമ്മുടെ ആളുകളെപ്പോലല്ലായിരുന്നു. ജാതിധ്വംസനമെന്നുവെച്ചാൽ, പട്ടണത്തിലെ പൗരന്മാരെല്ലാം ഒത്തുചേർന്ന് ഗോമാംസവും ശീമമദ്യവുമുൾപ്പെടുന്ന ഒരു സദ്യയിൽ പങ്കെടുക്കുന്നതാണെന്നും, നാട്ടിലുള്ള ഭ്രാന്തന്മാരും വിഡ്ഢികളും തോന്നുന്നിടത്തുതോന്നുമ്പോൾ ആരെന്നാലവരെയൊക്കെ പരിണയിക്കയാണെന്നും, അങ്ങനെ നാടിനെ ഒരു ഭ്രാന്താലയമായി അധഃപതിപ്പിക്കയാണെന്നും അവർ കരുതിയില്ല; വിധവകൾക്കു പുനർ

വിവാഹത്തിനു കിട്ടുന്ന ഭർത്താക്കന്മാരുടെ സംഖ്യവെച്ചുവേണം ഒരു ജനതയുടെ അഭ്യുദയം തിട്ടപ്പെടുത്തുവാനെന്നും അവർ കരുതിയില്ല. അത്തരത്തിൽ അഭ്യുദയത്തിലെത്തിയ ഒരു ജനതയെ ഇനിയും എനിക്ക് കാണേണ്ടതായിട്ടാണിരിപ്പ്.

നമ്മുടെ പൂർവികരുടെ മാതൃകാപുരുഷൻ ബ്രാഹ്മണനായിരുന്നു. നമ്മുടെ ഗ്രന്ഥങ്ങളിലെല്ലാം തല നിവർത്തിപ്പിടിച്ചു നില്ക്കുന്നതു ബ്രാഹ്മണനെന്ന ആദർശമാണ്. യൂറോപ്പിൽ പ്രഭുപ്രഭാവനായ കാർഡിനലുണ്ട്; അദ്ദേഹം കഠിനമായി ശ്രമിക്കയും ആയിരക്കണക്കിനു പവൻചെലവിടുകയും ചെയ്യുന്നു, സ്വപൂർവികരുടെ ആഭിജാത്യം സ്ഥാപിച്ചെടുക്കുവാൻ. കുന്നിൻപുറത്തു പാർത്തു ചോട്ടിലൂടെ കടന്നുപോകുന്ന ആളുകളുടെമേൽ തക്കത്തിൽ ചാടിവീണു കവർച്ച നടത്തുന്ന ഭയങ്കരനായ വല്ല നിപീഡകനിൽനിന്നുമാണ് സ്വവംശം ഉളവായതെന്നു സമർത്ഥിച്ചേ അദ്ദേഹം തൃപ്തിയടയൂ. ആഭിജാത്യദാതാക്കളായ പൂർവികരുടെ തൊഴിലിതായിരുന്നു. നമ്മുടെ കാർഡിനൽപ്രഭുവിനു തൃപ്തിവരണമെങ്കിൽ ഇവരിലൊരാളെ തൻെറ കുലകൂടസ്ഥനാക്കണമെന്ന നിലയാണുള്ളത്. നേരെമറിച്ച്, ഭാരതത്തിൽ, രാജാഗ്രഗണ്യർപോലും സ്വകുലസ്ഥാപകരായി കൗപീനധാരികളും വനവാസികളും കന്ദാശനന്മാരും വേദാദ്ധ്യായികളുമായ വല്ല പുരാതന മഹർഷിമാരെയും കണ്ടെത്താൻ വെമ്പുകയാണ്. അവിടേക്കാണ് ഭാരതത്തിലുള്ള രാജാക്കന്മാർ കുലകൂടസ്ഥരെ തിരക്കിപ്പോകുന്നത്. ഒരു ഋഷിയാണ് നിങ്ങളുടെ കുലകൂടസ്ഥനെങ്കിൽ നിങ്ങളുടെ ജാതി ഉത്കൃഷ്ടതമമാകുന്നു; അതിനു മറ്റുപായമൊന്നുമില്ലതാനും.

അതിനാൽ മറ്റുള്ളവരുടേതിൽനിന്നു ഭിന്നമാണ് നമ്മുടെ ആഭിജാത്യാദർശം. ആദ്ധ്യാത്മികസംസ്കൃതിയും ത്യാഗശീലവുമുള്ള ബ്രാഹ്മണനാണ് നമ്മുടെ ആദർശം. ബ്രാഹ്മണാദർശമെന്നതുകൊണ്ട് എന്താണ് ഞാൻ അർത്ഥമാക്കുന്നതെന്നോ! പ്രാപഞ്ചികത ഒട്ടുമില്ലാതെ തനി പ്രാജ്ഞത തികഞ്ഞ ബ്രാഹ്മണത്വമെന്നാണെൻെറ വിവക്ഷ. അതാണ് ഹിന്ദുജാതിയുടെ ആദർശം. ബ്രാഹ്മണൻ നിയമപരതന്ത്രനല്ലെന്നും നിയമാതീതനാണെന്നും രാജവിധേയനല്ലെന്നും ഹന്തവ്യനല്ലെന്നും പ്രഖ്യാപിച്ചിട്ടുള്ളതു നിങ്ങൾ കേട്ടിട്ടില്ലേ? അതു തികച്ചും ശരിയാണ്. സ്വാർത്ഥപ്രേരിതന്മാരും മൂഢന്മാരും ഇതിന്മേൽ ചൊരിയുന്ന വെളിച്ചത്തിലല്ല ഇതു ധരിക്കേണ്ടത്; സത്യവും ആദിമവുമായ വേദാന്തസങ്കല്പത്തിൻെറ പ്രകാശത്തിൽ വേണം. സ്വാർത്ഥമെല്ലാം നിഹനിച്ച്, പ്രാജ്ഞതയും പ്രാഭവവും കൈവരുത്താനും പരത്താനുമായി ജീവിക്കുന്നവൻ, യത്നിക്കുന്നവൻ, ആണ് ബ്രാഹ്മണനെങ്കിൽ, ഒരു രാജ്യത്ത് അത്തരം ബ്രാഹ്മണർമാത്രമാണ് ജീവിക്കുന്നതെങ്കിൽ, ആദ്ധ്യാത്മികതയും ധർമ്മനിഷ്ഠതയും നന്മയുമുള്ള സ്ത്രീപുരുഷന്മാരാണ് നിവസിക്കുന്നതെങ്കിൽ, ആ രാജ്യം നിയമങ്ങൾക്കെല്ലാം മുകളിൽ, അപ്പുറത്ത്, വർത്തിക്കുന്നു എന്നു കരുതുന്നത്

അദ്ഭുതമാണോ? അവരെ ഭരിക്കാൻ പോലീസും പട്ടാളവും വേണമോ? അവരെ ഭരിക്കാൻ ആരെങ്കിലും വേണമോ? അവർ ഒരു ഭരണകൂടത്തിനു വഴങ്ങുന്നതെന്തിന്? അവരെല്ലാവരും സത്തുക്കളും അഭിജാതരുമാണ്. ഈശ്വരൻെറ ആളുകളത്രേ അവർ. അവരാണ് നമ്മുടെ മാതൃകാബ്രാഹ്മണർ. സത്യയുഗത്തിൽ ഒരു ജാതിയേ ഉണ്ടായിരുന്നുള്ളുവെന്നും അതു ബ്രാഹ്മണജാതിയായിരുന്നെന്നും നമുക്കു ഗ്രന്ഥങ്ങളിൽ വായിയ്ക്കാം. മഹാഭാരതത്തിൽ നിന്നു ധരിയ്ക്കാം, ആദിയിൽ ലോകത്തിലെങ്ങും ബ്രാഹ്മണരേ ഉണ്ടായിരുന്നുള്ളു എന്ന്. അവർ അധഃപതിച്ചു തുടങ്ങിയപ്പോൾ പല ജാതികളായി പിരിഞ്ഞു. കാലചക്രം കറങ്ങിമുഴുമിക്കുമ്പോൾ വീണ്ടും അവരൊക്കെ ആദിമമായ ബ്രാഹ്മണ്യത്തിലേക്കു മടങ്ങും. ഇപ്പോൾ കാലചക്രം തിരിഞ്ഞുകറങ്ങുകയാണ്; ഈ വസ്തുതയിലേക്കു നിങ്ങളുടെ ശ്രദ്ധയെ ഞാൻ ക്ഷണിക്കുന്നു. അതിനാൽ ജാതിപ്രശ്നത്തിനു നമ്മുടെ സമാധാനം ഇപ്പോൾത്തന്നെ ഉയർന്നവരെ കീഴോട്ടു വലിച്ചിഴയ്ക്കയല്ല; തിന്നും കുടിച്ചും മത്തുപിടിച്ചു നടക്കയല്ല; നമ്മുടെ പരിമിതികളിൽ നിന്നു വെളിയിൽച്ചാടി കൂടുതൽ ഭോഗങ്ങൾ കയ്യടക്കുകയുമല്ല. മറിച്ച്, നാമോരോരുത്തനും വേദാന്തമതത്തിൻെറ നിദേശങ്ങളെ നിർവഹിക്കകൊണ്ട്, ആദ്ധ്യാത്മികതയിൽ ചെന്നെത്തുകകൊണ്ട്, മാതൃകാ ബ്രാഹ്മണരാകകൊണ്ട്, ആണ് അതു കൈവരുത്തേണ്ടത്. നിങ്ങൾ ആര്യന്മാരാകട്ടെ, അനാര്യന്മാരാകട്ടെ; ഋഷികളോ ബ്രാഹ്മണരോ ഏറ്റവും താഴ്ന്ന ജാതിയിൽപ്പെട്ടവരോ ആകട്ടെ - നിങ്ങളോരോരുത്തന്നും നമ്മുടെ പൂർവികന്മാർ ഒരു ധർമ്മം നിർദ്ദേശിച്ചിട്ടുണ്ട്. നിങ്ങളോടൊക്കെയുള്ള ആജ്ഞ ഒന്നാണ്: എല്ലാവരും അവിശ്രാന്തം പുരോഗമിക്കണം. അത്യുത്കൃഷ്ടനായ മനുഷ്യൻ മുതൽ ഏറ്റവും താണ പറയൻവരെ ഈ രാജ്യത്തുള്ളവരെല്ലാം മാതൃകാ ബ്രാഹ്മണരാകാൻ യത്നിക്കണം, ആകണം. ഈ വേദാന്തദർശനം പ്രായോഗികമാകുക ഇവിടെമാത്രമല്ല, ലോകത്തെവിടെയും പ്രയോഗാർഹമാണ്. നമ്മുടെ ജാതിവ്യവസ്ഥയുടെ ആദർശം ആ വിധത്തിലാണ്. ആദ്ധ്യാത്മികമനുഷ്യത്വത്തിൻെറ ആ മികച്ച ആദർശം സാക്ഷാത്കരിക്കത്തക്കവണ്ണം മനുഷ്യരാശിയെ ആസകലം പതുക്കെ, മയത്തിൽ, ഉയർത്തുകയാണ് ലക്ഷ്യം. ആദ്ധ്യാത്മികമനുഷ്യന്ന് ഒന്നിനോടും എതിർപ്പില്ല; അയാൾ ശാന്തനും സ്ഥിരനും ആരാധനാപരനും ശുദ്ധനും ധ്യാനാസക്തനുമാണ്. ആ ആദർശത്തിലത്രേ ഈശ്വരൻ കുടികൊള്ളുന്നത്.

ഇതൊക്കെ സ്ഥാപിച്ചെടുക്കുന്നതെങ്ങനെ? ഞാനിതൊരിക്കൽകൂടി നിങ്ങളുടെ ശ്രദ്ധയിൽപ്പെടുത്തട്ടെ - ശാപംകൊണ്ടും ദൂഷണംകൊണ്ടും ശകാരംകൊണ്ടും ഒരു നന്മയുണ്ടാകയില്ല, ഉണ്ടാകുക സാദ്ധ്യവുമല്ല. ഇതൊക്കെ എത്രയോ വർഷങ്ങളായി പ്രയോഗിച്ചുവന്നതാണ്; വിലപ്പെട്ട ഒരു ഫലവും ഉണ്ടായിട്ടില്ലതാനും. സദ്ഫലങ്ങൾ സ്നേഹത്തിലൂടെയും സഹാനുഭൂതിയിലൂടെയും മാത്രമേ ഉണ്ടാകൂ. ഇതൊരു വമ്പിച്ച വിഷയമാണ്.

പല പ്രസംഗങ്ങളിലൂടെ മാത്രമേ ഞാൻ കാണുന്ന ആസൂത്രണങ്ങളും ഈ പ്രകൃതത്തിൽ എന്നുമെന്നോണം എൻെറ മനസ്സിലുണ്ടാകുന്ന ആശയങ്ങളും വിശദീകരിക്കാൻ പറ്റൂ. അതിനാൽ അല്ലയോ ഹിന്ദുക്കളേ, നമ്മുടെ ജനതയാകുന്ന ഈ കപ്പൽ പല യുഗങ്ങളിലൂടെ സപ്രയോജനം സഞ്ചരിച്ചു വരികയാണെന്ന വസ്തുത ഓർമ്മിപ്പിച്ചുകൊണ്ട് എനിക്കുപസംഹരിക്കേണ്ടിയിരിക്കുന്നു. ഒരുപക്ഷേ ഇന്ന് അതിൻെറ മൂട്ടിലൊരു വിടവുവീണിരിക്കാം. ഇന്നൊരുപക്ഷേ അതു കുറേ തേഞ്ഞുപോയിരിയ്ക്കാം. അതു വാസ്തവമാണെങ്കിൽ, എൻെറയും നിങ്ങളുടേയും കടമ ഈ വിടവും ഓട്ടകളുമൊക്കെ അടയ്ക്കാൻ ആവുംമട്ടു ശ്രമിക്കയാണ്. ഈ വിപത്തിനെപ്പറ്റി നമ്മുടെ നാട്ടുകാരോടു പറയുക. അവർ ഉണരട്ടെ, നമ്മെ സഹായിക്കട്ടെ. ഇന്നത്തെ നിലയെയും അവരുടെ ചുമതലയെയും കുറിച്ച് അവരെ ഉണർത്താൻവേണ്ടി നാട്ടിൻെറ ഒരറ്റംമുതൽ മറ്റേഅറ്റംവരെ ഞാൻ എൻെറ ഒച്ച മുഴുവനെടുത്തു വിളിച്ചാർക്കും എൻെറ വാക്കു ശ്രദ്ധിച്ചില്ലെന്നുതന്നെ വെയ്ക്കുക, എന്നാലും ഞാൻ അവരെ ആട്ടാനും ശപിക്കാനും പോകുന്നില്ല. കഴിഞ്ഞകാലങ്ങളിൽ നമ്മുടെ ജനതയുടെ പ്രവൃത്തികൾ വിലപ്പെട്ടവയായിരുന്നു. ഭാവിയിൽ നമുക്കു കൂടുതൽ വമ്പിച്ച കാര്യങ്ങൾ ചെയ്യാൻ സാധിച്ചില്ലെങ്കിൽത്തന്നെ, നമുക്കൊക്കെ ഒന്നിച്ചു താഴാനും ശാന്തമായി മരിക്കാനും കഴിയുമെന്നോർത്തു നമുക്ക് ആശ്വസിക്കാം. രാജ്യസ്നേഹികളാകുക; കഴിഞ്ഞ കാലങ്ങളിൽ നമുക്കായി ഇത്ര വമ്പിച്ച കാര്യങ്ങൾ ചെയ്തുതന്ന ഈ വംശത്തെ സ്നേഹിയ്ക്കുക. അതേ, കൂടുതൽ തുലനം ചെയ്തു നോക്കുംതോറും ഞാൻ നിങ്ങളെ കൂടുതൽ സ്നേഹിക്കയാണ്. എൻെറ നാട്ടുകാരേ, നിങ്ങൾ നല്ലവരും ശുദ്ധന്മാരും മൃദുപ്രകൃതികളുമാണ്. എപ്പോഴും നിങ്ങളുടെമേൽ കുതിരകയറ്റവും പീഡനവുമേ ഉണ്ടായിട്ടുള്ളു. മായയുടെ ഈ ജഡലോകത്തിൽ നടമാടുന്ന ക്രൂരവിനോദമാണത്. അതു വകവെയ്ക്കരുത്. കാലം നീണ്ടുപോകുമ്പോൾ ആത്മാവു വിജയിക്കും. ഇതിനിടയ്ക്ക് നമുക്കു പ്രവർത്തിക്കാം; നാടിനെ ചീത്ത പറയേണ്ട. പരിപാവനമായ നമ്മുടെ മാതൃഭൂമിയിലെ കാലജീർണ്ണവും പ്രവർത്തനപ്രക്ഷീണവുമായ വ്യവസ്ഥകളെ ശകാരിക്കാതെയും ശപിക്കാതെയുമിരിക്കാം. കടുത്ത മൂഢവിശ്വാസമുൾക്കൊള്ളുന്നതും ഏറ്റവും യുക്തിശൂന്യവുമായ വ്യവസ്ഥകൾക്കെതിരായിപ്പോലും പ്രതിഷേധവാക്കുകൾ ഉതിർക്കരുത്. എന്തുകൊണ്ടെന്നാൽ, ഇവപോലും, മുമ്പു വല്ല നന്മയും കൈവരുത്തിയിരിക്കണം. ഈ നാട്ടിലെ വ്യവസ്ഥകളേക്കാൾ മെച്ചപ്പെട്ട ഉദ്ദേശ്യങ്ങളും ലക്ഷ്യങ്ങളുമുള്ള വ്യവസ്ഥകൾ മറ്റൊരിടത്തുമില്ലെന്ന വസ്തുത സദാ സ്മരിക്കുക. ലോകത്തിലുള്ള ഏതാണ്ടെല്ലാ രാജ്യങ്ങളിലും ഞാൻ ജാതിഭേദങ്ങൾ കണ്ടിട്ടുണ്ട്. പക്ഷേ, അവിടെയെങ്ങും ഇവിടുത്തെപ്പോലെ അവയുടെ സംവിധാനവും ഉദ്ദേശ്യവും അത്ര ശ്ലാഘ്യ

മല്ല. അങ്ങനെ ജാതിയെ ഒഴിഞ്ഞുമാറാനാവില്ലെങ്കിൽ, പണത്തിൻെറമേൽ പടുത്തുകെട്ടിയ ജാതിയേക്കാൾ എനിക്കു കാമ്യമായി തോന്നുന്നത് ശുദ്ധിയുടെയും സംസ്കാരത്തിൻെറയും ആത്മത്യാഗത്തിൻെറയും മേൽ ഉറപ്പിച്ചിട്ടുള്ള ജാതിയാണ്. അതിനാൽ പ്രതിഷേധവാക്കുകളൊന്നും ഉതിർക്കേണ്ട. ചുണ്ടുകൾ പൂട്ടുക; കരളുകൾ തുറക്കുക. ഈ നാട്ടിൻെറയും സമസ്തലോകത്തിൻെറയും മോചനം പ്രവൃത്തിയിലൂടെ കൈവരുത്തുക. ആ ഭാരം മുഴുവൻ അവനവൻെറ ചുമലിലാണെന്നു നിങ്ങളോരോരുത്തനും കരുതണം. ഓരോ ഉമ്മറത്തേക്കും വേദാന്തത്തിൻെറ വെളിച്ചവും ജീവനും കൊണ്ടുചെല്ലുക. ഓരോ ആത്മാവിലും മറഞ്ഞുകിടക്കുന്ന ദിവ്യതയെ ഉണർത്തുക. അപ്പോൾ, നിങ്ങളുടെ വിജയത്തിൻെറ അളവ് എങ്ങനെയായാലും, ഒരു വലിയ കാര്യത്തിനുവേണ്ടി ജീവിച്ചു യത്നിച്ചു മരിച്ചു എന്ന കൃതാർത്ഥത നിങ്ങൾക്കുണ്ടാകും. ഈ കാര്യത്തിലുണ്ടാകുന്ന വിജയം എങ്ങനെ നേടിയതായാലും ശരി, മനുഷ്യരാശിയുടെ ഇന്നത്തെയും നാളത്തെയും മോചനം അതിലത്രേ കേന്ദ്രീകരിച്ചിരിക്കുന്നത്.

# വേദാന്തവും ഭാരതീയജീവിതവും

നമ്മുടെ വംശത്തിൻെറയും മതത്തിൻെറയും പേരെന്ന നിലയിൽ തുലോം പ്രചാരം സിദ്ധിച്ച ഒരു വാക്കുണ്ട്: ഹിന്ദു. 'വേദാന്തമത'മെന്നതുകൊണ്ട് ഞാനർത്ഥമാക്കുന്നതിനോടുള്ള ചാർച്ച ഗണിച്ച് ഹിന്ദു എന്ന വാക്ക് സ്വല്പം വ്യാഖ്യാനിക്കേണ്ടതുണ്ട്. ഈ വാക്ക് പ്രാചീനരായ പേഴ്സ്യക്കാർ സിന്ധുനദിക്കു നല്കിയ പേരാണ്. സംസ്കൃതത്തിലുള്ള 'സ'കാരമെല്ലാം പ്രാചീനപേഴ്സ്യൻ ഭാഷയിൽ 'ഹ'കാരമായി മാറുന്നു; അങ്ങനെ 'സിന്ധു' 'ഹിന്ദു'വായി. ഗ്രീക്കുകാർ 'ഹ' ഉച്ചരിക്കാൻ വയ്യാതെ അതു വേണ്ടെന്നു വെച്ച വിവരം നിങ്ങൾക്കൊക്കെ അറിയാമല്ലോ; അങ്ങനെ നാം ഇന്ത്യക്കാരായി. സിന്ധുവിൻെറ മറുകരയിൽ പാർക്കുന്നവരെ കുറിക്കാൻ പ്രയോഗിച്ച 'ഹിന്ദു' പദത്തിൻെറ അർത്ഥം പണ്ടെന്തായാലും, ഇന്നിപ്പോൾ അതിൻെറ ശക്തിയൊക്കെ പൊയ്പോയിരിക്കുന്നു; കാരണം, സിന്ധുവിൻെറ ഇക്കരെ പാർക്കുന്നവരെല്ലാം ഇന്ന് ഒരേ മതത്തിൽപെടുന്നവരല്ല. ആ കൂട്ടത്തിൽ ശരിയായ ഹിന്ദുക്കളുണ്ട്; മുഹമ്മദീയരും പാഴ്സികളും ക്രിസ്ത്യാനികളും ബൗദ്ധരും ജൈനരുമുണ്ട്. അതിൻെറ അക്ഷരാർത്ഥത്തിൽ ഹിന്ദുപദം ഇവരെയെല്ലാം ഉൾക്കൊള്ളണം. എന്നാൽ മതവാചി എന്ന നിലയിൽ ഇവരെയൊക്കെ ഹിന്ദുക്കൾ എന്നു വിളിക്കുന്നതു ശരിയല്ല. അതിനാൽ നമ്മുടെ മതത്തിനു പറ്റുന്ന ഒരു സാമാന്യനാമം കണ്ടെത്തുക എളുപ്പമല്ല. മിക്കവാറും ഒരു നാമമില്ലാതെ, ഒരു വ്യവസ്ഥിത സമ്പ്രദായമില്ലാതെ, ഒരു സംഘടനയില്ലാതെ ഒത്തുകൂടിയ ഭിന്നങ്ങളായ മതങ്ങളുടെയും ആശയങ്ങളുടെയും ചട്ടങ്ങളുടെയും ചടങ്ങുകളുടെയും ഒരു സംഹിതയാണ് ഹിന്ദുമതം. നമ്മുടെ മതവിഭാഗങ്ങളെല്ലാം യോജിക്കുന്ന ഒരേ ഒരു വിഷയം, ഒരുപക്ഷേ, ഇതാണ്: മതഗ്രന്ഥങ്ങളായ വേദങ്ങളിൽ നാമെല്ലാം വിശ്വസിക്കുന്നു. വേദങ്ങളുടെ പരപ്രാമാണ്യം വകവെയ്ക്കാത്തവന് ഹിന്ദുവെന്നു വിളിക്കപ്പെടാനർഹതയില്ലെന്ന കാര്യം ഒരുപക്ഷേ നിശ്ചിതമാണ്. നിങ്ങൾക്കറിവുള്ളതുപോലെ ഈ വേദങ്ങളെല്ലാം കർമ്മകാണ്ഡവും ജ്ഞാനകാണ്ഡവുമെന്ന് രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഉപനിഷത്തുകളും വേദാന്തവുമെന്ന പേരിൽ, വേദങ്ങളുടെ ആദ്ധ്യാത്മികോപദേശങ്ങൾ ഉൾക്കൊള്ളുന്ന, ജ്ഞാനകാണ്ഡത്തെയാണ് നമ്മുടെ ഗുരുക്കന്മാരും ദാർശനികന്മാരും ഗ്രന്ഥകാരന്മാരും - അവർ ദ്വൈതികളോ വിശിഷ്ടാദ്വൈതികളോ അദ്വൈതികളോ ആകട്ടെ - പരമപ്രമാണമായി എപ്പോഴും ഉദ്ധരിച്ചുവന്നിട്ടുള്ളത്*. തൻെറ ദർശനവും മതവിഭാഗ

* ധർമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ (മനു. 1.13)

വും ഏതുമാകട്ടെ, ഓരോ ഭാരതീയനും ഉപനിഷത്തുകളിലാണ് പ്രമാണം കണ്ടെത്തേണ്ടത്.[1] അതു സാധിച്ചില്ലെങ്കിൽ അയാൾ വിമതസ്ഥനാകും.[2] അപ്പോൾ ഇന്ന് ഭാരതത്തിലുള്ള ഹിന്ദുക്കളെ നിർദ്ദേശിക്കാൻ പര്യാപ്തമായ ഒരേ ഒരു വാക്ക്, ഒരുപക്ഷേ, 'വേദാന്തി'കളെന്നോ, നിങ്ങൾ പറയുംപോലെ 'വൈദിക'രെന്നോ ആണെന്നുവരാം. ഈ അർത്ഥത്തിലാണ് ഞാൻ വേദാന്തമതം, വേദാന്തം, എന്നീ വാക്കുകൾ പ്രയോഗിക്കുന്നത്. ഇതു കുറേക്കൂടി വ്യക്തമാക്കാൻ ഞാനാഗ്രഹിക്കുന്നു. കാരണം, വേദാന്തമെന്ന വാക്കു വേദാന്തദർശനത്തിൽപ്പെട്ട അദ്വൈതശാഖയെമാത്രം കുറിക്കാൻ പ്രയോഗിക്കുക ഈയിടെയായി ഒട്ടേറെ ആളുകളുടെ പതിവായിരിക്കുന്നു. അദ്വൈതവാദം ഉപനിഷത്തുകളിൽ രൂപംപൂണ്ടിട്ടുള്ള പല ദർശനസരണികളിൽ ഒന്നു മാത്രമാണെന്നു നമുക്കറിയാം. അദ്വൈതാനുയായികൾക്കെന്നോണംതന്നെ വിശിഷ്ടാദ്വൈതികൾക്കും ഉപനിഷത്തുകളോട് ബഹുമാനമുണ്ട്; അദ്വൈതികൾ വേദാന്തത്തിനു കല്പിക്കുന്നത്രയും പ്രാമാണ്യം വിശിഷ്ടാദ്വൈതികളും കല്പിക്കുന്നുണ്ട്. ഇതുതന്നെ ദ്വൈതികളും ചെയ്യുന്നു; ഭാരതത്തിലുള്ള മതവിഭാഗങ്ങളെല്ലാം ചെയ്യുന്നതും ഇതുതന്നെ. പക്ഷേ പൊതുജനങ്ങളുടെ മനസ്സിൽ, വേദാന്തി എന്ന വാക്കിന് അദ്വൈതി എന്ന വാക്കിനോട് ഏതാണ്ടു താദാത്മ്യംതന്നെ ഉണ്ടായിരിക്കുന്നു; ഇതിന്നനുകൂലമായി ചില യുക്തികളും ഉണ്ടെന്നുവരാം. എന്തുകൊണ്ടെന്നാൽ, നമ്മുടെ മതഗ്രന്ഥങ്ങൾ വേദങ്ങളാണെങ്കിലും, വൈദികസിദ്ധാന്തങ്ങളെ ഉദാഹരിക്കുവാൻ പിന്നീടുണ്ടായ സ്മൃതികളും പുരാണങ്ങളുമുണ്ട്. സ്വാഭാവികമായി. ഇവയ്ക്കു വേദങ്ങൾക്കുള്ളത്ര ഗൗരവമില്ല. പുരാണങ്ങളും സ്മൃതികളും ശ്രുതിയുടെ ഏതെങ്കിലുമൊരു ഭാഗത്തിനു വിരുദ്ധമാണെങ്കിൽ, സ്മൃതികളെ നിരാകരിച്ച് ശ്രുതിയെ അനുസരിച്ചുകൊള്ളണമെന്നാണ് നിയമം[3]. ഇത്തരുണത്തിൽ നമുക്കൊന്നു കാണാം: അദ്വൈതദാർശനികപ്രവരനായ ശ്രീശങ്കരൻെറ ഭാഷ്യങ്ങളിലും അദ്ദേഹം സ്ഥാപിച്ച ദർശനശാഖയിലെ ഗ്രന്ഥങ്ങളിലും ഉദ്ധരിച്ച പ്രമാണങ്ങളിൽ ഏറിയകൂറും ഉപനിഷത്തുകളാണ്. വളരെ ചുരുക്കമായേ സ്മൃതികളിൽനിന്ന് പ്രമാണം ഉദ്ധരിച്ചുകാണുന്നുള്ളു. അങ്ങനെ ചെയ്യുമ്പോൾ, അതു ശ്രുതിയിൽ കാണാത്ത വല്ല വാദമുഖവും വിശദീകരിക്കുവാനാണുതാനും. നേരേമറിച്ച്, മറ്റു ദർശനങ്ങൾ ഏറിയതോതിൽ സ്മൃതികളെയും ചെറിയതോതിൽ മാത്രം ശ്രുതികളെയുമാണ് ആശ്രയിച്ചുകാണുന്നത്. കൂടുതൽ കൂടുതൽ ദ്വൈതത്തെ അവലംബിച്ചുപോകുന്ന വിഭാഗങ്ങൾ അതേ അനുപാതത്തിൽ ത്തന്നെ സ്മൃതികളെ ഉദ്ധരിക്കയും ചെയ്യുന്നുണ്ട്; ഇത് ഒരു വേദാന്തിയിൽ നിന്ന് പ്രതീക്ഷിക്കാവുന്നതിൽ വളരെയേറെയാണുതാനും. ഇവർ പുരാണാ

1 ശ്രുതിപ്രാമാണ്യതോ വിദ്വാൻ സ്വധർമേ നിവിശേത വൈ (മനു 1.8)

2 സ സാധുഭിർബഹിഷ്കാര്യോ നാസ്തികോ വേദനിന്ദകഃ (മനു 1.11)

3 ശ്രുതിസ്മൃതിവിരോധേ തു ശ്രുതിരേവ ഗരീയസി. (ജാബാലസ്മൃതി)

ചാര്യന്മാർക്കു നല്കിയ പ്രാധാന്യം ഏറിയതിനാലാകാം, ഒരുപക്ഷേ ക്രമേണ അദ്വൈതിയെ തനി വേദാന്തിയായി കരുതാനിടയായത്.

ഇതെങ്ങനെയായാലും ശരി വേദാന്തമെന്ന വാക്കു ഭാരതത്തിലെ മതജീവിതത്തിൻെറ അടിസ്ഥാനത്തെയാകെ ദ്യോതിപ്പിക്കണം. അതു വേദാന്തത്തിൻെറ ഒരു ഭാഗമാകയാൽ നമുക്കുള്ള ഏറ്റവും പ്രാചീനമായ സാഹിത്യമാണെന്ന് എല്ലാവരും സമ്മതിക്കുന്നുണ്ട്. ഇന്നത്തെ പണ്ഡിതന്മാരുടെ അഭിപ്രായമെന്തായാലും, വേദത്തിൻെറ ചില ഭാഗങ്ങൾ ഒരു കാലത്തും മറ്റുള്ളവ മറ്റൊരു കാലത്തും എഴുതിയതാണെന്നു സമ്മതിക്കാൻ ഹിന്ദുക്കൾ തയ്യാറില്ല. വേദങ്ങൾ ഒരേ ഒരു കാലത്തുണ്ടായതാണ്. കുറേക്കൂടി സൂക്ഷിച്ചുപറഞ്ഞാൽ, ഒരിക്കലും ഉണ്ടായതല്ല. മറിച്ച് ഈശ്വരൻെറ മനസ്സിൽ എക്കാലവും നിലകൊള്ളുന്നവയാണെന്ന വിശ്വാസത്തെയത്രേ അവർ സ്വാഭാവികമായി മുറുകെ പിടിക്കുന്നത്. വേദാന്തമെന്ന വാക്കുകൊണ്ട് ഞാൻ അർത്ഥമാക്കുന്നത്, അതു ഭാരതത്തിലെ ദ്വൈതത്തിൻെറയും വിശിഷ്ടാദ്വൈതത്തിൻെറയും അദ്വൈതത്തിൻെറയും അടിസ്ഥാനത്തെ ഒരുപോലെ ചൂണ്ടിക്കാട്ടുന്നു എന്നാണ്. ഒരുപക്ഷേ ബുദ്ധ - ജൈനമതങ്ങളുടെ ചില പ്രത്യേകാംശങ്ങൾപോലും നമുക്കു കൈക്കൊള്ളാൻ കഴിഞ്ഞേക്കും; കാരണം, നമ്മുടെ ഹൃദയത്തിന് അത്ര വിശാലതയുണ്ട്. അവരാണ് അകത്തു കടക്കാൻ കൂട്ടാക്കാത്തത്; നാം തയ്യാറാണ്. സൂക്ഷ്മമായപഗ്രഥിച്ചാൽ കാണാം, ബുദ്ധമതസാരമൊക്കെയും ഉപനിഷത്തുകളിൽനിന്നു കടമെടുത്തിട്ടുള്ളതാണെന്ന്. വമ്പിച്ചതെന്നും അദ്ഭുതകരമെന്നും പറയപ്പെടുന്ന ബുദ്ധമതത്തിൻേറതായ ആചാരശാസ്ത്രംപോലും ഒരുപനിഷത്തിലല്ലെങ്കിൽ മറ്റൊന്നിൽ വാക്കിനുവാക്കായിട്ടുള്ളതാണ്; അതുപോലെ ജൈനമതത്തിലെ കാടുകയറ്റങ്ങൾ ഒഴിച്ചുള്ള നല്ല സിദ്ധാന്തങ്ങളും. പില്ക്കാലത്തു ഭാരതത്തിൽ മതചിന്തയ്ക്കുണ്ടായിട്ടുള്ള വികാസങ്ങളുടെയെല്ലാം ബീജങ്ങളും ഉപനിഷത്തുകളിൽ കാണാം. അകാരണമായി ചിലർ ചിലപ്പോൾ വാദിക്കാറുണ്ട്, ഉപനിഷത്തുകളിൽ ഭക്തിയുടെ ആദർശമില്ലെന്ന്, ഇത് ഒരു തരത്തിലും വാസ്തവമല്ലെന്ന്, ഉപനിഷത്തുകൾ പഠിച്ചിട്ടുള്ളവർക്കറിയാം. ഒന്നന്വേഷിച്ചാൽ മതി; ഓരോ ഉപനിഷത്തിലും വേണ്ടത്ര ഭക്തിയുണ്ട്. പക്ഷേ, പില്ക്കാലത്ത് പുരാണങ്ങളിലും മറ്റു സ്മൃതികളിലും പൂർണ്ണമായി വികസിച്ചുവന്ന ആശയങ്ങളുടെ ബീജരൂപങ്ങൾമാത്രമേ ഉപനിഷത്തുകളിൽ കാണാൻ കഴിയൂ. രേഖാചിത്രം, ചട്ടക്കൂട് എന്നു പറയട്ടെ, അതവിടെയുണ്ട്. ചില പുരാണങ്ങളിൽ ഇതു പൂരിപ്പിച്ചുകാണുന്നു. ഏതായാലും, പൂർണ്ണവികാസം പ്രാപിച്ച ഒരു ഭാരതീയാദർശവും ഉപനിഷത്തുകളാകുന്ന അതേ ഉറവിടത്തിൽ അങ്കുരിക്കാത്തതായിട്ടില്ല. ഉപനിഷത്തുകളിൽ പറയത്തക്ക പാണ്ഡിത്യമില്ലാത്ത ചിലർ, വിദേശീയമായ ചില ഉറവിടങ്ങളിൽനിന്നാണ് ഭക്തി ഇവിടെ വന്നു ചേർന്നതെന്നു വരുത്താൻ പരിഹാസ്യമായി പല മട്ടിലും പ്രയതിച്ചിട്ടുണ്ട്. എന്നാൽ നിങ്ങൾക്കറിയാം,

ഇവയെല്ലാം വിഫലമായിരിക്കയാണെന്ന്. ഭക്തിക്ക് എന്തൊക്കെ വേണമോ അതൊക്കെ സംഹിതകളിൽപ്പോലുമുണ്ട്; പിന്നല്ലേ ഉപനിഷത്തുകളെക്കുറിച്ച്! ആരാധനയും പ്രേമവുമൊക്കെ അവിടെയുണ്ട്. ഒന്നുമാത്രം: ഭക്തിയുടെ ആദർശങ്ങൾ ക്രമേണ ഏറെയേറെ ഉയരുകയാണ്. സംഹിതാഭാഗങ്ങളിൽ ചിലപ്പോൾ ഭയവും ദൈന്യവും കലർന്ന ഒരു മതത്തിൻെറ അവശേഷങ്ങൾ കാണാം. ചിലപ്പോഴവിടെ ആരാധകൻ വരുണൻെറയോ മറ്റു ദേവന്മാരുടെയോ മുന്നിൽ പേടിച്ചുവിറയ്ക്കുന്നതു കാണാം. ചിലപ്പോഴെല്ലാം അവനെ പാപചിന്ത ഭയങ്കരമായി വേദനിപ്പിക്കുന്നതു കാണാം. ഉപനിഷത്തുകളിലാകട്ടെ ഈവക വസ്തുതകളുടെ ചിത്രീകരണത്തിനു സ്ഥാനം നല്കിയിട്ടില്ല. അവയിൽ ഭയത്തിൻെറ മതത്തിനു സ്ഥാനമില്ല; അതു പ്രേമത്തിൻെറയും ജ്ഞാനത്തിൻെറയും മതമാണ്.

ഈ ഉപനിഷത്തുകളാണ് നമ്മുടെ ശാസ്ത്രങ്ങൾ. അവ സവിസ്തരം വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. ഞാൻ പറഞ്ഞതുപോലെ പില്ക്കാലത്തു വന്ന പുരാണഗ്രന്ഥങ്ങൾക്കും വേദങ്ങൾക്കും തമ്മിൽ അഭിപ്രായഭേദമുണ്ടായാൽ, പുരാണങ്ങളാണ് വഴങ്ങിക്കൊടുക്കേണ്ടത്. എന്നാൽ അതോടൊപ്പം, നാമിപ്പോൾ അനുഷ്ഠാനത്തിൽ തൊണ്ണൂറു ശതമാനം പൗരാണികരും പത്തു ശതമാനം വൈദികരുമാണെന്നതത്രേ സത്യം; പത്തു ശതമാനം തന്നെയുണ്ടോ എന്നാണ് സംശയം. നമ്മുടെ ഇടയിൽ പരസ്പരവിരുദ്ധങ്ങളായ ആചാരങ്ങൾ നിലനില്ക്കുന്നതും മതപരമായ ആശയങ്ങൾ സമുദായത്തിൽ പ്രഭാവം ചെലുത്തുന്നതും നമുക്കൊക്കെ കാണാം. ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളിൽ ഇവയ്ക്കൊന്നും ഒരു പ്രാമാണ്യവും കാണാവതല്ല. വേദങ്ങളുടെയോ സ്മൃതികളുടെയോ പുരാണങ്ങളുടെയോ സമ്മതമില്ലാതെ വെറും പ്രാദേശികംമാത്രമായ ചില നാട്ടാചാരങ്ങളെപ്പറ്റി നാം പലപ്പോഴും പുസ്തകത്തിൽ വായിക്കാറുണ്ട്, നേരിട്ടു സാശ്ചര്യം കാണാറുമുണ്ട്. മൂഢനായ ഓരോ ഗ്രാമീണനും കരുതുന്നു, ക്ഷുദ്രമായ ആ ദേശാചാരം അറ്റുപോയാൽ പിന്നെ തനിക്കു ഹിന്ദുവായി തുടരാൻ പറ്റുകയില്ലെന്ന്; അയാളുടെ മനസ്സിൽ വേദാന്തമതവും ക്ഷുദ്രമായ ദേശാചാരങ്ങളും അഴിവില്ലാതെ ഒന്നുചേർന്നിരിക്കയാണ്. മതഗ്രന്ഥങ്ങൾ വായിക്കുമ്പോൾ തൻെറ പ്രവൃത്തികൾക്ക് അവയുടെ പിൻബലമില്ലെന്നു ധരിക്കുക അയാൾക്കു വിഷമം. ആ പ്രവൃത്തികൾ വേണ്ടെന്നുവെച്ചാൽ ഒരു തകരാറില്ലെന്നും, മറിച്ചു കൂടുതൽ മെച്ചമേ ഉള്ളുവെന്നും അയാൾക്കു ധരിക്കവയ്യ. രണ്ടാമതായി മറ്റേ വൈഷമ്യമുണ്ട്. നമ്മുടെ ഈ മതഗ്രന്ഥങ്ങൾ വളരെ വിപുലമാണ്. പതഞ്ജലിയുടെ മഹാഭാഷ്യമെന്ന വമ്പിച്ച ഭാഷാശാസ്ത്രഗ്രന്ഥത്തിൽ വായിക്കാം, സാമവേദത്തിന് ആയിരം ശാഖകളുണ്ടായിരുന്നെന്ന്. അവയൊക്കെ എവിടെ? ആർക്കും തിട്ടമില്ല. ഇതാണ് മറ്റോരോ വേദത്തിൻെറയും കഥ. ഇവയുടെ ഭൂരിഭാഗവും തിരോഹിതമായിരിക്കുന്നു. കുറച്ചു ഭാഗമേ നമുക്കു കിട്ടിയിട്ടുള്ളു. ചില പ്രത്യേകകുടുംബങ്ങൾ

അവയുടെയെല്ലാം രക്ഷാകർത്തൃത്വമേറ്റെടുത്തു. ഒന്നുകിൽ ഈ കുടുംബങ്ങൾ അന്യംന്നിന്നു നശിച്ചു; അല്ലെങ്കിൽ വിദേശീയ പീഡനത്താൽ കൊല്ലപ്പെട്ടു; അഥവാ മറ്റു വല്ലതരത്തിലും നാമാവശേഷമായി. അവയോടൊത്ത് അവർ ചുമതലയേറ്റെടുത്ത വൈദികവിജ്ഞാനശാഖയും നാമാവശേഷമായി. ഈ വസ്തുത നാം ഓർക്കണം; കാരണം പുത്തനായി വല്ലതും പ്രചരിപ്പിക്കണമെന്നാഗ്രഹിക്കുന്നവരും, വേദങ്ങൾക്കെതിരായി വല്ലതും വെച്ചുപുലർത്താൻ ആഗ്രഹിക്കുന്നവരും ഈ വസ്തുതയെയാണ് ശരണീകരിക്കുന്നത്. ദേശാചാരങ്ങളും ശ്രുതികളും തമ്മിലുള്ള പൊരുത്തക്കേടുകൊണ്ട് ഭാരതത്തിലെവിടെയെങ്കിലും വാദവിവാദമുണ്ടാകുമ്പോൾ, മുമ്പോട്ടു വെയ്ക്കുന്ന യുക്തിവാദമാണിത്: വേദവിരോധമൊന്നുമില്ല; തിരോഭവിച്ച ശ്രുതികളിലുണ്ടായിരുന്നതാണ് വിവാദാസ്പദമായ ദേശാചാരം. അതിനാൽ അതിനു സമ്മതി കിട്ടിയിട്ടുണ്ട്. ഇങ്ങനെ നമ്മുടെ മതഗ്രന്ഥങ്ങളെ പലമട്ടിൽ പഠിച്ചും വ്യാഖ്യാനിച്ചും വന്നിട്ടുള്ളതുകൊണ്ട് അവയിലൂടെയെല്ലാം തുടർന്നോടുന്ന ഒരു ചരടു കണ്ടെത്തുക വളരെ വിഷമം. വിവിധങ്ങളായ ഈ ഭേദവിഭേദങ്ങൾക്ക് ഒരുപോലെ പൊതുവായ ഒരടിത്തറ ഉണ്ടായിരിക്കേണ്ടതാണെന്ന് ദൃഢമായി നാം വിശ്വസിക്കയും ചെയ്യുന്നു. പരസ്പരപ്പൊരുത്തത്തെ, പൊതുസങ്കല്പത്തെ, ആശ്രയിച്ചായിരിക്കണം ഈ ചെറുതരം എടുപ്പുകളെല്ലാം തീർക്കപ്പെട്ടിട്ടുള്ളത്. പ്രഥമദൃഷ്ടിയിൽ ഒടുങ്ങാത്ത വിഭ്രാന്തികളുടെ ഒരു കൂമ്പാരമെന്നു തോന്നാവുന്ന നമ്മുടെ മതത്തിന് സമാനമായ ഒരടിത്തറയുണ്ടായിരിക്കണം. അല്ലെങ്കിൽ നെടിയ ഈ കാലമത്രയും അതു നില്ക്കില്ലായിരുന്നു, ഉറച്ചുനില്ക്കില്ലായിരുന്നു.

ഭാഷ്യകാരന്മാരെപ്പറ്റി പറയുമ്പോൾ വീണ്ടും മറ്റൊരു വൈഷമ്യം നേരിടുകയായി. അദ്വൈതിയായ ഭാഷ്യകാരൻ അദ്വൈതപരമായ മൂലവാക്യങ്ങളെ അതേപടി സംരക്ഷിക്കുന്നു; ദ്വൈതപരമായ വാക്യങ്ങൾ വരുമ്പോഴാകട്ടെ, അതേ ഭാഷ്യകാരൻ കഴിയുമെങ്കിൽ അവയെ വളച്ചൊടിച്ച് അവയിൽനിന്ന് ഏറ്റവും വിചിത്രമായ അർത്ഥങ്ങൾ എടുത്തുകാട്ടുന്നു. ചിലപ്പോൾ 'ജനനമറ്റത്' (അജാ) ആടായി മാറുന്നു. ഉണ്ടാക്കിവെയ്ക്കുന്ന ആശ്ചര്യമാറ്റങ്ങൾ ഇത്തരത്തിലാണ്. ഭാഷ്യകാരൻെറ ഇഷ്ടത്തിനൊത്തു ജനനമറ്റ 'അജാ' പെണ്ണാടെന്ന അജയായി വ്യാഖ്യാനിക്കപ്പെടുന്നു. ഇതേ മട്ടിലാണ്, ചിലപ്പോൾ ഇതിലും മോശമായിട്ടാണ്, ദ്വൈതഭാഷ്യകാരൻ വാക്യങ്ങൾ കൈകാര്യം ചെയ്യുന്നത്. ദ്വൈതപരമായ ഓരോ വാക്യവും സംരക്ഷിക്കപ്പെടും; അദ്വൈതപ്രതിപാദകമായ വാക്യങ്ങളൊക്കെ യഥേഷ്ടം വളച്ചൊടിക്കപ്പെടും. സംസ്കൃതഭാഷയുടെ വൈഷമ്യാധിക്യംകൊണ്ടും, വൈദികസംസ്കൃതത്തിൻെറ അതിപ്രാചീനതകൊണ്ടും, സംസ്കൃതഭാഷാശാസ്ത്രത്തിൻെറ പരിപൂർണ്ണതകൊണ്ടും, ഒരൊറ്റ വാക്കിൻെറ അർത്ഥത്തെക്കുറിച്ച് എത്ര കാലമെങ്കിലും എത്രവേണമെങ്കിലും ചർച്ചകൾ നടത്താം. വേണമെന്നുറച്ചാൽ മതി, വെറും യുക്തിവാദംകൊണ്ടും ലക്ഷ്യ

ലക്ഷണങ്ങൾ ഉദ്ധരിച്ചുകൊണ്ടും, ആരുടെ ജല്പനത്തെയും ശുദ്ധസംസ്കൃതമാക്കാൻ ഒരു പണ്ഡിതനു കഴിയും. ഇതൊക്കെയാണ്, ഉപനിഷത്തുകൾ പഠിക്കാൻ മുതിരുമ്പോൾ നമുക്കു നേരിടേണ്ടിവരുന്ന വൈഷമ്യങ്ങൾ. തീവ്രനായ ദ്വൈതിയും അദ്വൈതിയും ഭക്തനും ജ്ഞാനിയുമൊക്കെയായിരുന്ന ഒരു വ്യക്തിയോടുകൂടി ജീവിക്കാൻ എനിക്കിടയായി. ആ ജീവിതം എനിക്ക്, ഭാഷ്യകാരൻമാരെ കണ്ണടച്ചനുഗമിക്കാതെ സ്വതന്ത്രവും മെച്ചവുമായ ഒരു നിലപാടിൽനിന്ന് ഉപനിഷത്തുകളും ശാസ്ത്രപാഠങ്ങളും ധരിക്കണമെന്ന ആഗ്രഹമുളവാക്കി. എൻെറ അഭിപ്രായമനുസരിച്ച്, എൻെറ ഗവേഷണങ്ങൾകൊണ്ട്, ഈവക വാക്യങ്ങൾ പരസ്പരവിരുദ്ധങ്ങളല്ലെന്ന നിഗമനത്തിൽ, ഞാനെത്തി. അപ്പോൾ 'വാക്യപീഡന'ത്തെക്കുറിച്ച് നമുക്കു ഭയം വേണ്ട.വാക്യങ്ങൾ മനോജ്ഞങ്ങളാണ്; പോരാ, അത്യാശ്ചര്യങ്ങളാണ്. അവ പരസ്പരവിരുദ്ധങ്ങളല്ല; മറിച്ച് ആശ്ചര്യമായ പൊരുത്തമുള്ളവയാണ്. ഒരാശയം മറ്റതിലേക്കു കൊണ്ടാക്കുകയാണ്. ഉപനിഷത്തുകളിലെല്ലാം ഞാൻ കണ്ട ഒരു വസ്തുത ഇതാണ്: അവ ദ്വൈതഭാവത്തിൽ, ആരാധനയിലും മറ്റും, ആരംഭിച്ച് അദ്വൈതാശയങ്ങളുടെ പ്രൗഢസമുല്ലാസത്തിലവസാനിക്കുന്നു.

അതിനാൽ ഈ വ്യക്തിയുടെ ജീവിതം ചൊരിയുന്ന വെളിച്ചത്തിൽ ഞാൻ കാണുന്നു, ദ്വൈതിയും അദ്വൈതിയും തമ്മിൽ പിണങ്ങേണ്ടതില്ലെന്ന്. ഓരോരുത്തന്നുമുണ്ട് ജനതയുടെ ജീവിതത്തിൽ ഒരു സ്ഥാനം, വമ്പിച്ച ഒരു സ്ഥാനം. ദ്വൈതി നിലനില്ക്കണം; കാരണം, അദ്വൈതിയെപ്പോലെ ദ്വൈതിയും ജനതയുടെ മതജീവിതസാരത്തിൽ പെട്ടവനാണ്. ഒരുവന്ന് മറ്റവനെ കൂടാതെ നിലയില്ല; ഒരുവൻ മറ്റവൻെറ പരിപൂരകമാണ്. ഒരുവൻ എടുപ്പും മറ്റവൻ അതിൻെറ മകുടവും; ഒരുവൻ വേരും മറ്റവൻ കായും. ഇങ്ങനെയൊക്കെയാണ് നില. അതിനാൽ, ഉപനിഷദ്വാക്യങ്ങളെ വളച്ചൊടിക്കാനുള്ള ശ്രമം എനിക്കു പരിഹാസ്യമായിത്തോന്നുന്നു. ഭാഷ ആശ്ചര്യമാണെന്ന് ഞാൻ കണ്ടുതുടങ്ങിയിരിക്കുന്നു. ഏറ്റവും മഹത്തരമായ ദർശനമെന്നും അത്യദ്ഭുതമായ ദേവതാവിജ്ഞാനമെന്നും മനുഷ്യരാശിക്കു മോക്ഷമാർഗ്ഗപ്രദർശകമെന്നുള്ള നിലകളിൽ മേന്മകൾ ഇരിക്കട്ടെ; ഉപനിഷത്സാഹിത്യം ലോകത്തിൽ ഉദാത്തതയുടേതായ അത്യദ്ഭുതമായ ചിത്രീകരണമാണ്. മനുഷ്യമനസ്സിനുള്ള വ്യക്തിത്വം, അന്തർമുഖവും അന്തർദൃഷ്ടിയുമായ ഹൈന്ദവമനസ്സ്, തികഞ്ഞ ശക്തിയോടെ ഇവിടെ പ്രകടമാകുന്നു. മറ്റെല്ലാ ജനതകൾക്കുമുണ്ട് ഉദാത്തതയുടേതായ ചിത്രീകരണങ്ങൾ; എന്നാൽ ഏതാണ്ടു നിരപവാദമായിത്തന്നെ കാണാം, അവരുടെയെല്ലാം ആദർശം മാംസപേശികളെക്കൊണ്ട് ഉദാത്തതയെ പിടിച്ചെടുക്കാനാണെന്ന്. മിൽട്ടൺ, ദാന്തെ, ഹോമർ, അല്ലെങ്കിൽ മറ്റേതെങ്കിലും പാശ്ചാത്യകവികൾ - ഇവരെ ഉദാഹരണമായെടുക്കുക. ഇവരുടെ കൃതികളിൽ ആശ്ചര്യമായ ഉദാത്തകാവ്യശകലങ്ങളുണ്ട്; എന്നാൽ, എപ്പോഴുമുള്ളത്

ഇന്ദ്രിയങ്ങളിലൂടെ, മാംസപേശികളിലൂടെ, അനന്തതയെ ഗ്രഹിക്കലാണ്; കിട്ടുന്നത് അനന്തമായ വിശാലതയാണ്, ആകാശത്തിൻെറ അനന്തത. ഇതേ പ്രയത്നങ്ങളത്രേ സംഹിതാവിഭാഗത്തിലും ചെയ്തുകാണുന്നത്. സൃഷ്ടിയെ വർണ്ണിക്കുന്ന ആ ചില അദ്ഭുതമന്ത്രങ്ങൾ നിങ്ങൾക്കറിയാമല്ലോ. വിശാലതയുടെതായ ഉദാത്തതയെ, ആകാശത്തിൻെറ അനന്തതയെ, പ്രകാശിപ്പിക്കുന്നതിൽ അവ അത്യുച്ചങ്ങൾതന്നെ. എന്നാൽ അങ്ങനെ അനന്തതയിൽ എത്തുക സാദ്ധ്യമല്ലെന്ന് അവർ വളരെ വേഗം കണ്ടെത്തി. തങ്ങളുടെ മനസ്സിൽ പ്രകടമാകാൻ വെമ്പിയ ആശയങ്ങളെ പ്രകാശിപ്പിക്കുവാൻ അനന്തമായ ആകാശത്തിനും വിശാലതക്കും അനന്തമായ ബാഹ്യപ്രകൃതിക്കും സാദ്ധ്യമല്ലെന്ന് അവർ കണ്ടെത്തി. അങ്ങനെ അവർ മറ്റു വ്യാഖ്യാനങ്ങളെ അവലംബിച്ചു. ഉപനിഷത്തുകളിൽ ഭാഷ പുതുതായി; അത് ഏതാണ്ട് നിഷേധാത്മകമായി. ചിലപ്പോൾ അത് അനിയതമാണ്. അതു ചിലപ്പോൾ നമ്മെ അതീന്ദ്രിയത്തിലേക്കു കൊണ്ടുപോകുന്നു. അങ്ങനെ നമുക്കു ഗ്രഹിക്കാനരുതാത്ത, ഇന്ദ്രിയദ്വാരാ അനുഭവിക്കാൻ കഴിയാത്ത, ഒപ്പംതന്നെ അവിടെയുണ്ടെന്ന് നമുക്കു നല്ല തിട്ടമുള്ള, ഏതോ ഒന്നിനെ അതു ചൂണ്ടിക്കാണിക്കയും ചെയ്യുന്നു. 'ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം നേമാ വിദ്യുതോ ഭാന്തി കുതോ$f$യമഗ്നിഃ' 'അവിടെ സൂര്യൻ തിളങ്ങുന്നില്ല; ചന്ദ്രനും നക്ഷത്രങ്ങളുമില്ല; ഈ മിന്നല്പിണരുകൾ തിളങ്ങുന്നില്ല; പിന്നെയുണ്ടോ ഈ തീ?' ഇതിനോടു കിടപിടിക്കാൻ മറ്റേതു വർണ്ണനയുണ്ട് ലോകത്തിൽ? ലോകത്തിലുള്ള ദർശനത്തിൻെറയെല്ലാം, ഹിന്ദുക്കൾ എപ്പോഴെങ്കിലും ചിന്തിച്ചിട്ടുള്ളതിൻെറയെല്ലാം, സാരമായി, മാനുഷികമോക്ഷത്തെപ്പറ്റിയുള്ള സ്വപ്നങ്ങളുടെ ആകെത്തുകയായി, കൂടുതൽ ആശ്ചര്യമായ ഭാഷയിൽ, അദ്ഭുതമായ ആലങ്കാരികശൈലിയിൽ പൂർണ്ണതരമായിട്ടുള്ള ഒരാവിഷ്കാരം എവിടെ നിങ്ങൾക്കു കാണാൻ കഴിയും? (നോക്കുക):

ദ്വാ സുപർണ്ണാ സയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യഃപിപ്പലം സ്വാദ്വിത്ത്യ-
നശ്നന്നന്യോ അഭിചാകശീതി.
സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ$f$
നീശയാ ശോചതി മുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യമീശ-
മസ്യ മഹിമാനമിതി വീതശോകഃ.[1]

ഒരേ വൃക്ഷത്തിൽ അഴകുറ്റ ചിറകുകളുമായി ഉറ്റ ചങ്ങാതികളായ രണ്ടു പക്ഷികളുണ്ട്. ഒന്നു കനികൾ തിന്നുന്നു; മറ്റേതു ശാന്തവും

---

1 മുണ്ഡകോപനിഷത് 3.1.1,2

നിശ്ശബ്ദവുമായി ഒന്നും കഴിക്കാതെ ഇരിക്കുന്നു. താഴത്തെ കൊമ്പിലുള്ള പക്ഷി ഇനിപ്പും കയ്പുമുള്ള കനികൾ ഇടവിട്ടു തിന്ന്, സുഖിക്കയും ദുഃഖിക്കയുമാണ്. മുകളിലുള്ളതു ശാന്തം, ഗംഭീരം. അതു മധുരഫലങ്ങളോ കടുഫലങ്ങളോ ഭക്ഷിക്കുന്നില്ല; സുഖത്തെയും ദുഃഖത്തെയും കൂട്ടാക്കുന്നില്ല. സ്വമഹിമയിൽ ആണ്ടിരിക്കയാണത്. മനുഷ്യാത്മാവിൻെറ ചിത്രമാണിത്. കനകവും വിഷയസുഖങ്ങളും ജീവിതവ്യർത്ഥതകളും തേടി, നിരാശപ്പെട്ട്, പരിഭ്രാന്തനായി, അങ്ങനെ പോകുന്ന മനുഷ്യൻ ഈ ജീവിതത്തിൻേറതായ മധുരഫലങ്ങളും കടുഫലങ്ങളും കഴിക്കയാണ്. ഉപനിഷത്തുകൾ മറ്റു സ്ഥലങ്ങളിൽ മനുഷ്യാത്മാവിനെ തേരാളിയോടുപമിച്ചിട്ടുണ്ട്; ഇന്ദ്രിയങ്ങളെ കടിഞ്ഞാണില്ലാത്ത കുതിരകളോടും. ജീവിതവ്യർത്ഥതകളുടെ പിന്നാലെ പാഞ്ഞുചെല്ലുന്ന മനുഷ്യരുടെ ജീവിതം അത്തരമാണ്. പൊൻകിനാവുകൾ കാണുന്ന കുട്ടികൾ അവയൊക്കെ നിഷ്ഫലമെന്നു കണ്ടെത്തുന്നു; പൊയ്പോയ കാലങ്ങളിൽ ചെയ്ത പ്രവൃത്തികളെ വൃദ്ധന്മാർ അയവിറക്കുന്നു: എന്നിട്ടും, ഈ വലയിൽനിന്നു പുറത്തു കടക്കുന്നതെങ്ങനെയെന്നൊട്ടറിയുന്നുമില്ല - ഇതാണുലകം. എങ്കിലും ഓരോരുത്തൻെറയും ജീവിതത്തിൽ സുവർണ്ണനിമിഷങ്ങൾ വന്നുചേരുന്നുണ്ട്. അഗാധദുഃഖങ്ങളുടെ നടുവിൽ, എന്തിന്, അഗാധസുഖങ്ങളുടെ നടുവിലും, സൂര്യപ്രകാശം മറയ്ക്കുന്ന ആ മേഘത്തിൻെറ ഒരംശം മാറും മട്ടുള്ള നിമിഷങ്ങൾ വന്നുചേരുന്നു. അപ്പോൾ, നമ്മുടെ നില എന്തായാലും, ഐന്ദ്രികജീവിതത്തിൻെറയപ്പുറത്തെത്രയോ ദൂരെ, ജീവിതവ്യർത്ഥതകളുടെയും സുഖദുഃഖങ്ങളുടെയും അപ്പുറത്തെത്രയോ ദൂരെ, പ്രകൃതിയുടെയും ഐഹികവും പാരത്രികവുമായ സുഖത്തെപ്പറ്റിയുള്ള നമ്മുടെ ഭാവനകളുടെയും അപ്പുറത്തെത്രയോ ദൂരെ, വിത്തൈഷണയുടെയും ലോകൈഷണയുടെയും പുത്രൈഷണയുടെയുമൊക്കെ അപ്പുറത്തെത്രയോ ദൂരെ, എന്തിൻെറയോ ഒരീഷദ്ദർശനം നമുക്കു കിട്ടാൻ കഴിയുന്നു. ഈ ദർശനത്തോടുകൂടി മനുഷ്യൻ ഒരു നിമിഷത്തേക്കു നിന്നുപോകുന്നു. അപ്പോൾ ശാന്തനും ഗംഭീരനുമായ, കയ്പും ഇനിപ്പുമുള്ള കനികളൊന്നും കഴിക്കാതെ സ്വമഹിമയിൽ മുഴുകി ആത്മതുഷ്ടനും ആത്മതൃപ്തനുമായി കഴിയുന്ന, മറ്റേ പക്ഷിയെ അവൻ കാണുന്നു. ഗീത പറയുംപോലെ, 'യസ്ത്വാത്മരതിരേവ സ്യാദാത്മ തൃപ്തശ്ചമാനവഃ ആത്മന്യേവ ച സന്തുഷ്ടസ്തസ്യകാര്യം ന വിദ്യതേ.' ആത്മാവിനോടു ഭക്തിയുള്ളവന്ന്, ആത്മാവിനു വെളിയിലുള്ളതൊന്നും ആഗ്രഹിക്കാത്തവന്ന്, ആത്മാവിൽ തൃപ്തിയടഞ്ഞവന്ന്, ഒന്നും തന്നെ ചെയ്യാനില്ല. എന്തിനയാൾ മടിക്കണം ഒരു നോക്കു കാണാൻ മനുഷ്യന്നു കഴിയുന്നു; പിന്നെ മറന്നുപോകുന്നു. വീണ്ടും ജീവിതത്തിൻെറ ഇനിപ്പും കയ്പുമുള്ള കനികൾ തിന്നുകയായി. ഒരു പക്ഷേ കുറേക്കഴിഞ്ഞ് ഒരിക്കൽക്കൂടി ഒരു ദർശനമുണ്ടാകാം. പ്രഹരങ്ങൾ കിട്ടും തോറും താഴെയുള്ള പക്ഷി മേലേയുള്ള പക്ഷിയോട് ഏറെയേറെ അടുക്കുന്നു.

കടുത്ത പ്രഹരം കിട്ടാനുള്ള ഭാഗ്യം വന്നാൽ, അതിൻെറ സഖാവിനോട്, മറ്റേ പക്ഷിയോട്, സ്വജീവിതത്തിനോട്, സ്വസുഹൃത്തിനോട്, കൂടുതലായി അടുക്കുന്നു. അടുക്കുംതോറും മേലേയുള്ള പക്ഷിയിൽനിന്നു വരുന്ന കാന്തി തൻെറ തൂവലുകൾക്കു ചുറ്റും കളിക്കുന്നതായി അതു കാണുന്നു. അടുപ്പം കൂടുംതോറും അതാ! ആ രൂപാന്തരപ്രാപ്തി നടന്നുകൊണ്ടിരിക്കുന്നു. ഏറെയേറെ അടുക്കുമ്പോൾ, സ്വയം വിലയിച്ചു പോകുന്നതുപോലെ അനുഭവപ്പെടുന്നു, ഒടുവിൽ അതു തീരെ തിരോഭവിച്ചിരിക്കുന്നു. വാസ്തവത്തിൽ ആ പക്ഷി ഇല്ലായിരുന്നു; ഇളകുന്ന ഇലകളുടെ ഇടയിൽ ശാന്തഗംഭീരമായിരുന്ന മറ്റേ പക്ഷിയുടെ പ്രതിഛായ മാത്രമായിരുന്നു അത്. അതെല്ലാം മേലേയുള്ള പക്ഷിയുടെ മഹനീയതയായിരുന്നു. പിന്നെ അതിനു ഭയമില്ല; തികഞ്ഞ സംതൃപ്തിയും ഒതുങ്ങിയ പ്രസാദവുമാണുള്ളത്. ഈ പ്രതീകത്തിലൂടെ ഉപനിഷത്തുകൾ നമ്മെ ദ്വൈതസങ്കല്പങ്ങളിൽനിന്ന് അദ്വൈതസങ്കല്പത്തിൽ കൊണ്ടെത്തിക്കയത്രേ ചെയ്യുന്നത്

അനവധി ഉദാഹരണങ്ങൾ കാട്ടാൻ കഴിയും. എന്നാൽ ഈ പ്രസംഗത്തിൽ അതു ചെയ്യുവാനോ, ഉദാത്തതയെ ആലേഖനം ചെയ്യുന്ന ഗംഭീര സങ്കല്പങ്ങൾ ഉൾപ്പെടുന്ന ഉപനിഷത്തുകളിലെ അദ്ഭുത കവിത എടുത്തുകാട്ടുവാനോ വേണ്ട സമയമില്ല. പക്ഷേ മറ്റൊരു സംഗതി ചൂണ്ടിക്കാട്ടേണ്ടതുണ്ട്; വാക്കും അർത്ഥവുമെല്ലാം നേരിട്ടുവരികയാണ്; വാൾത്തലപോലാണ് അവ നമ്മുടെമേൽ വീഴുന്നത്. ചുറ്റികമേട്ടത്തിൻെറ കരുത്തോടുകൂടിയാണ് അവ വരുന്നത്. അവയുടെ അർത്ഥത്തിൽ തെറ്റിദ്ധാരണ വയ്യ. ആ സംഗീതത്തിലെ സ്വരമോരോന്നും ഉറച്ചതാണ്. അത് അതിൻെറ തികവുറ്റ ഫലം ഉളവാക്കുന്നുമുണ്ട്. കറക്കങ്ങളും പേക്കൂത്തുകളും തലച്ചോറു കുടുക്കുന്ന കുരുക്കുകളും അവിടെയില്ല. അധഃപതനത്തിൻെറ ലക്ഷണമൊന്നും അവിടെയില്ല - അധികപ്പറ്റായ പ്രതീകകല്പനകളോ, വിശേഷണങ്ങൾക്കുമേൽ വിശേഷണങ്ങൾ അടുക്കിക്കൂട്ടലോ ഇല്ല. അങ്ങനെയൊക്കെയാണല്ലോ സങ്കീർണ്ണത ഏറി, അർത്ഥമെല്ലാം നഷ്ടപ്പെടുന്നതും, തലച്ചോറു ചുറ്റുന്നതും, സാഹിത്യത്തിൻെറ നൂലാമാലകളിൽനിന്നു വെളിയിൽ കടക്കാൻ മനുഷ്യന്നു തരപ്പെടാതാകുന്നതും. ഈ കാലത്തോളം അതൊന്നും അവിടെയില്ലായിരുന്നു. പൗരുഷേയമാണ് ആ സാഹിത്യമെങ്കിൽ, അതു ജനതാവീര്യം നഷ്ടപ്പെടാത്ത ഒരു വംശക്കാർ നിർമ്മിച്ചതാകണം.

കരുത്ത്, കരുത്ത്. അതാണ് ഓരോ പുറത്തിൽനിന്നും ഉപനിഷത്തുകൾ എനിക്കു പറഞ്ഞുതരുന്നത്. ഓർമ്മിക്കേണ്ട ഒരേ ഒരു വലിയ സംഗതി ഇതാണ്. ജീവിതത്തിൽ ഞാൻ പഠിച്ച വലിയൊരു പാഠവുമിതാണ്. 'കരുത്ത്, കരുത്ത്, മനുഷ്യാ, നീ ദുർബലനാകരുത്.' മനുഷ്യൻ ചോദിക്കുന്നു: മാനുഷികമായ ദുർബലതകളില്ലേ? ഉപനിഷത്തുകൾ മറുപടി തരുന്നു: ഉണ്ട്, പക്ഷേ കൂടുതൽ ദുർബലതകളാണോ അവയ്ക്കു പ്രതിവിധി? അഴുക്കുകൊണ്ട് അഴുക്കു കഴുകാനോ നോട്ടം? പാപം പാപത്തെ

നശിപ്പിക്കുമോ? ദൗർബ്ബല്യം ദൗർബല്യത്തെ പൊറുപ്പിക്കുമോ? മനുഷ്യാ! കരുത്ത് കരുത്ത്. എഴുന്നേറ്റു നിൽക്കൂ. കരുത്തനാകൂ - ഇതത്രേ ഉപനിഷത്തുകൾ പറയുന്നത്. അതേ, അഭീഃ, ഭയമറ്റ, എന്ന വാക്കു കൂടെക്കൂടെ ഉപയോഗിക്കുന്ന ലോകത്തിലുള്ള ഒരേ ഒരു സാഹിത്യം ഉപനിഷത്തുകളാണ്. മനുഷ്യനെയോ ഈശ്വരനെയോ ഇത്തരത്തിൽ വിശേഷിപ്പിക്കുന്ന മറ്റൊരു മതഗ്രന്ഥവും ലോകത്തിലില്ല. അഭീഃ, ഭയമറ്റ! എൻെറ മനസ്സിൽ മഹനീയനായ ആ പാശ്ചാത്യസമ്രാട്ടിൻെറ, മഹാനായ അലക്സാണ്ടരുടെ ചിത്രം, പൊയ്പോയ കാലങ്ങളിൽനിന്നുദിച്ചുയരുകയാണ്: മഹാനായ ആ ചക്രവർത്തി സിന്ധുനദീതടത്തിൽവെച്ചു നമ്മുടെ ആരണ്യകസന്ന്യാസിമാരിൽ ഒരുവനോട് സംസാരിക്കുന്നത് ഒരു ചിത്രത്തിലെന്നോണം ഞാൻ കാണുന്നു. ഒരുപക്ഷേ കേവലം നഗ്നനായ ആ വൃദ്ധൻ ഒരു പാറപ്പുറത്തിരിക്കുന്നു. അദ്ദേഹത്തിൻെറ വിശേഷജ്ഞാനത്തിൽ അദ്ഭുതപ്പെടുന്ന ചക്രവർത്തി, ധനവും മാനവും കാട്ടി അദ്ദേഹത്തെ ഗ്രീസിലേക്കു കൊണ്ടുപോകാൻ പ്രലോഭിപ്പിക്കയൊവാം. ചക്രവർത്തിയുടെ പൊന്നും പ്രലോഭനവും വൃദ്ധനെ പുഞ്ചിരികൊള്ളിക്കുന്നു; അദ്ദേഹം പോകാൻ വിസമ്മതിക്കുന്നു. അലക്സാണ്ടർ തൻെറ അധികാരം കാട്ടി പറയുന്നു: 'കൂടെ വരുന്നില്ലെങ്കിൽ നിങ്ങളെ ഞാൻ കൊല്ലും.' ആ മനുഷ്യൻ പൊട്ടിച്ചിരിച്ചുകൊണ്ടു പറയുന്നു: 'ഇപ്പോൾ പറഞ്ഞതുപോലൊരു അബദ്ധം അങ്ങയുടെ ജീവിതത്തിൽ അങ്ങു പറഞ്ഞിട്ടില്ല. ആർക്കെന്നെ കൊല്ലാൻ കഴിയും? ജഡപ്രപഞ്ചത്തിൻെറ ചക്രവർത്തിൻ! എന്നെ അങ്ങു കൊല്ലുക! ഒരിക്കലും സാദ്ധ്യമല്ല. അജവും അജരവുമായ ചൈതന്യമാണ് ഞാൻ. ഒരിക്കലും ഞാൻ ജനിച്ചിട്ടില്ല. മരിക്കയുമില്ല. അഖണ്ഡനും വിഭുവും സർവജ്ഞനുമാണ് ഞാൻ: അങ്ങ് എന്നെ കൊല്ലുക! വെറും ശിശു!' ഇതാണ് കരുത്ത്; ഉതാണ് കരുത്ത്. ഞാൻ ഉപനിഷത്തുകൾ ഏറെയേറെ വായിക്കുംതോറും, എൻെറ നാട്ടുകാരേ, സുഹൃത്തുക്കളേ, ഞാൻ നിങ്ങളെച്ചൊല്ലി ഏറെയേറെ കണ്ണീർ വാർക്കയാണ്. അവിടെയാണ് പ്രായോഗികമായ വലിയ കാര്യമുള്ളത്. കരുത്ത്, നമുക്കു കരുത്ത്, കരുത്താണ് നമുക്കാവശ്യം. ആരുണ്ട് നമുക്കു കരുത്തു നല്കാൻ? ആയിരം ആളുകളുണ്ട് നമ്മുടെ കരുത്തു കെടുത്താൻ. നമുക്കു വേണ്ടുവോളം കഥകൾ കിട്ടിയിട്ടുണ്ട്. നമ്മുടെ ഓരോ പുരാണവും നന്നായൊന്നു കശക്കിയാൽ മതി, ലോകത്തിലുള്ള ഗ്രന്ഥശാലകളുടെ മുക്കാൽ ഭാഗം നിറയ്ക്കാനുള്ള കഥകൾ പുറത്തു വരും. ഒരു വംശമെന്ന നിലയിൽ നമ്മെ ദുർബ്ബലരാക്കുവാൻ വേണ്ടതെല്ലാം കഴിഞ്ഞ ഒരായിരം കൊല്ലമായി നമുക്കു കിട്ടിയിട്ടുണ്ട്. ആ കാലമത്രയും നമ്മുടെ ജനതാജീവിതത്തിൻെറ ഏകലക്ഷ്യം നമ്മെ എങ്ങനെ ഏറെയേറെ ദുർബ്ബലരാക്കാം എന്നായിരുന്നെന്നു തോന്നിപ്പോകും; ഒടുവിൽ നാമൊക്കെ നമ്മെ തൊഴിക്കാൻ മുതിരുന്നവരുടെ കാൽച്ചോട്ടിൽ ഇഴയുന്ന തനി മണ്ണെരകളായിത്തീർന്നിരിക്കയാണ്. സുഹൃത്തുക്കളേ,

അതിനാൽ നിങ്ങളോടു രക്തബന്ധമുള്ളവനെന്ന നിലയിൽ, നിങ്ങളോടൊത്തു ജീവിച്ചുമരിക്കുന്നവനെന്ന നിലയിൽ, ഞാൻ പറയുന്നു, നമുക്കാവശ്യം കരുത്ത്, കരുത്ത്, എക്കാലവും കരുത്തുതന്നെയാണ്. ഉപനിഷത്തുകളാണുതാനും കരുത്തിൻെറ വമ്പിച്ച ഖനി. അവയിൽ ലോകത്തെ മുഴുവൻ ചുണപ്പെടുത്താൻ വേണ്ടത്ര കരുത്തുണ്ട്. അവയിലൂടെ ലോകത്തെ മുഴുവൻ ഉജ്ജീവിപ്പിക്കാം, പ്രബലമാക്കാം, ഉത്തേജിപ്പിക്കാം. സർവ്വജാതിമതവിഭാഗങ്ങളിലുംപെട്ട ദുർബ്ബലരെയും ദുഃഖിതരെയും മർദ്ദിതരെയും തൻകാലിൽനിന്നു സ്വതന്ത്രരാകാൻ ഉപനിഷത്തുകൾ കാഹളശബ്ദത്തിൽ ഉദ്ബോധിപ്പിക്കും. സ്വാതന്ത്ര്യം - കായികസ്വാതന്ത്ര്യം, മാനസികസ്വാതന്ത്ര്യം, ആദ്ധ്യാത്മികസ്വാതന്ത്ര്യം - ഇവയാണ് ഉപനിഷദാഹ്വാനങ്ങൾ.

അതേ, ലോകത്തിലുള്ള മതഗ്രന്ഥങ്ങളിൽവെച്ചെല്ലാം, രക്ഷയെക്കുറിച്ചല്ലാതെ സ്വാതന്ത്ര്യത്തെക്കുറിച്ചു പ്രതിപാദിക്കുന്ന ഒരേഒരു മതഗ്രന്ഥം ഇതാണ്. പ്രകൃതിയുടെ കെട്ടുപാടുകളിൽനിന്നു മോചിതനാകുക, ദൗർബ്ബല്യങ്ങൾ തള്ളിനീക്കുക. ഇപ്പൊഴേ നിങ്ങൾക്കീ സ്വാതന്ത്ര്യമുണ്ടെന്നും ഇതു കാട്ടിത്തരുന്നു. ഇതിലുള്ള ഉപദേശങ്ങളുടെ മറ്റൊരു സവിശേഷതയാണിത്. നിങ്ങളൊരു ദ്വൈതിയാണ്; സാരമില്ല. സ്വാഭാവികമായിത്തന്നെ ആത്മാവ് പൂർണ്ണമാണെന്നു നിങ്ങൾക്കു സമ്മതിക്കാതെ തരമില്ല. ആത്മാവ് അതിൻെറ ചില പ്രവൃത്തികളിലൂടെ സങ്കോചിച്ചിരിക്കയാണ്. വാസ്തവത്തിൽ, രാമാനുജൻെറ സങ്കോചവികാസവാദം ഇന്നത്തെ പരിണാമവാദികൾ പറയുന്ന വികാസവും ആദിമപ്രത്യാഗമവും (Atavism) തന്നെ. ആത്മാവ് പിൻവാങ്ങുന്നു, സങ്കോചിക്കുന്നതായി തോന്നുന്നു. അതിൻെറ ശക്തികൾ ഭവിഷ്യത്തായിത്തീരുന്നു. സ്വന്തം സത്പ്രവൃത്തിയിലൂടെയും സദ്വിചാരങ്ങളിലൂടെയും വീണ്ടും ആത്മാവ് വികസിക്കുന്നു; നൈസർഗ്ഗികമായ അതിൻെറ പൂർണ്ണത പ്രകാശിപ്പിക്കുന്നു അദ്വൈതി വരുത്തുന്ന ഒരേ ഒരു മാറ്റമിതാണ്; അയാൾ പ്രകൃതിയിലാണ് പരിണാമമംഗീകരിക്കുന്നത്. ആത്മാവിലല്ല. ഒരു മറയും അതിലൊരു ചെറിയ ദ്വാരവും സങ്കല്പിക്കുക. അതിൻെറ പിന്നിൽനിന്ന് ഈ വലിയ സദസ്സു നോക്കിക്കാണുന്ന ഒരു മനുഷ്യനാണ് ഞാൻ. ഇവിടെ വളരെക്കുറച്ചു മുഖങ്ങളേ എനിക്കു കാണാൻ കഴിയൂ. ആ ദ്വാരം ക്രമേണ വലുതാകുന്നെന്നു സങ്കല്പിക്കുക. അതു വലുതാകുംതോറും ഈ സദസ്സ് ഏറെയേറെ എനിക്കു വെളിപ്പെടുന്നു. ദ്വാരം വളർന്നു മറയോളമായാൽ മുഴുവനും കാണാം. ഒടുവിൽ നിങ്ങളുടെയും എൻെറയും ഇടയ്ക്കു യാതൊന്നുമില്ല. എനിക്കും നിങ്ങൾക്കും മാറ്റമൊന്നുമുണ്ടായില്ല. മാറ്റമെല്ലാം മറയ്ക്കായിരുന്നു. ആദ്യന്തം നിങ്ങൾ ഒരേ മട്ടിൽ നിലകൊണ്ടു; മറയേ മാറിയുള്ളൂ. പരിണാമത്തെപ്പറ്റി അദ്വൈതിയുടെ നിലപാടിതാണ്: പ്രകൃതിയുടെ പരിണാമവും അന്തരാത്മാവിൻെറ ആവിർഭാവവും. ആത്മാവ് ഒരു തരത്തിലും സങ്കോചിപ്പിക്കാവതല്ല. അപരിമിതമായ അതിനു ഭേദമേല്ക്കില്ല. മായാമൂടുപടംകൊണ്ട്

അതു മറയ്ക്കപ്പെട്ടപോലിരുന്നു എന്നുമാത്രം. ഈ മായാമൂടുപടം ഏറെ യേറെ നോക്കുമ്പോൾ ആത്മാവിൻെറ സഹജവും സ്വാഭാവികവുമായ മഹത്ത്വം വെളിപ്പെടുന്നു; കൂടുതൽ പ്രകടമാകുന്നു. ലോകം ഭാരതത്തിൽ നിന്നു പഠിക്കാൻ കാത്തിരിക്കുന്ന ഒരേ ഒരു മഹാസിദ്ധാന്തമിതാണ്. അവരെന്തൊക്കെ പറഞ്ഞാലും, വീമ്പിളക്കാൻ തഞ്ചം നോക്കിയാലും, നാൾ ചെല്ലുംതോറും ഇതു സമ്മതിക്കാതെ ഒരു സമുദായത്തിനും നിലനില്ക്കാവതല്ലെന്ന് അവർ കണ്ടുപിടിക്കും. സർവ്വവും തല കീഴായിമാറു ന്നതു കാണുന്നില്ലേ? നല്ലതെന്നു സ്വയം തെളിയിക്കുന്നതുവരെ എല്ലാം ചീത്തതന്നെ എന്നെണ്ണുന്നതായിരുന്നു പതിവെന്നറിയാമല്ലോ. വിദ്യാഭ്യാസ ത്തിലും കുറ്റവാളിയെ ശിക്ഷിക്കുന്നതിലും ഭ്രാന്തിൻെറ ചികിത്സയിലും നാടോടിയായ രോഗചികിത്സയിൽപ്പോലും അതായിരുന്നു പഴയ നിയമം. ഇന്നത്തെ നിയമമോ? നവീനനിയമം പറയുന്നു: സ്വയം ശരീരം രോഗമില്ലാ ത്തതാണ്. സ്വപ്രകൃതികൊണ്ടുതന്നെ അതു രോഗത്തെ നശിപ്പിക്കുന്നു. ശരീരധാതുക്കളെ സംഭരിക്കാൻ തുണയ്ക്കുക, ഇതാണ് ഔഷധത്തിന് അങ്ങേയറ്റം ചെയ്യാവുന്നത്. കുറ്റവാളികളെക്കുറിച്ച് അതെന്തു പറയുന്നു? കുറ്റവാളി എത്ര നീചനായാലും അവൻെറ ഉള്ളിൽ മാറ്റമറ്റ ദിവ്യതയുണ്ടെ ന്നും, അവനോട് അതനുസരിച്ചു പെരുമാറണമെന്നും അതു സിദ്ധാന്തിക്കു ന്നു. ഈവക കാര്യങ്ങളൊക്കെ ഇങ്ങനെ മാറിവരികയാണ്. സ്വഭാവപരി ഷ്കരണശാലകളും പ്രായശ്ചിത്താലയങ്ങളും ഇപ്പോൾ സ്ഥാപിക്കപ്പെടുന്നു. ഓരോന്നിനെക്കുറിച്ചും കഥ ഇതുതന്നെ. ബോധപൂർവമായോ അല്ലാതെ യോ, മറ്റു രാജ്യങ്ങളിലും അന്തർദിവ്യതയെന്ന ഭാരതീയാശയം സ്വയം പ്രകടമാകുന്നുണ്ട്. നിങ്ങളുടെ ഗ്രന്ഥങ്ങളിലാണ് ഇതിന് വ്യാഖ്യാനമുള്ളത്. മറ്റുള്ള ജനതകളും അതംഗീകരിക്കണം: മനുഷ്യർ തമ്മിലുള്ള പെരുമാറ്റ ത്തിന് ഒരു മുഴുമാറ്റമേർപ്പെടും. മനുഷ്യരാശിയുടെ കുറ്റങ്ങളെയും കുറവു കളെയും ചൂണ്ടിപ്പറയുക എന്നും മറ്റുമുള്ള വെറും പഴഞ്ചൻ ആശയങ്ങൾ പോയ്മറയുകതന്നെ വേണം. ഈ ശതകത്തിൽ അവയ്ക്കു കൊല്ലുന്ന അടി കിട്ടും. ഇപ്പോൾ ആളുകൾ എണീറ്റുവന്നു നമ്മെ പഴിച്ചേക്കാം. പാപമേ ഇല്ലെന്ന അതിനീചമായ ആശയം പ്രസംഗിക്കുന്നവൻ എന്ന് ലോകത്തിൻെറ ഒരറ്റം മുതൽ മറ്റേ അറ്റംവരെ എന്നെ ആക്ഷേപിച്ചിട്ടുണ്ട്. വളരെ നല്ലത്! ഈ കൂട്ടരുടെതന്നെ പിൻഗാമികൾ തിന്മയുടെയല്ല, നന്മയുടെ പ്രചാരകനെന്ന നിലയിൽ എന്നെ അനുഗ്രഹിക്കും. തിന്മയുടെ യല്ല, നന്മയുടെ ദേശികനാണ് ഞാൻ. ഇരുളിൻെറയല്ല, വെളിച്ചത്തിൻെറ പ്രചാരകൻ എന്ന നിലയിൽ ഞാൻ അഭിമാനംകൊള്ളുന്നു.

ഉപനിഷത്തുകളിൽനിന്ന് ലോകം കൈക്കൊള്ളാൻ കാത്തുനില്ക്കുന്ന രണ്ടാമത്തെ വമ്പിച്ച ആശയം ബ്രഹ്മാണ്ഡത്തിൻെറ ഏകരൂപതയത്രേ. പഴഞ്ചൻ അതിരുകളും ഭിന്നതകളും അതിവേഗം മാഞ്ഞുപൊയ്ക്കൊ ണ്ടിരിക്കയാണ്. ലോകത്തിൻെറ നാനാഭാഗങ്ങളെ വിദ്യുച്ഛക്തിയും ആവി

യന്ത്രവും ഗതാഗതബദ്ധമാക്കിയിരിക്കുന്നു. ഇതിൻെറ ഫലമായി, നമ്മുടെ നാട്ടിനപ്പുറത്തുള്ള രാജ്യങ്ങളിലെല്ലാം രാക്ഷസൻമാരും കുട്ടിച്ചാത്തൻമാരുമാണെന്ന് ഹിന്ദുക്കളായ നാം ഇനിമേൽ പറയുകയില്ല. നാം നാട്ടിൽനിന്നു വെളിയിൽ പോകുമ്പോൾ കാണുന്നത് അതേ സഹോദരമനുഷ്യനെയാണ്, ഉപകരിക്കാൻ കെല്പുള്ള അതേ ശുഭാശംസയ്ക്കു പറ്റിയ അതേ ചുണ്ടുകളാണ് അയാൾക്കുള്ളത്. ചിലപ്പോൾ, നമ്മുടെ നാട്ടുകാരെ അപേക്ഷിച്ച്. അവർ മെച്ചം കൂടിയവരുമാണ്. അവർ ഇവിടെ വരുമ്പോൾ അതേ സൗഭ്രാത്രവും അതേ സന്തുഷ്ടിയും, അതേ ശുഭാശംസയുമാണ് കാണുന്നത്. ദുഃഖങ്ങൾക്കൊക്കെ കാരണം അജ്ഞാനമാണെന്ന് നമ്മുടെ ഉപനിഷത്തുകൾ പറയുന്നു. സാമൂഹ്യമാകട്ടെ, ആദ്ധ്യാത്മികമാകട്ടെ ഏതു ജീവിതാവസ്ഥകളിൽ പരീക്ഷിച്ചാലും ശരി, അത് സർവഥാ സത്യമാണുതാനും. അജ്ഞാനമാണ് നമ്മേക്കൊണ്ടു പരസ്പരം വിദ്വേഷിപ്പിക്കുന്നത്. അജ്ഞാനംകൊണ്ടാണ് നാം പരസ്പരം അറിയാത്തതും സ്നേഹിക്കാത്തതും. നാം പരസ്പരം അറിയുമ്പോൾ പെട്ടെന്നു നാം സ്നേഹിച്ചുപോകുന്നു, സ്നേഹിക്കണം. നാം ഒന്നല്ലേ? പ്രതിബന്ധമുണ്ടായിട്ടും, അങ്ങനെ, ഒറ്റക്കെട്ടായി നാം നിലകൊള്ളുന്നു. രാഷ്ട്രീയസാമൂഹ്യശാസ്ത്രങ്ങളിൽപ്പോലും, ഇരുപതു കൊല്ലംമുമ്പ് അതാതു ജനതകളെമാത്രം സ്പർശിച്ചിരുന്ന പ്രശ്നങ്ങൾക്ക് അവരോടു മാത്രം ബന്ധപ്പെട്ട അടിസ്ഥാനത്തിൽ സമാധാനം കണ്ടെത്തുക ഇനിയും സാധ്യമല്ല. ആ പ്രശ്നങ്ങൾ വമ്പിച്ച പരിണാമങ്ങൾ. ഭീമമായ ആകാരങ്ങൾ കൈക്കൊള്ളുകയത്രേ ചെയ്യുന്നത്. അന്യോന്യം രാഷ്ട്രീയമായ അടിസ്ഥാനങ്ങൾ ചൊരിയുന്ന വിശാലതരപ്രകാശത്തിലേ അവയ്ക്കു സമാധാനം കണ്ടെത്താൻ കഴിയൂ. ഇന്നത്തെ മുറവിളി രാഷ്ട്രീയമായ സ്ഥാപനങ്ങൾക്കും കൂട്ടുകെട്ടുകൾക്കും നിയമങ്ങൾക്കും വേണ്ടിയാണ്. ഉറച്ച ഒരുമയുടെ തെളിവാണത്. പ്രകൃതിശാസ്ത്രമണ്ഡലത്തിൽ നാൾ ചെല്ലുംതോറും ജഡവസ്തുവിനെക്കുറിച്ച് സമാനവും വിശാലവുമായ ഒരഭിപ്രായഗതിയിലാണ് അവർ എത്തിച്ചേരുന്നത്. ഇപ്പോൾ ജഡവസ്തുവിനെക്കുറിച്ച്, ബ്രഹ്മാണ്ഡത്തെക്കുറിച്ച്, പറഞ്ഞുപോരുന്നത്, അതൊരു ഭൂതരാശിയാണെന്ന്, ഒരു വമ്പിച്ച ഭൂതസാഗരമെന്നത്രേ. നിങ്ങളും ഞാനും സൂര്യനും ചന്ദ്രനും - മറ്റെന്തും - ആ സാഗരത്തിലെ ക്ഷുദ്രവും സദൃശവുമായ നീർച്ചുഴികളാണ്, അതിലേറെയൊന്നുമല്ല. മാനസികമായി പറഞ്ഞാൽ, വിശ്വവ്യാപകമായ ഒരു ചിന്താപാരാവാരമാണത്; നാമൊക്കെ അതിലുള്ള ക്ഷുദ്രവും സദൃശവുമായ നീർച്ചുഴികൾ. ചൈതന്യമെന്ന നിലയിൽ അതിനു ചലനമില്ല, പരിണാമമില്ല. കൂടസ്ഥവും നിരന്തരവും ഏകരസവുമായ ആത്മാവാണത്. സദാചാരത്തിനുള്ള മുറവിളിയും വരുന്നുണ്ട്; നമ്മുടെ ഗ്രന്ഥങ്ങളിൽ അതു കാണാം. സദാചാരത്തിനുള്ള വ്യാഖ്യാനം, ധർമ്മശാസ്ത്രത്തിൻെറ ഉറവിടം - ഇതും ലോകത്തിനാവശ്യമാണ്. ഇവിടെനിന്ന് അതു കിട്ടും. ഭാരതത്തിൽ നമുക്കെന്താണ് വേണ്ടത്? ഇത്രയും വൈദേശികർക്കു വേണമെങ്കിൽ, അതിൻെറ ഇരുപതിരട്ടിയാണ് നമുക്കു വേണ്ടത്;

കാരണം, ഉപനിഷത്തുകളുടെ മഹത്ത്വമിരുന്നിട്ടും, നാം അഭിമാനിക്കാറുള്ള നമ്മുടെ ആർഷപാരമ്പര്യവുമൊക്കെയിരുന്നിട്ടും, മറ്റു മാനവവംശങ്ങളെ അപേക്ഷിച്ച്, നാം ദുർബ്ബലരാണ്, അതീവ ദുർബ്ബലരാണെന്നു നിങ്ങളോടെ നിക്കു പറയേണ്ടതുണ്ട്. ഒന്നാമതായി, കായികമായ നമ്മുടെ ദൗർബ്ബല്യം. നമ്മുടെ ദുരിതങ്ങളുടെ മൂന്നിലൊരു പങ്കിനെങ്കിലും ഈ കായികദൗർബ്ബല്യമാണ് കാരണം. നാം അലസരാണ്; നമുക്കു പ്രയത്നിക്കാൻ വയ്യ; ഒത്തൊരുമിക്കാൻ വയ്യ; അന്യോന്യം സ്നേഹമില്ല. കടുത്ത സ്വാർത്ഥപരതയാണ് നമുക്കുള്ളത്. നമ്മിൽ മൂന്നുപേർ ഒന്നിച്ചുകൂടിയാൽ പരസ്പരം വിദ്വേഷിക്കയായി, പരസ്പരം അസൂയപ്പെടുകയായി. ഇതാണ് നമ്മുടെ നില. ആശയ്ക്കു വകയില്ലാത്തവണ്ണം ചിന്നിച്ചിതറിയ ജനക്കൂട്ടങ്ങൾ, കടുംസ്വാർത്ഥികൾ; നെറ്റിയിൽ ഒരു കുറിയിടേണ്ടത് ഇങ്ങനെയാണോ അങ്ങനെയാണോ എന്നതിനെച്ചൊല്ലി നൂറ്റാണ്ടുകളായി കലഹിക്കുന്നവർ. ഒരുവൻെറ നോട്ടം എൻെറ ഭക്ഷണത്തെ മലിനപ്പെടുത്തുമോ ഇല്ലയോ എന്നും മറ്റുമുള്ള വൻപ്രശ്നങ്ങളെ അധികരിച്ച് നിരവധി ഗ്രന്ഥങ്ങൾതന്നെ. എഴുതിവിടുന്നവർ! കഴിഞ്ഞ കുറേ നൂറ്റാണ്ടുകളായി നമ്മുടെ ചെയ്തികളായിരുന്നു ഇതെല്ലാം. ഇത്ര അദ്ഭുതസൗന്ദര്യമുള്ള പ്രശ്നങ്ങളിലും ഗവേഷണങ്ങളിലും ബുദ്ധിശക്തി മുഴുവൻ വ്യാപരിപ്പിച്ചു വന്ന ഒരു മനുഷ്യവർഗ്ഗത്തിൽനിന്ന് ഉത്കൃഷ്ടമായ യാതൊന്നും പ്രതീക്ഷിക്കാവതല്ല. നമുക്കു നമ്മെക്കുറിച്ച് നാണവുമില്ല! അതേ, ചിലപ്പോഴുണ്ട്; പക്ഷേ, ഇതൊക്കെ വ്യർത്ഥമാണെന്നു തോന്നിയാലും വേണ്ടെന്നുവെയ്ക്കാൻ നമുക്കു വയ്യ. തത്തയെപ്പോലെ പലതും നാം പറയാറുണ്ട്; പക്ഷേ, ഒരിക്കലും ചെയ്യാറില്ല. പറയലും ചെയ്യാതിരിക്കലും നമ്മുടെ ശീലമായിരിക്കയാണ്. എന്തുകൊണ്ട്? കായികദൗർബ്ബല്യംകൊണ്ട്. ഇത്തരം ക്ഷീണിച്ച തലച്ചോറുകൊണ്ട് ഒന്നും ചെയ്യുക സാധ്യമല്ല. അതിനെ നാം ശക്തിപ്പെടുത്തണം. ആദ്യമായി നമ്മുടെ യുവാക്കൾ കരുത്തരാകണം. മതം പിന്നീടു വന്നുകൊള്ളും. യുവസുഹൃത്തുക്കളേ, നിങ്ങൾ കരുത്തരാകുവിൻ. അതാണ് നിങ്ങൾക്കെൻെറ ഉപദേശം. ഗീത പഠിച്ചിട്ടെന്നതിലുമധികം ഫുട്ബോൾ കളിച്ചിട്ടു സ്വർഗ്ഗത്തോടടുക്കാം. കുറെ കടന്ന വാക്കുകളാണിവ; എങ്കിലും നിങ്ങളെ സ്നേഹിക്കുന്നതുകൊണ്ട് എനിക്കിതു പറയണം. എനിക്കറിയാം, തകരാറ് എവിടെയാണെന്ന്. കുറച്ചനുഭവം എനിക്കുണ്ടായിട്ടുണ്ട്. ബാഹുബലവും ശരീരബലവും കുറച്ചുകൂടിയുണ്ടെങ്കിൽ നിങ്ങൾക്കു ഗീത കൂടുതൽ നന്നായി മനസ്സിലാകും. കുറേ ചുറുചുറുക്കുള്ള രക്തം നിങ്ങൾക്കുണ്ടായാൽ, കൃഷ്ണൻെറ ബലിഷ്ഠമായ പ്രതിഭയും മഹത്തായ പ്രതാപവും നിങ്ങൾക്കു കൂടുതൽ നന്നായി മനസ്സിലാകും. നിങ്ങളുടെ ശരീരം നിങ്ങളുടെ കാലിൽ ഉറച്ചുനിന്നാൽ, ആണുങ്ങളാണെന്ന ബോധം നിങ്ങൾക്കുണ്ടായാൽ, ഉപനിഷത്തുകളും ആത്മമഹിമയും കൂടുതൽ നന്നായി മനസ്സിലാകും. അങ്ങനെ ഇതെല്ലാം നമ്മുടെ ആവശ്യങ്ങൾക്കുപയോഗിക്കണം.

പക്ഷേ ഞാൻ അദ്വൈതം പ്രസംഗിക്കുമ്പോൾ പലപ്പോഴും ആളുകൾക്കു മുഷിച്ചിൽ തോന്നാറുണ്ട്. അദ്വൈതമോ ദ്വൈതമോ മറ്റേതെങ്കിലും മതമോ പ്രസംഗിക്കണമെന്നു ഞാൻ സങ്കല്പിച്ചിട്ടില്ല. ഇപ്പോൾ നമുക്കു വേണ്ടുന്ന ഒരേ ഒരു മതം ആത്മാവിനെപ്പറ്റിയുള്ള ഈ അദ്ഭുതാശയമാണ്: -അതിൻെറ ശാശ്വതപ്രതാപം, ശാശ്വതശക്തി, ശാശ്വതശുദ്ധി, ശാശ്വത പൂർണ്ണത. എനിക്ക് ഒരു കുട്ടിയുണ്ടെങ്കിൽ, ഞാൻ അവനോടു ജനനം മുതൽ പറഞ്ഞുതുടങ്ങും - 'നീ പരിശുദ്ധനായ ആത്മാവാണ്.' ഒരു പുരാണത്തിൽ റാണിയായ മദാലസയുടെ മനോജ്ഞകഥയുള്ളത് നിങ്ങൾ വായിച്ചിരിക്കും. അവർ ഒരു കുട്ടിയുണ്ടായപ്പോൾ അതിനെ ഒരു തൊട്ടിലിലാട്ടി സ്വയം താരാട്ടുപാടി: 'നീ പരിശുദ്ധനാണ്; നിർമ്മലനും നിഷ്പാപനുമാണ്, പ്രതാപശാലിയും മഹാനുമായ ആത്മാവാണ്'* എന്ന്. അതേ, അതിൽ വളരെ അർത്ഥമുണ്ട്. നിങ്ങൾക്കു സ്വയം വലുതാണെന്നു തോന്നിയാൽ നിങ്ങൾ വലുതാകുന്നു. ലോകത്തെവിടെയുംവെച്ച് എനിക്കുണ്ടായ അനുഭവമെന്തെന്നാണ് ചോദ്യം. അവർ പാപികളെക്കുറിച്ചു പറയുമായിരിക്കും. സ്വയം പാപികളാണെന്നു വാസ്തവത്തിൽ ഇംഗ്ലീഷുകാർ വിശ്വസിച്ചിരുന്നെങ്കിൽ, അവർ മദ്ധ്യാഫ്രിക്കയിലെ നീഗ്രോജാതിക്കാരെക്കാൾ ഒരുതരത്തിലും മെച്ചപ്പെട്ടവരാകാഞ്ഞേനേ. അവർ അതു വിശ്വസിക്കാത്തതുകൊണ്ട് അവരെ ഈശ്വരൻ അനുഗ്രഹിക്കട്ടെ! മറിച്ച്, ഇംഗ്ലീഷുകാരൻ വിശ്വസിക്കുന്നത് താൻ ലോകാധിപതിയായി ജനിക്കുന്നുവെന്നാണ്. മഹാനെന്ന് അവൻ സ്വയം വിശ്വസിക്കുന്നു. അതുകൊണ്ട് ലോകത്തിൽ അവന്ന് എന്തും നേടാം. താൻ സൂര്യനിലേക്കോ ചന്ദ്രനിലേക്കോ പോകാൻ ആഗ്രഹിച്ചാൽ തനിക്കതിനു കഴിയുമെന്ന് അവൻ വിശ്വസിക്കുന്നു. അതവനെ മഹാനാക്കുന്നു. തൻെറ പുരോഹിതൻ പറയുംപോലെ താൻ കെട്ടവനും ദീനനുമായ പാപിയാണെന്നും അന്തമില്ലാത്ത കാലമത്രയും തീയിൽക്കിടന്നു പൊരിയാൻ പോകയാണെന്നും അവൻ വിശ്വസിച്ചിരുന്നെങ്കിൽ അവന്ന് ഇന്നത്തെ ഇംഗ്ലീഷുകാരനാകാൻ കഴിയാഞ്ഞേനേ. പുരോഹിതരും അന്ധവിശ്വാസങ്ങളുമുണ്ടായിട്ടും, ഓരോ ജനതയിലും കുടികൊള്ളുന്ന ദിവ്യത ഉണർന്നിരുന്നുത്കടമാകുന്നു എന്നു ഞാൻ കാണുന്നു. നമുക്കു വിശ്വാസം പൊയ്പോയിരിക്കുന്നു. ഇംഗ്ലീഷുകാരന്നോ ഇംഗ്ലീഷുകാരിക്കോ ഉള്ള വിശ്വാസത്തെക്കാൾ കുറവാണ്, ആയിരം മടങ്ങു കുറവാണ്, നമുക്കുള്ള വിശ്വാസം - ഇതു ബോധപ്പെട്ടുവോ? ഞാൻ ഇതൊക്കെ വെട്ടിത്തുറന്നു പറയുകയാണ്; എനിക്കു മറ്റു നിവൃത്തിയില്ല. ഇംഗ്ലീഷുകാരായ പുരുഷന്മാരും സ്ത്രീകളും നമ്മുടെ ആദർശങ്ങൾ ഏറ്റെടുക്കുമ്പോൾ അവരേതാണ്ട് ഉന്മത്തരാകുന്നതു കാണരുതോ? തങ്ങൾ ഭരണം നടത്തുന്ന വർഗ്ഗത്തിലായിട്ടും, തങ്ങളുടെ നാട്ടുകാർ തങ്ങളെ പരിഹസിച്ചിട്ടും, അവർ നമ്മുടെ മതം പ്രചരിപ്പിക്കാൻ ഭാരതത്തിലേക്കു വരുന്നു. നിങ്ങളിൽ എത്ര

* ശുദ്ധോഽസി ബുദ്ധോഽസി നിരഞ്ജനോഽസി.

പേർക്കതു സാധിക്കും? എന്തുകൊണ്ടതു നിങ്ങൾക്കതു സാധിക്കുന്നില്ല? കാരണം നിങ്ങൾക്കറിയാമോ? അവർക്കറിയാവുന്നതിലേറെ നിങ്ങൾക്കറിയാം. നിങ്ങൾക്കു വേണ്ടതിലേറെ അറിവു നിങ്ങൾക്കുണ്ട്. അതാണ് നിങ്ങൾക്കുള്ള തരക്കേട്! കാരണം ഇത്രയേ ഉള്ളു: നിങ്ങളുടെ ചോര വെറും നീരുപോലാണ്; തലച്ചോറ് അഴിഞ്ഞുലർന്നുപോകയാണ്; ശരീരം ദുർബ്ബലമാണ്. നിങ്ങളുടെ ശരീരം പുതുക്കണം. കായികമായ ദൗർബ്ബല്യമാണ് കാരണം; അല്ലാതെ മറ്റൊന്നുമല്ല. കഴിഞ്ഞ നൂറുകൊല്ലമായി നിങ്ങൾ പരിഷ്കാരങ്ങളെക്കുറിച്ചും ആദർശങ്ങളെക്കുറിച്ചുമെല്ലാം സംസാരിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ അനുഷ്ഠാനത്തിൻെറ കാര്യം വരുമ്പോൾ, നിങ്ങളെ അവിടെയെങ്ങും കാണാനില്ല. ലോകത്തിലെല്ലാവർക്കും നിങ്ങൾ അറപ്പും വെറുപ്പുമുണ്ടാക്കിയിരിക്കയാണ്; പരിഷ്കാരമെന്ന വാക്കുതന്നെ പരിഹാസ്യമായിരിക്കയാണ്; എന്തുകൊണ്ട്? നിങ്ങൾക്കതറിയാമോ? നിങ്ങൾക്കു വെടിപ്പായറിയാം. ഒരേ ഒരു കാരണം: നിങ്ങൾ ദുർബ്ബലർ, ദുർബ്ബലർ, ദുർബ്ബലരാണെന്നതത്രേ. നിങ്ങളുടെ ശരീരം ദുർബ്ബലം, മനസ്സും ദുർബ്ബലം: നിങ്ങൾക്ക് ആത്മവിശ്വാസമില്ല. സഹോദരന്മാരേ, പല ശതകങ്ങളായി, സഹസ്രാബ്ദമായി, ജാതികളും രാജാക്കന്മാരും വിദേശീയരും നിങ്ങളുടെ സ്വന്തം ആളുകളും നിങ്ങളുടെ മേൽ അടിച്ചേല്പിച്ച പീഡനപരിപാടി നിങ്ങളുടെ കരുത്തു നശിപ്പിച്ചിരിക്കുന്നു. നിങ്ങളുടെ നട്ടെല്ല് ഒടിഞ്ഞിരിക്കുന്നു. ചവുട്ടി മെതിക്കപ്പെട്ട മണ്ണെരകളെപ്പോലായിരിക്കയാണ് നിങ്ങൾ. നിങ്ങൾക്ക് കരുത്ത് ആരുതരും? നിങ്ങളോടു ഞാൻ പറയട്ടെ - നമുക്കാവശ്യം കരുത്ത്, കരുത്താണ്. ആ കരുത്തു നേടുവാനുള്ള ഒന്നാമത്തെ ചുവടുവെയ്പ് ഉപനിഷത്തുകളെ പൊക്കിപ്പിടിക്കയും, 'ഞാനാത്മാവാണ്' എന്നു വിശ്വസിക്കയുമത്രേ. "വാളിന് എന്നെ മുറിക്കാൻ വയ്യ; ആയുധങ്ങൾക്കൊന്നും തുളയ്ക്കാൻ വയ്യ; തീ എന്നെ എരിക്കില്ല; കാറ്റ് എന്നെ ഉണക്കില്ല; ഞാൻ സർവശക്തൻ." അതുകൊണ്ട്, അനുഗൃഹീതങ്ങളും അനുഗ്രാഹകങ്ങളുമായ ഈ വാക്കുകൾ ഉരുവിടുക. നാം ദുർബ്ബലരാണെന്നു പറയരുത്. എന്തും ഏതും നമുക്കു ചെയ്യാൻ കഴിയും. നമുക്കു ചെയ്യാനാവാത്തതെന്തുണ്ട്? എല്ലാം നമുക്കു ചെയ്യാം. മഹനീയമായ അതേ ആത്മാവാണ് നമുക്കെല്ലാമുള്ളത്. നാമതിൽ വിശ്വസിക്കണം. നചികേതസ്സിന്നെന്ന പോലെ ശ്രദ്ധ (വിശ്വാസം) ഉണ്ടാവട്ടെ! തൻെറ അച്ഛൻ യാഗം ചെയ്ത അവസരത്തിലാണ് നചികേതസ്സിനെ ശ്രദ്ധ ആവേശിച്ചത്. അതേ, എൻെറ ആഗ്രഹം ആ ശ്രദ്ധ നിങ്ങളിലോരോരുത്തനും ഉണ്ടാകണമെന്നാണ്. അപ്പോൾ നിങ്ങളിലോരോരുത്തനും ഭീമപരാക്രമനായി, വമ്പിച്ച മേധാശക്തിയൊത്ത വിശ്വപ്രകമ്പകനായി, എല്ലാത്തരത്തിലും അപരിമിതനായ ഈശ്വരനായി എഴുന്നേറ്റു നിലകൊള്ളും. നിങ്ങൾ അതാകണമെന്നത്രേ എൻെറ ആഗ്രഹം. ഉപനിഷത്തുകളിൽനിന്നു കിട്ടുന്ന കരുത്ത് ഇതാണ്; അവിടെ കിട്ടുന്ന ശ്രദ്ധ ഇതാണ്.

അതേ; പക്ഷേ അതു സന്ന്യാസിക്കുമാത്രമായിരുന്നു. രഹസ്യം! ഉപനിഷത്തുകൾ സന്ന്യാസിയുടെ കയ്യിലായിരുന്നു. അയാൾ വനത്തിലേക്കുപോയി. ശ്രീശങ്കരൻ സ്വല്പം ദയവുകാട്ടുന്നുണ്ട്. ഗൃഹസ്ഥർക്കും ഉപനിഷത്തുകൾ പഠിക്കാമെന്ന് അദ്ദേഹം പറയുന്നു. അതുകൊണ്ടവർക്കു ഗുണമുണ്ടാകും; ഉപദ്രവമുണ്ടാവില്ല. എങ്കിലും വാനപ്രസ്ഥൻെറ ആരണ്യക ജീവിതത്തെപ്പറ്റിയേ ഉപനിഷത്തുകൾ പ്രതിപാദിക്കുന്നുള്ളു എന്നാണ് ഭാവം. കഴിഞ്ഞ ദിവസം ഞാൻ പറഞ്ഞതുപോലെ, വേദത്തിന് പ്രാമാണികമായ ഒരേ ഒരു ഭാഷ്യം എന്നെന്നേക്കുമായി ഒരിക്കൽ വിരചിച്ചു, വേദപ്രചോദകനായ ആ ഭഗവാൻ കൃഷ്ണൻ, ഗീതയിൽ. ഏതു ജീവിതവൃത്തിയിലുമുള്ള ഏതൊരാൾക്കും വേണ്ടി അതു നിലകൊള്ളുന്നു. ഈ വേദാന്തസങ്കല്പങ്ങൾ പുറത്തു വരണം; അല്ലാതെ വനത്തിലും ഗുഹയിലും അമർന്നാൽ പോരാ. പുറത്തു വന്ന് ബാറിലും ബഞ്ചിലും പ്രസംഗവേദിയിലും പ്രവർത്തിക്കണം, പാവപ്പെട്ടവൻെറ കുടിലിൽ പ്രവർത്തിക്കണം; മീൻപിടിക്കുന്ന മുക്കുവൻെറ കൂടെയും പ്രവർത്തിക്കണം, പഠിക്കുന്ന വിദ്യാർത്ഥിയോടൊപ്പം പ്രവർത്തിക്കണം. ഓരോ പുരുഷനെയും സ്ത്രീയെയും ശിശുവിനെയും - അവരുടെ തൊഴിലെന്തുമാകട്ടെ, അവർ താമസിക്കുന്നതെവിടെയുമാകട്ടെ - ഈ വേദാന്തസങ്കല്പങ്ങൾ ആഹ്വാനം ചെയ്യുന്നു. അതിൽ ഭയപ്പെടാനെന്തുണ്ട്? മുക്കുവരും മറ്റും ഉപനിഷത്തുകളിലെ ആദർശം പ്രായോഗികമാക്കുന്നതെങ്ങനെയെന്നോ? വഴി കാട്ടിയിട്ടുണ്ട്. അപരിമിതമാണത്. മതം അപരിമിതമാണ്. ആർക്കും അതിനപ്പുറം പോകാവതല്ല. ആർജ്ജവത്തോടെ ചെയ്യുന്നതെല്ലാം നിങ്ങൾക്കു നല്ലതാണ്. എത്ര നിസ്സാരകാര്യവും വേണ്ടപോലെ ചെയ്താൽ അദ്ഭുതഫലങ്ങൾ ഉളവാക്കും. അതിനാൽ ഓരോരുത്തനും തനിക്കാകുന്നതു ചെയ്യട്ടെ, എത്ര ചെറുതും. മുക്കുവൻ താൻ ആത്മാവാണെന്നു കരുതിയാൽ അവൻ മെച്ചപ്പെട്ട മുക്കുവനാകും. വിദ്യാർത്ഥി താൻ ആത്മാവാണെന്നു കരുതിയാൽ, അവൻ മെച്ചപ്പെട്ട വിദ്യാർത്ഥിയാകും. വക്കീൽ താൻ ആത്മാവാണെന്നു കരുതിയാൽ അയാൾ മെച്ചപ്പെട്ട വക്കീലാകും. ഇതുപോലെ മറ്റുള്ളവരും. ജാതികൾ ഫലത്തിൽ എന്നെന്നേക്കുമായി നിലനില്ക്കും. സമുദായത്തിൻെറ സ്വഭാവമാണ് സംഘങ്ങളായി പിരിയുന്നത്. മറഞ്ഞുപോകുന്നത് ഈ വിശേഷാവകാശങ്ങളാണ്. നൈസർഗ്ഗികമായ ഒരു ചിട്ടയാണ് ജാതി. സാമൂഹ്യജീവിതത്തിൽ എനിക്ക് ഒരു ചുമതല നിർവഹിക്കാം; നിങ്ങൾക്ക് മറ്റൊന്നും. നിങ്ങൾക്ക് ഒരു രാജ്യം ഭരിക്കാം. എനിക്ക് ഒരു ജോഡി ചെരുപ്പു നന്നാക്കാം. പക്ഷേ ഇതുകൊണ്ട് നിങ്ങൾ എന്നെക്കാൾ വലിയവനാണെന്ന് വരുന്നില്ല. നിങ്ങൾക്ക് എൻെറ ചെരുപ്പുകൾ നന്നാക്കാനാകുമോ? എനിക്കു രാജ്യം ഭരിക്കാനാകുമോ? എനിക്ക് ചെരുപ്പു നന്നാക്കാൻ വിരുതുണ്ട്; വേദങ്ങൾ വായിക്കാൻ നിങ്ങൾക്കും. പക്ഷേ ഇത്രയുംകൊണ്ട് എൻെറ മണ്ട നിങ്ങൾ ചവുട്ടിമെതിക്കണമെന്നു വരുന്നില്ല.

കൊലപാതകം ചെയ്തവനെ പ്രശംസിക്കുന്നതെന്തിന്? ഒരാപ്പിൾ കട്ട മറ്റൊരുത്തനെ തൂക്കിലിടുന്നതെന്തിന്? ഇതു പോകതന്നെ വേണം. ജാതി നന്ന്. ജീവിതപ്രശ്നത്തിനുള്ള സ്വാഭാവികമായ സമാധാനമാണത്. മനുഷ്യർ സംഘങ്ങളായി പിരിയണം; അതു മാറ്റുക വയ്യ. നിങ്ങൾ എവിടെച്ചെന്നാലും ശരി, അവിടെ ജാതിയുണ്ടാകും. പക്ഷേ അതിൻെറ അർത്ഥം ഈ വിശേഷാവകാശങ്ങൾ ഉണ്ടാകണമെന്നല്ല. ഇവയുടെ ഉച്ചിക്കിടിക്കണം. മുക്കുവനെ വേദാന്തം പഠിപ്പിച്ചാൽ അവൻ പറയും: 'നിങ്ങളെപ്പോലെതന്നെ ഞാനും മനുഷ്യനാണ്; ഞാനൊരു മുക്കുവൻ, നിങ്ങളൊരു ദാർശനികൻ; പക്ഷേ നിങ്ങളിലുള്ള അതേ ഈശ്വരൻ എന്നിലുമുണ്ട്.' ഇതാണ് നമുക്കാവശ്യം. ആർക്കും ഒരു വിശേഷാവകാശവുമില്ല: അവസരം എല്ലാവർക്കും സമം. എല്ലാവരേയും പഠിപ്പിക്കുക, ദിവ്യത ഉള്ളിലുണ്ടെന്ന്. അപ്പോൾ ഓരോരുത്തനും സ്വന്തം രക്ഷ കിണഞ്ഞു നേടിക്കൊള്ളും.

വളർച്ചയ്ക്കു വേണ്ട ഒന്നാമത്തെ ഉപാധി സ്വാതന്ത്ര്യമാണ്. 'ഈ സ്ത്രീയുടെയോ കുട്ടിയുടെയോ രക്ഷ ഞാൻ കിണഞ്ഞു കൈവരുത്തും' എന്ന് നിങ്ങളിലാരാനും പറഞ്ഞാൽ അതു തെറ്റാണ്, ആയിരം തവണ തെറ്റ്. എന്നോടു കൂടെക്കൂടെ ചോദിക്കാറുണ്ട്, വിധവാപ്രശ്നത്തിലും സ്ത്രീജനപ്രശ്നത്തിലും എൻെറ ചിന്താഗതിയെന്തെന്ന്. എനിക്കു തീർത്തു പറയാനുള്ള മറുപടി ഇതാണ് - ഈ അസംബന്ധം എന്നോട് ചോദിക്കാൻ ഞാനൊരു വിധവയാണോ? ആ ചോദ്യം എന്നോട് ആവർത്തിച്ചു ചോദിക്കാൻ ഞാനൊരു സ്ത്രീയാണോ? സ്ത്രീകളുടെ പ്രശ്നങ്ങൾക്കു സമാധാനം കാണാൻ നിങ്ങളാര്? ഓരോ വിധവയെയും സ്ത്രീയെയും ഭരിക്കുന്ന ഭഗവാനാണോ നിങ്ങൾ? തൊട്ടുപോകരുത്! അവരുടെ പ്രശ്നങ്ങൾക്കുള്ള സമാധാനം അവർ കണ്ടുകൊള്ളും. ദുശ്ശാസനന്മാരേ, ആർക്കെങ്കിലും വേണ്ടി എന്തെങ്കിലും ചെയ്യാൻ നിങ്ങൾക്കു കഴിയുമെന്നു കരുതാനുള്ള ശ്രമമോ! തൊട്ടുപോകരുത്! അതെല്ലാം ഈശ്വരൻ നോക്കിക്കൊള്ളും. എല്ലാം അറിയാമെന്നു കരുതാൻ നിങ്ങളാര്? ഈശ്വരവിരോധികളേ, ഈശ്വരൻെറ മേൽ അവകാശമുണ്ടെന്നു ചിന്തിക്കാൻ നിങ്ങൾ ധൈര്യപ്പെടുന്നതെങ്ങനെ? ഓരോ ആത്മാവും ഈശ്വരൻെറ ആത്മാവുതന്നെ എന്നു ധരിച്ചിട്ടില്ലേ? നിങ്ങളുടെ സ്വന്തം പണി നോക്കിയാൽ മതി. ചെയ്തുതീരേണ്ടതായി കർമ്മങ്ങളുടെ ഒരു ചുമടുതന്നെ നിങ്ങളിലുണ്ട്. നിങ്ങളുടെ സ്വന്തം ജനത നിങ്ങളെ ഒരു സിംഹാസനത്തിൽ പ്രതിഷ്ഠിച്ചെന്നു വരാം; നിങ്ങളുടെ സമുദായം നിങ്ങളെ വാനോളം പുകഴ്ത്തിയെന്നു വരാം; വിഡ്ഢികൾ നിങ്ങളെ ശ്ലാഘിച്ചെന്നു വരാം. പക്ഷേ ഈശ്വരൻ ഉറങ്ങുകയല്ല. പ്രതിക്രിയ തുടർന്നുതന്നെ എത്തും - ഒന്നുകിൽ ഇവിടെ, അല്ലെങ്കിൽ ഇവിടം കഴിഞ്ഞ്.

ഓരോ മനുഷ്യനെയും സ്ത്രീയെയും, എല്ലാവരെയും, ഈശ്വരനെന്നു കാണുക. ആരെയും നിങ്ങൾക്കു സഹായിക്കാൻ വയ്യ; നിങ്ങൾക്കു

സേവനമേ ആകൂ. ഭാഗ്യമുണ്ടെങ്കിൽ, ഭഗവത്സന്താനങ്ങളെ, ഭഗവാനെത്തന്നെ സേവിക്കുക. സ്വസന്താനങ്ങളിൽ ആരെയെങ്കിലും തുണയ്ക്കാൻ ഭഗവാൻ അനുജ്ഞ നല്കിയാൽ, നിങ്ങൾ അനുഗൃഹീതർതന്നെ. സ്വയം വളരെ വലുതായൊന്നും കരുതാൻ പോകരുത്. മറ്റുള്ളവർക്കില്ലാതിരുന്നപ്പോൾ ആ ഭാഗ്യം കൈവന്ന നിങ്ങൾ അനുഗൃഹീതർതന്നെ. ഒരാരാധനയായി മാത്രം അതനുഷ്ഠിക്കുക. എനിക്ക് പാവങ്ങളിൽ ഈശ്വരനെ കാണണം; എൻെറ രക്ഷയ്ക്കുവേണ്ടിയാണ് ഞാൻ ചെന്ന് അവരെ ആരാധിക്കുന്നത്. നമ്മുടെ രക്ഷയ്ക്കുവേണ്ടിയാണ് പാവങ്ങളും ദുഃഖിതരുമുള്ളത്. രോഗികളുടേയും ഭ്രാന്തന്മാരുടേയും കുഷ്ഠിതരുടേയും പാപികളുടേയും രൂപത്തിൽ വരുന്ന ഭഗവാനെ സേവിക്കുവാൻ നമുക്കവസരം കിട്ടുവാനാണ്! ഇതു ശക്തമായ വാക്കുകളാണ്; ഒരിക്കൽക്കൂടി ഞാൻ പറയുന്നു, ഈ രൂപങ്ങളിലൊക്കെ ഭഗവാനെ സേവിക്കുവാൻ നമ്മെ അനുവദിക്കുന്നത് നമ്മുടെ ജീവിതത്തിലെ ഏറ്റവും വമ്പിച്ച ഭാഗ്യമാണെന്ന്. മറ്റുള്ളവരെ ഭരിക്കുന്നതുകൊണ്ട് അവർക്കു നന്മ ചെയ്യാൻ കഴിയുമെന്ന ആശയം വെടിയുക. ഒരു ചെടിക്കുവേണ്ടി ചെയ്യാവുന്നത്രയേ നിങ്ങൾക്കു ചെയ്യാനാവൂ: മുളയ്ക്കുന്ന വിത്തിനും തടിയുണ്ടാകാൻ വേണ്ട സാധനങ്ങൾ - വേണ്ടത്ര മണ്ണും വെള്ളവും കാറ്റും - കൊണ്ടുകൊടുക്കാം. അതിൻെറ സ്വഭാവത്തിനു വേണ്ടത് അതെടുക്കും; സ്വായത്തമാക്കി, സ്വാഭാവികമായി, അതു വളരും.

ഉള്ള വെളിച്ചമെല്ലാം ലോകത്തിൽ കൊണ്ടുവരിക, വെളിച്ചം, വെളിച്ചം കൊണ്ടുവരിക. ഓരോരുത്തന്നും വെളിച്ചം വന്നുചേരട്ടെ, ഓരോരുത്തന്നും. ഭഗവാനെ പ്രാപിക്കുന്നതുവരെ, കർത്തവ്യം അവശേഷിക്കുകതന്നെ ചെയ്യും. ദരിദ്രന്മാർക്കു വെളിച്ചം കൊടുക്കുക; ധനികന്മാർക്ക് അതിലും കൂടുതൽ വെളിച്ചം കൊടുക്കുക. ദരിദ്രന്മാരെക്കാൾ കൂടുതലാണ് അവർക്കുള്ള ആവശ്യം. പഠിപ്പില്ലാത്തവർക്ക് വെളിച്ചം നല്കുക; പഠിപ്പുള്ളവർക്ക് അതിലുമേറെ നല്കുക. കാരണം ഇക്കാലത്തെ പഠിപ്പിലുള്ള പൊള്ളത്തരം വമ്പിച്ചതാണ്. അങ്ങനെ എല്ലാവർക്കും വെളിച്ചം വിതരണം ചെയ്യുക; ശേഷം ഈശ്വരന്നു വിട്ടുകൊടുക്കുക. ആ ഈശ്വരൻെറതന്നെ ഭാഷയിൽ പറഞ്ഞാൽ, 'കർമ്മം ചെയ്യാൻ നിങ്ങൾക്ക് അധികാരമുണ്ട്; അതിൻെറ ഫലത്തിന്നില്ല. നിങ്ങളുടെ കർമ്മം നിങ്ങൾക്കു ഫലമുളവാക്കാതിരിക്കട്ടെ! ഒപ്പം, നിങ്ങൾക്കു കർമ്മമില്ലാതെയും വരാതിരിക്കട്ടെ.'

നമ്മുടെ പൂർവികന്മാരോടു പല ശതകങ്ങൾക്കുമുമ്പുതന്നെ അത്ര ഉദാത്തമായ ആശയങ്ങൾ ഉപദേശിച്ച ആ ഭഗവാൻ തൻെറ അനുശാസനങ്ങൾ പ്രയോഗത്തിൽ കൊണ്ടുവരാൻ ആവശ്യമുള്ള കരുത്തു നേടാൻ നമ്മെ തുണയ്ക്കട്ടെ!

## നമ്മുടെ കർത്തവ്യം

(മദ്രാസിൽ ട്രിപ്ലിക്കേൻ സാഹിത്യസമാജത്തിൽവെച്ചു ചെയ്ത പ്രസംഗം)

ലോകം പുരോഗമിക്കുന്നതിനോടൊപ്പം, അനുദിനം, ജീവിതപ്രശ്നങ്ങൾക്കു കൂടുതൽ ആഴവും പരപ്പുമുണ്ടായിവരികയാണ്. വേദാന്തതത്ത്വം, ജീവിതത്തിൻെറ ആകമാനമുള്ള ഏകയോഗക്ഷേമത, ആദ്യം കണ്ടുപിടിച്ച ആ പുരാതനകാലത്തുതന്നെ മുദ്രാവാക്യവും സാരവും പ്രഖ്യാപിക്കപ്പെട്ടതാണ്. വിശ്വത്തെയാകമാനം പിന്നാലെ വലിച്ചിഴയ്ക്കാതെ ബ്രഹ്മാണ്ഡത്തിലുള്ള ഒരണുവിനുപോലും ചലിക്കുക സാദ്ധ്യമല്ല. ലോകം മുഴുവൻ ചെല്ലാത്ത ഒരു പുരോഗതിയും ഉണ്ടാവുക വയ്യ. വംശപരമോ ജനതാപരമോ ഇടുങ്ങിയതോ ആയ അടിസ്ഥാനത്തിന്മേൽ ഒരു പ്രശ്നത്തിനും സമാധാനം സാദ്ധ്യമല്ലെന്ന് നാൾ ചെല്ലുംതോറും കൂടുതൽ വ്യക്തമായി വരികയാണ്. ഓരോ ആശയവും ലോകത്തെ മുഴുവൻ ഉൾക്കൊള്ളത്തക്ക മട്ടിൽ വിശാലമാകണം. മനുഷ്യരാശിയെമാത്രം പോരാ, ജീവിതത്തെ മുഴുവൻ, ഉൾക്കൊള്ളിക്കത്തക്കവണ്ണം ഓരോ ആകാംക്ഷയും വർദ്ധമാനമാകണം. നമ്മുടെ രാജ്യം പഴയ കാലങ്ങളിലെന്നപോലെ എന്തുകൊണ്ട് കഴിഞ്ഞ കുറേ നൂറ്റാണ്ടുകളിൽ ആയിരുന്നില്ലെന്നത് മേൽച്ചൊന്ന വസ്തുത വിശദമാക്കും. നമ്മുടെ കാഴ്ച ഇടുങ്ങിപ്പോയതാണ്, നമ്മുടെ പ്രവൃത്തികളുടെ പരിധി ഇടുങ്ങിപ്പോയതാണ്, ഈ അധഃപതനത്തിലെത്തിച്ച കാരണങ്ങളിലൊന്നെന്നു കാണാം.

രണ്ട് അസാമാന്യജനതകൾ ഉണ്ടായിട്ടുണ്ട് - രണ്ടും ഒരേ വംശത്തിൽ നിന്നുയർന്നുവന്നവ. എന്നാൽ വിഭിന്നപരിതഃസ്ഥിതികളിലും ചുറ്റുപാടുകളിലുമാണ് അവ നിലകൊണ്ടത്. അതതിൻെറ തനതായ മാർഗ്ഗത്തിലൂടെയാണ് ജീവിതപ്രശ്നങ്ങളെ കൈകാര്യം ചെയ്തതും. പ്രാചീനഹിന്ദുക്കളെയും പ്രാചീനയവനരെയുമാണ് ഞാൻ വിവക്ഷിക്കുന്നത്. വടക്കു മഞ്ഞുതൊപ്പിയണിഞ്ഞ ഹിമാലയം അതിരിട്ടും, സമതലങ്ങളിൽ കടൽപോലെ പരന്നൊഴുകുന്ന ശുദ്ധജലവാഹിനികളാൽ ചുറ്റപ്പെട്ടും, ലോകസീമകളായി തോന്നിയ നിത്യകാന്താരങ്ങളൊത്തുമിരുന്ന ഭാരതീയാര്യൻ തൻെറ നോട്ടം ഉള്ളിലേക്കു തിരിച്ചു. സഹജമായ ആ വാസന, ആര്യൻെറ സുസൂക്ഷ്മഗ്രാഹിയായ ആ മസ്തിഷ്കം, ചുറ്റുപാടുമുള്ള ഉദാത്തമായ ആ ദൃശ്യം - ഇത്രയും ചേർന്നപ്പോൾ സ്വാഭാവികമായി വന്നുകൂടിയ ഫലം അയാൾ അന്തർദൃഷ്ടിയായതാണ്. ഭാരതീയാര്യൻെറ മഹത്തായ പ്രവൃത്തി സ്വമനസ്സ് അപഗ്രഥിക്കലായിരുന്നു. മറിച്ച് ഉദാത്തമെന്നതിനെക്കാൾ ഏറെ സുന്ദരമെന്നു കരുതാവുന്ന ഒരു ഭൂഭാഗത്തിൽ, ലളിതവും ഉദാരവുമായ പ്രകൃതിയിലുള്ള ഗ്രീക് ദ്വീപസമൂഹത്തിൽ ചെന്നെത്തിയ ഗ്രീസുകാരൻെറ മനസ്സ് സ്വാഭാവികമായി

വെളിയിലേക്കു കടന്നു. ബാഹ്യലോകത്തെ അപഗ്രഥിക്കാനാണ് അതു വെമ്പിയത്. ഫലത്തിൽ, ഭാരതത്തിൽനിന്ന് അപഗ്രഥനാത്മകമായ ശാസ്ത്ര ങ്ങളും ഗ്രീസിൽനിന്ന് ഉദ്ഗ്രഥനാത്മകമായ ശാസ്ത്രങ്ങളും ഉടലെടുത്തു. ഹിന്ദുവിൻെറ മനസ്സ് തനതായ ഒരു ലാക്കുവെച്ചുകൊണ്ട് മുന്നേറി; ഏറ്റവും അദ്ഭുതങ്ങളായ ഫലങ്ങൾ കൈവരുത്തി. ഇന്നും ഹിന്ദുക്കളുടെ യുക്തി ശക്തിയും ഹൈന്ദവമസ്തിഷ്കത്തിൻെറ വമ്പിച്ച കരുത്തും നിസ്തുലമാണ്. മറ്റേതു നാട്ടിലുമുള്ള വിദ്യാർത്ഥികളുമായി മത്സരിച്ചാലും നമ്മുടെ വിദ്യാർത്ഥികൾ എന്നും വിജയിക്കുമെന്ന് നമുക്ക് അറിയാമല്ലോ. അതോ ടൊപ്പം മുഹമ്മദീയാക്രമണത്തിന് ഒന്നോ രണ്ടോ ശതകങ്ങൾക്കുമുമ്പ്, ജനതയുടെ വീര്യം ക്ഷയിച്ചപ്പോൾ, ജനതയ്ക്കു പൊതുവേ ഉണ്ടായിരുന്ന ഈ കഴിവിനെ അതിരുവിട്ടു പെരുപ്പിച്ചു കാണിക്കുകയും കീഴോട്ടു വഴുതി വീഴ്ത്തുകയും ചെയ്തു. ഈ വീഴ്ച ഭാരതത്തിലുള്ള എല്ലാറ്റിലും കാണാ നുണ്ട് - കലയിലും സംഗീതത്തിലും ശാസ്ത്രങ്ങളിലുമെല്ലാം, വിശാലമായ ഒരു സങ്കല്പം, രൂപത്തിൻെറ സമമാനമോ സങ്കല്പത്തിൻെറ ഉദാത്തതയോ, കലയിൽ പിന്നീട് ഇല്ലാതായി. ഉണ്ടായത് അലംകൃതവും പല്ലവിതവുമായ ഒരു രീതിക്കുവേണ്ടിയുള്ള യത്നമാണ്. ഹിന്ദുജനതയുടെ മനോധർമ്മം നശിച്ചുപോയതായി തോന്നി. പ്രാചീന സംസ്കൃതസംഗീതത്തിനുണ്ടായി രുന്ന ചമത്കാരകമായ ആശയങ്ങൾ പിന്നീടു സംഗീതത്തിൽ ഇല്ലാതായി. ഓരോ രാഗവും തൻകാലിൽ നിന്നു അദ്ഭുതമായ ആ ഏകതാനത ഉളവാക്കാ തായി; മറിച്ച് ഓരോ രാഗത്തിനുമുള്ള ആ വ്യക്തിത്വം നശിച്ചുപോക യാണുണ്ടായത്. ഇന്നുള്ള സംഗീതമാകെക്കൂടി രാഗങ്ങളുടെ കൂട്ടിക്കുഴച്ചി ലാണ്, വക്രരേഖകളുടെ കെട്ടുപെട്ട ഒരുകൂട്ടം. സംഗീതത്തിലുണ്ടായ അധഃ പതനത്തിൻെറ ചിഹ്നമത്രേ അത്. ഇതുപോലെ, ആദർശപരമായ നിങ്ങ ളുടെ സങ്കല്പങ്ങൾ അപഗ്രഥിച്ചാലും കാണുന്നത് അലങ്കൃതരൂപങ്ങൾ ഉളവാ ക്കാനുള്ള അതേ യത്നവും, മനോധർമ്മലോപവുമാണ്. നിങ്ങളുടെ സവി ശേഷമണ്ഡലമെന്നു കരുതാവുന്ന മതത്തിലുണ്ടായി ഏറ്റവും ദുഃഖകരമായ അധഃപതനങ്ങൾ. ഒരുപാത്രം വെള്ളം കുടിക്കേണ്ടത് ഇടത്തുകൈകൊ ണ്ടോ വലത്തുകൈകൊണ്ടോ? ഈ മാതിരി കനത്ത പ്രശ്നങ്ങളെപ്പറ്റി പല ശതകങ്ങളായി ആവേശപൂർവ്വം വാദിച്ചുകൊണ്ടിരുന്ന ഒരു ജനതയിൽനിന്ന് എന്താണ് പ്രതീക്ഷിക്കുക? പല ശതകങ്ങളായി ഒരു നാട്ടിലെ വലിപ്പമേറിയ മഹാന്മാർപോലും അടുക്കളയെക്കുറിച്ചുമാത്രം വാദിച്ചുകൊണ്ടിരുന്നു എന്നതിൽ കവിഞ്ഞ അധഃപതനമെന്തുള്ളു? നിങ്ങളെ എനിക്കു തൊടാമോ. നിങ്ങൾക്ക് എന്നെ തൊടാമോ, തൊട്ടാലത്തെ പ്രായശ്ചിത്തമെന്ത് എന്നൊ ക്കെ നിരൂപിച്ചുകൊണ്ടിരിക്കുന്നതിനെക്കാൾ വലിയ അധഃപതനമെന്തുള്ളു? വേദാന്തവിഷയങ്ങൾ, ഈശ്വരനെയും ആത്മാവിനേയും പറ്റി എക്കാല ത്തും ലോകത്തിൽ പ്രചരിച്ചിട്ടുള്ളതിൽവെച്ച് ഏറ്റവും ഉദാത്തവും ശ്ലാഘ്യ വുമായ സങ്കല്പങ്ങൾ, പകുതിയും നശിച്ച് വനഗഹനതകളിൽ മറഞ്ഞ്,

കുറേ സന്ന്യാസിമാരെ അഭയം പ്രാപിച്ചു. ജനതയുടെ ശിഷ്ടഭാഗം തമ്മിൽ തൊടുക, ഉട, തീറ്റ എന്ന 'ആഴമേറിയ പ്രശ്നങ്ങൾ' നിരൂപിച്ചുകൊണ്ടേ ഇരുന്നു. മുഹമ്മദീയർ നടത്തിയ ആക്രമണവും കീഴടക്കലും പല നല്ല കാര്യങ്ങളും നമുക്ക് നല്കി, തർക്കമില്ല. ലോകത്തിലുള്ളവരിൽ ഏറ്റവും അപകൃഷ്ടന്നുപോലും ഏറ്റവും ശ്രേഷ്ഠനെ ചിലതൊക്കെ പഠിപ്പിക്കാൻ കഴിയും. അതോടൊപ്പം ഹിന്ദുജനതയിൽ വീര്യം പകരുവാൻ അതിനു കഴിഞ്ഞില്ല. പിന്നെയുണ്ടായത്, നല്ലതിനായാലും തീയതിനായാലും, ഇംഗ്ലീഷുകാർ നടത്തിയ ആക്രമണവും കീഴടക്കലുമാണ്. എല്ലാ ആക്രമണവും കീഴടക്കലും സ്വാഭാവികമായി ചീത്തയാണ്; കീഴടക്കൽ ചീത്തയാണ്, വൈദേശികഭരണകൂടം ചീത്തയാണ്, ഇതൊക്കെ തർക്കമറ്റ വസ്തുതകളാണ്. എന്നാൽ തിന്മ വഴിക്കും ചിലപ്പോൾ നന്മയുണ്ടാകാറുണ്ട്. ഇംഗ്ലീഷുകാർ നടത്തിയ കീഴടക്കലിലെ നന്മ ഇതത്രേ: ഇംഗ്ലണ്ട്, എന്നല്ല യൂറോപ്പു മുഴുവൻ, പരിഷ്കാരത്തിന് ഗ്രീസിനോട് കടപ്പെട്ടിരിക്കുന്നു. യൂറോപ്പിലുള്ളതിലെല്ലാം സംസാരിക്കുന്നത് ഗ്രീസാണ്. ഓരോ കെട്ടിടത്തിലും അതിൻെറ ഓരോ ഉപകരണത്തിലും, ഗ്രീസിൻെറ മുദ്ര പതിഞ്ഞിട്ടുണ്ട്. യുറോപ്പിലെ ശാസ്ത്രവും കലയും ഗ്രീസിൻേറതല്ലാതെ മറ്റൊന്നല്ല. പ്രാചീനമായ ഗ്രീക്കുകാരൻ ഇന്ന് ഭാരതത്തിൻെറ മണ്ണിൽവെച്ചു പ്രാചീന ഹിന്ദുവുമായി കൂട്ടിമുട്ടുകയാണ്. അങ്ങനെ പതുക്കെ, നിശ്ശബ്ദമായ, ഉത്തേജനം വന്നു ചേർന്നിരിക്കുന്നു. ഈ ശക്തികൾ ഒത്തുചേർന്നാണ് നമ്മുടെ ചുറ്റും കാണുന്ന വിശാലവും ചൈതന്യദായകവുമായ പുനരുത്ഥാനപ്രസ്ഥാനത്തിനു രൂപം നല്കിയത്. ജീവിതത്തെപ്പറ്റി കൂടുതൽ വിശാലവും ഉദാരവുമായ ഒരു സങ്കല്പമാണ് നമ്മുടെ മുന്നിലുള്ളത്. ആദ്യം നാം കുറെയൊക്കെ മോഹിതരായി വസ്തുതകളെ സങ്കോചിപ്പിക്കാൻ കൊതിച്ചുവെങ്കിലും, ഇന്നു പ്രവൃത്തമായിട്ടുള്ള ഉദാരപ്രവണതകളും ജീവിതത്തെപ്പറ്റിയുള്ള വിശാലതര സങ്കല്പങ്ങളും നമ്മുടെ പ്രാചീനഗ്രന്ഥങ്ങളുടെ പൊരുളിൻെറതന്നെ യുക്തിയുക്തമായ ഒരു വ്യാഖ്യാനമാണെന്ന് നാം കണ്ടുപിടിച്ചുവരുകയാണ്. ഇന്നത്തെ ജീവിതസങ്കല്പങ്ങളും മറ്റും ചെയ്യുന്നത്, നമ്മുടെ പൂർവ്വികന്മാരുടെ പ്രാഥമികസങ്കല്പങ്ങളെത്തന്നെ, വഴങ്ങാത്ത യുക്തി അവയ്ക്കു നിർണ്ണയിച്ച ഫലത്തിൽകൊണ്ടെത്തിക്കയാണ്. വിശാലമാകുക, വെളിയിലേക്കു കടക്കുക, ഒന്നിച്ചൊന്നാകുക, വിശ്വവ്യാപകമാകുക - ഇതാണ് നമ്മുടെ ആകാംക്ഷകളുടെ അന്ത്യം. നാമാകട്ടെ, നമ്മുടെ ശാസ്ത്രങ്ങളിൽ ക്ലിപ്തമാക്കിയ പദ്ധതികൾക്കെതിരായി എപ്പോഴും നമ്മെത്തന്നെ കൂടുതൽ ക്ഷുദ്രരാക്കുകയാണ്, തമ്മിൽ വേർപെടുകയാണ്, ചെയ്തിട്ടുള്ളതും.

നമ്മുടെ മാർഗ്ഗത്തിൽ അപായങ്ങൾ പലതാണ്. നാമാണ് ലോകത്തിലെ പ്രമുഖജനത എന്ന അതിരുകടന്ന ചിന്തയാണ് ഒന്ന്. എനിക്കു ഭാരതത്തോടുള്ള സ്നേഹവും ഭക്തിയും നമ്മുടെ പൂർവ്വികരോടുള്ള സമാദരവും എത്ര വമ്പിച്ചതായാലും, മറ്റു ജനതകളിൽനിന്ന് പലതും നമുക്കു പഠിക്കാനു

ണ്ടെന്നു കരുതാതിരിക്കാൻ നിവൃത്തിയില്ല. എല്ലാവരുടേയും കാൽച്ചോട്ടിൽ ഇരിക്കാനുള്ള സന്നദ്ധത എപ്പോഴും നമുക്കുണ്ടായിരിക്കണം. എന്തുകൊണ്ടെന്നാൽ ആർക്കും നമ്മെ വലിയ പാഠങ്ങൾ പഠിപ്പിക്കാൻ കഴിയുമെന്ന വസ്തുത ശ്രദ്ധിക്കണം. നമ്മുടെ പൂജ്യനിയമവിധാതാവായ മനു പറയുന്നു; 'ഹീനജാതിയിൽപ്പെട്ടവരിൽനിന്നുപോലും വിദ്യ കൈക്കൊള്ളുക. ഏറ്റവും താണ ജാതിയിൽപ്പെട്ടവനെ സേവിച്ചു പോലും സ്വർഗ്ഗമാർഗ്ഗമേതെന്നറിയുക.' അപ്പോൾ മനുവിൻെറ സന്തതികളെന്ന നിലയിൽ അദ്ദേഹത്തിൻെറ ആജ്ഞകൾ നമുക്കു പാലിക്കേണ്ടതുണ്ട്. പഠിപ്പിക്കാൻ കഴിവുള്ള ആരിൽനിന്നും ഈ ജീവിതത്തെയും ഭാവിജീവിതത്തെയും കുറിച്ച് പാഠങ്ങൾ പഠിക്കാൻ നാം തയ്യാറാവണം. ഒപ്പം, വലിയ പാഠങ്ങൾ ലോകത്തെ പഠിപ്പിക്കാൻ നമുക്കുണ്ടെന്ന സംഗതിയും മറക്കരുത്. ഭാരതത്തിനു വെളിയിലുള്ള ലോകത്തെ കൂട്ടാക്കാതെ കഴിയാൻ നമുക്കു സാധിക്കയില്ല: കഴിയാമെന്നു നിനച്ചതു നമ്മുടെ വിഡ്ഢിത്തം. അതിനു നാം അനുഭവിച്ച ശിക്ഷയാണ്, ഏതാണ്ട് ആയിരം കൊല്ലം നീണ്ടുനിന്ന നമ്മുടെ അടിമത്തം. ഭാരതീയമനസ്സിന്നേർപ്പെട്ട ഈ വീഴ്ചയ്ക്കു മുഖ്യകാരണം, നാം വെളിയിലേക്കു കടന്ന് മറ്റു ജനതകളുമായി വസ്തുതകൾ തുലനം ചെയ്യാൻ കൂട്ടാക്കാഞ്ഞതും ചുറ്റുപാടും നടന്നുവന്ന പ്രവർത്തനങ്ങൾ നോക്കി മനസ്സിലാക്കാഞ്ഞതുമാണ്. അതിനുള്ള ശിക്ഷ നാം അനുഭവിച്ചുകഴിഞ്ഞു. തുടർന്നാ തെറ്റു നമുക്കു ചെയ്യാതിരിക്കണം. ഭാരതീയർ ഭാരതത്തിനു വെളിയിൽ പോകരുതെന്നുംമറ്റുമുള്ള ബുദ്ധികെട്ട ആശയങ്ങൾ ബാലിശങ്ങളാണ്. അവറ്റയുടെയെല്ലാം തലയ്ക്കു കിഴുക്കണം. നിങ്ങൾ വെളിയിൽ ച്ചെന്നു ലോകജനതകളുടെ ഇടയിൽ എത്രയേറെ സഞ്ചരിക്കുന്നുവോ അത്രയേറെ നിങ്ങൾക്കും നിങ്ങളുടെ നാടിന്നും നല്ലതാണ്. കഴിഞ്ഞ നൂറ്റാണ്ടുകളിൽ അങ്ങനെ ചെയ്തിരുന്നെങ്കിൽ, ഭാരതത്തെ ഭരിക്കണമെന്നുവെച്ച ഓരോ ജനതയുടെയും കാല്ക്കൽ നിങ്ങൾക്കു പറ്റിക്കൂടേണ്ടി വരുമായിരുന്നില്ല. ജീവിതത്തിൻെറ ഒന്നാമത്തെ പ്രകടമായ ലക്ഷണം വ്യാപകതയാണ്. ജീവിക്കണമെങ്കിൽ വ്യാപിക്കണം. വ്യാപനം നിർത്തുന്ന നിമിഷം മരണം നിങ്ങളുടെമേൽ കൈവെയ്ക്കുന്നു; മുമ്പിൽ അപായം വന്നുകൂടുന്നു. നിങ്ങൾ സദയം സൂചിപ്പിച്ചതുപോലെ ഞാൻ അമേരിക്കയിലും യൂറോപ്പിലും പോയി: എനിക്കതു ചെയ്തേ തീരൂ. കാരണം, അതാണ്, വ്യാപനമാണ്, ജനതയുടെ ജീവിതം, വീണ്ടുമുണർന്നു എന്നതിൻെറ ഒന്നാമത്തെ അടയാളം. നാട്ടിൽ ജനതയുടെ ജീവിതം വീണ്ടുമുണർന്നപ്പോൾ, അതെന്നെ വിദൂരതയിലേക്ക് അയച്ചു. അതുപോലെ, ആയിരം ആളുകളെ അയയ്ക്കയും ചെയ്യും. എൻെറ വാക്കുകൾ ശ്രദ്ധിച്ചുകൊള്ളു: ഈ ജനതയ്ക്കു ജീവിക്കണമെങ്കിൽ അതു സംഭവിച്ചേ തീരൂ. അതിനാൽ, ഈ പ്രശ്നം ജനതാജീവിതത്തിൻെറ പുനരുത്ഥാനത്തിൻെറ അടയാളങ്ങളിൽ വെച്ച് ഏറ്റവും ഉത്കൃഷ്ടമാണ്. ഈ വ്യാപനത്തിലൂടെയാണ് മനുഷ്യരാശി

യുടെ പൊതുവിജ്ഞാനകോശത്തിനും, ലോകത്തിൻെറ പൊതു - അഭ്യുദയത്തിനുമായി നമ്മുടെ വീതം സംഭാവന ചെന്നുചേരുന്നത്. പിന്നെ, ഇതൊരു പുതിയ സംഭവമല്ല. ഹിന്ദുക്കൾ എക്കാലവും സ്വന്തം നാട്ടിൻെറ നാലതിരുകൾക്കുള്ളിലായി കഴിഞ്ഞുകൂടിയിട്ടേ ഉള്ളു എന്ന് നിങ്ങളിൽ ആരു ചിന്തിച്ചാലും അവർക്കു തീരെ തെറ്റി. അങ്ങനെ ചിന്തിക്കുന്നതിനർത്ഥം, നിങ്ങൾ പഴയ ഏടുകൾ വായിച്ചിട്ടില്ലെന്നും സ്വവംശചരിത്രം വേണ്ടവണ്ണം പഠിച്ചിട്ടില്ലെന്നുമത്രേ. സ്വയം ജീവിക്കാൻ ഓരോ ജനതയും ജീവിതം കൊടുക്കണം. ജീവിതം കൊടുത്താൽ നിങ്ങൾക്കു ജീവിതം കൊള്ളാം. കൊള്ളുമ്പോൾ അതിനുവേണ്ടി മറ്റുള്ളവർക്കൊക്കെ കൊടുക്കയും വേണം. ഇത്രയേറെ സഹസ്രാബ്ദങ്ങളായി നാം ജീവിക്കയായിരുന്നു എന്ന വസ്തുത നമ്മെ തുറിച്ചുനോക്കുന്നു. അറിവില്ലാത്തവർ എന്തു വിചാരിച്ചാലും ശരി, ഇതിന് ഒരേ ഒരു സമാധാനം, ബാഹ്യലോകത്തിനു, നാം സദാ കൊടുത്തുകൊണ്ടിരുന്നു എന്നതുതന്നെ.

പക്ഷേ ഭാരതത്തിൻെറ സംഭാവന മതവും ദർശനവും ജ്ഞാനവും ആദ്ധ്യാത്മികതയുമാണ്. മതത്തിൻെറ മുമ്പിൽ വഴിതെളിക്കാൻ പട്ടാളക്കുപ്പിണികൾ അണിയായി നീങ്ങേണ്ടതില്ല. രക്തപ്രവാഹത്തിലൂടെയല്ല വിജ്ഞാനവും ദർശനവും കൊണ്ടുചെല്ലേണ്ടത്. വിജ്ഞാനവും ദർശനവും ചോരയൊലിക്കുന്ന മനുഷ്യശരീരങ്ങളുടെമേൽ പടയണി നടത്തുകയല്ല ചെയ്യുന്നത്. മറിച്ച്, ശാന്തിയുടെയും പ്രേമത്തിൻെറയും ചിറകുകൾ പരത്തിക്കൊണ്ടണയുകയാണ്. എക്കാലത്തും അതങ്ങനെയേ ആയിരുന്നുള്ളുതാനും. അതുകൊണ്ടാണ് നമുക്കു കൊടുക്കാനുണ്ടായിരുന്നത്. ലണ്ടനിൽ വെച്ച് ഒരു യുവതി എന്നോടു ചോദിച്ചു: 'ഹിന്ദുക്കളായ നിങ്ങൾ എന്തു ചെയ്തിട്ടുണ്ട്? ഒരൊറ്റ ജനതയെപ്പോലും ഒരിക്കലും കീഴടക്കിയിട്ടില്ലല്ലോ.' ധീരനും സാഹസികനുമായ ക്ഷത്രിയൻെറ, ഇംഗ്ലീഷുകാരൻെറ, കാഴ്ചപ്പാടിൽ നിന്നു ശരിയാണപ്പറഞ്ഞത്. ഒരു മനുഷ്യന്നു മറ്റൊരുവൻെറ മേൽ ഉണ്ടാകാവുന്നതിൽവെച്ച് ഏറ്റവും വലിയ മേന്മ കീഴടക്കൽതന്നെ. അവൻെറ കാഴ്ചപ്പാടിൽ അതു ശരിയാണ്. എന്നാൽ നമ്മുടെ കാഴ്ചപ്പാടിൽ നേരേ വിരുദ്ധവുമാണ്. ഭാരതത്തിൻെറ മഹത്ത്വത്തിനു കാരണമെന്തെന്ന് ഞാൻ എന്നോടു ചോദിച്ചാൽ, മറുപടി നാം ആരെയും കീഴടക്കാതിരുന്നതെന്നായിരിക്കും. അതാണ് നമ്മുടെ മേന്മ. നമ്മുടെ മതത്തെപ്പറ്റി അവഹേളനങ്ങളും പ്രതിഷേധങ്ങളും നിങ്ങൾ കേൾക്കുന്നുണ്ട്. ചിലപ്പോൾ, കൂടുതൽ വിവേകം കാട്ടേണ്ടവരിൽനിന്നാണ് അവ പുറപ്പെടുന്നതെന്നു കൂടി പറയേണ്ടിവരുന്നതിൽ ഞാൻ ഖേദിക്കുന്നു. ഇവയ്ക്കു കാരണമായി പറയപ്പെടുന്നത് ആക്രമിച്ചു കീഴടക്കുന്ന ഒന്നല്ല നമ്മുടെ മതമെന്നത്രേ. എനിക്കു തോന്നുന്നു, മറ്റു മതങ്ങളെയപേക്ഷിച്ച് നമ്മുടെ മതം കൂടുതൽ സത്യമായിരിക്കുന്നതിൻെറ കാരണംതന്നെ ഇതാണെന്ന്. ഇത് ഒരിക്കലും ആക്രമിച്ചു കീഴടക്കിയിട്ടില്ല. രക്തം ചൊരിഞ്ഞിട്ടില്ല; അനുഗ്രഹത്തിൻെറയും ശാന്തിയു

ടെയും സ്നേഹസഹാനുഭൂതികളുടെയുമായ വാക്കുകളേ അതിൽനിന്നു പുറപ്പെട്ടിട്ടുള്ളു. ഇവിടെ, ഇവിടെ മാത്രമാണ്, സഹിഷ്ണുതയുടെ ആദർശങ്ങൾ ആദ്യമായി പ്രചരിപ്പിക്കപ്പെട്ടത്. ഇവിടെ, ഇവിടെമാത്രമാണ്, സഹിഷ്ണുതയും സഹാനുഭൂതിയും പ്രായോഗികമായിട്ടുള്ളത്; മറുനാടുകളിലെല്ലാം അവ സിദ്ധാന്തങ്ങൾമാത്രം. ഇവിടെ, ഇവിടെമാത്രമാണ്, ഹിന്ദു മുഹമ്മദീയർക്കും ക്രിസ്ത്യാനികൾക്കുംവേണ്ടി ദേവാലയങ്ങളും പ്രാർത്ഥനാമന്ദിരങ്ങളും സ്ഥാപിച്ചിട്ടുള്ളത്. അങ്ങനെ പലതവണ നമ്മുടെ സന്ദേശം ലോകത്തിൽ പ്രസരിച്ചിട്ടുണ്ടെന്നു കാണാം. പക്ഷേ അതുണ്ടായതു പതുക്കെ, ഒച്ചപ്പാടുകൂടാതെ, കാണപ്പെടാതെ, ആണ്. ഭാരതത്തിലെ മറ്റേതിനും നിരക്കുന്ന രീതിയിലായിരുന്നു അതും. ഭാരതത്തിലെ ചിന്തയുടെ സവിശേഷലക്ഷണം അതിൻെറ നിശ്ശബ്ദതയും പ്രശാന്തതയുമത്രേ. അതോടൊപ്പം അതിൻെറ പിന്നിലുള്ള വമ്പിച്ച ശക്തി ഒരിക്കലും ഹിംസയിലൂടെ പ്രകടമായിട്ടുമില്ല. ഭാരതീയ ചിന്തകൾക്ക് എന്നുമുള്ള നീരവമായ മാസ്മരശക്തിയാണത്. ഒരു വിദേശീയൻ നമ്മുടെ സാഹിത്യം പഠിക്കാൻ മുതിരുമ്പോൾ ആദ്യം അതയാളെ മുഷിപ്പിക്കും; ഉടനടി ആവേശം കൊള്ളിക്കത്തക്ക ഉശിര് അതിന്നില്ലായിരിക്കാം; അതിൽ വേണ്ടത്ര ചുറുചുറുക്കില്ലായിരിക്കാം. യൂറോപ്പിലെ ദുരന്തനാടകങ്ങളെ നമ്മുടെ ദുരന്തകൃതികളോടു തട്ടിച്ചുനോക്കുക. ആദ്യത്തേതു ക്രിയാത്മകമാണ്. താത്കാലികമായി അവ നിങ്ങളെ തട്ടിയുണർത്തുന്നു. അതു തീർന്നാൽ പ്രതികരണം തുടങ്ങുകയായി. എല്ലാം അസ്തമിക്കുന്നു, മസ്തിഷ്കത്തിൽനിന്നു കഴുകിക്കളഞ്ഞതുപോലായിത്തീരുന്നു. ഭാരതീയദുരന്തക്കൃതികൾ മാസ്മരപ്രയോക്താവിൻെറ ശക്തിക്കു തുല്യം ശാന്തവും നീരവവുമാണ്; പഠിക്കുംതോറും അവ കൂടുതൽ ചേതസ്സമാകർഷകമായിത്തീരും. നിങ്ങൾക്കു സ്വേച്ഛയ്ക്കൊത്തു ചലിക്കാനാവില്ല; നിങ്ങൾ വരിഞ്ഞുമുറുക്കപ്പെടുന്നു. നമ്മുടെ സാഹിത്യത്തിൽ കൈവെയ്ക്കാൻ ആർക്കൊക്കെ ചങ്കൂറ്റമുണ്ടായിട്ടുണ്ടോ അവർക്കൊക്കെ ഈ പാരതന്ത്ര്യം അനുഭവപ്പെട്ടിട്ടുണ്ട്. അവർ എന്നെന്നേക്കുമായി അടിപ്പെട്ടുപോകുന്നു.

കാണപ്പെടാതെയും കേൾക്കപ്പെടാതെയും പൊഴിഞ്ഞ് ഏറ്റവും മനോജ്ഞമായ റോസാപ്പൂക്കളെ വിടർത്തുന്ന നനുത്ത മഞ്ഞുതുള്ളിപോലെയാണ് വിശ്വചിന്തയ്ക്കു ഭാരതം നല്കിയിട്ടുള്ള സംഭാവന. നീരവവും അദൃഷ്ടവും, എങ്കിലും ഫലത്തിൽ സർവശക്തവുമായ ഭാരതീയ സംഭാവന വിശ്വചിന്തയെ കീഴ്മേൽ മറിച്ചിരിക്കുന്നു. എന്നാലും എപ്പോൾ സംഭവിച്ചുവെന്ന് ആർക്കുമറിഞ്ഞുകൂടാ. ഒരിക്കൽ ഒരാൾ എന്നോടു എടുത്തുപറയുകയുണ്ടായി, 'ഭാരതത്തിലുള്ള വല്ലൊരു ഗ്രന്ഥകാരൻെറയും പേരു തിട്ടപ്പെടുത്തുക എത്ര വിഷമം!' എന്ന്. 'അതാണ് ഭാരതത്തിൻെറ ആശയഗതി' എന്നായിരുന്നു എൻെറ മറുപടി. ഭാരതത്തിലെ എഴുത്തുകാർ ഇന്നത്തെ എഴുത്തുകാരെപ്പോലെയല്ല. ഇവർ മറ്റു ഗ്രന്ഥകാര

ന്മാരിൽനിന്ന് തൊണ്ണൂറു ശതമാനം ആശയങ്ങളും കക്കും. പത്തു ശതമാനമേ ഉള്ളു ഇവരുടേതായി. പിന്നെ, ഒരാമുഖമെഴുതാൻ ഒരിക്കലും മറക്കയില്ല. ഇതിൽ പറഞ്ഞിരിക്കും, 'ഈ ആശയങ്ങൾക്കുള്ള ഉത്തരവാദിത്വം എൻേറതാണ്' എന്ന്. മനുഷ്യരാശിയുടെ ഹൃദയത്തിൽ വമ്പിച്ച പ്രതികരണങ്ങളുളവാക്കിയ ആ മഹാപ്രാജ്ഞരാകട്ടെ, സ്വന്തം പേരുപോലും ചേർക്കാതെ തങ്ങളുടെ ഗ്രന്ഥങ്ങൾ രചിക്കകൊണ്ടു തൃപ്തിയടഞ്ഞു. പിന്നെ, ആ ഗ്രന്ഥങ്ങൾ പിൻതലമുറകൾക്കായി വിട്ട് ശാന്തമായി മരിച്ചു. നമ്മുടെ ദർശനത്തിൻെറ കർത്താക്കളാരെന്ന് ആർക്കറിയാം? നമ്മുടെ പുരാണങ്ങളുടെ കർത്താക്കന്മാരാരെന്ന് ആർക്കറിയാം? സാമാന്യനാമങ്ങളായ വ്യാസൻ, കപിലൻ എന്നും മറ്റുമാണ് അവരൊക്കെ അറിയപ്പെടുന്നത്. വാസ്തവത്തിൽ ശ്രീകൃഷ്ണൻെറ സന്താനങ്ങൾ തന്നെയായിരുന്നു അവർ; അവർ ഗീതയുടെ യഥാർത്ഥാനുയായികളായിരുന്നു. 'പ്രവൃത്തിക്കാനേ നിങ്ങൾക്കധികാരമുള്ളു; പ്രവൃത്തിയുടെ ഫലത്തിനില്ല,' എന്ന മഹത്തായ വിധി അവർ അനുഷ്ഠാനത്തിൽ കൊണ്ടുവരുകയത്രേ ചെയ്തത്.

അങ്ങനെയാണ് ഭാരതം ലോകത്തിൽ പ്രവർത്തിച്ചുവരുന്നത്; പക്ഷേ നിറവേറ്റേണ്ടുന്ന ഒരു വ്യവസ്ഥയുണ്ട്. ആശയങ്ങളും, കച്ചവടംപോലെ, മറ്റു വല്ലവരും തുറന്ന സരണികളിലൂടെയേ പ്രവഹിക്കൂ. ആശയത്തിന് ഒരിടത്തുനിന്നു മറ്റൊരിടത്തേയ്ക്കു സഞ്ചരിക്കാൻ പാതകൾ വേണം. ലോകചരിത്രത്തിൻ എപ്പോഴെങ്കിലും വിക്രാന്തമായ ഒരു മഹാജനത ഉയർന്നുവന്ന് ഭൂഗോളവിഭാഗങ്ങളെ തമ്മിൽ ബന്ധപ്പെടുത്തിയപ്പോഴെല്ലാം ആ പാതകളിലൂടെ ഭാരതീയചിന്തയും ഒഴുകിപ്പരന്നിട്ടുണ്ട്. അങ്ങനെ അത് ഓരോ മനുഷ്യജാതിയുടെയും സിരകളിൽ പ്രവേശിച്ചിട്ടുമുണ്ട്. ബുദ്ധമതത്തിനും മുമ്പു ചൈനയിലും പേഴ്സ്യയിലും കിഴക്കൻ ദ്വീപസമൂഹങ്ങളിലും വേദാന്തം തുളച്ചുകയറുകയുണ്ടായി. പിന്നെ ഗ്രീക്കുകാരുടെ ബലിഷ്ഠമനസ്സ് പൗരസ്ത്യലോകത്തിൻെറ വിഭിന്ന ഭാഗങ്ങളെ കൂട്ടിയിണക്കിയപ്പോൾ ഭാരതീയചിന്തയും സമാഗതമായി. ക്രിസ്തുമതവും അതിൻെറ ചൊൽക്കൊണ്ട സർവ്വപരിഷ്കാരവും കൂടിയാൽ ഭാരതീയചിന്തയുടെ ചെറുശകലങ്ങളുടെ ഒരു സമാഹാരംമാത്രമാണ്. നമ്മുടെ മതത്തിൻെറ ഒരു വഴക്കാളിക്കുട്ടിമാത്രമാണ് മഹത്തായ ബുദ്ധമതം; ക്രിസ്തുമതം നമ്മുടെ മതത്തിൻെറ ഏറ്റവും വികലമായ ഒരനുകരണവും. ഇംഗ്ലണ്ടിൻെറ വമ്പിച്ച കരുത്ത് ലോകത്തിൻെറ വിഭിന്നവിഭാഗങ്ങളെ ചേർത്തിണക്കിയിരിക്കയാണ്. റോമൻപാതകൾപോലെ കരയിലൂടെമാത്രമല്ല ഇംഗ്ലീഷുകാരുടെ പാതകൾ പായുന്നത്; അവർ ആഴിയെയും എല്ലാ ദിക്കുകളെയും ഉഴുതിരിക്കുന്നു. ഒരു വൻകടലിൽനിന്ന് മറ്റൊന്നുവരെ ഇംഗ്ലീഷുകാരുടെ പാതകൾ പായുന്നുണ്ട്. ലോകത്തിൻെറ ഓരോ ഭാഗവും മറ്റോരോ ഭാഗത്തോടും ബന്ധപ്പെട്ടിരിക്കുന്നു. വൈദ്യുതശക്തി ഒരു പുതുസന്ദേശവാഹകനെന്ന നിലയിൽ അത്യദ്ഭുതമായ ഒരു പങ്കു നിർവ്വഹിക്കുന്നു. ഈ പരിതഃസ്ഥിതി

കളിൽ ഭാരതം വീണ്ടും ഉയിർക്കുകയാണ്; ലോകത്തിൻെറ പുരോഗതിക്കും പരിഷ്കാരത്തിനും തനതായ സംഭാവന ചെയ്യാൻ തയ്യാറായിരിക്കുകയാണ്. ഫലമോ, അമേരിക്കയിലും ഇംഗ്ലണ്ടിലും ചെന്നു പ്രസംഗിക്കാൻ മിക്കവാറും പ്രകൃതിതന്നെ എന്നെ നിർബ്ബന്ധിച്ചു എന്നതത്രേ. ആ കാലം സമാഗതമായതായി നമോരോരുത്തനും കാണേണ്ടതായിരുന്നു. എല്ലാം മംഗളമായിട്ടാണ് കാണാകുന്നത്. ദാർശനികവും ആദ്ധ്യാത്മികവുമായ ഭാരതീയചിന്ത ഒരിക്കൽകൂടി വെളിയിലേക്കു ചെന്ന് ലോകത്തെ ആക്രമിക്കണം. നമ്മുടെ മുമ്പിലുള്ള പ്രശ്നം നാൾ ചെല്ലുംതോറും കൂടുതൽ വലിയ തോതുകൾ കൈക്കൊള്ളുകയാണ്. നമുക്ക് നമ്മുടെ നാടിനെ പുനർജീവിപ്പിക്കണമെന്നതുമാത്രമല്ല - അതൊരു ചെറിയ കാര്യം. ഞാൻ ഭാവനാപ്രിയനായ ഒരുവനാണ്; എൻെറ ആശയം ഹിന്ദുവംശം ലോകത്തെ മുഴുവൻ കീഴടക്കണമെന്നത്രേ.

ആക്രമിച്ചു കീഴടക്കിപ്പോന്ന വമ്പിച്ച മനുഷ്യവംശങ്ങൾ ലോകത്തിലുണ്ടായിട്ടുണ്ട്. നാം നടത്തുന്ന ആക്രമണത്തിൻെറ കഥ മഹാനായ ആ ഭാരതചക്രവർത്തി, അശോകൻ, വർണ്ണിച്ചിട്ടുള്ളത്, ധർമ്മത്തിലൂടെയും ആദ്ധ്യാത്മികതയിലൂടെയുമുള്ള കീഴടക്കലെന്നാണ്. ഒരിക്കൽക്കൂടി ലോകത്തെ ഭാരതം കീഴടക്കണം. ഇതാണ് എൻെറ ജീവിതസ്വപ്നം. ഇന്നെൻെറ വാക്കുകൾ കേൾക്കുന്ന നിങ്ങളോരോരുത്തന്നും ഇതേ സ്വപ്നം മനസ്സിലുണ്ടായെങ്കിൽ, അതു സാക്ഷാത്കരിക്കുന്നതുവരെ തുടർന്നു യത്നിച്ചെങ്കിൽ, എന്ന് ഞാൻ ആഗ്രഹിക്കുന്നു. അവർ ഓരോ ദിവസവും പറയും, ഒന്നാമതായി സ്വന്തം വീടു നന്നാക്കാൻ നോക്കു, പിന്നെ മതി വെളിയിലേക്കു കടന്നു പ്രയത്നിക്കുക എന്ന്. പക്ഷേ ഞാൻ വ്യക്തമായ ഭാഷയിൽ പറയുന്നു, മറ്റുള്ളവർക്കു വേണ്ടി പ്രയത്നിക്കുമ്പോഴാണ് നിങ്ങളുടെ പ്രയത്നം അത്യുത്തമമാകുക. നിങ്ങൾ നിങ്ങൾക്കുവേണ്ടി ഏറ്റവും നന്നായി പ്രവർത്തിച്ചത് മറ്റുള്ളവർക്കുവേണ്ടി പ്രവർത്തിച്ചപ്പോഴാണ്, കടലുകൾക്കപ്പുറത്ത് മറ്റുഭാഷകളിൽ നിങ്ങളുടെ ആശയങ്ങൾ വിതരണം ചെയ്യാൻ യത്നിച്ചപ്പോഴാണ്. ഈ സമ്മേളനംതന്നെ തെളിയിക്കുന്നു, സ്വന്തം ആശയങ്ങൾകൊണ്ട് മറുനാടുകളെ അഭിജ്ഞമാക്കാൻ ചെയ്ത യത്നം നമ്മുടെ നാടിനെത്തന്നെ തുണയ്ക്കുമെന്ന്. എൻെറ ആശയങ്ങളെ ഞാൻ ഭാരതത്തിൽമാത്രമായി പരിമിതപ്പെടുത്തിയിരുന്നെങ്കിൽ, ഞാൻ ഇംഗ്ലണ്ടിലും അമേരിക്കയിലും പോയതുകൊണ്ട് ഇവിടെയുണ്ടായ ഫലത്തിൻെറ കാലിലൊന്നുപോലും ഉണ്ടാകാതെപോയേനേ. നമ്മുടെ മുമ്പിലുള്ള വലിയ ആദർശം ഇതാണ്, ഓരോരുത്തനും അതിനു തയ്യാറാകണം. ഭാരതം ലോകത്തെ മുഴുവൻ ആക്രമിക്കുക. ഇതിൽ കുറഞ്ഞതൊന്നുമല്ല ആ ആദർശം; അതിനു നാമെല്ലാം തയ്യാറാകണം. ഓരോ ഞരമ്പും അതിനു വേണ്ടി പിടയണം. വിദേശീയർ നമ്മുടെ നാട്ടിൽവന്നു സേനാവ്യൂഹങ്ങളുടെ ഒരു പ്രലയം സൃഷ്ടിക്കട്ടെ; അതു വകവെയ്ക്കേണ്ട: ഉത്തിഷ്ഠ ഭാരത!

നിൻെറ ആദ്ധ്യാത്മികതകൊണ്ടു ലോകത്തെ വെല്ലുക. അതേ, ഈ ഭൂമിയിൽ ആദ്യമായി പ്രഖ്യാപിക്കപ്പെട്ടതുപോലെ വിദ്വേഷത്തെ സ്നേഹം ജയിക്കണം. വിദ്വേഷത്തിന്നു തന്നെത്തന്നെ കീഴടക്കാൻ കരുത്തില്ല. ഭൗതികവാദത്തെയും അതുളവാക്കുന്ന ദുരന്തങ്ങളെയും കീഴടക്കാൻ ഒരിക്കലും ഭൗതികവാദത്തിനു ത്രാണിയില്ല. സേനകൾ സേനകളെ കീഴടക്കാൻ തുനിയുമ്പോൾ അവ ചെയ്യുന്നത് അനർത്ഥങ്ങളെ പെരുപ്പിക്കയും മനുഷ്യരാശിയെ മൃഗീകരിക്കയും മാത്രമാണ്. പാശ്ചാത്യരെ ആദ്ധ്യാത്മികത കീഴടക്കണം. ജനതകളായി നിലനില്ക്കാൻ ആദ്ധ്യാത്മികത ആവശ്യമാണെന്ന് അവർ പതുക്കെ കണ്ടുപിടിച്ചുവരികയാണ്. അവർ അത് കാത്തിരിക്കയാണ്. അതിന്നു കൊതിക്കയാണ്. വേണ്ട സംഭാരം എവിടെനിന്നുവരാനാണ്? ലോകത്തിലെ ഓരോ രാജ്യത്തിലേക്കും ഭാരതത്തിലെ മഹാസിദ്ധന്മാരുടെ സന്ദേശങ്ങളുമായി പോകാൻ തയ്യാറുള്ള ആളുകളെവിടെ? ലോകത്തിൻെറ ഓരോ മൂലയിലും ഈ സന്ദേശമെത്തിക്കുവാൻവേണ്ടി സമസ്തവും ബലികഴിക്കാനൊരുക്കമുള്ള ആളുകളെവിടെ? അത്തരം ധീരാത്മാക്കളെയാണ് സത്യപ്രചാരത്തെ തുണയ്ക്കാൻ വേണ്ടത്. ധീരന്മാരായ അത്തരം പ്രവർത്തകരെയാണ് പുറത്തു ചെന്നു വമ്പിച്ച വേദാന്തസത്യങ്ങൾ വിതരണം ചെയ്യുന്നതിൽ സഹായിക്കാൻ വേണ്ടത്. അതു ലോകത്തിൻെറ ആവശ്യമാണ്; അതില്ലെങ്കിൽ ലോകം നാശമടയും. പാശ്ചാത്യലോകമാകെത്തന്നെ നാളെ പൊട്ടിത്തെറിക്കുന്ന, നാളെ തകർന്നു തരിപ്പണമായേക്കാവുന്ന, ഒരഗ്നിപർവ്വതത്തിന്മേലാണ്. അവർ ലോകത്തിൻെറ മൂലകളെല്ലാം തിരഞ്ഞുകഴിഞ്ഞു. പക്ഷേ വിശ്രാന്തിയൊന്നും കണ്ടുകിട്ടിയിട്ടില്ല. വിഷയസുഖചഷകത്തിൻെറ അടിവരെ കുടിച്ചിട്ട് അതു വെറും മിഥ്യയാണെന്നു കണ്ടിരിക്കുന്നു. ഇതാണ്, ഭാരതത്തിൻെറ ആദ്ധ്യാത്മികാശയങ്ങൾ പാശ്ചാത്യദേശങ്ങളിൽ അങ്ങേയറ്റംവരെ തുളച്ചുകയറത്തക്കവണ്ണം പ്രവർത്തിക്കാനുള്ള സമയം. മദ്രാസ്സിലെ യുവജനങ്ങളേ, അതുകൊണ്ട് ഇതോർമ്മവെയ്ക്കണമെന്ന് ഞാൻ പ്രത്യേകമായി നിങ്ങളോടു പറയുന്നു. നാം പുറത്തേയ്ക്കു കടന്നുചെല്ലണം. നമ്മുടെ ആദ്ധ്യാത്മികതയിലും ദർശനത്തിലും കൂടി ലോകത്തെ വെല്ലണം. മറ്റു പോംവഴിയൊന്നുമില്ല. ഒന്നുകിലതു നാം ചെയ്യണം, അല്ലെങ്കിൽ തുലയണം! ജനതയുടെ ജീവിതം, പ്രബുദ്ധവും ഉത്തേജകവുമായ ജനതാജീവിതം, എളുതാക്കുന്ന ഒരേ ഒരുപാധി ഭാരതീയ ചിന്ത ലോകത്തെ വെല്ലുക എന്നതത്രേ.

അതേ സമയം മറ്റൊരു സംഗതി നാം മറക്കരുത്. ആദ്ധ്യാത്മികമായ ആശയങ്ങളിലൂടെ ലോകത്തെ വെല്ലുക എന്നതുകൊണ്ടു ഞാൻ അർത്ഥമാക്കുന്നത്, ജീവിതസന്ദായകമായ തത്ത്വങ്ങളെ വെളിയിലേക്കു കടത്തിവിടുക എന്നാണ്. മറിച്ച് നൂറ്റാണ്ടുകളായി നാം മാറോടണച്ചുവന്ന നൂറുനൂറു അന്ധവിശ്വാസങ്ങളെയെന്നല്ല. ഈ ഭൂമിയിൽനിന്ന് ഇവയൊക്കെ നാം എന്നന്നേക്കുമായി പിഴുതെറിയണം: അവ നശിച്ചേ പോകട്ടെ. നമ്മുടെ

വംശം അധഃപതിക്കാനുള്ള കാരണങ്ങളാണവ. ഇവ മസ്തിഷ്കത്തെ പതപ്പെടുത്തുകയും ചെയ്യും. ഉയർന്നതും ഉദാരവുമായ കാര്യങ്ങൾ ചിന്തിക്കാനാവാത്ത മസ്തിഷ്കത്തെ. അപൂർവ്വസർഗശക്തിയും ഓജസ്സുമറ്റ മസ്തിഷ്കത്തെ, മതത്തിൻെറ പേരിൽ നടപ്പിലിരിക്കുന്ന ക്ഷുദ്രങ്ങളായ പല പല അന്ധവിശ്വാസങ്ങളിലൂടെ സ്വയം വിഷലിപ്തമായ മസ്തിഷ്കത്തെ നാം നന്നെ സൂക്ഷിക്കണം. നമ്മുടെ ദൃഷ്ടിയിൽത്തന്നെ ഈ ഭാരതത്തിൽ പല അപകടങ്ങളുമുണ്ട്. ഇവയിലൊന്ന് നഗ്നമായ ഭൗതികവാദം; മറ്റൊന്ന് അതിനു കടകവിരുദ്ധവും നിർലജ്ജവുമായ അന്ധവിശ്വാസം. ഒന്നൊരു നീർച്ചുഴി; മറ്റേതൊരു പാറക്കെട്ട്. ഇവ രണ്ടിൽനിന്നും നാം ഒഴിഞ്ഞുമാറണം. പാശ്ചാത്യമായ അഭിജ്ഞത നിറയെ കുടിച്ചിട്ടു തനിക്കെല്ലാം അറിയാമെന്നു ചിന്തിക്കുന്ന ഒരുതരം മനുഷ്യനുണ്ട് ഇന്ന്. അവന്ന് പ്രാചീനരായ ഋഷിമാരെപ്പറ്റി ബഹു പുച്ഛമാണ്. ഹൈന്ദവചിന്തയെല്ലാം വെറും ചവറാണ്; ഹൈന്ദവ ദർശനം ശിശുജല്പനം; ഹൈന്ദവധർമ്മം വിഡ്ഢികളുടെ അന്ധവിശ്വാസം. നേരെമറിച്ച്, അഭ്യസ്തവിദ്യനായ ഒരു തരക്കാരനുമുണ്ട്. അയാൾക്ക് ഒരാശയത്തെച്ചൊല്ലി ഭ്രാന്തായിരിക്കയാണ്. അയാൾ മറ്റേ അറ്റംവരെ പാഞ്ഞെത്തി തൊട്ടതിൻെറയെല്ലാം നിമിത്തങ്ങൾ വിശദീകരിക്കാൻ വെമ്പുന്നു. തൻെറ വിശിഷ്ടജാതിയിൽപ്പെട്ടവരോടും തൻെറ വിശിഷ്ടദേവതകളോടും തൻെറ വിശിഷ്ടഗ്രാമത്തോടും ബന്ധപ്പെട്ട അന്ധവിശ്വാസങ്ങൾക്കെല്ലാം അയാൾക്കുള്ളതു ദാർശനികവും അതിഭൗതികവുമായ വ്യാഖ്യാനങ്ങളാണ്. എന്നല്ല, ഈശ്വരന്നേ അറിയാവൂ, മറ്റേതെല്ലാംതരം ബാലിശവ്യാഖ്യാനങ്ങളാണ് അയാൾക്കുള്ളതെന്ന്. അയാളെ സംബന്ധിച്ചിടത്തോളം ഓരോ ഗ്രാമത്തിലെയും ക്ഷുദ്രങ്ങളായ അന്ധവിശ്വാസങ്ങൾ വേദവിധികളാണ്. ജനതയുടെ ജീവിതം, അയാളുടെ അഭിപ്രായത്തിൽ, ഈവക വിധികൾ നടപ്പാക്കുന്നതിനെ ആശ്രയിച്ചുമാണിരിക്കുന്നത്. ഇതിനെ നിങ്ങൾ സൂക്ഷിച്ചിരിക്കണം. എൻെറ അഭിപ്രായത്തിൽ, അന്ധവിശ്വാസികളായ വിഡ്ഢികളാകുന്നതിനെക്കാൾ ഭേദം തനി നാസ്തികരാകുന്നതാണ്; കാരണം, നാസ്തികനു ജീവനുണ്ട്. അയാളെ വല്ലതുമൊന്നാക്കിത്തീർക്കാൻ കഴിയും. പക്ഷേ, അന്ധവിശ്വാസം കടന്നുകൂടിയാൽ, തലച്ചോറു പോയ്മറയും. അതു പതുത്തുതുടങ്ങും. അധഃപതനം ജീവിതത്തെ ഗ്രസിച്ചുകഴിയും. ഇതു രണ്ടും ഒഴിവാക്കണം. ചങ്കൂറ്റവും ചുണയുമുള്ള ആണുങ്ങളെയാണ് നമുക്കാവശ്യം. നമുക്കാവശ്യം രക്തത്തിൽ ഓജസ്സും സിരകളിൽ കരുത്തുമാണ്; ഇരുമ്പുപോലുള്ള മാംസപേശികളും ഉരുക്കിൽ വാർത്തെടുത്ത സിരകളുമാണ്. അല്ലാതെ പതുപ്പിക്കുന്ന, പിണുപിണുത്ത, ആശയങ്ങളല്ല. ഇവയെല്ലാം ഒഴിവാക്കുക. രഹസ്യമെല്ലാം മാറ്റിവെയ്ക്കുക. മതത്തിൽ രഹസ്യമില്ല. വേദാന്തത്തിലോ വേദത്തിലോ സംഹിതകളിലോ പുരാണങ്ങളിലോ വല്ല രഹസ്യവുമുണ്ടോ? പ്രാചീനരായ ഋഷിമാർ സ്വമതം പ്രചരിപ്പിക്കാൻ എന്തു രഹസ്യസംഘങ്ങളാണ് സ്ഥാപിച്ചത്? തങ്ങളുടെ പ്രൗഢസത്യങ്ങൾ മനുഷ്യരാശിക്കെത്തിച്ചു

കൊടുക്കാൻവേണ്ടി അവർ പ്രയോഗിച്ച ഏതു കൈയടക്കവിദ്യകളാണ് രേഖപ്പെട്ടിട്ടുള്ളത്? 'രഹസ്യ - വ്യവസായവും' അന്ധവിശ്വാസവും എപ്പോഴും ദൗർബല്യത്തിൻെറ ചിഹ്നങ്ങളാണ്; എക്കാലവും അധഃപതനത്തിൻെറയും മരണത്തിൻെറയും ചിഹ്നങ്ങളാണ്. അതിനാൽ ഇവയെ സൂക്ഷിക്കണം. കരുത്തരാകുക. തൻകാലിൽത്തന്നെ നില്ക്കുക. വമ്പിച്ച കാര്യങ്ങളുണ്ട്. ഏറ്റവും അദ്ഭുതമായ കാര്യങ്ങൾ! പ്രകൃതിയെക്കുറിച്ചുള്ള നമ്മുടെ ആശയങ്ങൾവെച്ചുകൊണ്ട് അവയെ പ്രകൃത്യതീതമെന്നു വേണമെങ്കിൽ പറയാം. എന്നാൽ ഇവയിൽ രഹസ്യമായിട്ടൊന്നുമില്ല. മതതത്ത്വങ്ങൾ രഹസ്യങ്ങളാണെന്നോ, ഹിമാലയത്തിൻെറ ഹിമശിഖരങ്ങളിൽ ഇരിക്കുന്ന ഒരു രഹസ്യസംഘത്തിൻെറ ഉടമയിൽപ്പെട്ടവയാണ് അവയെന്നോ ഈ മണ്ണിൽ ഒരിക്കലും പ്രചരിപ്പിച്ചിട്ടില്ല. ഹിമാലയത്തിൽ ഞാൻ പോയിട്ടുണ്ട്. നിങ്ങൾ അവിടെ പോയിട്ടില്ലല്ലോ. നിങ്ങളുടെ വീടുകളിൽനിന്ന് ബഹുശതം കാതങ്ങൾക്കപ്പുറത്താണ് ഹിമാലയം. സന്ന്യാസിയായ ഞാൻ കഴിഞ്ഞ പതിന്നാലു കൊല്ലമായി നടക്കുകയാണ്. ഒരിടത്തും രഹസ്യസംഘങ്ങളില്ല തന്നെ. ഈവക അന്ധവിശ്വാസങ്ങളുടെ പിന്നാലെ പാഞ്ഞുചെല്ലരുത്. തനി നാസ്തികരാകുന്നതാണ് തമ്മിൽ ഭേദം, നിങ്ങൾക്കും നിങ്ങളുടെ വംശത്തിന്നും. എന്തുകൊണ്ടെന്നാൽ, അപ്പോഴും, നിങ്ങൾക്കു കരുത്തു കാണും. ഇവയാകട്ടെ അധഃപതനമാണ്, മരണമാണ്. ഈവക അന്ധവിശ്വാസങ്ങൾക്കായി കരുത്തുള്ള മനുഷ്യർ സമയം പാഴാക്കരുത്; ലോകത്തിലെ ഏറ്റവും ജീർണ്ണിച്ച അന്ധവിശ്വാസങ്ങൾ വ്യാഖ്യാനിക്കാൻ അന്യാപദേശങ്ങൾ തേടി സമയം ചെലവഴിക്കരുത്; ഇതു മനുഷ്യവംശത്തിനുതന്നെ ലജ്ജാവഹമാണ്. ചുണയുള്ളവരാകണം. എല്ലാം ആവിധം വ്യാഖ്യാനിക്കാൻ നോക്കേണ്ട. നമുക്ക് അന്ധവിശ്വാസങ്ങൾ പലതുണ്ടെന്നതാണ് വസ്തുസ്ഥിതി. നമ്മുടെ ശരീരത്തിൽ പല പാടുകളും വ്രണങ്ങളുമുണ്ട്. ഇവയൊക്കെ ഛേദിക്കണം. മുറിച്ചു തള്ളണം, നശിപ്പിക്കണം. പക്ഷേ ഇവയൊന്നും നമ്മുടെ മതത്തെ, നമ്മുടെ ജനതാജീവിതത്തെ, നമ്മുടെ ആദ്ധ്യാത്മികതയെ, നശിപ്പിക്കില്ല. മതതത്ത്വങ്ങളെല്ലാം സുരക്ഷിതമാണ്. കറുത്ത ഈ പുള്ളികൾ എത്രവേഗം നാം കഴുകിമാറ്റുന്നുവോ അത്രയേറെ മെച്ചത്തിൽ, അത്രയേറെ ശ്ലാഘ്യമായി, ആ തത്ത്വങ്ങൾ തിളങ്ങും. അവയെ മുറുകെ പിടിക്കണം.

ഓരോ മതവും, അതാണ് ഈ ലോകത്തിൽ ഒരേ വിശ്വമതമെന്ന് അവകാശപ്പെടുന്നതു കേൾക്കാം. ഒന്നാമതായി എനിക്കു പറയാനുള്ളത് അങ്ങനെ ഒരു വസ്തുവില്ലെന്നാണ്. എങ്കിലും അത്തരത്തിലൊന്നാണെന്ന് അവകാശപ്പെടാൻ കഴിവുള്ള ഒരു മതമുണ്ടെങ്കിൽ അതു നമ്മുടെ മതമല്ലാതെ മറ്റൊന്നല്ലതന്നെ. കാരണം, മറ്റു മതങ്ങളെല്ലാം വല്ല വ്യക്തിയെയോ വ്യക്തികളെയോ ആശ്രയിച്ചാണ് നില്ക്കുന്നത്. ഐതിഹാസികവ്യക്തി എന്നു കരുതപ്പെടുന്ന ഒരുവൻെറ ജീവിതത്തിനു ചുറ്റുമായിട്ടാണ് മറ്റു മതങ്ങളെല്ലാം പടുത്തിട്ടുള്ളത്. മതത്തിൻെറ കരുത്തെന്നു വിചാരിച്ചു

വരുന്ന അത് വാസ്തവത്തിൽ അതിൻെറ ദൗർബല്യമാണ്. എന്തുകൊണ്ടെന്നാൽ ആ വ്യക്തിയുടെ ഐതിഹാസികതയെ തകർത്താൽ ആ സൗധമാകെ തകർന്നു നിലംപറ്റുകയായി. മഹാന്മാരായ മതപ്രതിഷ്ഠാപകരുടെ ജീവിതങ്ങളിൽ പകുതിയും തച്ചുടയ്ക്കപ്പെട്ടിരിക്കുന്നു. മറ്റേപ്പകുതി ഗുരുതരമായ സംശയത്തിനു വിഷയമായിരിക്കയുമാണ്. ഈ നിലയിൽ അവരുടെ വാക്കുകളുടെമാത്രം പിൻബലമുള്ള സത്യങ്ങളെല്ലാം കാറ്റിൽപ്പറത്തപ്പെട്ടിരിക്കുന്നു. നേരേമറിച്ച്, നമ്മുടെ മതതത്ത്വങ്ങൾ അവരെയാരേയും ആശ്രയിച്ചല്ല നിലകൊള്ളുന്നത്. കൃഷ്ണനെ ശ്ലാഘ്യനാക്കിയത് അവിടുന്നു കൃഷ്ണനനാണ് എന്ന വസ്തുതയല്ല; മഹാനായ ഒരു വേദാന്താചാര്യനാണ് അവിടുന്ന് എന്ന വസ്തുതയത്രേ. അങ്ങനെയല്ലായിരുന്നെങ്കിൽ അവിടത്തെ നാമധേയവും, ബുദ്ധൻെറയെന്നപോലെ, ഭാരതത്തിൽനിന്നു തിരോഭവിച്ചേനേ. അങ്ങനെ നമ്മുടെ ഭക്തി എക്കാലവും തത്ത്വങ്ങളോടാണ്, വ്യക്തികളോടല്ല. തത്ത്വങ്ങളുടെ മൂർത്തഭാവങ്ങൾ, ദൃഷ്ടാന്തങ്ങൾമാത്രമാണ് വ്യക്തികൾ. തത്ത്വങ്ങളുണ്ടെങ്കിൽ ആയിരവും ദശലക്ഷവും വ്യക്തികൾ വന്നുകൊള്ളും. തത്ത്വങ്ങൾ സുരക്ഷിതമാണെങ്കിൽ, ബുദ്ധനെപ്പോലുള്ള വ്യക്തികൾ നൂറും ആയിരവുമായി ഉണ്ടായിക്കൊള്ളും. മറിച്ച്, തത്ത്വം നശിക്കയും മറക്കപ്പെടുകയും ചെയ്തിട്ടും, ജനതയുടെ ജീവിതമാകമാനം വല്ല ഐതിഹാസികവ്യക്തിയെയും ചുറ്റിനില്ക്കാനൊരുമ്പെട്ടാൽ ആ മതത്തിൻെറ കഥ പരിതാപകരമാണ്. ആ മതത്തിന് അപകടമാണ് വന്നുകൂടുക. നമ്മുടെ മതംമാത്രമേ ഒരു വ്യക്തിയെയോ വ്യക്തികളെയോ ആശ്രയിക്കാതുള്ളു. അതു തത്ത്വങ്ങളിലാണ് അടിയുറച്ചുനില്ക്കുന്നത്. അതോടൊപ്പം അതിൽ ദശലക്ഷം വ്യക്തികൾക്ക് ഇടം നല്കുന്നുമുണ്ട്. വ്യക്തികളെ അവതരിപ്പിക്കുവാൻ വേണ്ടത്ര ഉപപത്തിയുണ്ട്; പക്ഷേ അവരോരോരുത്തനും തത്ത്വങ്ങളെ ഉദാഹരിക്കണമെന്നുമാത്രം. ഇതു മറന്നുകൂടാ; നമ്മുടെ മതത്തിൻേറതായ ഈ തത്ത്വങ്ങളെല്ലാം സുരക്ഷിതമാണ്. നാമോരോരുത്തൻെറയും ജീവിതകൃത്യം, അവയെല്ലാം സുരക്ഷിതമാക്കിവെയ്ക്കയും യുഗങ്ങളിലെ മാലിന്യങ്ങൾ അവയിൽ വന്നടിയാതെ സൂക്ഷിക്കയുമാകണം. നമ്മുടെ വംശത്തിനു കൂടെക്കൂടെ പിടിപെട്ട അധഃപതനമൊക്കെയുണ്ടായിട്ടും, ഈ വേദാന്തതത്ത്വങ്ങൾ ഒരിക്കലും മലിനപ്പെട്ടില്ലെന്ന വസ്തുത അദ്ഭുതമാണ്. ആരും എത്ര നീചനും, അവയ്ക്കുമേൽ ചെളിവാരിയെറിയാൻ ധൈര്യപ്പെട്ടില്ല. നമ്മുടെ മതഗ്രന്ഥങ്ങളാണ് ലോകത്തിൽ വെച്ച് ഏറ്റവും ഉത്തമമായ രീതിയിൽ സൂക്ഷിക്കപ്പെട്ടിട്ടുള്ളത്. മറ്റു ഗ്രന്ഥങ്ങളോടു തുലനം ചെയ്യുമ്പോൾ കാണാം, അവയിൽ പ്രക്ഷേപങ്ങളും ഗ്രന്ഥനാലികളുടെ ഒടിച്ചുമടക്കലും ചിന്താസാരത്തിൻെറ ഉന്മൂലനവും ഉണ്ടായിട്ടില്ലെന്ന്. തുടക്കത്തിൽ എങ്ങനെയിരുന്നുവോ അതുപോലെതന്നെ, മനുഷ്യൻെറ മനസ്സിനെ ആദർശത്തിലേക്ക്, ലക്ഷ്യത്തിലേക്ക്, നയിച്ചുകൊണ്ട് അതു നിലകൊള്ളുന്നു.

പല വ്യാഖ്യാതാക്കന്മാരും ഈ ഗ്രന്ഥങ്ങൾ വ്യാഖ്യാനിച്ചിട്ടുണ്ട്. വലിയ ആചാര്യന്മാർ ഇവയെ പ്രചരിപ്പിച്ചിട്ടുണ്ട്. പല മതവിഭാഗങ്ങൾ ഇവയിൽ അടിയുറച്ചിട്ടുണ്ട്. ഈ വേദഗ്രന്ഥങ്ങളിൽ പരസ്പരം പൊരുത്തപ്പെടാത്തതെന്നു തോന്നുന്ന പല ആശയങ്ങളും കാണുന്നുണ്ട്. ചില വാക്യങ്ങൾ തികച്ചും ദ്വൈതപരമാണ്. മറ്റു ചിലതു തികച്ചും അദ്വൈതപരവും. ദ്വൈതിയായ വ്യാഖ്യാതാവ്, കൂടുതൽ വിവേകമില്ലാത്തതിനാൽ, അദ്വൈത വാക്യങ്ങളുടെ തലയ്ക്കു കിഴുക്കാൻ കൊതിക്കുന്നു. ഇവയൊക്കെ ദ്വൈതാർത്ഥത്തിൽ വ്യാഖ്യാനിക്കാൻ പ്രചാരകന്മാരും പുരോഹിതന്മാരും വെമ്പുന്നു. ദ്വൈതപരമായ വാക്യങ്ങളോട് അദ്വൈതിയായ വ്യാഖ്യാതാവ് ഇതേ മട്ടിൽ പെരുമാറുന്നു. ഇതു വേദങ്ങളുടെ കുറ്റമല്ലതാനും. വേദങ്ങളെല്ലാം ദ്വൈതപരമാണെന്നു തെളിയിക്കാൻ ശ്രമിക്കുന്നതു വിഡ്ഢിത്തമാണ്. ഒപ്പംതന്നെ വിഡ്ഢിത്തമാണ്, വേദങ്ങളെല്ലാം അദ്വൈതപരവുമാണെന്നു കാട്ടാൻ തുനിയുന്നതും. അവ ദ്വൈതപരവും അദ്വൈതപരവുമാണ്. കൂടുതൽ പുതുമയുള്ള ആശയങ്ങളുടെ വെളിച്ചത്തിൽ നമുക്ക് ഇന്ന് അവ കൂടുതൽ സുഗമമാണ്. മനസ്സിൻെറ വികാസത്തിനു ദ്വൈതപരവും അദ്വൈതപരവുമായ ആശയങ്ങൾ ആവശ്യമാണെന്ന നിഗമനത്തിലെത്തിക്കുന്ന വിവിധാശയങ്ങൾ മാത്രമാണ് അവ. അതുകൊണ്ടുതന്നെയാണ് വേദങ്ങൾ അവയെ പ്രചരിപ്പിക്കുന്നതും. മനുഷ്യരാശിയോടുള്ള കാരുണ്യംകൊണ്ട് കൂടുതൽ ഉയർന്ന ലക്ഷ്യത്തിലെത്താൻ പലപടികൾ കാട്ടിത്തരുകയാണ് വേദങ്ങൾ. കുട്ടികളെ മോഹിപ്പിക്കാൻ പരസ്പരവിരുദ്ധങ്ങളും വ്യർത്ഥങ്ങളുമായ വാക്കുകൾ പ്രയോഗിക്കുന്നു എന്നല്ല. കുട്ടികൾക്കുമാത്രമല്ല, പ്രായമായവരിൽ പലർക്കും അവ ആവശ്യമാണ്. നമുക്കു ശരീരമുള്ളിടത്തോളം കാലം, ശരീരംതന്നെ നാമെന്ന ആശയം നമ്മെ വ്യാമോഹിപ്പിക്കുന്നിടത്തോളം കാലം പുരുഷവിധനായ ഒരീശ്വരൻ നമുക്കു കൂടിയേ തീരു. ഈ ആശയങ്ങളെല്ലാം നമുക്കുണ്ടെങ്കിൽ, രാമാനുജൻ തെളിയിച്ചപോലെ, ഈശ്വരനെയും പ്രകൃതിയെയും ജീവനെയും പറ്റിയുള്ള ആശയങ്ങളും കൈക്കൊള്ളേണ്ടിവരും. ഇതിലൊന്ന് (ജീവനെന്നത്) കൈക്കൊണ്ടാൽ, ആ ത്രികോണമാസകലം കൈക്കൊള്ളേണ്ടിവരും - ഇതൊഴിവാക്കാവതല്ല. അതിനാൽ ബാഹ്യലോകം കാണുന്നിടത്തോളം കാലം, പുരുഷവിധനായ ഒരീശ്വരനെയും ആത്മാവിനെയും തള്ളിക്കളയുന്നതു തനിഭ്രാന്താണ്. എന്നാൽ സിദ്ധന്മാരുടെ ജീവിതത്തിൽ മനുഷ്യമനസ്സു സ്വപരിമിതികളെ അതിവർത്തിക്കുന്ന, മനുഷ്യൻ പ്രകൃതിക്കുമപ്പുറം പോകുന്ന, മുഹൂർത്തങ്ങളുണ്ടാകാം. പ്രകൃതിക്കപ്പുറത്തെ ആ മണ്ഡലത്തെപ്പറ്റിയാണ് ശ്രുതി പ്രഖ്യാപിക്കുന്നത്, 'എവിടെ നിന്നാണോ മനസ്സോടൊത്തു വാക്കുകളും ചെന്നെത്താതെ പിൻവാങ്ങുന്നത്', 'അവിടെ കണ്ണിനോ വാക്കിനോ മനസ്സിനോ എത്താവതല്ല', 'അതറിയാമെന്നോ അറിഞ്ഞുകൂടെന്നോ പറയാവതല്ല' എന്ന്. അവിടെ മനുഷ്യാത്മാവു സ്വപരിമിതികളെ അതിവർത്തി

ക്കുന്നു. അപ്പോൾ മാത്രമാണ് അദ്വൈതഭാവന മനുഷ്യാത്മാവിൽ വെട്ടിത്തിളങ്ങുന്നത്, 'ഞാനും പ്രപഞ്ചം മുഴുവനും ഒന്നുതന്നെ; ഞാനും ബ്രഹ്മവും ഒന്നുതന്നെ,' എന്ന്. ഈ നിഗമനത്തിലെത്തുക ജ്ഞാനത്തിലൂടെയും ദർശനത്തിലൂടെയും മാത്രമല്ലെന്നും കാണാം. അതിൻെറ ചില അംശങ്ങളിലെത്തിയതു പ്രേമപ്രഭാവത്തിലൂടെയാണ്. ഭാഗവതത്തിൽ നാം വായിക്കുന്നു, 'കൃഷ്ണൻ മറഞ്ഞ് അദ്ദേഹത്തിൻെറ വേർപാടിൽ ഗോപികമാർ വിലപിക്കെ അവരുടെ മനസ്സിനെ കൃഷ്ണനെക്കുറിച്ചുള്ള ചിന്ത ഒട്ടേറെ വിവശമാക്കി. ഒടുവിൽ അവരിലോരോരുത്തിയും സ്വശരീരംതന്നെ മറന്നു സ്വയം കൃഷ്ണനെന്നു നിനച്ചു. പിന്നെ, സ്വയം അണിഞ്ഞൊരുങ്ങി കൃഷ്ണനെപ്പോലെ ലീലാവിലാസത്തിനൊരുങ്ങി' എന്ന്. അങ്ങനെ ഈ താദാത്മ്യം പ്രേമത്തിലൂടെയും കൈവരുമെന്നു ധരിക്കാം. പ്രാചീനകാലത്തു പേഴ്സ്യയിലെ ഒരു സൂഫികവി ഒരു കവിതയിൽ പറയുകയാണ്: ഞാൻ പ്രാണനാഥൻെറ അടുത്തുചെന്നു; കതക് അടച്ചതായി കണ്ടു. കതകിൽ തട്ടി. ഉള്ളിൽനിന്നൊരു ശബ്ദം വന്നു 'ആരവിടെ?' ഞാൻ മറുപടി കൊടുത്തു: 'ഞാൻതന്നെ.' കതകു തുറന്നില്ല. ഞാൻ രണ്ടാമതും ചെന്നു കതകിൽത്തട്ടി. അതേ സ്വരത്തിൽ ചോദ്യമുണ്ടായി: 'ആരവിടെ?' 'ഞാൻ ഇന്ന ആളാണ്.' കതകു തുറന്നില്ല. മൂന്നാമതും ചെന്നു. അതേ ചോദ്യം - 'ആരവിടെ?' 'പ്രിയതമ, നീതന്നെ ഞാൻ.' അപ്പോൾ കതകു തുറന്നു.

അങ്ങനെ പല ഘട്ടങ്ങളാണുള്ളത്. അവയെപ്പറ്റി വാദിക്കേണ്ടതില്ല. നമുക്കു ബഹുമാന്യരായ പഴയ വ്യാഖ്യാതാക്കന്മാരുടെ ഇടയിൽ വിവാദങ്ങളുണ്ടാവാം. അറിവിന്നതിരില്ല. പണ്ടോ ഇന്നോ വല്ലവരുടെയും സ്വകാര്യസമ്പത്തായിരുന്ന - സർവ്വജ്ഞതയില്ല. പൊയ്പോയ കാലങ്ങളിൽ സിദ്ധന്മാരും ഋഷിമാരും ഉണ്ടായിരുന്നെങ്കിൽ, ഇന്നും അങ്ങനെ പലരുമുണ്ടെന്നു തീർച്ചപ്പെടുത്തുകയേ വേണ്ടു. പഴയ കാലങ്ങളിൽ വ്യാസന്മാരും വാല്മീകിമാരും ശങ്കരാചാര്യന്മാരുമുണ്ടായിരുന്നെങ്കിൽ, നിങ്ങളിൽ ഒരോരുത്തനും ഓരോ ശങ്കരാചാര്യരായിക്കൂടേ? നമ്മുടെ മതത്തെപ്പറ്റി എപ്പോഴും ഓർക്കേണ്ട മറ്റൊരു വസ്തുതയാണിത്. മറ്റു മതഗ്രന്ഥങ്ങളുടെ പ്രാമാണ്യത്തിൻെറ ഉറവിടം അന്തഃപ്രബോധമാണ്. പക്ഷേ ഈ അന്തഃപ്രബോധം വളരെക്കുറച്ചു പേർക്കുമാത്രമുള്ളതായിട്ടാണിരിപ്പ്. അവരിലൂടെയാണ് സാമാന്യജനത്തിലേക്കു സത്യം വരുന്നത്. അവരെ നാമൊക്കെ അനുസരിച്ചുകൊള്ളണം. നസ്സറത്തിലെ യേശുവിനു സത്യം കൈവന്നു; അദ്ദേഹത്തെ നാമൊക്കെ അനുസരിച്ചുകൊള്ളണം. മന്ത്രദ്രഷ്ടാക്കളായ, ആശയദർശികളായ ഭാരതീയ ഋഷിമാർക്കും സത്യം കൈവന്നു; ഭാവിയിലുള്ളവർക്കും അതു കൈവരും. പ്രഭാഷണക്കാർക്കും, ഗ്രന്ഥമുരുക്കഴിക്കുന്നവർക്കും പണ്ഡിതന്മാർക്കും ഭാഷാശാസ്ത്രജ്ഞന്മാർക്കുമല്ല, ആശയദർശികൾക്കാണ് സത്യം കൈവരുന്നത്. ഏറിയ പ്രവചനത്തിലൂടെയോ, അത്യുത്കൃഷ്ടമായ മേധയിലൂടെയോ മതഗ്രന്ഥത്തിലൂടെയോ അല്ല ആത്മപ്രാപ്തി ഉണ്ടാകുന്നത്.

ഇങ്ങനെ പറയുന്നതു മതഗ്രന്ഥങ്ങൾതന്നെയാണ്. ഇത്ര ധീരമായ ഒരു പ്രമേയം വേദാദ്ധ്യയനത്തിലൂടെപോലും ആത്മപ്രാപ്തി ശക്യമല്ലെന്ന പ്രമേയം - മറ്റേതെങ്കിലും മതഗ്രന്ഥങ്ങളിൽ കാണാനുണ്ടോ? ഹൃദയം തുറക്കണം. പള്ളിയിൽ പോകലോ, നെറ്റിക്കുറിയിടലോ, ഒരു സവിശേഷ മട്ടിൽ ആടയണിയലോ അല്ല മതം. മാരിവില്ലിൻെറ നിറങ്ങളെല്ലാം സ്വയം പൂശിക്കൊള്ളൂ. പക്ഷേ ഹൃദയം തുറന്നില്ലെങ്കിൽ, ഈശ്വരനെ സാക്ഷാത്കരിച്ചില്ലെങ്കിൽ, അതൊക്കെ വ്യർത്ഥം. ഒരുവനു ഹൃദയത്തിൻെറ നിറം വന്നുകഴിഞ്ഞാൽപ്പിന്നെ മറ്റു ബാഹ്യവർണ്ണങ്ങളൊന്നും വേണ്ട. അതാണ് വാസ്തവമായ മതാനുഭൂതി. നിറങ്ങളും മറ്റും നമ്മെ തുണയ്ക്കുന്ന നിലയിൽ നന്നെന്ന കാര്യം മറക്കരുത്. അത്രത്തോളം അവയ്ക്കു സ്വാഗതം നല്കണം. എന്നാൽ അവ അധഃപതിപ്പിക്കാനിടയുണ്ട്: തുണയ്ക്കുന്നതിനുപകരം അവ തടഞ്ഞേക്കും; ബാഹ്യമായ ചടങ്ങുകളും മതവും ഒന്നാണെന്നു കരുതിയേക്കും. ആദ്ധ്യാത്മികജീവിതം ക്ഷേത്രത്തിൽ പോകുന്നതുമാത്രമായിത്തീരുന്നു. മതജീവിതം പുരോഹിതന്മാർക്കു ദക്ഷിണ നല്കുന്നതുമാത്രമായിത്തീരുന്നു. ഇതൊക്കെ അപായമയവും ദോഷബഹുലവുമാണ്; ഉടനടി തടയപ്പെടേണ്ടവയാണ്. ബാഹ്യേന്ദ്രിയങ്ങൾ നല്കുന്ന ജ്ഞാനംപോലും മതമല്ലെന്നു നമ്മുടെ മതഗ്രന്ഥങ്ങൾ കൂടെക്കൂടെ വിളിച്ചുപറയുന്നുണ്ട്. കൂടസ്ഥമായ ഒന്നിനെ അനുഭവത്തിൽ കൊണ്ടുവരുന്നതെന്തോ അതാണ് മതം. ഓരോരുത്തന്നുമുള്ള മതം അതാണ്. പരമസത്യം സാക്ഷാത്കരിക്കുന്നവൻ, സ്വഭാവത്തിൽ ആത്മാവിനെ സാക്ഷാത്കരിക്കുന്നവൻ, ഈശ്വരനെ മുഖത്തോടുമുഖം കാണുന്നവൻ, ഓരോ വസ്തുവിലും ഈശ്വരനെ മാത്രം കാണുന്നവൻ, ഋഷിയായിരിക്കുന്നു. ഋഷിയാകാത്തിടത്തോളം കാലം നിങ്ങൾക്കു മതജീവിതം എന്നൊന്നില്ല. അപ്പൊഴേ നിങ്ങളുടെ മതം തുടങ്ങൂ. ഇപ്പോൾ വെറും ഒരുക്കംമാത്രം. അപ്പോൾ നിങ്ങൾക്കു മതോദയമാകും. ഇപ്പോൾ നിങ്ങൾ ബുദ്ധിക്കസർത്തുകളിലും ശാരീരിക പീഡനങ്ങളിലുംകൂടി കടന്നുപോകുകമാത്രമാണ്.

അതിനാൽ മോക്ഷേച്ഛുക്കളെല്ലാം ഋഷിത്വത്തിലൂടെ കടന്നുപോകണം; മന്ത്രദ്രഷ്ടാക്കളാകണം. ഈശ്വരനെ കാണണം എന്നത്രേ നമ്മുടെ മതം വ്യക്തമായി, സ്പഷ്ടമായി, അനുശാസിക്കുന്നതെന്നു നാം ഓർക്കേണ്ടതുണ്ട്. അതാണ് മോക്ഷം; അതാണ് നമ്മുടെ ശാസ്ത്രങ്ങൾ നിശ്ചയിച്ച നിയമം. അപ്പോൾ, ശാസ്ത്രങ്ങളിൽ സ്വന്തം കണ്ണുകൊണ്ടു നോക്കാനും, സ്വയം അവയുടെ അർത്ഥം ധരിക്കാനും, നമ്മുടെ ആവശ്യങ്ങളെ അപഗ്രഥിക്കാനും, സ്വതന്ത്രമായി സത്യം മനസ്സിലാക്കാനും നമുക്ക് എളുപ്പമാകും. ഇതാണ് കർത്തവ്യം. ഒപ്പം പ്രാചീനരായ ഋഷിമാരെ, അവർ ചെയ്തതിനെല്ലാംവേണ്ടി, പൂർണ്ണമായി സമാദരിക്കയും വേണം. പ്രാചീനരായ ആ ഋഷിമാർ മഹാന്മാരായിരുന്നു. എന്നാൽ നമുക്കു കൂടുതൽ മഹത്ത്വം ആർജ്ജിക്കേണ്ടിയിരിക്കുന്നു. കഴിഞ്ഞ കാലത്ത് അവർ വമ്പിച്ച കാര്യമാണ്

ചെയ്തിട്ടുള്ളത്; പക്ഷേ അതിലും വമ്പിച്ച കാര്യമാണ് നമുക്കു ചെയ്യാനുള്ളത്. പ്രാചീനഭാരതത്തിൽ ശതക്കണക്കിനാണ് ഋഷിമാരുണ്ടായിരുന്നത്; നമുക്കു ദശലക്ഷക്കണക്കിനുണ്ടാകും - അങ്ങനെയാണുണ്ടാകാൻ പോകുന്നത്. നിങ്ങളോരോരുത്തനും എത്ര വേഗം ഇതു വിശ്വസിക്കുന്നുവോ അത്രയും കൂടുതൽ നന്മയാണ് ഭാരതത്തിനും ലോകത്തിനും. നിങ്ങൾ എന്തു വിശ്വസിക്കുന്നുവോ നിങ്ങൾ അതായിത്തീരും. സിദ്ധന്മാരാണെന്നു സ്വയം വിശ്വസിച്ചാൽ നിങ്ങൾ സിദ്ധന്മാരാവും. നിങ്ങളെ തടസ്സപ്പെടുത്താൻ ഒന്നുമില്ല. എന്തുകൊണ്ടെന്നാൽ, തമ്മിൽ തെറ്റി കലഹിക്കുന്നതായി തോന്നുന്ന നമ്മുടെ മതവിഭാഗങ്ങൾക്കെല്ലാംകൂടി പൊതുവേ ഒരു സിദ്ധാന്തമുണ്ടെങ്കിൽ അതിതാണ്: ആത്മാവിലിപ്പോഴേ ഉണ്ട് എല്ലാ മഹിമയും പ്രഭാവവും വിശുദ്ധിയും. രാമാനുജൻ പറയുന്നു, ആത്മാവു ചിലപ്പോൾ സങ്കോചിക്കയും വികസിക്കയും ചെയ്യുമെന്ന്. ശങ്കരൻ പറയുന്നു, ആത്മാവു മോഹത്തിനടിപ്പെടുന്നു എന്ന്. ഈ വ്യത്യാസങ്ങൾ വകവെയ്ക്കേണ്ടതില്ല. പ്രഭാവം അവിടെത്തന്നെ ഉണ്ടെന്ന സത്യം എല്ലാവർക്കും അഭിമതമാണ്. ഒരു സാദ്ധ്യതയായോ യാഥാർത്ഥ്യമായോ അതവിടെയുണ്ട്. എത്ര വേഗം നിങ്ങളതു വിശ്വസിക്കുന്നുവോ അത്രയുമേറെ നിങ്ങൾക്കതു നന്ന്. പ്രഭാവങ്ങളെല്ലാം നിങ്ങളിലുണ്ട്. നിങ്ങൾക്കെന്തും ഏതും ചെയ്യാൻ കഴിവുണ്ട്. അതു വിശ്വസിക്കുക. 'ദുർബലരാണ് ഞങ്ങൾ' എന്നു കരുതരുത്. പകുതി ബുദ്ധികെട്ട ഭ്രാന്തരാണ് ഞങ്ങൾ എന്നു കരുതരുത്. നമ്മിലധികം പേരും ഈയിടെ ചെയ്യുന്നതതാണ്. മറ്റാരുടെയും നേതൃത്വമില്ലാതെ, എല്ലാം നിങ്ങൾക്കു ചെയ്യാൻ കഴിയും. പ്രഭാവങ്ങളെല്ലാം അവിടെയുണ്ട്; എഴുന്നേറ്റുനിന്നു നിങ്ങളിലുള്ള ദിവ്യതയെ ആവിഷ്കരിക്കുക.

# വേദാന്തം

(1897 നവംബർ 12 -ാംനു ലാഹോർകോളേജിൽവെച്ചു ചെയ്ത പ്രഭാഷണം)

നാം ജീവിക്കുന്നതു രണ്ടു ലോകങ്ങളിലാണ്; ഒന്നു ബാഹ്യവും മറ്റേത് ആഭ്യന്തരവും. പഴയ കാലംമുതൽ മനുഷ്യൻെറ പുരോഗതി ഈ രണ്ടു ലോകങ്ങളിലും മിക്കവാറും സമാന്തരരേഖകളിലൂടെയാണുണ്ടായിട്ടുള്ളത്. അന്വേഷണം തുടങ്ങിയതു ബാഹ്യലോകത്തിലാണ്; ഗംഭീരമായ പ്രശ്നങ്ങൾക്കെല്ലാം ബാഹ്യപ്രകൃതിയിൽനിന്ന് ഉത്തരം കിട്ടണമെന്ന് മനുഷ്യൻ ആദ്യമാഗ്രഹിച്ചു. സൗന്ദര്യത്തിനും ഉദാത്തതയ്ക്കും വേണ്ടിയുള്ള ദാഹത്തിനു മനുഷ്യൻ ഉപശാന്തി തേടിയതു തൻെറ ചുറ്റുപാടുകളിൽനിന്നു തന്നെയാണ്. തന്നെയും, തൻെറ ഉള്ളിലുള്ള പൊരുളിനെയും സ്ഥൂലത്തിൻേറതായ ഭാഷയിൽ പ്രകാശിപ്പിക്കാൻ അവനാഗ്രഹിച്ചു. കിട്ടിയ ഉത്തരങ്ങൾ ഗംഭീരങ്ങളുമായിരുന്നു; അതായത്, ഈശ്വരനെയും ആരാധനയെയും പറ്റിയുള്ള ഏറ്റവും അദ്ഭുതങ്ങളായ ആശയങ്ങൾ; സൗന്ദര്യത്തിൻെറ ഏറ്റവും ആനന്ദസാന്ദ്രമായ ആവിഷ്കാരങ്ങൾ. ബാഹ്യലോകത്തിൽനിന്ന് ഉദാത്തമായ ആശയങ്ങൾ വരുകതന്നെ ചെയ്തു. എന്നാൽ മനുഷ്യരാശിക്കുവേണ്ടി പിന്നീടു ഉന്മീലിതമായ മറ്റേ ലോകം കുറേക്കൂടി കൂടിയതോതിൽ ഉദാത്തവും സുന്ദരവും അനന്തവ്യാപകവുമായ ഒരു പ്രപഞ്ചത്തെ അവൻെറ മുന്നിൽ പരത്തി. വേദങ്ങളിലെ കർമ്മകാണ്ഡത്തിൽ മതത്തെപ്പറ്റി അത്യാശ്ചര്യങ്ങളായ ആശയങ്ങൾ ഉൾപ്പെട്ടിട്ടുള്ളതു കാണാം. പ്രപഞ്ചത്തിൻെറ സ്രഷ്ടാവും പാലകനും സംഹർത്താവുമായ ഒരു സർവശക്തനെപ്പറ്റിയുള്ള അത്യാശ്ചര്യാശയങ്ങൾ നമുക്കു നല്കപ്പെട്ടിട്ടുണ്ട്. ഇവിടുത്തെ ഭാഷ പലപ്പോഴും ആത്മാവിനെ അങ്ങേയറ്റം മഥിക്കുവാൻ പോന്നതുമാണ്. ഋഗ്വേദസംഹിതയിൽ സൃഷ്ടിക്കുമുമ്പുള്ള അവ്യാകൃതാവസ്ഥയെ വർണ്ണിക്കുന്ന ആ അത്യദ്ഭുതശ്ലോകം നിങ്ങളിൽ അധികംപേരും ഒരുപക്ഷേ ഓർമ്മിക്കുന്നുണ്ടാകും. ഒരുപക്ഷേ ഇതുവരെ ഉണ്ടായിട്ടുള്ള വർണ്ണനകളിൽവെച്ച് അത് ഏറ്റവും ഉദാത്തമാണെന്നു വരാം. ഇതൊക്കെയാണെങ്കിലും, അതു ബാഹ്യമായ ഉദാത്തതയുടെ ആലേഖനമാണെന്നു കാണാം; ഇനിയും, അതു സ്ഥൂലമായിരിക്കുന്നേ ഉള്ളു. ഭൗതികമായ എന്തോ ഒന്ന് അതിൽ പറ്റിയിട്ടുണ്ട്. ഭൗതികഭാഷയിലുള്ള, പരിമിതത്വത്തിൻെറ ഭാഷയിലുള്ള, അനന്തതയുടെ ഒരാവിഷ്കാരമായിട്ടേ അതവശേഷിക്കുന്നുള്ളു എന്നാൽ, മാംസപേശികളുടെ അപരിമിതത്വമാണത് ചിന്തയുടേതല്ലെന്ന്, കാണാം. അതിനാൽ, രണ്ടാമത്തെ വിഭാഗമായ ജ്ഞാനകാണ്ഡത്തിൽ തികച്ചും വിഭിന്നമായ ഒരു പുറപ്പാടാണുള്ളത്. പ്രപഞ്ചരഹസ്യങ്ങൾക്കു

വേണ്ടി ബാഹ്യപ്രകൃതിയിൽ നടത്തുന്ന അന്വേഷണമാണ് ആദ്യത്തേത്; ജീവിതത്തിൻെറ ഗംഭീരമായ പ്രശ്നങ്ങൾക്കുള്ള സമാധാനം ഭൗതികലോകത്തിൽനിന്നു കിട്ടാനുള്ള ഒരു പരിശ്രമം. യസ്യൈതേ ഹിമവന്തോ മഹിത്വാ- 'ആരുടെ മഹനീയതയാണോ ഈ ഹിമാലയങ്ങൾ പ്രഖ്യാപിക്കുന്നത്.' ഇതൊരു ഗംഭീരമായ ആശയംതന്നെ; പക്ഷേ, ഭാരതത്തിനു വേണ്ടത്ര ഗംഭീരമല്ലായിരുന്നു. ഭാരതീയമനസ്സിനു പിൻവാങ്ങേണ്ടിവന്നു. അന്വേഷണം മറ്റൊരു ദിക്കിലേയ്ക്കായി - ബാഹ്യത്തിൽനിന്ന് ആന്തരത്തിലേക്ക്, ഭൗതികത്തിൽനിന്ന് മാനസികത്തിലേക്ക്. അപ്പോൾ ഒരു ചോദ്യമുയർന്നു: 'മരിച്ചാൽ എന്താണ് മനുഷ്യന്നു സംഭവിക്കുന്നത്?' അസ്തീത്യേകേ നായമസ്തീതി ചൈകേ - ചിലർ പറയുന്നു അയാൾക്ക് ഉണ്മയുണ്ടെന്ന്; മറ്റു ചിലർ, അയാളുടെ കഥ കഴിഞ്ഞെന്ന്. യമരാജാവേ, ഏതാണ് സത്യമെന്നു പറഞ്ഞു തരു.' തികച്ചും വ്യത്യസ്തമാണ് ഇവിടെ കാണുന്ന പുറപ്പാട്. ബാഹ്യലോകത്തുനിന്നു കിട്ടാവുന്നതെല്ലാം ഭാരതീയമനസ്സു നേടി; എന്നാൽ അതുകൊണ്ടു സംതൃപ്തിയടഞ്ഞില്ല. കൂടുതൽ തിരക്കാനാണ് അതാഗ്രഹിച്ചത്. സ്വന്തം ആത്മാവിൽത്തന്നെ മുഴുകാൻ. അങ്ങനെ അവസാനത്തെ ഉത്തരം കൈവന്നു.

ഉപനിഷത്തുകൾ, വേദാന്തം, ആരണ്യകങ്ങൾ, അല്ലെങ്കിൽ രഹസ്യം - ഇതാണ് ഈ വേദവിഭാഗത്തിനുള്ള പേര്. ഇവിടെ മതം ബാഹ്യമായ ചടങ്ങുകൾ വെടിഞ്ഞിരിക്കയാണെന്ന് പെട്ടെന്നു കാണാം; ഭൗതികമായ ഭാഷയിലല്ല ആദ്ധ്യാത്മിക വസ്തുതകൾ പ്രതിപാദിക്കപ്പെട്ടിട്ടുള്ളതെന്നും കാണാം; മറിച്ച്, ആത്മാവിൻെറതായ ഭാഷയിൽ അതിസൂക്ഷ്മമായി, അതിസൂക്ഷ്മത്തിൻെറതായ ഭാഷയിലാണ്. ആ ഭാഷയ്ക്ക് ഇനിയും ഒരുതരം സ്ഥൂലതയും ഉണ്ടായിട്ടില്ലതന്നെ. പ്രാപഞ്ചികവിഷയങ്ങളുമായി ഇനിമേൽ സന്ധിയില്ലതന്നെ. ധൃഷ്ടവും, ധീരവും, ഇന്നത്തെ സങ്കല്പങ്ങൾക്കപ്പുറത്തു നിലകൊള്ളുന്നതുമാണ് ഉപനിഷത്തിലെ ഋഷികളുടെ മഹത്തായ മനസ്സ്. അത്, മനുഷ്യരാശിക്കു നല്കപ്പെട്ട സത്യങ്ങളിൽവെച്ച് അത്യുത്കൃഷ്ടങ്ങളെ ഒരു വിട്ടുവീഴ്ചയുമില്ലാതെ, ഒരു പേടിയുമില്ലാതെ പ്രഖ്യാപിക്കുന്നു. എൻെറ നാട്ടുകാരേ, ഇതാണ് ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കാൻ ആഗ്രഹിക്കുന്നത്. വേദങ്ങളിലെ ജ്ഞാനകാണ്ഡംപോലും ഒരു വൻകടലാണ്. അതിൻെറ ചെറിയൊരംശംപോലും ഗ്രഹിക്കാൻ പല ജീവിതങ്ങൾ വേണം. ഉപനിഷത്തുകളെപ്പറ്റി രാമാനുജൻ പറഞ്ഞിട്ടുള്ളതു ശരിതന്നെ: വേദങ്ങളുടെ ശിരസ്സും സ്കന്ധങ്ങളും മകുടവുമാണ് ഉപനിഷത്തുകൾ. ഇന്നത്തെ ഭാരതത്തിൻെറ ബൈബിളായിരിക്കയാണ് ഉപനിഷത്തുകൾ. വേദങ്ങളുടെ കർമ്മകാണ്ഡത്തോട് അത്യന്തബഹുമാനമാണ് ഹിന്ദുക്കൾക്കുള്ളത്; എന്നാൽ അനുഭവത്തിൽ, പല യുഗങ്ങളായി ശ്രുതി എന്ന വാക്കുകൊണ്ടു കുറിക്കുന്നത് ഉപനിഷത്തുകളെയാണ്, ഉപനിഷത്തുകളെ മാത്രം. വ്യാസൻ, പതഞ്ജലി, ഗൗതമൻ, ദർശനങ്ങളുടെയെല്ലാം പിതാവും

മഹാനുമായ കപിലൻപോലും, നമ്മുടെ വൻകിട ദാർശനികന്മാരെല്ലാം, തങ്ങൾ എഴുതുന്നതിനു തെളിവു വേണ്ടപ്പോഴൊക്കെ അതു കണ്ടെത്തിയത് ഉപനിഷത്തുകളിലാണെന്നും മറ്റൊരിടത്തുമല്ലെന്നും നമുക്കറിയാം; എന്തു കൊണ്ടെന്നാൽ അവയാണ് നിത്യസത്യങ്ങളുടെ നിത്യനിലയം.

ചിലപ്പോൾ, ചില ചുറ്റുപാടുകളിൽ, ഏതെങ്കിലും ദിക്കിൽ, ഒരു മാർഗ്ഗത്തിൽമാത്രം, സാധുവായ ചില സത്യങ്ങളുണ്ട്. ഇവ അതാതു കാലത്തുണ്ടാകുന്ന വ്യവസ്ഥകളിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത്. മറ്റു ചില സത്യങ്ങൾ മനുഷ്യസ്വഭാവത്തിൽത്തന്നെ അടിയുറച്ചവയാണ്; മനുഷ്യൻ നിലനില്ക്കുന്നേടത്തോളം ഈ സത്യങ്ങളും നിലനില്ക്കും. ഇവയേ സാർവ്വലൗകികസത്യങ്ങളാകൂ. സാമൂഹ്യമായ നമ്മുടെ ചുറ്റുപാടുകളിലും വസ്ത്രധാരണരീതികളിലും ഭക്ഷണസമ്പ്രദായത്തിലും ആരാധനാക്രമങ്ങളിലും ഭാരതത്തിലുണ്ടായ ഭേദങ്ങളൊക്കെ ഇരുന്നിട്ടും, ശ്രുതികളിലെ ഈ സാർവ്വലൗകികസത്യങ്ങൾ, അദ്ഭുതങ്ങളായ ഈ വേദാന്താശയങ്ങൾ, അവയുടെ ഉദാത്തതയിൽ അചഞ്ചലവും അജയ്യവും അജരവും അമരവുമായി നിലകൊള്ളുന്നു. ഇതു ശരിയാണെങ്കിലും, ഉപനിഷത്തുകളിൽ വികസിച്ച ആശയങ്ങളുടെയെല്ലാം ബീജങ്ങൾ കർമ്മകാണ്ഡത്തിലേ ഉപദേശിക്കപ്പെട്ടിട്ടുണ്ട്. വേദാന്തവിഭാഗങ്ങളെല്ലാം അംഗീകരിച്ച പ്രപഞ്ചവിഷയകമായ ആശയം, ഭാരതീയ ദർശനങ്ങൾക്കെല്ലാം സാമാന്യാടിസ്ഥാനമായ മനഃശാസ്ത്രം - ഇവ രണ്ടും മുൻകൂട്ടി തയ്യാറാക്കി ലോകസമക്ഷം സമർപ്പിക്കപ്പെട്ടിരുന്നു; അതുകൊണ്ട്, അദ്ധ്യാത്മകാണ്ഡമായ വേദാന്തം തുടങ്ങുന്നതിനുമുമ്പ് കർമ്മകാണ്ഡത്തെപ്പറ്റി കുറേ വാക്കുകൾ പറയേണ്ടതുണ്ട്. ഒന്നാമത്, വേദാന്തമെന്ന വാക്ക് ഏതർത്ഥത്തിലാണ് ഞാൻ ഉപയോഗിക്കുന്നതെന്നു വ്യക്തമാക്കാൻ വിചാരിക്കുന്നു.

ദൗർഭാഗ്യമെന്നു പറയട്ടെ, വേദാന്തം അദ്വൈതദർശനം മാത്രമാണെന്നൊരു തെറ്റിദ്ധാരണ നമുക്കുണ്ട്. എന്നാൽ ഇന്നു ഭാരതത്തിലുള്ള മതഗതികളേതും പഠിക്കണമെങ്കിൽ, മൂന്നു പ്രസ്ഥാനങ്ങളും ഭാരതത്തിൽ ഒരുപോലെ പ്രധാനമാണെന്ന സംഗതി എപ്പോഴും ഓർക്കേണ്ടതുണ്ട്. ഒന്നാമതു ശ്രുതികൾ: എന്റെ വിവക്ഷ ഉപനിഷത്തുകളെന്നാണ്. രണ്ടാമതു നമ്മുടെ ദർശനങ്ങളിൽവെച്ചു വ്യാസസൂത്രങ്ങൾക്കാണ് ഏറ്റവുമധികം പ്രാധാന്യം; കാരണം, അതിനുമുമ്പുണ്ടായ ദർശനങ്ങളുടെയെല്ലാം പരിപൂരണമാണ് വ്യാസസൂത്രങ്ങൾ. ഈ ദർശനങ്ങളൊന്നും പരസ്പരവിദ്ധ്വംസകങ്ങളല്ല; മറിച്ച്, ഒന്നു മറ്റൊന്നിനെ ആശ്രയിച്ചുനില്ക്കുന്നു; ഇവയിലെല്ലാം ക്രമേണ വികസിക്കുന്ന ഒരു പ്രതിപാദ്യം വ്യാസസൂത്രങ്ങളിൽ പൂർണ്ണമാകുന്നു. പിന്നീട് ഉപനിഷത്തുകൾക്കും, അദ്ഭുതമായ വേദാന്തസത്യങ്ങളെ ചിട്ടപ്പെടുത്തുന്ന സൂത്രങ്ങൾക്കുമിടയ്ക്ക്, വേദാന്തത്തിന്റെ ദിവ്യവ്യാഖ്യാനമായ ഗീത വരുന്നു.

അതുകൊണ്ട് സ്വസമ്പ്രദായശുദ്ധിക്കു പ്രാമാണ്യം നേടാൻ കൊതിക്കുന്ന മതവിഭാഗക്കാരെല്ലാം - അവർ ദ്വൈതികളോ വിശിഷ്ടാദ്വൈതികളോ ആകട്ടെ - ഉപനിഷത്തുകളും വ്യാസസൂത്രവും ഗീതയും കൈക്കൊണ്ടിരിക്കുന്നു. ഈ മൂന്നു കൂട്ടർക്കും പ്രമാണം ഈ പ്രസ്ഥാനത്രയമാണ്. ശങ്കരാചാര്യർ, രാമാനുജൻ, മധ്വാചാര്യർ, വല്ലഭാചാര്യർ, ചൈതന്യൻ എന്നിവർക്കെല്ലാം - പുതിയ മതസമ്പ്രദായങ്ങൾ സ്ഥാപിക്കാൻ ഒരുങ്ങിയവർക്കെല്ലാം - ഈ പ്രസ്ഥാനത്രയമെടുത്തു പുതുതായി വ്യാഖ്യാനിക്കേണ്ടിവന്നു. അതിനാൽ വേദാന്തമെന്ന പേര് ഉപനിഷത്തുകളിൽനിന്നുണ്ടായ ഏതെങ്കിലും ഒരു വിഭാഗത്തിനുമാത്രമായി നല്കുന്നതു ശരിയല്ല. ഇവയെല്ലാം വേദാന്തമെന്ന വാക്കുകൊണ്ടു ദ്യോതിപ്പിക്കപ്പെടുന്നു. അദ്വൈതിക്കും വിശിഷ്ടാദ്വൈതിക്കും വേദാന്തി എന്നു വിളിക്കപ്പെടാനുള്ള അവകാശം തുല്യമാണ്. ഞാൻ കുറേക്കൂടി കടന്നു പറയുന്നു, ഹിന്ദു എന്ന വാക്കിന്റെ അർത്ഥംതന്നെ വേദാന്തിയെന്നാണെന്ന്. ഓർമ്മയ്ക്കപ്പുറമുള്ള കാലംമുതൽ ഈ മൂന്നു ദർശനങ്ങളും ഭാരതത്തിൽ പ്രചരിച്ചിരുന്നു എന്ന വസ്തുത ധരിക്കാൻ ഞാൻ നിങ്ങളോടാവശ്യപ്പെടുന്നു; കാരണം, അദ്വൈതം ശങ്കരനാണ് കണ്ടുപിടിച്ചതെന്ന് നിങ്ങളാരും വിശ്വസിക്കരുത്; ശങ്കരൻ ജനിക്കുന്നതിനു പല യുഗങ്ങൾക്കുമുമ്പേ അദ്വൈതം നിലവിലുണ്ടായിരുന്നു. അതിന്റെ അന്തിമപ്രതിനിധികളിൽ ഒരാൾ മാത്രമാണദ്ദേഹം. ഇതുതന്നെ വിശിഷ്ടാദ്വൈതത്തിന്റെയും കഥ. രാമാനുജൻ ജനിക്കുന്നതിനു പല യുഗങ്ങൾക്കുമുമ്പേ അതും നിലനിന്നിരുന്നു. അദ്ദേഹം രചിച്ചിട്ടുള്ള ഭാഷ്യങ്ങളിൽനിന്നു നമുക്കതു ധരിക്കാം. മറ്റു ദർശനങ്ങളോടൊത്തു നിലനിന്നുവന്ന ദ്വൈതത്തിന്റെ സ്ഥിതിയും ഇതുതന്നെ. കൂടാതെ, എന്റെ അല്പമായ അറിവുവെച്ചുകൊണ്ട് ഞാനെത്തിച്ചേർന്ന നിഗമനം ഇവ പരസ്പരവിരുദ്ധമല്ലെന്നുമാണ്.

ഷഡ്ദർശനങ്ങളിൽ മഹത്തായ തത്ത്വങ്ങളുടെ ക്രമികമായ ഒരു വികാസം കാണുന്നത് - ഇവയുടെ സംഗീതം വളരെ പിമ്പിൽ താണ മൃദുസ്വരത്തിൽ തുടങ്ങി ഒടുക്കം വിജയനിർഭരമായ അദ്വൈതത്തിന്റെ ഗാനസ്വരമാകുന്നത് - എങ്ങനെയോ, അങ്ങനെതന്നെ മൂന്നു വേദാന്തങ്ങളിലും കാണാം; മനുഷ്യന്റെ മനസ്സ് ക്രമേണ കൂടുതൽ കൂടുതൽ ഉയർന്ന് ആദർശങ്ങളുടെ നേർക്ക് ചെല്ലുകയാണ്. ഒടുവിൽ സമസ്തവും അദ്വൈതദർശനത്തിലെ ആ അദ്ഭുതൈക്യത്തിൽ മുഴുകിപ്പോകുന്നു. അതിനാൽ ഇവ മൂന്നും പരസ്പരവിരുദ്ധമല്ല. പക്ഷേ, മറുവശത്ത് ഒട്ടേറെ ആളുകൾ ഈ അബദ്ധം കാട്ടിക്കൂട്ടിയിട്ടുണ്ടെന്ന വസ്തുത പറയാൻ ഞാൻ നിർബ്ബദ്ധനാണുതാനും: ഒരദ്വൈതാചാര്യൻ അദ്വൈതപ്രതിപാദകമായ വാക്യങ്ങൾ ഭദ്രമായി വെച്ചുപുലർത്തുന്നതും ഒപ്പം ദ്വൈതപരമോ വിശിഷ്ടാദ്വൈതപരമോ ആയ വാക്യങ്ങൾ സ്വാഭിപ്രായത്തിനൊത്തു വ്യാഖ്യാനിക്കാൻ ശ്രമിക്കുന്നതും കാണാം. ഇതുപോലെ, ദ്വൈതാചാര്യന്മാർ അദ്വൈതവാക്യ

ങ്ങളിൽ ദ്വൈതാർത്ഥം കാണാൻ വട്ടം കൂട്ടുന്നതും കാണാം. നമ്മുടെ ഗുരുക്കന്മാർ വലിയ ആളുകളുമായിരുന്നു. എങ്കിലും ഒരു ചൊല്ലുണ്ട്: 'ഗുരുവിൻെറ പോലും ദോഷങ്ങൾ എടുത്തുകാട്ടേണ്ടതുണ്ട്.' എൻെറ അഭിപ്രായം, ഈ വിഷയത്തിൽ അവർക്കു തെറ്റു പറ്റിപ്പോയെന്നാണ്. വാക്യങ്ങൾ പിടിച്ചൊടിക്കേണ്ട ആവശ്യമില്ല. മതവിഷയത്തിൽ ഒരുതരം അസത്യാചരണവും ആവശ്യമില്ല. വ്യാകരണപരവും അപാർത്ഥവുമായ വാഗ്വാദങ്ങളിൽ ഏർപ്പെടേണ്ടതില്ല. നമ്മുടെ ആശയങ്ങൾ ഉൾക്കൊള്ളാൻ ഉദ്ദേശിക്കപ്പെട്ടിട്ടില്ലാത്ത വാക്യങ്ങളിൽ അവ ഉൾക്കൊള്ളിക്കാൻ നോക്കേണ്ടതുമില്ല. നമ്മുടെ കർത്തവ്യം വ്യക്തവും ലഘുതരവുമാകും, അധികാര ഭേദമെന്ന അദ്ഭുതസിദ്ധാന്തം ധരിച്ചുകഴിഞ്ഞാൽ.

ശരിയാണ്: ഉപനിഷത്തുകളുടെ ഒരൊറ്റ പ്രതിപാദ്യം, കസ്മിന്നു ഭഗവോ വിജ്ഞാതേ സർവമിദം വിജ്ഞാതം ഭവതി - 'എന്തറിഞ്ഞാലാണ് മറ്റെല്ലാം നമുക്കറിയാനാകുന്നത്' എന്നതത്രേ. ഇന്നത്തെ ഭാഷയിൽ, ഉപനിഷത്തുകളുടെ പ്രതിപാദ്യം വസ്തുക്കളുടെയെല്ലാം പാര്യന്തികമായ ഏകത്വം കണ്ടെത്തലാണ്. നാനാത്വത്തിനുള്ളിൽ ഏകത്വം കണ്ടെത്തുന്നതത്രേ അറിവ്. എല്ലാ ശാസ്ത്രത്തിൻെറയും ചുവടിതാണ്. മനുഷ്യൻെറ അറിവെല്ലാം നാനാത്വത്തിനുള്ളിൽ ഏകത്വം കണ്ടെത്തുന്നതിനെ ആശ്രയിച്ചിരിക്കുന്നു. ശാസ്ത്രങ്ങളെന്നു നാം പറയുന്ന മനുഷ്യവിജ്ഞാന ശകലങ്ങളുടെ ജോലി തന്നെ കുറേ വ്യത്യസ്തപ്രതിഭാസങ്ങൾക്കുള്ളിൽ ഏകത്വം കാണലാണെങ്കിൽ, അദ്ഭുതമായ നാനാത്വം നിറഞ്ഞ ഈ പ്രപഞ്ചത്തിൽ - നാമം, രൂപം, ജഡം, ആത്മാവ് എന്നിവയിലെ അസംഖ്യം ഭേദങ്ങളുൾപ്പെടുന്ന ഈ പ്രപഞ്ചത്തിൽ - ഐക്യം കണ്ടെത്തുക എന്ന ജോലി വളരെ ഭാരിച്ചതാകണമല്ലോ. ഇവിടെ ഓരോ ചിന്തയും മറ്റെല്ലാ ചിന്തകളിൽനിന്നും, ഓരോ രൂപവും മറ്റെല്ലാ രൂപങ്ങളിൽനിന്നും വ്യത്യസ്തമാണുതാനും. എന്നിട്ടും, ഉപനിഷത്തുകളുടെ സമാരംഭം വിഭിന്ന തലങ്ങളെയും അനന്തലോകങ്ങളെയും പൊരുത്തപ്പെടുത്താനും, അതിരറ്റ നാനാത്വത്തിനുള്ളിൽ ഏകത്വം കാണാനുമാണ്. മറുവശത്താണെങ്കിൽ, 'അരുന്ധതീദർശനന്യായ'മെന്ന പഴയ ആ ആശയം ചേരുകയും ചെയ്യും. ഒരുവന്നു സൂക്ഷ്മമായ അരുന്ധതീ നക്ഷത്രത്തെ കാട്ടിക്കൊടുക്കാൻവേണ്ടി ആദ്യം അതിൻെറ തൊട്ടടുത്തുള്ള വലുതും തിളങ്ങുന്നതുമായ മറ്റൊന്നിൻെറമേൽ ദൃഷ്ടി ഉറപ്പിക്കാൻ ഉപദേശിക്കുന്നു: പിന്നെ അവൻെറ നോട്ടം അരുന്ധതിയിലേക്കു തിരിക്കുക വളരെ എളുപ്പം. ഇതാണ് നമ്മുടെ മുമ്പിലുള്ള ജോലിയും. എൻെറ ഈ ആശയം തെളിയിക്കാൻ ഉപനിഷത്തുകൾ കാട്ടിത്തന്നാൽ മതി: അപ്പോൾ നിങ്ങളതു കാണും. മിക്ക അധ്യായങ്ങളും ദ്വൈതോപദേശങ്ങളുമായിട്ടാണ്, ഉപാസനയുമായിട്ടാണ്, തുടങ്ങുന്നത്. ഈ പ്രപഞ്ചത്തിൻെറ സ്രഷ്ടാവും രക്ഷിതാവുമായി, ഒടുവിൽ എല്ലാം ചെന്നെത്തുന്ന ഇടമായി, ഈശ്വരൻ ആദ്യം ഉപദിഷ്ടനാ കുന്നു. അവിടുന്ന് ആരാധ്യനാണ്;

ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയുടെ ശാസ്താവും നേതാവുമാണ്; എന്നാലും ഈശ്വരൻ പ്രകൃതിക്ക് വെളിയിൽ ബാഹ്യൻ എന്നാണ് തോന്നുക. ഒരടികൂടി മുന്നോട്ടുവെച്ച് അതേ ഗുരു ഉപദേശിക്കയാണ്, ഈശ്വരൻ പ്രകൃതിക്കു വെളിയിലല്ലെന്നും, മറിച്ചു പ്രകൃതിയിലുൾപ്പെട്ടിരിക്കുന്നു എന്നും. ഒടുവിൽ ഈ രണ്ടാശയങ്ങളും വെടിയുന്നു. സത്യമായതെല്ലാം അവിടുന്നാണ്; ഒട്ടും ഭേദമില്ല. തത്ത്വമസി ശ്വേതകേതോ - 'ശ്വേതകേതോ, അതു നീയാണ്.' ഒടുവിൽ അന്തര്യാമി മനുഷ്യാത്മാവിലുള്ളതുതന്നെയെന്നു പ്രഖ്യാപിക്കപ്പെടുന്നു. ഇവിടെ ഒരു വിട്ടുവീഴ്ചയുമില്ല മറ്റുള്ളവരുടെ അഭിപ്രായങ്ങളെച്ചൊല്ലി തെല്ലും ഭയമില്ല. സത്യം, ധീരമായ സത്യം, ധീരമായ ഭാഷയിൽ ഉപദിഷ്ടമായിരിക്കുന്നു. ഇന്നു ധീരമായ അതേ ഭാഷയിൽ സത്യം പ്രചരിപ്പിക്കാൻ നമുക്കും ഒരു ഭയവും വേണ്ട. ഈശ്വരാനുഗ്രഹംകൊണ്ട് ധീരനായ ആ പ്രചാരകനാകാൻ, കുറഞ്ഞപക്ഷം മുതിരാമെന്നത്രേ ഞാനാശിക്കുന്നത്.

തുടക്കത്തിലെ കാര്യങ്ങളിലേക്കുതന്നെ മടങ്ങുക. ധരിക്കേണ്ട രണ്ടു കാര്യമാണുള്ളത്. ഒന്നു വേദാന്തശാഖകൾക്കു പൊതുവായുള്ള മനഃശാസ്ത്രപരമായ വശം; മറ്റേതു പ്രപഞ്ചോത്പത്തിവശവും. രണ്ടാമത്തേതിനെക്കുറിച്ച് ആദ്യം ചർച്ച ചെയ്യാം. ആധുനികശാസ്ത്രം നടത്തുന്ന അദ്ഭുതകരമായ കണ്ടുപിടുത്തങ്ങൾ ഇന്നു വെള്ളിടിപോലെ നമ്മുടെമേൽ പതിക്കയാണ്. ഒരിക്കലും, സ്വപ്നേƒപി, വിചാരിച്ചിട്ടില്ലാത്ത അദ്ഭുതങ്ങളുടെ നേർക്ക് അവ നമ്മുടെ കണ്ണു തുറപ്പിക്കുന്നു, പക്ഷേ ഇവയിൽ പലതും യുഗങ്ങൾക്കുമുമ്പ് അറിഞ്ഞിരുന്നവയുടെ പുനരാവിഷ്കാരംമാത്രമാണ്. അടുത്ത്, കഴിഞ്ഞ, ഒരു ദിവസമാണ് വിവിധശക്തികളുടെ ഇടയിൽത്തന്നെ ഐക്യമുണ്ടെന്ന് ആധുനികശാസ്ത്രം കണ്ടുപിടിച്ചത്. ചൂട്, കാന്തശക്തി, വൈദ്യുതി മുതലായവയെ ഒരേതരം ശക്തിയായി മാറ്റാമെന്നു കണ്ടുപിടിച്ചത് ഇപ്പോൾ മാത്രമാണ്. അങ്ങനെ നോക്കുമ്പോൾ ആ ഒറ്റ - അതിൻെറ പേരെന്തുമാകട്ടെ - ഇവയെല്ലാം പ്രതിപാദിക്കുവാൻ പര്യാപ്തമാണുതാനും. ഇതു സംഹിതയിലേ വന്നിട്ടുള്ള സംഗതിയാണ്. പഴയതും അതിപ്രാചീനവുമാണെങ്കിലും അതിൽ ഞാൻ പരാമർശിച്ച ശക്തിയെന്ന ആശയം പ്രതിപാദിച്ചിട്ടുള്ളതു കാണാം. ഗുരുത്വശക്തി, ആകർഷണം, വികർഷണം എന്നിവയിൽ ഏതു ചൊല്ലി വിളിച്ചാലും ശരി, ശക്തികളെല്ലാം ഒരേ ഊർജ്ജത്തിൻെറ പല രൂപങ്ങൾ മാത്രമാണ്. ഇവ ചൂടോ വൈദ്യുതിയോ കാന്തശക്തിയോ ആകാം. മനുഷ്യൻെറ അന്തഃകരണത്തിൽ പ്രതിഫലിച്ചു ചിന്തയായി പ്രകാശിച്ചാലും, വല്ല ബാഹ്യകരണങ്ങളുടെയും പ്രവർത്തനമായി പ്രകാശിച്ചാലും, ഇവയെല്ലാം ഉണ്ടാകുന്നതു പ്രാണൻ എന്ന ആ ഒറ്റയിൽനിന്നത്രേ. എന്നാൽ എന്താണീ പ്രാണൻ? സ്പന്ദം. ഈ പ്രപഞ്ചമെല്ലാം വിലയിച്ചു തനതായ പ്രാഥമികാവസ്ഥയിലെത്തുമ്പോൾ അനന്തമായ ഈ ശക്തിക്കെന്തു സംഭവിക്കും? അതങ്ങു നശിച്ചു പോകുമെന്നോ കരുതു

ന്നത്? സ്വാഭാവികമായിത്തന്നെ അതസാദ്ധ്യം. അതു നശിച്ചാൽ അടുത്ത തരംഗത്തിന് എന്തു കാരണമാകും? ചലനമുണ്ടാകുന്നതു ക്രമേണ ഉയരുകയും താഴുകയും ചെയ്യുന്ന തരംഗങ്ങളെപ്പോലെയാണ്. ഇവിടെയാണ് പ്രപഞ്ചത്തെ ദ്യോതിപ്പിക്കുന്ന സൃഷ്ടി എന്ന പദം കാണുന്നത്. ഈ വാക്കിൻെറ അർത്ഥം (ഇല്ലാത്തതിനെ) ഉണ്ടാക്കുക എന്നല്ലെന്നു ശ്രദ്ധിക്കണം. ഇംഗ്ലീഷിൽ സംസാരിക്കുമ്പോൾ എനിക്കു നിസ്സഹായത തോന്നുന്നു. എനിക്കു സംസ്കൃതപദങ്ങൾ വല്ലപാടും തർജ്ജമചെയ്യേണ്ടിവരുന്നു. സൃഷ്ടി സർജ്ജിക്കലാണ്. കല്പാന്തത്തിൽ എല്ലാം കൂടുതൽ കൂടുതൽ സൂക്ഷ്മമാവുകയും, അവ ഏതു നിലയിൽനിന്നുണ്ടായോ അതിലേക്കു തന്നെ വിലയിക്കയും ചെയ്യുന്നു. അവിടെ അതു കുറെക്കാലം പ്രശാന്തമായി നിലകൊണ്ടിട്ടു വീണ്ടും ഉത്പതിക്കാനൊരുങ്ങുന്നു. ഇതാണ് സൃഷ്ടി അഥവാ സർജ്ജിക്കൽ. ഈ ശക്തികൾക്ക്, പ്രാണങ്ങൾക്ക്, എന്തു സംഭവിക്കുന്നു? ഇവയെല്ലാം ആദിമപ്രാണനിലേക്കു മടങ്ങി വിലയിക്കുന്നു ആദിമപ്രാണൻ മിക്കവാറും നിശ്ചലമാവുന്നു - സർവഥാ നിശ്ചലമല്ല. ഇതാണ് വേദസൂക്തത്തിൽ ആനീദവാതം 'സ്പന്ദമെന്യേ സ്പന്ദിച്ചു' എന്ന് വർണ്ണിക്കപ്പെട്ടിട്ടുള്ളത്. ദുർഗ്രഹമായ പല സാങ്കേതിക പദാവലികളുമുണ്ട് ഉപനിഷത്തുകളിൽ. ഉദാഹരണമായി വാതശബ്ദം തന്നെ. പലപ്പോഴും അതിൻെറ അർത്ഥം വായുവെന്നാണ്. പലപ്പോഴും ചലനമെന്നാണ്. ഇവ രണ്ടും പലപ്പോഴും തെറ്റിദ്ധരിക്കപ്പെടാറുമുണ്ട്. അതു പറ്റാതെ സൂക്ഷിക്കണം. അപ്പോൾ, ജഡമെന്നു പറയപ്പെടുന്നതിൻെറ നിലയെന്താകും? ജഡത്തിലെല്ലാം ശക്തികൾ വ്യാപിച്ചിരിക്കുന്നു. ജഡവസ്തുക്കൾ ആകാശത്തിൽ വിലയിക്കുന്നു. അവിടെനിന്നു വീണ്ടും വെളിയിലേക്കു വരുന്നു. ഈ ആകാശമാണ് ആദിമജഡവസ്തു. ഈ വാക്ക് എങ്ങനെ തർജ്ജമ ചെയ്താലും ശരി, ആദിമജഡവസ്തു ആകാശമാണെന്നതത്രേ ആശയം. പ്രാണസ്പന്ദനത്തിന്നധീനമായി ആകാശം സ്പന്ദിക്കുന്നു. അടുത്ത സൃഷ്ടി നടക്കുമ്പോൾ, സ്പന്ദത്തിൻെറ ശീഘ്രത കൂടുമ്പോൾ, അടിയേറ്റലയ്ക്കുന്ന ആകാശം സൂര്യചന്ദ്രന്മാരുടെയും നക്ഷത്രപംക്തികളുടെയും രൂപങ്ങൾ കൈക്കൊള്ളുന്നു.

വീണ്ടും നാം വായിക്കുന്നു: യദിദം കിഞ്ച ജഗത് സർവ്വം പ്രാണ ഏജതി നിഃസൃതം - 'പ്രാണൻ സ്പന്ദിക്കവേ, ഈ പ്രപഞ്ചത്തിലുള്ളതെല്ലാം പ്രക്ഷേപിക്കപ്പെട്ടിരിക്കുന്നു.' ഏജതി എന്ന വാക്കു സൂക്ഷിക്കണം. സ്പന്ദിക്ക എന്നർത്ഥമുള്ള 'ഏജ' ധാതുവിൽനിന്നു വന്നതാണത്. നിഃസൃതം - പ്രക്ഷേപിക്കപ്പെട്ടത്. യദിദം കിഞ്ച - ഈ പ്രപഞ്ചത്തിലുള്ളതെല്ലാം.

പ്രപഞ്ചോത്പത്തിയെപ്പറ്റിയുള്ള ഒരു ഭാഗമാണിത്. പല സൂക്ഷ്മാംശങ്ങളും ഇതിൽ വന്നുകൂടുന്നുണ്ട്. ഉദാഹരണമായി: എങ്ങനെ ഈ പ്രക്രിയ സംഭവിക്കുന്നു? ഒന്നാമത് ആകാശവും അവിടെനിന്നു മറ്റു വസ്തുക്കളും എങ്ങനെ വരുന്നു? എങ്ങനെ ആകാശം സ്പന്ദിക്കാൻ

തുടങ്ങുകയും അതിൽനിന്നു വായു ഉണ്ടാകയും ചെയ്യുന്നു? സൂക്ഷ്മത്തിൽ നിന്നാണ് സ്ഥൂലമുണ്ടാകുന്നത് എന്ന ആ ഒരാശയം ഇവിടെയുണ്ട്. സ്ഥൂലമായ ജഡം ഒടുവിലുണ്ടായതാണ്; അതേറ്റവും ബാഹ്യവുമാണ്; ജഡവസ്തുവിനുമുമ്പ് സൂക്ഷ്മവസ്തുവുണ്ടായിരുന്നു. എങ്കിലും വസ്തുസാകല്യത്തെ രണ്ടായി പിരിക്കേണ്ടിവന്നു എന്നു കാണാം; ഇനിയും പാര്യന്തികമായ ഏകത്വമുണ്ടായിട്ടില്ല. ശക്തിയുടെതായ ഏകത്വമുണ്ട് - പ്രാണൻ. ജഡത്തിൻെറതായ ഏകത്വമുണ്ട് - ആകാശം. വീണ്ടും ഇവ രണ്ടിനും ഐക്യം കാണാനുണ്ടോ? ഇവ രണ്ടും ഒരൊറ്റയിൽ അലിഞ്ഞുചേരുമോ? ഇതിനെപ്പറ്റി ഇന്നത്തെ നമ്മുടെ ശാസ്ത്രം മൂകമാണ്. അതിന് ഇനിയും ഒരു വഴി കാണാൻ കഴിഞ്ഞിട്ടില്ല; കാണാൻ സാധിച്ചാൽ, പഴയ ആ പ്രാണനെയും പഴയ ആ ആകാശത്തെയും വീണ്ടും കണ്ടെത്തിയതുപോലെ, ആധുനികശാസ്ത്രത്തിനു പഴയ വഴികളിലൂടെത്തന്നെ പോകേണ്ടിവരും.

അടുത്ത ഏകത്വം സർവവ്യാപിയും നിർഗുണവുമായ സത്തയാണ്. അതിൻെറ പുരാണപ്രസിദ്ധമായ പേര് ബ്രഹ്മാവെന്നാണ്. ചതുർമുഖൻ; മനഃശാസ്ത്രപരമായ പേരു മഹത്തെന്നും. ഇവിടെയാണ് രണ്ടും ചേർന്ന് ഒന്നാകുന്നത്. മഹത്തിൻെറ ചെറിയൊരംശം മസ്തിഷ്കമാകുന്ന കെണിയിൽ കുടുങ്ങുമ്പോൾ അതിനെ മനസ്സെന്നു പറയുന്നു. ഈവക മനസ്സുകളുടെ ആകെത്തുകയാണ് സമഷ്ടി, സംഘാതം, സാമാന്യമെന്നറിയപ്പെടുന്നത്. കൂടുതൽ അപഗ്രഥനം വേണ്ടിവന്നു; ഇനിയുമതു പൂർണ്ണമായില്ല. നമ്മിൽ ഓരോരുത്തനും ഓരോ ചെറിയ ബ്രഹ്മാണ്ഡം (പിണ്ഡാണ്ഡം) ആണ്. പ്രപഞ്ചമൊന്നാകെ എടുക്കുമ്പോൾ പെരിയ ബ്രഹ്മാണ്ഡവും. വ്യഷ്ടിയിലുള്ളതെല്ലാം വ്യഷ്ടിക്കു വെളിയിലും നടക്കുന്നതായി ഊഹിക്കുന്നതിൽ തെറ്റില്ല. നമുക്കു സ്വന്തം മനസ്സ് അപഗ്രഥിക്കാൻ ശക്തിയുണ്ടായിരുന്നെങ്കിൽ, ഇവിടെയുള്ളതെല്ലാം ബ്രഹ്മാണ്ഡമനസ്സിലും നടക്കുന്നു എന്നു തെറ്റാതെ ഊഹിക്കാമായിരുന്നു. പ്രശ്നം ഈ മനസ്സെന്തെന്നുള്ളതാണ്. പടിഞ്ഞാറൻ നാടുകളിൽ ഭൗതികശാസ്ത്രം തിടുക്കത്തിൽ പുരോഗമിക്കുന്നതോടൊപ്പം, പഴയ മതങ്ങളുടെ കോട്ടകളെ ശരീരശാസ്ത്രം പ്രതിപദം കീഴടക്കുന്നതോടൊപ്പം, അവിടത്തെ ആളുകൾക്കു നില്ക്കക്കള്ളിയില്ലാതായിരിക്കയാണ്. കാരണം, ഇന്നത്തെ ശരീരശാസ്ത്രം, പാശ്ചാത്യരെ നൈരാശ്യത്തിൽ ആഴ്ത്തിക്കൊണ്ട്, മനസ്സും മസ്തിഷ്കവും ഒന്നെന്ന നിഗമനത്തിലെത്തിയിരിക്കുന്നു. എന്നാൽ ഭാരതത്തിലുള്ള നമുക്ക് ഇതെപ്പോഴുമറിയാം. ഒരു ഹൈന്ദവബാലൻ ആദ്യം ഗ്രഹിക്കുന്ന പ്രമേയമിതാണ്: മനസ്സു കൂടുതൽ സൂക്ഷ്മമായ ജഡവസ്തുവാണ്. ശരീരം സ്ഥൂലമാണ്: അതിൻെറ പിമ്പിലാണ് സൂക്ഷ്മശരീരം. അഥവാ മനസ്സ്. ഇതു ജഡംതന്നെ; കൂടുതൽ സൂക്ഷ്മമാണെന്നു മാത്രം. അതാത്മാവല്ലതന്നെ.

ഈ വാക്കു ഞാൻ ഇംഗ്ലീഷിൽ വിവർത്തനം ചെയ്യാൻ നോക്കുന്നില്ല;

ഈ ആശയമേ യൂറോപ്പിലുള്ളതല്ല; ഇതു വിവർത്തനക്ഷമമല്ല. ജർമ്മൻ ദാർശനികന്മാർ ഇപ്പോൾ ശ്രമിക്കുന്നത് ആത്മശബ്ദത്തെ 'സെൽഫ്' (Self) എന്നു വിവർത്തനം ചെയ്യാനാണ്. ഇതു പരക്കെ സ്വീകരിക്കപ്പെടുന്നതുവരെ 'സെൽഫ്' എന്ന വാക്കും പ്രയോഗിക്കത്തക്കതല്ല. അതുകൊണ്ട് ആത്മാവിനെ 'സെൽഫ്' എന്നോ മറ്റെന്തെങ്കിലുമോ വിളിക്കുക. അതു നമ്മുടെ ആത്മാവാണ്. ഈ ആത്മാവത്രേ (നമ്മുടെ) പിന്നിലുള്ള യഥാർത്ഥമനുഷ്യൻ. ഈ ആത്മാവാണ് ജഡവസ്തുവായ മനസ്സിനെ ഉപകരണമായി കൈകാര്യം ചെയ്യുന്നത്; ആത്മാവിൻെറ അന്തഃകരണമാണ് മനസ്സ്. അന്തഃകരണമെന്നത്രേ മനസ്സിൻെറ മനഃശാസ്ത്രപ്രസിദ്ധമായ പേര്. ആന്തരമായ കരണപരമ്പരയിലൂടെ ശരീരത്തിൻെറ ദൃശ്യമായ അവയവങ്ങളെ പ്രവർത്തിപ്പിക്കുന്നതു മനസ്സാണ്. എന്താണീ മനസ്സ്? ഇന്നാളൊരു ദിവസമാണ് പാശ്ചാത്യദാർശനികർ ധരിച്ചത്, കാഴ്ചയ്ക്കുള്ള യഥാർത്ഥമായ ഉപകരണം കണ്ണല്ലെന്നും, ഇതിനു പിമ്പിൽ ഇന്ദ്രിയമെന്നു വിളിക്കപ്പെടുന്ന മറ്റൊരു കരണമുണ്ടെന്നും; ഇതു നശിച്ചാൽ, ഇന്ദ്രനെന്നപോലെ ആയിരം കണ്ണുള്ള മനുഷ്യന്നും കാഴ്ച സാദ്ധ്യമല്ലെന്നും. ശരിയായ കാഴ്ച ബാഹ്യദൃഷ്ടിക്കില്ലെന്നും, അത് ആന്തരാവയവങ്ങൾക്ക്, ഉള്ളിലുള്ള മസ്തിഷ്കകേന്ദ്രങ്ങൾക്കാണുള്ളതെന്നും സങ്കല്പിച്ചുകൊണ്ടാണ് നമ്മുടെ ദർശനത്തിൻെറ തുടക്കംതന്നെ; അവയ്ക്ക് എന്തു പേരു കൊടുത്താലും കൊള്ളാം. പക്ഷേ കണ്ണോ മൂക്കോ ചെവിയോ അല്ല ഇന്ദ്രിയങ്ങൾ. ഈവക ഇന്ദ്രിയങ്ങളും മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നിവയും കൂടിച്ചേർന്നതാണ് അന്തഃകരണം (mind). ഇന്നത്തെ ശരീരശാസ്ത്രജ്ഞൻ, മസ്തിഷ്കമാണ് മനസ്സെന്നും മസ്തിഷ്കം പല അവയവങ്ങൾ ചേർന്നുണ്ടായതാണെന്നും പറഞ്ഞാൽ തെല്ലും പരിഭ്രമം വേണ്ട. അയാളോടു പറയാം: ഞങ്ങളുടെ ദാർശനികന്മാർക്ക് ഇതെപ്പോഴും അറിയാമായിരുന്നു; ഞങ്ങളുടെ മതത്തിൻെറ പ്രാഥമികതത്ത്വങ്ങളിലൊന്നാണിത് എന്ന്.

ശരി; മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നൊക്കെ പറഞ്ഞാലെന്താണ് അർത്ഥമെന്ന് ഇപ്പോൾ അറിയേണ്ടതുണ്ട്. ഒന്നാമതു ചിത്തം എടുക്കുക. അതന്തഃകരണദ്രവ്യമാണ് (mind - stuff), മഹത്തിൻെറ ഒരംശം. അന്തഃകരണത്തിനുള്ള ജാതിനാമമാണത്; അതിൻെറ പല അവസ്ഥകളെയുമുൾക്കൊള്ളുന്ന പേരും ഇതുതന്നെ: വേനല്ക്കാലത്തന്തിക്ക് അനങ്ങാതെ പരന്നുകിടക്കുന്ന, ഒരലപോലുമില്ലാത്ത, ഒരു തടാകത്തെ സങ്കല്പിക്കുക. അതിലേക്ക് ഒരു കല്ല് എടുത്തിടുന്നു; എന്താണുണ്ടാകുക? ഒന്നാമതൊരു കരണം, വെള്ളത്തിനു കിട്ടിയ ആഘാതം. പിന്നെ വെള്ളം ഉയർന്നു കല്ലിന്നെതിരായി ഒരു പ്രതികരണമേല്പിക്കുന്നു. ഈ പ്രതികരണം ഒരലയുടെ രൂപത്തിലാണ്. ആദ്യം വെള്ളം സ്വല്പം സ്പന്ദിക്കുന്നു; ഉടനടി, (അത്) അലയുടെ വടിവിൽ, ഒരു പ്രതികരണം മടക്കി അയയ്ക്കുന്നു. ചിത്തത്തെ ഈ തടാകത്തോടുപമിക്കാം. ബാഹ്യവസ്തുക്കൾ അതിലെറിയപ്പെട്ട കല്ലുകൾ

പോലാണ്. ചിത്തം ഇന്ദ്രിയങ്ങൾ വഴിയായി ബാഹ്യവിഷയങ്ങളോടു ബന്ധപ്പെടുമ്പോൾ - ബാഹ്യവിഷയങ്ങളെ ഉൾക്കൊള്ളാൻ ഇന്ദ്രിയങ്ങൾ കൂടിയേ തീരൂ - ഒരു സ്പന്ദമുണ്ടാകുന്നു. നിശ്ചയാത്മകമല്ലാത്ത ഈ സ്പന്ദമാണ് മനസ്സ്. പിന്നീടു പ്രതികരണമായി; നിശ്ചയിക്കുന്ന ഈ ശക്തിയാണ് ബുദ്ധി. ഈ ബുദ്ധിയോടുകൂടിത്തന്നെ ഞാൻ എന്ന ആശയവും ബാഹ്യമായ വിഷയവും പരിസ്ഫുരിക്കുന്നു. എന്റെ കയ്യിന്മേൽ ഒരു കൊതുക് വന്നിരിക്കുന്നു. ഈ ഐന്ദ്രിയവേദനം എന്റെ ചിത്തത്തിലെത്തുന്നു; ചിത്തം ചെറുതായി സ്പന്ദിക്കുന്നു. മനഃശാസ്ത്രപരമായിപ്പറഞ്ഞാൽ ഇതാണ് മനസ്സ്. പിന്നീടു പ്രതികരണം; ഉടനടി, കയ്യിന്മേൽ ഒരു കൊതുകുണ്ടെന്നും അതിനെ ആട്ടിക്കളയണമെന്നുമുള്ള ആശയം വരുകയായി. അങ്ങനെ തടാകത്തിൽ ഈ കല്ലുകൾ എറിയപ്പെടുന്നു. തടാകത്തെസ്സംബന്ധിച്ചിടത്തോളം അതിനുണ്ടാകുന്ന ആഘാതങ്ങളെല്ലാം ബാഹ്യപ്രപഞ്ചത്തിൽനിന്നത്രേ വരുന്നത്. മനസ്തടാകത്തിലാകട്ടേ വെളിയിലും ഉള്ളിലുമുള്ള പ്രപഞ്ചങ്ങളിൽനിന്ന് ആഘാതങ്ങൾ ഉണ്ടാകാം. ഈ പരമ്പരയെല്ലാം കൂടിച്ചേർന്നതാണ് അന്തഃകരണം.

ഇതോടൊപ്പം ഒരു കാര്യംകൂടി ധരിക്കേണ്ടതുണ്ട്. ഇതു പിന്നീട് അദ്വൈതം ധരിക്കാൻ സഹായമാകും. അതാണിത്: നിങ്ങളെല്ലാം മുത്തു കണ്ടിരിക്കും. അതെങ്ങനെ രൂപപ്പെടുന്നെന്നു നിങ്ങളിൽ മിക്കവർക്കും അറിയുകയും ചെയ്യാം. ഒരു മണൽത്തരി മുത്തുച്ചിപ്പിയുടെ തോടിനുള്ളിൽ കയറി ഒരു ചൊറിച്ചിലുണ്ടാക്കുന്നു; അതിനെതിരായി മുത്തുച്ചിപ്പിയുടെ ദേഹം പ്രതികരണം ഉളവാക്കുകയും, സ്വന്തം രസംകൊണ്ട് ആ മണൽത്തരിയെ മൂടുകയും ചെയ്യുന്നു. അതുറച്ചു രൂപപ്പെട്ടിട്ടാണ് മുത്താകുന്നത്. ഇതുപോലാണ് പ്രപഞ്ചമെല്ലാം. നാം രൂപപ്പെടുത്തിക്കൊണ്ടിരിക്കുന്ന മുത്തത്രേ പ്രപഞ്ചം. ബാഹ്യപ്രപഞ്ചത്തിൽനിന്നു നമുക്കു കിട്ടുന്നത് ആഘാതംമാത്രം. അതിനെപ്പറ്റിയുള്ള ബോധത്തിനു പോലും നമ്മുടെ പ്രതികരണം വേണം. ആ പ്രതികരണത്തോടൊത്ത് നാം നമ്മുടെ മനസ്സിന്റെ ഒരംശം ആ ആഘാതത്തിനുനേരേ പ്രക്ഷേപിക്കുന്നു. അതിനെ നാം അറിയുമ്പോൾ, അറിയപ്പെടുന്നത് ആഘാതത്താൽ രൂപപ്പെട്ട നമ്മുടെ മനസ്സുതന്നെയാണ്. അതിനാൽ, ഒരുറച്ച ബാഹ്യലോകത്തിന്റെ യാഥാർത്ഥ്യത്തിൽ വിശ്വസിക്കാൻ കൊതിക്കുന്നവർക്കുപോലും വ്യക്തമാണ് - ശരീരശാസ്ത്രത്തിന്റേതായ ഈ കാലത്ത്, അതംഗീകരിക്കാതെ നിർവ്വാഹമില്ലതന്നെ - നാമറിയുന്നത് - ബാഹ്യപ്രപഞ്ചത്തെ X എന്നു കല്പിച്ചാൽ `X-ഉം മനസ്സും ചേർന്ന ഒരു ആകെത്തുകയാണെന്ന്. മനസ്സെന്ന ഘടകം X- നെ മുഴുവൻ മൂടത്തക്കവണ്ണം വമ്പിച്ചതാണ്. അത് അജ്ഞാതവും അജ്ഞേയവുമായി സദാ നിലകൊള്ളുന്നു. അതിനാൽ, വെളിയിൽ ഒരു ലോകമുണ്ടെങ്കിൽ അതെപ്പോഴും അജ്ഞാതവും അജ്ഞേയവുമാണ്. നമ്മുടെ മനസ്സ് അതെങ്ങനെ കരുപ്പിടിപ്പിച്ചെടുക്കുന്നുവോ അങ്ങനെമാത്രമാണ് അതറിയപ്പെടുന്നത്.

ഇതുതന്നെ ഉള്ളിലുള്ള ലോകത്തിൻെറയും കഥ. നമ്മുടെ ആത്മാവിനും ഇതൊക്കെ യോജിക്കും. ആത്മാവിനെ അറിയുക മനസ്സിലൂടെ വേണ്ടിയിരിക്കുന്നു. അപ്പോൾ ആത്മാവിനെപ്പറ്റി നമുക്കുള്ള സ്വല്പം അറിവു മനസ്സോടൊത്ത ആത്മാവിനെപ്പറ്റിയുള്ളതാണ്. എന്നുവെച്ചാൽ, മനസ്സു രൂപപ്പെടുത്തിയെടുത്ത - മൂടിയ - ആത്മാവിനെപ്പറ്റിയുള്ളതാണ്; അതിലധികം ഒട്ടുമല്ല. അല്പം കഴിഞ്ഞ് ഈ വിഷയത്തിലേക്കു മടങ്ങാം. അപ്പോൾ ഇവിടെ പറഞ്ഞത് ഓർക്കേണ്ടതുണ്ട്.

തുടർന്നു ധരിക്കേണ്ടതിതാണ്: ഈ ശരീരമെന്നതു ജഡവസ്തുവിൻെറ നിരന്തരപ്രവാഹമാണ്. ഈ മട്ടിലൊരു പ്രശ്നമുദിച്ചു. പ്രതിക്ഷണം അതിൽ പുതുദ്രവ്യങ്ങൾ വന്നുചേർന്നുകൊണ്ടിരിക്കുന്നു; (അതിൽനിന്നു) ദ്രവ്യം തള്ളിപ്പോകുന്നുമുണ്ട്. ഒഴുകിക്കൊണ്ടിരിക്കുന്ന ഒരാറുപോലാണിത്. ധാരാളം വെള്ളം സദാ സ്ഥാനം മാറിക്കൊണ്ടിരിക്കുന്നു. എങ്കിലും ഇതെല്ലാം ഭാവനയിൽ ഒന്നിച്ചുൾപ്പെടുത്തിയിട്ടാണ് നാം ഒരാറെന്നു പറയുന്നത്. ആറെന്ന് എന്തിനെയാണ് നാം വിളിക്കുന്നത്? പ്രതിനിമിഷം വെള്ളം മാറിക്കൊണ്ടിരിക്കുന്നു. തീരവും അങ്ങനെതന്നെ. ചുറ്റുപാടുകളും മാറിക്കൊണ്ടിരിക്കുന്നു. അപ്പോൾ ഏതാണ് ആറ്? ഈവക ഭേദപരമ്പയുടെ പേരത്രേ ആറെന്നത്. ഇങ്ങനെയാണ് മനസ്സിൻെറയും നില. ഇതാണ് മഹത്തായ ക്ഷണികവിജ്ഞാനവാദം. ധരിക്കാൻ ഏറ്റവും വിഷമം പിടിച്ചതാണ്. പക്ഷേ ബൗദ്ധദർശനത്തിൽ, ഏറ്റവും യുക്തിയുക്തമായി, വിട്ടുവീഴ്ചയൊന്നുംകൂടാതെ, ഇതു പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. വേദാന്തത്തിൻെറ ചില ഭാഗങ്ങൾക്കെതിരായിട്ടാണ് ഇതു ഭാരതത്തിൽ ഉടലെടുത്തത്. ഇതിന് ഒരു മറുപടി ആവശ്യമായി. ആ മറുപടി കൊടുക്കാൻ അദ്വൈതത്തിനു മാത്രം - മറ്റൊന്നിനുമല്ല - എങ്ങനെ സാധിച്ചു എന്ന് നമുക്കു കുറേ കഴിഞ്ഞു കാണാം. അദ്വൈതമതത്തെപ്പറ്റി വിചിത്രങ്ങളായ ആശയങ്ങളും ഭയവുമൊക്കെ ആളുകൾക്കുണ്ടെങ്കിലും, അതു വിശ്വവിമോചകമാണെന്നും നമുക്കു വഴിയേ കാണാം; വസ്തുതകളുടെ യുക്തിയുക്തത അവിടെയേ കണ്ടുകിട്ടുന്നുള്ളു. ആരാധനോപായങ്ങൾ എന്ന നിലയിൽ ദ്വൈതം തുടങ്ങിയ മതപ്രസ്ഥാനങ്ങൾ വളരെ നല്ലതുതന്നെ; മനസ്സിനെ ഒട്ടേറെ തൃപ്തിപ്പെടുത്തുന്നവതന്നെ; ഒരുപക്ഷേ മനസ്സിൻെറ പുരോഗതിയെ അവ തുണയ്ക്കുകയും ചെയ്തേക്കാം. എന്നാൽ ഒരുവന്ന് ഒരുമിച്ചു യുക്തിശാലിയും മതപരനും ആകണമെന്നുണ്ടെങ്കിൽ ഈ ലോകത്തിൽ അയാൾക്കുള്ള ഒറ്റ പ്രസ്ഥാനം അദ്വൈതം മാത്രമാണ്. ശരി; ഒരറ്റത്തു നിറയുകയും മറ്റേയറ്റത്ത് ഒഴിയുകയും ചെയ്യുന്ന നദിപോലെയാണ് മനസ്സ് എന്നിപ്പോൾ കരുതാം. അപ്പോൾ ആത്മാവെന്ന് വിളിക്കുന്ന ആ ഐക്യമെവിടെ? ആശയമിതാണ്: ശരീരത്തിലും മനസ്സിലും ഇടതടവില്ലാത്ത ഈ മാറ്റമൊക്കെ ഉണ്ടായിട്ടും മാറാത്ത എന്തോ ഒന്ന് നമ്മിലുണ്ട്. വസ്തുക്കളെക്കുറിച്ചു നമുക്കുള്ള ആശയങ്ങൾക്കു മാറ്റമില്ലെന്നു തോന്നിക്കുന്നത് ഇതാണ്.

പലേടത്തുനിന്നും വരുന്ന രശ്മികൾ ഒരു യവനികയിലോ ഭിത്തിമേലോ മാറ്റമറ്റ മറ്റു വല്ലതിന്മേലോ തട്ടുമ്പോഴേ അവയ്ക്കു ഏകത്വമുളവാക്കാൻ സാധിക്കൂ; അവികലമായ ഒരു പൂർണ്ണതയായി രൂപപ്പെടാൻ സാധിക്കൂ. പ്രസ്തുതമായ ഏകത്വം മനുഷ്യാവയവങ്ങളിൽ എവിടെയിരിക്കുന്നു? അങ്ങനെയൊന്നിന്മേൽ പതിക്കുമ്പോഴേ വിഭിന്നമായ ആശയങ്ങൾക്ക് ഒരുമയും തികഞ്ഞ പൂർണ്ണതയും കൈവരൂ. ഇതു മനസ്സാകാനും തരമില്ലെന്നു തീർച്ച; മനസ്സും മാറിക്കൊണ്ടിരിക്കയാണല്ലോ. അതിനാൽ ശരീരവും മനസ്സുമല്ലാതെ, മാറ്റമറ്റതും നിത്യവുമായ ഒരു ഘടകം കൂടിയേ തീരൂ. ഇതിന്മേൽ തട്ടുമ്പോഴാണ് നമ്മുടെ ആശയങ്ങൾക്കും ഐന്ദ്രിയവേദനങ്ങൾക്കും ഐക്യവും തികഞ്ഞ പൂർണ്ണതയും ഉണ്ടാകുന്നത്. ഇതാണ് മനുഷ്യന്റെ ശരിയായ ആത്മാവ്. സൂക്ഷ്മഭൂതമെന്നോ മനസ്സെന്നോ പറയപ്പെടുന്നതെല്ലാം മാറിക്കൊണ്ടിരിക്കുന്നതിനാൽ, സ്ഥൂലഭൂതവും ബാഹ്യപ്രപഞ്ചവും ആപേക്ഷികമായി മാറുന്നതിനാൽ, മാറ്റമറ്റ ഈ ഘടകം ഭൗതികമാകുക സാദ്ധ്യമല്ലതന്നെ, അപ്പോൾ അതു ചേതനമാണ്, ഭൗതികേതരമാണ്. അനശ്വരവും അവികാര്യവുമാണ്.

ഇനി മറ്റൊരു പ്രശ്നം. ബാഹ്യപ്രപഞ്ചത്തിൽമാത്രം പ്രസക്തമായ പഴയ യുക്തിവാദങ്ങൾ വിട്ടാൽ, പ്രപഞ്ചരചനയ്ക്കനുകൂലമായ ആവക വാദങ്ങൾ മാറ്റിനിർത്തിയാൽ, ആരാണ് ഈ ബാഹ്യപ്രപഞ്ചം, ഭൂതവസ്തു, സൃഷ്ടിച്ചത്? മനുഷ്യന്റെ ആഭ്യന്തരപ്രകൃതിയിൽനിന്നുമാത്രം സത്യം ധരിക്കണമെന്നാണ് പ്രകൃതമായ ആശയം. ആത്മാവിനെപ്പറ്റിയെങ്ങനെയോ, അങ്ങനെതന്നെയാണ് മേൽച്ചൊന്ന ചോദ്യവും ഉയരുന്നത്. ഓരോ മനുഷ്യനിലും ശരീരമനസ്സുകളിൽനിന്നു ഭിന്നമായി മാറ്റമറ്റ ഒരാത്മാവിന്റെ സത്ത വകവെച്ചുകൊണ്ട് (പറയുകയാണ്): ആത്മാക്കളുടെ ഇടയിൽത്തന്നെ, വിചാരപരവും വികാരപരവും സംവേദനപരവുമായ ഒരൈക്യം കാണാനുണ്ട്. എന്റെ ആത്മാവിനു നിങ്ങളുടെ ആത്മാവിന്മേൽ എങ്ങനെ പ്രവർത്തിക്കാം? അത്തരത്തിൽ പ്രവർത്തിക്കാനുള്ള, വ്യാപാരിക്കാനുള്ള, ഉപാധി എവിടെ? നിങ്ങളുടെ ആത്മാവിനെപ്പറ്റി എനിക്കു വല്ല സംവേദനവും ഉണ്ടാകുന്നതെങ്ങനെ? നമ്മുടെ ആത്മാക്കളെ കൂട്ടിയിണക്കുന്നതെന്ത്? അപ്പോൾ മറ്റൊരാത്മാവിന്റെ സത്ത സമ്മതിക്കേണ്ട ആവശ്യകത, അതിഭൗതികമായ ആവശ്യകത, ഉണ്ടുതന്നെ. അത്, വിഭിന്നങ്ങളായ ആത്മാക്കളോടൊക്കെ ബന്ധപ്പെട്ട്, ജഡത്തിലും ജഡത്തിലൂടെയും പ്രവർത്തിക്കുന്ന ഒരാത്മാവാകണം; സംഖ്യയറ്റ ആത്മാക്കളിലെല്ലാം വ്യാപിച്ചു നിലകൊള്ളുന്നതാകണം. അതിലും അതിലൂടെയുമാണ് ആത്മാക്കൾ വർത്തിക്കുന്നത്; അതിലും അതിലൂടെയുമാണ് ഇവയ്ക്കു സംവേദനവും സ്നേഹവും പരസ്പരപ്രയോജനകരമായ പ്രവൃത്തിയും ഉണ്ടാകുന്നത്. സർവസാധാരണനായ ഈ ആത്മാവത്രേ പരമാത്മാവ്, വിശ്വനാഥൻ. ഭൗതികമല്ലാത്തതിനാൽ, ചൈതന്യവത്താകയാൽ, ആത്മാവ് ജഡത്തിന്റെ നിയമങ്ങൾക്കു വിധേയ

മല്ലെന്നും വരുന്നു. ജഡത്തിന്റെ നിയമങ്ങൾക്കൊത്ത് അതിന്റെ സ്വഭാവം തിട്ടപ്പെടുത്താവതല്ല. അതിനാൽ അത് അജയ്യമാണ്; അജവും അമരവും അവികാരിയുമാണ്.

നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ
നിത്യഃ സർവഗതഃ സ്ഥാണുരചലോ*ƒ*യം സനാതനഃ

'ഈ ആത്മാവിനെ ആയുധങ്ങൾക്കു മുറിക്കാവതല്ല; തീയിന് എരിക്കാവതല്ല; നീരിനു കുതിർക്കാവതല്ല; കാറ്റിനു വരട്ടാവതല്ല, മാറ്റമറ്റതും സർവവ്യാപിയും നിശ്ചലവും നിത്യവുമത്രേ മനുഷ്യന്റെ ആത്മാവ്.' ഗീതയും വേദാന്തവുമനുസരിച്ച് വ്യക്തിയുടെതായ ഈ ആത്മാവ് വിഭുവുമാണെന്ന് നമുക്കു ധരിക്കാം. കപിലനും പറയുന്നു, അതെല്ലായിടത്തും സന്നിഹിതമാണെന്ന്. ആത്മാവ് അണുവാണെന്ന്, ഏറ്റവും ചെറുതാണെന്ന്, കരുതുന്ന മതവിഭാഗങ്ങൾ ഭാരതത്തിലുണ്ട്. അവരുടെ വിവക്ഷ, ആവിർഭാവത്തിൽ ആത്മാവ് അണുവെന്നത്രേ; അതിന്റെ തനിസ്വഭാവം വിഭുത്വമാണ്, സർവവ്യാപകത്വമാണ്.

ഞെട്ടിച്ചേക്കാവുന്ന മറ്റൊരാശയവുമുണ്ട്; അതും സ്വരസമായി ഭാരതീയംതന്നെ. നമ്മുടെ മതവിഭാഗങ്ങൾക്കു പൊതുവേ ഒരാശയമുണ്ടെങ്കിൽ അതിതാണുതാനും. നോക്കൂ: പാശ്ചാത്യലോകത്തിൽ ഭൗതികപരിണാമം പ്രസംഗിക്കുന്ന ജർമ്മൻകാരും ഇംഗ്ലീഷുകാരുമായ പണ്ഡിതന്മാരെക്കുറിച്ചു നിങ്ങൾ കേട്ടിട്ടുണ്ട്. ഇതനുസരിച്ച് പല ജന്തുക്കളുടെ ശരീരങ്ങൾ വാസ്തവത്തിൽ ഒന്നുതന്നെ. കാണുന്ന ഭേദങ്ങൾ ഒരേ പരമ്പരയുടെ പലമട്ടിലുള്ള ആവിഷ്കാരങ്ങളാണ്. ഏറ്റവും താണ കൃമിതൊട്ട് ഏറ്റവും ഉയർന്നവനും ദിവ്യനുമായ മനുഷ്യൻവരെ ഐക്യമാണുള്ളത്. ഒരു വ്യക്തി മറ്റൊന്നായി മാറിക്കൊണ്ടിരിക്കുന്നു; പൂർണ്ണതയിലെത്തുന്നതുവരെ ക്രമേണ കൂടുതൽ കൂടുതൽ ഉയരുന്നു, ഈ ആശയവും നമുക്കുണ്ടായിരുന്നു. നമ്മുടെ യോഗിയായ പതഞ്ജലി പറയുകയാണ്: ജാത്യന്തരപരിണാമഃ പ്രകൃത്യാ -പൂരാത് - ഒരു ജാതി മറ്റൊന്നായി മാറുന്നു, പരിണമിക്കുന്നു. ഒരു ജാതി മറ്റൊരു ജാതിയാകുംപോലെ, ഒരു വസ്തു മറ്റൊന്നാകുന്നു എന്നാണ് പരിണാമമെന്നുവെച്ചാലർത്ഥം. യൂറോപ്യരിൽനിന്നു നമുക്കുള്ള ഭേദമെവിടെ? പതഞ്ജലി പറയുന്നു: പ്രകൃത്യാപൂരാത് - 'പ്രകൃതി വന്നുനിറയുകകൊണ്ട്.' യൂറോപ്യൻ പറയുന്നു: ഇവിടെയുള്ള മത്സരമാണ്, സ്വാഭാവികവും ലൈംഗികവുമായ തിരഞ്ഞെടുപ്പും മറ്റുമാണ്, ഒരു ശരീരത്തെ മറ്റൊന്നിന്റെ ആകാരം കൈക്കൊള്ളാൻ നിർബ്ബന്ധിക്കുന്നത്. പക്ഷേ, ഇവിടെ മറ്റൊരാശയമാണുള്ളത്; കുറെക്കൂടി മെച്ചപ്പെട്ടതും വസ്തുസ്ഥിതിയിലേക്കു കൂടുതൽ ആഴത്തിൽ ചെന്നെത്തുന്നതുമായ ഒരപഗ്രഥനം. ഇതാണ് പറയുന്നത്, 'പ്രകൃതി വന്നുനിറയുകകൊണ്ട്' എന്ന്. പ്രകൃതിയുടെ ഈ നിറവെന്ത്?

അണുപ്രാണി (അമീബ) ക്രമേണ ഉയർന്നുയുർന്നു ബുദ്ധനാകുന്നു എന്ന് ഞാൻ സമ്മതിക്കാം. ശരി; പക്ഷേ ഇതുപോലെതന്നെ തിട്ടമാണ്, ഒരു യന്ത്രത്തിൽനിന്ന്, മറ്റു തരത്തിൽ അതിൽ ചെലുത്തിയതിലേറെ പ്രവൃത്തി കിട്ടുക സാദ്ധ്യമല്ലെന്നും. ഊർജത്തിന്റെ ഒട്ടാകെയുള്ള അളവ് മാറ്റമില്ലാതെ നിലകൊള്ളുകയാണ്; അതു കൈക്കൊള്ളുന്ന രൂപങ്ങൾ പലതുമാകാം. ഒരറ്റത്തുനിന്ന് ഒരളവ് ഊർജം കിട്ടണമെങ്കിൽ, മറ്റേ അറ്റത്ത് അത്ര ചെലുത്തണം. ഇങ്ങനെ ചെയ്യുന്നതു മറ്റു രൂപത്തിലാവാം. എങ്കിലും അളവു തുല്യമായിരിക്കണം. അതിനാൽ പരിണാമത്തിന്റെ ഒരറ്റം ബുദ്ധനാണെങ്കിൽ അമീബ ബുദ്ധൻതന്നെ ആയിരുന്നിരിക്കണം. വികാസം പ്രാപിച്ച അണുപ്രാണിയാണ് ബുദ്ധനെങ്കിൽ, അന്തർലീനനായ ബുദ്ധനാണ് അണുപ്രാണി. ഈ പ്രപഞ്ചം ഏതാണ്ട് അപരിമേയമായ ഊർജത്തിന്റെ ആവിഷ്കാരമാണെങ്കിൽ പ്രപഞ്ചം പ്രലീനമായിരുന്നപ്പോഴും തുല്യമായ അളവിലുള്ള ഊർജം അവിടെ ഉണ്ടായിരുന്നിരിക്കണം. മറ്റു തരത്തിലാവാൻ വയ്യ. അങ്ങനെ ഓരോ ആത്മാവും അപരിമേയമാണെന്നു വന്നുകൂടുന്നു. നമ്മുടെ കാൽച്ചോട്ടിൽ ഇഴയുന്ന അത്യന്തനികൃഷ്ടമായ കൃമി മുതൽ അത്യന്തോത്കൃഷ്ടരും മഹത്തുക്കളുമായ സിദ്ധന്മാർവരെ എല്ലാവരിലും അപരിമേയമായ ഈ ശക്തിയും ശുദ്ധിയും മറ്റെല്ലാ ഗുണങ്ങളുമുണ്ടുതന്നെ. വ്യത്യാസം ആവിഷ്കാരത്തിന്റെ മാത്രയിൽമാത്രം. ഊർജ്ജത്തിന്റെ ചെറിയ ഒരു ഭാഗമേ കൃമി ആവിഷ്കരിക്കുന്നുള്ളു. നിങ്ങൾ കുറേക്കൂടി ആവിഷ്കരിക്കുന്നു. ദിവ്യനായ മറ്റൊരുവൻ ഇതിലുമേറെ ആവിഷ്കരിച്ചിട്ടുണ്ട്. വ്യത്യാസം ഇത്രമാത്രം. എന്നാൽ അപരിമേയമായ ആ ശക്തി തുല്യമായിട്ടവിടെയുണ്ട്. പതഞ്ജലി പറയുന്നു: തതഃ ക്ഷേത്രികവത് - 'നിലത്തിൽ വെള്ളം പായിക്കുന്ന കൃഷിക്കാരനെപ്പോലെ.' മറ്റെവിടെയോ ഉള്ള ജലസംഭരണിയിൽനിന്ന് അയാൾ നിലത്തിന്റെ ഒരു വശത്തുകൂടി വെള്ളം കടത്തിവിടുന്നു. നിലത്തിലേക്കു വെള്ളം തള്ളിക്കയറുന്നതു തടയാൻ ഒരു ചിറയുണ്ടായിരിക്കും. വെള്ളം തള്ളിക്കയറുന്നത് അതിന്റെ സ്വന്തം ശക്തികൊണ്ടാണ്; ആ ശക്തി വെളിയിൽനിന്നു കൊണ്ടുവന്നു കൊടുക്കേണ്ടതില്ല; സംഭരിക്കപ്പെട്ട ജലത്തിൽത്തന്നെയുണ്ട്. അതുപോലെ നമ്മിൽ ഓരോരുത്തനും, ഓരോ പ്രാണിക്കും, പശ്ചാത്തലമായി ഒരു ബലസഞ്ചയമുണ്ട്. അനന്തശക്തി, അനന്തശുദ്ധി, അനന്താനന്ദം, അനന്തസത്ത എന്നിവയുടെ സഞ്ചയം. പക്ഷേ ഈ ചിറകൾ, ഈ ദേഹങ്ങൾ, നമ്മുടെ യാഥാർത്ഥ്യത്തെ മുഴുത്തോതിൽ ആവിഷ്കരിക്കാൻ നമ്മെ അനുവദിക്കുന്നില്ലെന്നുമാത്രം.

ദേഹം ഏറെയേറെ സൂക്ഷ്മമായി സംഘടിതമാകുമ്പോൾ, തമോഗുണം രജോഗുണവും രജോഗുണം സത്വഗുണവുമാകുമ്പോൾ, ശക്തിയും ശുദ്ധിയും ഏറെയേറെ സ്ഫുടീഭവിക്കും. അതുകൊണ്ടാണ് ഭക്ഷ്യപേയങ്ങളെക്കുറിച്ച്, ഭക്ഷ്യവിവേകത്തെക്കുറിച്ച്, നമ്മുടെ ആളുകൾ ഇത്രയധികം

ശ്രദ്ധിച്ചിട്ടുള്ളത്. വിവാഹത്തെപ്പറ്റിയെന്നതുപോലെ ഇതിനെപ്പറ്റിയും ആദ്യ മുണ്ടായിരുന്ന ആശയങ്ങൾ മാഞ്ഞുപോയിരിക്കാം. വിവാഹത്തെപ്പറ്റിയുള്ള ആശയങ്ങൾ ഇവിടെ സംഗതമല്ലെങ്കിലും ഞാൻ ഉദാഹരണമായെടുക്കട്ടെ. മറ്റൊരവസരം കിട്ടിയാൽ ഇവയെപ്പറ്റി ഞാൻ പറഞ്ഞുകൊള്ളാം. ഇപ്പോൾ ഇത്രയും പറയുന്നു: നമ്മുടെ വിവാഹസമ്പ്രദായത്തിൻെറ പിന്നിലുള്ള ആശയങ്ങളിലൂടെമാത്രമേ ശരിയായ ഒരു പരിഷ്കാരമുണ്ടാകൂ; മറ്റൊരാശ യത്തിലൂടെയും സാദ്ധ്യമല്ല. പുരുഷനും സ്ത്രീക്കും മറ്റേതൊരു സ്ത്രീയെയും പുരുഷനെയും ഭാര്യയും ഭർത്താവുമായെടുക്കാൻ സ്വാതന്ത്ര്യമുണ്ടെന്നു വന്നാൽ, വ്യക്തിയുടെ സുഖത്തെയും മൃഗീയവാസനകളുടെ തർപ്പണത്തെ യും സമുദായത്തിൽ യഥേഷ്ടം വ്യാപരിക്കുവാനനുവദിച്ചാൽ, ഫലം തിന്മയാകാതെ തരമില്ല; ദുഷ്ടന്മാരും അസുരസ്വഭാവികളും പാപികളു മായ സന്തതികളുണ്ടാകാതെ തരമില്ല; അതേ, ഒരുവശത്ത്, ഓരോ രാജ്യ ത്തെയും മനുഷ്യൻ ഈ മൃഗപ്രായരായ സന്തതികളെ ഉത്പാദിപ്പിക്കയാണ്; മറുവശത്ത് ഈ മൃഗപ്രായരെ നിലയ്ക്കുനിർത്താൻ പോലീസ് ശക്തി വർദ്ധിപ്പിക്കയും. അത്തരത്തിൽ തിന്മയ്ക്ക് എങ്ങനെ പരിഹാരം ചെയ്യാ മെന്നതല്ല പ്രശ്നം; തിന്മയുടെ ഉത്പത്തിതന്നെ എങ്ങനെ തടയാമെന്നതാണ്. നിങ്ങൾ സമുദായത്തിൽ ജീവിക്കുന്നിടത്തോളം കാലം, നിങ്ങളുടെ വിവാഹം അതിലുള്ള ഓരോ അംഗത്തെയും തീർച്ചയായും സ്പർശിക്കുന്നുണ്ട്. അതി നാൽ ആരെ വിവാഹംകഴിക്കാമെന്നും ആരെ അരുതെന്നും നിർദ്ദേശിക്കാൻ സമുദായത്തിന്നവകാശമുണ്ട്. ഈമാതിരി വമ്പിച്ച ആശയങ്ങളാണ് ഇവിടത്തെ വിവാഹപദ്ധതിക്കു പിമ്പിലുള്ളത്. ഇതിനെ ദമ്പതികളുടെ ജ്യൗ തിഷ 'ജാതി' അല്ലെങ്കിൽ പൊരുത്തം എന്നാണ് പറയുന്നത്. പ്രാസംഗിക മായി ഒരു സംഗതികൂടി പറയാം. വെറും കാമംകൊണ്ടുണ്ടായ ശിശു, മനുവിൻെറ അഭിപ്രായത്തിൽ, ആര്യനല്ല. ശരിയാണ്, ഓരോ നാട്ടിലും ആര്യസന്താനങ്ങളുടെ സംഖ്യ കുറയുകയാണ്; ഫലം, നാം കലിയുഗമെന്നു വിളിക്കുന്ന പാപസംഹിതയും. ഈ ആദർശങ്ങളെല്ലാം നമുക്കു നഷ്ടപ്പെട്ടി രിക്കുന്നു; ഇവയെല്ലാം തികച്ചും പ്രായോഗികമാക്കാവതല്ലെന്നതു വാസ്തവം തന്നെ. വലുതായ ഈ ആശയങ്ങളിൽ ചിലതിനെ നാം മിക്കവാറും പരിഹാസ്യമാക്കിയിരിക്കുന്നു. ഇന്നത്തെ മാതാപിതാക്കൾ പണ്ടത്തവരെ പ്പോലെയല്ല എന്നതു ഖേദകരമായ ഒരു സത്യമാണ്; അതുപോലെ സമുദാ യവും പണ്ടത്തെപ്പോലെ സുശിക്ഷിതമല്ല. പണ്ടു വ്യക്തികളോടുണ്ടായിരുന്ന സ്നേഹവും ഇന്നത്തെ സമുദായത്തിന്നില്ല. പക്ഷേ പ്രക്രിയയിലുള്ള ദോഷ മെത്രയായാലും തത്ത്വം സാധുവാണ്. പ്രയോഗത്തിൽ ദോഷമുണ്ടായാൽ, ഒരുപായവിശേഷം പരാജയപ്പെട്ടാൽ, തത്ത്വം സ്വീകരിച്ചു മെച്ചപ്പെട്ട മട്ടിൽ പ്രയോഗിക്കുക. തത്ത്വത്തെ നിഹനിക്കുന്നതെന്തിന്? ഇതുതന്നെ ആഹാര പ്രശ്നത്തിൻെറ കഥ. പ്രവൃത്തിയും സൂക്ഷ്മാംശങ്ങളും ചീത്ത, വളരെ ചീത്ത തന്നെ. പക്ഷേ ഇതുകൊണ്ടു തത്ത്വത്തിനു തകരാറൊന്നുമില്ല. തത്ത്വം

സനാതനമാണ്; അതുണ്ടായിരിക്കേണ്ടതാവശ്യവുമാണ്. അതു പുതിയ മട്ടിൽ പ്രയോഗിക്കണം; നവീകരിച്ച ഒരു പ്രയോഗപദ്ധതിയുണ്ടാകണം.

ഭാരതത്തിലെ ഓരോ മതവിഭാഗവും അവശ്യം വിശ്വസിക്കേണ്ടുന്ന ആത്മവിഷയകമായ മഹത്തായ ആശയമിതാണ്. ഒരു വ്യത്യാസമുള്ളതായി കാണാം. ദുഷ്കൃതങ്ങളുടെ ഫലമായി ആത്മാവു സങ്കോചിക്കുന്നു എന്ന ആശയം ദ്വൈതികൾ പ്രചരിപ്പിക്കുന്നു; എന്നുവെച്ചാൽ, അതിൻെറ ശക്തികളും, സ്വഭാവംപോലും, ചുരുങ്ങുന്നു. സുകൃതങ്ങളിലൂടെ ഈ സ്വഭാവം വികസിക്കയും ചെയ്യുന്നു. അദ്വൈതി പറയുന്നു, ആത്മാവ് ഒരിക്കലും സങ്കോചിക്കയോ വികസിക്കയോ ചെയ്യുന്നില്ല. പിന്നെയോ, അങ്ങനെ തോന്നുന്നേയുള്ളു. ആത്മാവു ചുരുങ്ങിപ്പോയതായി തോന്നുന്നു. ഇത്രമാത്രമാണ് വ്യത്യാസം. ആത്മാവിനു നേരത്തെതന്നെ ശക്തികളെല്ലാമുണ്ടെന്ന ആശയം എല്ലാ കൂട്ടർക്കുമുണ്ട്. വെളിയിൽനിന്നൊന്നും ആത്മാവിലേക്കു വരാനില്ല. ആകാശത്തുനിന്നൊന്നും ആത്മാവിലേക്ക് വന്നു വീഴാനില്ലതന്നെ! ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. വേദങ്ങൾ ഉച്ഛ്വസിതങ്ങളല്ല (Inspired): മറിച്ചു നിശ്വസിതങ്ങളാണ്(Expired): വെളിയിലെവിടെയോ നിന്നു വന്നവയല്ല; മറിച്ച്, ഓരോ ആത്മാവിലും കുടികൊള്ളുന്ന ശാശ്വത നിയമങ്ങളാണ്. വേദങ്ങൾ എറുമ്പിൻെറ ആത്മാവിലുമുണ്ട്; ദേവൻെറ ആത്മാവിലുമുണ്ട്. എറുമ്പു പരിണമിച്ച് ഋഷിയുടെ ശരീരം കൈക്കൊള്ളണമെന്നുമാത്രം; അപ്പോൾ വേദങ്ങൾ - സ്വയം ആവിഷ്കരിക്കുന്ന ശാശ്വത നിയമങ്ങൾ - വെളിപ്പെട്ടുകൊള്ളും. ഇതാണ് ധരിക്കേണ്ട ഒരേ ഒരു മഹത്തായ ആശയം; അതായത്, നമ്മുടെ ശക്തി ആദ്യമേ നമ്മുടേതാണ്. നമ്മുടെ മുക്തി ഇപ്പൊഴേ നമ്മിലുണ്ട്. അതു സങ്കോചിക്കയാണെന്നോ മായ എന്ന ദോഷം അതിനെ മറയ്ക്കുന്നു എന്നോ പറഞ്ഞുകൊള്ളു. സാരമില്ല. ആശയമവിടെ ഇപ്പോഴേ ഉണ്ട്. അതിൽ വിശ്വസിക്കണമെന്നുമാത്രം. ഏറ്റവും നീചനായ മനുഷ്യനിലും ബുദ്ധനിലുണ്ടായിരുന്ന കഴിവുണ്ടെന്നു വിശ്വസിക്കണം.

പക്ഷേ വലിയ ഒരു പോരാട്ടം ഇവിടെ നേരിടുന്നു. ബൗദ്ധന്മാർ ശരീരത്തെ ഒരു ഭൗതികപ്രവാഹമായും മനസ്സിനെ അതുപോലെ മറ്റൊരു പ്രവാഹമായും അപഗ്രഥിക്കുന്നു. ആത്മാവിനെപ്പറ്റി അതിനാവശ്യമായ ഒന്നെന്നാണ് അവരഭിപ്രായപ്പെടുന്നത്. ആത്മകല്പന വേണ്ട. ദ്രവ്യവും അതിനോടു പറ്റിനില്ക്കുന്ന ഗുണങ്ങളുംകൊണ്ടു പ്രയോജനമെന്ത്? 'ഗുണങ്ങൾ, ഗുണങ്ങൾ മാത്രം, മതിയെന്നു ഞങ്ങൾ പറയുന്നു.' ഒരു കാരണം കല്പിച്ചാൽ മുഴുവൻ വിശദീകരണവും കിട്ടുമെന്നിരിക്കെ, രണ്ടു കാരണം കല്പിക്കുന്നതു യുക്തിശൂന്യമാണ്. അങ്ങനെ ഈ പോരാട്ടം നടന്നുകൊണ്ടിരുന്നു. ദ്രവ്യവാദങ്ങളെയെല്ലാം ബൗദ്ധന്മാർ നിലംപരിശാക്കി. ദ്രവ്യവാദവും ഗുണവാദവും ചേർത്തുപിടിച്ചിരുന്നവരുടെ ഇടയിൽ തുടർച്ചയായിത്തീർന്ന ഒരു തകർച്ചയുണ്ടായി. (ഇവർ പറഞ്ഞത്) നിങ്ങൾക്കും എനിക്കും പ്രത്യേകം

ഓരോ ആത്മാവുണ്ടെന്നും ഈ ആത്മാവ് ശരീരമനസ്സുകളിൽനിന്നു ഭിന്നമാണെന്നും, ഓരോരുത്തനും ഭിന്നനായ വ്യക്തിയാണെന്നുമത്രേ.

ഇത്രയുംകൊണ്ടു നാം കണ്ടതിതാണ്. ദ്വൈതികളുടെ ആശയം ശരിയാണ്. ഒരു ശരീരമുണ്ട്; പിന്നെ സൂക്ഷ്മശരീരം - മനസ്സ് - ഉണ്ട്; ആത്മാവുണ്ട്. ഈ ആത്മാക്കളിലെല്ലാം പരമാത്മാവ്, ഈശ്വരൻ ഉണ്ട്. വൈഷമ്യം ഇവിടെയാണ്. ആത്മാവും പരമാത്മാവും ഒരുപോലെ ദ്രവ്യങ്ങളാണ്. മനസ്സും ദേഹവും ദ്രവ്യമെന്നെണ്ണപ്പെടുന്ന മറ്റു വസ്തുക്കളും ഇവയോടു ഗുണങ്ങളെപ്പോലെ പറ്റിപ്പിടിക്കുന്നു. ദ്രവ്യത്തെ ആരും കണ്ടിട്ടില്ല ഒരിക്കലും സങ്കല്പിക്കാനും സാദ്ധ്യമല്ല. ഇങ്ങനെയുള്ള ദ്രവ്യത്തെപ്പറ്റി ചിന്തിക്കുന്നതെന്തിന്? ക്ഷണികവാദിയായി, വിജ്ഞാനധാരയല്ലാതെ മറ്റൊന്നുമില്ലെന്നു പറഞ്ഞാൽ പോരേ? ഈ ധാരകൾ തമ്മിൽ ചേരുന്നില്ല. ഇവയൊന്നും ഒരൊറ്റയായിത്തീരുന്നില്ല. കടലിൽ തിരകൾപോലെ ഒന്നു മറ്റേതിനെ അനുഗമിക്കുന്നതെയുള്ളു; അല്ലാതെ (യോജിച്ച) തികഞ്ഞ ഒരൊറ്റയാവുന്നില്ല. തരംഗങ്ങളുടെ ഒരു ആനുപൂർവിയത്രേ മനുഷ്യൻ. ഒന്നുപോകുമ്പോൾ അതു മറ്റൊന്നിനെ ഉളവാക്കുന്നു. ഈ തരംഗങ്ങൾ അടങ്ങിയാൽ നിർവ്വാണമായി. ഈ വാദഗതിക്കുമുമ്പിൽ ദ്വൈതം മൂകമാണെന്നു കാണാം. (ഇതിനെതിരായി) ഒരു വാദവും കൊണ്ടുവരുക സാദ്ധ്യമല്ല. ദ്വൈതികളുടെ ഈശ്വരനെയും ഇവിടെ വെച്ചുകൊണ്ടിരിക്കുക സാദ്ധ്യമല്ല സർവവ്യാപിയും, പുരുഷവിധനും, കൈ കൂടാതെ സൃഷ്ടിക്കയും കാലു കൂടാതെ ചലിക്കയും മറ്റും ചെയ്യുന്നവനും, കുംഭകാരൻ കുംഭത്തെയെന്നപോലെ വിശ്വമുളവാക്കുന്നവനുമായ ഈശ്വരൻ എന്ന ആശയം ബാലിശമാണെന്നു ബൗദ്ധൻ പ്രതിജ്ഞചെയ്യുന്നു. ഇതാണ് ഈശ്വരനെങ്കിൽ ഈശ്വരനോടു പോരടിക്കാനാണ്, അല്ലാതെ അവിടുത്തെ പൂജിക്കാനല്ല, പോകുന്നതെന്ന് അയാൾ പ്രഖ്യാപിക്കുന്നു. ഈ പ്രപഞ്ചം ദുരിതപൂർണ്ണമാണ്. ഈശ്വരനാണ് ഇതു പടച്ചതെങ്കിൽ ഈശ്വരനോടു മല്ലിടാനാണ് ഭാവം. രണ്ടാമത്, ഈശ്വരന്നു യുക്തിവിരോധമുണ്ട്. അസംഭാവ്യതയുമുണ്ട്. ഇതൊക്കെ നിങ്ങൾക്കറിയാം. 'രചനാവാദ'ത്തിൻെറ ന്യൂനതകളിലേക്കു കടക്കണമെന്നില്ല. നമ്മുടെ ക്ഷണികവാദികൾ അവ പൂർണ്ണമായി കാട്ടിയിട്ടുണ്ട്. അങ്ങനെ പുരുഷവിധനായ ഈശ്വരൻ പൊളിഞ്ഞുപോകുന്നു.

അദ്വൈതിയുടെ മുദ്രാവാക്യം സത്യം, സത്യംമാത്രം എന്നാണ്. സത്യമേവ ജയതേ നാനൃതം, സത്യേന പന്ഥാ വിതതോ ദേവയാനഃ - 'സത്യം മാത്രമാണ് ജയിക്കുന്നത്, അസത്യമല്ല; സത്യത്തിലൂടെമാത്രമാണ് ദേവയാനത്തിലേക്കുള്ള വഴി കിടക്കുന്നത്.' ആ കൊടിക്കീഴിലാണ് എല്ലാവരും മുന്നേറുന്നത്. അതേ, പക്ഷേ, അതിൻെറ ഉദ്ദേശ്യം ബലം കുറഞ്ഞവൻെറ നിലപാടു സ്വന്തം നിലപാടിലൂടെ തകർക്കുകയാണ്. ഈശ്വരനെപ്പറ്റി നിങ്ങൾക്കുള്ള ദ്വൈതാധിഷ്ഠിതമായ ആശയങ്ങളുംകൊണ്ടു നിങ്ങൾ വിഗ്രഹാരാധകനായ ഒരു പാവവുമായി കലഹിക്കാൻ ചെല്ലുന്നു. നിങ്ങൾ വിചാരിക്കുന്നു,

നിങ്ങൾ വളരെ യുക്തിശാലിയാണെന്നും അയാളെ കുഴക്കാമെന്നും. പക്ഷേ അയാൾ തിരിഞ്ഞു നിങ്ങളുടെ പുരുഷവിധനായ ഈശ്വരനെത്തന്നെ തകർത്താൽ, വെറും കാല്പനികമായ ഒരാദർശമാണതെന്നു കാട്ടിയാൽ എന്താകും നിങ്ങളുടെ നില? നിങ്ങൾ വിശ്വാസത്തിലേക്കും മറ്റും മടങ്ങുകയായി: അല്ലെങ്കിൽ, നിരീശ്വരവാദം എന്നു വിളിച്ചുകൂവുകയായി. ദുർബ്ബലൻെറ പഴയ നിലവിളിയാണിത്; അവനെ തോല്പിക്കുന്നവൻ നിരീശ്വരൻ. യുക്തിവാദിയാകണമെങ്കിൽ, ആദ്യന്തം അങ്ങനെയാകണം. അല്ലെങ്കിൽ, നിങ്ങൾക്കു വേണ്ട അവകാശങ്ങൾ മറ്റുള്ളവർക്കും അനുവദിച്ചുകൊടുക്കുക. പ്രസ്തുതനായ ഈശ്വരൻെറ അസ്തിത്വം നിങ്ങളെങ്ങനെ തെളിയിക്കും? മറിച്ച്, അങ്ങനെ ഒന്നുമില്ലെന്ന് മിക്കവാറും തെളിയിക്കാൻ കഴിയും. അവിടുത്തെ സത്തയ്ക്കനുഗുണമായ തെളിവിൻെറ നിഴൽപോലുമില്ല. പ്രബലമായ എതിർയുക്തികൾ ഉണ്ടുതാനും. ഈശ്വരൻ, അവിടുത്തേ ഗുണങ്ങൾ. ദ്രവ്യങ്ങളായ അസംഖ്യം ആത്മാക്കൾ, ഓരോ ആത്മാവും ഓരോ വ്യക്തികൾ - ഇതൊക്കെക്കൂടിയുള്ള ഒരീശ്വരൻെറ സത്ത എങ്ങനെ തെളിയിക്കും? ഏതംശത്തിലാണ് നിങ്ങൾ ഒരു വ്യക്തിയായിരിക്കുന്നത്? ശരീരമെന്ന നിലയിൽ നിങ്ങൾ വ്യക്തിയല്ല. പണ്ടത്തെ ബൗദ്ധരറിഞ്ഞിരുന്നതിനെക്കാൾ ഭംഗിയായി ഇന്നു നിങ്ങൾക്കറിയാം. ഒരുപക്ഷേ സൂര്യൻെറ അംശമായിരുന്ന ദ്രവ്യം ഇപ്പോൾ നിങ്ങളിൽ പ്രവേശിച്ചിരിക്കുന്നെന്നും, അതുതന്നെ വെളിയിൽ കടന്നു ചെടികളുടെ ഭാഗമായിത്തീരാമെന്നും. അപ്പോൾ, ശ്രീമൻ, നിങ്ങളുടെ വ്യക്തിത്വമെവിടെ? ഇതുതന്നെ മനസ്സിൻെറയും നില. നിങ്ങളുടെ വ്യക്തിത്വമെവിടെ? ഇന്നു രാത്രി നിങ്ങൾക്ക് ഒരാശയമുണ്ട്; നാളെ മറ്റൊന്നും. നിങ്ങൾ ശിശുവായിരുന്നപ്പോഴുണ്ടായിരുന്ന ചിന്തകളല്ല ഇപ്പോഴുള്ളത്. യുവാക്കന്മാരായിരുന്നപ്പോഴെന്നവണ്ണമല്ല വൃദ്ധന്മാർ ചിന്തിക്കുന്നത്. പിന്നെയെവിടെയാണ് നിങ്ങളുടെ വ്യക്തിത്വം? ബോധത്തിൽ, അഹങ്കാരത്തിൽ, ആണ് അതെന്നു പറയരുത്; കാരണം നമ്മുടെ ജീവിതത്തിൻെറ ചെറിയ ഒരംശത്തിൽ മാത്രമാണ് അതു വ്യാപിക്കുന്നത്. നിങ്ങളോടു ഞാൻ സംസാരിക്കുമ്പോൾ എൻെറ അവയവങ്ങളെല്ലാം വ്യാപരിക്കുന്നുണ്ട്; പക്ഷേ എനിക്കതിനെപ്പറ്റി ബോധമില്ല. ബോധമാണ് സത്തയ്ക്കു തെളിവെങ്കിൽ, അവയ്ക്കൊന്നും സത്തയില്ല. കാരണം, അവയെക്കുറിച്ച് ഒരു ബോധവും എനിക്കില്ല. അപ്പോൾ പുരുഷവിധനായ ഈശ്വരനെപ്പറ്റിയുള്ള വാദങ്ങൾ വെച്ചുകൊണ്ടിരിക്കുന്ന നിങ്ങളുടെ നിലയെവിടെ? അങ്ങനെയൊരീശ്വരൻെറ സത്ത തെളിയിക്കുന്നതെങ്ങനെ?

പിന്നെയും ബൗദ്ധന്മാർ സധൈര്യം പ്രഖ്യാപിക്കുന്നു: ആ വാദം അയുക്തികമെന്നുമാത്രമല്ല, അധാർമ്മികംകൂടിയാണ്; അതു മനുഷ്യനെ ഭീരുത്വം പഠിപ്പിക്കുന്നു; വെളിയിലെവിടെയോനിന്നു സഹായം തേടാൻ പഠിപ്പിക്കുന്നു. ആ സഹായം ആർക്കും നല്കാവതല്ലതാനും. ഇവിടെയിതാ ഈ പ്രപഞ്ചം. അതു മനുഷ്യൻ ഉണ്ടാക്കി. അപ്പോൾ, ആരും കാണുകയോ

സ്പർശിക്കുകയോ ചെയ്തിട്ടില്ലാത്ത, ആർക്കും സഹായം നല്കിയിട്ടില്ലാത്ത, ബാഹ്യവും വെറും കാല്പനികവുമായ, ഒരു സത്ത്വത്തെ ആശ്രയിക്കുന്നതെന്തിന്? സ്വയം എന്തിനു ഭീരുക്കളാകണം? മനുഷ്യൻെറ ഏറ്റവും ഉയർന്ന നില ഒരു പട്ടിയെപ്പോലെ ആകയത്രേ; എന്നിട്ട് ഈ സാങ്കല്പികസത്ത്വത്തിൻെറ മുമ്പിൽ ഇഴഞ്ഞുചെല്ലുക; താൻ ദുർബലനും മലിനനുമാണ്, പ്രപഞ്ചത്തിലുള്ള നീചതകളെല്ലാം ചേർന്നവനാണ് എന്നു കേഴുക. ഇതാണോ നമ്മുടെ കുട്ടികളെ പഠിപ്പിക്കേണ്ടത്? മറിച്ച്, ബൗദ്ധന്മാർക്ക് പറയാം, 'നിങ്ങൾ കള്ളം പറയുകമാത്രമല്ല, നിങ്ങളുടെ കുട്ടികളെ വമ്പിച്ച തിന്മയ്ക്കു വിധേയരാക്കുകകൂടിയാണ്. കാരണം ഈ ലോകത്തിൽ നിലവിലുള്ളതു മയക്കുവിദ്യയാണ്. നിങ്ങൾ സ്വയം എന്തൊക്കെയാണെന്നു പറയുന്നുവോ അതൊക്കെയങ്ങായിത്തീരുകയാണ്.' മഹാനായ ബുദ്ധൻ ഏതാണ്ട് ആദ്യമേ പറഞ്ഞ വാക്കുകൾ ഇവയത്രേ: 'നിങ്ങൾ ചിന്തിക്കുന്നതെന്തോ അതാണ് നിങ്ങൾ. ചിന്തിക്കാൻ പോകുന്നതെന്തോ അതായിത്തീരും.' ഇതു ശരിയാണെങ്കിൽ. നിങ്ങൾ വകയ്ക്കു കൊള്ളരുതാത്തവരാണെന്ന്, ഇവിടെ ഇല്ലാത്തതും മേഘത്തിനുമേൽ ഇരിക്കുന്നതുമായ ആരുടെയോ സഹായം കൂടാതെ ഒന്നും നിങ്ങൾക്കു ചെയ്യാൻ സാദ്ധ്യമല്ലെന്ന്, സ്വയം പഠിപ്പിക്കരുത്. പ്രതിദിനം കൂടുതൽ കൂടുതൽ നിങ്ങൾ ദുർബ്ബലരായിത്തീരുമെന്നതത്രേ ഫലം. 'ഭഗവൻ, ഞങ്ങൾ മലിനരാണ്, ഞങ്ങളെ വിശുദ്ധരാക്കണേ' എന്നു സദാ ഉരുക്കഴിച്ചാൽ നിങ്ങൾ എല്ലാത്തരത്തിലുമുള്ള തിന്മകളിലും, മാസ്മരശക്തികൊണ്ടെന്നോണം, കുടുങ്ങും. അതേ, ബൗദ്ധന്മാരുടെ അഭിപ്രായത്തിൽ, ഓരോ സമുദായത്തിലും കാണുന്ന തിന്മകളുടെ തൊണ്ണൂറുശതമാനവും പുരുഷവിധനായ ഈശ്വരനെന്ന ആശയംകൊണ്ടുണ്ടാകുന്നതാണ്. ജീവിതമെന്ന അദ്ഭുതാവിഷ്കാരത്തിൻെറ ഒരേ ഒരു ലക്ഷ്യം പട്ടിയെപ്പോലായിത്തീരുകയാണെന്നതു മനുഷ്യൻെറ ഭയങ്കരമായ ഒരാശയമത്രേ. ബൗദ്ധൻ വൈഷ്ണവനോടു പറയുന്നു: നിങ്ങളുടെ ആദർശവും ഉദ്ദേശ്യവും ലക്ഷ്യവും ഈശ്വരൻ വസിക്കുന്ന വൈകുണ്ഠത്തിൽ എത്തുകയും, അനന്തമായ കാലമത്രയും കൈകൂപ്പിക്കൊണ്ട് ഈശ്വരൻെറ മുമ്പിൽ നിലകൊള്ളുകയുമാണെങ്കിൽ, അതിൽ ഭേദം ആത്മഹത്യ ചെയ്യുകയാണ്. ഇതിൽനിന്നുള്ള പോംവഴിയായിട്ടാണ് നിർവ്വാണം അഥവാ ശൂന്യത സങ്കല്പിക്കപ്പെട്ടിട്ടുള്ളതെന്നുപോലും അയാൾക്കു പറയാം. തല്ക്കാലം ഒരു ബുദ്ധനെപ്പോലെ ഞാൻ ഈ ആശയങ്ങൾ നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നു; കാരണം, ഈയിടെയായി അദ്വൈതാശയങ്ങൾ മനുഷ്യരെ സന്മാർഗ്ഗത്തിൽനിന്നു പിഴപ്പിക്കുന്നു എന്ന് പറഞ്ഞുവരുന്നുണ്ട്. അപ്പോൾ മറുവശം എങ്ങനെയിരിക്കുന്നു എന്നു കാണിക്കാനാണ് ഞാൻ ശ്രമിക്കുന്നത്. കരുത്തും ധൈര്യവുമാർന്ന രണ്ടു വശവും നേരിട്ടു കാണാൻ നാം തയ്യാറാകണം.

പുരുഷവിധനായ ഒരീശ്വരൻ ലോകം സൃഷ്ടിക്കുന്നു എന്ന ആശയം തെളിയിക്കത്തക്കതല്ലെന്ന് ആദ്യമേ നാം കണ്ടു. ഇതു വിശ്വസിക്കുന്ന ഒരു

കുട്ടിയെങ്കിലുമുണ്ടോ, ഇന്ന്? കുംഭകാരൻ കുംഭം തയ്യാറാക്കുംപോലെ ഈശ്വരൻ പ്രപഞ്ചം പടയ്ക്കുക - ഇതു ശരിയാണെങ്കിൽ ഈ കുംഭകാരനും ഈശ്വരനാണ്. തലയും കയ്യും മറ്റുമില്ലാതെ അവിടുന്നു പ്രവർത്തിക്കുന്നു എന്ന് ആരെങ്കിലും പറഞ്ഞാൽ അയാളെ ഭ്രാന്താസ്പത്രിയിലടയ്ക്കണം. നിങ്ങൾ ജീവിതം മുഴുവൻ ആരുടെയടുത്തു കരഞ്ഞു കഴിയുന്നുവോ പ്രപഞ്ചസ്രഷ്ടാവും വ്യക്തിത്വയുക്തനുമായ ആ ഈശ്വരൻ എപ്പോഴെങ്കിലും നിങ്ങളെ സഹായിച്ചിട്ടുണ്ടോ? ഈ വെല്ലുവിളിയാണ് ആധുനിക ശാസ്ത്രത്തിൽനിന്നു പുറപ്പെടുന്നത്. നിങ്ങൾക്കു കിട്ടിയ സഹായമെല്ലാം സ്വന്തം പ്രയത്നങ്ങളിൽനിന്നു കിട്ടുമായിരുന്നെന്ന് ആധുനികശാസ്ത്രജ്ഞൻ തെളിയിക്കും. കൂടുതൽ മെച്ചപ്പെട്ട മറ്റൊരു കാര്യംകൂടി: ആ കരച്ചിലിലും നിലവിളിയിലും നിങ്ങളുടെ ഊർജം വ്യയപ്പെടുത്തേണ്ടതില്ലായിരുന്നു. അതൊന്നുമില്ലാതെ നിങ്ങളുടെ പ്രവൃത്തി കൂടുതൽ മെച്ചപ്പെടുമായിരുന്നു. പിന്നെ, പുരുഷവിധനായ ഈശ്വരനെന്ന ആശയത്തോടൊത്തു പീഡനവും പുരോഹിതതന്ത്രവും വരുന്നു എന്നും നാം കണ്ടിട്ടുണ്ട്. ഈ ആശയം നിലവിലിരുന്നിടത്തെല്ലാം പീഡനവും പുരോഹിതതന്ത്രവും ഊർജിതത്തിലായിരുന്നു. ഈ കാപട്യത്തിൻെറ തലയ്ക്കു കിഴുക്കുംവരെ പീഡനം തീരുകയില്ലെന്നു ബൗദ്ധന്മാർ പറയുന്നു. പ്രകൃത്യതീതമായ ഒരു സത്ത്വത്തിനു മുമ്പിൽ ചുളുങ്ങണമെന്നു മനുഷ്യൻ കരുതുന്നിടത്തോളം അധികാരങ്ങളും ബഹുമതികളും അവകാശപ്പെടുന്ന പുരോഹിതന്മാർ ഇവിടെയുണ്ടാകും. 'ഞങ്ങൾക്കുവേണ്ടി ഇടപെട്ടു രക്ഷിക്കണേ' എന്നു പാവങ്ങൾ പുരോഹിതന്മാരോടു യാചിച്ചുകൊണ്ടിരിക്കും. ബ്രാഹ്മണനെ തകർക്കാം: പക്ഷേ, ശ്രദ്ധിച്ചു കൊള്ളു, അതു ചെയ്യുന്നവർതന്നെ ബ്രാഹ്മണരുടെ സ്ഥാനം കൈയേല്ക്കും. അവർ ബ്രാഹ്മണരെക്കാൾ മോശക്കാരുമായിരിക്കും, കാരണം ബ്രാഹ്മണന്നു സ്വതേ കുറെ ഔദാര്യമുണ്ട്. 'ഇന്നു കുരുത്ത ഈ തകരക'ളാകട്ടേ പീഡകരിൽവെച്ച് എപ്പോഴും ഏറ്റവും നീചന്മാരായിരിക്കും. 'ഒരു തെണ്ടിക്കു പണമുണ്ടായാൽ ലോകം മുഴുവൻ വെറും വയ്ക്കോൽത്തുരുമ്പെന്നാണ് അവൻ കരുതുക. അങ്ങനെ പുരുഷവിധനായ ഈശ്വരൻ എന്ന ആശയം ഉള്ളിടത്തോളം പുരോഹിതന്മാരും ഉണ്ടായിരിക്കും. അപ്പോൾ വലിയ സാന്മാർഗ്ഗികതയൊന്നും സമുദായത്തിലുണ്ടായിരിക്കുമെന്നു കരുതാനും സാദ്ധ്യമല്ല. പുരോഹിതതന്ത്രവും പീഡനവും കൈകോർത്തു പോകുന്നവയാണ്. എന്തുകൊണ്ടതു മുമ്പും നിർമ്മിക്കപ്പെട്ടു? പണ്ടു പ്രബലരായ കുറേപ്പേർ ചേർന്ന് ആളുകളെ കയ്യടക്കുകയും, 'അനുസരിച്ചില്ലെങ്കിൽ ഞങ്ങൾ നിങ്ങളെ തകർത്തുകളയും' എന്നവരോടു പറയുകയും ചെയ്തു. ഇതാണ് അതിൻെറയൊക്കെ രത്നച്ചുരുക്കം, മഹദ്ഭയം വജ്രമുദ്യതം. തന്നെ അനുസരിക്കാത്തവരെയെല്ലാം ഒടുക്കുന്നവൻ എന്ന ആശയമത്രേ ഇത്.

പിന്നെയും ബൗദ്ധൻ പറയുന്നു: കർമ്മനിയമത്തിൻെറ ഫലമാണ് എല്ലാമെന്ന് പറഞ്ഞില്ലേ. ഇത്രത്തോളം നിങ്ങളുടെ നില യുക്തിയുക്തം

തന്നെ. ആത്മാക്കൾ അസംഖ്യമുണ്ടെന്നു നിങ്ങൾ വിശ്വസിക്കുന്നു, അവയ്ക്കു ജനനമരണങ്ങളില്ലെന്നും. ഇത്തരത്തിലുള്ള ആത്മാക്കളും ഇവയുടെ അസംഖ്യേയതയും കർമ്മനിയമത്തിലുള്ള വിശ്വാസവും തികച്ചും യുക്തിയുക്തംതന്നെ; തീർച്ച. കാര്യമില്ലാത്ത കാരണമില്ല. വർത്തമാനത്തിൻെറ കാരണം ഭൂതകാലത്തിലാകണം; ഫലം ഭാവിയിലും. ഹിന്ദു പറയുന്നു, കർമ്മം ജഡമാണെന്നും ചൈതന്യമല്ലെന്നും. അപ്പോൾ കാരണത്തെ ഫലദശയിലെത്തിക്കാൻ ചൈതന്യം കൂടിയേ തീരൂ. ഇതു ശരിയാണോ? ഒരു ചെടിയെ പരിണതിയിലെത്തിക്കാൻ ചൈതന്യം വേണമോ? വിത്തു പാകുകയും വെള്ളം തളിക്കയും ചെയ്താൽപ്പിന്നെ ചൈതന്യം വേണ്ട. ചൈതന്യം ആദ്യമേ അവിടെയുണ്ട് എന്നു പറയാം. പക്ഷേ ആത്മാക്കൾതന്നെ ചൈതന്യമാണ്: മറ്റൊരു ചൈതന്യത്തിൻെറ ആവശ്യമില്ല. മനുഷ്യരുടെ ആത്മാക്കൾക്കു ചൈതന്യമുണ്ടെങ്കിൽ, പിന്നെ ഈശ്വരനെന്തിന്? ഇതാണ് ജൈനർ പറയുന്നത്. ബൗദ്ധരിൽനിന്നു വ്യത്യസ്തമായി, ജൈനർ ആത്മാക്കളിൽ വിശ്വസിക്കുന്നു; എന്നാൽ ഈശ്വരനിൽ വിശ്വസിക്കുന്നില്ല. നിങ്ങളുടെ യുക്തിയുക്തത എവിടെ? സദാചാരമെവിടെ? അദ്വൈതമതത്തെ വിമർശിക്കയും അതു ദുരാചാരത്തെ വളർത്തുമെന്നാശങ്കിക്കയും ചെയ്യുമ്പോൾ ദ്വൈതസമ്പ്രദായങ്ങൾ ഭാരതത്തിൽ വരുത്തിവെച്ചിട്ടുള്ളതിനെപ്പറ്റി സ്വല്പം വായിക്കണം. അദ്വൈതികളായ തെമ്മാടികൾ ഇരുപതിനായിരമാണെങ്കിൽ ദ്വൈതികളായ തെമ്മാടികളുടെ സംഖ്യയും അതുതന്നെ. സാമാന്യമായി പറഞ്ഞാൽ, ദ്വൈതികളായ തെമ്മാടികൾ കൂടും. കാരണം, കൂടുതൽ മെച്ചപ്പെട്ട ഒരു മനസ്സിന്നേ അദ്വൈതം ഗ്രഹിക്കാൻ കഴിയൂ. അദ്വൈതികളെ ഭയപ്പെടുത്തി ഒരു കാര്യം ചെയ്യിക്കുക മിക്കവാറും സാദ്ധ്യമല്ല. അപ്പോൾ ഹിന്ദുക്കളായ നിങ്ങൾക്ക് അവശേഷിച്ചിട്ടുള്ളതെന്താണ്? ബൗദ്ധന്മാരുടെ പിടിവിടുവിക്കുക സാദ്ധ്യമല്ലതന്നെ. നിങ്ങൾ വേദത്തിൽനിന്നുദ്ധരിക്കുമായിരിക്കും; പക്ഷേ ബൗദ്ധൻ അതൊന്നും വിശ്വസിക്കില്ല. അയാൾ പറയും: 'എൻെറ ത്രിപിടകങ്ങൾ മറ്റൊരു മട്ടിലാണ് പറയുന്നത്. അവ അനാദിയും അനന്തവുമാണ്; ബുദ്ധൻപോലും എഴുതിയവയല്ല. ബുദ്ധൻ പറയുന്നത്, അദ്ദേഹം അവയെ ആവർത്തിച്ചു പറയുന്നതേ ഉള്ളു എന്നാണ്. അവ നിത്യങ്ങളത്രേ,' തുടരുന്നു: നിങ്ങൾക്കു തെറ്റുപറ്റിയിരിക്കുന്നു. ഞങ്ങളുടേതാണ് ശരിയായ വേദങ്ങൾ. നിങ്ങളുടേതു ബ്രാഹ്മണ പുരോഹിതന്മാർ ഉണ്ടാക്കിയവയാണ്, അവയെല്ലാമെടുത്തു ദൂരെ വലിച്ചെറിയൂ.' എന്താണ് നിങ്ങൾക്കു രക്ഷ?

രക്ഷപ്പെടാനുള്ള വഴി ഇതാ. ഒന്നാമത്തെ ആക്ഷേപം, അതിഭൗതികമായ ആക്ഷേപംതന്നെ, എടുക്കാം: ദ്രവ്യവും ഗുണങ്ങളും ഭിന്നങ്ങളാണ്, അദ്വൈതി പറയുന്നു, ഭിന്നങ്ങളല്ലെന്ന്. ഇവ തമ്മിൽ ഒരു ഭേദവുമില്ല. പഴയ ആ ദൃഷ്ടാന്തം നിങ്ങൾക്കറിയാമല്ലോ, രജ്ജുസർപ്പഭ്രാന്തി. പാമ്പിനെക്കാണുമ്പോൾ കയറു കാണാവതല്ല; അതു മറഞ്ഞിരിക്കുന്നു. ദ്രവ്യം, ഗുണം എന്ന്

വസ്തുവിനെ വിഭജിക്കുന്നത് ദാർശനികന്മാരുടെ മസ്തിഷ്കത്തിൽ നടക്കുന്ന പ്രക്രിയയാണ്. ഇവ തീർത്തും വെളിയിലാണെന്നു വരുകയില്ല. സാധാരണമനുഷ്യനാണ് നിങ്ങളെങ്കിൽ നിങ്ങൾ കാണുന്നതു ഗുണങ്ങളണ് വലിയ ഒരു യോഗിയാണെങ്കിൽ നിങ്ങൾ കാണുന്നതു ദ്രവ്യമാണ്. രണ്ടും കൂടി ഒന്നിച്ചു കാണാവതല്ല. അതുകൊണ്ട്, ബൗദ്ധന്മാരേ, ദ്രവ്യഗുണങ്ങളെപ്പറ്റിയുള്ള നിങ്ങളുടെ വിവാദം വെറും തെറ്റായ ഒരു പരിഗണനയത്രേ; വാസ്തവമല്ല. പക്ഷേ, ദ്രവ്യം ഗുണവിശിഷ്ടമല്ലെങ്കിൽ, ഒരു ദ്രവ്യമേ ഉണ്ടായിരിക്കയുള്ളൂ. ആത്മാവിൽനിന്നു ഗുണങ്ങളെടുത്തുമാറ്റി, ഇവ മനസ്സിലാണെന്നു കാട്ടിയാൽ, ഇവ ആത്മാവിൽ അദ്ധ്യസ്ഥമാണെന്നു കാട്ടിയാൽ, ഒരിക്കലും ആത്മാക്കൾ രണ്ടെന്നുവരില്ല. ഒരാത്മാവിനെ മറ്റൊന്നിൽനിന്നു വേർതിരിക്കുന്നതു വിശേഷണമാണ്. ഒരാത്മാവിനെ മറ്റൊന്നിൽനിന്നു ഭിന്നമാണെന്ന് അറിയുന്നതെങ്ങനെ? വ്യാവർത്തകമായ ചില ലക്ഷണങ്ങൾ, ചില ഗുണങ്ങൾ, ഉള്ളതുകൊണ്ട്. ഗുണങ്ങളില്ലാത്തിടത്തു ഭേദമെങ്ങനെ വരും? അപ്പോൾ, ആത്മാക്കൾ രണ്ടില്ല; ഒന്നേയുള്ളു. നിങ്ങൾ പറയുന്ന ആ പരമാത്മാവ് (വേറേ) വേണ്ട. ഈ ആത്മാവുതന്നെയാണത്. ആ ഒന്നിനെ പരമാത്മാവെന്നു വിളിക്കുന്നു; ആ ഒന്നിനെത്തന്നെ ജീവാത്മാവെന്നും വിളിക്കുന്നു. ആത്മാവു വിഭുവാണെന്നു പറയുന്ന സാംഖ്യപ്രഭൃതികളായ ദ്വൈതികളേ, നിങ്ങൾക്കു രണ്ട് അപരിമിതങ്ങളെ എങ്ങനെ ഉളവാക്കാൻ കഴിയും? ഒന്നേ ഉണ്ടാകൂ. മറ്റേന്താണ് (അപരിമിതമാകുക)? ഇതാണ് അപരിമിതമായ ആത്മാവ്; മറ്റുള്ളതെല്ലാം ഇതിൻെറ ആവിഷ്കാരമാണ്. ബൗദ്ധൻ ഇവിടെ നിലയ്ക്കുന്നു; എന്നാൽ അതിൻെറ വിരാമം ഇത്രകൊണ്ടുമായില്ല.

കേവലം നിരൂപണാത്മകമായ ഒരു ദുർബ്ബലനിലപാടല്ല അദ്വൈതം. മറ്റുള്ളവർ അതിരുവിട്ടടുക്കുമ്പോൾ അവരെ അദ്വൈതി നിരൂപിക്കുന്നു; നിഷ്പ്രയാസം ദൂരെ എടുത്തെറിയുകയും ചെയ്യുന്നു. പക്ഷേ സ്വന്തമായ നിലപാട് അദ്വൈതി രൂപപ്പെടുത്തുന്നുണ്ട്. നിരൂപണവും ഗ്രന്ഥപ്രദർശനവുംകൊണ്ട് അടങ്ങാതെ നിരൂപിക്കുന്നവൻ അദ്വൈതിമാത്രമാണ്. നിങ്ങൾ (ബൗദ്ധൻ) പറയുന്നു, പ്രപഞ്ചം നിത്യപ്രചലിതമായ ഒരു വസ്തുവാണെന്ന്. വ്യഷ്ടിയിലെല്ലാം ചലനമുണ്ട്. നിങ്ങളും മേശയുമൊക്കെ ചലിക്കയാണ്. എവിടെയും ചലനമാണ്; സംസാരമാണ്. ഇതു ജഗത്താണ്. അതിനാൽ (ഉറച്ച) ഒരു വ്യക്തിത്വം ജഗത്തിലുണ്ടാവുക സാദ്ധ്യമല്ല; കാരണം, വ്യക്തിത്വം മാറ്റമറ്റ ഒന്നാവണം. മാറിക്കൊണ്ടിരിക്കുന്ന വ്യക്തിത്വം അശക്യം. പദനിഷ്ഠമായ വൈരുദ്ധ്യമാണിവിടെ. നമ്മുടെ ഈ കൊച്ചുലോകത്തിൽ, ഈ ജഗത്തിൽ, വ്യക്തിത്വമെന്നൊന്നില്ല. വിചാരവും വികാരവും, മനസ്സും ശരീരവും, മനുഷ്യരും മൃഗങ്ങളും ചെടികളുമൊക്കെ സദാ മാറിമറഞ്ഞുകൊണ്ടിരിക്കയാണ്. പക്ഷേ പ്രപഞ്ചത്തെയാകമാനം ഒരൊറ്റയായി എടുത്തുനോക്കുക. അതിനു മാറാനോ അനങ്ങാനോ കഴിയുമോ? തീർച്ചയായുമില്ല. കൂടുതൽ

പതുക്കെ ചലിക്കുന്നതോ ചലിക്കാത്തതോ ആയ ഒന്നിനെ അപേക്ഷിച്ചേ ചലനം സാദ്ധ്യമാകൂ. അതുകൊണ്ട് പ്രപഞ്ചമാസകലം, ഒരൊറ്റയെന്ന നിലയിൽ നിശ്ചലമാണ്. അവികാരിയാണ്. അപ്പോൾ നിങ്ങൾ ഒരു വ്യക്തിയാകുന്നതു നിങ്ങളെല്ലാവരും ചേർന്ന് അതാകുമ്പോഴാണ്, ആകുമ്പോൾമാത്രം; 'ഞാനാണ് പ്രപഞ്ചം' എന്ന സാക്ഷാത്കാരം കൈവരുമ്പോഴാണ്. അതിനാൽ വേദാന്തി പറയുന്നു, രണ്ടുള്ളിടത്തോളം കാലം ഭയത്തിനറുതി വരികയില്ലെന്ന്. മറ്റൊരുവനെ കാണാതെയും മറ്റൊരുവൻെറ സത്ത അനുഭവപ്പെടാതെയും വരുമ്പോഴേ, എല്ലാം ഒന്നാകുമ്പോഴേ, ഭയം തീരൂ: സംസാരം മാഞ്ഞുപോകൂ. അതിനാൽ അദ്വൈതം നമ്മെ പഠിപ്പിക്കുന്നു, മനുഷ്യൻ വ്യക്തിയാകുന്നത് അവന്നു സാമാന്യഭാവം വരുമ്പോഴാണെന്നും, മറിച്ച് വ്യഷ്ടിഭാവത്തിലല്ലെന്നും. നിങ്ങൾ അമരനാകുന്നത് സ്വയം പ്രപഞ്ചമാകുമ്പോഴാണ്. അപ്പോൾ പ്രപഞ്ചമെന്നു വിളിക്കപ്പെടുന്നത് ഈശ്വരനെന്നു വിളിക്കപ്പെടുന്നതുതന്നെ, സത്തയെന്നു വിളിക്കപ്പെടുന്നതുതന്നെ, പൂർണ്ണമെന്നു വിളിക്കപ്പെടുന്നതുതന്നെ. നമ്മളും നമ്മുടെ മനോഭാവമുള്ളവരും കാണുന്ന വൈവിദ്ധ്യപൂർണ്ണമായ ലോകം അഭിന്നമായ ആ ഏകസത്തയാണ്. കുറേ മെച്ചപ്പെട്ട കർമ്മം ചെയ്തിട്ടുള്ളവരും കുറേ മെച്ചപ്പെട്ട മനോഭാവമുള്ളവരും മരിക്കുമ്പോൾ അതിനെ (ഏകസത്തയെ) സ്വർഗ്ഗമായി ദർശിക്കുന്നു; അവിടെ ഇന്ദ്രനെയും മറ്റും കാണുകയും ചെയ്യുന്നു. അവരെക്കാൾ മികച്ചവർ അതിനെത്തന്നെ ബ്രഹ്മലോകമായി കാണുന്നു. പൂർണ്ണതയടഞ്ഞവർ ഭൂമിയോ സ്വർഗ്ഗമോ മറ്റു ലോകങ്ങളോ കാണുകയില്ല. ഈ പ്രപഞ്ചം മാഞ്ഞുപോയിരിക്കും; തത്സ്ഥാനത്ത് ബ്രഹ്മം അവശേഷിക്കും.

ബ്രഹ്മത്തെ അറിയാൻ കഴിയുമോ? സംഹിതയിൽ അനന്തം എങ്ങനെ ആലേഖിതമെന്ന് ഞാൻ പറഞ്ഞുവല്ലോ. ഇവിടെ ആഭ്യന്തരമായ അനന്തത്തെയാണ് കാട്ടിയിരിക്കുന്നതെന്നു നമുക്കറിവാകും. ഒന്നാമത്തേത് മാംസപേശികളുടെ അനന്തത; ഇവിടെ ചിന്തയുടെ അനന്തതയാണ് നമുക്കു കിട്ടാൻ പോകുന്നത്. അവിടെ വിധിപരമായ വാക്യങ്ങളിൽ അനന്തതയെ ചിത്രീകരിക്കാനായിരുന്നു യത്നം. ഇവിടെ ആ ഭാഷയ്ക്കു തോൽവിയാണ്; നിഷേധത്തിൻെറ ഭാഷയിലാണ് അതു ചിത്രീകരിക്കാൻ യത്നിക്കുന്നത്. ഇവിടെ ഈ പ്രപഞ്ചമിരിക്കുന്നു. ബ്രഹ്മമാണിതെന്നു സമ്മതിച്ചാൽത്തന്നെ ഇതു നമുക്കറിയാമോ? വയ്യേ വയ്യാ. വീണ്ടും ഈ സംഗതി വളരെ വ്യക്തമായി നിങ്ങൾ ധരിക്കണം. വീണ്ടും വീണ്ടും ഈ സംശയം നിങ്ങൾക്കുണ്ടാകും. ഇതു ബ്രഹ്മമാണെങ്കിൽ ഇതറിയുന്നതെങ്ങനെ? വിജ്ഞാതാരമരേ കേന വിജാനീയാത്? - 'അറിയുന്നവനെ എന്തുകൊണ്ടറിയാം?' എങ്ങനെയാണ് അറിയുന്നവനെ അറിയുക? കണ്ണ് എല്ലാം കാണുന്നു. എന്നാൽ സ്വയം കാണുന്നുണ്ടോ? അസാദ്ധ്യം. അറിവെന്ന വസ്തുതതന്നെ കീഴ്ക്കിടയിലേക്കുള്ള ഒരു പോക്കാണ്. ആര്യസന്താനങ്ങളേ, ഇതു നിങ്ങൾ

ഓർമ്മിക്കണം. ഇതിൽ വലുതായ ഒരു കഥ മറഞ്ഞുകിടക്കുന്നു. ആ സംഗതിയാണ് നിങ്ങളുടെ അടുത്തെത്തുന്ന പാശ്ചാത്യപ്രലോഭനങ്ങൾക്കെല്ലാമുള്ള അതിഭൗതികമായ അടിസ്ഥാനം: ഐന്ദ്രിയജ്ഞാനത്തെക്കാൾ വലുതായിട്ടൊന്നുമില്ല. പൗരസ്ത്യദേശത്ത്, നമ്മുടെ വേദങ്ങളിൽ പറയുന്നു, ഈ ജ്ഞാനം വസ്തുതത്ത്വത്തെക്കാൾ താണ പടിയിലുള്ളതാണെന്ന്. കാരണം, ജ്ഞാനം എപ്പോഴും ഒരു പരിമിതിയാണ്. നിങ്ങൾ ഒരു വസ്തു അറിയാൻ ഒരുങ്ങിയാലുടനെ നിങ്ങളുടെ മനസ്സ് അതിനെ പരിമിതമാക്കുന്നു. മുത്തുച്ചിപ്പി മുത്തുണ്ടാക്കുന്ന ആ ദൃഷ്ടാന്തത്തിലേക്കു മടങ്ങുക. അപ്പോൾ കാണാം അറിവ് ഒരു പരിമിതിയാണെന്ന്; ഒരു വസ്തുവിനെ തിരഞ്ഞെടുത്ത് ബോധത്തിൽ പെടുത്തുകയാണ് ചെയ്യുന്നത്; അതിനെ പൂർണ്ണമായൊട്ടറിയുന്നുമില്ല. എല്ലാ അറിവിനെപ്പറ്റിയുമുള്ള പരമാർത്ഥമാണിത്. അപ്പോൾ അനന്തത്തെപ്പറ്റിയും ഇതത്രയും ശരിയല്ലാതെ വരുമോ? എല്ലാ അറിവിൻെറയും സാരവും സാക്ഷിയും, അറിവെല്ലാമുണ്ടാകുവാൻ അവശ്യം വേണ്ടവനും, നിർഗുണനും, സമസ്തപ്രപഞ്ചസാക്ഷിയും, നമ്മുടെ ആത്മാവിൽ കുടികൊള്ളുന്ന സാക്ഷിയുമായ അവനെ അങ്ങനെ പരിമിതനാക്കുവാൻ കഴിയുമോ? അവനെ അറിയുന്നതെങ്ങനെ? എന്തുകൊണ്ടവനെ കെട്ടിമുറുക്കാം? ഓരോന്നും, പ്രപഞ്ചമൊട്ടാകെത്തന്നെ, അത്തരം ഒരു മിഥ്യായത്നമാണ്. അനന്തമായ ഈ ആത്മാവ് സ്വന്തം മുഖം കാണാൻ ശ്രമിക്കയാണെന്നു തോന്നും. ഏറ്റവും താണ ജന്തുക്കൾമുതൽ ഏറ്റവും ഉയർന്ന ദേവതവരെ അവനെ പ്രതിഫലിപ്പിക്കുന്ന കണ്ണാടികൾപോലെയാണ്; ഇവയൊക്കെ പോരെന്നു കണ്ട് മറ്റു പലതും അവൻ കൈക്കൊള്ളുന്നു. ഒടുവിൽ മനുഷ്യശരീരത്തിൽവെച്ച് അവനറിയുന്നു, അതു പരിമിതങ്ങളിൽവെച്ചു പരിമിതമാണെന്നും, എല്ലാം പരിമിതമാണെന്നും, പരിമിതത്തിൽ അപരിമിതം ആവിഷ്കൃതമാകുക സാദ്ധ്യമല്ലെന്നും. പിന്നെ ഉണ്ടാകുന്നതു പിൻവാങ്ങലാണ്, വൈരാഗ്യമെന്നത്രേ ഇതിൻെറ പേര്. ഇന്ദ്രിയങ്ങളിൽനിന്നു പിൻവാങ്ങുക: 'ഇന്ദ്രിയങ്ങളിലേക്കു കടന്നുചെല്ലരുത്', വൈരാഗ്യത്തിൻെറ മുദ്രാവാക്യമിതാണ്. ഇതാണ് സദാചാരത്തിൻെറയെല്ലാം, സുസ്ഥിതിയുടെയെല്ലാം, മുദ്രാവാക്യം. പ്രപഞ്ചത്തിൻെറ ആരംഭം തപസിലും ത്യാഗത്തിലുമാണെന്ന് നാം കരുതുന്നു; ഈ വസ്തുത ഓർക്കേണ്ടതാണ്. പിന്നിലേക്കു പിന്നിലേക്കു പോകുംതോറും രൂപങ്ങളെല്ലാം നമുക്കു കാണാറാകും. അവയെല്ലാം ഓരോന്നായി നാം തള്ളിക്കളയുകയാണ്. ഒടുവിൽ വാസ്തവത്തിൽ നാമെന്തോ അതായിട്ടവശേഷിക്കുന്നു. ഇതാണ് മോക്ഷം. വിജ്ഞാതാരമരേ കേന വിജാനീയാത്? ഈ ആശയം നാം ധരിക്കേണ്ടതാണ്. 'അറിയുന്നവനെ അറിയുക സാദ്ധ്യമല്ല. അറിയപ്പെട്ടാൽ, അവൻ അറിയുന്നവനല്ല. കണ്ണാടിയിൽ നമ്മുടെ കണ്ണു കാണുമ്പോൾ ആ പ്രതിബിംബം കണ്ണല്ല; അതു മറ്റൊന്നാണ് - വെറുമൊരു പ്രതിബിംബം. അപ്പോൾ നാമാകുന്ന ആത്മാവ്, സാമാന്യം, അനന്തസത്ത, വെറുമൊരു സാക്ഷിയാണെങ്കിൽ എന്തു പ്രയോ

ജനം? നമ്മെപ്പോലെ ജീവിക്കാനും ചലിക്കാനും പ്രപഞ്ചോപഭോഗം കൈവരുത്താനും അതിനു സാദ്ധ്യമല്ല. സാക്ഷിക്കു രമിക്കാൻ കഴിയുന്നതെങ്ങനെയെന്ന് ആളുകൾക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. അവർ പറയുന്നു: 'ഓ, ഹിന്ദുക്കളായ നിങ്ങൾ സാക്ഷികളാണെന്ന ഈ വാദത്തിലൂടെ അനങ്ങാൻ വയ്യാത്തവരും വകയ്ക്കു കൊള്ളരുതാത്തവരുമായിരിക്കുന്നു!' ഒന്നാമത്, സാക്ഷിക്കു മാത്രമേ രമിക്കാൻ കഴിയൂ. ഒരു ഗുസ്തിമത്സരമുണ്ടെന്നു വെയ്ക്കുക. ആരാണതിൽ രസിക്കുന്നത്? അതിൽ പങ്കെടുക്കുന്നവരോ അതോ വെളിയിൽനിന്ന് അതു കാണുന്നവരോ? ജീവിതത്തിലുള്ള വല്ലതിൻെറയും സാക്ഷിയാകുന്നതോടൊപ്പം അതിൽ കൂടുതൽ രസിക്കാനും കഴിയുന്നു. ഇതാണ് ആനന്ദം. അതിനാൽ അനന്തമായ ആനന്ദം വേണമെങ്കിൽ, പ്രപഞ്ചത്തിൻെറയെല്ലാം സാക്ഷിയാകുക. അപ്പോൾമാത്രമേ നാം മുക്തരായിത്തീരൂ. ആഗ്രഹമില്ലാതെ, സ്വർഗ്ഗത്തെത്തണമെന്ന വിചാരം കൂടാതെ, നിന്ദിക്കണമെന്നോ സ്തുതിക്കണമെന്നോ കരുതാതെ, പ്രവർത്തിക്കാൻ സാക്ഷിക്കേ കഴിയൂ. സാക്ഷിക്കുമാത്രമേ രമിക്കാനാവൂ: മറ്റാർക്കും വയ്യ.

അദ്വൈതത്തിൻെറ സാൻമാർഗ്ഗികവശത്തെക്കുറിച്ചു പറയുമ്പോൾ, അതിഭൗതികവും ആചാരപരവുമായ അതിൻെറ വശങ്ങൾക്കിടയിൽ ഒരു വസ്തുതയുണ്ട്. അതാണ് മായാസിദ്ധാന്തം. അദ്വൈതദർശനങ്ങളിലുള്ള ഓരോ വാദമുഖവും ധരിക്കാൻ വത്സരങ്ങളും വിശദീകരിക്കാൻ മാസങ്ങളും വേണം. അതിനാൽ, കൂട്ടത്തിൽ, അവയെ സ്പർശിക്കുകമാത്രം ചെയ്യുന്ന എനിക്ക് നിങ്ങൾ മാപ്പു തരേണ്ടിയിരിക്കുന്നു. ഏതു കാലത്തും ധരിക്കാൻ ഏറ്റവും വിഷമം പിടിച്ച ഒന്നായിട്ടാണ് ഈ മായാവാദം നിലനിന്നുപോന്നത്. ചുരുക്കത്തിൽ നിങ്ങളോടു ഞാൻ പറയട്ടെ, ഇതൊരു വാദമേ അല്ല. ദേശകാലനിമിത്തങ്ങളെന്ന മൂന്നാശയങ്ങളുടെ സമവായമാണത്. ഈ ദേശകാലനിമിത്തങ്ങൾ കുറേക്കൂടി ലഘൂകരിച്ചു നാമരൂപങ്ങളാക്കിയിരിക്കയാണ്. കടലിലെ ഒരല സങ്കല്പിക്കുക. രൂപത്തിലും നാമത്തിലും മാത്രമേ അല കടലിൽനിന്നു വ്യത്യസ്തമായിട്ടുള്ളു. അലയിൽനിന്നു ഭിന്നമായി നാമരൂപങ്ങൾക്കു സത്തയേ ഇല്ല: അലയോടു ചേർന്നുമാത്രമാണ് ഇവയുടെ നില. അല അമർന്നുപോയേക്കും. പക്ഷേ, അലയോടു ചേർന്നിരുന്ന നാമരൂപങ്ങൾ എന്നെന്നേക്കുമായി മാഞ്ഞുപോയാലും, വെള്ളം എത്ര ഉണ്ടായിരുന്നോ അത്രയും കാണും. അതുപോലെ, ഞാനും നിങ്ങളും തമ്മിലും, മൃഗങ്ങളും മനുഷ്യനും തമ്മിലും, ദേവൻമാരും മനുഷ്യരും തമ്മിലുമുള്ള ഭേദമുണ്ടാക്കുന്നത് ഈ മായയാണ്. വാസ്തവത്തിൽ ദശലക്ഷക്കണക്കിനുള്ള സത്വങ്ങളിൽ ആത്മാവിനെ കുടുക്കുന്നു എന്ന തോന്നലുളവാക്കുന്നതു മായയാണ്. നാമരൂപങ്ങളിലൂടെമാത്രമാണുതാനും ഈ സത്വങ്ങൾ പരസ്പരം വ്യത്യസ്തമായനുഭവപ്പെടുന്നതും. ആത്മാവിനെ തനിയെ വിട്ടേച്ചാൽ, നാമരൂപങ്ങളെ വെടിഞ്ഞാൽ, വൈചിത്ര്യങ്ങളെല്ലാം എന്നെന്നേക്കുമായി മാഞ്ഞുപൊയ്ക്കൊള്ളും. അപ്പോൾ യഥാർത്ഥത്തിൽ

നിങ്ങളാരോ അതായിത്തീരുംതാനും. ഇതത്രേ മായ.

ഇതൊരു സിദ്ധാന്തമല്ല, പിന്നെയോ വസ്തുസ്ഥിതികഥനം മാത്രം. ഈ മേശ ഉണ്ടെന്നു യഥാതഥ്യവാദി പറയുമ്പോൾ അയാളുടെ വിവക്ഷ അതിൻേറതായ ഒരു സ്വതന്ത്രസത്ത അതിനുണ്ടെന്നാണ്; മേശ പ്രപഞ്ചത്തിലുള്ള മറ്റൊന്നിൻെറയും സത്തയെ ആശ്രയിക്കുന്നില്ലെന്നാണ്; പ്രപഞ്ചം മുച്ചൂടും നശിച്ചാലും ഇപ്പോഴെന്നപോലെ എപ്പോഴും അതവശേഷിക്കുമെന്നാണ്. അല്പം ചിന്തിച്ചാൽ ഇതു സാദ്ധ്യമല്ലെന്നു കാണാം. ഇന്ദ്രിയഗോചരമായ ഈ പ്രപഞ്ചത്തിൽ വസ്തുതകൾക്കെല്ലാം അന്യോന്യാപേക്ഷയുണ്ട്. അന്യോന്യബന്ധവുമുണ്ട്. ഏതെങ്കിലുമൊന്നിൻെറ സത്ത മറ്റൊന്നിനെ ആശ്രയിച്ചിരിക്കുന്നു. അപ്പോൾ വസ്തുതകളെ നാമറിയുന്നത് മൂന്നു ഘട്ടങ്ങളിലായിട്ടാണ്. ഒന്നാമത്തേത്, ഓരോ വസ്തുവും ഓരോ വ്യക്തിയാണ്. മറ്റെല്ലാറ്റിൽനിന്നും വ്യത്യസ്തവുമാണ് എന്ന അറിവാണ്. രണ്ടാമത്തേത്, വസ്തുതകൾക്ക് (അന്യ) ബന്ധവും അന്യോന്യബന്ധവുമുണ്ടെന്നതത്രേ. മൂന്നാമത്തേത്, ഒന്നേയുള്ളു: അതു നാം പലതായി കാണുകയാണ്. അജ്ഞന്മാർക്ക് ഈശ്വരനെക്കുറിച്ചുണ്ടാകുന്ന ആദ്യത്തെ അറിവു പ്രപഞ്ചത്തിനു വെളിയിലെവിടെയോ ആണ് ഈശ്വരനെന്നത്രേ. അതായത്, ഈശ്വരനെപ്പറ്റിയുള്ള സങ്കല്പം ഏറ്റവും മാനുഷമാണ്. മനുഷ്യൻ ചെയ്യുന്നതുതന്നെയാണ് ഈശ്വരൻ ചെയ്യുന്നതും. കുറേക്കൂടി വലുതും ഉയർന്നതുമായ ഒരു തോതിലെന്നേയുള്ളു. ഈശ്വരനെപ്പറ്റിയുള്ള ഈ ആശയം എത്ര അയുക്തികവും അപര്യാപ്തവുമാണെന്ന് ചുരുക്കത്തിൽ തെളിയിച്ചതു നാം കണ്ടു. രണ്ടാമത്തേത് എമ്പാടും വ്യക്തമായിക്കാണുന്ന ഒരു ശക്തിയെപ്പറ്റിയുള്ള ആശയമാണ്. ചണ്ഡി(ദേവീമാഹാത്മ്യം)യിൽ കാണുന്ന യഥാർത്ഥവ്യക്തിത്വമുള്ള ഈശ്വരനാണ് ഇത്; പക്ഷേ, ശ്രദ്ധിച്ചുകൊള്ളു, വെറും സദ്ഗുണങ്ങളുടെ മാത്രം ഇരിപ്പിടമായി കല്പിക്കപ്പെടുന്ന ഈശ്വരനല്ല. ഈശ്വരനും ചെകുത്താനും - ഇങ്ങനെ രണ്ടീശ്വരന്മാർ - ഉണ്ടാകുക ശക്യമല്ല ഈശ്വരൻ ഒന്നാകാനേ തരമുള്ളു. അവിടുന്നു നല്ലവനും ചീത്തയുമാണെന്നു പറയാൻ ധൈര്യപ്പെടണം. ഒരേ ഒരീശ്വരനെ കൈക്കൊണ്ടിട്ട്, ന്യായമായി ഇതിൽനിന്നുളവാകുന്ന ഫലങ്ങൾ സ്വീകരിക്കണം. ചണ്ഡിയിലുണ്ട്: 'എല്ലാ സത്ത്വങ്ങളിലും ശാന്തിയായി വർത്തിക്കുന്ന ദിവ്യമാതാവിനു നമസ്കാരം; എല്ലാ സത്ത്വങ്ങളിലും വിശുദ്ധിയായി വർത്തിക്കുന്ന അവിടേക്കു നമസ്കാരം.' 'വിശ്വരൂപൻ' എന്ന് ഈശ്വരനെ വിളിക്കകൊണ്ടുണ്ടാകുന്ന ഫലങ്ങളെല്ലാം കൈക്കൊള്ളണം, 'ഗാർഗി, ഇതെല്ലാമാനന്ദമാണ്: ആനന്ദമുള്ളിടത്തെല്ലാം ദിവ്യതയുടെ അംശവുമുണ്ട്.' ഇഷ്ടംപോലെ അതുപയോഗിക്കാം. എൻെറ മുമ്പിലുള്ള ഈ വെളിച്ചത്തിൽ ദരിദ്രനായ ഒരുവന്ന് നൂറു രൂപ കൊടുക്കാം; നിങ്ങളുടെ പേരിൽ ഒരുവന്നു കള്ളപ്രമാണമുണ്ടാക്കാം. രണ്ടുപേർക്കും കിട്ടുന്ന വെളിച്ചം ഒന്നുതന്നെ. ഇതു രണ്ടാമത്തെ ഘട്ടമാണ്. മൂന്നാമത്തെ ഘട്ടത്തിൽ

ഈശ്വരൻ ഉള്ളിലുമല്ല, വെളിയിലുമല്ല. മറിച്ച്, ഈശ്വരൻ, പ്രകൃതി, ആത്മാവ്, പ്രപഞ്ചം - ഇവയൊക്കെ പര്യായങ്ങളായിത്തീരുന്നു. രണ്ടു വസ്തുക്കൾ കാണപ്പെടുന്നില്ല: അതിഭൗതികാർത്ഥമുള്ള വാക്കുകൾ നമ്മെ ഭ്രമിപ്പിച്ചു എന്നുമാത്രം. നാം ശരീരമാണെന്നും നമുക്കൊരാത്മാവുണ്ടെന്നും, രണ്ടും ചേർന്നതാണ് നാമെന്നും സങ്കല്പിച്ചിരിക്കയാണ്. ഇതെങ്ങനെയാകും? ചിന്തിച്ചുനോക്കുക. നിങ്ങളുടെ കൂട്ടത്തിൽ ഒരു യോഗിയുണ്ടെങ്കിൽ അയാൾക്കറിയാം, സ്വയം ചൈതന്യമാണെന്ന്; അയാളെസ്സംബന്ധിച്ചിടത്തോളം ശരീരം മറഞ്ഞുപോകുന്നു. സ്വയം ഒരു ശരീരമാണെന്നു സാധാരണക്കാരൻ കരുതുന്നു; ചൈതന്യമെന്ന ആശയം, അയാളെസ്സംബന്ധിച്ചിടത്തോളം മറഞ്ഞുപോയിരിക്കയാണ്. ശരീരവും ആത്മാവുമൊക്കെ മനുഷ്യന്നുണ്ടെന്ന അതിഭൗതികമായ ആശയങ്ങൾ ഉള്ളതുകൊണ്ട് ഇവയെല്ലാം സമകാലികങ്ങളെന്നു നാം കരുതുകയാണ്. ഒരവസരത്തിൽ ഒന്നുമാത്രം, ജഡമനുഭവപ്പെടുമ്പോൾ ഈശ്വരനെപ്പറ്റി പറയരുത്. കാര്യം, കാര്യംമാത്രം, ആണ് നിങ്ങൾക്കനുഭവപ്പെടുന്നത്; കാരണം അനുഭവപ്പെടുന്നില്ല. കാരണമനുഭവപ്പെടുമ്പോൾ, കാര്യം മറഞ്ഞുപോകും. അപ്പോൾ ഈ ലോകമെവിടെ? അതാരു തട്ടിക്കൊണ്ടുപോയി?

'സതതബോധവും കേവലാനന്ദവുമായി, അപരിമിതവും ഗുണാതീതവുമായി, നിരുപമവും നിത്യമുക്തവുമായി, ആകാശംപോലെ നിരവധിയായി, നിഷ്കലവും നിർവികല്പവും പൂർണ്ണവുമായി നിലകൊള്ളുന്ന ബ്രഹ്മം, വിജ്ഞനായ ഋഷേ, ജ്ഞാനിയുടെ സമാഹിതമായ ഹൃദയത്തിൽ പ്രകാശിക്കുന്നു.

'പ്രകൃതിയുടെ വികൃതികൾ എന്നെന്നേയ്ക്കുമായി അസ്തമിക്കുമ്പോൾ, ഭാവനകൾക്കെല്ലാമതീതമായ ഭാവനയായി, എല്ലാറ്റിനും സമവും എന്നാൽ, അസമാനവുമായി, അപ്രമേയമായി, വേദങ്ങളുടെ പൊരുളായി, നമ്മുടെ സത്തയുടെ സാരമായി, പൂർണ്ണമായിട്ടുള്ള ബ്രഹ്മം, വിജ്ഞനായ ഋഷേ, ജ്ഞാനിയുടെ സമാഹിതമായ ഹൃദയത്തിൽ പ്രകാശിക്കുന്നു.

'ജനനമരണാതീതമായി, അപരിമിതവും നിസ്തുലവുമായി, മഹാപ്രലയത്തിലാണ്ട പ്രപഞ്ചസാകല്യംപോലെ, എമ്പാടും നിറഞ്ഞതും അലയറ്റതുമായ വെള്ളപ്പരപ്പുപോലെ, നിശ്ശബ്ദവും ശാന്തവുമായി, ദൃശ്യരഹിതവും നിർവിവാദവും അജ്ഞവിജ്ഞാദിഭേദശൂന്യവുമായിട്ടുള്ള ബ്രഹ്മം, വിജ്ഞനായ ഋഷേ, ജ്ഞാനിയുടെ സമാഹിതമായ ഹൃദയത്തിൽ പ്രകാശിക്കുന്നു.'[1]

---

1 കിമപി സതതബോധം കേവലാനന്ദരൂപം
നിരുപമമതിവേലം നിത്യമുക്തം നിരീഹം
നിരവധി ഗഗനാഭം നിഷ്കലം നിർവികല്പം
ഹൃദി കലയതി വിദ്വാൻ ബ്രഹ്മപൂർണം സമാധൗ.

ഇതും ഉണ്ടാകും; അപ്പോൾ പ്രപഞ്ചമില്ല.

ഈ ബ്രഹ്മം, സത്ത, അജ്ഞാതവും അജ്ഞേയവുമാണെന്ന് നാം കണ്ടു. അജ്ഞേയതാവാദിയുടെ ഭാഷയിൽ പറയുകയല്ല; മറിച്ച്, ബ്രഹ്മത്തെ അറിയുക എന്നതുതന്നെ ഒരപരാധമാണ്. എന്തുകൊണ്ടെന്നാൽ ഇപ്പോൾ അതുതന്നെയാണ് നിങ്ങൾ. ബ്രഹ്മം ഈ മേശയല്ല; എങ്കിലും ഈ മേശയുമാണ് എന്നു നാം കണ്ടു. നാമരൂപങ്ങൾ എടുത്തു മാറ്റുക; പിന്നെ യഥാർത്ഥമെന്തോ അതാണ് ബ്രഹ്മം, വാസ്തവത്തിൽ അതാണ് എല്ലാം.

'സ്ത്രീയും പുരുഷനും കുമാരനും കുമാരിയും അങ്ങാണ്. വൃദ്ധനെന്ന നിലയിൽ വടി ഊന്നിനില്ക്കുന്നതും അങ്ങുതന്നെ. പ്രപഞ്ചത്തിലുള്ള സർവ്വസ്വവും അങ്ങുതന്നെ.' ഇതാണ് അദ്വൈതമതത്തിലെ പ്രതിപാദ്യം. കുറച്ചു വാക്കുകൾകൂടി. വസ്തുസാരത്തിൻെറ വ്യാഖ്യാനം കുടികൊള്ളുന്നത് ഇതിലാണെന്നു കാണാം. യുക്തിവാദത്തിൻെറയും ശാസ്ത്രജ്ഞാനത്തിൻെറയും മുന്നേറ്റത്തിന്നെതിരായി നമുക്ക് ഉറച്ചുനില്ക്കാവുന്നതും ഇവിടെ മാത്രമാണെന്നു നാം കണ്ടു. യുക്തിക്കു നില്ക്കാവുന്ന ഉറച്ച അടിസ്ഥാനം, ഒടുക്കം, ഇതാണ്. അതേ സമയം, ഭാരതീയവേദാന്തി, താൻ പിന്നിട്ട പടികളെ ശപിക്കുന്നുമില്ല; പിന്തിരിഞ്ഞുനോക്കുമ്പോൾ അവയെക്കുറിച്ചു കൃതജ്ഞതയാണ് അയാൾക്കുണ്ടാകുന്നത്. അവ ശരിയായിരുന്നു എന്ന് അയാൾക്കറിയാം. പക്ഷേ തെറ്റായിട്ടാണ് അവയെ കണ്ടത്; തെറ്റായി വർണ്ണിക്കുകയും ചെയ്തു. ഉള്ള ഒരേ ഒരു സത്യംതന്നെയായിരുന്നു അവ; അവയെ മായയിൽക്കൂടി കണ്ടു എന്നുമാത്രം. അതിനെ വളച്ചൊടിച്ചിരിക്കാം. എങ്കിലും അതു സത്യം, കേവലം സത്യം. അജ്ഞൻ പ്രകൃതിക്കു വെളിയിലായി കണ്ട ഈശ്വരൻ, അല്പജ്ഞൻ പ്രപഞ്ചത്തിൽ വ്യാപിച്ചിരിക്കുന്നതായിക്കണ്ട ഈശ്വരൻ, വിജ്ഞൻ തൻെറ ആത്മാവായി പ്രപഞ്ചമെല്ലാമായി, സാക്ഷാത്ക്കരിച്ച ഈശ്വരൻ, ഇവരെല്ലാം ഒരേ ഒരു സത്ത തന്നെ, പല നിലപാടുകളിൽനിന്നു കാണപ്പെടുന്ന ഒരേ ഒരു വസ്തു. മായയുടേതായ പല കണ്ണടകളിലൂടെ കാണപ്പെടുകയാണ്, പല മനസ്സുകളാൽ ഗ്രഹിക്കപ്പെടുകയാണ്. അങ്ങനെയാണ് വ്യത്യാസമെല്ലാം ഉണ്ടായത്. പോരാ, ഒരു ദർശനം മറ്റേതിലേക്കു നയിക്കണം. ശാസ്ത്രവും

---

പ്രകൃതിവികൃതിശൂന്യം ഭാവനാതീതഭാവം
സമരസമസമാനം മാനസംബന്ധദൂരം
നിഗമവചനസിദ്ധം നിത്യമസ്മത്പ്രസിദ്ധം
ഹൃദി കലയതി വിദ്വാൻ ബ്രഹ്മപൂർണം സമാധൗ.
അജരമമരമസ്താഭാസവസ്തുസ്വരൂപം
സ്തിമിതസലിലരാശിപ്രഖ്യമാഖ്യാവിഹീനം
ശമിതഗുണവികാരം ശാശ്വതം ശാന്തമേകം
ഹൃദി കലയതി വിദ്വാൻ ബ്രഹ്മപൂർണം സമാധൗ.

(വിവേകചൂഡാമണി 409 - 411)

സാമാന്യജ്ഞാനവും തമ്മിലുള്ള ഭേദമെന്ത്? ഇരുളിൽ തെരുവിലേക്ക് ഇറങ്ങിച്ചെല്ലുക. അസാമാന്യമായ വല്ലതുമവിടെ നടക്കയാണെങ്കിൽ, വഴിപോക്കരിലൊരുവനോട് അതിന്റെ കാരണം ചോദിക്കുക. പ്രേതമാണതു ചെയ്തതെന്നായിരിക്കും ഒന്നിന് പത്തും പറയുക. വെളിയിലുള്ള പ്രേതങ്ങളെയും ഭൂതങ്ങളെയും തേടി അയാൾ പുറപ്പെടുകയാണ് എപ്പോഴും. കാരണം അജ്ഞതയുടെ സ്വഭാവംതന്നെ കാര്യത്തിനു വെളിയിൽ കാരണം തേടലാണ്. ഒരു കല്ലു വീഴുമ്പോൾ ചെകുത്താനോ പ്രേതമോ ആണ് അതെറിഞ്ഞത് എന്നത്രേ അജ്ഞൻ പറയുക. പക്ഷേ ശാസ്ത്രജ്ഞൻ പറയുന്നത്, അത് പ്രകൃതിയുടെ നിയമം, ഗുരുത്വനിയമമാണെന്നാകും.

ശാസ്ത്രവും മതവും തമ്മിൽ എവിടെയുമുള്ള പോരാട്ടമെന്ത്? വെളിയിൽനിന്നുടലെടുക്കുന്ന ഒട്ടേറെ വ്യാഖ്യാനങ്ങൾകൊണ്ടു മതങ്ങളെ മൂടിയിരിക്കയാണ്. ഉദാഹരണമായി സൂര്യനെ ഭരിക്കാൻ ഒരു ദേവൻ, ചന്ദ്രനെ മറ്റൊരു ദേവൻ; ഈ പോക്കിനു വിരാമമില്ല. വ്യത്യാസമെല്ലാം ഉണ്ടാക്കുന്നത് ഒരു ഭൂതമാണ്. എല്ലാവരും യോജിക്കുന്നത് വ്യാഖ്യേയത്തിനു വെളിയിലാണ് ഈ ഭൂതങ്ങളെല്ലാമെന്ന നിഗമനത്തിലത്രേ. ശാസ്ത്രമെന്നുവെച്ചാൽ, വ്യാഖ്യേയത്തിന്റെ സ്വഭാവത്തിൽത്തന്നെ അതിന്റെ കാരണം തിരയുന്നു എന്നതാണ്. ശാസ്ത്രം പടിപടിയായി പുരോഗമിക്കുംതോറും, പ്രകൃതിയിലുള്ള പ്രതിഭാസങ്ങളുടെ വ്യാഖ്യാനം ഭൂതങ്ങളുടെയും ദേവതകളുടെയും പിടിയിൽനിന്ന്, സ്വയം ഏറ്റെടുത്തുവരുകയാണ്. അദ്വൈതമതവും ആദ്ധ്യാത്മികകാര്യങ്ങളിൽ അതാണ് ചെയ്തിട്ടുള്ളത്; അതിനാൽ അതാണ് ഏറ്റവും ശാസ്ത്രീയമായ മതം. പ്രപഞ്ചബാഹ്യനായ ഒരീശ്വരൻ ചമച്ചതല്ല ഈ പ്രപഞ്ചം; ഇതിനു വെളിയിലുള്ള പ്രതിഭാശാലികളിലൊരുവനുമല്ല അതു ചെയ്തത്. സ്വയം അതു സർജ്ജിക്കുന്നു, സ്വയം വിലയിക്കുന്നു, സ്വയം ആവിഷ്കരിക്കുന്നു. അനന്തമായ ഒരു സത്ത, ബ്രഹ്മമാണത്. 'തത്ത്വമസി ശ്വേതകേതോ!' - അതു നീയാണ്, ശ്വേതകേതോ!

അങ്ങനെ ഇത്, ഇതുമാത്രമാണ്, മറ്റൊന്നുമല്ല. ശാസ്ത്രീയമായ മതമെന്ന് നിങ്ങൾക്കു കാണാം. പകുതി വിദ്യാഭ്യാസം കൈവന്നിട്ടുള്ള ഇന്നത്തെ ഭാരതത്തിൽ ശാസ്ത്രത്തെപ്പറ്റിയുള്ള ഒച്ചപ്പാടൊക്കെ ഉണ്ടെങ്കിലും, യുക്തിവാദമെന്ന മതത്തെയും യുക്തിയെയും പറ്റി നടക്കുന്ന ചർച്ചയെല്ലാം നിലവിലുണ്ടെങ്കിലും, നിങ്ങളുടെ വിഭാഗങ്ങൾ ഒന്നടങ്കം വന്നു ധൈര്യമായി അദ്വൈതം കൈക്കൊള്ളുമെന്നാണ് എന്റെ പ്രത്യാശ. ബഹുജനഹിതായ ബഹുജനസുഖായ - 'ബഹുജനങ്ങളുടെ നന്മയ്ക്കും സുഖത്തിനുംവേണ്ടി, എന്ന് ബുദ്ധൻ പറഞ്ഞിട്ടുള്ള വാക്കുകൾ ഓർത്തുകൊണ്ട്, നിങ്ങൾ ലോകരോടെല്ലാം അദ്വൈതം, പ്രസംഗിക്കുമെന്നും ഞാനാശിക്കുന്നു. നിങ്ങളതു ചെയ്യുന്നില്ലെങ്കിൽ എനിക്കു നിങ്ങളെ ഭീരുക്കളെന്നു കരുതേണ്ടിവരും. ഭീരുത്വത്തെ അടിപ്പെടുത്താൻ വയ്യെങ്കിൽ, നിങ്ങളുടെ ഒഴിവുകഴിവു ഭീതി

യാണെങ്കിൽ, ഈ സ്വാതന്ത്ര്യം മറ്റുള്ളവർക്കും അനുവദിക്കുക. സാധാരണക്കാരനായ വിഗ്രഹാരാധകനെ തകർക്കാൻ നോക്കരുത്; അയാളെ ചെകുത്താനെന്നു വിളിക്കരുത്. നിങ്ങളോടു പൂർണ്ണമായി യോജിക്കാത്തവരോടു മതം പ്രസംഗിക്കാൻ തിടുക്കപ്പെടരുത്. നിങ്ങൾ ഒന്നാമതു സ്വയം ഭീരുക്കളാണെന്നു ധരിക്കണം. സമുദായവും, കഴിഞ്ഞ കാലത്തുണ്ടായ നിങ്ങളുടെ അന്ധവിശ്വാസങ്ങളും ഇത്രയേറെ നിങ്ങളെ ഭയപ്പെടുത്തുകയാണെങ്കിൽ, ഇവ അജ്ഞന്മാരെ എത്രയേറെ ഭയപ്പെടുത്തുകയും തളയ്ക്കയും ചെയ്യണം? ഇതാണ് അദ്വൈതികളുടെ നിലപാട്. മറ്റുള്ളവരോടു കനിയണം. സിദ്ധാന്തത്തിൽ മാത്രമല്ല, സാക്ഷാത്ക്കാരത്തിലും. ലോകരൊക്കെ, നാളെത്തന്നെ, അദ്വൈതികളാകാൻ ഈശ്വരൻ ഇടയാക്കിയിരുന്നെങ്കിൽ! പക്ഷേ, അതസാദ്ധ്യമാണെങ്കിൽ, അതിൻെറ തൊട്ടടുത്തുള്ള വലിയ നല്ല കാര്യം ചെയ്യുകതന്നെ. അജ്ഞർക്കു ഹസ്താവലംബം നല്കി, പടിപടിയായി, അവർക്കാവുന്നവണ്ണം അവരെ മുന്നോട്ടു നയിക്കാം. ഭാരതത്തിൽ മതപരമായ വളർച്ചയ്ക്കുവേണ്ടിയുള്ള ചുവടുവെയ്പുകളെല്ലാം പുരോഗമനപരമായിട്ടേ ഉള്ളു എന്ന് നമുക്കു ധരിക്കാം. ചീത്തയിൽ നിന്നു നല്ലതിലേക്കല്ല. നല്ലതിൽനിന്നു കുറേക്കൂടി നല്ലതിലേക്കാണ് പുരോഗതി.

സദാചാരപരമായ വശത്തെപ്പറ്റി കുറച്ചുകൂടി പറയേണ്ടതുണ്ട്. ഈയിടെയായി നമ്മുടെ ബാലന്മാർ മറ്റാരിൽനിന്നോ പഠിച്ചത് - ആരിൽനിന്നാണ് പഠിച്ചതെന്നു ഭഗവാനേ അറിയാവൂ! - സാനന്ദം പുലമ്പിവരുകയാണ്, അദ്വൈതം മനുഷ്യരെ ദുരാചാരപരരാക്കുംപോലും! നാമെല്ലാം ഒന്നാണ്, എല്ലാവരും ഈശ്വരനുമാണെങ്കിൽ, സദാചാരത്തിൻെറ ആവശ്യകതതന്നെ എവിടെ? ഒന്നാമത്, ചാട്ടവാറുകൊണ്ടുമാത്രം അടങ്ങിക്കിടക്കുന്ന മൃഗീയതയുടെ വാദഗതിയാണിത്. അത്തരം മൃഗങ്ങളാണ് നിങ്ങളെങ്കിൽ ആത്മഹത്യയ്ക്കൊരുങ്ങാം; അല്ലാതെ, ചാട്ടവാറുകൊണ്ടടിക്കേണ്ട മനുഷ്യരെന്നഭിമാനിക്കരുത്. ചാട്ട പിൻവലിച്ചാൽ, നിങ്ങളൊക്കെ ചെകുത്താന്മാരാകും! ഇതു നേരെങ്കിൽ, നിങ്ങളെയൊക്കെ വകവരുത്തണം. നിങ്ങളെ സഹായിക്കാൻ ആർക്കും കഴിവില്ല; എപ്പോഴും ചാട്ടയ്ക്കും വടിക്കും കീഴ്പ്പെട്ടു കഴിഞ്ഞുകൂടുകതന്നെ. പിന്നെ നിങ്ങൾക്കു മുക്തിയില്ല, പോംവഴിയുമില്ല.

രണ്ടാമതായി, സദാചാരത്തിൻെറ വിശദീകരണം അദ്വൈതത്തിലാണ്, അദ്വൈതത്തിൽ മാത്രം. മതങ്ങളെല്ലാം പഠിപ്പിക്കുന്നു സദാചാരത്തിൻെറ സാരം പരോപകാരമാണെന്ന്. എന്തുകൊണ്ട്? നിഃസ്വാർത്ഥരാകൂ! എന്തിനു ഞാൻ നിഃസ്വാർത്ഥനാകണം? ഏതോ ഈശ്വരൻ അങ്ങനെ പറഞ്ഞിട്ടുള്ളതുകൊണ്ട്? ആ ഈശ്വരൻ എനിക്കു വേണ്ട. ഏതോ ഗ്രന്ഥങ്ങൾ അങ്ങനെ വിധിച്ചിട്ടുണ്ട്? വിധിക്കട്ടെ! അതിനു ഞാനെന്തു വേണം? ഗ്രന്ഥങ്ങളെല്ലാം ചേർന്നു പറയട്ടെ: എനിക്കെന്ത്? 'ഓരോരുത്തനും അവനവനുവേണ്ടി: ഏറ്റവും പിമ്പിൽ കിടക്കുന്നവനെ ആരോ (ചെകുത്താൻ) പിടിക്കട്ടെ!'

ലോകത്തിൽ ഏറിയകൂറും ആളുകളെസ്സംബന്ധിച്ചിടത്തോളമെങ്കിലും ഇത്ര മാത്രമാണ് സദാചാരം. ഞാൻ സദാചാരിയാകണമെന്നതിനു യുക്തിയെന്ത്? ഗീതയിൽ നല്കപ്പെട്ടിട്ടുള്ള സത്യമറിയാതെ അതു വിശദീകരിക്കാൻ സാദ്ധ്യമല്ല. 'എല്ലാവരെയും അവനവനിലും, അവനവനെ എല്ലാവരിലും കാണുന്നവൻ, ഒരേ ഈശ്വരൻ എല്ലാവരിലും കുടികൊള്ളുന്നു എന്നു കാണുന്നവൻ, ആ സിദ്ധൻ ആത്മാവിലൂടെ ആത്മാവിനെ നിഹനിക്കയില്ല.' ആരെ നിങ്ങൾ നോവിച്ചാലും നോവുന്നതു നിങ്ങൾക്കുതന്നെയാണെന്ന് അദ്വൈതത്തിലൂടെ വേണം അറിയുക; അവരൊക്കെ നിങ്ങൾതന്നെയാണെന്നും. നിങ്ങൾ അറിഞ്ഞാലും ഇല്ലെങ്കിലും, എല്ലാ കൈകൊണ്ടും നിങ്ങൾ പ്രവർത്തിക്കുന്നു; എല്ലാ കാലുകൊണ്ടും നിങ്ങൾ നടക്കുന്നു. കൊട്ടാരത്തിൽ സുഖിക്കുന്ന രാജാവും തെരുവിൽ കഷ്ടപ്പെടുന്ന തെണ്ടിയും നിങ്ങൾ തന്നെ; അജ്ഞനും വിജ്ഞനും നിങ്ങൾതന്നെ; ദുർബ്ബലനിലും ബലവാനിലും നിങ്ങളുണ്ട്. ഇതറിയണം; സഹാനുഭൂതി വേണം. അതുകൊണ്ടാണ് മറ്റുള്ളവരെ നമുക്കു നോവിച്ചുകൂടാത്തത്. ഞാൻ പട്ടിണിയാണോ എന്നു പോലും ഞാൻ നോക്കാത്തതിനു കാരണവും ഇതുതന്നെ. ദശലക്ഷം വക്ത്രങ്ങൾ അപ്പോൾത്തന്നെ ആഹരിക്കയായിരിക്കുമല്ലോ. അവയൊക്കെ എൻേറതാണ്. അതിനാൽ എനിക്കും എൻേറതിനും എന്തു വന്നുകൂടുന്നു എന്ന് ഞാൻ കണക്കാക്കേണ്ടതില്ല. പ്രപഞ്ചം മുഴുവൻതന്നെ എൻേറതാണ്. ഒരേസമയം, ഉള്ള ആനന്ദമെല്ലാം ഞാൻ അനുഭവിക്കയാണ്. എന്നെയോ പ്രപഞ്ചത്തെയോ നശിപ്പിക്കാൻ ആർക്കു കഴിയും? ഇതിലാണ് സദാചാരം. ഇവിടെ, അദ്വൈതത്തിൽമാത്രം, ആണ് സദാചാരത്തിനുള്ള വിശദീകരണം. മറ്റുള്ളവർ സദാചാരം പഠിപ്പിക്കുന്നുണ്ട്. പക്ഷേ അതിനു യുക്തി കാട്ടിത്തരാൻ അവർക്കു കഴിയുന്നില്ല, ഇത്രമാത്രം വിശദീകരണത്തെപ്പറ്റി.

എന്താണ് നേട്ടം? ബലംതന്നെ. ലോകത്തിൻെറ മേൽ നിങ്ങൾ ചാർത്തിയ മയക്കിൻേറതായ മൂടി എടുത്തുമാറ്റുക; മനുഷ്യരാശിയുടെ നേർക്ക് ദൗർബ്ബല്യത്തിൻേറതായ ചിന്തകളും വാക്കുകളും അയയ്ക്കാതിരിക്കുക. ദൗർബ്ബല്യമെന്ന ഒറ്റ വാക്കിൽ എല്ലാ പാപങ്ങളും ദോഷങ്ങളും ഉൾക്കൊള്ളിക്കാമെന്നറിയണം. ദുരാചാരങ്ങളുടെയെല്ലാം പിന്നിലുള്ള ചാലകശക്തി ദൗർബലൃമാണ്. സ്വാർത്ഥങ്ങളെല്ലാം ഉദിക്കുന്നത് ദൗർബല്യത്തിൽനിന്നാണ്. മറ്റുള്ളവരെ ക്ഷതപ്പെടുത്താൻ മനുഷ്യരെ പ്രേരിപ്പിക്കുന്നതും ദൗർബല്യമാണ്. വാസ്തവത്തിൽ തങ്ങൾ എന്തല്ലയോ അതാണെന്നു നടിക്കാൻ മനുഷ്യരെ പ്രേരിപ്പിക്കുന്നതും ദൗർബല്യംതന്നെ. അവരാരെന്നു സ്വയമറിയട്ടെ. അവരാരെന്ന്, സോ$\textit{f}$ഹം എന്ന്, രാപ്പകൽ അവർ ഉരുക്കഴിക്കട്ടെ! അമ്മയുടെ മുലപ്പാലിനോടൊപ്പം ബലത്തിൻേറതായ ഈ ആശയം അവരുൾക്കൊള്ളട്ടെ. സോ$\textit{f}$ഹം, സോ$\textit{f}$ഹം. ഒന്നാമത് ഇതു കേൾക്കണം: ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ. പിന്നെ അതിനെപ്പറ്റി ചിന്തിക്കണം. ആ ചിന്തയിൽനിന്ന്, ആ ഹൃദയത്തിൽനിന്ന് ഇതുവരെ ലോകം കണ്ടിട്ടി

ല്ലാത്ത കർമ്മങ്ങൾ ഉടലെടുക്കും. എന്താണ് ചെയ്യുക? അതേ, അദ്വൈതം പ്രായോഗികമല്ലെന്ന് ചിലർ പറയുന്നുണ്ട്. എന്നുവെച്ചാൽ, ജഡത്തിൻെറ തലത്തിൽ ഇനിയും അത് ആവിഷ്കരിക്കപ്പെടുന്നില്ല എന്നർത്ഥം. ഇതു കുറെയൊക്കെ ശരിയാണ്. വേദവാക്യമോർക്കുക:

ഓമിത്യേകാക്ഷരം ബ്രഹ്മ ഓമിത്യേകാക്ഷരം പരം
ഓമിത്യേകാക്ഷരം ജ്ഞാത്വാ യോ യദിച്ഛതി തസ്യ തത്.

'ഓം, ഇതാണ് ബ്രഹ്മം; ഓം, ഇതാണ് ഏറ്റവും വമ്പിച്ച യാഥാർത്ഥ്യം. ഈ ഓംകാരത്തിൻെറ രഹസ്യമറിയുന്നവൻ എന്തിച്ഛിക്കുന്നുവോ അതവനു കിട്ടുന്നു.' അതേ, ഓംകാരത്തിൻെറ രഹസ്യം ആദ്യം അറിയുക - നിങ്ങൾ ഓംതന്നെയാണെന്ന്. ഈ 'തത്ത്വമസി'യുടെ രഹസ്യം ധരിക്കുക. അപ്പോൾ, അപ്പോൾമാത്രം, നിങ്ങൾ ഇച്ഛിക്കുന്നതെല്ലാം നിങ്ങൾക്കു കൈവരും. ഭൗതികമായ പെരുമയാണു വേണ്ടതെങ്കിൽ, നിങ്ങൾക്കതുണ്ടെന്നു വിശ്വസിക്കുക. ഞാൻ ഒരു ചെറുകുമിളയാകാം; നിങ്ങൾ മലപോലെ വലുതായ ഒരലയും. പക്ഷേ, നമുക്കു രണ്ടുപേർക്കും അതിരറ്റ കടലാണ് പശ്ചാത്തലം എന്നറിയണം. അനന്തമായ ബ്രഹ്മമാണ് നമുക്കുള്ള ശക്തിയുടെയും ബലത്തിൻെറയും ഇരിപ്പിടം. നമുക്കു രണ്ടുപേർക്കും, കുമിളയ്ക്കും മലപോലത്തെ അലയ്ക്കും, വേണ്ടതത്രയും വലിച്ചെടുക്കയും ചെയ്യാം. അതുകൊണ്ടു തന്നിൽത്തന്നെ വിശ്വസിക്കുക. അദ്വൈതത്തിൻെറ രഹസ്യമിതാണ്. ഒന്നാമത് അവനവനിൽ വിശ്വസിക്കുക. പിന്നീട് മറ്റെന്തെങ്കിലും വിശ്വസിക്കുക. ലോകചരിത്രത്തിൽ, അവരവരിൽ വിശ്വസിച്ച ജനതകളേ വലിയവരും കരുത്തരുമായിട്ടുള്ളു എന്നു കാണാം. ഇവിടെ ഭാരതത്തിലേക്ക്, വെറും ക്ലാർക്കായിരുന്ന ഒരു ഇംഗ്ലീഷുകാരൻ വന്നു. അയാൾ പണമില്ലാഞ്ഞതുകൊണ്ടും മറ്റും രണ്ടു പ്രാവശ്യം സ്വയം വെടിവെച്ചുചാകാൻ തുനിഞ്ഞു. അതിൽ തോറ്റപ്പോൾ അയാൾ തന്നിൽത്തന്നെ വിശ്വസിച്ചു; വലിയ കാര്യങ്ങൾ ചെയ്യാൻ ജനിച്ചവനാണ് താനെന്നു വിശ്വസിച്ചു. ആ മനുഷ്യനാണ് സാമ്രാജ്യസ്ഥാപകനായ ക്ലൈവ് പ്രഭു. പാതിരികളെ വിശ്വസിച്ച്, 'ദൈവമേ, ഞാൻ ദുർബ്ബലനും നീചനുമാണ്' എന്നു പറഞ്ഞ് ജീവിതമത്രയും ഇഴഞ്ഞു കഴിച്ചുകൂട്ടിയിരുന്നെങ്കിൽ അയാൾ എവിടെ ചെന്നെത്തുമായിരുന്നു? ഭ്രാന്താസ്പത്രിയിൽ. ദുഷിച്ച ഈ ഉപദേശങ്ങൾ നിങ്ങളെയും ഭ്രാന്തരാക്കിയിരിക്കയാണ്. കരുത്തറ്റ ഈ വിനയോപദേശങ്ങൾ മനുഷ്യരാശിയെ നശിപ്പിച്ചുകൊണ്ടുളവാക്കുന്ന ദുഷ്ഫലങ്ങൾ ലോകത്തിലെവിടെയും ഞാൻ കണ്ടിട്ടുണ്ട്. ഈ തരത്തിലാണ് നമ്മുടെ കുട്ടികളെ നാം വളർത്തിക്കൊണ്ടുവരുന്നത്. അവർ അരക്കിറുക്കന്മാരാകുന്നതിൽ അദ്ഭുതമെന്തുള്ളു?

പ്രായോഗികവശത്തിലുള്ള ഉപദേശമിതാണ്. അതുകൊണ്ട് തന്നിൽത്തന്നെ വിശ്വസിക്കുക. ഭൗതികമായ വിത്തമാണ് വേണ്ടതെങ്കിൽ അത്

(ആത്മവിശ്വാസം) പ്രായോഗികമാക്കുക. വിത്തം വന്നു ചേർന്നുകൊള്ളും. ബുദ്ധിപരതയാണ് വേണ്ടതെങ്കിൽ അതു ബുദ്ധിയുടെ തലത്തിൽ പ്രായോഗികമാക്കണം. അപ്പോൾ നിങ്ങൾക്ക് അതിമാനുഷമായ പ്രതിഭയുള്ള വരാകാം. മുക്തിയാണ് വേണ്ടതെങ്കിൽ, ആദ്ധ്യാത്മികതലത്തിൽ പ്രവർത്തിക്കണം, നിങ്ങൾക്കു മുക്തരാകാം, നിർവ്വാണത്തിൽ, നിത്യാനന്ദത്തിൽ, ചെന്നെത്താം. അദ്വൈതത്തിലുണ്ടായിരുന്ന ഒരു പിശക് ഇതുവരെ അത് ആദ്ധ്യാത്മികതലത്തിലേ പ്രയോഗിക്കപ്പെട്ടിരുന്നുള്ളു എന്നതാണ്; മറ്റൊരിടത്തും പ്രയോഗത്തിലിരുന്നില്ല. ഇപ്പോഴതു പ്രയോഗത്തിൽകൊണ്ടുവരേണ്ട കാലമാണ്. ഇനിമേൽ അതു രഹസ്യമായിരിക്കരുത്; ഗുഹകളിലും കാടുകളിലും ഹിമാലയത്തിലും താപസന്മാരോടൊത്തു മാത്രം കഴിഞ്ഞുകൂടരുത്. ആളുകളുടെ ദൈനംദിനജീവിതത്തിലാക്കിക്കൊണ്ടുവരണം. രാജാവിൻെറ കൊട്ടാരത്തിലും താപസൻെറ ഗുഹയിലും, പാവപ്പെട്ടവൻെറ കുടിലിലും, തെണ്ടികളുടെ തെരുവിലും - എല്ലായിടത്തും ഏതൊരിടത്തും അതു പ്രയോഗത്തിൽ കൊണ്ടുവരണം. അതിനാൽ, നിങ്ങൾ സ്ത്രീയോ ശൂദ്രനോ ആയാലും ഭയപ്പെടരുത്. ഭഗവാൻ കൃഷ്ണൻ പറയുന്നു: ഈ മതത്തിൻെറ മഹത്ത്വമോർത്താൽ അതിൻെറ ചെറിയ ഒരംശംപോലും ഒട്ടേറെ നന്മ കൈവരുത്തും.

ആര്യസന്താനങ്ങളേ, അതിനാൽ ആലസ്യം ഭജിക്കരുത്. ഉണരുക. എഴുന്നേല്ക്കുക, ലക്ഷ്യത്തിലെത്തുന്നതിനുമുമ്പ് (ഒരിടത്തും) നില്ക്കരുത്. അദ്വൈതം പ്രായോഗികമാക്കാനുള്ള കാലം സമാഗതമായിരിക്കുന്നു. അതിനെ സ്വർഗ്ഗത്തിൽനിന്നു ഭൂമിയിലെത്തിക്കണം. ഇതാണ് ഇന്നത്തെ വിധാനം. അതേ, കഴിഞ്ഞ കാലത്തുണ്ടായിരുന്ന നമ്മുടെ പൂർവ്വികന്മാരുടെ ശബ്ദം നമ്മോടു പറയുകയാണ്, അതിനെ സ്വർഗ്ഗത്തിൽനിന്നു ഭൂമിയിൽ കൊണ്ടുവരാൻ. ഭൂമിയിലെങ്ങും പ്രചരിച്ച് സമുദായത്തിൻെറ ഓരോ രോമകൂപത്തിലും നിങ്ങളുടെ ഉപദേശങ്ങൾ പ്രവേശിക്കണം; അവ എല്ലാവരുടെയും പൊതുസ്വത്താകണം. അവ നമ്മുടെ ജീവിതസർവസ്വമാകണം; നമ്മുടെ നാഡികളിൽ പ്രവേശിച്ച് അവിടെയുള്ള ഓരോ തുള്ളി രക്തത്തോടുമൊപ്പം തുടിക്കണം.

പ്രയോഗികവേദാന്തികളെന്ന നിലയിൽ ഹിന്ദുക്കളെക്കാൾ മെച്ചപ്പെട്ടവരാണ് അമേരിക്കർ എന്നു കേൾക്കുമ്പോൾ നിങ്ങൾ അദ്ഭുതപ്പെട്ടേക്കും. ന്യൂയോർക്കിൽ കടൽത്തീരത്തു ചെന്നുനിന്ന്, പല രാജ്യങ്ങളിൽനിന്നും അവിടെ പാർപ്പിടം തേടിവന്ന ആളുകളെ നോക്കിക്കാണുക എൻെറ പതിവായിരുന്നു. തകർന്ന്, ചവിട്ടിമെതിക്കപ്പെട്ട്, ആശയറ്റ്, മറ്റാളുകളുടെ മുഖത്തു നോക്കാൻ കഴിവില്ലാതെ, സ്വന്തമായി ചെറിയൊരു ചുരുൾ കീറപ്പഴന്തുണിമാത്രം ഭേസിയാണ് അവർ കാണപ്പെട്ടത്. അവർക്ക് ഒരു പോലീസുകാരനെ കണ്ടാൽ ഭയമായി, ഉടനേ അവർ വഴിയുടെ മറുവശത്തേക്കു നീങ്ങും. പക്ഷേ ആറു മാസം ചെല്ലുമ്പോൾ അതേ ആളുകൾ

നല്ല വസ്ത്രങ്ങൾ ധരിച്ചും, ചുണയോടേയും മറ്റുള്ളവരുടെ മുഖത്തു നോക്കിയും നീണ്ടു നിവർന്നു നടക്കുകയായി. ആശ്ചര്യകരമായ ഈ വ്യത്യാസം എങ്ങനെ വന്നുകൂടി? ആർമീനിയയിൽനിന്നോ മറ്റോ ആണ് ഈ മനുഷ്യൻ വന്നതെന്നു കരുതുക. ആളറിയാൻ പാടില്ലാത്തമാതിരി അവിടെ അയാൾ ചവിട്ടിമെതിക്കപ്പെട്ടിരുന്നു. താൻ ജന്മനാ ഒരടിമയെന്നാണ് അയാളോട് എല്ലാവരുമവിടെ പറഞ്ഞുവന്നത്; ജീവിതകാലം മുഴുവൻ അതേ മട്ടിൽ തുടരുകയും വേണം. ഒന്നനങ്ങിയാൽ മതി, അയാളെ ചവിട്ടാൻ മറ്റുള്ളവർ പുറപ്പെടും. അവിടെയുള്ളതെല്ലാം അയാളോടു പറഞ്ഞിരുന്നതിങ്ങനെയെന്നു കരുതാം: 'അടിമ, നീ ഒരടിമ; അങ്ങനെ കഴിയുക. ആശയറ്റു നീ പിറന്നു; ആശയറ്റു കഴിയുകയും വേണം.' അവന്റെ ചുറ്റുമുള്ള വായുമണ്ഡലംപോലും ഇങ്ങനെ പിറുപിറുത്തതായി തോന്നും: 'നിനക്ക് ആശയില്ല, ആശയറ്റ അടിമയായി നീ കഴിയണം.' ഇതിനിടയിൽ കരുത്തൻ ഞെരിച്ച് അവന്റെ ജീവിതംതന്നെ തകർത്തുകളഞ്ഞു. ന്യൂയോർക്കിലെ തെരുവിൽവെച്ച് നന്നായി വസ്ത്രം ധരിച്ച ഒരു മാന്യൻ അവന്നു ഹസ്തദാനം ചെയ്യുന്നു. ഒരാൾ കീറപ്പഴന്തുണികൊണ്ട് ദേഹം മറച്ചിരുന്നതും, മറ്റേയാൾ വെടിപ്പുള്ള വസ്ത്രങ്ങൾ ധരിച്ചിരുന്നതും അവരെ അകറ്റിനിർത്തിയില്ല. ഒരടികൂടി നടന്നപ്പോൾ അവൻ ഒരു ഭക്ഷണശാല കണ്ടു. അവിടെ മാന്യരായ ചിലർ മേശപ്പുറത്തുവെച്ച് ആഹാരം കഴിക്കുന്നു. അതേ മേശയുടെ മറ്റൊരു വശത്തിരിക്കാൻ അവനോടു പറയുന്നു. ചുറ്റിത്തിരിഞ്ഞ് ഒരു പുതിയ ജീവിതംതന്നെ അവൻ കണ്ടെത്തുന്നു. പുതുതായ ആ സ്ഥലത്ത്, മറ്റു മനുഷ്യരുടെ ഇടയിൽ, അവനും ഒരു മനുഷ്യനാണ്. ഒരുപക്ഷേ അയാൾ വാഷിങ്ടണിൽച്ചെന്ന് അമേരിക്കയിലെ പ്രസിഡന്റിനു കൈകൊടുത്തെന്നുവരാം. വളരെ അകന്ന ഗ്രാമങ്ങളിൽനിന്ന് അത്ര മെച്ചമായി ചമഞ്ഞൊരുങ്ങാതെ വന്ന കൃഷിക്കാരും പ്രസിഡന്റിനു കൈകൊടുക്കുന്നത് അയാൾ കണ്ടിരിക്കാം. അപ്പോൾ അയാളുടെ മേൽനിന്നു മായയുടെ ആവരണം ഇഴിഞ്ഞകന്നു. അടിമത്തത്തിലും കരുത്തില്ലായ്മയിലും മയക്കുവിദ്യയാലെന്നോണം വീണവരും ബ്രഹ്മംതന്നെയാണ്; ഇപ്പോൾ അയാൾ വീണ്ടും ഉണർന്ന് എഴുന്നേറ്റുനിന്ന് മനുഷ്യരുടെ ലോകത്തിൽ സ്വയം മനുഷ്യനെന്നറിയുന്നു. അതേ, നമ്മുടെ ഈ നാട്ടിൽ, വേദാന്തം പിറന്ന ഈ നാട്ടിൽ, പല യുഗങ്ങളായി സാമാന്യജനത മോഹത്തിൽ ആണ്ടിരിക്കയാണ്. അവരെ തൊട്ടാൽ അശുദ്ധി; അവരോടു ചേർന്നിരിക്കുന്നതും അശുദ്ധി. അവർ നൈരാശ്യത്തിൽ വന്നുപിറക്കുന്നു; നൈരാശ്യത്തിൽ പൊറുക്കുന്നു. ഫലമോ, അവർ ക്രമേണ താണുതാണുകൊണ്ടിരിക്കതന്നെ; മനുഷ്യന്നു ചെന്നെത്താവുന്നതിൽവെച്ച് ഏറ്റവും താണപടിയിൽ അവർ എത്തിയിരിക്കയാണ്. മനുഷ്യന്നു കന്നുകാലികളോടൊത്ത് ഉറങ്ങേണ്ടിവരുന്ന രാജ്യം ലോകത്തിലേതുണ്ട്? ഈ നിലയ്ക്ക് മറ്റാരേയും കുറ്റപ്പെടുത്തേണ്ടതില്ല; അജ്ഞന്മാർ ചെയ്യുന്ന ആ പിശകു ചെയ്യാതിരിക്കണം. ഫലം

ഇവിടെയാണ്; കാരണവും ഇവിടെത്തന്നെ. നാമാണ് കുറ്റക്കാർ. എഴുന്നേല്ക്കൂ; ധൈര്യപ്പെടൂ; സ്വന്തം ചുമലിൽ കുറ്റമേറ്റെടുക്കൂ. മറ്റുള്ളവരുടെ മേൽ ചെളിവാരിയെറിഞ്ഞു നടക്കരുത്. നിങ്ങളെ പീഡിപ്പിക്കുന്ന ദോഷങ്ങൾക്കെല്ലാം കാരണം നിങ്ങളാണ്, നിങ്ങൾമാത്രം.

ലഹോറിലെ യുവാക്കളേ, അതുകൊണ്ട് ഈ ജനതയുടെ പരമ്പരാഗതമായ ഈ വമ്പിച്ച പാപം നമ്മുടെ ചുമലിൽത്തന്നെയെന്നു ധരിക്കണം. നമുക്ക് ആശയ്ക്കു വഴിയില്ല. ആയിരമായിരം സമാജങ്ങളുണ്ടാക്കാം; ഇരുപതിനായിരം സംഘങ്ങളാകാം, അമ്പതിനായിരം സ്ഥാപനങ്ങൾ രൂപപ്പെടുത്താം; ആ സഹാനുഭൂതിയും സ്നേഹവും, എല്ലാവർക്കുംവേണ്ടി ചിന്തിക്കുന്ന ആ മനസ്സും ഉണ്ടാകുന്നതുവരെ, ഇവകൊണ്ടൊന്നും ഒരു ഫലവുമില്ല. ഭാരതത്തിലേക്കു വീണ്ടും ബുദ്ധന്റെ ഹൃദയം വരുംവരെ, ഭഗവാൻ കൃഷ്ണന്റെ വാക്കുകൾ പ്രയോഗത്തിൽ കൊണ്ടുവരുംവരെ ആശയ്ക്കു വഴിയില്ല. നിങ്ങൾ യൂറോപ്യരെയും അവരുടെ സമാജങ്ങളെയും സമ്മേളനങ്ങളെയും അനുകരിച്ചുകൊണ്ടേ പോകുന്നു. ഞാനൊരു കഥ പറയാം - ഞാൻ എന്റെ കണ്ണുകൊണ്ടു കണ്ട ഒരു വസ്തുത. ഇവിടെനിന്നു ചില യൂറോപ്യർ കുറേ ബർമ്മക്കാരെ ലണ്ടനിൽകൊണ്ടുചെന്നു. അവരെ ലണ്ടനിൽ പ്രദർശിപ്പിച്ചു പണം സമ്പാദിച്ചു. പിന്നെ ആ ബർമ്മക്കാരെ യൂറോപ്പിലെങ്ങോ കൊണ്ടുചെന്നു തള്ളി - അവർ ജീവിച്ചാലും ശരി തുലഞ്ഞാലും ശരി! ആ ബർമ്മക്കാർക്ക് യൂറോപ്യൻഭാഷകളിലെ ഒരു വാക്കും അറിഞ്ഞുകൂടാ. എന്നാൽ, ആസ്ട്രിയായിലെ ഇംഗ്ലീഷ് പ്രതിനിധി അവരെ ലണ്ടനിലേക്കയച്ചു. ലണ്ടനിൽ ആരെയും അവർക്കറിഞ്ഞുകൂടായിരുന്നു, അങ്ങനെ അവർ നിസ്സഹായരായി. പക്ഷേ ഒരു ഇംഗ്ലീഷ് വനിത അവരെപ്പറ്റി അറിയാനിടയായി. ബർമ്മക്കാരായ വിദേശികളെ അവർ തന്റെ വീട്ടിൽക്കൊണ്ടുപോയി വസ്ത്രങ്ങളും കിടക്കകളും മറ്റും നല്കി; വിവരം പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തി. നോക്കൂ, അടുത്ത ദിവസം ഇംഗ്ലീഷ്ജനത ഒട്ടുക്ക് ഇളകിയപോലെ തോന്നി. പണം പ്രവഹിച്ചു; ആ ബർമ്മക്കാരെ സഹായിച്ച് ബർമ്മയിൽ എത്തിച്ചു. ഈ മട്ടിലുള്ള സഹാനുഭൂതിയിലാണ് അവരുടെ രാഷ്ട്രീയവും മറ്റുമായ സ്ഥാപനങ്ങളെല്ലാം ഉറച്ചിരിക്കുന്നത്; കുറഞ്ഞപക്ഷം, അവരെസ്സംബന്ധിച്ചിടത്തോളം, ശിലാമയമായ അധിഷ്ഠാനം സ്നേഹത്തിന്റേതാണ്. ലോകരെയൊക്കെ അവർ സ്നേഹിക്കുന്നില്ലായിരിക്കാം; ബർമ്മക്കാർ അവരുടെ ശത്രുക്കളുമാകാം. പക്ഷേ ഇംഗ്ലണ്ടിൽ, സ്വജനങ്ങളോടും സത്യത്തോടും നീതിയോടും ഈ വമ്പിച്ച സ്നേഹവും പടിവാതില്ക്കലെത്തിയ വൈദേശികന്റെ നേർക്ക് ഔദാര്യവുമാണ് ഉള്ളതെന്നു പറയേണ്ടതില്ലല്ലോ. പാശ്ചാത്യലോകത്തിൽ ഓരോ രാജ്യത്തിലും എത്ര അദ്ഭുതകരമായമട്ടിലും അതിഥിഭക്തിയോടും കൂടിയാണ് എന്നെ സ്വീകരിച്ചതെന്നു നിങ്ങളോടു പറയാഞ്ഞാൽ ഞാൻ ഏറ്റവും കൃതഘ്നനായ മനുഷ്യനാകും. ഈ നാട്ടിൽ എവിടെയുണ്ട് നിർമ്മാണത്തിന്നെല്ലാം

അടിത്തറയാകേണ്ട ഹൃദയം? ഇവിടെ പലർ കൂട്ടുചേർന്ന് ഒരു തൊഴിൽ തുടങ്ങിയാൽ ഉടനെ നാം പരസ്പരം വഞ്ചിക്കുവാൻ മുതിരുകയായി; ആ സമാരംഭം അതോടെ തകർന്നു വീഴുന്നു. ഇംഗ്ലീഷുകാരെ അനുകരിക്കുന്നതിനെയും, അവരുടേതു പോലുള്ള വലിയൊരു ജനതയെ പടുത്തുകെട്ടുന്നതിനെയും പറ്റി നാം പറയുന്നുണ്ട്. പക്ഷേ (അതിനുള്ള) അടിത്തറയെവിടെ? നമ്മുടെ അടിത്തറ വെറും മണലാണ്; അതുകൊണ്ട് വളരെ വേഗം നമ്മുടെ കെട്ടിടം നിലംപരിചാകുന്നു.

ലഹോറിലെ യുവാക്കളേ, അതുകൊണ്ട് അദ്വൈതത്തിൻെറ മഹത്തായ ആ കൊടി വീണ്ടും ഉയർത്തുക; മറ്റൊരടിസ്ഥാനത്തിലും ആ അദ്ഭുത സ്നേഹം കൈവരുന്നതല്ല; എല്ലായിടത്തും ഒരേ ഈശ്വരൻ സന്നിഹിതനാണെന്നു കാണുംവരെ അതു സാദ്ധ്യമല്ല. സ്നേഹത്തിൻെറ കൊടി പാറിക്കുക. 'എഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുംവരെ നില്ക്കാതിരിക്കുക.' എഴുന്നേല്ക്കുക; ഒരിക്കൽക്കൂടി എഴുന്നേല്ക്കുക. ത്യാഗം കൂടാതെ ഒന്നും ചെയ്യുക സാദ്ധ്യമല്ല. മറ്റുള്ളവരെ തുണയ്ക്കണമെന്നുണ്ടെങ്കിൽ നിങ്ങളുടെ ക്ഷുദ്രമായ അഹന്ത പോകണം. ക്രിസ്ത്യാനികളുടെ ഭാഷയിൽ പറഞ്ഞാൽ, ഈശ്വരനെയും കുബേരനെയും (God and Mammon) ഒപ്പം ഭജിക്കുക സാധ്യമല്ല. വൈരാഗ്യം കൈക്കൊള്ളുക. നിങ്ങളുടെ പൂർവ്വികർ വൻകാര്യങ്ങൾ ചെയ്യാൻ ലോകം ത്യജിച്ചു. സ്വന്തം മുക്തിക്കുവേണ്ടി ലോകം ത്യജിക്കുന്നവർ ഇന്നുണ്ട്. എല്ലാം, സ്വന്തം മുക്തിപോലും, വലിച്ചെറിഞ്ഞിട്ടു വേണം മറ്റുള്ളവരെ സഹായിക്കാൻ. അതേ, നിങ്ങൾ എപ്പോഴും ശൗര്യം നിറഞ്ഞ വാക്കുകൾ പറയുന്നു; എന്നാൽ, ഇതാ, പ്രായോഗികവേദാന്തം നിങ്ങളുടെ മുമ്പിലിരിക്കുന്നു. നിങ്ങളുടെ ഈ ക്ഷുദ്രജീവിതം വെടിയുക. നമ്മുടെ ജനത ജീവിക്കുന്നിടത്തോളം നിങ്ങളും ഞാനും നമ്മെപ്പോലെ മറ്റായിരംപേരും പട്ടിണികൊണ്ടു മരിച്ചാൽത്തന്നെയെന്ത്? ഇന്നു ജനത താണുപോകയാണ്. അസംഖ്യം ദശലക്ഷങ്ങളുടെ ശാപം നമ്മുടെ തലയിലാണ് - ദാഹിച്ചുമരിക്കാൻ തുടങ്ങിയ അക്കൂട്ടർക്കു നാം കൊടുക്കുന്നത് ഓടവെള്ളമാണ്. നിത്യമായ ജീവനസരിത്ത് അടുത്തുകൂടി ഒഴുകുകയായിരുന്നുതാനും. എല്ലാം തികഞ്ഞിരിക്കെ, അവരെ നാം പട്ടിണിക്കിട്ടു. അവരോടു നാം അദ്വൈതം പ്രസംഗിച്ചു; എങ്കിലും സർവ്വശക്തികളുമുപയോഗിച്ച്, അവരെ ദ്വേഷിച്ചു. അവർക്കുവേണ്ടി നാം 'ലോകാചാരനയം' കെട്ടിച്ചമച്ചു. ഒരു കഴഞ്ചും അനുഷ്ഠിക്കാതെ, വെറും സിദ്ധാന്തപരമായി, നാം അവരോട് എല്ലാവരുടെയും ഐക്യവും ഈശ്വരനോടുള്ള താദാത്മ്യവും സംസാരിച്ചു. 'എങ്കിലും കൂട്ടരേ, ഇതൊക്കെ മനസ്സിലിരിക്കുകയേ ആകാവൂ; പ്രയോഗത്തിൽ വരരുത്.' (ഇവരുടെ ശാപം നമ്മുടെ തലയിലാണ്.) ഈ കളങ്കം തുടച്ചുമാറ്റണം. 'എഴുന്നേല്ക്കുക, ഉണരുക.' ക്ഷുദ്രമായ ഈ ജീവിതം പോയാൽത്തന്നെയെന്ത്? എല്ലാവരും മരിക്കും - സിദ്ധനും പാപിയും ധനിയും ദരിദ്രനും. ആരുടെയും ശരീരം നില

നില്ക്കുന്നില്ല. എഴുന്നേല്ക്കുക, ഉണരുക, തികച്ചും നിഷ്കളങ്കരാകുക. ഭാരതത്തിൽ നമുക്കുള്ള കാപട്യം ഭയങ്കരമാണ്. നമുക്കാവശ്യം സ്വഭാവ ദാർഢ്യമാണ് - ഉഗ്രമായ മൃത്യുവിനെപ്പോലെ, ഏതിനെയും മുറുകെപ്പിടിക്കുന്ന സ്ഥൈര്യവും സ്വഭാവവും.

'നീതിനിപുണന്മാർ നിന്ദിക്കയോ സ്തുതിക്കയോ ചെയ്യട്ടെ; ഐശ്വര്യം വന്നുചേരുകയോ കടന്നുപോകയോ ചെയ്യട്ടെ; മരണം ഈ ക്ഷണത്തിലോ നൂറു കൊല്ലം കഴിഞ്ഞോ വരട്ടെ; ന്യായത്തിന്റെ വഴി വിട്ട് ഒരടിപോലും വെയ്ക്കാത്തവനത്രേ ധീരൻ.' എഴുന്നേല്ക്കുക, ഉണരുക; കാലം പൊയ് പോകയാണ്. നമ്മുടെ വീര്യം വെറും പ്രലപനത്തിൽ ചിതറിക്കളെകയാണ്. എഴുന്നേല്ക്കുക, ഉണരുക: ക്ഷുദ്രമായ സംഗതികൾ, വിശദാംശങ്ങളെക്കുറിച്ചുള്ള വാഗ്വാദങ്ങൾ, സാരശൂന്യമായ സിദ്ധാന്തങ്ങളെക്കുറിച്ചുള്ള പോരാട്ടങ്ങൾ - ഇവയെല്ലാം അപ്പുറത്തേക്കു തള്ളിനീക്കുക. ജോലികളിലെല്ലാംവെച്ച് ഏറ്റവും വലുതിതാണ്; താണുപൊയ്ക്കൊണ്ടിരിക്കുന്ന ദശലക്ഷങ്ങളാണ് ഇവിടെയുള്ളത്. ഭാരതത്തിൽ ആദ്യമായി മുഹമ്മദീയർ വന്നപ്പോൾ എത്രയേറെ ഹിന്ദുക്കൾ ഇവിടെ ഉണ്ടായിരുന്നു! ഇന്ന് അവർ എങ്ങനെ കുറഞ്ഞുപോയിരിക്കുന്നു എന്നു ശ്രദ്ധിക്കേണ്ടതുണ്ട്. അവരുടെ സംഖ്യ പ്രതിദിനം കുറഞ്ഞുകൊണ്ടിരിക്കും, ഒടുവിൽ നിശ്ശേഷം മാഞ്ഞുപോകും. ശരി, അവർ മാഞ്ഞുപോകട്ടെ. പക്ഷേ അവരോടൊപ്പം ആ അദ്ഭുതാശയങ്ങളും മാഞ്ഞുപോകും. അവരുടെ കുറ്റങ്ങളും അവരെപ്പറ്റിയുള്ള തെറ്റിദ്ധാരണകളും എങ്ങനെയിരുന്നാലും അവരാണ് ആ ആശയങ്ങളുടെ പ്രതിനിധികൾ. അവരോടൊത്ത് അദ്ഭുതമായ ഈ അദ്വൈതവും മാഞ്ഞുപോകും - ആദ്ധ്യാത്മികവിചാരത്തിന്റെയെല്ലാം ചൂഡാമണിയായ അദ്വൈതം. അതിനാൽ ലോകത്തിന്റെ ആദ്ധ്യാത്മികതയെ രക്ഷിക്കാൻ കൈനീട്ടിക്കൊണ്ട് എഴുന്നേല്ക്കുക, ഉണരുക. ഒന്നാമത്, നമ്മുടെ രാജ്യത്തിനുവേണ്ടിത്തന്നെ അതു പ്രവൃത്തിയിൽ കൊണ്ടുവരുക. ആദ്ധ്യാത്മികതയെക്കാൾ നമുക്കാവശ്യം അദ്വൈതത്തെ ഭൗതികതലത്തിലേക്കു കൊണ്ടുവരികയാണ്. ഒന്നാമത് അന്നം, പിന്നെ മതം. നാം അവരിൽ മതത്തെ കുത്തിനിറയ്ക്കുന്നു. പക്ഷേ, ഈ പാവങ്ങൾ പട്ടിണിയിൽ കിടക്കയായിരുന്നു. വിശപ്പിന്റെ കാളലടക്കുവാൻ പിടിവാദങ്ങൾക്കു പിടിപ്പില്ല. നമുക്കിവിടെ രണ്ടു ശാപങ്ങളാണുള്ളത് - ഒന്നാമത് നമ്മുടെ ദൗർബ്ബല്യം; രണ്ടാമത് നമ്മുടെ വിദ്വേഷം, ഉണങ്ങിവരണ്ട ഹൃദയങ്ങൾ. ദശലക്ഷം സിദ്ധാന്തങ്ങൾ മൊഴിയൂ; കോടികോടി മതസമ്പ്രദായങ്ങൾ ഉണ്ടാക്കൂ; പക്ഷേ, ദയാമസൃണമായ ഹൃദയമുണ്ടാകുന്നതുവരെ ഇവയൊക്കെ വ്യർത്ഥമാണ്. വേദം ഉപദേശിക്കുന്നതനുസരിച്ച്, അവരെച്ചൊല്ലി നിങ്ങളുടെ ഹൃദയമലിയട്ടെ. നിങ്ങളുടെ ശരീരാംശങ്ങളാണ് അവരെല്ലാം എന്നു കാണുംവരെ, നിങ്ങളും അവരും പാവങ്ങളും പണക്കാരും പുണ്യവാന്മാരും പാപികളുമെല്ലാം ബ്രഹ്മമെന്നറിയപ്പെടുന്ന അന്തമറ്റ വാസ്തുസാകല്യത്തിന്റെ അംശങ്ങളാ

ണെന്നു സാക്ഷാത്കരിക്കപ്പെടുംവരെ, നിങ്ങളുടെ ഹൃദയം അലിയട്ടെ!

മാന്യരേ, അദ്വൈതദർശനത്തിൻെറ ഏറ്റവും ഉജ്വലമായ വാദമുഖങ്ങൾ നിങ്ങളുടെ മുമ്പിൽ വെയ്ക്കാനാണ് ഞാൻ യത്നിച്ചത്. അതു പ്രയോഗത്തിൽ കൊണ്ടുവരാനുള്ള സമയം ഇതാ സമാഗതമായിരിക്കുന്നു. ഈ നാട്ടിൽമാത്രമല്ല, എല്ലായിടത്തും. ആധുനികശാസ്ത്രവും അതിൻെറ ചുറ്റികയടികളും, എമ്പാടുമുള്ള ദ്വൈതമതങ്ങളുടെ കളിമണ്ണടിസ്ഥാനങ്ങളെ തകർത്തുകൊണ്ടിരിക്കയാണ്. ഇവിടെമാത്രമല്ല, ദ്വൈതികൾ അവരുടെ പ്രമാണവാക്യങ്ങളെ ഇനിമേൽ നീളാത്തിടത്തോളം പിടിച്ചുനീട്ടിക്കൊണ്ടിരിക്കുന്നതും. വാക്യങ്ങൾ റബ്ബറല്ലല്ലോ. ദ്വൈതികൾ മുക്കിലും മൂലയിലും കയറി അഭയം തേടാൻ തക്കം നോക്കുന്നത് ഇവിടെമാത്രമല്ല. യൂറോപ്പിലും അമേരിക്കയിലും ഇവിടുത്തേതിലുമേറെ അതു നടക്കുന്നുണ്ട്. അവിടെപ്പോലും ഭാരതത്തിൽനിന്ന് അദ്വൈതാശയത്തിൻെറ ഒരംശം ചെന്നെത്തേണ്ടതുണ്ട്. ഇപ്പോൾത്തന്നെ അതവിടെ ചെന്നിട്ടുണ്ടുതാനും. അവിടെ അതു തഴച്ചു വളർന്ന് അവരുടെ പരിഷ്കാരത്തെയും പരിരക്ഷിക്കണം; കാരണം, പടിഞ്ഞാറും പഴയ വ്യവസ്ഥിതി പുതുവ്യവസ്ഥിതിക്ക് ഇടം നല്കി ക്കൊണ്ടു മാഞ്ഞുവരികയാണ്. പ്രസ്തുതമായ പുതുവ്യവസ്ഥിതി കനകാരാധനയാണ്, കുബേരപൂജയാണ്. ഇന്നത്തെ ഈ മതത്തെക്കാൾ, മത്സരത്തെയും സ്വർണ്ണത്തെയുംകാൾ, പഴയതും അപക്വവുമായ ആ വ്യവസ്ഥിതി മതമായിരുന്നു ഭേദം. എത്ര കരുത്തുറ്റ ജനതയ്ക്കും അത്തരമടിസ്ഥാനത്തിൽ ഉറച്ചുനില്ക്കുക സാദ്ധ്യമല്ല. ആ വക അടിസ്ഥാനത്തിൽ നിന്നിരുന്നവരൊക്കെ മൺമറഞ്ഞിരിക്കുന്നു എന്ന് ലോകചരിത്രം പറയുന്നുമുണ്ട്. അത്തരമൊരല ഭാരതത്തിലേക്ക് അടിച്ചുകയറുന്നതിനെ നാം ഒന്നാമതായി തടയണം. അതിനാൽ, എല്ലാവർക്കുമായി അദ്വൈതം പ്രസംഗിച്ചുകൊടുക്കുക. അപ്പോൾ ആധുനികശാസ്ത്രം ഏല്പിക്കുന്ന തട്ടുതടുക്കാൻ മതത്തിനു കഴിവുണ്ടാകും. അത്രമാത്രം പോരാ; മറ്റുള്ളവരെ സഹായിക്കയുംവേണം. യൂറോപ്പിനും അമേരിക്കയ്ക്കും നിങ്ങളുടെ ചിന്ത സഹായമാകും. എല്ലാറ്റിനും ഉപരിയായി ഇവിടെ പ്രായോഗികപ്രവൃത്തി ആവശ്യമാണെന്ന് ഒരിക്കൽക്കൂടി ഞാൻ നിങ്ങൾക്കു ചൂണ്ടിക്കാട്ടിത്തരട്ടെ. അതിൻെറ ആദ്യത്തെ ഘട്ടം, താണുകൊണ്ടിരിക്കുന്ന ഭാരതീയദശലക്ഷങ്ങളുടെ അടുക്കലേയ്ക്കു ചെന്ന്, കൃഷ്ണൻെറ വാക്കുകൾ ഓർത്തുകൊണ്ട്, അവർക്കു ഹസ്താവലംബം നല്കുകയാണ്:

ഇഹൈവ തൈർജിതഃ സർഗ്ഗോ യേഷാം സാമ്യേ സ്ഥിതം മനഃ
നിർദോഷം ഹി സമം ബ്രഹ്മ തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ.

'എല്ലാറ്റിൻെറയും സമത്വത്തിൽ ഊന്നിയ മനസ്സാർക്കോ, അവർ സാപേക്ഷമായ സൃഷ്ടിയെ ഈ ജീവിതത്തിൽത്തന്നെ ജയിച്ചവരാണ്; കാരണം ഈശ്വരൻ ശുദ്ധനും സർവ്വസമനുമത്രേ. അതിനാൽ അവർ ഈശ്വരനിൽ വർത്തിക്കുന്നവർ എന്നു പറയപ്പെടുന്നു.'

## ഭാരതത്തിൻെറ ഭാവി

മറ്റേതു നാട്ടിലേക്കും കടക്കുംമുമ്പ് പ്രാജ്ഞത തനത് ഇരിപ്പിടമാക്കിയ പ്രാചീനഭൂവിഭാഗമത്രേ ഭാരതം. ഭാരതത്തിലേക്കു വഴിഞ്ഞൊഴുകിയ ആദ്ധ്യാത്മികതയുടെ ഭൗതികതലത്തിലുള്ള പ്രതീകങ്ങളെന്നു വേണമെങ്കിൽ കരുതത്തക്കവയാണ് സിന്ധുതുല്യങ്ങളായ ഇവിടത്തെ വൻനദികൾ. പടവുപടവുകളായുയർന്ന് മഞ്ഞുകിരീടവുമണിഞ്ഞ് ഇവിടെ നിലകെള്ളുന്ന സനാതനമായ ഹിമാലയപർവ്വതനിര സ്വർഗ്ഗത്തിലെ രഹസ്യങ്ങളിലേക്ക് എത്തിനോക്കുകയാണോ എന്നു തോന്നും. ഏതു കാലത്തും ജീവിച്ചിരുന്ന സിദ്ധന്മാരിൽ അഗ്രഗണ്യരായവർ പാദമുദ്ര പതിപ്പിച്ച അതേ മണ്ണാണ് ഈ ഭാരതത്തിൽ ഇന്നുമുള്ളത്. ഇവിടെയാണ്, മനുഷ്യസ്വഭാവത്തെയും ആഭ്യന്തരപ്രപഞ്ചത്തെയും കുറിച്ചുള്ള ഗവേഷണങ്ങൾ ഒന്നാമതായി കിളർന്നുവന്നത്. ഇവിടെയാണ്, ആത്മാവിൻെറ അമരത്വം, അദ്ധ്യക്ഷനായ ഒരീശ്വരൻെറ അസ്തിത്വം, പ്രകൃതിയിലും മനുഷ്യനിലും കുടികൊള്ളുന്ന ഒരീശ്വരൻ എന്നീ സിദ്ധാന്തങ്ങൾ ആദ്യമായുയിർത്തത്. ഇവിടെയാണ്, മതത്തിലും ദർശനത്തിലുമുള്ള അത്യുത്കൃഷ്ടാദർശങ്ങൾ പരമകാഷ്ഠയെ പ്രാപിച്ചതും. ഈ നാട്ടിൽനിന്നാണ്, വൻതിരമാലകളെന്നോണം ആദ്ധ്യാത്മികതയും ദർശനവും വെളിയിലേക്കു തള്ളിക്കടന്നുചെന്നു ലോകത്തെ ആറാടിച്ചിട്ടുള്ളത്. ഈ നാട്ടിൽനിന്നുതന്നെയാണ്, വീണ്ടും വീണ്ടും പരിക്ഷീണരായ മാനവവംശങ്ങളിൽ ജീവിതവും ഓജസ്സും പകരുവാനായി ഒരിക്കൽകൂടി ആവക വേലിയേറ്റങ്ങൾ കടന്നുചെല്ലേണ്ടതും. ഈ ഭാരതമാണ്, നൂറുനൂറു വൈദേശികാക്രമണങ്ങളും ആചാരമര്യാദകളിലുണ്ടായ നൂറുനൂറു വിപ്ലവങ്ങളും നൂറ്റാണ്ടുകളായി ഏല്പിച്ച തട്ടുകളും ഞെട്ടലുകളും ഏറ്റു പതറാതെ നിന്നിട്ടുള്ളതും. ഒടുങ്ങാത്ത വീര്യവും അനശ്വരമായ ജീവിതവും ചേർന്ന്, ഭൂമിയിലുള്ള ഏതു ശിലോച്ചയത്തെയും വെല്ലുന്ന ഉറപ്പോടുകൂടി നിലകൊള്ളുന്ന നാടും ഈ ഭാരതംതന്നെ. അതിൻെറ ജീവിതസ്വഭാവം ആത്മാവുപോലത്രേ - അനാദി, അനന്തം, അമരം. അത്തരത്തിലുള്ള ഒരു നാടിൻെറ സന്താനങ്ങളാണ് നാം.

ഭാരതത്തിൻെറ സന്താനങ്ങളേ, പ്രായോഗികമായ കുറെ സംഗതികളെക്കുറിച്ച് നിങ്ങളോടു പറയാനാണ് ഞാൻ ഇവിടെ വന്നത്. പൊയ്പോയ മഹിമകളെപ്പറ്റി നിങ്ങളെ ഓർമ്മിപ്പിച്ചതിൻെറ ഉദ്ദേശ്യവും നേരേ കാട്ടത്തക്കതാണ്. കഴിഞ്ഞ കാലങ്ങളിലേക്കുള്ള നോട്ടം അധഃപതിപ്പിക്കയേ ഉള്ളുവെന്നും, അതു വ്യർത്ഥമാണെന്നും, ഭാവിയിലേക്കാണ് നോക്കേണ്ടതെന്നും പലവുരു ഞാൻ പറഞ്ഞുകേട്ടിട്ടുണ്ട്; അതു ശരിയാണ്. പക്ഷേ

ഭാവി ഉടലെടുക്കുന്നത് ഭൂതകാലങ്ങളിൽനിന്നാണ്. അതുകൊണ്ട്, എത്രത്തോളം പിന്നോട്ടു നോക്കാമോ അത്രത്തോളം നോക്കുക. പിന്നിലുള്ള ആ വറ്റാത്ത ഉറവിടങ്ങളിൽനിന്നു നിറയെ കുടിക്കുക. എന്നിട്ടു മുന്നിലേക്കു നോക്കുക, മുന്നോട്ടണിനടക്കുക; ഭാരതത്തെ, മുമ്പെന്നുമിരുന്നതിനെക്കാൾ, കൂടുതൽ പ്രകാശമാനവും മഹത്തും ഉത്കൃഷ്ടവുമാക്കുക. നമ്മുടെ പൂർവ്വികൻമാർ മഹാൻമാരായിരുന്നു. അതു നാം ആദ്യമോർക്കണം. നമ്മുടെ അസ്തിത്വത്തിൻെറ ഘടകങ്ങൾ, നമ്മുടെ ധമനികളിലോടുന്ന രക്തം, ഏതെന്നു ധരിക്കണം. ആ രക്തത്തിൽ നമുക്കു വിശ്വാസം വേണം, കഴിഞ്ഞ കാലങ്ങളിലെ അതിൻെറ ചെയ്തികളിലും വിശ്വാസം വേണം. ആ വിശ്വാസത്തിൽനിന്ന്, ഉണ്ടായിരുന്ന മഹത്ത്വത്തെപ്പറ്റിയുള്ള ബോധത്തിൽ നിന്ന്, വേണം മുമ്പത്തേതിനെക്കാൾ കൂടുതൽ വമ്പിച്ച ഒരു ഭാരതം പടുത്തുകെട്ടുവാൻ. അപക്ഷയവും അധഃപതനവും നടമാടിയ കാലഘട്ടങ്ങൾ ഉണ്ടായിട്ടുണ്ട്. ഞാൻ അവയ്ക്ക് വലിയ പ്രാധാന്യമൊന്നും നല്കുന്നില്ല; നമുക്കെല്ലാം അതറിയാം. ആവക ഘട്ടങ്ങൾ ആവശ്യംകൂടിയായിരുന്നു. ഒരു മാമരം മനോജ്ഞവും പക്വവുമായ ഒരു ഫലമുളവാക്കുന്നു. ആ ഫലം നിലത്തു വീഴുന്നു; അവിടെക്കിടന്നു ചീഞ്ഞഴുകുന്നു. അതിൽനിന്നു വേരും ഭാവിവൃക്ഷവും കിളരുന്നു. ഒരുപക്ഷേ ആദ്യത്തേതിലുമധികം കൂറ്റൻ. നാം ഒരപക്ഷയത്തിലൂടെ കടന്നുപോന്നിരിക്കയാണല്ലോ. ആ ഘട്ടമാകെ അത്രയേറെ ആവശ്യമായിരുന്നു. ആ അപക്ഷയത്തിൽനിന്നാണ് ഭാവിഭാരതം രൂപമെടുക്കുക. അതു കിളരുകയാണ്. അതിൻെറ ആദ്യദലങ്ങൾ വിരിഞ്ഞിരിക്കുന്നു. ഒരു ഊക്കൻ, കൂറ്റൻ മരം, ഒരു ഊർദ്ധ്വമൂലം, ഇതാ ഇപ്പോഴേ വെളിപ്പെടാൻ തുടങ്ങിയിരിക്കുന്നു. അതിനെക്കുറിച്ചാണ് ഞാൻ നിങ്ങളോടു സംസാരിക്കാൻ പോകുന്നത്.

മറ്റേതു നാട്ടിലേതിനെക്കാളും കൂടുതൽ ജടിലവും ഗുരുതരവുമാണ് ഭാരതത്തിൻെറ പ്രശ്നങ്ങൾ. ജാതി, മതം, ഭാഷ, ഭരണകൂടം, ഇവയെല്ലാം ചേർന്നുണ്ടാകുന്നതാണ് ഒരു ജനത. ഓരോ മനുഷ്യവംശത്തെയും വെവ്വേറെ പരീക്ഷിച്ചാൽ കാണുന്നത്, ലോകജനതകളുടെ ആഭ്യന്തരഘടകങ്ങൾ ഈ രാജ്യത്തെയപേക്ഷിച്ച് വളരെ വിരളമാണെന്നത്രേ. ഇവിടെ ആര്യൻമാരും ദ്രാവിഡരും ടാർടാർവർഗ്ഗവും മുകിലരും യൂറോപ്യൻമാരും - ലോകജനതകളൊക്കെത്തന്നെ - വന്നുകൂടി, താന്താങ്ങളുടെ രക്തം ഈ നാട്ടിലേക്ക് എടുത്തൊഴുക്കിയിരിക്കുകയാണെന്നു തോന്നും. ഭാഷകളുടെ അത്യദ്ഭുതകരമായ സംഘാതമാണ് ഇവിടെയുള്ളത്. യൂറോപ്പിലും പൗരസ്ത്യദേശങ്ങളിലുമുള്ള ജാതികൾക്കു തമ്മിലുള്ള ഭേദത്തെക്കാൾ ഏറെ ഭേദമാണ് ഭാരതത്തിലുള്ള രണ്ടു വംശക്കാർക്കു തമ്മിൽ, അവരവരുടെ ആചാരമര്യാദകളെസ്സംബന്ധിച്ച്, നിലവിലുള്ളത്.

നമുക്കു പൊതുവിലുള്ള അടിസ്ഥാനം നമ്മുടെ പാവനപാരമ്പര്യങ്ങളാണ്, മതമാണ്. നമുക്ക് അതൊന്നുമാത്രമാണ് പൊതുവിലുള്ള

അടിസ്ഥാനം. അതിന്മേലാണ് നമുക്കു പടുത്തുകെട്ടേണ്ടത്. യൂറോപ്പിൽ രാഷ്ട്രതന്ത്രാശയങ്ങളാണ് ജനതയ്ക്ക് ഐക്യമുളവാക്കുന്നത്; ഏഷ്യയിൽ മതാദർശങ്ങളാണ് ആ ഐക്യമുളവാക്കുന്നത്. അതിനാൽ ഭാരതത്തിൻെറ ഭാവിക്ക് അവശ്യം വേണ്ടുന്ന ഒന്നാമത്തെ ഉപാധി മതൈക്യമാണ്. ഈ രാജ്യത്തിലുടനീളം ഒരൊറ്റ മതത്തിന് അംഗീകാരമുണ്ടായിരിക്കണം. ഒരൊറ്റ മതമെന്നതുകൊണ്ട് എന്താണ് ഞാൻ വിവക്ഷിക്കുന്നതെന്നോ? ക്രിസ്ത്യാനികളും മുഹമ്മദീയരും ബൗദ്ധന്മാരും കരുതുംവിധമുള്ള മതമെന്നല്ല. നമ്മുടെ മതവിഭാഗങ്ങൾ നിഗമനങ്ങളിലും അവകാശവാദങ്ങളിലും എത്ര വ്യത്യസ്തമായാലും, അവയ്ക്കൊക്കെ പൊതുവേ നമ്മുടെ മതത്തിൽ കുറേ സമാനതത്ത്വങ്ങളുണ്ടെന്നു നമുക്കറിയാമല്ലോ. അങ്ങനെ പൊതുവേ കുറേ മൗലികതത്ത്വങ്ങളുണ്ട്. അവയുടെ അതിരുകൾക്കുള്ളിൽ നമ്മുടെ മതം അദ്ഭുതമായ വൈചിത്ര്യം, ചിന്തിക്കുവാനും തനതു ജീവിതം നയിക്കുവാനും അപരിമിതമായ സ്വാതന്ത്ര്യം, അനുവദിച്ചുതരുന്നുണ്ട്. അതു നമുക്കൊക്കെ അറിയാം; നമ്മിൽ ചിന്തിച്ചിട്ടുള്ളവർക്കെങ്കിലും അതറിയാം. നമ്മുടെ മതത്തിലുള്ള ഈവക സമാനവും സഞ്ജീവകവുമായ തത്ത്വങ്ങളെ പ്രകാശിപ്പിക്കയാണ് വേണ്ടത്. ഈ രാജ്യത്തിലെങ്ങുമുള്ള ഓരോ പുരുഷനും സ്ത്രീയും ശിശുവും ഇവ മനസ്സിലാക്കട്ടെ. ധരിക്കട്ടെ. സ്വജീവിതത്തിൽ പകർത്താൻ ശ്രമിക്കട്ടെ! ഇതാണ് ഒന്നാമത്തെ ചുവടുവെയ്പ്; ആ ചുവടു വെയ്ക്കുകതന്നെ വേണം.

മതത്തിൻെറ ഈ ഏകീകരണപ്രഭാവത്തിനു മുമ്പിൽ ഏഷ്യയിൽ, വിശേഷിച്ചു ഭാരതത്തിൽ, ഉള്ള വംശപരവും ഭാഷാപരവും സാമുദായികവും ജനതാസംബന്ധിയുമായ വൈഷമ്യങ്ങളെല്ലാം എങ്ങനെ അലിഞ്ഞുപോകുമെന്ന് നമുക്കറിയാം. ഭാരതീയചിന്തയ്ക്ക് മതാദർശങ്ങളെക്കാൾ ഉത്കൃഷ്ടമായി ഒന്നുമില്ലെന്നും, ഭാരതീയ ജീവിതത്തിലെ മുഖ്യനാദം മതത്തിൻെറതാണെന്നും, പ്രതിബന്ധം നന്നെ കുറഞ്ഞ വഴിയിലൂടെയേ പ്രവർത്തിക്കാൻ കഴിയൂ. എന്നും നമുക്കറിയാം. ആദർശങ്ങളിൽവെച്ചു മതാദർശമാണ് ഏറ്റവും ഉത്കൃഷ്ടമെന്നതു സത്യം മാത്രമല്ല, ഭാരതത്തെ സംബന്ധിച്ചിടത്തോളം പ്രവൃത്തിക്കുള്ള ഒരേ ഒരു വഴിയും അതുമാത്രമാണ്. ഒന്നാമതായി ഈ വഴി ഉറപ്പിക്കാതെ, മറ്റ് ഏതു വഴിയിലൂടെയുള്ള പ്രവൃത്തിയും ദുരന്തമാകയേ ഉള്ളു. അതിനാൽ ഭാവിഭാരതം പടുത്തുകെട്ടുവാനുള്ള ഒന്നാമത്തെ ഘടകം, യുഗസ്ഥായിയായ ആ പാറക്കെട്ടറഞ്ഞുണ്ടാക്കേണ്ട ഒന്നാമത്തെ ചവിട്ടുപടി, മതത്തിൻെറ ഈ ഏകീകരണമാണ്. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം, ശൈവം, വൈഷ്ണവം, പാശുപതം - ഇവയിൽ ഏതു വിഭാഗത്തിൽപ്പെട്ടാലും ശരി, ഹിന്ദുക്കളായ നമുക്കെല്ലാം പിമ്പിൽ പൊതുവേ കുറേ ആശയങ്ങളുണ്ടെന്നും, നമ്മുടെയും നമ്മുടെ വംശത്തിൻെറയും സുസ്ഥിതിക്കുവേണ്ടി, നമ്മുടെ നിസ്സാരകലഹങ്ങളും വ്യത്യാസങ്ങളും ഉപേക്ഷിക്കേണ്ട കാലം വന്നിരിക്കുന്നു എന്നും നാമൊ

ക്കെ പഠിക്കേണ്ടിയിരിക്കുന്നു. പ്രസ്തുത കലഹങ്ങളെല്ലാം സർവഥാ അസംബന്ധമാണെന്നു നിങ്ങൾക്കുറയ്ക്കാം. അവയെ നമ്മുടെ ശാസ്ത്ര ങ്ങൾ പ്രതിഷേധിക്കുന്നു, പൂർവികന്മാർ വിലക്കുന്നു. ഏതു മഹാത്മാക്ക ളുടെ സന്താനങ്ങളെന്നാണോ നാം അവകാശപ്പെടുന്നത്, ആരുടെ രക്തമാണോ നമ്മുടെ ധമനികളിലോടുന്നത്, അവർ നിസ്സാരമായ ഭേദങ്ങളെ ച്ചൊല്ലി കലഹിക്കുന്ന സ്വസന്തതികളായ നമ്മെപ്പറ്റി വിഷാദിക്കും.

കലഹങ്ങളുപേക്ഷിക്കുന്നതോടെ മറ്റു മേന്മകളെല്ലാം വന്നുകൊള്ളും. ജീവരക്തം പ്രബലവും വിശുദ്ധവുമാകുമ്പോൾ ശരീരത്തിൽ രോഗാണുക്ക ളൊന്നും കുടിയിരിക്കില്ല. നമ്മുടെ ജീവരക്തം ആദ്ധ്യാത്മികതയാണ്. അതു തെളിഞ്ഞൊഴുകിയാൽ, ശുദ്ധമായി ബലവത്തും വീര്യവത്തുമായൊഴുകി യാൽ, എല്ലാം ശരിയായി. രാഷ്ട്രീയവും സാമൂഹ്യവും ഭൗതികവുമായ വേറെ ദോഷങ്ങളും - നാട്ടിലെ ദാരിദ്ര്യംപോലും - പരിഹരിക്കപ്പെടും: രക്തശുദ്ധിയുണ്ടെങ്കിൽ, രോഗാണുക്കൾ മാറ്റപ്പെട്ടാൽ, രക്തത്തിലേക്കു മറ്റൊന്നും കടന്നുകൂടില്ല. ഇന്നത്തെ വൈദ്യശാസ്ത്രത്തിൽനിന്ന് ഒരുദാഹര ണമെടുക്കാം. രോഗമുളവാക്കുന്ന കാരണങ്ങൾ രണ്ടാണ്; വെളിയിൽനിന്നു വരുന്ന വല്ല വിഷാണുവും ശരീരത്തിൻെറ താത്കാലികസ്ഥിതിയും. ശരീരത്തിന് രോഗാണുക്കളെ ഉൾക്കൊള്ളത്തക്ക നില വരുന്നതുവരെ, രോഗാണുക്കൾ കടന്നുവന്നു വളർന്നു പലതാകുന്നതിനു പറ്റുവോളം, ശരീരത്തിൻെറ ഓജസ്സു ക്ഷയിക്കുംവരെ, ലോകത്തിലെ ഒരണുവിനും രോഗമുണ്ടാക്കാൻ കഴിയുകയില്ല. വാസ്തവത്തിൽ ഓരോരുത്തൻെറ ശരീര ത്തിലൂടെയും തുടർച്ചയായി ദശലക്ഷം അണുക്കൾ കടന്നുപൊയ്ക്കൊ ണ്ടിരിക്കയാണ്. ഓജസ്സുള്ളിടത്തോളം കാലം ശരീരം അതൊന്നുമറിയുന്നി ല്ലെന്നുമാത്രം. ശരീരം ക്ഷീണിക്കുമ്പോഴേ അണുക്കൾ ശരീരത്തെ അടിമ പ്പെടുത്തി രോഗം ഉളവാക്കൂ. ഇതുപോലെതന്നെയാണ് ജനതയുടെ ജീവിത ത്തിൻെറ നില. ജനതയുടെ ശരീരം ദുർബ്ബലപ്പെടുമ്പോഴാണ്, നമ്മുടെ വംശത്തിൻെറ രാഷ്ട്രീയവും സാമൂഹ്യവും വിദ്യാഭ്യാസപരവും ബുദ്ധി പരവുമായ നിലകളിലേക്കു രോഗാണുക്കൾ തള്ളിക്കടന്നുവന്ന് രോഗ മുളവാക്കുന്നത്, അതിനാൽ ഇതു പരിഹരിക്കാൻ രോഗത്തിൻെറ വേരുകൾ തേടിപ്പിടിക്കണം; രക്തത്തിൽനിന്ന് മാലിന്യങ്ങൾ മാറ്റിക്കളയണം. മനുഷ്യ നെ ബലപ്പെടുത്താൻ, രക്തം ശുദ്ധമാക്കാൻ, രക്തത്തിന് ഓജസ്സു നല്കാൻ, ഒരേ ഒരു പ്രവണത മതിയാകും. അങ്ങനെ വെളിയിൽനിന്നു വരുന്ന വിഷമെല്ലാം പ്രതിരോധിക്കാനും തള്ളിക്കളയാനും വേണ്ട കരുത്തു ശരീരത്തിനുണ്ടാകും.

നമ്മുടെ മതത്തിലാണ് നമ്മുടെ ഓജസ്സും നമ്മുടെ ശക്തിയും, പോരാ ഒരു ജനതയെന്ന നിലയിൽ നമ്മുടെ ജീവിതംപോലും എന്ന് നാം കണ്ടു. ആ ഓജസ്സ് മതത്തിൽ കേന്ദ്രീകരിച്ചത് ന്യായമോ അന്യായമോ, തെറ്റോ ശരിയോ, കാലം ചെല്ലുമ്പോൾ സപ്രയോജനമോ നിഷ്പ്രയോജനമോ എന്നൊക്കെ നിരൂപിക്കാൻ ഞാനിപ്പോൾ പുറപ്പെടുന്നില്ല. നല്ലതായാലും

ചീത്തയായാലും അതവിടെയുണ്ട്. ഈ വസ്തുതയിൽനിന്ന് ഒഴിഞ്ഞുമാറുക സാധ്യമല്ല; ഇന്നും എന്നുമുള്ള ഒരു വസ്തുതയാണിത്. നമ്മുടെ മതത്തിൽ എനിക്കുള്ളേടത്തോളം വിശ്വാസം നിങ്ങൾക്കില്ലെങ്കിലും, ഇതിൽ പിൻതുണ നല്കേണ്ടത് നിങ്ങളുടെ കടമയാണ്. നിങ്ങൾ അതിൻെറ പിടിയിലാണ്. നിങ്ങളതു വെടിഞ്ഞാൽ നിങ്ങൾതന്നെ തകർന്നുപോകും. അതാണ് നമ്മുടെ വംശത്തിൻെറ ജീവിതം. അതുകൊണ്ടതിനെ ബലപ്പെടുത്തണം. ശതകങ്ങൾ ഏല്പിച്ച ഇട്ടുതട്ടുകൾ താങ്ങാൻ നിങ്ങൾക്കു കഴിഞ്ഞത് അതിനെ എത്രയും പരിരക്ഷിച്ചതുകൊണ്ടാണ്, അതിനുവേണ്ടി മറ്റെല്ലാം ബലി കഴിച്ചതുകൊണ്ടാണ്. നിങ്ങളുടെ പൂർവികൻമാർ ചുണയോടുകൂടെ എല്ലാം, മരണംപോലും സഹിച്ചു. പക്ഷേ മതത്തെ അവർ സംരക്ഷിച്ചു. വൈദേശികനായ അക്രമി കണക്കറ്റ അമ്പലങ്ങൾ തകർത്തു. പക്ഷേ ആക്രമണതരംഗം പിൻവാങ്ങിയ ഉടനെ അമ്പലത്താഴികക്കുടം വീണ്ടും പൊങ്ങിവരികയായി. ദക്ഷിണഭാരതത്തിലുള്ള ഈ പുരാതനക്ഷേത്രങ്ങളിൽ ചിലതും ഗുജറാത്തിലെ സോമനാഥംപോലുള്ള ക്ഷേത്രങ്ങളും നിങ്ങൾക്ക് ഒട്ടേറെ പ്രാജ്ഞത പകർന്നുതരുവാൻ മതി. എത്രയേറെ ഗ്രന്ഥങ്ങളെക്കാളുമേറെ അവ നമ്മുടെ വംശ്യരുടെ ചരിത്രത്തിലേക്കു സൂക്ഷ്മമായ ഉൾക്കാഴ്ച നല്കുകതന്നെ ചെയ്യും. നൂറുനൂറു ആക്രമണങ്ങളുടെയും നൂറുനൂറു പുതുക്കലുകളുടെയും ചിഹ്നങ്ങൾ ഈ ക്ഷേത്രങ്ങളിലുണ്ടെന്ന കാര്യം ശ്രദ്ധിക്കണം. അവ തുടർച്ചയായി നശിപ്പിക്കപ്പെടുകയും, അവയുടെതന്നെ നഷ്ടശിഷ്ടങ്ങളിൽനിന്ന് ഉയിർക്കൊള്ളുകയും ചെയ്യുകയാണ്. പിന്നെ എന്നത്തേയുംപോലെ അവ അഭിനവത്വവും പ്രാബല്യവും പൂണ്ടു നില്ക്കയായി! ഇതാണ് ജനതയുടെ മനോഗതിയും, ജീവിതപ്രവാഹവും അതു പിൻതുടരുക; അപ്പോൾ അതു മഹത്ത്വത്തിലേക്കു നയിക്കും. അതിനെ വെടിയുകയാണെങ്കിലോ നിങ്ങൾ മൃതിപ്പെടും. ആ ജീവിതപ്രവാഹം പിന്നിട്ടുപോകുന്ന ക്ഷണത്തിൽ മരണമൊന്നേ ഫലമായിട്ടുണ്ടാകൂ; സർവനാശമൊന്നേ അവശേഷിക്കൂ. മറ്റൊന്നും വേണ്ട എന്നല്ല എൻെറ വിവക്ഷ. രാഷ്ട്രീയമോ സാമൂഹ്യമോ ആയ പരിഷ്കാരങ്ങൾ വേണ്ട എന്നല്ല എൻെറ വിവക്ഷ. പക്ഷേ ഇവയൊക്കെ ഇവിടെ രണ്ടാംകിടയിൽപെട്ടതാണെന്നും മതം പ്രാഥമികമെന്നുമത്രേ ഞാൻ പറയാൻ ആഗ്രഹിക്കുന്നതും നിങ്ങൾ ഓർക്കണമെന്ന് ഞാൻ താത്പര്യപ്പെടുന്നതും. ഭാരതീയരുടെ മനസ്സ് ഒന്നാമതായി മതനിഷ്ഠമാണ്: പിന്നെ അതു മറ്റെന്തുമാകാം. അതിനാൽ ഇതു പ്രബലപ്പെടുത്തണം. അതെങ്ങനെ ചെയ്യും? എൻെറ ആശയങ്ങൾ നിങ്ങളുടെ മുമ്പിൽ വെയ്ക്കാം. കുറേക്കാലമായി, അവ എൻെറ മനസ്സിൽ വന്നിട്ട്. മദ്രാസിൽനിന്ന് അമേരിക്കയ്ക്കു പുറപ്പെടുന്നതിനും വളരെ മുമ്പ് എൻെറ മനസ്സിൽ അവയുണ്ടായിരുന്നു. ഞാൻ അമേരിക്കയിലേക്കും ഇംഗ്ലണ്ടിലേക്കും പോയതുതന്നെ ആ ആശയങ്ങൾ പ്രചരിപ്പിക്കുവാനാണ്. മതമഹാസമ്മേളനത്തെയോ മറ്റു വല്ലതിനെയുമോ ഞാൻ വകവെച്ചില്ല.

അതൊരവസരം മാത്രം. വാസ്തവത്തിൽ എൻെറ ആ വക ആശയങ്ങളാണ് എന്നെ ലോകമാസകലം കൊണ്ടുനടന്നത്.

നമ്മുടെ ഗ്രന്ഥങ്ങളിൽ സംഭൃതമായ ആദ്ധ്യാത്മികാശയരത്നങ്ങൾ ആദ്യമായി വെളിയിൽ കൊണ്ടുവരുവാനാണ് എൻെറ വിചാരം. ആ രത്നങ്ങൾ ഇപ്പോൾ ചുരുക്കം ചിലരുടെ ഉടമയിൽപ്പെട്ടുകിടക്കുകയാണ്; സന്ന്യാസിമഠങ്ങളിലും വനങ്ങളിലും ഒളിച്ചുവെച്ചിരിക്കുകയാണോ എന്നു തോന്നും. അവയൊക്കെ വെളിയിൽ കൊണ്ടുവരുക. അവയിൽനിന്ന് അറിവു വെളിയിൽ കൊണ്ടുവരുക. അത് ആരുടെ പക്കൽ അമർന്നിരിക്കുന്നുവോ അവരിൽനിന്നുമാത്രമല്ല, കുറേക്കൂടി ദുഷ്പ്രാപമായ ആ പേടകത്തിൽനിന്ന്, സുരക്ഷിതമാക്കി വെച്ചിട്ടുള്ള ആ ഭാഷയിൽനിന്ന്, പല നൂറ്റാണ്ടുകളായി തോടുപിടിച്ചു കിടക്കുന്ന സംസ്കൃതവാക്കുകളിൽനിന്ന്, വെളിയിൽ കൊണ്ടുവരുക. ഒറ്റവാക്കിൽ പറയാം, അവയൊക്കെ പൊതുജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കാൻ ഞാനാഗ്രഹിക്കുന്നു. അവർ സംസ്കൃതമറിയട്ടെ, അറിയാതിരിക്കട്ടെ, ഈ ആശയങ്ങളെല്ലാം ഭാരതീയനായ ഓരോ മനുഷ്യൻെറയും പൊതുസ്വത്താകത്തക്കവണ്ണം ഇവയെ വെളിപ്പെടുത്താനാണ് ഞാനാഗ്രഹിക്കുന്നത്. ഈ വഴിയിലുള്ള വലിയ വൈഷമ്യം സംസ്കൃതഭാഷയാണ്, നമ്മുടെ മഹനീയഭാഷ. ഈ വൈഷമ്യം നീക്കുവാൻ, കഴിയുമെങ്കിൽ നമ്മുടെ ജനതയിൽപെടുന്നവരെല്ലാം നല്ല സംസ്കൃതപണ്ഡിതന്മാരാകണം. ജീവിതം മുഴുവൻ സംസ്കൃതഭാഷ പഠിച്ചുകൊണ്ടിരുന്ന എനിക്കുപോലും പുതുതായ ഓരോ സംസ്കൃതഗ്രന്ഥവും പുത്തനാണെന്നു പറഞ്ഞാൽ നിങ്ങൾക്ക് ഈ വൈഷമ്യം ബോധ്യപ്പെടും. അപ്പോൾ ആ ഭാഷ വേണ്ടപോലെ പഠിക്കാൻ ഇടകിട്ടാത്തവർക്ക് എത്ര കൂടുതൽ പ്രയാസമുണ്ടാകും! അതിനാൽ പൊതുജനങ്ങളെ അവരുടെ ഭാഷയിൽത്തന്നെ ഈ ആശയങ്ങൾ പഠിപ്പിക്കണം. അതോടൊപ്പം സംസ്കൃതവിദ്യാഭ്യാസവും നടന്നുവരണം. എന്തുകൊണ്ടെന്നാൽ, സംസ്കൃതവാക്കുകളുടെ നാദംതന്നെ നമ്മുടെ വംശക്കാർക്ക് അന്തസ്സും കെല്പും കരുത്തും കൈവരുത്തുന്നതാണ്. ഭാരതത്തിലെ അധഃകൃതരെ ഉന്നമിപ്പിക്കുവാൻവേണ്ടി മഹാന്മാരായ രാമാനുജൻ, ചൈതന്യൻ, കബീർ എന്നിവർ ചെയ്ത പ്രയത്നങ്ങൾ ഈ പ്രവാചകന്മാരുടെ ജീവിതകാലത്തുതന്നെ അദ്ഭുതഫലങ്ങളുളവാക്കി എന്നു കാണുന്നു. എന്നാലും പിന്നീടുണ്ടായ പരാജയങ്ങൾക്കു സമാധാനം നല്കേണ്ടതുണ്ട്. ഈ ആചാര്യന്മാരുടെ ഉപദേശങ്ങൾ നിഷ്ഫലങ്ങളായിപ്പോയതിനു കാരണം കാണിക്കണം. ഇവിടെയാണ് രഹസ്യം. അധഃകൃതരെ അവർ ഉയർത്തി; അവർ ഉയർന്നുവരണമെന്ന് സർവാത്മനാ ആഗ്രഹിച്ചു. എന്നാൽ സാമാന്യജനത്തിനിടയിൽ സംസ്കൃതഭാഷ പ്രചരിപ്പിക്കുവാൻ അവർ ഉത്സുകരായില്ല. സംസ്കൃതഭാഷ പഠിക്കുവാൻ പൊതുജനങ്ങൾക്കു പ്രതിബന്ധം സൃഷ്ടിച്ചപ്പോൾ മഹാനായ ബുദ്ധൻെറപോലും ചുവടു പിഴച്ചു. വേഗത്തിൽ,

ഉടനടിയുള്ള, ഫലങ്ങളാണ് അദ്ദേഹം ആഗ്രഹിച്ചത്. അങ്ങനെ, അക്കാലത്തെ ഭാഷയായ പാലിയിലേക്ക് ആശയങ്ങൾ വിവർത്തനം ചെയ്തു പ്രചരിപ്പിച്ചു. ഇതൊരു ശ്ലാഘ്യമായ കാര്യംതന്നെ. അദ്ദേഹം പൊതുജനങ്ങളുടെ ഭാഷയിൽ സംസാരിച്ചു; അവർ അദ്ദേഹത്തെ മനസ്സിലാക്കി. അതൊരു വലിയ കാര്യംതന്നെ. അങ്ങനെ പെട്ടെന്ന് ആശയങ്ങൾ പരന്നു. ആശയങ്ങൾ നാട്ടിലെങ്ങും നെടുനീളെ ചെന്നെത്തി. പക്ഷേ, അതോടൊപ്പം സംസ്കൃതവും പ്രചരിപ്പിക്കേണ്ടിയിരുന്നു. അറിവുണ്ടായി; പക്ഷേ അന്തസ്സും സംസ്കാരവും ചോർന്നുപോയി. സംസ്കാരമാണ് ഞെട്ടലുകളുണ്ടാകാതെ ഉറപ്പിച്ചുനിർത്തുന്നത്. വെറും അറിവിൻകട്ടകൾക്ക് അതാവില്ല. ലോകത്തിലേക്കു കട്ടകെട്ടിയ അറിവ് ഇറക്കിവിടാം. എന്നാൽ അതുകൊണ്ട് ലോകത്തിനു വലിയ ഗുണമൊന്നും ഉണ്ടാവില്ല. സംസ്കാരം രക്തത്തിൽ കലർന്നുചേരണം. ഈ കാലങ്ങളിൽ ഒട്ടേറെ അറിവു കൈവന്നിട്ടുള്ള ജനതകളെക്കുറിച്ച് നമുക്കൊക്കെ അറിയാം. എന്നാൽ അവരുടെ നിലയെന്താണ്? പുലികളെപ്പോലെ, കാട്ടാളരെപ്പോലെയാണവർ; കാരണം, അവർക്കു സംസ്കാരമില്ല. പരിഷ്കാരംപോലെ അറിവും തൊലിയെ മാത്രമേ തൊടുന്നുള്ളു; ചെറുതായി ഒന്നു പോറിയാൽ മതി, ആ പഴയ കാട്ടാളൻ പുറത്തുചാടുകയായി. അമ്മാതിരി കാര്യങ്ങൾ നടക്കുന്നുണ്ട്. ഇതാണ് അപകടം. ദേശഭാഷകളിൽ സാമാന്യജനങ്ങളെ പഠിപ്പിച്ചുകൊള്ളു; അവർക്ക് ആശയങ്ങൾ കൊടുത്തുകൊള്ളു. പല വിവരങ്ങളും അവർക്ക് ലഭിക്കും. എന്നാൽ വേറേ ചിലതുകൂടി വേണം. അവർക്കു സംസ്കാരം നല്കണം. അതവർക്കു കൊടുക്കുന്നതുവരെ സാമാന്യ ജനങ്ങളുടെ ഉയർന്ന നിലയ്ക്ക് ഉറപ്പുണ്ടാവില്ല. സംസ്കൃതഭാഷ നല്കുന്ന മേന്മയോടുകൂടിയ ഒരു പ്രത്യേകജാതിതന്നെ ഉളവാകും: ഈ ജാതിക്കാർ ശേഷമുള്ളവരെ അടക്കി ഭരിക്കും. നിങ്ങളിൽ താണജാതിയിൽപ്പെട്ടവരോടു പറയുകയാണ്, ഒരേ രക്ഷ, നിങ്ങളുടെ നില ഉയർത്തുവാനുള്ള ഒരേ ഉപായം, സംസ്കൃതം പഠിക്കയാണ്. ഉയർന്ന ജാതിക്കാർക്കെതിരായുള്ള ഈ കലഹവും എഴുത്തും ശബ്ദമുയർത്തലും വ്യർത്ഥമാണ്. അതൊരു ഗുണവും ചെയ്യില്ല. അതു വക്കാണവും പോരാട്ടവും ഉണ്ടാക്കുകയേ ഉള്ളു. ദൗർഭാഗ്യവശാൽ ചേരിതിരിഞ്ഞുപോയ ഈ ഭാരതീയവംശം കുറേക്കൂടി ഭിന്നിക്കാൻ പോകയാണ്. ജാതിസമീകരണത്തിനുള്ള ഒരേ മാർഗ്ഗം സംസ്കാരസമാർജനമാണ്. മേൽജാതിക്കാരുടെ ശക്തികേന്ദ്രമായ വിദ്യാഭ്യാസം പിടിച്ചടക്കുകയാണ്. അതു ചെയ്താൽ നിങ്ങൾക്കു വേണ്ടതു കിട്ടി.

ഇതോടു ബന്ധപ്പെട്ട ഒരു പ്രശ്നം, മദ്രാസിനോടു സവിശേഷ ബന്ധമുള്ള ഒരു പ്രശ്നം, പരിഗണിക്കാൻ ഞാനാഗ്രഹിക്കുന്നു. ദ്രാവിഡർ എന്നൊരു മനുഷ്യവംശം ദക്ഷിണഭാരതത്തിൽ വസിച്ചിരുന്നു എന്നൊരു സിദ്ധാന്തമുണ്ടായിട്ടുണ്ട്. ഇവർ ഉത്തരഭാരതത്തിലെ ആര്യന്മാരെന്നവരിൽനിന്നു സർവഥാ ഭിന്നരാണത്രേ. വടക്കുനിന്നു വന്ന ആര്യന്മാർ തെക്കുള്ള

ബ്രാഹ്മണർമാത്രം. ഇവിടെയുള്ള മറ്റെല്ലാ മനുഷ്യരും ദക്ഷിണഭാരതത്തിലെ ബ്രാഹ്മണരെക്കാൾ തുലോം ഭിന്നമായ ജാതിയിലും വംശത്തിലും പെട്ടവരാണ്. ഹേ ഭാഷാശാസ്ത്രവിത്തേ, നിങ്ങളോടു ഞാൻ ക്ഷമാപണപൂർവം പറയട്ടെ, ഈ സിദ്ധാന്തം ശുദ്ധമേ അബദ്ധമാണ്. ഇതിനുള്ള ഒരേ തെളിവ് വടക്കും തെക്കും തമ്മിൽ ഭാഷാപരമായ വ്യത്യാസമുണ്ടെന്നതാണ്. മറ്റു വ്യത്യാസമൊന്നും എനിക്കു കാണാൻ കഴിയുന്നില്ല. വടക്കുനിന്നു വന്ന പല മനുഷ്യരും ഇവിടെ ഇപ്പോഴുണ്ട്. യൂറോപ്പിൽനിന്നു വന്ന എൻെറ സുഹൃത്തുക്കളോടു ഞാൻ പറയുന്നു. ഈ സഭയിലുള്ള വടക്കരേയും തെക്കരേയും തിരഞ്ഞുമാറ്റാൻ. വ്യത്യാസമെവിടെ? ഭാഷാപരമായ സ്വല്പം ഭേദംമാത്രം. എന്നാൽ സംസ്കൃതം സംസാരിക്കുന്നവരായി ഇവിടെ വന്ന മറ്റൊരു വംശമാണുപോലും ബ്രാഹ്മണർ! ശരി; അവർ വന്നു ദ്രാവിഡഭാഷ കൈക്കൊള്ളുകയും സംസ്കൃതം മറക്കുകയും ചെയ്തു. മറ്റു ജാതികളിൽപ്പെട്ടവരും എന്തുകൊണ്ട് അങ്ങനെ ചെയ്തതായിക്കൂടാ? മറ്റു ജാതിക്കാരൊക്കെയും വടക്കുനിന്ന് ഒന്നൊന്നായി വന്ന് ദ്രാവിഡം കൈക്കൊള്ളുകയും സ്വന്തം ഭാഷ മറക്കുകയും ചെയ്തതായിക്കൂടാത്തതെന്തുകൊണ്ട്? രണ്ടു വശത്തേക്കും നീട്ടാവുന്ന ഒരു വാദഗതിയാണിത്. ഇമ്മാതിരി വിഡ്ഢിത്തങ്ങൾ വിശ്വസിക്കരുത്. ഇവിടെനിന്നു തിരോഭവിച്ച ഒരു ദ്രാവിഡജനസഞ്ചയം ഉണ്ടായിരിക്കാം. അവശേഷിച്ച കുറേപ്പേർ വനങ്ങളിലും മറ്റുമാണ് വസിച്ചുവന്നത്. മറ്റുള്ളവർ അവരുടെ ഭാഷ കൈക്കൊണ്ടതാവാം. പക്ഷേ ഇവരെല്ലാം വടക്കുനിന്നു വന്ന ആര്യന്മാർതന്നെ. ഭാരതമാസകലം ആര്യമല്ലാതെ മറ്റൊന്നല്ല.

ശൂദ്രജാതിക്കാർ ആദിമവാസികളാണ് എന്നതത്രേ മറ്റേ ആശയം. അവരാരാണ്? അടിമകൾ. ചരിത്രം ആവർത്തിക്കുന്നു എന്നു പറയപ്പെടുന്നു. അമേരിക്കർ, ഇംഗ്ലീഷുകാർ, ഡച്ചുകാർ, പോർത്തുഗീസുകാർ എന്നിവർ പാവത്താന്മാരായ ആഫ്രിക്കരെ പിടികൂടി ജീവിച്ചിരിക്കുന്നേടത്തോളം കാലം അവരെക്കൊണ്ട് എല്ലു നുറുങ്ങെ പണിയെടുപ്പിച്ചു. അവരുടെ സങ്കരസന്താനങ്ങൾ അടിമകളായി ജനിക്കയും ഏറെക്കാലം ആ നിലയിൽ കഴിയുകയും ചെയ്തു. അദ്ഭുതമായ ആ ദൃഷ്ടാന്തത്തിൽനിന്നു പുരാവിത്തിൻെറ മനസ്സ് പല സഹസ്രം കൊല്ലങ്ങൾ പിമ്പിലേക്കു കുതിച്ചുചാടുന്നു; എന്നിട്ട് അതൊക്കെത്തന്നെ ഇവിടെയും സംഭവിച്ചു എന്നു കല്പിക്കുന്നു. ഭാരതത്തിലാകമാനം കരിങ്കണ്ണന്മാരായ ആദിമവാസികൾ പാർത്തുവന്നു എന്നു കിനാവുകാണുകയാണ് ആ പുരാവിത്ത്. തിളങ്ങിവിളങ്ങിയ ആര്യന്മാർ വന്നു - എവിടെനിന്നെന്ന് ഈശ്വരന്നേ അറിയാവൂ. ചിലർ പറയുന്നു, ടിബറ്റിൻെറ മദ്ധ്യഭാഗത്തുനിന്നെന്ന്; മറ്റു ചിലർ പറയുന്നു മദ്ധ്യ - ഏഷ്യയിൽനിന്നെന്ന്. ആര്യന്മാരുടെ തലമുടി ചുമന്നിരുന്നു എന്നു വിചാരിക്കുന്ന സ്വരാജ്യഭക്തരായ ഇംഗ്ലീഷുകാരുണ്ട്. സ്വാഭിപ്രായംവെച്ചുകൊണ്ട് അതു കറുത്തിരുന്നു എന്നു കരുതുന്ന

മറ്റാളുകളുമുണ്ട്. എഴുതുന്നവൻെറ മുടി കറുത്തതാണെങ്കിൽ, എല്ലാ ആര്യന്മാരുടെ മുടിയും കറുത്തത്. ആര്യന്മാർ സ്വിറ്റ്സർലണ്ടിലുള്ള തടാകങ്ങളുടെ കരയിലാണ് പാർത്തിരുന്നതെന്നു കാട്ടാനുള്ള ശ്രമം അടുത്ത കാലത്തു നടന്നു. അവരെല്ലാവരും, ഈ സിദ്ധാന്തവുമെല്ലാംകൂടി തടാകങ്ങളിൽ മുങ്ങിച്ചത്താലും എനിക്കു സങ്കടമില്ല. അവർ ഉത്തരധ്രുവത്തിലാണ് പാർത്തുവന്നതെന്ന് ചിലർ ഇപ്പോൾ പറയുന്നുണ്ട്. ആര്യന്മാരെയും അവരുടെ പാർപ്പിടങ്ങളെയും ഭഗവാൻ അനുഗ്രഹിക്കട്ടെ! ഈവക സിദ്ധാന്തങ്ങളുടെ സത്യത്തെപ്പറ്റി പറഞ്ഞാൽ, നമ്മുടെ ശാസ്ത്രങ്ങളിൽ ഒരു വാക്കുമില്ല, ഭാരതത്തിനു വെളിയിൽ വല്ലയിടത്തുനിന്നും വന്നവരാണ് ആര്യന്മാർ എന്നു കാണിക്കത്തക്കതായി. പ്രാചീനഭാരതത്തിൽ അഫ്ഗാനിസ്ഥാൻ ഉൾപ്പെട്ടിരുന്നു, ഇത്രമാത്രം. ശൂദ്രജാതിക്കാരെല്ലാം അനാര്യരായിരുന്നു എന്നും അവരുടെ സംഖ്യ വളരെ വലുതായിരുന്നു എന്നും മറ്റുമുള്ള സിദ്ധാന്തം മറ്റേതുപോലെതന്നെ അയുക്തവും ബുദ്ധിശൂന്യവുമാണ്. അക്കാലത്ത് ഒരു പിടി ആര്യന്മാർ തങ്ങൾക്കു കീഴ്പ്പെട്ട ഒരു ലക്ഷം അടിമകളോടുകൂടി അവിടെ താമസിച്ചുവന്നു എന്നത് സംഭാവ്യമാകാൻ വയ്യ. ആ അടിമകൾക്ക് അവരെയൊക്കെ വിഴുങ്ങിക്കളയാൻ കഴിഞ്ഞേനേ; അഞ്ചു മിനുട്ടിനുള്ളിൽ ആര്യന്മാരെ ചമ്മന്തിയാക്കിയേനേ. മഹാഭാരതത്തിൽ കാണുന്നതേ ഒരു വിശദീകരണമായെടുക്കാനുള്ളു. അവിടെ പറയുന്നു: സത്യയുഗത്തിൽ ബ്രാഹ്മണരെന്ന ഒരു ജാതിയേ ഉണ്ടായിരുന്നുള്ളു. തൊഴിൽഭേദംകൊണ്ട് പിന്നീടു അവർ സ്വയം പിരിഞ്ഞു പല ജാതികളായി. ഇതൊന്നേ ജാതിയെപ്പറ്റിയുള്ള യുക്തിയുക്തവും ശരിയുമായ വ്യാഖ്യാനമായി കിട്ടിയിട്ടുള്ളു. വരാനിരിക്കുന്ന സത്യയുഗത്തിൽ മറ്റു ജാതിക്കാരെല്ലാം പഴയ അതേ അവസ്ഥയിലേക്കു മടങ്ങേണ്ടിയിരിക്കും. അതിനാൽ ഭാരതത്തിലെ ജാതിപ്രശ്നത്തിൻെറ പരിഹാരം ഈ രൂപമാണ് കൈക്കൊള്ളുന്നത്; (മറിച്ച്) ഉയർന്ന ജാതികളെ അധഃപതിപ്പിക്കയല്ല; ബ്രാഹ്മണനെ ഞെരുക്കിക്കളയുകയുമല്ല (വേണ്ടത്).

ഗീതാഭാഷ്യത്തിൻെറ തുടക്കത്തിൽ അദ്ഭുതമാംവണ്ണം ശങ്കരാചാര്യർ ഉന്നയിച്ചിട്ടുള്ളതുപോലെ, ബ്രാഹ്മണ്യമാണ് ഭാരതീയമായ മനുഷ്യത്വാദർശം. ബ്രാഹ്മണത്വത്തെ രക്ഷിക്കാനും ബ്രാഹ്മണത്വം പ്രസംഗിക്കാനും കൃഷ്ണൻ മുന്നോട്ടു വന്നതിൻെറ കാരണത്തെപ്പറ്റിയാണ് അവിടെ അദ്ദേഹം പറയുന്നത്. അതാണ് ആ മഹത്തായ ലക്ഷ്യം. ഈശ്വരൻെറ പ്രതിനിധിയും ബ്രഹ്മജ്ഞനും ആദർശഭൂതനും പൂർണ്ണമനുഷ്യനുമായ ഈ ബ്രാഹ്മണൻ അവശേഷിക്കതന്നെ വേണം; അയാൾ പോയ്മറഞ്ഞു കൂടാ. ആ ജാതിക്കുള്ള കുറവുകളൊക്കെ ഉണ്ടായിട്ടും അവരിൽനിന്നു തനി ബ്രാഹ്മണ്യമുള്ളവരായി, മറ്റു ജാതികളിൽനിന്നെല്ലാം ഉണ്ടായിട്ടുള്ളതിനെക്കാൾ, കൂടുതൽ വന്നിട്ടുണ്ടെന്ന ബഹുമതി അവർക്കു നല്കാൻ നാം തയ്യാറാകണമെന്ന വസ്തുത നമുക്കറിയാം. അതു സത്യമാണ്. മറ്റു ജാതിക്കാരിൽനിന്ന്

അവർക്കു കിട്ടേണ്ട ബഹുമതിയാണത്. നമുക്കു ചങ്കൂറ്റം വേണം, അവരുടെ കുറ്റങ്ങളെക്കുറിച്ചു പറയാൻ വേണ്ടത്ര ചങ്കൂറ്റം നമുക്കു വേണം. ഒപ്പം, അവരർഹിക്കുന്ന ബഹുമതി അവർക്കു നല്കുകയും വേണം. ഇംഗ്ലീഷിൽ പണ്ടേയുള്ള ആ പഴഞ്ചൊല്ല് ഓർക്കുക: "ഓരോരുത്തനും അർഹിക്കുന്നത് ഓരോരുത്തന്നും കൊടുക്കുക." സുഹൃത്തുക്കളേ, അതിനാൽ ജാതികൾ തമ്മിൽ മല്ലടിക്കുന്നതിൽ അർത്ഥമില്ല. എന്തു നന്മയാണ് അതുകൊണ്ടുണ്ടാകുക? അത്രയുമേറെ അതു നമ്മെ ഭിന്നിപ്പിക്കും, അത്രയുമേറെ ക്ഷീണിപ്പിക്കും, അത്രയുമേറെ അധഃപതിപ്പിക്കും. സവിശേഷമായ ബഹുമതികളുടെയും അവകാശങ്ങളുടെയും കാലം പൊയ്പോയിരിക്കുന്നു, ഭാരതഭൂമിയിൽനിന്ന് എന്നെന്നേക്കുമായി പോയ്മറഞ്ഞിരിക്കുന്നു. ഇംഗ്ലീഷ്ഭരണംകൊണ്ട് ഭാരതത്തിനു കൈവന്ന വമ്പിച്ച അനുഗ്രഹങ്ങളിലൊന്നാണത്. സവിശേഷ ബഹുമതിയുടെ അറുതിയെന്ന മഹാനുഗ്രഹത്തിൽ മുഹമ്മദീയഭരണത്തോടുമുണ്ട് നമുക്കു കടപ്പാട്. എല്ലാം ചേർത്താലോചിക്കുമ്പോൾ ആ ഭരണം ആദ്യന്തം തിന്മമാത്രമല്ലായിരുന്നു. ഒന്നും തികച്ചും തിന്മയോ നന്മയോ അല്ലല്ലോ. മുഹമ്മദീയർ ഭാരതത്തെ കീഴടക്കിയത് അടിച്ചമർത്തപ്പെട്ടവർക്കും പാവങ്ങൾക്കും ഒരു മോചനമായിട്ടാണനുഭവപ്പെട്ടത്. അങ്ങനെയാണ് നമ്മുടെ ആളുകളിൽ അഞ്ചിലൊന്നു മുഹമ്മദീയരായത്. വെറും വാളല്ല അതു മുഴുവനും നേടിയത്. അതെല്ലാം വാളും തീയുംകൊണ്ടു നേടിയതാണെന്നു കരുതുന്നത് ഭ്രാന്തിൻെറ പാരമ്യമത്രേ. മദ്രാസിലുള്ള നിങ്ങളിൽ അഞ്ചിലൊരു ഭാഗം - പകുതി - ക്രിസ്ത്യാനികളാകും, നിങ്ങൾ സൂക്ഷിക്കാഞ്ഞാൽ. മലബാറിൽ ഞാൻ കണ്ടതിനെക്കാൾ കവിഞ്ഞ ഒരു വിഡ്ഢിത്തം ഇതിനു മുമ്പ് ലോകത്തിലെവിടെയെങ്കിലും ഉണ്ടായിട്ടുണ്ടോ? സവർണ്ണർ നടക്കുന്ന തെരുവിൽക്കൂടി പാവപ്പെട്ട പറയനു നടന്നുകൂടാ; പക്ഷേ മിശ്രമായ ഒരിംഗ്ലീഷുനാമം അല്ലെങ്കിൽ മുഹമ്മദീയനാമം സ്വീകരിച്ചാൽ മതി, എല്ലാം ഭദ്രമായി. ഈ മലബാർകാരെല്ലാം ഭ്രാന്തന്മാരാണ്; അവരുടെ വീടുകൾ അത്രയുംഭ്രാന്താലയങ്ങളും. അവർ നടത്ത നന്നാക്കുകയും അറിവു മെച്ചപ്പെടുത്തുകയും ചെയ്യുംവരെ അവരോടു ഭാരതത്തിലുള്ള മറ്റു വംശക്കാരെല്ലാം അറപ്പോടും വെറുപ്പോടും പെരുമാറണമെന്നൊക്കെയല്ലാതെ മറ്റെന്തനുമാനത്തിലാണ് നിങ്ങൾക്കെത്താവുന്നത്? അത്തരം നീചവും പൈശാചികവുമായ ആചാരങ്ങൾ പുലർത്തുന്ന അക്കൂട്ടർക്കു ലജ്ജയില്ലല്ലോ! അവർ സ്വന്തം സന്തതികളെ പട്ടിണി കിടന്നു മരിക്കാൻ വിടുന്നു. അവർ മറ്റൊരു മതം സ്വീകരിച്ചാലോ, അവരെ വെടിപ്പായി തീറ്റിപ്പോറ്റുന്നു. ജാതികൾ തമ്മിൽ ഇനിയും പോരാട്ടമുണ്ടായിക്കൂടാ.

ഉയർന്നവരെ വലിച്ചുതാഴ്ത്തുകയല്ല ഉയർന്നവരുടെ നിലവാരത്തിലേക്ക് താഴ്ന്നവരെ ഉയർത്തുകയാണ് പരിഹാരം. അതാണുതാനും നമ്മുടെ ഗ്രന്ഥങ്ങളിലെല്ലാം കാണുന്ന കർമ്മപദ്ധതി. സ്വമതഗ്രന്ഥങ്ങളെക്കുറിച്ച് അറിവോ, പ്രാചീനരുടെ മഹത്തായ ആസൂത്രണങ്ങൾ ഗ്രഹിക്കാൻ കഴിവോ

കേവലം ഇല്ലാത്ത ചിലരിൽനിന്ന് നിങ്ങൾ കേൾക്കുന്നതെന്തായാലും, അവർ അതു ധരിച്ചിട്ടില്ല; പക്ഷേ തലച്ചോറുള്ളവർ, പദ്ധതിയുടെ പൂർണ്ണമായ മണ്ഡലം ആകലനം ചെയ്യാൻ വേണ്ട ബുദ്ധിയുള്ളവർ ധരിച്ചിട്ടുണ്ട്. അവർ ഒരു വശത്തേക്കു മാറിനിന്ന്, അദ്ഭുതകരമായ ആ ജനതാജീവിതത്തിൻെറ യുഗങ്ങളിലൂടെയുള്ള ഘോഷയാത്ര നോക്കിക്കാണുകയാണ്. പ്രാചീനവും ആധുനികവുമായ എല്ലാ ഗ്രന്ഥങ്ങളിലൂടെയും പടിപടിയായി അതനുഗമിക്കാൻ അവർക്കു സാധിക്കുന്നുണ്ട്. എന്താണ് പദ്ധതി? ഒരറ്റത്തുള്ള ആദർശം ബ്രാഹ്മണൻ; മറ്റേ അറ്റത്ത് ചണ്ഡാലനും. ആകെക്കൂടിയുള്ള കർത്തവ്യം ചണ്ഡാലനെ ബ്രാഹ്മണൻെറ നിലയിലേക്ക് ഉയർത്തുക. ക്രമേണ കൂടുതൽ കൂടുതൽ ബഹുമതികൾ അവർക്കനുവദിക്കപ്പെടുന്നതായിക്കാണാം. ചില ഗ്രന്ഥങ്ങളിൽ ഈ നിഷ്ഠുരവാക്കുകൾ വായിക്കാം: 'ശൂദ്രൻ വേദങ്ങൾ കേട്ടാൽ അവൻെറ ചെവിയിൽ ഈയമുരുക്കിയൊഴിക്കണം; ഒരു വരി അവൻ ഓർത്തുവെച്ചാൽ അവൻെറ നാവരിയണം, അവൻ ബ്രാഹ്മണനെ 'എടോ ബ്രാഹ്മണാ' എന്നു വിളിച്ചാൽ അവൻെറ നാവറുക്കണം.' ഇതു പണ്ടത്തെ പൈശാചികമായ കാട്ടാളത്തമാണ്, തർക്കമില്ല; സ്പഷ്ടം. പക്ഷേ, സമുദായത്തിൽ ചിലരുടെ നടപടികൾ രേഖപ്പെടുത്തുകമാത്രം ചെയ്യുന്ന സ്മൃതികാരൻമാരെ കുറ്റപ്പെടുത്തേണ്ടതില്ല. പ്രാചീനരുടെ ഇടയിൽ അത്തരം പിശാചുകൾ ചിലപ്പോൾ ജനിച്ചിട്ടുണ്ട്. എല്ലാ യുഗങ്ങളിലും, ഏറെക്കുറെ എല്ലായിടത്തും, പിശാചുക്കൾ ഉണ്ടായിട്ടുണ്ട്, ശരി. കുറേച്ചെന്നപ്പോൾ, ഈ സ്വരം അല്പമൊന്നു മാറിയതായി കാണാം. നോക്കുക: 'ശൂദ്രരെ അലട്ടരുത്: പക്ഷേ മേൽക്കിടക്കാര്യങ്ങൾ അവരെ പഠിപ്പിക്കരുത്.' മറ്റു സ്മൃതികളിൽ, വിശേഷിച്ചും ഇന്നു നടപ്പിലിരിക്കുന്നവയിൽ, ശൂദ്രർ ബ്രാഹ്മണരുടെ നടപടികളെയും ആചാരങ്ങളെയും അനുകരിക്കയാണെങ്കിൽ അതു നന്ന്, അവരെ പ്രോത്സാഹിപ്പിക്കണം എന്ന് ക്രമേണ രേഖപ്പെട്ടിട്ടുള്ളതു കാണാം. അങ്ങനെയാണ് അതിൻെറ പോക്ക്. ഈ പ്രവണതകളെല്ലാം നിങ്ങളുടെ മുമ്പിൽ വെയ്ക്കുവാൻ എനിക്കു സമയമില്ല; സൂക്ഷ്മാംശങ്ങളിലും എങ്ങനെ ഇവയൊക്കെ തിരക്കിപ്പിടിക്കാമെന്നു കാട്ടാനും സമയമില്ല. പക്ഷേ വ്യക്തമായ വസ്തുതകളെ വെച്ചുനോക്കിയാൽ, എല്ലാ ജാതിക്കാരും പതുക്കെപ്പതുക്കെ ഉയരേണ്ടിയിരിക്കുന്നു എന്നു കാണാം. ആയിരക്കണക്കിനാണ് ജാതികൾ. ചിലതെല്ലാം ബ്രാഹ്മണ്യത്തിലേക്കു കടക്കാൻ അനുവദിക്കപ്പെട്ടിട്ടുമുണ്ട്. ഏതെങ്കിലും ഒരു ജാതിക്കാർ സ്വയം ബ്രാഹ്മണരാണെന്നു പ്രഖ്യാപിക്കാൻ എന്താണ് പ്രതിബന്ധം? ജാതി അതിൻെറ കർക്കശതയോടൊക്കെയൊത്ത് അങ്ങനെയാണ് രൂപപ്പെട്ടിട്ടുള്ളത്. ഓരോന്നിലും പതിനായിരം പേർ വീതമുള്ള ജാതികൾ ഇവിടെയുണ്ടെന്നു കരുതുക. ഇവരൊക്കെ കൂടിച്ചേർന്ന്, 'ഞങ്ങളെ സ്വയം ബ്രാഹ്മണരെന്നു വിളിക്കാനാണ് ഭാവം' എന്നു പറഞ്ഞാൽ അവരെ തടയാനൊന്നുമില്ല. എൻെറ ജീവിതത്തിൽത്തന്നെ അതു കണ്ടിട്ടു

ള്ളതാണ്. ചില ജാതിക്കാർ പ്രബലരായിവരുന്നു, അവർ തമ്മിൽ യോജിച്ചു കഴിഞ്ഞാൽ അരുതെന്ന് ആർക്കു പറയാം? എന്തുകൊണ്ടെന്നാൽ, ഓരോ ജാതിയും മറ്റെല്ലാറ്റിനെയും വർജ്ജിച്ചുകൊണ്ടാണ് വന്നിട്ടുള്ളത്. അതു മറ്റുള്ളവരുടെ കാര്യങ്ങളിൽ ഇടപെട്ടിരുന്നില്ല. ഒരേ ജാതിയിൽപ്പെട്ട അവാന്തര ജാതികൾപോലും പരസ്പരം ഇടപെട്ടിരുന്നില്ല. ശങ്കരാചാര്യരെപ്പോലുള്ള യുഗപ്രവർത്തകരായിരുന്നു ഊറ്റന്മാരായ ജാതിവിധാതാക്കൾ. അവർ കല്പിച്ചുവെച്ച എല്ലാ അദ്ഭുതങ്ങളെയും പറ്റി പറയുക ശക്യമല്ല. എനിക്കു പറയാനുള്ളത് നിങ്ങളിൽപ്പലർക്കും ഇഷ്ടപ്പെട്ടില്ലെന്നും വരാം. എന്നാൽ എൻെറ യാത്രകളിലും അനുഭവങ്ങളിലും അവയൊക്കെ തിരക്കിപ്പിടിക്കാൻ എനിക്ക് സാധിച്ചിട്ടുണ്ട്. ഞാൻ എത്തിച്ചേർന്ന നിഗമനങ്ങൾ അദ്ഭുതകര ങ്ങളാണുതാനും. ബലൂചികളുടെ പറ്റങ്ങളെത്തന്നെ പിടികൂടി, ഉടനടി, അവരെയൊക്കെ ക്ഷത്രിയരാക്കിവന്നു. അതുപോലെ മുക്കുവപ്പറ്റങ്ങളെയും പിടിച്ചു കൈയോടെ ബ്രാഹ്മണരാക്കി, അവരൊക്കെ ഋഷിമാരും സിദ്ധന്മാരുമായിരുന്നു. അവരുടെ സ്മരണയ്ക്കു മുമ്പിൽ നാമെല്ലാവരും നമിക്കണം. അതിനാൽ നിങ്ങളൊക്കെ ഋഷിമാരും സിദ്ധന്മാരുമാകുക. അതാണ് രഹസ്യം. ഏറെക്കുറെ നാമൊക്കെ ഋഷിമാരാകും. ഋഷി എന്നു വെച്ചാൽ എന്താണ്? പരിശുദ്ധൻ. ഒന്നാമതു പരിശുദ്ധനാകുക; പിന്നെ, നിങ്ങൾക്കു ശക്തിയുണ്ടാകും. 'ഞാൻ ഋഷിയാണ്' എന്ന് വൃഥാ പറഞ്ഞ തുകൊണ്ടു ഫലമില്ല. നിങ്ങൾ ഋഷിയാകുമ്പോൾ മറ്റുള്ളവർ സ്വാഭാവിക മായി നിങ്ങളെ അനുസരിച്ചുകൊള്ളും. അറിയാനാവാത്ത എന്തോ ഒന്നു നിങ്ങളിൽനിന്നു പ്രസരിക്കും. അതവരെ നിങ്ങളുടെ അനുയായികളാക്കും, ശ്രോതാക്കളാക്കും. അവർ സ്വേച്ഛയ്ക്ക് എതിരായിപ്പോലും അബോധപൂർവ്വം നിങ്ങളുടെ സങ്കല്പങ്ങളെ പ്രയോഗത്തിൽ കൊണ്ടുവരും. അതാണ് ഋഷിത്വം.

ഇനി വിശദാംശങ്ങളെക്കുറിച്ചു പറഞ്ഞാൽ, പല തലമുറകളായി പ്രയോഗത്തിൽ കൊണ്ടുവരേണ്ടവയാണവ. ഈ കലഹങ്ങളൊതുങ്ങണ മെന്നു കാട്ടാൻ വെറുമൊരു സൂചനയാണിത്. വിശേഷിച്ചും ഈ ആധുനി കകാലത്ത് ജാതികൾ തമ്മിൽ വാഗ്വാദമുണ്ടായതിൽ ഞാൻ ഖേദിക്കുന്നു. ഇതു നിലയ്ക്കണം. രണ്ടു പക്ഷക്കാർക്കും ഇതുകൊണ്ടു ഫലമില്ല; വിശേ ഷിച്ചു മേൽജാതിക്കാരായ ബ്രാഹ്മണർക്ക്. കാരണം, വിശേഷാവകാശ ങ്ങളുടെയും കുത്തകയുടെയും കാലം പൊയ്പോയിരിക്കുന്നു. ഓരോ 'അഭിജാത വംശ'ത്തിൻെറയും കർത്തവ്യം തനതു ശവക്കുഴിതോണ്ടുക യാണ്; എത്ര വേഗം അതു ചെയ്യുന്നുവോ അത്രയും നന്ന്. താമസം നേരിടുംതോറും അതത്രയ്ക്കഴുകും; അതിൻെറ അറുതി കൂടുതൽ ശോച്യ വുമാകും. ഭാരതത്തിലെ മറ്റു മനുഷ്യവർഗ്ഗങ്ങളുടെ രക്ഷയ്ക്കുവേണ്ടി പ്രയത്നിക്കയാണ് ബ്രാഹ്മണൻെറ കടമ. അതയാൾ ചെയ്താൽ, അതു ചെയ്യുന്നിടത്തോളം കാലം, അയാൾ ബ്രാഹ്മണനാണ്. പണം ഉണ്ടാക്കി

നടക്കുമ്പോൾ അയാൾ ബ്രാഹ്മണനേ അല്ല. മറിച്ച്, നിങ്ങൾ (അബ്രാഹ്മണർ) അർഹിക്കുന്ന യഥാർത്ഥ ബ്രാഹ്മണനെയാണ് സഹായിക്കേണ്ടത്. അതു സ്വർഗ്ഗത്തിലേക്കുള്ള വഴി തെളിക്കും. മറിച്ച്, ചിലപ്പോൾ അനർഹനു നല്കുന്ന ദാനം മറ്റേ സ്ഥലത്തു കൊണ്ടെത്തിക്കുമെന്നാണ് നമ്മുടെ ശാസ്ത്രങ്ങൾ പറയുന്നത്. ഈ വസ്തുത സൂക്ഷിച്ചു ധരിച്ചുകൊള്ളണം. മതേതരമായ തൊഴിലില്ലാത്തവനേ ബ്രാഹ്മണനാകൂ. മതേതരമായ തൊഴിൽ ബ്രാഹ്മണന്നുള്ളതല്ല; മറ്റു ജാതിക്കാർക്കുള്ളതാണ്. ഞാൻ ബ്രാഹ്മണരോടഭ്യർത്ഥിക്കുന്നു: അവർ സ്വയം അറിയുന്നതു പഠിപ്പിച്ചും നൂറ്റാണ്ടുകളിലായി ഉരുക്കൂട്ടിയ സംസ്കാരം പകർന്നുകൊടുത്തും ഭാരതീയരെ ഉയർത്താൻ കഠിനമായി യത്നിക്കണം. യഥാർത്ഥമായ ബ്രാഹ്മണ്യമെന്തെന്നോർക്കുക, ഭാരതത്തിലെ ബ്രാഹ്മണരുടെ സ്പഷ്ടമായ കർത്തവ്യമാണ്. മനു പറഞ്ഞതുപോലെ, ബ്രാഹ്മണന്ന് ഈവക പരിഗണനകളും ബഹുമാനങ്ങളും നല്കിയിട്ടുള്ളത് 'അയാളോടൊത്ത് ധർമ്മകോശം നിലകൊള്ളുകയാലാണ്.' ആ കോശം അയാൾ തുറക്കണം. അതിലുള്ള അനർഘവസ്തുക്കൾ ലോകരുടെ ഇടയിൽ വിതരണം ചെയ്യണം. ഭാരതത്തിലെ മനുഷ്യവംശങ്ങൾക്കിടയിൽ ആദ്യം ധർമ്മപ്രചരണം ചെയ്തത് ബ്രാഹ്മണനാണെന്നത് പരമാർത്ഥംതന്നെ. ത്യാഗമെന്ന ആശയത്തിൽ മറ്റുള്ളവർക്ക് എത്തിച്ചേരാൻ കഴിയുന്നതിനുമുമ്പു ബ്രാഹ്മണനാണ്, ജീവിതത്തിന്റെ കൂടുതൽ മെച്ചപ്പെട്ട സാക്ഷാത്കാരത്തിനുവേണ്ടി ഒന്നാമതായി എല്ലാം പരിത്യജിച്ചത്. മറ്റു ജാതിക്കാരെ പിമ്പിലാക്കി സ്വയം മുന്നോട്ടു നടന്നതു ബ്രാഹ്മണന്റെ കുറ്റമല്ല. അയാൾ ധരിച്ചതുപോലെയും ചെയ്തതു പോലെയും മറ്റു ജാതിക്കാർ എന്തുകൊണ്ടു ചെയ്തില്ല? എന്തുകൊണ്ടവർ ചടഞ്ഞിരുന്ന് ആലസ്യം പൂണ്ടു? ആ മത്സരത്തിൽ ജയിക്കാൻ എന്തുകൊണ്ടവർ ബ്രാഹ്മണരെ അനുവദിച്ചു?

പക്ഷേ ഒരു മേന്മ നേടുക എന്നത് ഒന്നുവേറെ; ദുരുപയോഗത്തിനായി അതു വെച്ചുപുലർത്തുക എന്നത് ഒന്നുവേറെ. പ്രബലത ദുരുപയോഗിക്കുമ്പോഴെല്ലാം അതു പൈശാചികമാകുന്നു; സദുപയോഗമേ പാടുള്ളു. അതിനാൽ ഒരു വിശ്വസ്തൻ എന്ന നിലയിൽ ബ്രാഹ്മണൻ ബഹുയുഗസംഭൃതമായ ഏതൊരു സംസ്കാരത്തെ പോറ്റിവന്നുവോ, അതയാൾ ബഹുജനങ്ങൾക്കായി വിതരണം ചെയ്യണം. അങ്ങനെ ചെയ്യാഞ്ഞതുകൊണ്ടാണ് മുഹമ്മദീയാക്രമണം സാദ്ധ്യമായതുതന്നെ. ബ്രാഹ്മണൻ ആദ്യംതൊട്ട് ഈ കോശം തുറന്നു വിതരണം ചെയ്യാഞ്ഞതുകൊണ്ടാണ്, ആയിരം കൊല്ലക്കാലമായി ഭാരതത്തിലേക്കു വരണമെന്നുവെച്ച ഓരോരുത്തന്റെയും ചവിട്ട് നമുക്കു കൊള്ളേണ്ടിവന്നത്. അങ്ങനെയാണ് നമുക്ക് അധഃപതനമേർപ്പെട്ടത്. ഒന്നാമത്തെ ജോലി, നമ്മുടെ പൊതുപൂർവ്വികർ സംഭരിച്ച അദ്ഭുതനിധികൾ മറഞ്ഞുകിടക്കുന്ന കലവറകളെ തല്ലിത്തകർക്കയാണ്. അതൊക്കെ വെളിക്കെടുക്കുക, എല്ലാവർക്കും കൊടുക്കുക. ഇതു ചെയ്യു

ന്നവരിൽ ഒന്നാമൻ ബ്രാഹ്മണനാകണം. മൂർഖൻപാമ്പു വെച്ച വിഷം അതുതന്നെ കടിച്ചെടുത്താൽ കടിയേറ്റവൻ മരിക്കില്ലെന്നൊരു പഴയ അന്ധവിശ്വാസം ബംഗാളിലുണ്ട്. ശരി, ബ്രാഹ്മണൻ വെച്ച വിഷം അയാൾ തന്നെ വലിച്ചെടുക്കണം. അബ്രാഹ്മണരോടു ഞാൻ പറയുന്നു: സ്വല്പം ക്ഷമിക്കുക; തിടുക്കം കൂട്ടരുത്. ബ്രാഹ്മണനോടു മല്ലിടാൻ കിട്ടുന്ന ഓരോ അവസരത്തെയും കടന്നു പിടികൂടേണ്ട; കാരണം, ഞാൻ കാണിച്ചുതന്നതു പോലെ, സ്വന്തം കുറവുകൊണ്ടുണ്ടായതാണ് നിങ്ങളുടെ ദുരിതം. ആരു പറഞ്ഞു, ആദ്ധ്യാത്മികതയെയും സംസ്കൃത പാണ്ഡിത്യത്തെയും പുറം തള്ളാൻ? ഈ കാലമത്രയും നിങ്ങൾ എന്താണ് ചെയ്തിരുന്നത്? എന്തേ ഈ ആലസ്യം? മറ്റാർക്കോ നിങ്ങളെക്കാൾ ഏറെ തലച്ചോറും ചുണയും മുതിർപ്പും കുതിപ്പുമുണ്ടായതിന് ഇപ്പോൾ നിങ്ങളെന്തിന് ഉറഞ്ഞുവായടിക്കണം? വ്യർത്ഥമായ വാഗ്വാദത്തിലും കലഹത്തിലും സ്വന്തം വീര്യം പാഴിലാക്കാതെ, സ്വന്തം വീട്ടിൽ പോരാട്ടവും വക്കാണവുമുണ്ടാക്കാതെ - അതു പാപമാണ് - ബ്രാഹ്മണന്നുള്ള സംസ്കാരമാർജ്ജിക്കാൻ നിങ്ങളുടെ ഉത്സാഹശക്തി മുഴുവൻ ഉപയോഗിക്കുക. അപ്പോൾ കാര്യമായി. എന്തുകൊണ്ട് നിങ്ങൾക്കു സംസ്കൃത പണ്ഡിതന്മാരായിക്കൂടാ? ഭാരതത്തിലെ എല്ലാ ജാതിക്കാർക്കും സംസ്കൃതവിദ്യാഭ്യാസം എത്തിച്ചുകൊടുക്കാൻ എന്തുകൊണ്ട് നിങ്ങൾ ദശലക്ഷക്കണക്കിനു പണം ചെലവഴിക്കുന്നില്ല? ഇതാണ് പ്രശ്നം. ഇതെല്ലാം ചെയ്യുന്ന ആ മുഹൂർത്തത്തിൽ നിങ്ങൾ ബ്രാഹ്മണർക്കു തുല്യരാകും. അതാണ് ഭാരതത്തിൽ പ്രാബല്യത്തിൻെറ രഹസ്യം.

ഭാരതത്തിൽ സംസ്കൃതവും ബഹുമതിയും ഒന്നിച്ചു പോകുന്നു; അതുണ്ടായാൽ മതി. നിങ്ങൾക്കെതിരായി ഉരിയാടാൻ ആരും മുതിരില്ല. ഒരേ ഒരു രഹസ്യമാണത്. അതു കൈക്കൊള്ളൂ. അദ്വൈതിയുടെ പഴയൊരു ദൃഷ്ടാന്തമുപയോഗിച്ചു പറയാം - സ്വകൃതഭ്രമത്തിൽ കഴിയുകയാണ് പ്രപഞ്ചമാസകലം. ഇച്ഛാശക്തിയിലത്രേ പ്രാഭവം. പ്രബലമായ ഇച്ഛാശക്തിയുള്ളവൻ തനിക്കു ചുറ്റും ഒരു പരിവേഷം പരത്തുന്നു എന്നു പറയാം. അങ്ങനെ അയാൾ മറ്റുള്ളവരെയും തൻെറ മനസ്സിൻെറ പ്രസ്പന്ദാവസ്ഥയിലേക്കു കൊണ്ടുവരുന്നു. അത്തരം അമിതാത്മാക്കൾ ഉണ്ടാകാറുണ്ടു തന്നെ. എന്താണ് ആശയം? ഒരു പ്രബലൻ ആവിർഭവിക്കുമ്പോൾ അയാളുടെ വ്യക്തിമഹത്ത്വം നമ്മിലേക്കു അയാളുടെ ചിന്തകളെ കടത്തിവിടുന്നു; നമ്മുടെ ചിന്തകളും അയാളുടേതും സമമാകും; അങ്ങനെ നമ്മളും പ്രബലരാകും. എങ്ങനെയാണ് സംഘടനകൾ ഇത്ര പ്രബലങ്ങളാകുന്നത്? സംഘടന (വെറും) ഭൗതികമാണെന്നു പറയരുത്. പ്രസക്തമായ ഒരുദാഹരണം: നാലു കോടി ഇംഗ്ലീഷുകാർ ഇവിടെയുള്ള മുപ്പതുകോടി ആളുകളെ ഭരിക്കുന്നതെന്തുകൊണ്ട്? മനശ്ശാസ്ത്രപരമായി ഇതിനു വിശദീകരണമെന്ത്? ആ നാലു കോടി തങ്ങളുടെ ഇച്ഛാശക്തിയെ ഏകീകരിച്ചിരി

ക്കുന്നു. ഇതിന്നർത്ഥം അതിരറ്റ ശക്തിയെന്നത്രേ. നിങ്ങൾ മുപ്പതുകോടിയിൽ ഓരോരുത്തനും മറ്റുള്ളവരുടേതിൽനിന്നു വേറായ ഇച്ഛാശക്തിയാണുള്ളത്. അതുകൊണ്ട് മഹത്തായ ഒരു ഭാവിഭാരതം പടുത്തുകെട്ടുന്നതിന്റെ രഹസ്യം മുഴുവൻ സംഘടനയിൽ, ശക്തിസംഭരണത്തിൽ, ഇച്ഛാശക്തികളെ കൂട്ടിയിണക്കുന്നതിൽ, അത്രേ സ്ഥിതിചെയ്യുന്നത്.

അഥർവവേദസംഹിതയിലുള്ള അദ്ഭുതമന്ത്രങ്ങളിലൊന്ന് എന്റെ മനസ്സിൽ ഉദിച്ചുയരുന്നു. അതു പറയുകയാണ്: 'നിങ്ങൾക്കെല്ലാം ഒരേ മനസ്സാവട്ടെ; ഒരേ ചിന്തയാവട്ടെ; ഒരേ മനസ്സായ ദേവതകൾക്ക് പണ്ടു ഹവിസ്സു ലഭിച്ചു. ദേവതകൾക്ക് ഒരേ മനസ്സായതുകൊണ്ടാണ് മനുഷ്യർക്ക് അവരെ ആരാധിക്കാവുന്നത്.' സമുദായത്തിന്റെ മർമ്മം ഐകമത്യമാണ്. ദ്രാവിഡൻ, ആര്യൻ, ബ്രാഹ്മണൻ, അബ്രാഹ്മണൻ എന്നും മറ്റുമുള്ള നിസ്സാരതകളെക്കുറിച്ച് എത്രയേറെ പോരടിക്കുന്നുവോ, അത്രയേറെ ഭാവിഭാരതജനകമായ വീര്യവും ശക്തിയും സംഭരിക്കുന്നതിൽനിന്ന് നിങ്ങൾ അകന്നുപോകുന്നു. ഒരു കാര്യമോർക്കണം: ഭാവിഭാരതം അതിനെമാത്രമാണ് ആശ്രയിച്ചു നില്ക്കുന്നത് - ഇച്ഛാശക്തിയുടെ സംഭരണം, അവയെ കൂട്ടിയിണക്കൽ, അവയെല്ലാം ഒരേ കേന്ദ്രത്തിലേക്ക് ആവാഹിക്കൽ - ഇതത്രേ മർമ്മം. ഓരോ ചൈനക്കാരനും തന്നിഷ്ടത്തിനൊത്തു ചിന്തിക്കുന്നു. ഒരു പിടി ജപ്പാൻകാർ ഒരേ തരത്തിലും ചിന്തിക്കുന്നു. എന്താണ് ഫലമെന്നു നിങ്ങൾക്കൊക്കെ അറിയാം. ലോകചരിത്രത്തിലുടനീളമുള്ള ഗതി ഇതുതന്നെ. ഓരോ തവണയും കാണാം, ചെറുതും ഒതുങ്ങിയതുമായ ജനതകൾ വമ്പിച്ചതും കുത്തഴിഞ്ഞതുമായ ജനതകളെ ഭരിക്കുന്നു എന്ന്. ഇതു സ്വാഭാവികമാണുതാനും. കാരണം, ചെറുതും ഒതുങ്ങിയതുമായ ജനതകൾക്കു തങ്ങളുടെ ചിന്തകളെ ഒരിടത്തു കേന്ദ്രീകരിക്കാൻ കൂടുതലെളുപ്പമാണ്. അങ്ങനെ അവ വികസിക്കുന്നു. ജനതയുടെ വലുപ്പം കൂടുംതോറും നിയന്ത്രണവും കൂടുതൽ ദുഷ്കരമാകും. ജന്മനാ അസംഘടിതമായ ഒരു ജനക്കൂട്ടംപോലെയുള്ള അവർക്കു തമ്മിൽച്ചേരുക സാദ്ധ്യമല്ല. ഈ പിണക്കങ്ങളൊക്കെ നിലയ്ക്കണം.

നമുക്കു മറ്റൊരു കുറവുകൂടിയുണ്ട്. സ്ത്രീകൾ എനിക്കു മാപ്പു തരണം. അടിമത്തത്തിന്റേതായ ശതകങ്ങളിൽ നാമൊക്കെ പെണ്ണുങ്ങൾമാത്രമുള്ള ഒരു ജനതയെപ്പോലായിരിക്കയാണ്. ഈ രാജ്യത്തോ മറ്റേതെങ്കിലും രാജ്യത്തോ മൂന്നു പെണ്ണുങ്ങളെ അഞ്ചു നിമിഷം ഒന്നിച്ചുനിർത്തിയാൽ കഴിഞ്ഞു, അവർ തമ്മിൽ പിണങ്ങുകയായി. യൂറോപ്യൻരാജ്യങ്ങളിൽ സ്ത്രീകൾ വലിയ സംഘങ്ങൾ രൂപപ്പെടുത്തുകയും തങ്ങളുടെ അവകാശങ്ങളെക്കുറിച്ചും മറ്റും വമ്പിച്ച പ്രഖ്യാപനങ്ങൾ നടത്തുകയും മറ്റും ചെയ്യും. പിന്നെ അവർ തമ്മിൽ കലഹമായി. അപ്പോൾ വല്ല പുരുഷനും വന്ന് അവരെയൊക്കെ ഭരിക്കുന്നു. ലോകത്തിലെവിടെയും അവരെ ഭരിക്കാൻ ഇന്നും വല്ല പുരുഷനും വേണം. നാം അവരെപ്പോലാണ്. സ്ത്രീകളാണ്

നാം. സ്ത്രീകളെ നയിക്കാൻ ഒരു സ്ത്രീ വന്നാൽ ഉടനടി ഒന്നുചേർന്ന് അവരെ നിരൂപിക്കയായി; കണ്ടം കണ്ടമായി ചീന്തിക്കീറുകയായി: താണിരിക്കാൻ നിർബ്ബന്ധിക്കയായി; ഒരു പുരുഷൻ വന്നു കുറേ പരുഷമായി പെരുമാറിയാൽ, കൂടെക്കൂടെ കുറ്റപ്പെടുത്തിയാൽ, എല്ലാം നേരെയാകും. അത്തരം മാസ്മരശക്തി അവർക്കു സുപരിചിതമാണ്. ലോകം നിറയെ അത്തരം മാസ്മരവിദ്യക്കാരും മന്ത്രവാദികളുമാണ്. ഇതേവിധത്തിൽ, നമ്മുടെ നാട്ടുകാരിൽ വല്ലവരും എഴുന്നേറ്റുനിന്ന് വലിയവനാകാൻ ശ്രമിച്ചാൽ, നാമൊക്കെ ചേർന്ന് അയാളെ പിടിച്ചമർത്താൻ നോക്കും. ഒരു വൈദേശികൻ വന്നു നമ്മെ തൊഴിക്കാൻ ഒരുമ്പെട്ടാലോ എല്ലാം ശരിയായി. അതൊക്കെ നമുക്കു തുലോം പരിചിതമാണ്, അല്ലേ? അടിമകൾ വലിയ ഉടമകളാകണം; അതുകൊണ്ട് അടിമത്തം വെടിയുക. അടുത്ത അമ്പതു കൊല്ലക്കാലത്തേക്കു ഇത്രമാത്രമാകണം മുദ്രാവാക്യം - മഹിതയായ ഭാരതമാതാവ്! അക്കാലമത്രയും ഉണ്മയില്ലാത്ത മറ്റീശ്വരന്മാരെല്ലാം നമ്മുടെ മനസ്സിൽനിന്നു പോയ്മറയട്ടെ! ഉണർന്നിരിപ്പുള്ള ഒരേ ഒരീശ്വരൻ ഇതു മാത്രം, നമ്മുടെ സ്വന്തം വംശം: എവിടെയും അവിടുത്തെ കൈകൾ, അവിടുത്തെ കാലുകൾ; എവിടെയും അവിടുത്തെ ചെവികൾ; അവിടുന്ന് എല്ലാം ആവരണം ചെയ്യുന്നു. മറ്റീശ്വരന്മാരെല്ലാം ഉറക്കമാണ്, നമ്മുടെ ചുറ്റും കാണുന്ന ഈശ്വരനെ, വിരാടിനെ, ആരാധിക്കാനാവാതെ, ഇല്ലാത്ത മറ്റേതീശ്വരന്മാരുടെ പിന്നാലെയാണ് നാം പോകുക? ഈ ഒരീശ്വരനെ ആരാധിച്ചാൽ മറ്റീശ്വരന്മാരെയെല്ലാം ആരാധിക്കാനും സാധിക്കും. അരനാഴിക നിരങ്ങാനാവാത്ത നാമാണ്, ഹനുമാനെപ്പോലെ കടൽ ചാടിക്കടക്കാൻ കൊതിക്കുന്നത്. അതസാദ്ധ്യം. എല്ലാവർക്കും യോഗികളാകണം, ധ്യാനിക്കണം! അസാദ്ധ്യം. പകൽ മുഴുവൻ ലോകത്തിലലിഞ്ഞുചേരുക, കർമ്മകാണ്ഡത്തിൽ കഴിയുക; സന്ധ്യയാകുമ്പോൾ ചീറ്റിക്കഴിയുക! അത്രയെളുപ്പമോ അത്? നിങ്ങൾ മൂന്നുവട്ടം ചമ്രംപടിഞ്ഞിരുന്ന് ചീറ്റിയതുകൊണ്ട് ഋഷിമാർ പറന്നുവരണമെന്നോ? നേരമ്പോക്കോ? ഇതൊക്കെ വെറും വിഡ്ഢിത്തമാണ്, ആവശ്യം ചിത്തശുദ്ധിയാണ്, ഹൃദയപരിശുദ്ധി. അതു വരുന്നതെങ്ങനെ? ഒന്നാമത്തെ പൂജ വിരാട്പൂജയാണ് - നമ്മുടെ ചുറ്റുമുള്ളവരെ പൂജിക്കൽ. പൂജിക്കുക - അതാണ് സംസ്കൃതശബ്ദം - അതിനു വേറൊരു പര്യായമില്ല! നമ്മുടെ ഈശ്വരന്മാരാണിവരൊക്കെ - മനുഷ്യരും മൃഗങ്ങളും - പ്രത്യേകിച്ചു നമ്മുടെ നാട്ടുകാർ; മത്സരിക്കുകയും തമ്മിൽ തല്ലുകയും ചെയ്യുന്നതിനുപകരം അവരെയാണ് നാം ആദ്യം പൂജിക്കേണ്ടത്. നമ്മുടെ യാതനകൾ അതിഭയങ്കരമായ കർമ്മങ്ങളുടെ ഫലമാണ്; എന്നിട്ടും അതു നമ്മുടെ കണ്ണു തുറക്കുന്നില്ല!

ശരി, വിഷയത്തിൻെറ വിപുലതകൊണ്ട് എവിടെ നിർത്തണമെന്നറിയുന്നില്ല. മദ്രാസിൽ നിറവേറ്റേണ്ട പദ്ധതികളെ ചുരുക്കത്തിൽ നിങ്ങളുടെ മുമ്പിൽ വെച്ചിട്ടുവേണം എൻെറ പ്രസംഗം സമാപിപ്പിക്കാൻ,

നമ്മുടെ ജനതയുടെ മതപരവും മതേതരവുമായ വിദ്യാഭ്യാസത്തിൻെറ മേൽ നമുക്കു പിടി വേണം വേണം, അതു നിങ്ങൾക്കു ബോദ്ധ്യപ്പെട്ടോ? അതിനെപ്പറ്റി സ്വപ്നം കാണുക, സംസാരിക്കുക, ചിന്തിക്കുക. അതു പ്രവൃത്തിയിലേക്കു പകർത്തണം. അതുവരെ ഈ വംശത്തിനു മോചന മുണ്ടാകാൻ പോകുന്നില്ല. ഇപ്പോൾ നിങ്ങൾക്കു കിട്ടുന്ന വിദ്യാഭ്യാസ ത്തിനു ചില നല്ല വശങ്ങളുണ്ട്. എന്നാൽ അതിൻെറ വമ്പിച്ചൊരു ന്യൂനത അതിൻെറ മേന്മയെയൊക്കെ കീഴ്ക്കിടയാക്കുന്നുണ്ട്. ഒന്നാമത് പൗരുഷം വളർത്തുന്ന ഒന്നല്ല ഈ വിദ്യാഭ്യാസം; എല്ലാത്തരത്തിലും നിഷേധരൂപമായ ഒരു വിദ്യാഭ്യാസം, നിഷേധത്തിലടിയുറപ്പിച്ച ഏതു ശിക്ഷണപദ്ധതിയും, മൃതിയെക്കാൾ ഭയങ്കരമാണ്. ശിശുവിനെ പള്ളിക്കൂടത്തിലേക്കു കൊണ്ടുപോകുന്നു. അവൻ പഠിക്കുന്ന ഒന്നാമത്തെ സംഗതി തൻെറ അച്ഛൻ ഒരു വിഡ്ഢിയാണെന്നത്രേ. രണ്ടാമത്തേത് തൻെറ മുത്തച്ഛൻ ഭ്രാന്തനാണെന്ന്. മൂന്നാമത്തേത് തൻെറ ഗുരുക്കന്മാരെല്ലാം കാപടികന്മരാണെന്ന്. നാലാമത്തേത് മതഗ്രന്ഥങ്ങളെല്ലാം പച്ചക്കള്ളങ്ങ ളാണെന്ന്! വയസ്സു പതിനാറു തികയുമ്പോൾ, എല്ലും ജീവനുമില്ലാത്ത, നിഷേധങ്ങളുടെ ഒരു കൂമ്പാരമായിത്തീർന്നിരിക്കുന്നു അവൻ. ഇതിൻെറ ഫലമോ? അമ്പതുകൊല്ലക്കാലമായി നിലവിലുള്ള ഈദൃശമായ വിദ്യാഭ്യാസം മൂന്നു പ്രവിശ്യകളിലെങ്ങും പ്രതിഭാശാലിയായ ഒരു പുരുഷനെയെങ്കിലും ഉള്ളവാക്കിയിട്ടില്ലെന്നതത്രേ. പ്രതിഭാശാലികളത്രയും മറ്റു വല്ലേട ത്തുമാണ് വിദ്യാഭ്യാസം ചെയ്തിട്ടുള്ളത്, ഈ രാജ്യത്തല്ല. അഥവാ, അവർ അന്ധവിശ്വാസങ്ങൾ തുടച്ചുമാറ്റാനായി ഒരിക്കൽക്കൂടി പഴയ വിദ്യാലയങ്ങളിലേക്കു ചെന്നവരാണ്. നിങ്ങളുടെ മസ്തിഷ്കത്തിലേക്കു ചെലുത്തി അവിടെ മരണംവരെ ദഹിക്കാതെ അനിയതമായി വ്യാപരിക്കുന്ന വിവരങ്ങളുടെ ആകെത്തുകയല്ല വിദ്യാഭ്യാസം. ജീവിതത്തെ പടുത്തു കെട്ടുന്ന, പുരുഷനെ വാർത്തെടുക്കുന്ന, സ്വഭാവത്തിനു രൂപം കൊടുക്കുന്ന ആശയങ്ങളെ സാത്മ്യപ്പെടുത്തുകയാണ് നമുക്കു വേണ്ടത്. നിങ്ങൾ അഞ്ച് ആശയങ്ങളെ സാത്മ്യപ്പെടുത്തിയിട്ടുണ്ടെങ്കിൽ, അവയെ നിങ്ങളുടെ ജീവിതവും സ്വഭാവവുമാക്കിത്തീർത്തുകഴിഞ്ഞെങ്കിൽ, ഒരു ഗ്രന്ഥം മുഴുവൻ ഹൃദിസ്ഥമാക്കിയ മറ്റൊരുവനെക്കാൾ ഏറെ നിങ്ങൾക്കു വിദ്യാഭ്യാസമുണ്ട്. 'യഥാ ഖരശ്ചന്ദനഭാരവാഹീ ഭാരസ്യ വേത്താ ന തു ചന്ദനസ്യ' - ചന്ദനത്തടി ചുമക്കുന്ന കഴുതയ്ക്കു കനമേ അറിയാവൂ, മണമറിയാൻ വയ്യ. വസ്തു വിവരങ്ങൾമാത്രമാണ് വിദ്യാഭ്യാസമെങ്കിൽ, ഗ്രന്ഥശാലകൾ ലോകത്തിലുള്ള പ്രാജ്ഞരിൽ പ്രമുഖരും വിജ്ഞാന കോശങ്ങൾ ഋഷിമാരുമായേനേ. അതിനാൽ ആദർശം, മതപരവും മതേതരവുമായി രാജ്യത്തുള്ള വിദ്യാഭ്യാസമാകെ നമ്മുടെതന്നെ കയ്യിൽ വന്നുചേരണമെന്നതത്രേ. അതു നമ്മുടെ ജനതയ്ക്ക് അനുരൂപമായ

വഴികളിലും ഉപായങ്ങളിലുംകൂടി ആവുന്നിടത്തോളം കൊടുക്കേണ്ടതു മാണ്.

സ്വാഭാവികമായി, വളരെ വലിയൊരു പദ്ധതിയാണിത്, വളരെ വമ്പിച്ചൊരു പരിപാടിയാണ്. എന്നെങ്കിലും ഇതു പ്രായോഗികമാകുമോ എന്നെനിക്കറിവില്ല. പക്ഷേ, ആ ജോലി നാം തുടങ്ങണം. എങ്ങനെ? ഉദാഹരണമായി മദ്രാസ് എടുക്കുക. നമുക്കൊരു ക്ഷേത്രം വേണം - ഹിന്ദുക്കളെസ്സംബന്ധിച്ചിടത്തോളം ഒന്നാമതു വേണ്ടതു മതമാണ്. നിങ്ങൾ പറഞ്ഞേക്കും, മതവിഭാഗക്കാരെല്ലാം അപ്പോൾ അതേപ്പറ്റി കലഹിക്കു മെന്ന്. പക്ഷേ, അതിനെ വിഭാഗീയമല്ലാത്ത ഒരു ക്ഷേത്രമാക്കാം. ഏതു വിഭാഗത്തിൻെറയും ഏറ്റവും വലിയ പ്രതീകമായ 'ഓം' ഒന്നു മതി അതിൽ. 'ഓം' പ്രതീകമായിക്കൂടാ എന്നു കരുതുന്ന ഒരു വിഭാഗമിവിടെയു ണ്ടെങ്കിൽ, അതിനു ഹിന്ദു എന്നു സ്വയം വിളിക്കപ്പെടാനർഹതയില്ല. ഓരോരുത്തൻെറയും വിഭാഗീയാശയങ്ങൾക്കൊത്ത് ഹിന്ദുമതത്തെ വ്യാഖ്യാനിക്കാൻ എല്ലാവർക്കും അവകാശമുണ്ടാകും. പക്ഷേ നമുക്കു പൊതുവേ ഒരു ക്ഷേത്രം വേണം. മറ്റിടങ്ങളിൽ ഓരോരുരുത്തന്നും വെവ്വേറെ മൂർത്തികളും പ്രതീകങ്ങളുമുണ്ടാകുന്നതിൽ വിരോധമില്ല; എന്നാൽ ഇവിടെ നിങ്ങളോടു വിയോജിക്കുന്നവരുമായി കലഹിക്കരുത്. നമ്മുടെ വിഭിന്നവിഭാഗങ്ങൾക്കു പൊതുവേയുള്ള അടിസ്ഥാനതത്ത്വ ങ്ങളാണ് ഇവിടെ പഠിപ്പിക്കേണ്ടത്. അതോടൊപ്പം വിഭിന്നവിഭാഗങ്ങളിൽ പ്പെട്ടവർക്ക് ഇവിടെ വന്നു തനതു സിദ്ധാന്തങ്ങൾ പഠിപ്പിക്കാനുള്ള പൂർണ്ണസ്വാതന്ത്ര്യവും വേണം. ഒരു വ്യവസ്ഥമാത്രം: മറ്റു വിഭാഗങ്ങളോടു കലഹിക്കരുത്. നിങ്ങൾക്കു പറയാനുള്ളതു പറയുക. ലോകത്തിന്നത് ആവശ്യമാണ്. പക്ഷേ, മറ്റുള്ളവരെക്കുറിച്ചു നിങ്ങളെന്തു ചിന്തിക്കുന്നു എന്നറിയാൻ ലോകത്തിനു സമയമില്ല. നിങ്ങൾ അതു സ്വകാര്യമായി വെച്ചുകൊള്ളുക.

രണ്ടാമതായി ഈ ക്ഷേത്രത്തോടു ബന്ധപ്പെട്ട ഒരു സ്ഥാപനം വേണം. ആ സ്ഥാപനത്തിൽ ജനങ്ങളുടെ ഇടയിൽ മതം പ്രചരിപ്പിക്കുവാൻ അദ്ധ്യാപകരെ തയ്യാറാക്കണം. നമ്മുടെ ആളുകൾക്കു വേണ്ടുന്ന മതേതര മായ വിദ്യാഭ്യാസവും അവർതന്നെ നല്കണം. രണ്ടും അവർ നിർവ്വഹിക്കണം. ഇന്നുവരെ വീടുതോറും മതം കൊണ്ടുനടത്തുന്നതുപോലെ, മതേതരമായ വിദ്യാഭ്യാസവും നമുക്കു കൊണ്ടുനടക്കാം. അതു പ്രയാസമില്ലാതെ സാധിക്കും. ഗുരുക്കന്മാരും പ്രചാരകന്മാരുമായ ഇവരുടെ സംഘങ്ങൾ വഴിയായി ഈ പ്രവൃത്തി പരക്കും. ഇതുപോലുള്ള ക്ഷേത്രങ്ങൾ മറ്റിടങ്ങ ളിലും ക്രമേണ നമുക്കുണ്ടാകും. അങ്ങനെ ഭാരതം മുഴുവൻ നമുക്കു വ്യാപിക്കാം. അതാണെൻെറ പദ്ധതി. അതു വളരെ വമ്പിച്ചതാണെന്നു തോന്നാം; എന്നാൽ വളരെ വേണ്ടപ്പെട്ട ഒന്നാണ്. പണമെവിടെ എന്നു

ചോദിച്ചേക്കും. പണം വേണ്ട, പണം ഒരു വസ്തുവല്ല. എൻെറ ജീവിതത്തിലെ കഴിഞ്ഞ പന്തിരണ്ടു കൊല്ലക്കാലം അടുത്ത നേരത്തെ ഭക്ഷണം എവിടെനിന്നു കിട്ടും എന്ന് എനിക്കറിവില്ലായിരുന്നു. പക്ഷേ പണവും വേണ്ടുന്ന മറ്റു വസ്തുക്കളും വരുകതന്നെ വേണം. കാരണം, അവയൊക്കെ എൻെറ അടിമകളാണ്; മറിച്ച്, ഞാൻ അവയുടെ അടിമയല്ല. വരുകതന്നെ വേണം. വരുകതന്നെ വേണം - അതാണ് വാക്ക്. ആണുങ്ങൾ എവിടെ? അതാണ് ചോദ്യം. മദ്രാസിലെ യുവജനങ്ങളേ, നിങ്ങളിലത്രേ എൻെറ ആശ. നിങ്ങളുടെ ജനതയുടെ വിളി നിങ്ങൾ കേൾക്കുമോ? എന്നെ വിശ്വസിക്കൂ. സന്നദ്ധതയുണ്ടെങ്കിൽ നിങ്ങളോരോരുത്തൻെറയും ഭാവി ശോഭനമാണ്. ശിശുവായിരുന്നപ്പോൾത്തന്നെ എനിക്ക് എന്നിലുണ്ടായിരുന്നതും ഇപ്പോൾ ഞാൻ പ്രായോഗികമാക്കുംപോലുള്ളതുമായ വമ്പിച്ച വിശ്വാസം നിങ്ങൾ നിങ്ങളിൽ വെച്ചുപുലർത്തുക. നിങ്ങളോരോരുത്തന്നും ആ വിശ്വാസം അവനവനിൽത്തന്നെ ഉണ്ടാകട്ടെ. അനശ്വരമായ ആ ശക്തി ഓരോ ആത്മാവിലും നിലകൊള്ളുന്നു. അപ്പോൾ ഭാരതത്തെ മുഴുവൻ ഉയർത്താൻ നിങ്ങൾക്കു കഴിയും. അതേ, അപ്പോൾ ഭൂമുഖത്തുള്ള ഓരോ രാജ്യത്തേക്കും നാം പോകും. നമ്മുടെ ആശയങ്ങൾ ലോകത്തിലെ ഓരോ ജനതയെയും രൂപപ്പെടുത്തുന്ന പല ശക്തികളിൽ ഒന്നായി അചിരേണ പര്യവസാനിക്കും. ഭാരതത്തിലും വിദേശങ്ങളിലുമുള്ള ഓരോ മനുഷ്യവംശത്തിൻെറയും ജീവിതത്തിൽ നമുക്കു പ്രവേശിക്കണം. ഈ നില കൈവരുത്താനാണ് നാം യത്നിക്കേണ്ടത്. എനിക്ക് അതിനു വേണ്ടതു ചെറുപ്പക്കാരെയാണ്. 'യൗവനവും ശക്തിയും ഓജസ്സും മേധയുമുള്ളവർക്കാണ് ഈശ്വരൻ ലഭ്യമാകുന്നത്' എന്നു വേദങ്ങൾ പറയുന്നു. നിങ്ങളുടെ ഭാവി തിട്ടപ്പെടുത്തുവാനുള്ള സമയമിതാണ്. ഇപ്പോഴാണല്ലോ നിങ്ങൾക്കു യൗവനത്തിൻെറ ഓജസ്സുള്ളത്. അല്ലാതെ, നിങ്ങൾ ക്ഷീണിച്ചു വാടുമ്പോഴല്ല; യൗവനത്തിൻെറ പുതുമയും ചുണയുമുള്ളപ്പോഴാണ്. പ്രയത്നിക്കുക; ഇതാണ് സമയം. പ്രതിനവങ്ങളും അസ്പൃഷ്ടങ്ങളും അനാഘ്രാതങ്ങളുമായ പുഷ്പങ്ങളേ ഭഗവദ്പാദത്തിൽ അർപ്പിക്കാവൂ. അവയെ അവിടുന്നു കൈക്കൊള്ളുന്നു. അതിനാൽ നിങ്ങൾ നിങ്ങളെത്തന്നെ ഉണർത്തുവിൻ. ജീവിതം ചുരുങ്ങിയതാണ്. വക്കീലാകാനും കലഹിക്കാനും മറ്റുമല്ല നോക്കേണ്ടത് - ഇവയെക്കാൾ വലിയ കൃത്യങ്ങൾ ചെയ്തുതീർക്കാനുണ്ട്. നിങ്ങളുടെ വംശത്തിൻെറ നന്മയ്ക്കും മനുഷ്യരാശിയുടെ സ്വസ്ഥിക്കുംവേണ്ടി ത്യാഗങ്ങൾ ചെയ്യുന്നത് അതിനെക്കാളൊക്കെ വളരെ വലിയ കൃത്യങ്ങളാണ്. ഈ ജീവിതത്തിലുള്ളതെന്താണ്? നിങ്ങൾ ഹിന്ദുക്കളാണ്; ജീവിതം ശാശ്വതമെന്ന നൈസർഗ്ഗികബോധമാണ് നിങ്ങൾക്കുള്ളത്. ചിലപ്പോൾ ചെറുപ്പക്കാർ വന്ന് എന്നോടു നിരീശ്വരതയെപ്പറ്റി സംസാരിക്കാറുണ്ട്. ഒരു ഹിന്ദുവിനു നിരീശ്വരനാകാമെന്ന് ഞാൻ വിശ്വസി

ക്കുന്നില്ല. അവൻ യൂറോപ്പിലുണ്ടായ പുസ്തകങ്ങൾ വായിച്ചേക്കും, ഭൗതികവാദിയാണെന്നു സ്വയം വിശ്വസിച്ചേക്കും. പക്ഷേ ഇതൊക്കെ താല്ക്കാലികംമാത്രം. ഇതു നിങ്ങളുടെ രക്തത്തിലുള്ളതല്ല. നിങ്ങളുടെ ഘടനയിലില്ലാത്തതു വിശ്വസിക്കാൻ നിങ്ങൾക്കു വയ്യ. നിങ്ങളെസ്സംബന്ധിച്ചിടത്തോളം അത് ആശയറ്റ ഒരു പ്രവൃത്തിയാകും; അതുപോലുള്ളതൊന്നും ചെയ്യാൻ തുനിയരുത്. കുട്ടിക്കാലത്തു ഞാൻ അതു ചെയ്യാൻ യത്നിച്ചു; പക്ഷേ, കഴിഞ്ഞില്ല. ജീവിതം ഹ്രസ്വമാണ്; എന്നാൽ ആത്മാവ് അമരവും ശാശ്വതവുമാണ്. മരണമെന്ന വസ്തുത നിശ്ചിതമായിരിക്കെ, ഒരു വലിയ ആദർശം സ്വീകരിച്ചിട്ട് അതിനുവേണ്ടി ജീവിതം മുഴുവൻ നല്കുകതന്നെ. ഇതാകട്ടെ നമ്മുടെ തീരുമാനം. 'സ്വജനതയുടെ മോക്ഷത്തിന്നായി കൂടെക്കൂടെ പിറക്കുന്ന ഭഗവാൻ' - ഇവയാണ് നമ്മുടെ മതഗ്രന്ഥങ്ങളിലെ വാക്കുകൾ. മഹാനായ ആ കൃഷ്ണൻ നമ്മെ അനുഗ്രഹിക്കുകയും ലക്ഷ്യപ്രാപ്തിക്ക് തുണയ്ക്കുകയും ചെയ്യട്ടെ!

# കല്ക്കത്തയിലെ സ്വാഗതത്തിനു മറുപടി

കല്ക്കത്തയിലെത്തിയ വിവേകാനന്ദസ്വാമികളെ ജനങ്ങൾ ഉത്സാഹ നിർഭരതയോടെ സ്വീകരിച്ചു. അലങ്കരിക്കപ്പെട്ട നഗരവീഥികളിലൂടെയുള്ള ഘോഷയാത്രയിൽ അദ്ദേഹത്തെ ഒരു നോക്കുകാണാൻ വമ്പിച്ച ഒരു ജനതതി കാത്തുനിന്നു. ഔപചാരികമായി അദ്ദേഹത്തിനു സ്വീകരണം നല്കപ്പെട്ടത് ഒരാഴ്ചയ്ക്കു ശേഷമാണ്, ദിവംഗതനായ രാജാ രാധാകാന്ത ദേവബഹദൂറിൻെറ ശോഭാബസ്സാറിലുള്ള ഭവനത്തിൽവെച്ച്. അപ്പോൾ ആദ്ധ്യക്ഷ്യം വഹിച്ചതു രാജാ വിജയകൃഷ്ണദേവബഹദൂറാണ്. അദ്ധ്യക്ഷ ൻെറ ചുരുങ്ങിയ ഉപക്രമപ്രസംഗത്തിനുശേഷം, താഴെ ചേർക്കുന്ന സ്വാഗതാശംസ വായിച്ച് ഒരു വെള്ളിസ്സമ്പുടത്തിലാക്കി സ്വാമിജിക്കു സമർപ്പിച്ചു.

ശ്രീമദ് വിവേകാനന്ദസ്വാമികൾക്ക്

പ്രിയപ്പെട്ട സഹോദര,

കല്ക്കത്തയിലും ബംഗാളിൽ മറ്റു പല പ്രദേശങ്ങളിലുമുള്ള ഹിന്ദുക്കൾ അങ്ങയുടെ ജന്മദേശത്തിലേക്കുള്ള ഈ മടക്കവേളയിൽ അങ്ങയ്ക്കു ഹാർദ്ദമായ സ്വാഗതമാശംസിക്കുന്നു. അഭിമാനത്തോടും കൃതജ്ഞത യോടും കൂടിയാണ് ഞങ്ങൾ അതു ചെയ്യുന്നത്. ലോകത്തിൻെറ നാനാഭാഗങ്ങളിൽ അങ്ങു ചെയ്ത മഹനീയമായ പ്രവൃത്തിയിലും നല്കിയ ദൃഷ്ടാന്തത്തിലും കൂടി നമ്മുടെ മതത്തിനുമാത്രമല്ല, നമ്മുടെ രാജ്യത്തി നും, വിശേഷിച്ചു നമ്മുടെ പ്രവിശ്യയ്ക്കും അങ്ങു ബഹുമതിയാർജ്ജിക്ക യത്രേ ചെയ്തത്.

1893 -ൽ ചിക്കാഗോവിൽവെച്ചു നടത്തിയ 'ലോകമേള'യുടെ ഒരു വിഭാഗമായ മതമഹാസമ്മേളനത്തിൽ അങ്ങ് ആര്യമതത്തിൻെറ തത്ത്വങ്ങൾ ആവിഷ്കരിച്ചു. അങ്ങു നല്കിയ വ്യാഖ്യാനത്തിൻെറ സാരാംശം ശ്രോതാക്കളിൽ മിക്കവർക്കും ഒരു വെളിപാടുതന്നെയായിരുന്നു; അതിൻെറ രീതി, ഭംഗികൊണ്ടും ഊർജ്ജസ്വലതകൊണ്ടും അനിരോദ്ധ്യവുമായിരുന്നു. അതിൽ ചോദ്യത്തിനു വക കണ്ടുകൊണ്ടായിരിക്കാം ചിലരതു സ്വീകരിച്ചത്; ചിലർ അതിനെ വിമർശിച്ചിരിക്കാം, പക്ഷേ, പൊതുവേ അതുളവാക്കിയ ഫലം സംസ്കാരസമ്പന്നരായ അമേരിക്കരുടെ മതപരമായ ആശയങ്ങൾ ക്കു സംഭവിച്ച ഒരു പരിവർത്തനംതന്നെയായിരുന്നു. അവരുടെ മനസ്സിൽ പുതിയ ഒരു വെളിച്ചം വീശി. പതിവുപോലെ അവർ ഉത്സാഹത്തോടും സത്യാനുരാഗത്തോടുംകൂടി അതിൽനിന്നു പൂർണ്ണമായ ഒരു പ്രയോജനമു

ണ്ടാക്കണമെന്നു തീരുമാനിക്കയും ചെയ്തു. അങ്ങയ്ക്കു ലഭിക്കുന്ന അവസരങ്ങൾ വിപുലീഭവിച്ചു; അങ്ങയുടെ പ്രവൃത്തികൾ വർദ്ധിച്ചു. പല 'സ്റ്റേറ്റു'കളിലെയും പലേ പട്ടണങ്ങളിൽനിന്നു വന്ന ആമന്ത്രണങ്ങൾ അങ്ങയ്ക്കു ശ്രദ്ധിക്കേണ്ടിവന്നു. പല ചോദ്യങ്ങൾക്ക് ഉത്തരം നല്കേണ്ടിവന്നു; പല സംശയങ്ങൾക്കു പ്രതിവിധി ഉണ്ടാക്കേണ്ടതായും പല പ്രയാസങ്ങൾക്കു സമാധാനം കണ്ടുപിടിക്കേണ്ടതായും വന്നു. ഈ ജോലിയെല്ലാം ഉത്സാഹത്തോടും സാമർത്ഥ്യത്തോടും ആത്മാർത്ഥതയോടും കൂടി അങ്ങു നിർവഹിച്ചു. അതു ചിരസ്ഥായിയായ ഫലങ്ങളുളവാക്കി. അമേരിക്കയിലെ ഐക്യനാടുകളിലുള്ള വിദ്യാസമ്പന്നമായ പല മണ്ഡലങ്ങളിലും അങ്ങയുടെ ഉദ്ബോധനം അഗാധമായ പ്രഭാവം ചെലുത്തി. അതു ചിന്തയെയും ഗവേഷണത്തെയും ഉത്തേജിപ്പിച്ചു. ഹിന്ദുമതാദർശങ്ങളെപ്പറ്റി ബഹുമാനാതിശയത്തിൽ കലാശിക്കത്തക്കതരത്തിൽ ചിലരുടെ മതസങ്കല്പങ്ങളെ സുനിശ്ചിതമാംവണ്ണം മാറ്റുവാനും അതിനു സാധിച്ചു. വിദൂരപാശ്ചാത്യ ദേശങ്ങളിൽ അങ്ങു ചെയ്ത ജോലിക്കു സാക്ഷ്യംവഹിക്കുന്നു, ആദ്ധ്യാത്മിക സത്യഗവേഷണത്തിനും മതങ്ങളുടെ തുലനാത്മകമായ പഠനത്തിനും വേണ്ടിയുള്ള സംഘങ്ങളുടെയും സമാജങ്ങളുടെയും സത്വരമായ വളർച്ച. വേദാന്തദർശനം പഠിപ്പിക്കുവാൻ ലണ്ടനിൽ ഒരു മഹാവിദ്യാലയത്തിൻെറ സ്ഥാപകനായി അങ്ങയെ കണക്കാക്കാം. അങ്ങയുടെ പ്രഭാഷണങ്ങൾ നിയതമാംവണ്ണം നടത്തപ്പെടുകയും, കണിശമായി കേൾക്കപ്പെടുകയും, വിപുലമാംവണ്ണം ശ്ലാഘിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അവയുടെ പ്രഭാവം, പ്രഭാഷണം നടന്ന മുറികളുടെ ഭിത്തികൾക്കു പുറത്തേക്കു പരന്നിട്ടുണ്ട്. ലണ്ടൻ വിടുന്നതിനുതൊട്ടുമുമ്പ് അവിടത്തെ വേദാന്താദ്ധ്യേതാക്കൾ അങ്ങയ്ക്കു നല്കിയ ആമന്ത്രണപത്രികയിൽ സ്പഷ്ടമായി രേഖപ്പെടുത്തിയ അവരുടെ കടപ്പാടുകൾ അവർക്ക് അങ്ങയോടുള്ള സ്നേഹവും ബഹുമാനവും തെളിയിക്കുന്നു.

ആര്യമതതത്ത്വങ്ങളോട് അങ്ങയ്ക്കുള്ള അവഗാഢവും തൊട്ടടുത്തതുമായ പരിചയംകൊണ്ടും അവ വ്യാഖ്യാനിച്ചുകൊണ്ടു പ്രസംഗിക്കാനും എഴുതാനുമുള്ള സാമർത്ഥ്യംകൊണ്ടും മാത്രമല്ല, മിക്കവാറും അങ്ങയുടെ വ്യക്തിമഹത്ത്വംകൊണ്ടു കൂടിയാണ് ഒരു ഗുരുവെന്ന നിലയിൽ അങ്ങയ്ക്കു കൃതാർത്ഥത കൈവന്നിട്ടുള്ളത്. അങ്ങയുടെ പ്രഭാഷണങ്ങൾക്കും ഉപന്യാസങ്ങൾക്കും പുസ്തകങ്ങൾക്കും ആദ്ധ്യാത്മികവും സാഹിത്യപരവുമായ വമ്പിച്ച മേന്മകളാണുള്ളത്. അപ്പോൾ അവ ഉളവാക്കിയ ഫലം അനിവാര്യവുമത്രേ. എന്നാൽ അങ്ങയുടെ ലളിതവും സംശുദ്ധവും ത്യാഗപൂർണ്ണവുമായ ജീവിതവും, വിനയം ആത്മാർപ്പണം ആത്മാർത്ഥത എന്നീ ഗുണങ്ങളും മേൽച്ചൊന്ന ഫലത്തെ ഉത്ക്കൃഷ്ടമാക്കിയ രീതി വാചാമഗോചരമത്രേ.

നമ്മുടെ മതത്തിൻെറ ഉദാത്തമായ തത്ത്വങ്ങളുടെ ഉദ്ബോധകനെന്ന

നിലയിൽ അങ്ങു ചെയ്ത സേവനങ്ങളെ അംഗീകരിക്കുമ്പോൾ അങ്ങയുടെ അഭിവന്ദ്യഗുരുവായ ശ്രീരാമകൃഷ്ണപരമഹംസരുടെ സ്മരണയ്ക്കു മുമ്പിലും ആദരാഞ്ജലികൾ അർപ്പിക്കേണ്ടതാണെന്നു ഞങ്ങൾക്കു തോന്നുന്നു. അങ്ങയെ ഞങ്ങൾക്കു ലഭിച്ചതിലുള്ള കടപ്പാട് ഏറിയകൂറും അദ്ദേഹത്തോടാണ്. അദ്ദേഹം അദ്ഭുതകരമായ തൻെറ ഉൾക്കാഴ്ചകൊണ്ടു നേരത്തേതന്നെ അങ്ങയിൽ ദിവ്യമായ ഒരു തേജഃസ്ഫുലിംഗം കണ്ടെത്തുകയും ഇപ്പോൾ സന്തോഷപ്രദമാംവണ്ണം സാക്ഷാത്കരിക്കപ്പെട്ടു വരുന്ന ഒരു ജീവിതസരണി അങ്ങയ്ക്കുണ്ടാകാൻ പോകുന്നതായി പ്രവചിക്കയും ചെയ്തു. അങ്ങയ്ക്ക് ഈശ്വരൻ അനുഗ്രഹിച്ചു നല്കിയ കാഴ്ചയും ദിവ്യമായ ബുദ്ധിശക്തിയും ഉൻമുദ്രമാക്കിയതു പരമഹംസരാണ്. പ്രത്യക്ഷാതീതമായ മണ്ഡലത്തിൽ അങ്ങു നടത്തിയ ഗവേഷണങ്ങളെ തുണച്ചതും, ദിവ്യമായ ഒരു സ്പർശത്തെ പ്രതീക്ഷിച്ചുനിന്നതുമായ ആ തിരിവ് അങ്ങയുടെ ചിന്തകൾക്കും ആകാംക്ഷകൾക്കും നല്കിയതും പരമഹംസരാണ്. പിൻതലമുറകൾക്ക് അദ്ദേഹം നല്കിയ ഏറ്റവും വിലപ്പെട്ട സമ്പത്തും അങ്ങുതന്നെ.

മഹാത്മൻ, സ്വയം സ്വീകരിച്ച ആ മാർഗ്ഗത്തിലൂടെ സ്ഥൈര്യവും ധൈര്യവുമാർന്നു പ്രവർത്തിച്ചു മുന്നേറിയാലും. അങ്ങയ്ക്ക് ഒരു ലോകംതന്നെ ജയിച്ചടക്കേണ്ടതായുണ്ട്. അജ്ഞരും സംശയാലുക്കളും സ്വമനസ്സാലെ അന്ധരുമായവർക്കു ഹിന്ദുമതത്തെ വ്യാഖ്യാനിച്ചുകൊടുക്കേണ്ടതായും സാധൂകരിക്കേണ്ടതായുമിരിക്കുന്നു. ഞങ്ങളുടെ അഭിനന്ദനത്തെ കവരുന്ന ഒരു മനോഭാവത്തോടുകൂടിയാണ് അങ്ങതു തുടങ്ങിയിട്ടുള്ളത്. അതിനാൽ അങ്ങു വരിച്ച സാഫല്യത്തിനു പല നാടുകളും സാക്ഷ്യം വഹിക്കുന്നു. എന്നാൽ വളരെയേറെ ഇനിയും ചെയ്യേണ്ടതുണ്ട്. നമ്മുടെ രാജ്യം - അങ്ങയുടെ രാജ്യമെന്നാണ് പറയേണ്ടത് - അങ്ങയെ പ്രതീക്ഷിച്ചു കഴിയുകയാണ്. ഒട്ടേറെ ഹിന്ദുക്കൾക്കുവേണ്ടിത്തന്നെ ഹിന്ദുമതതത്ത്വങ്ങൾ വിശദീകരിക്കേണ്ടതുണ്ട്, അപ്പോൾ മഹത്തായ ആ പ്രയത്നത്തിനു തയ്യാറാകുക. അങ്ങയിലും, നമ്മുടെ ഈ കർത്തവ്യത്തിൻെറ ധാർമ്മികതയിലും ഞങ്ങൾക്കു വിശ്വാസമുണ്ട്. നമ്മുടെ ജനതാമതം ഭൗതികമായ വിജയങ്ങളൊന്നുമല്ല തേടുന്നത്. അതിൻെറ ലക്ഷ്യങ്ങൾ ആദ്ധ്യാത്മികങ്ങളാണ്; ഭൗതികമായ നോട്ടത്തിൽനിന്ന് അകന്നു മറഞ്ഞിരിക്കുന്ന ഒരു സത്യമത്രേ അതിൻെറ ആയുധം. ചിന്തോന്മുഖമായ യുക്തിശക്തിക്കേ ആ സത്യം കീഴടങ്ങൂ. ഉൾക്കണ്ണു തുറക്കാനും, ഇന്ദ്രിയങ്ങളെ കവച്ചുകടക്കാനും മതഗ്രന്ഥങ്ങൾ ശരിയായി പഠിക്കാനും പരമമായ സത്യത്തെ നേരിടാനും, മനുഷ്യരെന്ന നിലയിൽ തങ്ങളുടെ സ്ഥിതിയും ലക്ഷ്യവും സാക്ഷാത്കരിക്കാനും, ലോകത്തെയും, വേണ്ടിടത്തു ഹിന്ദുക്കളെയും, ആഹ്വാനം ചെയ്യുക. ആ പ്രബോധനം നല്കുവാനും, ആഹ്വാനം മുഴക്കുവാനും അങ്ങയെക്കാൾ യോഗ്യനായ മറ്റൊരാൾ ഇല്ലതന്നെ. ഈശ്വരൻതന്നെ സ്പഷ്ടമായി അങ്ങയെ ഏല്പിച്ചിട്ടുള്ള ആ പ്രവൃത്തിയിൽ ഹാർദ്ദമായ

സഹാനുഭൂതിയും സംശുദ്ധമായ സഹകരണവും അങ്ങയ്ക്ക് ഉണ്ടായിരിക്കുമെന്ന് ഉറപ്പുനല്കുക മാത്രമാണ് ഞങ്ങൾക്കു കരണീയം.

എന്ന്,

പ്രിയപ്പെട്ട സഹോദരാ,

അങ്ങയുടെ വിധേയരായ സുഹൃത്തുക്കളും അഭിനന്ദകരും.

താഴെ കൊടുക്കുന്ന തരത്തിൽ സ്വാമിജി മറുപടി പറഞ്ഞു:

മനുഷ്യന്നു വ്യക്തിത്വത്തെ സാമാന്യത്തിലാഴ്ത്താൻ ഒരാഗ്രഹമുണ്ട്; ത്യജിക്കാനും പറന്നുമറയാനും ശരീരത്തോടും കഴിഞ്ഞ കാലത്തോടുമുള്ള കൂട്ടുകെട്ടുകളെ വെട്ടിമാറ്റാനും അവൻ യത്നിക്കുന്നു; സ്വയം മനുഷ്യനാണെന്ന വസ്തുതപോലും മറക്കാൻ പണിപ്പെടുന്നു. എങ്കിലും ഹൃദയത്തിന്റെ ഹൃദയത്തിൽ മൃദുലമായ ഒരു നാദം, ഒരു നൂലിന്റെ സ്പന്ദം, ഒരു മന്ത്രിക്കലുണ്ട്. അതു പറയുന്നു, കിഴക്കാകട്ടെ പടിഞ്ഞാറാകട്ടെ വീടാണേറ്റവും നല്ലത്. ഈ സാമ്രാജ്യത്തിന്റെ തലസ്ഥാനനഗരിയിലുള്ള പൗരന്മാരേ, ഒരു സന്ന്യാസിയായിട്ടോ മതപ്രചാരകനായിട്ടുപോലുമോ അല്ല ഞാൻ നിങ്ങളുടെ മുമ്പിൽ നില്ക്കുന്നത്; മറിച്ച്, പതിവുപോലെ നിങ്ങളോടു സംസാരിക്കാനായി കല്ക്കത്തയിലെ ആ ബാലനായിട്ടാണ്. അതേ, ഈ പട്ടണത്തെരുവുകളിലെ പൊടിയിലിരിക്കാനും, ശിശുസാധാരണമായ സ്വാതന്ത്ര്യത്തോടെ സഹോദരന്മാരായ നിങ്ങളുടെ മുമ്പിൽ എന്റെ ഹൃദയം തുറന്നുവെയ്ക്കാനും ഞാനാഗ്രഹിക്കുന്നു. അതുകൊണ്ട് 'സഹോദര' എന്ന നിസ്തുലമായ ആ വാക്കുപയോഗിച്ചതിനു നിങ്ങൾക്ക് എന്റെ ഉള്ളഴിഞ്ഞ നന്ദി. ശരിയാണ്, നിങ്ങളുടെ സഹോദരനാണ് ഞാൻ; എന്റെ സഹോദരന്മാർ നിങ്ങളും. ഞാൻ പുറപ്പെടുന്നതിനു തൊട്ടുമുമ്പായി ഒരിംഗ്ലീഷ് സുഹൃത്തു ചോദിച്ചു, 'സ്വാമി, ഭോഗപൂർണ്ണവും ശ്ലാഘ്യവും പ്രബലവുമായ പാശ്ചാത്യദേശങ്ങളിൽ നാലുകൊല്ലത്തെ അനുഭവങ്ങൾക്കുശേഷം ഇന്നിപ്പോൾ അങ്ങയുടെ മാതൃഭൂമിയെ അങ്ങ് എങ്ങനെ ഇഷ്ടപ്പെടുന്നു?' എന്റെ മറുപടി ഇത്രമാത്രമായിരുന്നു: 'അവിടെനിന്നു പുറപ്പെടും മുമ്പു ഞാൻ ഭാരതത്തെ സ്നേഹിച്ചു. ഇപ്പോൾ ഭാരതഭൂമിയിലെ പൊടിപോലും എനിക്കു പരിശുദ്ധമായിത്തോന്നുന്നു. അവിടത്തെകാറ്റു പോലും എനിക്കു പരിശുദ്ധമാണ്. അതെന്റെ പുണ്യഭൂമിയാണ്, പുണ്യതീർത്ഥമാണ്.' കല്ക്കത്തയിലെ പൗരന്മാരേ, എന്റെ സഹോദരന്മാരേ, എന്നോടു നിങ്ങൾ കാട്ടിയ ദയാവായ്പിന് എനിക്കുള്ള കൃതജ്ഞത പ്രകാശിപ്പിക്കുക സാധ്യമല്ല. ഒരുപക്ഷേ, നിങ്ങളോട് കൃതജ്ഞത കാട്ടുന്നത് അയുക്തമാവാം; കാരണം, നിങ്ങൾ എന്റെ സഹോദരന്മാരാണ്. നിങ്ങൾ സഹോദരന്റെ ചുമതല നിർവഹിക്കുകമാത്രമാണ് ചെയ്തത്; അതേ, ഒരു ഹിന്ദുസഹോദരന്റെ ചുമതല. അങ്ങനെയുള്ള കുടുംബബന്ധങ്ങളും ബന്ധുത്വങ്ങളും സ്നേഹവും നമ്മുടെ മാതൃഭൂമിയുടെ അതിരുകൾക്കു പുറത്തൊരിടത്തും ഇല്ലതന്ന.

മതമഹാസമ്മേളനം നിശ്ചയമായും വമ്പിച്ച ഒരേർപ്പാടുതന്നെയായിരുന്നു. ഈ നാട്ടിലെ പല പട്ടണങ്ങളിലുംവെച്ച്, ആ സമ്മേളനം സംഘടിപ്പിച്ച സജ്ജനങ്ങളോടു നാം കൃതജ്ഞത രേഖപ്പെടുത്തിയിട്ടുണ്ട്. അവർ നമ്മോടു കാട്ടിയ സൗജന്യത്തിനു നാം കാട്ടിയ കൃതജ്ഞത അവർ തികച്ചും അർഹിക്കയും ചെയ്തു. എങ്കിലും മതമഹാസമ്മേളനത്തിൻെറ ചരിത്രം അന്വയിച്ചു കേൾപ്പിക്കുവാൻ എന്നെ സദയം അനുവദിക്കുക. അവർക്കൊരു കുതിരയെ വേണ്ടിയിരുന്നു, കയറി ഓടിക്കാൻ. മതസമ്മേളനത്തെ അവിശ്വാസികളുടെ ഒരു പടയണിയാക്കിത്തീർക്കാൻ കച്ചകെട്ടിയ ആളുകൾ അവിടെയുണ്ടായിരുന്നു. എന്നാൽ വിധി വിപരീതമായി. അതങ്ങനെ ആകാതെയും വയ്യ. അവരിൽ ഏറിയകൂറും സൗജന്യശാലികളാണ്. എന്നാൽ നാം അവരോടു വേണ്ടത്ര കൃതജ്ഞത പ്രകടിപ്പിച്ചു കഴിഞ്ഞു.

വേറൊരു വശത്തുകൂടി പറഞ്ഞാൽ അമേരിക്കയിൽ എൻെറ ദൗത്യം മതമഹാസമ്മേളനത്തോടല്ലായിരുന്നു. അതു വശാൽ വന്നുകൂടിയെന്നേയുള്ളു. അതൊരു തുടക്കം, അവസരം, മാത്രം. അതിനുവേണ്ടി ആ സമ്മേളനാംഗങ്ങളോടു നമുക്കു വളരെ നന്ദിയുമുണ്ട്. എന്നാൽ യഥാർത്ഥത്തിൽ, അമേരിക്കരായ മഹാജനങ്ങളോടാണ്, സ്നേഹസമ്പന്നവും ഉദാരവും മഹത്തുമായ അമേരിക്കൻജനതയോടാണ്, നമുക്കു നന്ദി വേണ്ടത്. അവിടെയാണ് മറ്റെല്ലായിടത്തെക്കാളുമേറെ സൗഭ്രാത്രഭാവന വികസിച്ചിട്ടുള്ളത്. തീവണ്ടിയിൽവെച്ച് അഞ്ചു മിനിട്ടു നേരത്തേക്കു നിങ്ങളെ ഒരമേരിക്കൻ കണ്ടെത്തി; നിങ്ങൾ അയാളുടെ സുഹൃത്തായിക്കഴിഞ്ഞു; അടുത്തനിമിഷം അയാൾ നിങ്ങളെ സ്വഗൃഹത്തിലേക്ക് അതിഥിയായി ക്ഷണിക്കയും, തുടർന്ന് അവിടെയുള്ള തൻെറ ജീവിതകർമ്മങ്ങളെല്ലാം തുറന്നുകാട്ടുകയുമായി. ഇതാണ് അമേരിക്കൻ ജനതയുടെ സ്വഭാവം. നാം അത് അത്യന്തം അഭിനന്ദിക്കുന്നു. എന്നോട് അവർ കാട്ടിയ ദയാവായ്പ് അവർണ്ണ്യമാണ്. എന്നോടുണ്ടായ അവരുടെ അത്യന്തദയാപൂർണ്ണവും അദ്ഭുതകരവുമായ പെരുമാറ്റം വർണ്ണിച്ചു കേൾപ്പിക്കാൻ പല കൊല്ലങ്ങൾ വേണം. ഇതുപോലെതന്നെ, അറ്റ്ലാൻറിക്കിൻെറ മറുകരയിൽ പാർക്കുന്ന മറ്റേ ജനതയോടും നമുക്കു നന്ദി വേണം. ഇംഗ്ലീഷുകാരോട് എനിക്കുണ്ടായിരുന്നതിലേറെ വിദ്വേഷത്തോടുകൂടി ആരും ഇംഗ്ലീഷ്ഭൂമിയിൽ കാലുകുത്തിയിരിക്കില്ല. ഈ പ്രസംഗവേദിയിൽത്തന്നെ സന്നിഹിതരായ ഇംഗ്ലീഷ് സുഹൃത്തുക്കൾ ആ വസ്തുതയ്ക്കു സാക്ഷ്യം വഹിക്കും. എന്നാൽ ഞാൻ അവരുടെയിടയിൽ ഏറെയേറെ താമസിച്ച്, ഇംഗ്ലീഷ് ജീവിതമാകുന്ന യന്ത്രത്തിൻെറ തിരിപ്പുകൾ നോക്കിക്കണ്ടതോടുകൂടി, അവരുടെ ഹൃദയത്തുടിപ്പുകൾ എവിടെയെന്നു കാണാനിടയായി; അവരെ ഏറെയേറെ സ്നേഹിക്കുവാൻ കഴിഞ്ഞു. സഹോദരൻമാരേ, ഇവിടെ സന്നിഹിതരായ നിങ്ങളുടെ ഇടയിൽ എന്നേ

ക്കാൾ കൂടുതൽ ഇംഗ്ലീഷുകാരെ സ്നേഹിക്കുന്നവനായി ആരുമില്ല. അവിടെ നടക്കുന്നതെന്തെന്നു കണ്ടറിയണം. അവരോടു കൂടിക്കലരണം. എല്ലാ ദുരിതങ്ങളും കഷ്ടതകളും അജ്ഞാനമെന്ന ഒരേ കാരണത്തിൽനിന്നുണ്ടാകുന്നതായി നമ്മുടെ ദർശനം, ഭാരതീയദർശനമായ വേദാന്തം, സംക്ഷേപിച്ചിട്ടുള്ളതിൻവണ്ണം, നമ്മളും ഇംഗ്ലീഷുകാരും തമ്മിലുണ്ടാകുന്ന വൈഷമ്യങ്ങൾക്ക് മുഖ്യകാരണം അജ്ഞാനംതന്നെയാണ്. അവരെ നമുക്ക് അറിയാൻ വയ്യാ; അവർക്കു നമ്മെയും.

ദൗർഭാഗ്യമെന്നു പറയട്ടെ, പാശ്ചാത്യദൃഷ്ടിയിൽ ആദ്ധ്യാത്മികത - എന്തിന്, നൈതികതപോലും - ഐഹികമായ അഭ്യുദയത്തോട് സദാ ബന്ധപ്പെട്ടാണിരിക്കുന്നത്. ഇംഗ്ലീഷുകാരനോ മറ്റേതെങ്കിലും പാശ്ചാത്യനോ നമ്മുടെ മണ്ണിൽ കാലുകുത്തി, ദാരിദ്ര്യവും കഷ്ടതകളും നിറഞ്ഞ ഈ നാടു കാണുമ്പോൾ പെട്ടെന്നു തീർച്ചപ്പെടുത്തുകയായി, ഇവിടെ മതമോ നൈതികതപോലുമോ ഇല്ലെന്ന്. അയാളുടെ സ്വന്തം അനുഭവം ശരിയാണ്. യൂറോപ്പിൽ ശൈത്യപാരുഷ്യവും മറ്റുംകൊണ്ട്, ദാരിദ്ര്യവും പാപാചരണവും ഒത്താണ് പോകുക. പക്ഷേ ഭാരതത്തിലെ കഥ അതല്ല. ഭാരതത്തിലുള്ള എൻെറ അനുഭവത്തിൽ ഒരുവൻ കൂടുതൽ ദരിദ്രനാണെങ്കിൽ കൂടുതൽ ധാർമ്മികനുമായിരിക്കയാണ് പതിവ്. ഇതു മനസ്സിലാക്കാൻ കാലം കുറേ പിടിക്കും. ഭാരതീയജനതയുടെ ജീവിതരഹസ്യമായ ഈ വസ്തുത മനസ്സിലാക്കാൻ വേണ്ടത്ര ക്ഷമകാട്ടുന്ന വിദേശീയർ എത്രയുണ്ട്? ജനതയെ പഠിക്കുവാനും മനസ്സിലാക്കുവാനും വേണ്ടത്ര ക്ഷമയുള്ളവർ ചുരുക്കം. ഇവിടെ, ഇവിടെ മാത്രമാണ്, ദാരിദ്രത്തിനു കുറ്റമെന്നും പാപമെന്നും അർത്ഥം കല്പിക്കാത്ത ഒരേ ഒരു ജനതയുള്ളത്. ഇവിടെ ദാരിദ്ര്യത്തിനു കുറ്റമെന്നർത്ഥകല്പന ചെയ്യുന്നതിനു പകരം അതിനെ ദിവ്യമെന്നെണ്ണുകയാണ്. യാചകൻെറ വേഷം നാട്ടിലെ ഏറ്റവും പ്രമുഖരുടെ വേഷമായിരിക്കയുമാണ്. മറുവശത്ത്, പാശ്ചാത്യരുടെ സാമുദായിക സ്ഥാപനങ്ങളെ നാം ക്ഷമയോടെ പഠിക്കേണ്ടതുണ്ട്; അല്ലാതെ, അവയെപ്പറ്റി തലകാഞ്ഞുള്ള തീർപ്പുകളിലേക്കു പാഞ്ഞെത്തിക്കൂടാ. അവിടെ സ്ത്രീപുരുഷന്മാരുടെ സ്വതന്ത്രമായ പെരുമാറ്റം, വ്യത്യസ്തമായ കീഴ്‌വഴക്കങ്ങളും രീതികളും - ഇവയ്ക്കൊക്കെ അവയുടേതായ അർത്ഥമുണ്ട്, മഹനീയവശങ്ങളുണ്ട്; അവയൊക്കെ നിങ്ങൾ ക്ഷമയോടുകൂടി പഠിക്കണമെന്നുമാത്രം. അവരുടെ കീഴ്‌വഴക്കങ്ങളും രീതികളും നാം കടമെടുക്കണമെന്നല്ല എൻെറ വിവക്ഷ; നമ്മിൽനിന്ന് അവരും കടം വാങ്ങാൻ പോകുന്നെന്നല്ല. കാരണം, ഓരോ ജനതയുടെയും, രീതികളും കീഴ്‌വഴക്കങ്ങളും ശതകങ്ങളിലൂടെയുള്ള അവയുടെ ശാന്തമായ വളർച്ചയുടെ ഫലങ്ങളാണ്. അവയ്ക്കെല്ലാം പിമ്പിൽ ഗഹനമായ ഒരർത്ഥമുണ്ട്. അതിനാൽ നമ്മുടെ രീതികളെയും കീഴ്‌വഴക്കങ്ങളെയും അവരോ, അവരുടേതിനെ നമ്മളോ പരിഹസിക്കേണ്ടതില്ല.

ഈ സദസ്സിൽവെച്ച് ഒരു പ്രസ്താവനകൂടി ചെയ്യാൻ ഞാനാഗ്രഹിക്കുന്നു. അമേരിക്കയിൽച്ചെയ്ത ജോലിയെക്കാൾ കൂടുതൽ എനിക്കു തൃപ്തികരമായിട്ടുള്ളത് ഇംഗ്ലണ്ടിൽ ചെയ്തതാണ്. പ്രസരിപ്പും ചുണയും സ്ഥിരതയുമുള്ള ഇംഗ്ലീഷുകാരൻ, ഇങ്ങനെ പറയാൻ എന്നെ അനുവദിച്ചാൽ - അതേ, അയാളുടെ തലയോടിനു മറ്റുള്ളവരുടേതിനേക്കാൾ കട്ടി തെല്ലു കൂടും. ഒരാശയം അയാളുടെ മസ്തിഷ്കത്തിലെത്തിച്ചാൽ പിന്നതു വെളിയിൽ ചാടിപ്പോകയില്ല; ആ വംശത്തിൻെറ വമ്പിച്ച അനുഷ്ഠാനപരതയും വീര്യവും ആ ആശയത്തെ അങ്കുരിപ്പിച്ചു പെട്ടെന്നു ഫലവത്താക്കും. മറ്റൊരു രാജ്യത്തും അതങ്ങനെയല്ല; ആ വംശത്തിൻെറ വമ്പിച്ച അനുഷ്ഠാനപരതയും വീര്യവും മറ്റൊരിടത്തും കാണാനില്ല. അവർക്കു ഭാവന കുറയും, എന്നാൽ പ്രവൃത്തി കൂടും. ഇംഗ്ലീഷ്ഹൃദയത്തിൻെറ ഉറവിടം, മൗലികമായ ചാലനയന്ത്രം എന്തെന്ന് ആർക്കറിയാം? അവിടെ എത്രമാത്രം ഭാവനയാണ്, ഭാവങ്ങളാണുള്ളത്! വീരന്മാർ നിറഞ്ഞ ഒരു ജനതയാണത്; അവരാണ് യഥാർത്ഥക്ഷത്രിയന്മാർ. തനതു ഭാവങ്ങളെ മറയ്ക്കാനാണ് അവർ ശീലിക്കുന്നത്; തുറന്നു കാട്ടാനല്ല. ശൈശവംമുതൽ ആ നിലയിലെത്തത്തക്ക പരിശീലനമാണ് അവർക്കു കിട്ടുന്നത്. ചുരുക്കമായിട്ടേ ഭാവപ്രകാശനത്തിന്നൊരുങ്ങുന്ന ഒരു ഇംഗ്ലീഷുകാരനെ, ഒരു ഇംഗ്ലീഷുകാരിയെപ്പോലും, കാണാൻ പറ്റൂ. ഏറ്റവും ധീരനായ ബംഗാളിതന്നെ അനുകരിക്കാൻ നോക്കട്ടെ. അമ്പരന്നുപോകും; അമ്മട്ടിലുള്ള ജോലി ചെയ്യാനും കർത്തവ്യങ്ങൾ നിർവഹിക്കാനും ഒരുങ്ങുന്ന ഇംഗ്ലീഷുകാരികളെ ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ ധീരതയുടെ ഈ എടുപ്പുകളൊക്കെ ഉണ്ടായിട്ടും, പോരാളിയുടെ കവചത്തിനു പിമ്പിലുള്ള ഇംഗ്ലീഷ് ഹൃദയത്തിൽ ഭാവങ്ങളുടെ അഗാധമായ ഒരുറവിടമാണുള്ളത്. അവിടെയെത്താനുള്ള വഴി മനസ്സിലാക്കിയാൽ, അവിടെ ചെന്നെത്തിയാൽ, ഇംഗ്ലീഷുകാരനോടു വ്യക്തപരമായ സമ്പർക്കം പുലർത്താനും കൂടിക്കഴിയാനും നിങ്ങൾക്കു സാധിച്ചാൽ, അയാൾ ഹൃദയകവാടങ്ങൾ തുറക്കും; എന്നെന്നേക്കുമായി നിങ്ങളുടെ സുഹൃത്തും വിധേയനുമാകും. അതുകൊണ്ട്, എൻെറ അഭിപ്രായത്തിൽ, ഞാൻ ഇംഗ്ലണ്ടിൽച്ചെയ്ത ജോലിയാണ് മറ്റിടങ്ങളിലേതിനെ അപേക്ഷിച്ചു കൂടുതൽ തൃപ്തികരം. നാളെ ഞാൻ മരിച്ചാൽത്തന്നെ ഇംഗ്ലണ്ടിൽച്ചെയ്ത ജോലി നശിക്കില്ലെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു; അത് സദാ വളർന്നുതന്നെ വരും.

സഹോദരന്മാരേ, എൻെറ ഹൃദയത്തിലെ ഏറ്റവും നിഗൂഢമായ ഒരു തന്തുകൂടി നിങ്ങൾ സ്പർശിക്കയുണ്ടായി. എൻെറ ഗുരുവും സ്വാമിയും വീരനും ആദർശവും ജീവിതത്തിലെ ഈശ്വരനുമായ ശ്രീരാമകൃഷ്ണപരമഹംസരുടെ നാമഗ്രഹണമത്രേ അത്. ചിന്തകൊണ്ടോ വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ വല്ലതും എനിക്കു നിറവേറ്റാൻ കഴിഞ്ഞുട്ടുണ്ടെങ്കിൽ ലോകത്തിലെങ്ങാനുമുള്ള ഒരാളെ സഹായിക്കത്തക്ക ഒരു വാക്കെങ്കിലും

എപ്പോഴെങ്കിലും എൻെറ ചുണ്ടിൽനിന്നു വീണിട്ടുണ്ടെങ്കിൽ, ഞാനതു ഒരു തരത്തിലും അവകാശപ്പെടുന്നില്ല. അതദ്ദേഹത്തിൻേറതാണ്. എന്നാൽ എൻെറ ചുണ്ടിൽനിന്നു ശാപവചസ്സുകൾ പൊഴിഞ്ഞിട്ടുണ്ടെങ്കിൽ, വിദ്വേഷം പുറപ്പെട്ടിട്ടുണ്ടെങ്കിൽ, അതൊക്കെ എൻേറതുതന്നെ: അല്ലാതെ, അദ്ദേഹത്തിൻേറതല്ല. ദുർബ്ബലമായിരുന്നതെല്ലാം എൻേറത്; ജീവിതസന്ദായകവും ഉപോദ്ബലകവും ശുദ്ധവും ദിവ്യവുമായിട്ടുള്ളതൊക്കെ അദ്ദേഹത്തിൻെറ പ്രചോദനവും അദ്ദേഹത്തിൻെറ വചനങ്ങളും അദ്ദേഹംതന്നെയുമാണ്. അതേ, സുഹൃത്തുക്കളെ, ലോകം ഇനിയും ആ മനുഷ്യനെ അറിയേണ്ടതായിട്ടാണിരിക്കുന്നത്. ലോകചരിത്രത്തിൽ പ്രവാചകന്മാരെയും അവരുടെ ജീവിതങ്ങളെയും കുറിച്ചു നാം വായിക്കാറുണ്ട്. ശതകങ്ങളിലായി രൂപപ്പെടുന്ന ഗ്രന്ഥങ്ങളിലൂടെയും, ശിഷ്യരുടെ പ്രവൃത്തികളിലൂടെയുമാണ് അവർ നമ്മുടെയടുക്കൽ എത്തുന്നത്. പ്രാചീനപ്രവാചകന്മാരുടെ മഹനീയജീവിതങ്ങൾ ആയിരമായിരം സംവത്സരങ്ങളിലെ മിനുക്കുപണിയും കടച്ചിലുംകൊണ്ടു രൂപപ്പെട്ടിട്ടാണ് നമുക്കു കിട്ടുക. എങ്കിലും എൻെറ അഭിപ്രായത്തിൽ, അവരിലാരുടെ ജീവിതവും, എൻെറ കണ്ണുകൊണ്ട് കണ്ട ആ ജീവിതത്തോട് - ആരുടെ തണലിലാണോ ഞാൻ ജീവിച്ചത്, ആരുടെ ചേവടികൾ പണിഞ്ഞാണോ ഞാൻ സമസ്തവും പഠിച്ചത് - ആ ശ്രീരാമകൃഷ്ണപരമഹംസരുടെ ജീവിതത്തോട്, സമുജ്ജ്വലതയിൽ കിടപിടിക്കില്ല. അതേ, സുഹൃത്തുക്കളേ, സുപ്രസിദ്ധമായ ആ ഗീതാവചനം നിങ്ങൾക്കൊക്കെ അറിവുള്ളതാണല്ലോ:

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം.
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.

'ഹേ ഭാരത, ധർമ്മം തളരുമ്പോഴെല്ലാം, അധർമ്മം വളരുമ്പോഴെല്ലാം ഞാൻ ദേഹം കൈക്കൊള്ളുന്നു. ശിഷ്ടന്മാരെ രക്ഷിക്കാനും ദുഷ്ടന്മാരെ ശിക്ഷിക്കാനും ധർമ്മത്തെ ഭദ്രമാക്കാനും ഞാൻ യുഗം തോറും ജനനം വരിക്കുന്നു.'

ഇതോടൊപ്പം ഒരു സംഗതി കൂടി അറിയേണ്ടതുണ്ട്. അതുപോലൊരു വസ്തുത ഇന്നു നമ്മുടെ കൺമുമ്പിലുണ്ട്. ആദ്ധ്യാത്മികതയുടെ വമ്പിച്ച വേലിയേറ്റം ഉണ്ടാകുന്നതിനുമുമ്പ്, ചെറിയ തോതിലുള്ള ആവിഷ്കാരങ്ങൾ, ചുഴികളെന്നോണം, സമുദായത്തിലെവിടെയും കാണപ്പെടുന്നു. ആദ്യം അറിയപ്പെടാതെ, കാണപ്പെടാതെ, ഓർക്കപ്പെടാതെയാണ് ഇവയിൽപ്പെട്ട ഒന്ന് ആവിർഭവിക്കുക. ക്രമേണ അതു വളർന്നു, മറ്റു ചിറ്റുചുഴികളെയെല്ലാം വിഴുങ്ങി, ആത്മസാത്കരിച്ചു പെരുകുന്നു: വേലിയേറ്റത്തിലുള്ള ഒരു തിരപോലെ വളർന്നു, തടുക്കാനാവാത്ത ഊക്കോടുകൂടി, സമുദായത്തിൻെറമേൽ ചെന്നടിക്കയും ചെയ്യുന്നു. ഇതുപോലൊന്നാണ് നമ്മുടെ

മുമ്പിൽ സംഭവിച്ചുവരുന്നത്. കണ്ണുണ്ടെങ്കിൽ നിങ്ങൾക്കതു കാണാം. ഈ നാളിൻെറ ചിഹ്നങ്ങൾ കാണാത്തവൻ, കുരുടൻ, വെറും കുരുടൻ തന്നെയാണ്. അതേ, ദരിദ്രരായ ബ്രാഹ്മണദമ്പതികളുടെ മകനായി, നിങ്ങളിൽ മിക്കവർക്കും അജ്ഞാതമായ വിദൂരഗ്രാമത്തിൽ പിറന്ന ഈ ബാലനെ, ശതകങ്ങളായി അവിശ്വാസികളുടെ ആരാധനാക്രമത്തെ ഘോരഘോരം എതിർത്തുപോന്നവരുടെ നാടുകളിൽ ഇന്നു വാസ്തവത്തിൽ ആരാധിച്ചുവരുന്നു. ഇതാരുടെ ശക്തിയാണ്? എൻേറതോ നിങ്ങളുടേതോ ആണോ? ഇവിടെ രാമകൃഷ്ണപരമഹംസരായി ആവിഷ്കരിക്കപ്പെട്ട ആ ശക്തിതന്നെ ഇത്. എന്തുകൊണ്ടെന്നാൽ, നിങ്ങളും ഞാനും സിദ്ധന്മാരും പ്രവാചകരും, എന്തിന്, അവതാരങ്ങൾപോലും, വിശ്വമാസകലം ഒരു ശക്തിയുടെ ഏറെക്കുറെ വ്യക്തിഗതമായ, ഏറെക്കുറെ കേന്ദ്രീകൃതമായ ആവിഷ്കാരങ്ങളത്രേ. അളവറ്റ ഒരു ശക്തിയുടെ ആവിഷ്കാരമാണ് ഇവിടെ ഉണ്ടായിട്ടുള്ളത്. അതിൻെറ പ്രവർത്തനങ്ങളുടെ തുടക്കങ്ങൾമാത്രമാണ് നാം കാണുന്നത്. ഈ തലമുറ കടന്നുപോകുന്നതിനുമുമ്പ് ആ ശക്തിയുടെ കൂടുതൽ അദ്ഭുതമായ പ്രവർത്തനങ്ങളാണ് നിങ്ങൾ കാണാൻ പോകുന്നത്. ഭാരതത്തിൻെറ പുനർജന്മത്തിനുവേണ്ടി, പറ്റിയ സമയത്താണ് അതു വന്നുചേർന്നത്. നാം കൂടെക്കൂടെ മറക്കുന്നു, ആ ജീവശക്തി എല്ലായ്പോഴും ഭാരതത്തിൽ വ്യാപരിച്ചുകൊണ്ടിരിക്കണമെന്ന്.

ഏതു ജനതയ്ക്കുമുണ്ട് തൻേറതുമാത്രമായ ഒരു പ്രവർത്തനപദ്ധതി. ചിലർ രാഷ്ട്രീയത്തിലൂടെ പ്രവർത്തിക്കും; ചിലർ സാമൂഹ്യപരിഷ്കാരങ്ങളിലൂടെ; ചിലർ മറ്റു സരണികളിലൂടെയും. നമുക്കാണെങ്കിൽ മതത്തിൻെറ തറയിലേ ചരിക്കാൻ കഴിയൂ. ഇംഗ്ലീഷുകാർക്കു രാഷ്ട്രീയത്തിലൂടെയേ മതം മനസ്സിലാകൂ. അമേരിക്കന് ഒരുപക്ഷേ സാമൂഹ്യപരിഷ്കാരത്തിലൂടെയാവും മതം മനസ്സിലാകുക. ഹിന്ദുവിന്നു മതത്തിലൂടെ നല്കപ്പെടുമ്പോഴാണ് രാഷ്ട്രീയംപോലും മനസ്സിലാകുക. സമുദായശാസ്ത്രവും മതത്തിലൂടെ വരണം. സമസ്തവും മതത്തിലൂടെ വരണം. കാരണം, ഈ ജനതയുടെ ജീവിതസംഗീതത്തിൻെറ പ്രതിപാദ്യം മതമാണ്; മറ്റുള്ളതെല്ലാം അതിൻെറ രൂപാന്തരങ്ങളത്രേ. അതുതന്നെ അപകടത്തിലുമായിരുന്നു. നമ്മുടെ ജനതാജീവിതത്തിൻെറ ഉള്ളടക്കം മാറ്റാൻ നാം ഭാവിക്കയാണ് എന്നു തോന്നി. നമ്മുടെ അസ്തിത്വത്തിൻെറതന്നെ നട്ടെല്ലു മാറ്റിവെയ്ക്കാൻ തുടങ്ങുകയാണോ എന്നു തോന്നി; മതമാകുന്ന നട്ടെല്ലു മാറ്റി അതിൻെറ സ്ഥാനത്തു രാഷ്ട്രീയം വെയ്ക്കാൻ ശ്രമിക്കയാണോ എന്നു തോന്നി. നാമതിൽ വിജയിച്ചിരുന്നെങ്കിൽ, ഫലം സർവ്വനാശമായേനേ. എന്നാൽ അതങ്ങനെ വരേണ്ടതല്ലായിരുന്നു. അങ്ങനെ ഈ ശക്തി ആവിഷ്കരിക്കപ്പെട്ടു. മഹാനായ ഈ സിദ്ധനെ നിങ്ങൾ എങ്ങനെ മനസ്സിലാക്കാൻ പോകുന്നു എന്ന കാര്യം ഞാൻ അത്ര ശ്രദ്ധിക്കുന്നില്ല. അദ്ദേഹത്തെ എത്രമാത്രം നിങ്ങൾ ആദരിക്കുന്നു എന്ന സംഗതിയും അത്ര കാര്യമാക്കേണ്ട. എന്നാൽ പല

ശതകങ്ങളായി ഭാരതത്തിലുണ്ടായിട്ടില്ലാത്ത മട്ടിൽ, ഒരത്യദ്ഭുതശക്തിയുടെ ആവിർഭാവമാണ് ഇവിടെ നടന്നതെന്ന വസ്തുതയെ നേരിടാൻ നിങ്ങളെ ഞാൻ വെല്ലുവിളിക്കുന്നു. ഈ ശക്തിയെപ്പറ്റിയും, ഇതിലൂടെ ഭാരതത്തിന്റെ നവഭാവത്തിനും നന്മയ്ക്കും - മനുഷ്യരാശിയുടെയെല്ലാം നന്മയ്ക്കും - എന്താണ് ചെയ്തതെന്നതിനെപ്പറ്റിയും, പഠിക്കേണ്ടതു ഹിന്ദുക്കളെന്ന നിലയിൽ നിങ്ങളുടെ കടമയായിരിക്കുന്നു. അതേ, വിശ്വമതത്തെയും മതവിഭാഗങ്ങൾ തമ്മിൽ പുലർത്തേണ്ട സാഹോദര്യഭാവത്തെയും പറ്റിയുള്ള ആശയങ്ങൾ ലോകത്തെവിടെയെങ്കിലും ആവിഷ്കരിക്കപ്പെടുന്നതിനും പ്രതിപാദിക്കപ്പെടുന്നതിനും വളരെ മുമ്പേ, ഇവിടെ, ഈ പട്ടണത്തിന്റെ തൊട്ടുമുമ്പിൽ, സ്വജീവിതത്തെ വേണ്ടപോലുള്ള ഒരു മതമഹാസമ്മേളനമാക്കിത്തീർത്ത ഒരു മനുഷ്യൻ ജീവിച്ചുവന്നു.

നമ്മുടെ ശാസ്ത്രങ്ങളിലുള്ള ഏറ്റവും ഉത്കൃഷ്ടമായ ആദർശം നിർഗുണമാണ്. നാമെല്ലാം അതു സാക്ഷാത്കരിക്കുവാൻ പ്രാപ്തരായിരുന്നെങ്കിൽ എന്നു ഞാൻ ഈശ്വരനോട് പ്രാർത്ഥിച്ചുപോകുന്നു. പക്ഷേ, അതസാദ്ധ്യമാകയാൽ, ബഹുഭൂരിപക്ഷം പേർക്കും പുരുഷവിധമായ ഒരാദർശം കൂടിയേ തീരൂ എന്നതാണ് വസ്തുസ്ഥിതി. ജീവിതത്തിലെ മഹത്തായ ഈ ആദർശങ്ങളിലൊന്നിന്റെ കൊടിക്കീഴിൽ, ഉത്സാഹത്തികവോടുകൂടി, വന്നണിനിരക്കാതെ ഒരു ജനതയ്ക്കും ഉയരാനും വളരാനും പ്രവർത്തിക്കാനും വയ്യ. രാഷ്ട്രീയാദർശങ്ങൾക്കും സാമൂഹ്യാദർശങ്ങൾക്കും വാണിജ്യാദർശങ്ങൾക്കും ഇവയുടെ പ്രതിനിധികൾക്കും മറ്റും ഭാരതത്തിൽ ഒട്ടും കരുത്തുണ്ടാവില്ല. നമ്മുടെ മുമ്പിൽ വേണ്ടത് ആദ്ധ്യാത്മികാദർശങ്ങളാണ്. മഹത്തായ ആദ്ധ്യാത്മികനാമധേയങ്ങൾക്കു ചുറ്റും സോത്സാഹം പറ്റിക്കൂടാനാണ് നാം തിടുക്കപ്പെടുന്നത്. നമ്മുടെ വീരന്മാർ ആദ്ധ്യാത്മികസ്വഭാവമുള്ളവരാവണം. അത്തരമൊരു വീരനെയാണ് ശ്രീരാമകൃഷ്ണപരമഹംസരിൽ നമുക്കു കിട്ടിയിട്ടുള്ളത്. ഉയരാൻ കൊതിക്കുന്നെങ്കിൽ, ഞാനുറപ്പിച്ചുപറയുന്നു, ഈ പേരിന്റെ ചുറ്റുമായി ചൊടിയോടുകൂടി, നമ്മുടെ ജനത അണിനിരക്കണമെന്ന്. രാമകൃഷ്ണപരമഹംസരുടെ ജീവിതതത്ത്വങ്ങൾ പ്രചരിപ്പിക്കുന്നതു ഞാനോ നിങ്ങളോ മറ്റാരെങ്കിലുമോ ആയാലും തരക്കേടില്ല. പക്ഷേ അദ്ദേഹത്തെ ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നു. നമ്മുടെ വംശത്തിന്റെയും ജനതയുടെയും നന്മയ്ക്കുവേണ്ടി മഹത്തായ ഈ ജീവിതാദർശം എങ്ങനെ ഉപയോഗിക്കണമെന്നതിനെക്കുറിച്ചു നിങ്ങൾ ഇപ്പോൾ ഒരു തീരുമാനമെടുക്കണം. നമുക്ക് ഓർക്കേണ്ട ഒരു കാര്യം നാം എപ്പോഴെങ്കിലും കണ്ടിട്ടുള്ളതിൽവെച്ച് - ഞാൻ വ്യക്തമായി പറയട്ടെ - നാമെപ്പോഴെങ്കിലും കേട്ടിട്ടുള്ളതിൽ വെച്ച്, ഏറ്റവും പരിശുദ്ധമായിരുന്നു ആ ജീവിതമെന്നതത്രേ. നിങ്ങൾക്കു വായിച്ചറിയാവുന്നതോ പ്രതീക്ഷിക്കാവുന്നതോ ആയ ആത്മശക്തിപ്രകാശനങ്ങളിൽവെച്ച് ഏറ്റവും അദ്ഭുതകരമായിരുന്നു അത് എന്ന വസ്തുത നിങ്ങളുടെ മുമ്പിലിരിക്കയാണുതാനും.

അദ്ദേഹത്തിൻെറ നിര്യാണം കഴിഞ്ഞു പത്തുകൊല്ലത്തിനുള്ളിൽ ആ ശക്തി ഭൂഗോളത്തെ വലയം ചെയ്തു കഴിഞ്ഞു. ഈ വസ്തുത നിങ്ങളുടെ മുമ്പിലുണ്ട്. നമ്മുടെ വംശത്തിൻെറയും മതത്തിൻെറയും മേന്മയ്ക്കു വേണ്ടി മഹത്തായ ഈ ആദ്ധ്യാത്മികാദർശത്തെ ഒരു കടമയെന്ന നിലയിൽ ഞാൻ നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നു. അദ്ദേഹത്തെ നിങ്ങൾ എന്നിലൂടെ വിലയിരുത്തരുത്. ഞാൻ ദുർബ്ബലമായ ഒരുപകരണം മാത്രം. എന്നെ കണ്ടിട്ട് അദ്ദേഹത്തിൻെറ സ്വഭാവത്തെ മതിക്കാതിരിക്കണം. ഞാനോ അദ്ദേഹത്തിൻെറ മറ്റേതെങ്കിലും ശിഷ്യന്മാരോ നൂറുകണക്കിനു ജീവിതങ്ങൾ ചെലവഴിച്ചാലും പരമഹംസരുടെ യാഥാർത്ഥ്യത്തിൻെറ ഏറ്റവും ചെറിയ ഒരംശത്തോടുപോലും നീതികാട്ടാനാവാത്ത തരത്തിൽ, അത്ര മഹനീയമായിരുന്നു ആ ജീവിതം. സ്വയം തീർച്ചപ്പെടുത്തുക. നിങ്ങളുടെ ഹൃദയാന്തർഭാഗത്തുള്ള അക്ഷരമായ ആ സാക്ഷിചൈതന്യം, ആ രാമകൃഷ്ണപരമഹംസർതന്നെ, നമ്മുടെ ജനതയുടെ നന്മയ്ക്കും നാടിൻെറ സുസ്ഥിതിക്കും മനുഷ്യവർഗ്ഗത്തിൻെറ മേന്മയ്ക്കുംവേണ്ടി, നിങ്ങളുടെ ഹൃദയകവാടങ്ങളെ തുറക്കട്ടെ: നാം യത്നിച്ചാലും ഇല്ലെങ്കിലും, അവശ്യമുണ്ടാകേണ്ടുന്ന ആ വമ്പിച്ച മാറ്റത്തിനുവേണ്ടി പ്രവർത്തിക്കാൻ ആ ചൈതന്യം നിങ്ങളെ സത്യനിഷ്ഠരും കരുത്തരുമാക്കട്ടെ! ഭഗവാൻെറ പ്രവൃത്തികൾ നിങ്ങളെയോ എന്നെയോപോലുള്ളവരെയോ നോക്കിയിരിക്കയില്ല. നൂറുമായിരവും വേലക്കാരെ പൂഴിയിൽനിന്നുപോലും ഉളവാക്കാൻ അവിടേക്കു കഴിയും. ആ നേതൃത്വത്തിൽ പ്രവർത്തിക്കാൻ അനുവദിക്കപ്പെടുന്നതുതന്നെഒരുത്കർഷവും പദവിയുമാണ്.

ഇവിടെനിന്ന് ആ ആശയം പരക്കുന്നു. നിങ്ങൾ എനിക്കു ചൂണ്ടിക്കാട്ടിത്തന്നതുപോലെ, നമുക്കു ലോകം കീഴടക്കേണ്ടിയിരിക്കുന്നു. നമുക്കതു ചെയ്യണംതന്നെ! ഭാരതം ലോകത്തെ കീഴടക്കണം. അതിൽ കുറഞ്ഞതൊന്നുമല്ല എൻെറ ആദർശം. അതു വമ്പിച്ചൊരു കാര്യമാകാം. നിങ്ങളിൽപ്പലരെയും അതദ്ഭുതപ്പെടുത്തിയേക്കാം. പക്ഷേ അതാണ് സത്യം. ഒന്നുകിൽ നമുക്കു ലോകം കീഴടക്കണം; അല്ലെങ്കിൽ മരിക്കണം! മറ്റൊരു ഗതിയുമില്ല. ജീവിതത്തിൻെറ ലക്ഷണമേ വികാസമാണ്. നാം വെളിയിലേക്കു ചെല്ലണം. വികസിക്കണം, ജീവിതം പ്രകാശിപ്പിക്കണം; അല്ലെങ്കിൽ വഴുതി വീഴണം, അഴുകണം, തുലയണം. മറ്റു ഗതിയൊന്നുമില്ല. രണ്ടിലൊന്നു കൈക്കൊള്ളുക - ജീവിക്കയോ മരിക്കയോ ചെയ്യുക. നമ്മുടെ നാട്ടിലെ ക്ഷുദ്രമായ അസൂയകളെയും കലാപങ്ങളെയുംപറ്റി നമുക്കൊക്കെ അറിവുണ്ടല്ലോ. എന്നെ വിശ്വസിക്കൂ; എവിടെയും നില ഇതുതന്നെ. രാഷ്ട്രീയജീവിതമുള്ള മറ്റു ജനതകൾക്കു വിദേശനയങ്ങളുണ്ട്. വീട്ടിൽ വഴക്കു മൂക്കുമ്പോൾ അവർ വല്ല വൈദേശികരോടും കലഹിക്കാൻ തക്കം നോക്കുന്നു; അപ്പോൾ വീട്ടുവഴക്കുകൾ നിലയ്ക്കുന്നു. നമുക്ക് ഈ കലഹങ്ങളുണ്ട്; അവയ്ക്കു വിരാമമിടുന്ന വിദേശനയങ്ങളൊട്ടില്ലതാനും. നമ്മുടെ അനശ്വരമായ

വിദേശനയമിതാകണം - ലോകജനതകളുടെ ഇടയിൽ നമ്മുടെ ശാസ്ത്രങ്ങളിലെ തത്ത്വങ്ങൾ പ്രചരിപ്പിക്കുക. നിങ്ങളുടെ ഇടയിലുള്ള രാഷ്ട്രീയ മനഃസ്ഥിതിക്കാരോടും ചോദിക്കട്ടെ, ഒരു വംശമെന്ന നിലയിൽ ഇതു നമ്മെ ഏകീകരിക്കുമെന്നതിനു മറ്റു വല്ല തെളിവും നിങ്ങൾക്കു വേണമോ? ഈ സമ്മേളനംതന്നെ അതിന്നുള്ള പര്യാപ്തമായ തെളിവാണ്.

രണ്ടാമത്, സ്വാർത്ഥപരമായ ഈവക പരിഗണനകളല്ലാതെ, നിഃസ്വാർത്ഥവും ഉത്കൃഷ്ടവും ജീവത്തുമായ മാതൃകകൾ നമ്മുടെ പിന്നിൽ നിലകൊള്ളുന്നുണ്ട്. ഭാരതത്തിൻെറ കഷ്ടതയ്ക്കും അധഃപതനത്തിനുമുള്ള വമ്പിച്ചൊരു കാരണം, ഭാരതം സ്വയം ചുളുങ്ങി, മുത്തുച്ചിപ്പിപോലെ സ്വന്തം തോടിനുള്ളിലേക്കു വലിയുകയും, മനുഷ്യവർഗ്ഗത്തിൽപ്പെട്ട മറ്റു വംശക്കാർക്കു സ്വന്തമായ രത്നങ്ങളും സമ്പത്തുകളും കൊടുക്കാൻ വിസമ്മതിക്കയും ചെയ്തതാണ്. ആര്യവംശത്തിനു വെളിയിൽ അറിവിനു ദാഹിച്ച മറ്റു ജനതകൾക്ക് ജീവിതസന്ദായകമായ സത്യങ്ങൾ നല്കാൻ ഭാരതം വിസമ്മതിച്ചു. നാം വെളിയിലേക്ക് ഇറങ്ങിച്ചെന്നില്ല, മറ്റു ജനതകളുമായി ഒത്തുചേർന്നു ജീവിതാനുഭവങ്ങൾ തുലനം ചെയ്തു പഠിച്ചില്ല, ഇതാണ് നമ്മുടെ അധഃപതനത്തിനുണ്ടായ ഗുരുതരമായ ഒരേ ഒരു കാരണം. നിങ്ങൾക്കൊക്കെ അറിയാം ഭാരതത്തിൽ ഇന്നു കാണപ്പെടുന്ന ചെറിയ ചലനം, ജീവിതത്തിൻെറ അനക്കം, രാജാറാമ്മോഹൻറോയി സങ്കീർണ്ണതയുടെ ചുമരുകൾ തകർത്തു വെളിയിലേക്കു കടന്ന ആ ദിവസംമുതൽ തുടങ്ങിയതാണെന്ന്. ആ ദിവസത്തിനുശേഷം ഭാരതത്തിൽ ചരിത്രത്തിന് ഒരു തിരിവുതന്നെ സംഭവിച്ചു; അതിപ്പോൾ സത്വരം വളരുകയാണ്. കഴിഞ്ഞ കാലത്തു ചെറിയ നീർച്ചാലുകളാണ് നമുക്കുണ്ടായിരുന്നതെങ്കിൽ, വെള്ളപ്പൊക്കങ്ങളാണ് ഉണ്ടാകാൻ പോകുന്നത്; ആർക്കും അതു തടുക്കാവതല്ല. അതിനാൽ നാം വെളിയിലേക്കു കടക്കണം, ജീവിതത്തിൻെറ മർമ്മം, കൊടുക്കുകയും കൊള്ളുകയുമാണ്. നാം എപ്പോഴും കൊള്ളാനാണോ പോകുന്നത്? പാശ്ചാത്യരുടെ കാല്ക്കലിരുന്ന് എല്ലാം, മതംപോലും പഠിക്കാനാണോ നമ്മുടെ ഭാവം? യാന്ത്രികപരിപാടികൾ അവരിൽനിന്നു പഠിക്കാം: മറ്റു പലതും പഠിക്കാം. എന്നാൽ അവരെ നമുക്ക് വല്ലതും പഠിപ്പിക്കേണ്ടതുമുണ്ട്. അതു നമ്മുടെ മതമാണ്, നമ്മുടെ ആദ്ധ്യാത്മികത. പൂർണ്ണമായ ഒരു പരിഷ്കാരത്തിനു വേണ്ടുന്ന വിഭവങ്ങൾ ഭാരതത്തിൽ നിന്നു ലഭിക്കാൻ ലോകം കാത്തുനില്ക്കുന്നു. ലോകം കാത്തുനില്ക്കുന്നത് ഈ വംശത്തിൻെറ അദ്ഭുതമായ ആദ്ധ്യാത്മികസമ്പത്തുകൾക്കാണ്. അധഃപതനത്തിൻെറയും ദുരിതത്തിൻെറയുമായ ദശകങ്ങളിലൂടെ നമ്മുടെ ജനത ഈ സമ്പത്തുകളെ മുറുകെപ്പിടിച്ചിട്ടുണ്ട്. ഈ സമ്പത്തുകൾക്കാണ് ലോകം കാത്തുനില്ക്കുന്നത്. നമ്മുടെ പൂർവ്വികന്മാർ നേടിവെച്ച ഈ അദ്ഭുതസമ്പത്തുകളെച്ചൊല്ലി ഭാരതത്തിനു വെളിയിൽ എത്ര വിശപ്പും ദാഹവുമുണ്ടെന്ന് നമുക്കറിവില്ല. ഇവിടെ നാം വായടിക്കുന്നു: പരസ്പരം

കലഹിക്കുന്നു. പാവനമായതിനെപ്പറ്റിയൊക്കെ നമുക്കു പുച്ഛവും പരിഹാസവുമാണ്. ഇന്നിപ്പോൾ പാവനമായതിനെപ്പറ്റിയെല്ലാം പുച്ഛിക്കുന്നത് നമ്മുടെ ഈ ജനതയുടെ ഒരു ദുർവ്വാസനയായിരിക്കയാണ്. നമ്മുടെ ചുമരുകൾക്കു വെളിയിൽ നില്ക്കുന്ന ദശലക്ഷങ്ങളുടെ ഹൃദയവേദനകൾ നമുക്കു മനസ്സിലാകുന്നില്ല. നമ്മുടെ പൂർവ്വികന്മാർ ഭാരതഭൂമിയിൽ ഭദ്രമായി സൂക്ഷിച്ചിട്ടുള്ള ആ അമൃത് തെല്ലൊന്നാസ്വദിക്കാൻവേണ്ടി കൈനീട്ടുകയാണവർ. അതിനാൽ, നമുക്കു വെളിയിലേക്കു പോകേണ്ടിയിരിക്കുന്നു; നമുക്കു തരാൻ അവർക്കുള്ള വല്ലതിനും പകരം നമ്മുടെ ആദ്ധ്യാത്മികത കൊടുക്കേണ്ടിയിരിക്കുന്നു. ആത്മമണ്ഡലത്തിലെ അദ്ഭുതങ്ങൾക്കു പകരം ജഡലോകത്തിലെ അദ്ഭുതങ്ങൾ നമുക്കു കൈക്കൊള്ളാം. എപ്പോഴും പഠിച്ചാൽമാത്രം പോരാ; പഠിപ്പിക്കയും വേണം. സമത്വമില്ലാത്ത സൗഹാർദ്ദം സാദ്ധ്യമല്ല. ഒരു കൂട്ടർ സദാ പഠിപ്പിക്കയും മറ്റൊരു കൂട്ടർ കാല്ക്കലിരുന്നു പഠിക്കയും ചെയ്യുമ്പോൾ സമത്വം സാദ്ധ്യമല്ല. ഇംഗ്ലീഷുകാരനോടോ അമേരിക്കനോടോ സമത്വം നേടാൻ ആഗ്രഹിക്കുന്നെങ്കിൽ, പഠിക്കുവാനെന്നപോലെ പഠിപ്പിക്കുവാനും നിങ്ങൾ തയ്യാറാകണം. വരാനിരിക്കുന്ന ശതകങ്ങളിലൂടെ ലോകത്തെ പഠിപ്പിച്ചുകൊടുക്കാൻ നിങ്ങൾക്കു ധാരാളം വകയുണ്ട്. ഇതു ചെയ്തേ പറ്റൂ. നമ്മുടെ ചോരയ്ക്കുചൂടും ചുണയും വേണം. ബംഗാളികളായ നമുക്കു ഭാവനയുണ്ടെന്നാണ് വെയ്പ്; നമുക്കതുണ്ടെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. ധാരാളം ഭാവസമ്പത്തുള്ള മനുഷ്യരെന്ന നിലയിൽ, ഭാവനാപരരായ ഒരു വംശമെന്നനിലയിൽ, നാം പരിഹസിക്കപ്പെട്ടിട്ടുണ്ട്. എൻെറ സുഹൃത്തുക്കളേ, ബുദ്ധിശക്തി വലുതുതന്നെ എന്ന് ഞാൻ സമ്മതിക്കുന്നു! പക്ഷേ കുറച്ചു കുതികൾക്കകം അതു നിന്നുപോകും. ഹൃദയത്തിലൂടെ, ഹൃദയത്തിലൂടെമാത്രമാണ്, പ്രചോദനം വരുന്നത്. ഏറ്റവും ഉത്കൃഷ്ടമായ രഹസ്യങ്ങളിൽ ചെന്നെത്തുന്നത് ഭാവങ്ങളിലൂടെയാണ്. അതിനാൽ ഭാവസമ്പന്നനായ ബംഗാളിയാണ് ഈ ജോലി ചെയ്യേണ്ടത്. ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാന്നിബോധത! 'എഴുന്നേല്ക്കുക, ഉണരുക, ഇഷ്ടലക്ഷ്യത്തിലെത്തുന്നതുവരെ നില്ക്കാതിരിക്കുക.' കല്ക്കത്തയിലെ യുവജനങ്ങളേ, എഴുന്നേല്ക്കുക, ഉണരുക. ഈ കാലം അനുകൂലമാണ്. നമ്മുടെ മുമ്പിൽ തടസ്സങ്ങളെല്ലാം മാറിപ്പോകയാണ്. ധൈര്യപ്പെടൂ; ഭയം വെടിയൂ; നമ്മുടെ ശാസ്ത്രങ്ങളിലേ ഈശ്വരന്ന് 'അഭീഃ' എന്ന വിശേഷണം നല്കപ്പെട്ടിട്ടുള്ളു. നാം അഭീകരാകണം, ഭയരഹിതരാകണം. അപ്പോൾ നമ്മുടെ ജോലി നിർവഹിക്കപ്പെടും. എഴുന്നേല്ക്കുക, ഉണരുക. വമ്പിച്ച ഈ ത്യാഗം നിങ്ങളുടെ നാടിന്ന് ആവശ്യമാണ്. യുവാക്കന്മാരാണ് അതു ചെയ്യാൻ പോകുന്നത്. 'യുവാവ്, ഉത്സാഹി, ബലിഷ്ഠൻ, ഉറപ്പുള്ളവൻ, ബുദ്ധിമാൻ' - അവർക്കുള്ള ജോലിയാണിത് കല്ക്കത്തയിൽ അത്തരക്കാരായ ചെറുപ്പക്കാർ ലക്ഷക്കണക്കിനുണ്ടുതാനും. നിങ്ങൾ പറയുമ്പോലെ വല്ലതും ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ, കല്ക്കത്തത്തെരുവുകളിൽ കളിച്ചുവന്ന, കൊള്ളരുതാത്ത ആ പയ്യനായിരു

ന്നു ഞാൻ എന്നോർമ്മിക്കണം. എനിക്കത്രയും ചെയ്യാൻ കഴിഞ്ഞെങ്കിൽ, അതിലുമെത്രയധികം നിങ്ങൾക്കു ചെയ്യാം! എഴുന്നേല്ക്കുക, ഉണരുക; ലോകം നിങ്ങളെ മാടിവിളിക്കുന്നു. ഭാരതത്തിൻെറ മറ്റു പ്രദേശങ്ങളിൽ ബുദ്ധിയുണ്ട്, പണമുണ്ട്; ഉത്സാഹം എൻെറ ജന്മദേശത്തേ ഉള്ളു, അതു വെളിയിലേക്കു വരണം. അതിനാൽ കല്ക്കത്തയിലെ ചെറുപ്പക്കാരേ, ചോരയിൽ ചുണയോടുകൂടി എഴുനേല്ക്കുവിൻ; നിങ്ങൾ ദരിദ്രരെന്നോ മിത്രരഹിതരെന്നോ സ്വയം കരുതരുത്. അതേ പണം മനുഷ്യനെ ഉണ്ടാക്കുന്നത് ആരു കണ്ടിട്ടുണ്ട്? എപ്പോഴും മനുഷ്യനാണ് പണത്തെ ഉണ്ടാക്കുന്നത്. മനുഷ്യൻെറ വീര്യവും ഉത്സാഹപ്രഭാവവും വിശ്വാസ പ്രബലതയും കൊണ്ടാണ് ലോകം മുഴുവൻ രൂപപ്പെട്ടിട്ടുള്ളത്.

ഉപനിഷത്തുകളിൽവെച്ച് ഏറ്റവും മനോജ്ഞമായ കാഠകം പഠിച്ചവരായി നിങ്ങളുടെ ഇടയിലുള്ളവർ ഓർക്കും, വമ്പിച്ച ഒരു യാഗത്തിനൊരുങ്ങിയ രാജാവ് വിലപ്പെട്ട വസ്തുക്കൾക്കുപകരം വകയ്ക്കുകൊള്ളാത്ത പശുക്കളെയും കുതിരകളെയും ദക്ഷിണകൊടുക്കാൻ തുടങ്ങി. അപ്പോൾ പുത്രനായ നചികേതസ്സിൻെറ ഹൃദയത്തിൽ ശ്രദ്ധ പ്രവേശിച്ചു എന്ന് ആ ഗ്രന്ഥം പറയുന്നു. ശ്രദ്ധയെന്ന വാക്കു പരിഭാഷപ്പെടുത്താൻ ഞാൻ പുറപ്പെടുന്നില്ല. അതൊരു തെറ്റായിരിക്കും. ഏറ്റവും വിചാരഗംഭീരമായ ഒരു വാക്കാണത്; അതിനെയാശ്രയിച്ചാണ് പലതുമിരിക്കുന്നത്, അതു വ്യാപരിക്കുന്നതെങ്ങനെയെന്നു നമുക്കു കാണാം. ഉടനടി നചികേതസ്സ് സ്വയം പറയുകയാണ്: 'പലർക്കും ഞാൻ മുമ്പനാണ്; കുറച്ചുപേർക്കേ പിമ്പനാകൂ. ഒരിടത്തും ഞാൻ ഒടുവിലല്ല. എനിക്കും ചിലതൊക്കെ ചെയ്യാൻ കഴിയും.' ഈ ധൈര്യം വളർന്നു. ആ കുമാരൻ തൻെറ മനസ്സിൽ കാണുന്ന പ്രശ്നത്തിന്, മരണത്തെക്കുറിച്ചുള്ള പ്രശ്നത്തിന്, സമാധാനം കാണാൻ വെമ്പി. മരണത്തിൻെറ നിലയത്തിൽച്ചെന്നേ സമാധാനം കൈവരുമായിരുന്നുള്ളു. അവൻ അവിടെച്ചെന്നു. ധീരനായ നചികേതസ്സ് മൂന്നു നാൾ മരണത്തിൻെറ നിലയത്തിൽ കാത്തുനിന്നു. അവൻെറ ആഗ്രഹസിദ്ധി വന്ന രീതി നിങ്ങൾക്ക് അറിവുള്ളതാണല്ലോ. നമുക്ക് ആവശ്യം ഈ ശ്രദ്ധയാണ്. ദൗർഭാഗ്യവശാൽ, ഭാരതത്തിൽനിന്ന് അതു മിക്കവാറും തിരോഭവിച്ചിരിക്കയാണ്. അതുകൊണ്ടാണ് നാം നമ്മുടെ ഈ നിലയിൽ വന്നെത്തിയതും. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസത്തിനു കാരണവും ശ്രദ്ധയിലുള്ള ഈ വ്യത്യാസമല്ലാതെ മറ്റൊന്നുമല്ല. ഒരുവനെ മഹാനും മറ്റൊരുവനെ ദുർബ്ബലനും നീചനുമാക്കിത്തീർക്കുന്നത് ഈ ശ്രദ്ധയാണ്. എൻെറ ഗുരുനാഥൻ പറഞ്ഞിരുന്നു, സ്വയം ദുർബ്ബലനെന്നു നിനയ്ക്കുന്നവൻ ദുർബ്ബലനാകുമെന്ന്. അതു ശരിയാണ്. ഈ ശ്രദ്ധ നിങ്ങളിൽ പ്രവേശിക്കണം. പാശ്ചാത്യവംശ്യരുടെ ഇടയിൽ പ്രകടമായിക്കാണുന്ന ഭൗതികശക്തികളെല്ലാം ഈ ശ്രദ്ധയുടെ ഫലമാണ്. അവർ സ്വന്തം മാംസപേശികളിൽ വിശ്വാസമുള്ളവരാണ്. നിങ്ങളുടെ ആത്മാ

വിൽ നിങ്ങൾക്കു വിശ്വാസമുണ്ടെങ്കിൽ അതെത്ര കൂടുതൽ ഫലവത്താകണം! അനന്തമായ ആത്മാവിൽ അനന്തമായ ശക്തിയിൽ വിശ്വസിക്കുക. ഇവയെക്കുറിച്ചാണ് നിങ്ങളുടെ ഗ്രന്ഥങ്ങളും സിദ്ധന്മാരും ഐകമത്യത്തോടെ പ്രഖ്യാപിക്കുന്നത്. യാതൊന്നിനും നശിപ്പിക്കാനാവാത്ത ആത്മാവിലത്രേ അനന്തമായ ശക്തി കുടികൊള്ളുന്നത്. അതിനെ വെളിയിലേക്കാവാഹിച്ചാൽ മതി. മറ്റെല്ലാ ദർശനങ്ങൾക്കും ഭാരതത്തിലെ ദർശനത്തിനും തമ്മിലുള്ള വമ്പിച്ച ഭേദം ഇവിടെയാണ്. ദ്വൈതമോ വിശിഷ്ടാദ്വൈതമോ അദ്വൈതമോ ആകട്ടെ, അവയെല്ലാം, സമസ്തവും ആത്മാവിൽത്തന്നെയെന്നുറച്ചിരിക്കുന്നു. അതു വെളിയിലേക്കു വന്ന്, സ്വയം ആവിഷ്കരിക്കണമെന്നുമാത്രം. അതിനാൽ എനിക്കു വേണ്ടത് ഈ ശ്രദ്ധയാണ്. ഇവിടെയുള്ള നമുക്കൊക്കെ വേണ്ടതും ഇതുതന്നെ, നമ്മിൽത്തന്നെയുള്ള ഈ വിശ്വാസം. നിങ്ങളുടെ മുമ്പിലുള്ള മഹത്തായ പ്രവൃത്തിയും ഈ വിശ്വാസം നേടലാണ്. എല്ലാറ്റിനെയും പുച്ഛിക്കുക, ഗൗരവബോധത്തിൻെറ അറുതി - ഈ ജനതയുടെ രക്തത്തിലേക്ക് ഇഴഞ്ഞുകയറുന്ന ഈ ഭയങ്കര വ്യാധിയെ വിട്ടേ കളയുക. അതു കൈവെടിയുക; കരുത്തരാകുക; ഈ ശ്രദ്ധ നേടുക. മറ്റെല്ലാം പിന്നാലെ വന്നുകൊള്ളും.

ഞാൻ ഇനിയും ഒന്നും ചെയ്തുതീർന്നിട്ടില്ല. നിങ്ങളാണ് ആ പ്രവൃത്തി ചെയ്യേണ്ടത്. നാളെ ഞാൻ മരിച്ചാൽ ആ പ്രവൃത്തി മരിക്കില്ല. സാമാന്യജനത്തിൻെറ അണികളിൽനിന്ന് ആയിരമാളുകൾ മുന്നോട്ടു വരുമെന്നും, ആശാപൂർണ്ണമായ എൻെറ ഭാവന ചിത്രീകരിച്ചതിലും മെച്ചപ്പെട്ട മട്ടിൽ ആ പ്രവൃത്തി നിർവഹിക്കപ്പെടുമെന്നും ഞാൻ സർവ്വാത്മനാ വിശ്വസിക്കുന്നു. എൻെറ നാട്ടിലെനിക്കു വിശ്വാസമുണ്ട്; വിശിഷ്യ, നാട്ടിലെ യുവാക്കളിൽ. ചെറുപ്പക്കാരുടെ ചുമലുകളിൽ ഏറ്റിയിട്ടുള്ള കാര്യഭാരങ്ങളിൽവെച്ച് ഏറ്റവും കനത്തതാണ് ബംഗാളിയുവാക്കൾക്കു നിറവേറ്റാനുള്ളത്. ഏതാണ്ടു കഴിഞ്ഞ പത്തുകൊല്ലക്കാലമായി ഞാൻ ഭാരതം മുഴുവൻ സഞ്ചരിക്കുകയായിരുന്നു. ഭാരതത്തെ അതിനൊത്ത ആദ്ധ്യാത്മികപദത്തിലേക്കുയർത്താൻ പര്യാപ്തമായ ശക്തി ബംഗാളിലെ യുവജനങ്ങളിൽനിന്നുവരുമെന്നാണ് എൻെറ ദൃഢവിശ്വാസം. അതേ, ഭാവനിർഭരരായ, ചോരത്തിളപ്പുള്ള, ബംഗാളിയുവജനങ്ങളിൽനിന്നു വീരന്മാർ മുന്നോട്ടുവരും. അവർ ഭൂമിയുടെ ഒരറ്റത്തുനിന്ന് മറ്റേ അറ്റത്തേക്ക്, നമ്മുടെ പൂർവ്വികന്മാർ ആവിഷ്കരിച്ച അനശ്വരമായ ആദ്ധ്യാത്മികതത്ത്വങ്ങൾ പഠിപ്പിച്ചും പ്രചരിപ്പിച്ചും കൊണ്ട് പ്രയാണം ചെയ്യും. ഇതാണ് നിങ്ങളുടെ മുമ്പിലുള്ള മഹത്തായ കർത്തവ്യം. അതുകൊണ്ട് 'എഴുന്നേല്ക്കുക, ഉണരുക, ഇഷ്ടലക്ഷ്യത്തിലെത്തുംവരെ നില്ക്കാതിരിക്കുക' എന്നൊരിക്കൽക്കൂടി ഓർമ്മിപ്പിച്ചുകൊണ്ട് ഞാൻ ഉപസംഹരിക്കട്ടെ. പേടിക്കേണ്ട; മനുഷ്യചരിത്രത്തിലുടനീളം വൻതോതിലുള്ള ശക്തിയെല്ലാം പൊതുജനങ്ങൾക്കേ ആയിരുന്നിട്ടുള്ളൂ. അവരുടെ അണികളിൽനിന്നാണ് ഭൂമുഖത്തെ മഹത്തമരായ പ്രതിഭാശാലികൾ

വന്നിട്ടുള്ളത്. ചരിത്രത്തിനു സ്വയം ആവർത്തിക്കാനേ കഴിയൂ. ഒന്നും പേടിക്കേണ്ട. നിങ്ങൾ അദ്ഭുതകർമ്മം ചെയ്യും. പേടിപ്പെടുന്ന നിമിഷം നിങ്ങൾ ശൂന്യമാകും. ലോകത്തിലുള്ള ദുരിതത്തിൻെറ ഏറ്റവും വലിയ കാരണം പേടിയാണ്. അന്ധവിശ്വാസങ്ങളിൽവെച്ച് ഏറ്റവും വലുതും പേടിതന്നെ. നമ്മുടെ യാതനകളുടെ കാരണവും പേടിയാണ്. ഒരു ക്ഷണം കൊണ്ടു സ്വർഗ്ഗസുഖം നല്കുന്നതു പേടിയില്ലായ്മയാണ്. അതുകൊണ്ട് 'എഴുന്നേല്ക്കുക, ഉണരുക, ഇഷ്ടലക്ഷ്യത്തിലെത്തുംവരെ നില്ക്കാതിരിക്കുക!'

മാന്യരേ, നിങ്ങളിൽനിന്ന് എനിക്കു ലഭിച്ച ദയാവായ്പിന് ഒരിക്കൽക്കൂടി എൻെറ നന്ദി പ്രകാശിപ്പിക്കാൻ എന്നെ അനുവദിക്കുക. എൻെറ ആഗ്രഹം, ഏറ്റവും തീവ്രവും നിർവ്യാജവുമായ ആഗ്രഹം, ഏറ്റവും കുറഞ്ഞ തോതിലെങ്കിലും ലോകത്തിന് ഞാൻ ഉപകരിക്കണമെന്നാണ്; വിശേഷിച്ചും എൻെറ നാട്ടിനും നാട്ടാർക്കുമുപകരിക്കണമെന്നാണ്.

## ഭാരതത്തിലെ സിദ്ധന്മാർ

ഭാരതത്തിലെ സിദ്ധന്മാരെക്കുറിച്ചു പറയുമ്പോൾ, ചരിത്രരേഖകളില്ലാത്ത ഒരു കാലഘട്ടത്തിലേക്ക് - ഏതു കാലത്തിൻെറ ഇരുളിൽനിന്നു രഹസ്യങ്ങൾ വെളിപ്പെടുത്താൻ ഐതിഹ്യം വ്യർത്ഥമായി ശ്രമിക്കുന്നുവോ ആ ഭൂതകാലത്തിലേക്ക് - എൻെറ മനസ്സുപോകുന്നു. ഭാരതത്തിലെ സിദ്ധന്മാർ മിക്കവാറും അസംഖ്യേയരാണ്. ഹിന്ദുജനത, ആയിരമായിരം കൊല്ലങ്ങളായി, സിദ്ധന്മാരെ ഉളവാക്കുകയല്ലാതെ മറ്റെന്താണ് ചെയ്തുപോന്നത്? അതുകൊണ്ട്, ഏറ്റവും സമുജ്ജ്വലരായ യുഗപ്രവർത്തകരിൽ ചുരുക്കം ചിലരുടെ ജീവിതങ്ങളെടുത്തു നിങ്ങളുടെ മുമ്പിൽ സമർപ്പിക്കാം - എന്നുവെച്ചാൽ, ഞാൻ അവരെക്കുറിച്ചു നടത്തിയിട്ടുള്ള പഠനങ്ങൾ.

ആദ്യമായി നമ്മുടെ മതഗ്രന്ഥങ്ങളെക്കുറിച്ച് ചില കാര്യങ്ങൾ അറിയേണ്ടതുണ്ട്. അവയിൽ സത്യത്തിൻേറതായ രണ്ടാദർശങ്ങളാണുള്ളത്. ഒന്ന്, നാം അനശ്വരമെന്നു പറയുന്നതാണ്; മറ്റേത് അത്രതന്നെ പ്രാമാണികമല്ലെങ്കിലും അതാതു പരിതസ്ഥിതികളിലും സമയങ്ങളിലും സ്ഥലങ്ങളിലും ബലത്തിൽ വരുന്നതും; ആത്മാവിൻെറയും ഈശ്വരൻെറയും സ്വഭാവത്തെ പരമാർശിക്കുന്ന നിത്യസംബന്ധങ്ങൾ, ആത്മാക്കളും ഈശ്വരനും തമ്മിലുള്ള സംബന്ധങ്ങൾ - ഇവയെ ഉൾക്കൊള്ളുന്നവയാണ് ശ്രുതിയെന്നും വേദങ്ങളെന്നുമുള്ള ഗ്രന്ഥങ്ങൾ. മനു, യാജ്ഞവല്ക്യൻ തുടങ്ങിയവരുടെ ഗ്രന്ഥങ്ങളിലും, പുരാണങ്ങൾ മുതൽ തന്ത്രങ്ങൾ വരെയുള്ള ഗ്രന്ഥങ്ങളിലും ഉൾപ്പെടുത്തി, അടുത്ത കിടയിൽപ്പെട്ട, സത്യങ്ങളെയാണ് നാം സ്മൃതികളെന്നു പറയുന്നത്. ഈ രണ്ടാംകിടയിൽപ്പെട്ട, ഗ്രന്ഥങ്ങളും ഉപദേശങ്ങളും ശ്രുതികൾക്കധീനമാണ്. ശ്രുതികളിലുള്ള വല്ല തത്ത്വങ്ങളെയും ഇവയിലൊന്നു നിഷേധിച്ചാൽ, ശ്രുതിയാണ് പ്രാബല്യത്തിൽ വരേണ്ടത്. ഇതാണ് നിയമം. ഇതിലടങ്ങിയ ആശയമിതാണ് - മനുഷ്യൻെറ ഭാഗധേയത്തിൻെറയും ലക്ഷ്യത്തിൻെറയും ചട്ടക്കൂടു പൂർണ്ണമായി വേദങ്ങളിൽ രൂപപ്പെട്ടിട്ടുണ്ട്; വിശദാംശങ്ങൾ സ്മൃതികളിലും പുരാണങ്ങളിലും വ്യാകരിക്കാൻ വിട്ടിരിക്കയാണ്. സാമാന്യവിധികളെസ്സംബന്ധിച്ചിടത്തോളം ശ്രുതികൾ പര്യാപ്തങ്ങളാണ്. ആദ്ധ്യാത്മികജീവിതത്തെപ്പറ്റി കൂടുതൽ പറയാനാവില്ല; കൂടുതലറിയാനും വയ്യ. വേണ്ടതെല്ലാം അറിയപ്പെട്ടിരിക്കുന്നു. ആത്മാവിനെ പൂർണ്ണതയിലേക്കു നയിക്കാൻവേണ്ട ഉപദേശങ്ങളെല്ലാം ശ്രുതികളിൽ പര്യാപ്തമാണ്. വിശദാംശങ്ങൾമാത്രം ബാക്കിയുണ്ട്; ഇവ അതാതു കാലഘട്ടങ്ങളിൽ സ്മൃതികളിൽ വരുന്നു.

മറ്റൊരു സവിശേഷത, ശ്രുതികളിലെ സത്യങ്ങൾ ആവിഷ്കരിച്ചവരായി

പല സിദ്ധൻമാരുണ്ട്. അവരിൽ ഏറെപ്പേരും പുരുഷൻമാരാണ്; കുറേപ്പേർ സ്ത്രീകളും. അവരുടെ വ്യക്തിത്വത്തെപ്പറ്റി, പിറന്ന നാൾ തുടങ്ങിയവയെപ്പറ്റി, ഒന്നുമൊട്ടും അറിവായിട്ടില്ല. പക്ഷേ അവരുടെ ഉത്തമചിന്തകൾ, ഒന്നാംകിട കണ്ടുപിടുത്തങ്ങൾ, ശ്രുതികളിൽ സുരക്ഷിതമായിട്ടുണ്ട്. ഈ വേദങ്ങളാണ് നമ്മുടെ നാട്ടിലെ വിശുദ്ധസാഹിത്യം. മറിച്ച്, സ്മൃതികളിൽ വ്യക്തികൾ കൂടുതൽ തെളിഞ്ഞിട്ടുണ്ട്. ഞെട്ടിച്ചുകളയുന്നവർ, അതിമാനുഷപ്രമാണ ന്മാർ, വൻതോതിലുള്ളവർ, മനസ്സിൽ ആഞ്ഞുപതിയുന്നവർ, ലോകം പിടിച്ചുകുലുക്കുന്നവർ - അവർ ആദ്യമായി നമ്മുടെ മുമ്പിൽ നില്ക്കുന്നെന്നു തോന്നും. അവരുടെ മഹത്ത്വം അവരുടെ ഉപദേശങ്ങളെത്തന്നെയും ചിലപ്പോൾ കവിയുന്നു.

ഈ സവിശേഷത നാം മനസ്സിലാക്കേണ്ടതാണ്; നമ്മുടെ മതം നിർദ്ദേശിക്കുന്നത് നിർഗുണനും സഗുണനുമായ ഈശ്വരനെയാണ്. നിർഗുണതത്ത്വങ്ങൾ എത്ര വേണമെങ്കിലും അതുപദേശിക്കുന്നു; കൂടാതെ, എത്രയെങ്കിലും സഗുണത്വവും. പക്ഷേ നമ്മുടെ മതത്തിൻെറ തനി ഉറവിടം ശ്രുതികളാണ്, വേദങ്ങൾ; ഇവ തികച്ചും നിർഗുണങ്ങളുമാണ്. സ്മൃതികളിലും പുരാണങ്ങളിലുമാണ് സഗുണൻമാരെല്ലാം വരുന്നത്. വൻകിട അവതാരങ്ങൾ, ഈശ്വരൻെറ മൂർത്തീഭാവങ്ങൾ, ദീർഘദർശികൾ മുതലായവർ. മറ്റൊന്നു കൂടി ധരിക്കണം: നമ്മുടെ മതമൊഴിച്ച് മറ്റു ലോകമതങ്ങളെല്ലാം സഗുണനായ ഒരു സ്ഥാപകൻെറയോ സ്ഥാപകരുടെയോ ജീവിതത്തെയോ ജീവിതങ്ങളെയോ ആശ്രയിച്ചാണ് നിലകൊള്ളുന്നത്. യേശുക്രിസ്തുവിൻെറ ജീവിതത്തിന്മേലാണ് ക്രിസ്തുമതം പടുത്തിട്ടുള്ളത്; മുഹമ്മദുമതം മുഹമ്മദിൻെറ ജീവിതത്തിന്മേൽ; ബുദ്ധമതം ബുദ്ധജീവിതത്തിന്മേൽ; ജൈനമതം ജിനൻമാരുടെ ജീവിതങ്ങളിന്മേൽ; ഇങ്ങനെ മറ്റെല്ലാം. ഈ മതങ്ങളിലെല്ലാം, മഹാപുരുഷൻമാരെക്കുറിച്ചുള്ള ചരിത്രപരമായ തെളിവുകളെപ്പറ്റി ഒട്ടേറെ കലഹമുണ്ടെന്നും സ്വാഭാവികമായി വന്നു കൂടുന്നു. പഴയ കാലത്തുണ്ടായിരുന്ന ഈ ആളുകളുടെ അസ്തിത്വത്തെപ്പറ്റിയുള്ള ചരിത്രരേഖകൾക്കു വല്ലപ്പോഴും കോട്ടം തട്ടിയാൽ മതസൗധംതന്നെ തകർന്നുവീണു ചിതറുകയായി. ഈ ദുർവിധിയിൽനിന്നു നാം രക്ഷപ്പെട്ടതിൻെറ കാരണം, വ്യക്തികളിലല്ല, തത്ത്വങ്ങളിലാണ് നമ്മുടെ മതം അധിഷ്ഠിതമായിട്ടുള്ളതെന്നതത്രേ. നിങ്ങൾ നിങ്ങളുടെ മതമനുസരിക്കുന്നത്, ആ മതം ഒരു സിദ്ധൻെറയോ അവതാരപുരുഷൻെറപോലുമോ പ്രാമാണ്യത്തിലൂടെ പുലർന്നു വന്നതുകൊണ്ടല്ല. വേദങ്ങൾക്കു പ്രാമാണ്യം നല്കുന്നതു കൃഷ്ണനല്ല; മറിച്ചു വേദങ്ങളാണ് കൃഷ്ണന്നുപോലും പ്രാമാണ്യമരുളുന്നത്. ഉണ്ടായ വേദപ്രവക്താക്കളിൽവെച്ച് അഗ്രഗണ്യൻ എന്നതത്രേ കൃഷ്ണൻെറ മഹിമ. ഇതു തന്നെയാണ് മറ്റവതാരങ്ങളുടെയും കഥ. നമ്മുടെ സിദ്ധൻമാരുടെയൊക്കെ കഥയിതാണ്. മനുഷ്യൻെറ പരിപൂർണ്ണതയ്ക്കും സ്വാതന്ത്ര്യപ്രാപ്തിക്കും വേണ്ടതെല്ലാം വേദങ്ങളിലുണ്ടെന്നതാണ് നമ്മുടെ ഒന്നാമത്തെ സിദ്ധാന്തം.

പുത്തനായൊന്നും നിങ്ങൾക്കു കാണാനാവില്ല. ജ്ഞാനത്തിൻെറയെല്ലാം ലക്ഷ്യമായ ആ തികഞ്ഞ ഏകത്വത്തിന്നപ്പുറം നിങ്ങൾക്കു പോകാൻ കഴിയില്ല. വേദങ്ങൾ നേരത്തെതന്നെ ഇവിടെ എത്തിക്കഴിഞ്ഞു. ഐക്യത്തിന്നപ്പുറം പോകുക അസാദ്ധ്യവുമാണ്. 'തത്ത്വമസി' കണ്ടെത്തിയപ്പോൾ മതനിഷ്ഠമായ അറിവിൻെറ തികവിലെത്തിക്കഴിഞ്ഞു. ഇതു വേദങ്ങളിലുള്ളതാണുതാനും. പിന്നെ ആളുകൾക്കു വേണ്ടത്, അതാതു കാലത്തിനും ദേശത്തിനുമൊപ്പിച്ച്, പരിതഃസ്ഥിതിക്കും ചുറ്റുപാടിനുമനുഗുണമായ, നേതൃത്വമാണ്. പഴയ പഴയ ആ വഴിയിലൂടെ ആളുകളെ നയിക്കേണ്ടിയിരുന്നു. ഇതിനാണ് ഈ വൻകിട ഗുരുക്കന്മാർ, വലിയ സിദ്ധന്മാർ വന്നത്. ഇതിന്നുള്ള ഏറ്റവും സ്പഷ്ടമായ തെളിവ് ഗീതയിലെ സുപ്രസിദ്ധമായ കൃഷ്ണൻെറ അരുളപ്പാടാണ്: 'ധർമ്മത്തിനു വാട്ടവും അധർമ്മത്തിനു കേറ്റവും വരുമ്പോൾ നല്ലവരെ രക്ഷിക്കാൻ ഞാൻ ജന്മമെടുക്കുന്നു; അധർമ്മത്തെയെല്ലാം നശിപ്പിക്കാൻ യുഗംതോറും ഞാൻ വരുന്നു.' ഇതാണ് ഭാരതത്തിൽ നിലവിലുള്ള ആശയം.

എന്താണ് വന്നുകൂടുന്നത്? തനതായ അടിസ്ഥാനത്തിൽ നിലയുറപ്പിച്ചിട്ടുള്ള ഈ അനശ്വരസിദ്ധാന്തങ്ങൾ ഇവിടെയുണ്ടെന്ന്. ഇവ നിലനില്ക്കുന്നത് യുക്തിവിചാരത്തെ ആശ്രയിച്ചുപോലുമല്ല; അത്രപോലും ആശ്രയിക്കുന്നില്ല, സിദ്ധന്മാരുടെയും അവതാരപുരുഷന്മാരുടെയും പ്രാമാണ്യത്തെ - അവർ എത്ര സമുന്നതന്മാരോ സമുജ്ജ്വലന്മാരോ ആയാലും. ഭാരതത്തിലെ സ്ഥിതിവിശേഷം ഇതാകകൊണ്ടു വേദാന്തമൊന്നിനുമാത്രമേ വിശ്വമതമാകാൻ കഴിവുള്ളു എന്ന നമ്മുടെ അവകാശവാദവും ചൂണ്ടിക്കാട്ടേണ്ടതുണ്ട്. ഇപ്പോഴേ നിലവിലുള്ള വിശ്വമതം അതാണ്; കാരണം, അതു പ്രചരിപ്പിക്കുന്നത് സിദ്ധാന്തങ്ങളെയാണ്, വ്യക്തികളെയല്ല. മനുഷ്യരാശിയിൽപ്പെട്ട വംശങ്ങൾക്കെല്ലാംകൂടി ഏതെങ്കിലുമൊരു വ്യക്തിയുടെമേൽ പടുത്ത മതം മാതൃകയാക്കുക സാദ്ധ്യമല്ല. നമ്മുടെ നാട്ടിൽ വളരെയേറെ മഹത്തുക്കൾ ഉണ്ടായിട്ടുള്ളതായി കാണാം. ഒരു ചെറുപട്ടണത്തിൽപ്പോലും ഭിന്നമനഃസ്ഥിതിക്കാർ മാതൃകകളാക്കുന്നതു പലരെയാണ്. ഒരു വ്യക്തിയെ - അതു മുഹമ്മദോ ബുദ്ധനോ ക്രിസ്തുവോ ആകട്ടെ - ലോകത്തിനാകമാനം ഒരേ ഒരു മാതൃകയായി സ്വീകരിക്കുന്നതെങ്ങനെ? സദാചാരം, ധർമ്മശാസ്ത്രം, ആദ്ധ്യാത്മികത, മതം - ഇവയൊക്കെ ആ ഒരു വ്യക്തിയുടെ പിൻബലത്തിൽ മാത്രം സത്യമായി വരുന്നതെങ്ങനെ? വേദാന്തമതത്തിനു വ്യക്തിനിഷ്ഠമായ അത്തരം പ്രാമാണ്യം ആവശ്യമില്ല. അതിൻെറ പിൻബലം മനുഷ്യൻെറ അനശ്വരസ്വഭാവമാണ്. അതിൻെറ ധർമ്മശാസ്ത്രം, എന്നും നിലവിലുള്ള, ചിരസിദ്ധമായ, ഇനി സാധിക്കേണ്ടതല്ലാത്ത, മനുഷ്യൻെറ ശാശ്വതമായ ആദ്ധ്യാത്മികൈക്യത്തിൽ അടിയുറച്ചതാണ്. പക്ഷേ, മനുഷ്യരിൽ ബഹുഭൂരിപക്ഷത്തിനും ഒരു വ്യക്തി ആവശ്യമാണെന്നതിനെക്കുറിച്ച് അതിപ്രാചീനമായ കാലംമുതൽ നമ്മുടെ സിദ്ധന്മാർ

ബോധവാന്മാരായിരുന്നു. പുരുഷവിധനായ ഒരീശ്വരൻ, ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊന്നിൽ, അവർക്കു കൂടിയേ തീരൂ. പുരുഷവിധനായ ഒരീശ്വരൻെറ ഉണ്മ നിഷേധിച്ച സാക്ഷാൽ ബുദ്ധൻ മരിച്ച് അമ്പതു കൊല്ലം തികയുന്നതിനുമുമ്പ് അദ്ദേഹത്തിൻെറ ശിഷ്യന്മാർ അദ്ദേഹത്തെത്തന്നെ പുരുഷവിധനായ ഒരീശ്വരനാക്കുകയാണുണ്ടായത്. പുരുഷവിധനായ ഈശ്വരൻ വേണ്ടതുതന്നെ. അതേസമയം നമുക്കറിയാം, അങ്ങനെ ഒരീശ്വരനെപ്പറ്റി വൃഥാ സംഭാവനകൾ നടത്തുന്നതിനെക്കാൾ ഭേദം, ഈ ലോകത്തിൽ നമ്മുടെയിടയിൽത്തന്നെ കൂടെക്കൂടെ ജീവിച്ചും വ്യാപരിച്ചും വരുന്ന ജീവദ്ദേവതകളെ കൈക്കൊള്ളുകയാണെന്ന്. കേവലം ഉത്പ്രേക്ഷിക്കപ്പെടുന്ന, എന്നുവെച്ചാൽ നമുക്ക് ഈശ്വരനെപ്പറ്റി സങ്കല്പിക്കാവുന്ന, ഏതാശയത്തെയും അപേക്ഷിച്ച് ഇവർ കൂടുതൽ ആരാധനാർഹരാണ്. സംഭാവനകളിൽ രൂപപ്പെടുന്ന ഈശ്വരനാകട്ടെ നൂറിനു തൊണ്ണൂറ്റൊമ്പതും മനുഷ്യൻെറ ആരാധനയ്ക്കു യോഗ്യനുമാവില്ല. നിങ്ങൾക്കോ എനിക്കോ ഈശ്വരനെക്കുറിച്ചുണ്ടാകാവുന്ന ഏതാശയത്തെക്കാളും കൂടുതൽ മഹത്ത്വം ശ്രീകൃഷ്ണനന്നുണ്ട്. നിങ്ങൾക്കോ എനിക്കോ സങ്കല്പിക്കാവുന്ന ആദർശത്തെക്കാൾ വളരെ വലിയ ഒരാശയമാണ്, കൂടുതൽ ജീവത്തും മൂർത്തിമത്തുമായ ആശയമാണ്, ബുദ്ധൻ. അതിനാൽ സങ്കല്പിതദേവതകളെപ്പോലും പുറംതള്ളിക്കൊണ്ട് ഇവർ എല്ലായ്പോഴും മനുഷ്യരാശിയുടെ ആരാധന കൈയടക്കിയിട്ടുണ്ട്.

ഇതു നമ്മുടെ സിദ്ധന്മാർക്കറിയാം. അതിനാൽ അത്തരത്തിലുള്ള മഹത്തുക്കളെ, അവതാരങ്ങളെ, ആരാധിക്കുവാനുള്ള വഴി അവർ ഭാരതത്തിലെ ജനതയ്ക്കായി തുറന്നിട്ടു. പോരാ, ആ അവതാരങ്ങളിൽവെച്ച് ഏറ്റവും സമുന്നതൻ കുറേക്കൂടി മുന്നോട്ടുപോകുന്നു: 'വെളിയിലുള്ള മനുഷ്യൻ എവിടെയെങ്കിലും അസാമാന്യമായ ആദ്ധ്യാത്മികശക്തി പ്രകാശിപ്പിച്ചാൽ അവിടെ ഞാനുണ്ടെന്ന് അറിഞ്ഞുകൊള്ളുക; എന്നിൽനിന്നാണ് ആ പ്രകാശമുണ്ടാകുന്നത്.' ലോകത്തിൽ ഏതു നാട്ടിലെയും അവതാരങ്ങളെ ആരാധിക്കുവാൻ ഹിന്ദുക്കൾക്കു വഴിതെളിയിക്കുകയാണ് ഇതു ചെയ്യുന്നത്. ഏതു നാട്ടിലെ ഏതു സിദ്ധനെയും ഭക്തനെയും ഹിന്ദുവിന്നാരാധിക്കാം. വസ്തുസ്ഥിതിയും അതുതന്നെ. പലപ്പോഴും നാം ക്രിസ്ത്യാനികളുടെ പള്ളികളിലും, വളരെയേറെത്തവണ മുസ്ലീംദേവാലയങ്ങളിലും ചെന്ന് ആരാധന നടത്താറുണ്ട്. ഇതു നല്ലതുമാണ്. എന്തുകൊണ്ടല്ല? ഞാൻ പറഞ്ഞതുപോലെ, വിശ്വമതമാണ് നമ്മുടേത്. ആദർശങ്ങളെയെല്ലാം ഉൾക്കൊള്ളത്തക്കവണ്ണം അതു വ്യാപകവും വിശാലവുമാണ്. ലോകത്തിൽ ഇന്നു നിലവിലുള്ള മതാദർശങ്ങളെയെല്ലാം (ഇതിൽ) ഉടനടി ഉൾപ്പെടുത്താം; അതുപോലെ ഭാവിയിലുദിച്ചേക്കാവുന്ന എല്ലാ ആദർശങ്ങളെയും സംഗ്രഹിക്കുവാൻ, വേദാന്തമതത്തിൻെറ അനന്തമായ ബാഹുവലയം കൊണ്ടാശ്ലേഷിക്കുവാൻ, നമുക്കു ക്ഷമയോടെ കാത്തിരിക്കയും ചെയ്യാം.

സാമാന്യമായിപ്പറഞ്ഞാൽ, ഇതാണ് വൻകിട സിദ്ധന്മാരെ, അവതാരങ്ങളെ, പറ്റിയുള്ള നമ്മുടെ നിലപാട്. രണ്ടാംകിടയിലുള്ളവരുമുണ്ട്. വേദങ്ങളിൽ ഋഷിശബ്ദം കൂടെക്കൂടെ പ്രയോഗിച്ചുകാണുന്നു. ഇന്നിപ്പോൾ ഇതു പ്രചുരപ്രചാരമാർജ്ജിച്ചിട്ടുള്ള ഒരു വാക്കാണ്. ഋഷിയാണ് കനമുള്ള പ്രമാണം. ഈ ആശയം നാം മനസ്സിലാക്കേണ്ടതുണ്ട്. ഋഷിയുടെ നിർവ്വചനം മന്ത്രദ്രഷ്ടാവ്, ആശയത്തെ കാണുന്നവൻ, എന്നാണ് മതത്തിനു തെളിവെന്ത്? വളരെ പ്രാചീനകാലത്തുതന്നെ ഈ ചോദ്യമുണ്ടായി. ഇന്ദ്രിയങ്ങൾ തെളിവല്ലെന്നായിരുന്നു പ്രഖ്യാപനം. യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ - 'യാതൊന്നിൽനിന്ന് വാക്കുകൾ ചിന്തയോടൊത്തു ലക്ഷ്യത്തിലെത്താതെ മടങ്ങുന്നുവോ,' ന തത്ര ചക്ഷുർഗ്ഗച്ഛതി ന വാഗ് ഗച്ഛതി നോ മനഃ - 'കണ്ണവിടെ ചെന്നെത്തുന്നില്ല, വാക്കും മനസ്സുമെത്തുന്നില്ല.' യുഗങ്ങളായുള്ള പ്രഖ്യാപനമാണിത്. ആത്മാവിൻെറയും ഈശ്വരൻെറയും സത്തയെക്കുറിച്ചും അനന്തജീവിതത്തെക്കുറിച്ചും മനുഷ്യലക്ഷ്യത്തെക്കുറിച്ചുമൊക്കെ ചോദ്യങ്ങൾക്ക് ഒരുത്തരവും ബാഹ്യപ്രകൃതിക്കു തരാനില്ല, ഈ മനസ്സു മാറിക്കൊണ്ടേയിരിക്കയാണ്, സദാ ഒഴുകിക്കൊണ്ടിരിക്കയാണ്. ഇതു പരിമിതമാണ്, പൊളിഞ്ഞു നുറുങ്ങിയിരിക്കയാണ്. അപരിമിതവും കൂടസ്ഥവും അഖണ്ഡവും അവിഭാജ്യവും അക്ഷരവുമായ ഒന്നിനെപ്പറ്റി പ്രകൃതിയെങ്ങനെ പറയും? ഒരിക്കലും അതിന്നതു സാദ്ധ്യമല്ല. മൂഢവും മൃതവുമായ ജഡത്തിൽനിന്ന് ഉത്തരം തേടാൻ മനുഷ്യരാശി യതിച്ചിട്ടുള്ളപ്പോഴെല്ലാം എത്ര ദുരന്തമായിരുന്നു ഫലമെന്നു ചരിത്രം കാട്ടിത്തരുന്നു. അപ്പോൾ വേദങ്ങൾ പ്രഖ്യാപിക്കുന്ന അറിവ് എങ്ങനെ ഉണ്ടാകുന്നു? ഋഷിയാകുന്നതുകൊണ്ടേ ആ അറിവുണ്ടാകൂ. ഇന്ദ്രിയങ്ങളിലല്ല ആ അറിവു കുടികൊള്ളുന്നത്. പക്ഷേ ഇന്ദ്രിയങ്ങളാണോ മനുഷ്യസർവ്വസ്വം? നമ്മുടെ ജീവിതത്തിൽപ്പോലും, ഇവിടെയുള്ള നാമോരോരുത്തൻെറയും ജീവിതത്തിൽ - ഒരുപക്ഷേ നമുക്കു പ്രിയപ്പെട്ട വല്ലവരും മരിക്കുമ്പോഴാകാം - ശാന്തിവേളകൾ ഉണ്ടാകാറുണ്ട്; ഒന്നുകിൽ നാം ഒന്നു കിടുങ്ങുമ്പോൾ, അല്ലെങ്കിൽ അതിരറ്റ ഒരനുഗൃഹീതത കൈവരുമ്പോഴാകാം. മറ്റു പല അവസരങ്ങളിലും മനസ്സ് ശാന്തമാകുംപോലെ തോന്നാറുണ്ട്. താത്കാലികമായി അതിൻെറ സ്വഭാവം അനുഭവപ്പെടുന്നു. മനസ്സിനും വാക്കുകൾക്കും ചെന്നെത്താനാവാത്ത ആ അപരിമിതത്വം നമുക്കു വെളിവാകുന്നു. സാമാന്യജീവിതത്തിൽ ഇതു സംഭവിക്കാറുണ്ട്. പക്ഷേ ഇത് ഉത്കൃഷ്ടമാക്കണം, അഭ്യസിക്കണം, അന്യൂനമാക്കണം. പല യുഗങ്ങൾക്കുമുമ്പ്, ഇന്ദ്രിയങ്ങൾ, ബോധംപോലും, ആത്മാവിനെ ബന്ധിക്കയോ അതിന്നതിരിടുകയോ ചെയ്യുന്നില്ലെന്നു മനുഷ്യർ കണ്ടുപിടിച്ചു. ആദിയും അറുതിയുമറ്റ ഒരു ചങ്ങലയുടെ കണ്ണികളിലൊന്നുമാത്രമാണ് ബോധമെന്നു നാം മനസ്സിലാക്കണം. സത്തയ്ക്കും ബോധത്തിനും താദാത്മ്യമില്ല; മറിച്ച് സത്തയുടെ ഒരംശമാണ് ബോധം. ബോധത്തിനും അപ്പുറത്താണ്

ധീരന്മാർ തിരക്കുന്നത്. ബോധത്തെ ഇന്ദ്രിയങ്ങൾ പരിമിതമാക്കുന്നു. ആദ്ധ്യാത്മികലോകത്തിലെ സത്യങ്ങളിൽ ചെന്നെത്താൻ മനുഷ്യർ അതിനപ്പുറം, ഇന്ദ്രിയങ്ങൾക്കപ്പുറം, പോകണം. ഇന്ദ്രിയങ്ങളുടെ അതിർത്തികൾക്കപ്പുറം പോകുന്നതിൽ വിജയം വരിച്ചിട്ടുള്ള മനുഷ്യർ ഇന്നുമുണ്ട്. ഇവരത്രേ ഋഷികളെന്നറിയപ്പെടുന്നവർ. കാരണം, ഇവർ ആദ്ധ്യാത്മിക സത്യങ്ങളെ മുഖത്തോടു മുഖം കാണുന്നു.

അപ്പോൾ വേദങ്ങൾക്കുള്ള തെളിവ് എൻെറ മുമ്പിലുള്ള ഈ മേശയ്ക്കുള്ള തെളിവുതന്നെ - പ്രത്യക്ഷം, നേരിട്ടുള്ള കാഴ്ച. ഇതു ഞാൻ ഇന്ദ്രിയങ്ങളിലൂടെ കാണുന്നു; ആദ്ധ്യാത്മികസത്യങ്ങളും മനുഷ്യാത്മാവിൻെറ ബോധാതീതമായ ഒരവസ്ഥയിൽ നാം കാണുകയാണ്. കാലമോ ദേശമോ ലിംഗമോ ജാതിയോ ഈ ഋഷിത്വത്തെ പരിമിതമാക്കില്ല. സിദ്ധന്മാരുടെ പരമ്പരയിൽപ്പെട്ടവരുടെ - അവർ ആര്യരോ അനാര്യരോ മ്ലേച്ഛർ പോലുമോ ആകട്ടെ - സമാനധർമ്മമാണ് ഋഷിത്വമെന്നു വാത്സ്യായനൻ ധീരമായി പ്രഖ്യാപിക്കുന്നുണ്ട്. വേദങ്ങളിലെ സിദ്ധത്വം (ഋഷിത്വം) ഇതാണ്. ഭാരതത്തിൻെറ ഈ മതാദർശം നാം സദാ സ്മരിക്കണം. എൻെറ ആഗ്രഹം ലോകത്തിലെ മറ്റു ജനതകളും ഇതു പഠിക്കയും ഓർക്കുകയും ചെയ്യണമെന്നാണ്. അങ്ങനെ ചെയ്താൽ യുദ്ധവും കലഹവും കുറയും. പുസ്തകങ്ങളിലും വാദസരണികളിലും കടുംസിദ്ധാന്തങ്ങളിലും ജല്പനങ്ങളിലും യുക്തിവാദങ്ങളിൽപ്പോലുമല്ല മതമിരിക്കുന്നത്. ആയിരുപ്പും ആയിത്തീരലുമാണ് മതം. അതേ, സുഹൃത്തുക്കളേ, നിങ്ങളോരോരുത്തനും ഋഷിയാകുംവരെ ആദ്ധ്യാത്മികമായ വസ്തുതകളെ നേരിടുംവരെ മതജീവിതം നിങ്ങൾക്കാരംഭിച്ചിട്ടില്ല; ബോധാതീതാവസ്ഥ തുറന്നു കിട്ടുംവരെ മതം വെറും ജല്പനംമാത്രം, വെറും തയ്യാറെടുക്കൽമാത്രം. കടമെടുത്തതോ കടക്കാരനിൽനിന്നു കടമെടുത്തതോ ആയ കാര്യങ്ങൾ പറയുകയാണ് നിങ്ങൾ. ബുദ്ധൻ കുറേ ബ്രാഹ്മണരുമായി ചർച്ചചെയ്തപ്പോൾ നടത്തിയ മനോജ്ഞമായ നിരീക്ഷണം പ്രകൃതത്തിൽ സംഗതമാണ്, ബ്രഹ്മത്തിൻെറ സ്വഭാവം ചർച്ച ചെയ്തുകൊണ്ടാണ് ആ ബ്രാഹ്മണർ വന്നത്. മഹാനായ ആ സിദ്ധൻ ചോദിച്ചു: 'നിങ്ങൾ ബ്രഹ്മത്തെ കണ്ടിട്ടുണ്ടോ?' 'ഇല്ല', എന്നു ബ്രാഹ്മണർ പറഞ്ഞു. 'നിങ്ങളുടെ അച്ഛൻ കണ്ടിട്ടുണ്ടോ?' 'ഇല്ല, അദ്ദേഹവും കണ്ടിട്ടില്ല.' 'നിങ്ങളുടെ മുത്തച്ഛൻ കണ്ടിരിക്കുമോ?' 'അദ്ദേഹവും കണ്ടിരിക്കുമെന്നു തോന്നുന്നില്ല.' 'സ്നേഹിതാ, നിങ്ങളുടെ അച്ഛനും മുത്തച്ഛനും കണ്ടിട്ടില്ലാത്ത ഒന്നിനെക്കുറിച്ചു വാദിക്കയും അന്യോന്യം തോല്പിക്കാൻ ശ്രമിക്കയും ചെയ്യുന്നതെങ്ങനെ?' ഇതാണ് ലോകരെല്ലാം ചെയ്യുന്നത്. വേദാന്തഭാഷയിൽ പറയാം: 'കണക്കറ്റ വാചാലതകൊണ്ടല്ല, വമ്പിച്ച മേധാശക്തികൊണ്ടുപോലുമല്ല, അതേ, വേദ പഠനംകൊണ്ടുമല്ല ഈ ആത്മാവിലെത്തിച്ചേരുക.' വൈദിക ഭാഷയുപയോഗിച്ച്, ലോകജനതകളോടെല്ലാമായി, നമുക്ക് പറയാം: 'നിങ്ങളുടെ പോരാട്ടങ്ങളും കലഹങ്ങളും വ്യർത്ഥം. ഏതീശ്വരനെപ്പറ്റി പ്രസംഗി

ക്കാനാണോ നിങ്ങൾ തിടുക്കപ്പെടുന്നത് അവിടുത്തെ നിങ്ങൾ കണ്ടിട്ടുണ്ടോ? കണ്ടിട്ടില്ലെങ്കിൽ നിങ്ങളുടെ പ്രസംഗം വ്യർത്ഥം. നിങ്ങൾ പറയുന്നതെന്തെന്നു നിങ്ങൾക്കുതന്നെ തീർച്ചയില്ല. ഈശ്വരനെ കണ്ടവരാണെങ്കിൽ നിങ്ങൾ കലഹിക്കില്ല. നിങ്ങളുടെ മുഖം സമുജ്ജ്വലമാകും.' പ്രാചീനനായ ഒരു ഋഷി ബ്രഹ്മത്തെ അറിയാൻ സ്വപുത്രനെ പറഞ്ഞയച്ച ഒരു കഥയുണ്ട് ഉപനിഷത്തിൽ. മകൻ മടങ്ങിവന്നു. അപ്പോൾ അച്ഛൻ ചോദിച്ചു: 'എന്താണ് നീ പഠിച്ചത്?' പല ശാസ്ത്രങ്ങളും പഠിച്ചെന്നു മകൻ മറുപടി പറഞ്ഞു. അപ്പോൾ അച്ഛൻ പറഞ്ഞു: 'ഇതൊന്നുമായില്ല, വീണ്ടും പോകുക.' മകൻ വീണ്ടും പോയി. മടങ്ങിയെത്തിയപ്പോൾ അച്ഛൻ അതേ ചോദ്യം ചോദിച്ചു: ഉത്തരവും പഴയപടി. ഒരിക്കൽകൂടി മകനു പോകേണ്ടിവന്നു. തിരിച്ചുവന്നപ്പോൾ അയാളുടെ മുഖം ആകപ്പാടെ തിളങ്ങുന്നു. അപ്പോൾ അച്ഛൻ എണീറ്റുഘോഷിച്ചു; 'അതേ, ഇന്നു കുഞ്ഞേ, നിന്റെ മുഖം ബ്രഹ്മജ്ഞന്റെ മുഖംപോലെ തിളങ്ങുന്നു.' ഈശ്വരനെ അറിഞ്ഞാൽ നിങ്ങളുടെ മുഖം മാറും; സ്വരം മാറും; ആകെപ്പാടെയുള്ള വടിവുതന്നെ മാറും. മനുഷ്യരാശിക്കു നിങ്ങൾ ഒരനുഗ്രഹമാകും. ഋഷിയെ എതിർക്കാൻ ആർക്കും കരുത്തുണ്ടാവില്ല. ഇതാണ് നമ്മുടെ മതാദർശമായ ഋഷിത്വം. ശേഷമുള്ളതെല്ലാം - വാഗ്വാദങ്ങളും യുക്തിവിചാരങ്ങളും ദർശനങ്ങളും ദ്വൈതവാദങ്ങളും അദ്വൈതങ്ങളും, അതേ, വേദങ്ങൾപോലും - പ്രാരംഭച്ചടങ്ങുകൾ മാത്രം, രണ്ടാം കിടയിൽപ്പെട്ടവ. ഒന്നാമത്തേതാണ് പ്രധാനം. വേദങ്ങൾ, വ്യാകരണം, ജ്യോതിഷം തുടങ്ങിയവയെല്ലാം രണ്ടാംകിട (അപാരവിദ്യ). അക്ഷരത്തെ സാക്ഷാത്കരിക്കാൻ ഉതകുന്നതത്രേ പരാവിദ്യ. സാക്ഷാത്കരിച്ചവരാണ് വേദത്തിൽ കാണുന്ന സിദ്ധന്മാർ, ഋഷിമാർ. ഒരു മാതൃകയുടെ, വർഗ്ഗത്തിന്റെ, പേരാണ് ഋഷിയെന്നത് എന്നു നമുക്കു മനസ്സിലാക്കാം. യഥാർത്ഥ ഹിന്ദുക്കൾ എന്ന നിലയ്ക്കു നാമോരോരുത്തനും ജീവിതത്തിന്റെ ഒരു ഘട്ടത്തിൽ ഋഷിയാകുമെന്നത്രേ പ്രതീക്ഷ. അങ്ങനെയാവുകയാണ് ഹിന്ദുവിന്റെ മോക്ഷം. സിദ്ധാന്തങ്ങളിലുള്ള വിശ്വാസമല്ല, ആയിരം ക്ഷേത്രങ്ങളിൽ പോകലല്ല, ലോകത്തിലുള്ള നദികളിലെല്ലാം കുളിക്കലുമല്ല, മന്ത്രദ്രഷ്ടാവായ ഋഷിയാകലത്രേ സ്വാതന്ത്ര്യവും മോക്ഷവും.

പില്ക്കാലങ്ങളിൽ ലോകപ്രകമ്പകരായ മഹാസിദ്ധന്മാരും മഹാന്മാരായ അവതാരപുരുഷന്മാരും ഉണ്ടായിട്ടുണ്ട്. അവരുടെ സംഖ്യ വലുതാണ്. ഭാഗവതമനുസരിച്ച് അവതാരങ്ങൾ അനന്തമാണ്. ഭാരതത്തിൽ ഏറ്റവുമധികം ആരാധിക്കപ്പെടുന്നതു രാമനും കൃഷ്ണനുമാണ്. വീരയുഗങ്ങളിലെ പ്രാചീനമായ ആരാദ്ധ്യമൂർത്തിയാണ് രാമൻ; ഉടൽപൂണ്ട സത്യവും ധർമ്മവും. മാതൃകാപുത്രൻ, മാതൃകാ ഭർത്താവ്, മാതൃകാപിതാവ്, എല്ലാറ്റിനും മേലേ മാതൃകാരാജാവ്. ഇങ്ങനെയാണ് രാമനെ വാല്മീകിമഹർഷി നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നത്. രാമചരിതം ആലേഖനം ചെയ്യാൻ

മഹാകവി പ്രയോഗിച്ച വാക്കുകളെക്കാൾ കൂടുതൽ പരിശുദ്ധിയും അർത്ഥ നിഷ്ഠയും സൗന്ദര്യവുമുള്ള വാക്കുകൾ ഉണ്ടാവുക വയ്യ. സീതയെക്കുറിച്ച് എന്തു പറയട്ടെ! പോയ കാലങ്ങളിൽ ലോകത്തിലുണ്ടായ സാഹിത്യം മുഴുവൻ പരീക്ഷിക്കുക - വരുംകാലങ്ങളിൽ ലോകത്തിലുണ്ടാകുന്ന സാഹിത്യവും പരീക്ഷിക്കാം എന്നുകൂടി ഞാൻ ഉറപ്പിച്ചുതീർത്തുപറയുന്നു - എന്നാലും മറ്റൊരു സീതയെ കണ്ടുകിട്ടില്ല. സീത നിസ്തുലയാണ്. എന്നെന്നേക്കുമായി അന്നു ചിത്രീകരിക്കപ്പെട്ടതാണ് ആ സ്വഭാവം! പലരാമന്മാരും ഉണ്ടായിരുന്നിരിക്കാം, എന്നാൽ സീത ഒന്നേ ഉണ്ടായിട്ടുള്ളു. നേരായ ഭാരതീയ വനിതാദർശമാണ് സീത. സീതയുടെ ആ ഒരു ജീവിതത്തിൽ നിന്നാണ് തികവുറ്റ ഭാരതീയ വനിതാദർശങ്ങളെല്ലാം രൂപപ്പെട്ടിട്ടുള്ളത്. ഈ അനേകായിരം സംവത്സരക്കാലമെല്ലാം ആര്യാവർത്തത്തിലെ എല്ലാ പുരുഷന്മാരുടെയും സ്ത്രീകളുടെയും ശിശുക്കളുടെയും ആരാധനയെ സാധികാരം ആർജ്ജിച്ചുകൊണ്ട് സീത ഇതാ ഇവിടെ നിലകൊള്ളുന്നു. എക്കാലവും സീത അവിടെത്തന്നെയുണ്ടാവും, മഹനീയയായ ഈ സീത; കേവലപരിശുദ്ധിയെക്കാളും പരിശുദ്ധയായ സീത; ക്ഷമാമൂർത്തി, കരുണാമൂർത്തി! കഷ്ടതകൾ നിറഞ്ഞ ആ ജീവിതം പരാതിപ്പെടാതെ സഹിച്ച സീത, നിത്യചാരിത്രവതിയും നിത്യശുദ്ധയുമായ പത്നി, സാമാന്യജനങ്ങളുടെ ആദർശം, ദേവന്മാരുടെ ആദർശം, ആ മഹതി, സീത നമ്മുടെ ജനതയുടെ അധിദേവതയായി എന്നും നിലകൊള്ളണം. സീതയെക്കുറിച്ചു നമുക്ക് ഓരോരുത്തർക്കുമുള്ള അറിവോർത്താൽ ആ സ്വഭാവം വളരെയൊന്നും ചിത്രീകരിക്കേണ്ടതില്ല. നമ്മുടെ പുരാണങ്ങളെല്ലാം മാഞ്ഞുപോയേക്കാം; നമ്മുടെ വേദങ്ങൾപോലും പോയ്മറഞ്ഞെന്നു വരാം. നമ്മുടെ സംസ്കൃതഭാഷതന്നെ എന്നെന്നേക്കുമായി തിരോഭവിച്ചേയ്ക്കാം. എന്നാൽ ഇവിടെ അഞ്ചു ഹിന്ദുക്കൾ ഏറ്റവും വികൃതമായ വെറും ദേശീയഭാഷയെങ്കിലും സംസാരിച്ചുകൊണ്ടു ജീവിച്ചിരിക്കുന്നിടത്തോളം കാലം, സീതാചരിതം അവിടെയുണ്ടായിരിക്കും: എൻെറ ഈ വാക്കുകൾ ശ്രദ്ധിച്ചുകൊള്ളുക. ഹിന്ദുജാതിയുടെ മർമ്മാംശങ്ങളിൽ ഉൾപ്പുക്കിരിക്കയാണ് സീത; ഹിന്ദുവായ ഓരോ പുരുഷൻെറയും സ്ത്രീയുടെയും രക്തത്തിൽ കലർന്നിരിക്കയാണ്. നാമെല്ലാം സീതയുടെ സന്താനങ്ങളാണ്. നമ്മുടെ സ്ത്രീകളെ ആധുനികരാക്കാനുള്ള യത്നങ്ങൾ അവരെ ആ സീതാദർശത്തിൽനിന്നകറ്റുന്നപക്ഷം ഉടനടി പരാജയമടയുന്നതായി ഓരോ ദിവസവും നാം കാണുന്നു. ഭാരതത്തിലെ സ്ത്രീകൾ സീതയുടെ കാലടികൾ തുടർന്നു വളരണം, വികസിക്കണം, വഴി അതൊന്നേയുള്ളു.

അടുത്തതു പല രൂപത്തിലും ആരാധിക്കപ്പെട്ടുവരുന്ന ആ ഭഗവാനാണ്. പുരുഷന്മാരുടെയും സ്ത്രീകളുടെയും ഇഷ്ടാദർശം; കുഞ്ഞുങ്ങൾക്കും പ്രായം തികഞ്ഞവർക്കും ആദർശഭൂതൻ. ആരെ ഭാഗവതകർത്താവ് അവതാരമെന്നു വിളിച്ചുമാത്രം തൃപ്തിപ്പെട്ടില്ലയോ അദ്ദേഹത്തെക്കുറിച്ചാ

ണ് ഞാൻ പറയുന്നത്. ഭാഗവതകാരൻ പറയുന്നു: 'മറ്റവതാരങ്ങൾ ഭഗവാൻെറ അംശങ്ങൾമാത്രം; കൃഷ്ണനാകട്ടെ ഭഗവാൻതന്നെയാണ്.' അവിടുത്തെ സ്വഭാവത്തിൻെറ ബഹുമുഖത്വമോർത്തു നാം വിസ്മയിക്കുമ്പോൾ ഈവക വിശേഷണങ്ങൾ കൃഷ്ണന്നു നല്കുന്നതിൽ അദ്ഭുതപ്പെടേണ്ടതില്ല. ആശ്ചര്യസന്ന്യാസിയും ആശ്ചര്യഗൃഹസ്ഥനും ഒത്തുചേർന്ന ഒരാളായിരുന്നു കൃഷ്ണൻ. ഏറ്റവും വിസ്മയകരമാംവണ്ണം അദ്ദേഹത്തിന് രജസ്സ്, പ്രതാപം, ഉണ്ടായിരുന്നു. അതോടൊപ്പം ഏറ്റവും വിസ്മയകരമായ ത്യാഗത്തിൻെറ ഒത്ത നടുവിലാണ് അദ്ദേഹം ജീവിച്ചത്. ഗീത പഠിക്കുംവരെ കൃഷ്ണനെ മനസ്സിലാക്കുക സാധ്യമല്ല: കാരണം, സ്വന്തം ഉപദേശത്തിൻെറ മൂർത്തീഭാവമായിരുന്നു താൻ. ഓരോ അവതാരവും ഏതുപദേശങ്ങൾ നല്കുവാൻ വന്നുവോ അവയുടെ ജീവത്തായ ദൃഷ്ടാന്തമായിരുന്നു. ഗീതോപദേഷ്ടാവായ കൃഷ്ണൻ സ്വജീവിതത്തിലാകമാനം ആ ദിവ്യഗീതത്തെ മൂർത്തിമത്താക്കി. അനാസക്തിയുടെ മഹത്തായ ദൃഷ്ടാന്തമായിരുന്നു താൻ. കൃഷ്ണൻ തൻെറ സിംഹാസനം വെടിഞ്ഞിട്ടു പിന്നെ അതിനെപ്പറ്റി ചിന്തിച്ചേയില്ല. ഭാരതനേതാവായ അദ്ദേഹത്തിൻെറ നിർദ്ദേശമനുസരിച്ചു രാജാക്കന്മാർ സ്വന്തം സിംഹാസനങ്ങൾ വെടിഞ്ഞു: എങ്കിലും ഒരിക്കലും സ്വയം രാജാവാകാൻ അദ്ദേഹം ആഗ്രഹിക്കുന്നില്ല. ഗോപികളോടു ചേർന്നു ലീലാലോലനായിക്കഴിഞ്ഞ വെറും കൃഷ്ണനാണ് അവിടുന്ന്. എന്നും അതേ കൃഷ്ണൻ. അഹോ! ആ ജീവിതത്തിലെ ഏറ്റവും അദ്ഭുതവും ദുർഗ്രഹവുമായ ഒരു ഘട്ടം! അത് അങ്ങേ അറ്റത്തെ ബ്രഹ്മചര്യവും പരിശുദ്ധിയും കൈവന്നവനല്ലാതെ മറ്റാരും മനസ്സിലാക്കാനേ ഒരുമ്പെടരുത്. മനോജ്ഞമായ വൃന്ദാവനലീലയിൽ അന്യാപദേശത്തിലൂടെ പ്രകാശിപ്പിച്ചതു പ്രേമത്തിൻെറ അദ്ഭുതവ്യാപകതയാണ്. പ്രേമോന്മത്തരാകാത്തവർക്ക്, പ്രേമചഷകം പലവുരു പകർന്നൊഴിക്കാത്തവർക്ക്, ഇതു മനസ്സിലാക്കുക സാദ്ധ്യമല്ല! ഗോപികളുടെ ആ ഉത്കടപ്രേമതാപം ആർക്കു മനസ്സിലാക്കാൻ കഴിയും? അവരുടെ പ്രേമം ആദർശത്തിൻെറ തനി മൂർത്തിയായിരുന്നു; മറ്റൊന്നും അതാവശ്യപ്പെട്ടില്ല. സ്വർഗ്ഗത്തെപ്പോലും കൂട്ടാക്കാത്ത പ്രേമം! ഈ ലോകത്തിലും വരും ലോകത്തിലുമുള്ള യാതൊന്നിനെയും കൂട്ടാക്കാത്ത പ്രേമം! സുഹൃത്തുക്കളേ, സഗുണേശ്വരന്നും നിർഗുണേശ്വരന്നും തമ്മിലുള്ള വൈരുദ്ധ്യത്തിനു പറ്റിയ ഒരേ ഒരു സമാധാനം ഇവിടെ ഈ ഗോപീപ്രേമത്തിലേ കണ്ടെത്തിയിട്ടുള്ളു. മനുഷ്യജീവിതത്തിൻെറ ഏറ്റവും ഉന്നതമായ ലക്ഷ്യമാണ് സഗുണേശ്വരൻ എന്നു നമുക്കറിയാം. പ്രപഞ്ചത്തിലെല്ലാം ഒളിഞ്ഞും, പ്രപഞ്ചത്തിലുള്ളതെല്ലാമായും നിലകൊള്ളുന്ന ഒരു നിർഗുണേശ്വരനിൽ വിശ്വസിക്കുന്നതു ദാർശനികമാണെന്നു നമുക്കറിയാം. അതേസമയം കുറേക്കൂടി ഗ്രാഹ്യമായ എന്തിനോവേണ്ടിയാണ് നമ്മുടെ അന്തരാത്മാവു വെമ്പുന്നത്. നമുക്കതിനെ കൈകൊണ്ടു പിടിക്കണം. ആ പാദപദ്മങ്ങളിൽ നമ്മുടെ ആത്മഭാവങ്ങൾ പകർന്നൊഴി

ക്കയും മറ്റും വേണം. അതുകൊണ്ട് സഗുണേശ്വരനാണ് മനുഷ്യനെത്താവുന്ന ഏറ്റവും ഉയർന്ന സങ്കല്പം. എങ്കിലും യുക്തിശക്തി അത്തരത്തിലൊരു ആശയത്തിൻെറ മുമ്പിൽ പകച്ചുപോകുന്നു. ബ്രഹ്മസൂത്രങ്ങളിൽ വിമർശിക്കപ്പെട്ടിട്ടുള്ള ആ പഴയ പ്രശ്നമാണിവിടെയും. വനത്തിൽവെച്ചു ദ്രൗപദി യുധിഷ്ഠിരനുമായി ചർച്ചചെയ്യുന്നതും ഇതേ പ്രശ്നമാണ്: - ഒരു സഗുണേശ്വരനുണ്ടെങ്കിൽ, അവിടുന്നു കരുണയുടെയും പ്രഭാവത്തിൻെറയും മൂർത്തിയാണെങ്കിൽ, അവിടുന്ന് ഈ പ്രപഞ്ചം സൃഷ്ടിച്ചതെന്തിന്? ആ ഈശ്വരൻ പക്ഷപാതിയാകണം. അതിനു സമാധാനമുണ്ടായില്ല. കണ്ടെത്താവുന്ന ഒരേ ഒരു സമാധാനം ഗോപികളുടെ പ്രേമത്തെപ്പറ്റി നാം വായിക്കുന്നതാണുതാനും. കൃഷ്ണന്നു കൊടുത്തുവന്ന വിശേഷണങ്ങളെല്ലാം അവർ അവഗണിച്ചു. അവിടുന്നു പ്രപഞ്ചാധിപതിയാണെന്നു ധരിക്കാൻ അവർ കൂട്ടാക്കിയില്ല. അവിടുന്നു സർവ്വശക്തനാണെന്നും അനന്തപ്രതാപശാലിയാണെന്നും മറ്റും ധരിക്കാൻ അവർ മിനക്കെട്ടില്ല; അവർ ധരിച്ച ഒറ്റസ്സംഗതി കൃഷ്ണൻ അനന്തപ്രേമമാണെന്നതത്രേ, അത്രമാത്രം. വൃന്ദാവനത്തിലെ കൃഷ്ണനായിട്ടുമാത്രമേ ഗോപികൾ കൃഷ്ണനെ അറിഞ്ഞുള്ളു. അക്ഷൗഹിണീനേതാവും രാജാധിരാജനുമായിരുന്ന കൃഷ്ണൻ, അവർക്ക് ഇടയൻ, എന്നും ഇടയൻ മാത്രം. 'എനിക്കു പണം വേണ്ട, ബന്ധുക്കൾ വേണ്ട, പാണ്ഡിത്യം വേണ്ട, സ്വർഗ്ഗത്തിൽ പോകയും വേണ്ട. ഞാൻ വീണ്ടും വീണ്ടും ജനിക്കട്ടെ; എങ്കിലും ഭഗവൻ, അങ്ങയെ പ്രേമിക്കുവാൻ, പ്രേമാർത്ഥമായി മാത്രം പ്രേമിക്കുവാൻ, എനിക്കിടവരട്ടെ!' പ്രേമത്തിനുവേണ്ടി പ്രേമം, കർമ്മത്തിനുവേണ്ടി കർമ്മം, കർത്തവ്യത്തിനുവേണ്ടി കർത്തവ്യമെന്ന ആദർശം - മതചരിത്രത്തിലേർപ്പെട്ട വമ്പിച്ച ഒരു എലുകക്കല്ലാണ് ഇവിടെ കാണുന്നത്. ഭാരതഭൂമിയിൽ, മനുഷ്യചരിത്രത്തിൽ പൂർണ്ണാവതാരമായ കൃഷ്ണൻെറ നാവിൽനിന്നാണ് ഇദംപ്രഥമമായി ഇതു രൂപംപൂണ്ടത്. ഭയത്തിലും പ്രലോഭനങ്ങളിലും അടിയുറച്ച മതങ്ങൾ എന്നെന്നേക്കുമായി തിരോഭവിച്ചിരുന്നു. നരകഭയവും സ്വർഗ്ഗസുഖപ്രലോഭനങ്ങളുമൊക്കെ ഇരുന്നിട്ടും ആദർശപ്രേമത്തിനുവേണ്ടി പ്രേമം, കർത്തവ്യത്തിനുവേണ്ടി കർത്തവ്യം, കർമ്മത്തിനുവേണ്ടി കർമ്മം എന്ന ആദർശങ്ങളിൽവെച്ച് അതിഗംഭീരമായ ആദർശം നിലവിൽ വരുകതന്നെ ചെയ്തു.

ഏതുമാതിരി പ്രേമം? ഗോപികളുടെ പ്രേമം മനസ്സിലാക്കാൻ നന്നേ വിഷമമുണ്ടെന്ന് ഞാൻ ഇപ്പോൾ പറഞ്ഞതേ ഉള്ളു. അദ്ഭുതമായ ആ ലീലാകഥയുടെ അദ്ഭുതമായ പൊരുൾ മനസ്സിലാക്കാൻ കഴിയാത്ത വിഡ്ഢികൾ നമ്മുടെ ഇടയിലും ഇല്ലാതില്ല. ഞാൻ വീണ്ടും പറയുന്നു: നമ്മുടെ രക്തത്തിൽനിന്നുയിരിട്ടവരും ശുദ്ധിഹീനരുമായ ചില വിഡ്ഢികൾ, അശുദ്ധമായ വല്ലതിലുംനിന്നെന്നപോലെ ആ സംഭവത്തിൽനിന്ന് ഒഴിഞ്ഞുമാറാൻ യത്നിക്കുന്നുണ്ട്. അവരോട് ഒന്നേ എനിക്കു പറയാനു

ള്ളു: നിങ്ങൾ സ്വയം വിശുദ്ധി സമ്പാദിക്കുക. ഗോപികളുടെ പ്രേമചരിതം വർണ്ണിക്കുന്നതു ശുകദേവനാണെന്നും ഓർക്കണം. വ്യാസപുത്രനും നിത്യശുദ്ധനും ആജാനപാവനനുമായ ശുകനാണ് ഗോപികളുടെ അദ്ഭുത പ്രേമത്തിൻെറ ചരിത്രകാരൻ. സ്വാർത്ഥം ഉള്ളിലുള്ളിടത്തോളം കാലം ഈശ്വരനെ സ്നേഹിക്കുക വയ്യ; സ്നേഹിച്ചാൽ അതു കച്ചവടമല്ലാതെ മറ്റൊന്നല്ലതാനും. 'നിനക്കു ഞാൻ ഏതാണ്ടൊന്നു തരാം, ഭഗവാനേ, പകരം നീ മറ്റൊന്ന് എനിക്കു തരണം.' ഇതിനു ഭഗവാൻെറ മറുപടി 'ഇതു നീ ചെയ്യില്ലെങ്കിൽ, നീ മരിക്കുമ്പോൾ നിന്നെ നേരെയാക്കിയേക്കാം! പിന്നീടുള്ള ജന്മങ്ങളിലെല്ലാം നിന്നെ ഞാൻ വറുക്കും' എന്നോ മറ്റോ ആയിരിക്കും. ഇത്തരം ആശയങ്ങൾ തലയിലുള്ളിടത്തോളം കാലം ഗോപികാപ്രേമത്തിൻെറ ഉന്മത്തമായ ഉത്ക്കടഭാവം മനസ്സിലാക്കുന്നതെങ്ങനെ? 'ഹാ, ആ അധരചുംബനം ഒന്ന്, ഒരിക്കൽ ലഭിച്ചാൽ! അങ്ങയുടെ ഒരു ചുംബനം ലഭിച്ചവൻെറ ദാഹം - അങ്ങയ്ക്കുവേണ്ടിയുള്ള ദാഹം - സദാ വളരുന്നു; ദുഃഖങ്ങളെല്ലാം ഓടിമറയുന്നു; മറ്റെല്ലാറ്റിനും വേണ്ടിയുള്ള സ്നേഹം മറന്നുപോകുന്നു; അങ്ങയെമാത്രമേ പിന്നെ സ്നേഹിക്കൂ.' അതേ, ആദ്യം പണത്തിനും പേരിനും പെരുമയ്ക്കും ഈ കാൽ കാശിൻെറ ലോകത്തിനും വേണ്ടിയുള്ള കൊതി വിടൂ. അപ്പോൾ, അപ്പോൾ മാത്രമേ, ഗോപികളുടെ പ്രേമം മനസ്സിലാക്കാൻ കഴിയൂ. സമസ്തവും വെടിയാതെ മനസ്സിലാക്കുന്നതിനു യത്നിക്കാൻപോലും വയ്യാത്തത്ര പാവനമാണത്. ആത്മാവ് തികച്ചും പരിശുദ്ധമാകുന്നതിനുമുമ്പു ഗ്രഹിക്കരുതാത്തത്ര ദിവ്യമാണത്. ലിംഗഭേദങ്ങളെക്കുറിച്ചും ധനമാനങ്ങളെക്കുറിച്ചുമുള്ള ആശയങ്ങൾ സദാ തിളച്ചു പൊന്തുന്ന ഹൃദയങ്ങളുള്ളവർ ഗോപികളുടെ പ്രേമം വിമർശിക്കാനും ധരിക്കാനും പുറപ്പെടുക! കൃഷ്ണാവതാരത്തിൻെറ പരമസാരമാണിത്. മഹത്തായ ദർശനമുൾക്കൊള്ളുന്ന ഗീതപോലും ആ ഉന്മാദത്തോടു കിടപിടിക്കില്ല. ഗീതയിൽ ലക്ഷ്യത്തിലേക്കു നടന്നെത്തുന്നതെങ്ങനെയെന്നു ശിഷ്യനെ മെല്ലെമെല്ലെ പഠിപ്പിക്കയാണ്. ഇവിടെയോ? ആനന്ദാനുഭൂതിയുടെ ഉന്മത്തത, പ്രേമത്തിൻെറ ലഹരി. ഇതിൽ ശിഷ്യരും ഗുരുക്കന്മാരും ഉപദേശങ്ങളും ശാസ്ത്രങ്ങളുമൊക്കെ കലർന്നൊന്നായിരിക്കയാണ്; ഒപ്പം ഭീതിയും ഈശ്വരനും സ്വർഗ്ഗവും എല്ലാം എടുത്തു ദൂരെയെറിഞ്ഞിരിക്കയാണ്. മിച്ചം പ്രേമോന്മാദംമാത്രം. ഇതു വിശ്വവിസ്മൃതിയാണ്. പ്രേമികൻ കൃഷ്ണനെയല്ലാതെ മറ്റൊന്നും ലോകത്തിൽ കാണുന്നില്ല. എല്ലാവരുടെയും മുഖം കൃഷ്ണൻേറതായിച്ചമയുന്നു. സ്വമുഖംപോലും കൃഷ്ണൻെറ മുഖമായി മാറുന്നു; സ്വന്തം ആത്മാവിൽ കൃഷ്ണൻെറ നിറം പുരളുന്നു. അതത്രേ മഹാനായ കൃഷ്ണൻ!

ചെറിയ പടർപ്പുകളിൽ കുടുങ്ങി കാലം പാഴാക്കരുത്. (ജീവിതത്തിൻെറ) ചട്ടക്കൂട്, ജീവിതസാരം, കൈക്കൊള്ളുക. ചരിത്രദൃഷ്ട്യാ പല പൊരുത്തക്കേടുകളും ഉണ്ടായെന്നുവരാം. കൃഷ്ണൻെറ ജീവിതത്തിൽ

പ്രക്ഷിപ്താംശങ്ങൾ കണ്ടേയ്ക്കാം. ഇതൊക്കെ ശരിയാവാം. പക്ഷേ, അതോടൊപ്പം പുതിയതും വമ്പിച്ചതുമായ ഈ വ്യതിയാനത്തിന്ന് ഒരാശ്രയം, ഒരടിസ്ഥാനം ഉണ്ടായിരിക്കണം. മറ്റ് ഏതു സിദ്ധൻെറയോ പ്രവാചകൻെറയോ ജീവിതമെടുക്കുക. കഴിഞ്ഞതിൻെറ ഒരു വികാസം മാത്രമാണ് ആ പ്രവാചകൻ; തൻെറ കാലത്തുതന്നെ സ്വദേശത്തിലെമ്പാടും ചിതറിക്കിടക്കുന്ന ആശയങ്ങളെ പ്രചരിപ്പിക്കമാത്രമാണ് അയാൾ ചെയ്യുന്നതെന്നു കാണാം. ആ പ്രവാചകൻ ജീവിച്ചിരുന്നോ ഇല്ലയോ എന്നുതന്നെ വലിയ സംശയം ഉണ്ടാകും. എന്നാൽ ഇവിടെ ഞാൻ വെല്ലുവിളിക്കുന്നു: ഈ സംഗതികൾ, ഈ ആദർശങ്ങൾ - കർമ്മാർത്ഥമായ കർമ്മം, പ്രേമാർത്ഥമായ പ്രേമം, കർത്തവ്യാർത്ഥമായ കർത്തവ്യം - ഇദംപ്രഥമമായി കൃഷ്ണൻ രൂപപ്പെടുത്തിയതല്ല, മറ്റാരോ ഉളവാക്കിയതാണെന്നു വല്ലവർക്കും കാട്ടിത്തരാമോ? മറ്റാരിൽനിന്നും ഇവ കടമെടുത്തതായിക്കൂടതന്നെ. കൃഷ്ണൻ ജനിച്ചപ്പോൾ ആ അന്തരീക്ഷത്തിൽ ഇവ തത്തിക്കളിച്ചിരുന്നില്ല. ഇവയുടെ ഒന്നാമത്തെ പ്രവാചകൻ ഭഗവാൻ കൃഷ്ണനത്രേ. അദ്ദേഹത്തിൻെറ ശിഷ്യനായ വ്യാസൻ അതേറ്റെടുത്തു മനുഷ്യരാശിക്ക് ഉപദേശിച്ചു. ചിത്രീകരിക്കാവുന്ന ഏറ്റവും ഉത്കൃഷ്ടമായ ആശയമാണിത്. കൃഷ്ണനിൽനിന്നു നമുക്കു നേടാവുന്ന ഏറ്റവും മെച്ചപ്പെട്ട സംഗതി, വൃന്ദാവനത്തിലെ ഗോപികളുടെ പ്രേമഭാജനമെന്ന, ഗോപീജനവല്ലഭനെന്ന, അദ്ദേഹത്തിൻെറ ഭാവമാണ്. നിങ്ങളുടെ മസ്തിഷ്കത്തിന് ആ ഉന്മാദം പിടിപെടുമ്പോൾ, അനുഗൃഹീതരായ ഗോപികളെ നിങ്ങൾക്കു മനസ്സിലാക്കാൻ സാധിക്കുമ്പോൾ, പ്രേമമെന്നാലെന്തെന്നു നിങ്ങൾക്കു ബോദ്ധ്യപ്പെടും. പ്രാപഞ്ചമാസകലം മാഞ്ഞുമറയുമ്പോൾ, മറ്റുപരിഗണനകളെല്ലാം അറ്റുപോകുമ്പോൾ, മറ്റൊരുദ്ദേശ്യവുമില്ലാതെ, സത്യാന്വേഷണലക്ഷ്യം പോലും വേർപെട്ട്, നിങ്ങൾ വിശുദ്ധഹൃദയരാകുമ്പോൾ, പിന്നെ, പിന്നെമാത്രമേ, ആ പ്രേമത്തിൻെറ ഉന്മാദവും, ഗോപികളുടെ ആ അതിരറ്റ പ്രേമത്തിൻെറ - പ്രേമാർത്ഥമായ പ്രേമത്തിൻെറ - കരുത്തും ഊക്കും നിങ്ങൾക്കു കരഗതമാകൂ. അതാണു ലക്ഷ്യം. നിങ്ങൾക്കതു കിട്ടുമ്പോൾ എല്ലാം കിട്ടിക്കഴിഞ്ഞു.

സ്വല്പം താഴെയുള്ള ഗീതോപദേഷ്ടാവായ കൃഷ്ണനിലേക്കു വരുക. അതേ, കുതിരയ്ക്കുമുമ്പിൽ വണ്ടി കെട്ടുന്നതുപോലുള്ളൊരു യത്നം ഇന്നിപ്പോൾ ഭാരതത്തിൽ നടന്നുവരുന്നുണ്ട്. നമ്മളിൽ പലരും വിചാരിക്കുന്നു, കൃഷ്ണനെ ഗോപികാകാമുകനായി കരുതുന്നതിൽ എന്തോ അസ്വാഭാവികതയുണ്ടെന്ന്; അതു യൂറോപ്യന്മാർക്ക് അത്ര പിടിക്കില്ലെന്ന്. ഡോക്ടർ ഇന്നാർക്കു പിടിച്ചില്ലത്രേ! അപ്പോൾപ്പിന്നെ വഴിയെന്ത്! ഗോപികൾ പോവുകതന്നെ! യൂറോപ്യരുടെ അനുവാദമില്ലാതെ കൃഷ്ണൻ കഴിഞ്ഞുകൂടുന്നതെങ്ങനെ? കൃഷ്ണനതു സാദ്ധ്യമല്ല. മഹാഭാരതത്തിൽ ഒന്നോ രണ്ടോ ഇടമൊഴിച്ചാൽ ഗോപികളെക്കുറിച്ചു പരാമർശമില്ല. ദ്രൗപദി

യുടെ സ്തോത്രത്തിൽ വൃന്ദാവനജീവിതത്തെപ്പറ്റിയുള്ള ഒരു പരാമർശമുണ്ട്. ശിശുപാലൻെറ പ്രലാപങ്ങളിലും ഒരിക്കൽക്കൂടി ഈ വൃന്ദാവനപരാമർശം കാണുന്നു. ഇതൊക്കെ പ്രക്ഷിപ്തമാണ്. യൂറോപ്യന്മാർക്കു വേണ്ടാത്ത തൊക്കെ വലിച്ചെറിയണം! ഗോപികളെയും കൃഷ്ണനെയും പറ്റിയുള്ള പരാമർശങ്ങൾപോലും പ്രക്ഷിപ്തം. ശരി. കച്ചവടമനോഭാവത്തിൽ മുഴുകി ക്കിടക്കുന്നു ഈ കൂട്ടർ, മതാദർശം പോലും കച്ചവടവസ്തുവായിരിക്ക യാണ്. ഇവിടെ വല്ലതും ചെയ്തിട്ടു സ്വർഗ്ഗത്തിൽ പോകാനുള്ള ശ്രമമാണ് അവരുടേത്. കൂട്ടുപലിശയാണ് ബനിയന്നു വേണ്ടത്. ഇവിടെ വല്ലതും ഉരുക്കൂട്ടിയിട്ട് അവിടെ അതനുഭവിക്കുകയാണ് ബനിയൻെറ ഉന്നം. അത്തരമൊരു ചിന്താക്രമത്തിൽ ഗോപികൾക്കു സ്ഥാനമില്ലതന്നെ. ആദർശഭൂതനായ ആ കാമുകനിൽനിന്ന് താഴേക്കിറങ്ങി ഗീതോപദേഷ്ടാ വായ കൃഷ്ണനിലേക്കു നമുക്കു വരുക. ഗീതയെക്കാൾ മികച്ചൊരു വേദഭാഷ്യം എഴുതപ്പെട്ടിട്ടുമില്ല, എഴുതാനൊട്ടു വയ്യതാനും. ശ്രുതികളുടെ, ഉപനിഷത്തുകളുടെ, സാരം ദുർഗ്രഹമാണ്; കാരണം അത്രയേറെയുണ്ട് തന്നിഷ്ടംപോലെ വ്യാഖ്യാനിക്കാൻ ഒരുങ്ങുന്ന ഭാഷ്യകാരന്മാർ. അപ്പോ ഴാണ് വേദപ്രചോദകനായ ഭഗവാൻ സ്വയം ഗീതോപദേഷ്ടാവായി വരുന്നത്. വേദാർത്ഥമെന്തെന്നു കാട്ടാൻ. ഇന്നു ഭാരതത്തിനും ലോകത്തിനും ആ വ്യാഖ്യാനരീതിയെക്കാൾ മെച്ചപ്പെട്ടതൊന്നും ആവശ്യമില്ലതന്നെ. ശാസ്ത്ര ങ്ങളുടെയും ഗീതയുടെതന്നെയും വ്യാഖ്യാതാക്കന്മാരായി പിന്നീടു വന്നവർക്കു പലപ്പോഴും അർത്ഥമെന്തെന്ന്, താത്പര്യമെന്തെന്ന് ഗ്രഹി ക്കാൻ കഴിയാതിരുന്നത് ആശ്ചര്യംതന്നെ. നോക്കൂ, ഗീതയിലെന്താണു ള്ളത്, ഇന്നുള്ള വ്യാഖ്യാതാക്കന്മാരുടെ വ്യാഖ്യാനങ്ങളിലെന്താണുള്ളത്? അദ്വൈതിയായ ഒരു ഭാഷ്യകാരൻ ഒരുപനിഷത്തിൽ കൈവെയ്ക്കുന്നു. അതിൽ ദ്വൈതപരമായ ഭാഗങ്ങൾ പലതുണ്ട്. അവയൊക്കെ പിടിച്ചൊടിച്ച് അയാൾ ഒരു പ്രത്യേകാർത്ഥത്തിലുള്ളവയാക്കുന്നു, അവയെ തൻെറതായ ഒരർത്ഥത്തിൽ കൊണ്ടുവരുകയാണ് അയാളുടെ ഉന്നം. ദ്വൈതിയായ ഭാഷ്യകാരനാണ് പുറപ്പെടുന്നതെങ്കിൽ അയാൾ അദ്വൈതവാക്യങ്ങൾ പലതും പിടിച്ചൊടിച്ചു ദ്വൈതാർത്ഥത്തിലാക്കാൻ ഒരുങ്ങുകയായി. എന്നാൽ ഗീതയിൽ ഇവയെ പിടിച്ചൊടിക്കാൻ പ്രയത്നിച്ചു കാണുന്നില്ല. ഭഗവാൻ പറയുകയാണ്; അവയൊക്കെ ശരിതന്നെ; എന്തുകൊണ്ടെന്നാൽ, പതുക്കെ, പടിപടിയായിട്ടാണ് മനുഷ്യൻെറ ആത്മാവുയരുന്നത് - സ്ഥൂല ത്തിൽനിന്നു സൂക്ഷ്മത്തിലേക്ക്, സൂക്ഷ്മത്തിൽനിന്നു സൂക്ഷ്മതരത്തിലേ ക്ക്, ഒടുവിൽ, ഇങ്ങനെയതു ലക്ഷ്യമായ ബ്രഹ്മത്തിലെത്തുന്നു. ഇതാണ് ഗീതയിലുള്ളത്. . കർമ്മകാണ്ഡംപോലും സ്വീകരിക്കപ്പെട്ടിട്ടുണ്ട്. അതിനു നേരിട്ടു മുക്തിനല്കാൻ ത്രാണിയില്ല, പരമ്പരയായിട്ടേയുള്ളു; എങ്കിലും അതും പ്രാമാണികംതന്നെ എന്നു കാട്ടിയിട്ടുണ്ട്. പ്രതീകങ്ങൾ പരമ്പരയാ പ്രാമാണികങ്ങളാണ്. അനുഷ്ഠാനങ്ങൾക്കും രൂപങ്ങൾക്കും,

എല്ലാറ്റിനും, ഒരൊറ്റ ഉപാധിക്കു വിധേയമായി പ്രാമാണികതയുണ്ട്. (ആ ഉപാധി) ഹൃദയശുദ്ധിയാണ്. കാരണം ഹൃദയം ശുദ്ധവും ഋജുവുമാണെങ്കിൽ ആരാധന പ്രാമാണികമാണ്, ലക്ഷ്യത്തിലെത്തിക്കും. ആരാധനാക്രമങ്ങൾ പലമട്ടിൽ വേണം. അല്ലെങ്കിൽ ഇവയൊക്കെ അവിടെ സ്ഥലം പിടിച്ചതെന്തിന്? ഇന്നുള്ള ചിലർ ചിന്തിക്കാൻ വെമ്പുംപോലെ, കപടഭക്തന്മാരും ദുഷ്ടന്മാരും ചേർന്നു പണമുണ്ടാക്കാൻവേണ്ടി കെട്ടിച്ചമച്ചതല്ല മതങ്ങളും അവയുടെ വിഭാഗങ്ങളും. അത്തരം വ്യാഖ്യാനം എത്രയൊക്കെ യുക്തിയുക്തമെന്നു തോന്നിയാലും, അതു ശരിയല്ല. അങ്ങനെ കെട്ടിച്ചമച്ചതല്ല അവ. മനുഷ്യാത്മാവിൻെറ ആവശ്യത്തിൽനിന്നുടലെടുത്തവയാണ്. പല നിലയിലുള്ള മനുഷ്യചിത്തങ്ങളുടെ ദാഹവും ഏഷണയും തൃപ്തിപ്പെടുത്തുവാനാണ് അവയെല്ലാം ഇവിടെ നിലവിൽ വന്നത്. അവയ്ക്കെതിരായി പ്രചാരണം നടത്തേണ്ടതില്ല. ആവശ്യംതീരുന്ന ദിവസം, ആവശ്യത്തിൻെറ അറുതിയോടൊപ്പം അവയൊക്കെ നാമാവശേഷമായിക്കൊള്ളും. ആവശ്യമുള്ളിടത്തോളം കാലം, നിങ്ങളുടെ പ്രചാരണവും നിരൂപണങ്ങളുമൊക്കെ ഇരുന്നാലും, അവയൊക്കെ നിലനില്ക്കണംതാനും. വാളോ തോക്കോ പ്രയോഗിച്ചുവെന്നുവരാം; ഭൂമിയെ മനുഷ്യരക്തത്തിൽ ആഴ്ത്തിയെന്നു വരാം. പക്ഷേ വിഗ്രഹങ്ങൾകൊണ്ടു പ്രയോജനമുള്ളിടത്തോളം കാലം അവ അവശേഷിക്കതന്നെ വേണം. ഈ രൂപങ്ങൾ, മതത്തിൻെറതായ പലതരത്തിലുള്ള ഈവക പടികൾ അവശേഷിക്കും. എന്തുകൊണ്ടവശേഷിക്കണമെന്നു നാം ധരിക്കുന്നതു ഭഗവാൻ ശ്രീകൃഷ്ണനിൽ നിന്നാണ്.

ഭാരതചരിത്രത്തിലെ കുറേയേറെ ശോച്യമായ ഒരദ്ധ്യായമാണ് അടുത്തത്. മതവിഭാഗങ്ങൾ തമ്മിലുള്ള സംഘട്ടനങ്ങളുടെ വിദൂരധ്വനി ഗീതയിൽ ത്തന്നെ കേൾക്കാം. അവയുടെ നടുവിൽ അവയെ സമന്വയിപ്പിക്കാനാണ് ഭഗവാൻ വന്നത്. സമന്വയത്തിൻെറ മഹോപദേഷ്ടാവും മഹത്തമ ഗുരുവുമായ ഭഗവാൻ ശ്രീകൃഷ്ണൻ അരുളിച്ചെയ്തു: 'നൂലിൽ മണികളെന്ന വണ്ണം എന്നിൽ അവയെല്ലാം കോർക്കപ്പെട്ടിരിക്കുന്നു.' വിദൂരധ്വനികൾ, സംഘട്ടനമർമ്മരങ്ങൾ ഇപ്പോഴേ കേൾക്കാനുണ്ട്. ഒരുപക്ഷേ സമന്വയത്തിൻെറയും ശാന്തിയുടെയുമായ ഒരു കാലഘട്ടമുണ്ടായിരുന്നു. എന്നാൽ വീണ്ടുമതു പുതുതായി പൊട്ടിപ്പുറപ്പെട്ടു. അതു മതംമൂലം മാത്രമായിരുന്നില്ല, ജാതിമൂലവുമായിരുന്നിരിക്കണം, നമ്മുടെ സമുദായത്തിലെ പ്രബല ഘടകങ്ങളായ ക്ഷത്രിയരും ബ്രാഹ്മണരും തമ്മിലുള്ള ആ സംഘട്ടനം. ഏതാണ്ട് ആയിരം കൊല്ലത്തോളം ഭാരതത്തെ ആറാടിച്ച ആ വൻതിരയുടെ ഉയർന്ന നെറുകയിൽ നിലകൊള്ളുന്ന മറ്റൊരു സമുജ്ജ്വല വിഗ്രഹം നമുക്കു കാണാം. അതു നമ്മുടെ ശാക്യമുനിയായ ഗൗതമനത്രേ. അദ്ദേഹത്തിൻെറ ഉപദേശങ്ങളെയും മതപ്രചാരണങ്ങളെയും പറ്റി നിങ്ങൾക്കെല്ലാമറിയാം. അദ്ദേഹത്തെ നാം ഈശ്വരാവതാരമായാരാധിക്കുന്നു. ലോകം കണ്ടിട്ടുള്ള

വരിൽവെച്ചെല്ലാം കൂടുതൽ കരുത്തനും ധീരനുമായ ധർമ്മപ്രചാരകനായിരുന്നു അദ്ദേഹം. കർമ്മയോഗികളിൽ ശ്രേഷ്ഠൻ; സ്വസിദ്ധാന്തങ്ങൾ പ്രയോഗത്തിൽ കൊണ്ടുവരുന്നതെങ്ങനെയെന്നു കാട്ടിത്തരാൻ കൃഷ്ണൻ സ്വയം തൻെറതന്നെ ശിഷ്യനായിവന്നതാണോ എന്നു തോന്നും. 'ഈ ധർമ്മം ചെറിയൊരംശമെങ്കിലുമനുഷ്ഠിച്ചാൽ വമ്പിച്ച ഭയത്തിൽനിന്നു രക്ഷിക്കുന്നു' എന്നു ഗീതയിൽ ഉപദേശിച്ച അതേ ശബ്ദം വീണ്ടും മുഴങ്ങുകയാണ്: 'സ്ത്രീകളും വൈശ്യരും ശൂദ്രർപോലും ഏറ്റവും ഉയർന്ന ലക്ഷ്യത്തിൽ ചെന്നെത്തുന്നു.' എല്ലാവരുടെയും കെട്ടുകൾ, ചങ്ങലകൾ, പൊട്ടിച്ചുകൊണ്ട്, ഏറ്റവും ഉയർന്ന ലക്ഷ്യത്തിലെത്താൻ എല്ലാവർക്കും സ്വാതന്ത്ര്യം പ്രഖ്യാപിച്ചുകൊണ്ട്, ഗീതയുടെ വാക്കുകൾ പുറപ്പെടുകയാണ്; ഇടിനാദംപോലെ മുഴങ്ങിക്കേൾക്കുകയാണ് കൃഷ്ണൻെറ കരുത്തേറിയ ശബ്ദം: 'സമത്വത്തിൽ മനസ്സുറച്ചവർ ഈ ജീവിതത്തിൽത്തന്നെ, സാപേക്ഷതയെ കീഴടക്കിയിരിക്കുന്നു: കാരണം, എല്ലാവരിലും ഈശ്വരൻ സമനും പരിശുദ്ധനുമാണ്. അതുകൊണ്ടവർ ഈശ്വരനിൽ ജീവിക്കുന്നതായി പറയപ്പെടുന്നു.' 'അങ്ങനെ എല്ലായിടത്തും ഒരുപോലെ വാണരുളുന്ന ഒരേ ഈശ്വരനെക്കാണുന്ന സിദ്ധൻ ആത്മാവിലൂടെ ആത്മാവിനെ ഹിംസിക്കയില്ല; അങ്ങനെ ഉന്നതമായ ലക്ഷ്യത്തിലെത്തുകയും ചെയ്യുന്നു.' ഈ ഉപദേശത്തിൻെറ ജീവത്തായ ഒരു മാതൃക കാട്ടിത്തരാനോ എന്നു തോന്നുമാറ്, അതിൻെറ ഒരംശമെങ്കിലും പ്രായോഗികമാക്കാനെന്നപോലെ, ഉപദേഷ്ടാവുതന്നെ മറ്റൊരു രൂപത്തിൽ വന്നു, ഇതത്രേ ശാക്യമുനി. പട്ടിണിപ്പാവങ്ങളോടും ദീനരോടും അദ്ദേഹം പ്രസംഗിച്ചു. ജനഹൃദയത്തിൽ കടന്നുചെല്ലുവാൻവേണ്ടി നാട്ടുഭാഷയിൽ സംസാരിക്കാൻ അദ്ദേഹം ദേവഭാഷപോലും വെടിഞ്ഞു. പിച്ചക്കാരോടും പാവങ്ങളോടും അടിച്ചമർത്തപ്പെട്ടവരോടും ഒത്തു ജീവിക്കാൻ അദ്ദേഹം ഒരു സിംഹാസനംതന്നെ ഉപേക്ഷിച്ചു. രണ്ടാമതൊരു രാമനെന്നപോലെ അദ്ദേഹം ഒരു പറയനെ തൻെറ മാറോടു ചേർത്തു പുണർന്നു.

അദ്ദേഹത്തിൻെറ മഹത്തായ പ്രവൃത്തിയെക്കുറിച്ചും ഉത്കൃഷ്ടമായ സ്വഭാവത്തെക്കുറിച്ചും നിങ്ങൾക്കൊക്കെ അറിയാം. എന്നാൽ ആ പ്രവൃത്തിക്ക് ഒരു വലിയ തകരാറുണ്ടായിരുന്നു. അതുകൊണ്ട് ഇന്നു നാം ദുരിതമനുഭവിക്കയാണ്. അതിൻെറ കുറ്റം ഒട്ടും ഭഗവാൻെറതല്ലതന്നെ. അദ്ദേഹം പരിശുദ്ധനും മഹനീയനുംതന്നെ. എന്നാൽ, ഭാഗ്യദോഷമെന്നു പറയട്ടെ, അത്തരം ഉന്നതാദർശങ്ങൾ സ്വായത്തമാക്കാൻ ആര്യവംശീയരുടെ ഇടയിൽ തിങ്ങിക്കൂടിയ സംസ്കൃതരും അസംസ്കൃതരുമായ പലതരം മനുഷ്യവർഗ്ഗങ്ങൾക്കു കഴിയാതെ വന്നു. പലതരം അന്ധവിശ്വാസങ്ങളും ബീഭത്സമായ ആരാധനാക്രമങ്ങളും പുലർത്തിവന്ന ഈ വർഗ്ഗങ്ങൾ ആര്യവ്യവസ്ഥിതിയിലേക്കു തള്ളിക്കയറി, തല്ക്കാലം അവരും സംസ്കൃതരായിത്തീർന്നതുപോലെ തോന്നി. പക്ഷേ ഒരു നൂറ്റാണ്ടു ചെല്ലുംമുമ്പേ

അവർ തങ്ങളുടെ പാമ്പുകളെയും പിശാചുക്കളെയും പൂർവ്വികർ ആരാധിച്ചുപോന്ന മറ്റു പദാർത്ഥങ്ങളെയുമൊക്കെ പുറത്തെടുത്തു. അങ്ങനെ ഭാരതം മുഴുവൻ അധഃപതിച്ച ഒരന്ധവിശ്വാസക്കട്ടയായി. പ്രാചീനബൗദ്ധന്മാർ ജന്തുഹിംസയെ വെറുത്തു; വേദവിഹിതമായ യാഗങ്ങളെ അധിക്ഷേപിച്ചുവന്നു. ഈ യാഗങ്ങൾ വീടുതോറും നടത്തപ്പെട്ടും വന്നു. ഒരു തീ കത്തിക്കൊണ്ടിരിക്കും. ആരാധനയ്ക്കുള്ള സംഭാരങ്ങൾ അത്രമാത്രമേ ഉണ്ടായിരുന്നുള്ളു. ഈ യാഗങ്ങൾ തുടച്ചുമാറ്റപ്പെട്ടു. അവയുടെ സ്ഥാനം കൈക്കലാക്കിയത്, ഗംഭീരമായ ക്ഷേത്രങ്ങളും വിപുലങ്ങളായ ചടങ്ങുകളും, പ്രൗഢന്മാരായ പുരോഹിതന്മാരും, ഭാരതത്തിലിന്നു കാണുന്ന മറ്റുള്ളതെല്ലാംതന്നെയുമാണ്. ബ്രാഹ്മണരുടെ വിഗ്രഹാരാധനയെ നശിപ്പിച്ചത് ബുദ്ധനാണെന്നു കൂടുതൽ അറിവുണ്ടാകേണ്ട ചിലർ എഴുതിയ പുസ്തകങ്ങളിൽ വായിച്ചു ഞാൻ ചിരിച്ചുപോകാറുണ്ട്. ബുദ്ധമതമാണ് ഭാരതത്തിൽ ബ്രാഹ്മണമതവും വിഗ്രഹാരാധനയും ഉളവാക്കിയതെന്ന് അവർ അറിയുന്നില്ല.

യേശുക്രിസ്തുവിൻെറ വിചിത്രമായ ഏതോ ഒരു ജീവിതം കണ്ടുപിടിച്ചു എന്നഭിമാനിച്ച ഒരു റഷ്യക്കാരൻ ഒന്നുരണ്ടു കൊല്ലം മുമ്പ് ഒരു പുസ്തകമെഴുതി. അതിലൊരിടത്തു പറയുന്നു: ക്രിസ്തു ബ്രാഹ്മണരിൽനിന്നു പഠിക്കാനായി ജഗന്നാഥക്ഷേത്രത്തിൽ പോയെന്നും അവരുടെ ഇടുങ്ങിയ മനോഭാവവും വിഗ്രഹങ്ങളും തനിക്ക് ഒട്ടേറെ അറപ്പും വെറുപ്പുമുളവാക്കിയെന്നും പിന്നീടദ്ദേഹം ടിബറ്റിലെ ലാമമാരുടെ അടുത്തെത്തി പൂർണ്ണതയടയുകയും സ്വഗൃഹത്തിലേക്കു മടങ്ങുകയും ചെയ്തു എന്നും. ഭാരതചരിത്രത്തെപ്പറ്റി വല്ലതുമറിയുന്നവനെ ആ നിരീക്ഷണംതന്നെ ഇതെല്ലാം അപകടമാണെന്നു ബോധ്യപ്പെടുത്തും; കാരണം, ജഗന്നാഥക്ഷേത്രം പഴയ ഒരു ബുദ്ധക്ഷേത്രമാണ്. ഇതും മറ്റുള്ളവയും നാം എടുത്തു വീണ്ടും ഹൈന്ദവമാക്കയാണ് ചെയ്തത്. ഇനിയും ഇതുപോലെ പലതും നമുക്കു ചെയ്യാനുമുണ്ട്. അതാണ് ജഗന്നാഥം. അന്നവിടെ ഒരു ബ്രാഹ്മണനും ഇല്ലായിരുന്നു. എന്നിട്ടും നമ്മോടു പറയുകയാണ്, ബ്രാഹ്മണരിൽനിന്ന് എന്തോ പഠിക്കാൻ യേശുക്രിസ്തു അവിടെ ചെന്നെന്ന്. അങ്ങനെയത്രേ നമ്മുടെ റഷ്യക്കാരനായ ആ മഹാപുരാവിത്തു മൊഴിയുന്നത്.

അങ്ങനെ ജന്തുകാരുണ്യം പ്രസംഗിച്ചിട്ടും, ഉദാത്തവും ധർമ്മാധിഷ്ഠിതവുമായ ആ മതമുണ്ടായിട്ടും, നിത്യനായ ആത്മാവിൻെറ അസ്തിനാസ്തിത്വങ്ങളെപ്പറ്റി തലനാരു കീറുന്ന യുക്തിവാദങ്ങളൊക്കെയുണ്ടായിട്ടും, ബുദ്ധമതസൗധം മറിഞ്ഞുവീണു തകർന്നു; അതിൻെറ നഷ്ടാവശിഷ്ടങ്ങൾ കേവലം ബീഭത്സമായിരുന്നു. ബുദ്ധമതത്തിനു പിന്നാലെ വന്ന ബീഭത്സങ്ങൾ വർണ്ണിക്കുവാൻ സമയമോ ആഗ്രഹമോ എനിക്കില്ല. ഏറ്റവും ബീഭത്സമായ അനുഷ്ഠാനങ്ങൾ, മനുഷ്യർ എഴുതുകയോ സങ്കല്പിക്കുകയോ ചെയ്തിട്ടുള്ളവയിൽവെച്ച് ഏറ്റവും ഭയങ്കരവും മലീമസവുമായ

ഗ്രന്ഥങ്ങൾ, മതത്തിൻെറ പേരിൽ കടന്നുകൂടിയതിൽവെച്ച് ഏറ്റവും മൃഗീയമായ പദ്ധതികൾ - ഇതൊക്കെയാണ് അധഃപതിച്ച ബുദ്ധമതം സൃഷ്ടിച്ചുവിട്ടത്.

എന്നാലും ഭാരതം ജീവിച്ചിരിക്കേണ്ടതുണ്ട്. ഈശ്വരചൈതന്യം വീണ്ടും അവതരിച്ചു. 'ധർമ്മത്തിനു വാട്ടം തട്ടുമ്പോഴെല്ലാം ഞാൻ വരും' എന്നു പ്രഖ്യാപിച്ച അവിടുന്നു വീണ്ടും വന്നു. ഇത്തവണ ആവിർഭാവമുണ്ടായതു തെക്കൻനാട്ടിലാണ്. അവിടെ ഒരു ബ്രാഹ്മണയുവാവ് ഉയർന്നുവന്നു. അദ്ദേഹത്തെക്കുറിച്ചു പറയുന്നത്, പതിനാറു വയസ്സു തികഞ്ഞപ്പോഴേക്കും തൻെറ കൃതികളെല്ലാം പൂർത്തിയാക്കിക്കഴിഞ്ഞു എന്നാണ്. ഒരദ്ഭുതബാലനായിട്ടാണ് ശങ്കരാചാര്യർ തെളിഞ്ഞുവിളങ്ങിയത്. പതിനാറു വയസ്സായ ഈ ബാലൻെറ കൃതികൾ ഇന്നത്തെ ലോകത്തിലെ അദ്ഭുതവസ്തുക്കളാണ്; ആ ബാലനും അത്തരത്തിലൊരുവനായിരുന്നു. അദ്ദേഹം ഭാരതീയലോകത്തെ ആദിമപരിശുദ്ധിയിലെത്തിക്കാനാഗ്രഹിച്ചു. അദ്ദേഹത്തിനു ചെയ്തുതീർക്കേണ്ടിവന്ന ജോലിയെക്കുറിച്ചു ചിന്തിച്ചുനോക്കുക. ഭാരതത്തിൻെറ അന്നത്തെ നിലയെപ്പറ്റി ചുരുക്കം ചില സംഗതികൾ നിങ്ങളോട് ഞാൻ പറഞ്ഞുവല്ലോ. നിങ്ങൾ പരിഷ്കരിച്ചു മാറ്റാൻ ശ്രമിക്കുന്ന ഈ ഭയങ്കരതകളെല്ലാം ആ അധഃപതനത്തിൻെറ വാഴ്ചയിൽ നിന്ന് ഉടലെടുത്തവയാണ്. താർത്താരന്മാരും ബലൂചികളും, അറപ്പും വെറുപ്പുമുളവാക്കുന്ന മനുഷ്യജാതികളൊക്കെയും, ഭാരതത്തിൽ വന്നു ബൗദ്ധരായിത്തീർന്നു, നമ്മോടു കലർന്നുചേർന്നു. അവർ താന്താങ്ങളുടേതായ ജാതീയാചാരങ്ങൾ ഇവിടേക്കു കൊണ്ടുവന്നു. അങ്ങനെ ഭാരതീയജനതയുടെ ജീവിതമാകെ അത്യന്തം ഭയാനകവും മൃഗീയവുമായ നടപടികൾ രേഖപ്പെടുത്തിയ വമ്പിച്ച ഒരേടായിത്തീർന്നു. അതാണ് ബൗദ്ധന്മാരിൽനിന്നു പ്രസ്തുതബാലനു കിട്ടിയ ഇരുപ്പുമുതൽ. ആ കാലംമുതൽ ഇന്നുവരെ ഭാരതത്തിൽ നടന്ന ജോലിയെല്ലാം, ബുദ്ധമതം വരുത്തിവെച്ച അധഃപതനത്തിൽനിന്നു വേദാന്തം നേടിയ ഒരു വീണ്ടെടുക്കലാണ്. ഇതു നടന്നുവരികയാണ്, നിറവേറിയിട്ടില്ല ഒരു മഹാദാർശനികനായ ശങ്കരൻ വന്നു, ബുദ്ധമതത്തിൻെറയും വേദാന്തത്തിൻെറയും തനിസാരം വളരെയൊന്നും ഭിന്നമല്ലെന്നും, എന്നാൽ ശിഷ്യന്മാർ ഗുരുവിൻെറ വിവക്ഷ ധരിക്കാതെ, സ്വയം അധഃപതിച്ച് ആത്മാവിൻെറയും ഈശ്വരൻെറയും അസ്തിത്വം നിഷേധിക്കയും നിരീശ്വരരായിത്തീരുകയും ചെയ്തുവെന്നും വെളിവാക്കി. ഇതാണ് ശങ്കരൻ കാട്ടിത്തന്നത്. ബൗദ്ധന്മാരെല്ലാം പഴയ മതത്തിലേക്കു മടങ്ങാൻ തുടങ്ങി. എന്നാൽ അവരൊക്കെ ആ പദ്ധതികളുമായി ഇടപഴകിക്കഴിഞ്ഞിരുന്നു; എന്തു ചെയ്യും?

പിന്നെ വന്നത് ഉജ്ജ്വലനായ രാമാനുജനാണ്. ശങ്കരന്നു വമ്പിച്ച ബുദ്ധിവൈഭവമുണ്ടായിരുന്നു; അത്രയ്ക്കു വലിയ ഹൃദയമില്ലായിരുന്നു എന്നു ഞാൻ ആശങ്കിക്കുന്നു. രാമാനുജൻെറ ഹൃദയമായിരുന്നു കൂടുതൽ

വിശാലം. ചവുട്ടിമെതിക്കപ്പെട്ടവരോട് അദ്ദേഹത്തിനു കനിവു തോന്നി; അവരുമായി സഹതപിച്ചു. അദ്ദേഹം അനുഷ്ഠാനങ്ങളെയും അവയ്ക്കു ചുറ്റും പടർന്നുപിടിച്ച അധികപ്പറ്റുകളെയും എടുത്തു അവയെ ആവോളം ശുദ്ധമാക്കി. കൂടിയേ തീരു എന്നുള്ളവർക്കുവേണ്ടി, പുതിയ അനുഷ്ഠാനങ്ങളും പുതിയ ആരാധനാക്രമങ്ങളും ഏർപ്പെടുത്തി. അത്യുന്നതമായ ആദ്ധ്യാത്മികസപര്യകളിലേക്കു ബ്രാഹ്മണൻതൊട്ടു പറയൻവരെയുള്ളവരെ എത്തിക്കാനുള്ള വാതിലും തുറന്നിട്ടു. അതത്രേ രാമാനുജൻ ചെയ്ത ജോലി. ആ ജോലി നീങ്ങി നീങ്ങി വടക്കൻ ദേശങ്ങളിൽ പടർന്നു പിടിച്ചു; അവിടെയുള്ള ചില വമ്പിച്ച ജനനായകന്മാർ അതേറ്റെടുത്തു. എന്നാൽ ഇതു നടന്നത്, വളരെക്കഴിഞ്ഞു മുഹമ്മദീയഭരണത്തിൻെറ കാലത്താണ്. താരതമ്യേന ആധുനികമായ ഈ കാലത്തു വടക്കുണ്ടായ പ്രവാചകരിൽവെച്ച് ഏറ്റവും സമുജ്വലൻ ചൈതന്യനത്രേ.

രാമാനുജന്നുശേഷം കണ്ടുവരുന്ന ഒരു സവിശേഷത ഉറ്റുനോക്കേണ്ടതാണ്. ആദ്ധ്യാത്മികതയുടെ കവാടം എല്ലാവർക്കുമായി തുറന്നിരിക്കുന്നു. അതു ശങ്കരന്നു മുമ്പുള്ള എല്ലാ പ്രവാചകർക്കുമെന്നപോലെ രാമാനുജന്നു പിമ്പുള്ള എല്ലാ പ്രവാചകർക്കും മുദ്രാവാക്യമായിരിക്കയാണ്. എന്തുകൊണ്ട് ശങ്കരനെ കുറേ വർജ്ജകനായി ചിത്രീകരിക്കണമെന്നു വ്യക്തമല്ല. അദ്ദേഹത്തിൻെറ കൃതികളിൽ വർജ്ജകമായ ഒന്നും ഞാൻ കാണുന്നില്ല. ഭഗവാൻ ബുദ്ധൻെറ വചനങ്ങളിലെന്നോണം ശങ്കരവചനങ്ങളിൽ ആരോപിക്കപ്പെടുന്ന വർജ്ജകത്വവും മിക്കവാറും അദ്ദേഹത്തിൻെറ ഉപദേശങ്ങളിലടങ്ങിയതല്ല; ശിഷ്യന്മാരുടെ കഴിവുകേടുകൊണ്ടുണ്ടായതാണ്. വടക്കനായ ഈ മഹാസിദ്ധൻ, ചൈതന്യൻ, ഗോപികളുടെ ഉന്മത്തപ്രേമത്തിൻെറ പ്രതിനിധിയായിരുന്നു. സ്വയം ബ്രാഹ്മണൻ, അക്കാലത്തെ തർക്കശാസ്ത്ര പാരഗമായ ഒരു കുടുംബത്തിൽ പിറന്നു. താൻതന്നെ തർക്കാചാര്യനായിരുന്നു. അതിൽ പടവെട്ടി ഒരു വിശ്വവിജയം നേടി. അതുതന്നെയാണ് ശൈശവംമുതല്ക്കേ ജീവിതത്തിലെ അത്യുച്ചാദർശമായി അദ്ദേഹം ധരിച്ചിരുന്നത്. എന്നിട്ടും ഏതോ ഒരു സിദ്ധൻെറ കൃപകൊണ്ടു ചൈതന്യൻെറ ജീവിതമാകമാനം രൂപാന്തരപ്പെട്ടു. പോരാട്ടങ്ങളും കലഹങ്ങളും തർക്കാചാര്യപദവുമെല്ലാം വെടിഞ്ഞു. ലോകമറിഞ്ഞിട്ടുള്ള മഹത്തമന്മാരായ ഭക്ത്യാചാര്യന്മാരിൽ ഒരാളായിച്ചമഞ്ഞു ഉന്മത്തനായ ഈ ചൈതന്യൻ. അദ്ദേഹത്തിൻെറ ഭക്തി വംഗദേശത്തെങ്ങും എല്ലാവർക്കും സാന്ത്വനം നല്കിക്കൊണ്ടു തിരയടിച്ചൊഴുകി. അദ്ദേഹത്തിൻെറ പ്രേമം അതിരറ്റതായിരുന്നു. സിദ്ധനും പാപിയും, ഹിന്ദുവും മുഹമ്മദനും, വിശുദ്ധനും, മലിനനും, കുലടയും തെരുവുതെണ്ടിയുമെല്ലാം അദ്ദേഹത്തിൻെറ പ്രേമത്തിലും കാരുണ്യത്തിലും പങ്കാളികളായി. ഇന്നും, കാലാന്തരത്തിൽ മറ്റെല്ലാമെന്നപോലെ ഒട്ടേറെ അധഃപതിച്ചെങ്കിലും, ചൈതന്യസമ്പ്രദായമാണ് പാവങ്ങൾക്കും അധഃകൃതർക്കും ജാതിഹീനർക്കും ബഹിഷ്കൃതർക്കും ദുർബ്ബ

ലർക്കും സമസ്തസമുദായവർജ്ജിതർക്കും ശരണം. എങ്കിലും സത്യത്തെ ച്ചൊല്ലി, നാം കാണുന്ന ഒരു സംഗതി പറയേണ്ടതുണ്ട്. ദാർശനികന്മാരുടെ വിഭാഗങ്ങളിൽ അദ്ഭുതാവഹമായ ഉല്പതിഷ്ണുത കാണുന്നു. ഭാരതത്തിലെ വിഭിന്നവിഭാഗങ്ങൾ വാസ്തവത്തിൽ വിഭിന്നങ്ങളാണെന്നു ശങ്കരാനുയായികളിലെ ഒരുവനും പറയുകയില്ല. അതോടൊപ്പംതന്നെ അദ്ദേഹം ജാതിവ്യത്യാസത്തെ ഏറ്റവും പ്രബലമായി പിൻതാങ്ങിവന്നു. എന്നാൽ ഓരോ വൈഷ്ണാവാചാര്യനും ജാതിപ്രശ്നങ്ങൾ കൈകാര്യം ചെയ്തത് അദ്ഭുതകരമായ ഉദാരതയോടു കൂടിയാണ്; മതപ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിൽ അവർക്കുള്ളതു വർജ്ജകത്വമാണുതാനും.

ഒരാൾക്കു ശക്തിമത്തായ ബുദ്ധിയുണ്ട്; മറ്റേയാൾക്കു വിശാലമായ ഹൃദയവും. ബുദ്ധിയും ഹൃദയവും ഉൾക്കൊള്ളുന്ന ഒരുവൻ ജനിക്കുവാൻ പാകമായ ആ കാലം വന്നു. ശങ്കരൻെറ സമുജ്ജ്വലമായ പ്രതിഭയും ചൈതന്യൻെറ അദ്ഭുതകരമാംവണ്ണം വികസ്വരവും അനന്തവുമായ ഹൃദയവും ഒരേ ശരീരത്തിൽ ഉദ്വഹിക്കുന്ന ഒരുവൻ ജനിക്കുവാൻ പറ്റിയ സമയം വന്നു; ഒരേ ഈശ്വരൻ, ഒരേ ചൈതന്യം, എല്ലാ മതവിഭാഗങ്ങളിലും പ്രവർത്തിക്കുന്നു എന്നു കാഴ്ചയുള്ള ഒരുവൻ; ഓരോ പ്രാണിയിലും ഈശ്വരനെ ദർശിക്കുന്നവൻ; പാവങ്ങൾക്കും ദുർബ്ബലർക്കും ജാതിഹീനർക്കും അധഃകൃതർക്കും ഭാരതത്തിലും വെളിയിലുമുള്ള എല്ലാവർക്കും വേണ്ടി അലിയുന്ന കരളുള്ള ഒരുവൻ; ഒപ്പം ഭാരതത്തിനുള്ളിൽ മാത്രമല്ല വെളിയിലുമുള്ള വിരുദ്ധമതവിഭാഗങ്ങളെ തമ്മിൽ ഇണക്കുന്ന ഉത്കൃഷ്ടചിന്തകളെ ഉദ്ഭാവനം ചെയ്യുന്ന ഉജ്ജ്വലബുദ്ധിയുള്ളവൻ: അങ്ങനെ മസ്തിഷ്കത്തിനും ഹൃദയത്തിനും സമപ്രാധാന്യമുള്ള ഒരു വിശ്വമതം, ആശ്ചര്യമായ സമന്വയം, വരുത്തുന്നവൻ, ജനനമെടുക്കുവാനുള്ള കാലം പരിപക്വമായി. അത്തരം ഒരു മനുഷ്യൻ ജനിച്ചു. പല സംവത്സരങ്ങളായി അദ്ദേഹത്തിൻെറ ചേവടികൾ പണിയുവാനുള്ള ഭാഗധേയം എനിക്കുണ്ടായി. അങ്ങനെ ഒരു മനുഷ്യൻ ജനിക്കുവാൻ കാലം പാകമായിരുന്നു; അതാവശ്യവുമായിരുന്നു. ഏറ്റവുമധികം അദ്ഭുതമുളവാക്കുന്ന സംഗതി, പാശ്ചാത്യാശയങ്ങൾ നിറഞ്ഞ ഒരു പട്ടണത്തിനു തൊട്ടടുത്താണ് അദ്ദേഹത്തിൻെറ ജീവിതത്തിലെ പ്രധാനകർത്തവ്യങ്ങൾ നിറവേറ്റിയതെന്നുള്ളതത്രേ. ആ പട്ടണം പാശ്ചാത്യാശയങ്ങളുടെ പിന്നാലെ ഭ്രമിച്ചു പാഞ്ഞെത്തിയതും. ഭാരതത്തിലെ മറ്റു പട്ടണങ്ങളെ അപേക്ഷിച്ച് യൂറോപ്പിനെ ഏറ്റവുമധികം അനുകരിച്ചതുമായിരുന്നു. അവിടെ അദ്ദേഹം ഒരുതരം ഗ്രന്ഥജ്ഞാനവും കൂടാതെ ജീവിച്ചു. സ്വന്തം പേരെഴുതാൻ പോലും പഠിക്കാത്ത ഒരു മഹാപ്രതിഭാശാലിയായിരുന്നു അദ്ദേഹം. ഞങ്ങളുടെ വിശ്വവിദ്യാലയത്തിലുണ്ടായിരുന്ന അതിബുദ്ധിമാന്മാരായ ബിരുദധാരികൾ അദ്ദേഹത്തെ അമാനുഷമായ പ്രതിഭയുള്ളവനായി കരുതി. ഈ ശ്രീരാമകൃഷ്ണപരമഹംസൻ അലോകസാമാന്യനായ ഒരു മനുഷ്യനായിരുന്നു. വളരെയേറെ നീണ്ട ഒരു

കഥയാണത്. അദ്ദേഹത്തെക്കുറിച്ച് ഈ രാത്രിവേളയിൽ വല്ലതും പറയാൻ എനിക്കു സമയമില്ല. ശ്രീരാമകൃഷ്ണൻെറ പേർമാത്രം ഞാനിപ്പോൾ പറയുന്നു. ഭാരതീയ സിദ്ധപരമ്പരയുടെ സമ്പൂരണമായിരുന്നു അദ്ദേഹം; കാലത്തിനൊത്ത സിദ്ധൻ. ഇന്നിപ്പോൾ, ഈ വർത്തമാനകാലത്തിൽ, ഏറ്റവും പ്രയോജനകരമായ ഉപദേശങ്ങളത്രേ അദ്ദേഹത്തിൻേറത്. ആ മനുഷ്യൻെറ പിന്നിൽ പ്രവർത്തിച്ച ഐശ്വരമായ ശക്തിയെ ശ്രദ്ധിച്ചു മനസ്സിലാക്കുക. ദുർഗ്ഗമവും വിദൂരവുമായ ഒരു കുഗ്രാമത്തിൽ, പാവപ്പെട്ട ഒരു പുരോഹിതൻെറ പുത്രനായി ജനിച്ച അറിയപ്പെടാത്ത, ചിന്തിക്കപ്പെടാത്ത, അദ്ദേഹത്തെ ഇന്നു യൂറോപ്പിലും അമേരിക്കയിലും ആയിരക്കണക്കിനാളുകൾ ആരാധിക്കതന്നെയാണ് ചെയ്യുന്നത്. നാളെ ഏറെ ആയിരം ആരാധിക്കയും ചെയ്യും. ഭഗവാൻെറ സങ്കല്പങ്ങൾ ആർക്കറിയാം?

ഭ്രാതാക്കളേ, ഈശ്വരഹസ്തം ഈശ്വരാംഗുലി, ഇതിലിപ്പോൾ നിങ്ങൾ കാണുന്നില്ലെങ്കിൽ, അതു നിങ്ങൾ അന്ധരാകകൊണ്ട്, അന്ധരായി ജനിക്കകൊണ്ട് മാത്രമാണ്: സമയവും മറ്റൊരവസരവും കൈവന്നാൽ, കൂടുതൽ വിശദമായി അദ്ദേഹത്തെക്കുറിച്ചു ഞാൻ നിങ്ങളോടു പറയാം. ഒരു കാര്യം മാത്രം ഇപ്പോൾ പറയട്ടെ: സത്യത്തിൻെറതായ ഒറ്റ വാക്കെങ്കിലും ഞാൻ നിങ്ങളോടു പറഞ്ഞെങ്കിൽ അതദ്ദേഹത്തിൻെറ, അദ്ദേഹത്തിൻേറതുമാത്രം, ആണ്. സത്യേതരമായി, സൂക്ഷ്മേതരമായി, മനുഷ്യരാശിക്ക് അഹിതകരമായി വല്ലതും ഞാൻ പറഞ്ഞെങ്കിൽ, അതെല്ലാം എൻേറതുമാത്രം. അവയുടെ ഉത്തരവാദിത്വം എനിക്കുള്ളതുമാണ്.

# ഈശോമിശിഹാ

## കാലിഫോർണിയയിലെ ലോസ് ഏൻജലസിൽ

## 1900 –ൽ ചെയ്ത ഒരു പ്രസംഗം

നീരാഴിയിൽ അല ഉയരുന്നു; താഴെ ഉള്ളിലേക്കൊരു കുഴി കാണാം. വീണ്ടും ഒരു തിര തലയുയർത്തുന്നു; ഒരുപക്ഷേ മുന്നേതിനെക്കാൾ വമ്പൻ, പണ്ടേപ്പോലെ വീണ്ടും വീഴാൻ, വീണ്ടും പിടഞ്ഞുപൊങ്ങാൻ, അങ്ങനെ മുമ്പോട്ട്. സംഭവങ്ങളുടെ പുരോഗതിയിൽ ഉയർച്ചയും താഴ്ചയും കാണാം; നാം സാധാരണ ഉയരത്തേക്കു കണ്ണയയ്ക്കുന്നു, വീഴ്ച മറന്നുകൊണ്ട്. പക്ഷേ രണ്ടും വേണം, രണ്ടും വലുത്. ഇതാണ് പ്രപഞ്ചത്തിൻെറ സ്വഭാവം. നമ്മുടെ ചിന്താമണ്ഡലങ്ങളിലും സാമുദായിക ബന്ധങ്ങളിലും അദ്ധ്യാത്മമാർഗ്ഗങ്ങളിലും അതേ അനുക്രമമായ പ്രവാഹം, ഉത്കർഷാപകർഷങ്ങൾ, നടന്നുകൊണ്ടിരിക്കുന്നു. അങ്ങനെ, സംഭവ പരമ്പരയിലെ സർവ്വപ്രധാനമായ കാര്യങ്ങൾ, വിശാലാശയങ്ങൾ, മുൻപന്തി യിൽ അണിനിരക്കുന്നു; മെല്ലെ താഴുന്നു; ദാഹിക്കുവാൻ, പഴയ കാലം അയവിറക്കുവാൻ, അറ്റകുറ്റം തീർക്കുവാൻ, ഒന്നിക്കുവാൻ, വീണ്ടുമൊരു ഉയർച്ചയ്ക്കായി, പൂർവ്വാധികം പ്രബലമായ ഉന്നതിക്കായി, കരുത്തു ശേഖരിക്കുവാൻ മുങ്ങിമങ്ങിക്കിടക്കുന്നു.

എക്കാലവും അതുപോലെയായിരുന്നു ജനസമുദായങ്ങളുടെ ചരിത്രവും. നാമീ സായാഹ്നത്തിൽ സമീപിക്കാൻപോകുന്ന മഹാപുരുഷൻ, ദേവ ദൂതൻ, അവിടുന്നും തൻെറ ജനതയുടെ ഒരു വലിയ അധഃപതനകാലമെന്ന് ഏതാണ്ടു കണക്കാക്കാവുന്ന ഒരു ഘട്ടത്തിലാണു വന്നത്. അവിടുത്തെ പ്രവൃത്തികളുടെയും പ്രവചനങ്ങളുടെയും ഛിന്നഭിന്ന രേഖാശകലങ്ങളിൽ നിന്ന് അങ്ങുമിങ്ങും ചില ചില്ലറ കാഴ്ചപ്പാടുകളേ നമുക്കു കിട്ടുന്നുള്ളു. കാരണം, ആ മഹാപുരുഷൻെറ അപദാനങ്ങളും ഉപദേശങ്ങളും പൂർണ്ണ മായി രേഖപ്പെടുത്തിയിരുന്നെങ്കിൽ അവ ലോകം നിറയ്ക്കുമെന്നു പറഞ്ഞി ട്ടുള്ളതും നേരാണ്. അവിടുത്തെ ധർമ്മപ്രവചനകാലമായ മൂന്നു സംവ ത്സരം, ഞെക്കിഞെരുക്കി ചുരുക്കിയ ഒരു കാലമാണ്, അതു വിടർന്നു നിവരാൻ പത്തൊമ്പതു നൂറ്റാണ്ടുകൾ വേണ്ടിവന്നു; ഇനിയും എത്ര വേണ്ടി വരുമെന്നാരു കണ്ടു! ചെറിയ മനുഷ്യരായ നിങ്ങളും ഞാനും അല്പംമാത്രം ശക്തി ലഭിച്ച പാത്രങ്ങൾ. ഏതാനും നിമിഷങ്ങൾ, കുറച്ചു മണിക്കൂറുകൾ, കൂടിയാൽ ചില വർഷങ്ങൾ, മതിയാകും അതൊക്കെ ചെലവാക്കാൻ, മുഴുവൻ വാരി വിതറാൻ; അതു കഴിഞ്ഞു; നാം എന്നെന്നേക്കുമായി മറഞ്ഞു. എന്നാൽ ഈ വന്ന അഭൗമമഹാപുരുഷനെ നോക്കൂ. ശതാബ്ദ

ങ്ങളും യുഗാന്തരങ്ങളും കടന്നുപോകുന്നു; എന്നിട്ടും അവിടുന്നു ലോകത്തിനു കൊടുത്തുപോയ ശക്തി വികസിച്ചുതീർന്നിട്ടില്ല. പൂർണ്ണമായി വ്യയം ചെയ്തുകഴിഞ്ഞിട്ടില്ല. കാലം കഴിയുംതോറും അതിനു കരുത്തു കൂടിക്കൂടിവരികയാണ്.

യേശുക്രിസ്തുവിൻെറ ജീവിതത്തിൽ നാം കാണുന്നത്, കഴിഞ്ഞകാലത്തിൻെറയെല്ലാംകൂടിയുള്ള ചരിത്രമാണ്. ഒരുതരത്തിൽ നോക്കിയാൽ, ഓരോ വ്യക്തിയുടെ ജീവിതവും, പൂർവ്വകാലത്തിൻെറ ചരിത്രമാണ്. പാരമ്പര്യത്തിൽക്കൂടിയും പരിസ്ഥിതികളിൽനിന്നും പഠിപ്പുമൂലവും സ്വന്തം പുനർജന്മംകൊണ്ടും, വർഗ്ഗത്തിൻെറ പൂർവ്വചരിത്രം അവനിൽ സംക്രമിക്കുന്നു. ഒരു പ്രകാരത്തിൽ പറഞ്ഞാൽ ഓരോ ജീവനിലും ഭൂമണ്ഡലത്തിൻെറ പുരാതനചരിത്രം, പോരാ പ്രപഞ്ചത്തിൻെറ മുഴുവൻ ഭൂതകാലജീവിതം, അനുവർത്തിക്കുന്നുണ്ട്. അനാദിയായ ഭൂതകാലത്തിൻെറ കൈകളിൽപ്പെട്ട ഒരു ഫലം, ഒരു പരിണാമം, അല്ലാതെ പിന്നെന്താണ് ഇന്നത്തെ നാം? നില്ക്കള്ളിയില്ലാതെ, തടുക്കാനാവാതെ അങ്ങു മുമ്പോട്ട് ഉന്തിത്തള്ളി പൊങ്ങിപ്പായുന്ന ഓളങ്ങൾമാത്രമല്ലാതെ പിന്നെന്താണ് നാം? എന്നാൽ, നിങ്ങളും ഞാനുമൊക്കെ വെറും ചെറിയ വസ്തുക്കൾ, കുമിളകൾമാത്രം. സംഭവങ്ങളുടെ സമുദ്രത്തിൽ എല്ലായ്പോഴും ചില വൻതിരകൾ കാണും. നിങ്ങളിലും എന്നിലും സമുദായത്തിൻെറ ഭൂതകാലചരിത്രത്തിൻെറ അല്പാംശമേ രൂപംകൊണ്ടിട്ടുള്ളു; എന്നാൽ ഭൂതകാലം മുഴുവൻ ഉൾക്കൊണ്ടുകൊണ്ടു ഭാവിയിലേക്ക് കൈനീട്ടുന്ന ഭീമാകാരന്മാരായ ചിലരുണ്ട്. അങ്ങിങ്ങുള്ള കൈചൂണ്ടികളാണിവർ; അവർ മനുഷ്യസമുദായത്തിൻെറ പുരോഗതിയെ ചൂണ്ടിക്കാണിക്കുന്നു. ഇവർ വാസ്തവത്തിൽ ഭീമകായന്മാർ തന്നെ. അവരുടെ നിഴൽ ഉലകമെല്ലാം മൂടുന്നു. അവർ അമരന്മാരായി നിത്യന്മാരായി വർത്തിക്കുന്നു. അതേ, ഈശപുത്രൻ അരുളിയതുപോലെ, 'പുത്രനിൽക്കൂടിയല്ലാതെ പിതാവിനെ ഒരാളും ഒരിക്കലും കണ്ടിട്ടില്ല.' അതു സത്യം. പുത്രനിലല്ലാതെ പിന്നെ എവിടെയാണ് നാം ഈശ്വരനെ കാണാൻ പോകുന്നത്? നിങ്ങളും ഞാനും നമ്മിലേറ്റവും നിസ്സാരൻപോലും ഈശ്വരനെ ഉൾക്കൊള്ളുന്നു, പോരാ, പ്രതിബിംബിപ്പിക്കുന്നു എന്നതു നേരാണ്. പ്രകാശത്തിൻെറ പ്രസരം എല്ലായിടത്തുമുണ്ട്; അതു സർവ്വവ്യാപകമാണ്. പക്ഷേ, നമുക്കു പ്രകാശം ദൃശ്യമാകണമെങ്കിൽ വിളക്കിൽ വെളിച്ചം തെളിയിക്കണം. ഈ പ്രവാചകന്മാർ, നരദേവന്മാർ, അവതാരപുരുഷന്മാർ, ഈശ്വരമൂർത്തികൾ, ഈ ദീപസ്തംഭങ്ങൾ, പ്രതിഫലിപ്പിച്ചാലല്ലാതെ സർവ്വവ്യാപിയായ വിശ്വേശ്വരനെ ആർക്കും കാണുക സാദ്ധ്യമല്ല.

ഈശ്വരനുണ്ടെന്നു നമുക്കെല്ലാം അറിയാം; എന്നാൽ നാം അവിടുത്തെ കാണുന്നില്ല, അറിയുന്നില്ല. ഈ പ്രകാശത്തിൻെറ പ്രവാചകന്മാരിൽ ഒരാളെ എടുക്കുക; നിങ്ങൾക്ക് ഈശ്വരനെക്കുറിച്ചു വിഭാവനചെയ്യാൻ കഴിയുന്ന അത്യുച്ചാദർശവുമായി അവിടുത്തെ ജീവിതം ഒത്തുനോക്കുക;

അപ്പോൾ കാണാം, നിങ്ങളുടെ ഈശ്വരൻ ആദർശത്തിൻെറ അടുത്തെത്തുന്നില്ലെന്നും, പ്രവാചകൻെറ ജീവിതം നിങ്ങളുടെ സങ്കല്പത്തിനും അപ്പുറം പോകുന്നുവെന്നും. ഒരു വ്യക്തിയായി രൂപംപൂണ്ട് നേരേ കണ്ടനുഭവിച്ച മാതൃകയായി നമ്മുടെ മുമ്പിൽ വെയ്ക്കപ്പെട്ടതിനെക്കാൾ ശ്രേഷ്ഠമായ ഒരാദർശത്തെക്കുറിച്ച് നിങ്ങൾക്കു സങ്കല്പിക്കാനേ വയ്യ. അങ്ങനെയിരിക്കെ, ഇവരെ ഈശ്വരന്മാരായി ആരാധിക്കുന്നതിൽ തെറ്റെന്ത്? ഈ മനുഷ്യദൈവതങ്ങളുടെ അടിപണിഞ്ഞ് അവരെ ലോകത്തിലെ പ്രത്യക്ഷ ഈശ്വരന്മാരായി അർച്ചിക്കുന്നതു പാപമെന്നോ? യഥാർത്ഥത്തിൽ, ഈശ്വരനെക്കുറിച്ചു നമുക്കുള്ള സർവ്വസങ്കല്പങ്ങളെക്കാളും മഹത്തരന്മാരാണവരെങ്കിൽ, അവരെ ആരാധിക്കുന്നതിൽ എന്താണപകടം? അതുകൊണ്ട് ആപത്തൊന്നുമില്ലെന്നുമാത്രമല്ല, അതുമാത്രമാണ്, നമുക്കു സാധ്യവും സാരവത്തുമായ ആരാധന. നിങ്ങളെത്ര കിടന്നുപിടഞ്ഞാലും, മാനത്തു പറന്നാലും, ഏതെല്ലാം വഴിക്കു പണിപ്പെട്ടാലും, എന്തൊക്കെയായാലും, മനുഷ്യരുടെ ലോകത്തിൽ ഒരു മനുഷ്യനായിരിക്കുന്നിടത്തോളം കാലം, നിങ്ങളുടെ ലോകം മനുഷ്യലോകം; ധർമ്മം, മാനവധർമ്മം; ഈശ്വരൻ മാനുഷേശ്വരൻ. അതങ്ങനെയായിരിക്കണംതാനും. എത്തും പിടിയും കിട്ടാത്ത ഒരു തത്ത്വത്തെ വിട്ട്, മൂർത്തമായ ഉപാധിയിൽക്കൂടിയല്ലാതെ ഗ്രഹിക്കാനാവാത്ത അവ്യക്താവസ്ഥയെ വെടിഞ്ഞ്, കൺമുമ്പിലിരിക്കുന്ന വ്യക്തവസ്തുവിനെ സ്വീകരിക്കാൻ കൂട്ടാക്കാത്ത അപ്രായോഗികനാരുണ്ട്? അതുകൊണ്ട്, എല്ലാക്കാലത്തും, എല്ലാ ദേശത്തും, ഈ അവതാരപുരുഷന്മാർ ആരാധിക്കപ്പെട്ടിട്ടുണ്ട്.

യഹൂദരുടെ അവതാരപുരുഷനായ യേശുക്രിസ്തുവിൻെറ ചരിത്രം അല്പമൊന്നു ചിന്തിക്കാനാണ് നാം ഭാവിക്കുന്നത്. രണ്ടു വൻതിരകൾക്കിടയിലെ പതനകാലമെന്നു ഞാൻ നിർദ്ദേശിക്കുന്ന ഒരു കാലഘട്ടത്തിൽ യഹൂദന്മാർ അകപ്പെട്ടപ്പോഴാണ് ക്രിസ്തുവിൻെറ ജനനം: മാമൂലിൽതൂങ്ങുന്ന കാലം, അതായത് മനുഷ്യമനസ്സ് മുമ്പോട്ടു പാഞ്ഞു പാഞ്ഞു തളർന്ന്, കയ്യിൽ കിട്ടിയതു കാത്തുസൂക്ഷിക്കുന്ന വേലയിൽമാത്രം ഏർപ്പെട്ടിരുന്ന ഒരു കാലം; വിശിഷ്ടങ്ങളും വിപുലങ്ങളും ഉച്ചങ്ങളുമായ ജീവിതപ്രശ്നങ്ങളെക്കാൾ, വിശേഷച്ചടങ്ങുകളിലും ചില്ലറക്കാര്യങ്ങളിലും ശ്രദ്ധ കേന്ദ്രീകൃതമായ സന്ദർഭം; മുമ്പാക്കം തുഴഞ്ഞുപോകാതെ ഒരിടത്തുതന്നെ കെട്ടിക്കിടന്ന വേള; കർമ്മോന്മുഖതയെക്കാൾ ക്ലേശാനുഭവപൂർണ്ണമായ ഒരു കാലഘട്ടം. അക്കാലത്താണ് ക്രിസ്തുവിൻെറ ആഗമനം. ഈ അവസ്ഥാന്തരത്തെ ഞാനപലപിക്കുകയല്ലെന്നത് ഓർമ്മയിലിരിക്കണം. അതിനെ അവഹേളിക്കാൻ നമുക്കവകാശമില്ല - കാരണം, ഈ താഴ്ച വന്നില്ലെങ്കിൽ അടുത്തു വന്ന ഉയർച്ച, നസറേത്തിലെ ക്രിസ്തുദേവനിൽ ഉടൽപൂണ്ട ഉത്കർഷം, സാധ്യമാകാതെ പോയേനേ. മതപുരോഹിതന്മാരും വേദപണ്ഡിതന്മാരും നേരമില്ലാത്തവരായിരുന്നിരിക്കാം; അവർ ചെയ്യാൻ പാടില്ലാത്തതു പലതും ചെയ്തിരിക്കാം. അവർ വഞ്ചകന്മാർ പോലുമാ

യിരുന്നിരിക്കാം. അവരെങ്ങനെയെല്ലാമിരുന്നാലും, ഈ കാരണങ്ങളിൽ നിന്നാണ് ഈശ്വരദൂതൻ എന്ന കാര്യം രൂപംകൊണ്ടത്. നസറേത്തിലെ യേശുവിൻെറ മഹത്തായ മസ്തിഷ്കമായി മറുവശത്തൂടെ പുറത്തുവന്നത്, ഈ പുരോഹിതന്മാരുടെയും പണ്ഡിതന്മാരുടെയും ഇങ്ങേ തലയ്ക്കലെ പ്രേരണാശക്തിയാണ്.

മതത്തിൻെറ നിത്യച്ചടങ്ങുകൾ മന്ത്രങ്ങൾ തന്ത്രങ്ങൾ ക്രിയാകലാപങ്ങൾ എന്നീ വകയിലെ താല്പര്യത്തെ ചിലപ്പോഴൊക്കെ പരിഹസിച്ചാലും, അവയ്ക്കുള്ളിൽ സത്തുണ്ട്. പലപ്പോഴും മുമ്പാക്കമുള്ള പരക്കംപാച്ചിലിൽ വളരെ ശക്തി നഷ്ടമാകുന്നുണ്ട്. വാസ്തവത്തിൽ, വിശാലാശയങ്ങൾ പുലർത്തുന്ന ഒരുവനെക്കാൾ മതഭ്രാന്തനു കരുത്തേറും. അങ്ങനെ, ശക്തി, വളരെയേറെ ശക്തി, സംഭരിച്ചുവെക്കുക എന്ന വലിയൊരു ഗുണം മത ഭ്രാന്തന്നുമുണ്ട്. വ്യക്തികളെന്നപോലെ സമുദായങ്ങളും ശക്തി ശേഖരി ക്കുന്നതു നഷ്ടപ്പെടാതെ സൂക്ഷിച്ചുവെയ്ക്കുവാനാണ്. ബാഹ്യശത്രുക്ക ളാൽ എല്ലാടവും ചൂഴപ്പെട്ട്, റോമൻകാരാൽ ശാരീരികമായും ഗ്രീക്പ്രവണത കളാൽ മാനസികമായും പേഴ്സ്യയിലും ഭാരതത്തിലും അലക്സാണ്ഡ്റിയ യിലും നിന്ന് അടിച്ച അലകൾകൊണ്ടു ധാർമ്മികമായും ഒരു കേന്ദ്രത്തി ലേക്ക് ഒതുങ്ങാൻ ബലാൽ പ്രേരിതരായി, നൈസർഗ്ഗികവും യാഥാസ്ഥി തികവും ഗംഭീരവുമായി ശക്തിപൂണ്ട ഒരു ജനത നിലയുറപ്പിച്ചു; അവരുടെ പിൻഗാമികൾക്ക് ഇവയൊന്നും നഷ്ടപ്പെട്ടിട്ടില്ല. അങ്ങനെ ആ ജനത അവരുടെ കഴിവുകളെല്ലാം ജറുസലത്തിലും ജൂതധർമ്മത്തിലും ഏകീകരി ക്കാനും കേന്ദ്രീകരിക്കാനും നിർബ്ബദ്ധമായി. ഏതു ശക്തിയും ഒരിക്കലൊരു മിച്ചുകഴിഞ്ഞാൽ പിന്നെ ഒതുങ്ങിയിരിക്കില്ല; അതു വ്യയം ചെയ്യണം; സ്വയം വ്യാപിക്കണം . ഒരിടുങ്ങിയ അറയ്ക്കുള്ളിൽ ഏറെ നാൾ ലോകത്തി ലെ ഒരു ശക്തിയും ഞെരുങ്ങിയമർന്നു കഴിഞ്ഞു കൂടുകയില്ല. പിന്നീടൊ രു കാലത്തും പുറത്തുവന്നു പരക്കാതിരിക്കത്തക്ക വിധം അതിനെ അടക്കിനിർത്തുക സാദ്ധ്യമല്ല.

ജൂതന്മാരുടെ ഈ സംഭൃതശക്തി അനന്തരകാലഘട്ടത്തിൽ ക്രിസ്തുമത ത്തിൻെറ ഉദയമായി രൂപംകൊണ്ടു. ഊറ്റുകൾ ഒന്നുചേർന്ന് അരുവിയായി. ക്രമേണ ചെറുപുഴകൾ ഒരുമിച്ചുചേർന്ന് ഒരു വൻതിരമാലയായി; അതിനു പരി, നസറേത്തിലെ യേശുവിൻെറ വ്യക്തിത്വം തലയുയർത്തി നിലകൊ ള്ളുന്നു. ഈ വിധത്തിൽ ഓരോ ഈശ്വരദൂതനും അക്കാലത്തിൻെറ സൃഷ്ടി യാണ്; സമുദായത്തിൻെറ ഭൂതകാലപരിണാമവിശേഷമാണ്. അവിടുന്നു ഭാവിയുടെ സ്രഷ്ടാവുമായിരിക്കും. കഴിഞ്ഞ കാലത്തിൻെറ ഫലമാണ് ഇന്നത്തെ കാരണം; ഭാവിയുടെ കാരണവും അതുതന്നെ. ഈ അവസ്ഥ യിലാണ് പ്രവാചകൻെറ നില. തൻെറ ജനതയിലെ ഉത്തമവും മഹത്തുമാ യതെല്ലാം, ചിരകാലമായി ആ ജനത നേടാൻ പണിപ്പെട്ടിരുന്ന പ്രയോജനം, ഉദ്ദേശ്യം, അവിടുന്നിൽ ആവിഷ്കൃതമാകുന്നു; അവിടുന്ന് ഭാവിയുടെ

പ്രചോദകനും; സ്വന്തം സമുദായത്തിൻെറ മാത്രമല്ല, ഭൂലോകത്തിലെ എണ്ണമറ്റ ജനസമുദായങ്ങളുടെ പ്രചോദകനും.

വേറൊരു സംഗതികൂടി ഓർമ്മവെയ്ക്കേണ്ടതുണ്ട്, അതായത്, നസറേത്തിലെ മഹാപുരുഷനെക്കുറിച്ചുള്ള എൻെറ അഭിപ്രായം, പൗരസ്ത്യരുടെ വീക്ഷണകോണത്തിൽനിന്നായിരിക്കും. നസറായക്കാരൻ ഒരു തനി പൗരസ്ത്യനായിരുന്നുവെന്ന വസ്തുത നിങ്ങൾ പലപ്പോഴും മറന്നുകളയുന്നു. നീലക്കണ്ണും മഞ്ഞ മുടിയുമായി അവിടുത്തെ ചിത്രീകരിക്കാനുള്ള നിങ്ങളുടെ പ്രയത്നങ്ങളൊക്കെ കഴിഞ്ഞിട്ടും നസറായക്കാരൻ ഒരു പൗരസ്ത്യൻ തന്നെയായി വർത്തിക്കുന്നു. ബൈബിളെഴുതാനുപയോഗിച്ചിട്ടുള്ള ഉപമാദ്യലങ്കാരങ്ങൾ, കാഴ്ചകൾ, ഇടങ്ങൾ, ഭാവങ്ങൾ, കൂട്ടങ്ങൾ, കവിത, പ്രതീകങ്ങൾ, എല്ലാം കിഴക്കൻ ദേശത്തെപ്പറ്റി നിങ്ങളോട് പ്രഖ്യാപിക്കുന്നു; വിളങ്ങുന്ന ആകാശം, ചൂട്, സൂര്യൻ, മണല്ക്കാട്, ദാഹിച്ചു വലഞ്ഞ മനുഷ്യരും മൃഗങ്ങളും, തലയിൽ കുടവും താങ്ങി വെള്ളം കോരാൻ കിണറ്റിനടുത്തേക്കു വരുന്ന നരനാരികൾ, ആടുമാടുകൾ, കൃഷീവലന്മാർ, ചുറ്റുപാടും നടക്കുന്ന കൃഷിപ്പണി, വെള്ളം തേകാനുള്ള യന്ത്രവും ചക്രവും, തേകാനുപയോഗിക്കുന്ന കുളം, ധാന്യം പൊടിക്കാനുള്ള തിരികല്ല് ഇവയൊക്കെ ഇന്നും ഏഷ്യയിൽ കാണാം.

ഏഷ്യയുടെ ശബ്ദം ധർമ്മത്തിൻെറ ശബ്ദമാണ്. യൂറോപ്പിൻേറതു 'രാഷ്ട്രീയ'ത്തിൻെറ ശബ്ദമാണ്. ഓരോന്നും അതാതിടത്തു വലിയത്. യൂറോപ്പിൻെറ ശബ്ദം പുരാതനഗ്രീസിൻെറതാണ്. ഗ്രീക്കുകാരന്, തൻെറ തൊട്ടടുത്തുള്ള സമുദായമാണ് സർവ്വസ്വവും; അതിനപ്പുറമെല്ലാം ബർബ്ബരം, അപരിഷ്കൃതം. യവനനല്ലാതാർക്കും ജീവിക്കാനവകാശമില്ല. അവൻ ചെയ്യുന്നതൊക്കെ വേണ്ടതും ശരിയും. ലോകത്തിൽ വേറിട്ടുള്ളതൊന്നും വേണ്ടതുമല്ല, ശരിയുമല്ല; ബാക്കി വെച്ചേക്കാനും പാടില്ല. ഗ്രീക്കുമനസ്സിൻെറ ചിന്താഗതി സമ്പൂർണ്ണം മനുഷ്യനിഷ്ഠമായിരുന്നു; ഏറ്റവും പ്രകൃതിനിഷ്ഠം. വളരെ സുന്ദരം. ഗ്രീക്കുകാരൻെറ ജീവിതം മുഴുവനും ഈ ലോകത്തിൽ മാത്രമാണ്. അവന്നു മനോരാജ്യം കാണാൻ താല്പര്യമില്ല. അവൻെറ കവിതപോലും പ്രായോഗികമാണ്. അവൻെറ ദേവീദേവന്മാർ മനുഷ്യരെന്നുമാത്രമല്ല, അടിമുടി മനുഷ്യർ, ഏതാണ്ട് നമ്മിലാരെയും പോലെ വികാരങ്ങളും വിചാരങ്ങളുമുള്ള മനുഷ്യർ. അവൻ സുന്ദരമായതിനെ സ്നേഹിക്കുന്നു; പക്ഷേ ഒന്നോർക്കണം, അതെപ്പോഴും ബാഹ്യ പ്രപഞ്ചത്തെയാണ്; മാമലകളുടെ, മഞ്ഞിൻെറ, മലർത്തൊത്തുകളുടെ, മനോഹാരിത; രൂപത്തിൻെറയും വടിവിൻെറയും അഴക്; മനുഷ്യമുഖത്തിൻെറ ഭംഗി; പലപ്പോഴും മനുഷ്യരൂപത്തിൻെറ ലാവണ്യം - ഇവയാണ് ഗ്രീക്കുകാർ ഇഷ്ടപ്പെട്ടത്. പിന്നീടു പിറന്ന പാശ്ചാത്യസംസ്കാരത്തിൻെറയെല്ലാം ആചാര്യന്മാർ ഗ്രീക്കുകാരായിരുന്നതുകൊണ്ട്, യൂറോപ്പിൻെറ നാദം ഗ്രീസിൻെറ നാദമാണ്.

ഏഷ്യയിൽ വേറൊരുതരം ജനതയെയാണ് കാണുക. അങ്ങനെ പരന്നു മലർന്നുകിടക്കുന്ന ആ വലിയ ഭൂഭാഗത്തെപ്പറ്റി ഒന്നു ചിന്തിച്ചുനോക്കുക; കാർനിരകളെ തുരന്ന്, മിക്കവാറും ആകാശത്തെ നീലമേലാപ്പിൽ മുട്ടിക്കൊണ്ട് നിലകൊള്ളുന്ന മാമലകൾ; ഒരു തുള്ളി വെള്ളംപോലും കാണാൻ കിട്ടാതെ, ഒരു പുല്ക്കൊടിപോലും കുരുക്കാതെ, നാഴികക്കണക്കിന് അങ്ങു പരന്നു മലർന്നു കിടക്കുന്ന മണല്ക്കാട്; ഒടുങ്ങാത്ത കാടുകൾ; കടലിലേക്ക് ഇരമ്പിപ്പായുന്ന പെരിയ പെരിയ പുഴകൾ. ഈ പരിതഃസ്ഥിതികൾക്കുള്ളിൽ, പൗരസ്ത്യരുടെ സൗന്ദര്യപ്രേമവും ആശ്ചര്യകുതുകവും മറ്റൊരു വഴിക്കാണ് വികസിച്ചത്. അത് ഉള്ളിലേക്കു കണ്ണയച്ചു. പുറത്തേക്കല്ല. പ്രകൃതിസൗന്ദര്യത്തിനുള്ള ദാഹവുമുണ്ട്, അതുമാതിരിതന്നെ അധികാരാവേശവുമുണ്ട്. അതേ തോതിൽ അന്യരെ അതിശയിക്കാനുള്ള ആഗ്രഹവുമുണ്ട് - ഗ്രീക്കുകാരൻെറയും ബർബ്ബരൻെറയും അതേ ആശയം; പക്ഷേ, അതു വളരെ വിപുലമായ ഒരു മണ്ഡലത്തിൽ വ്യാപിച്ചു. ഇന്നും ഏഷ്യയിൽ ജന്മമോ ജാതിയോ ഭാഷയോ അല്ല ഒരു ജനതയെ നിർണ്ണയിക്കുന്നത്, മതമാണ്. നാമെല്ലാം ക്രൈസ്തവർ, നാം മുഹമ്മദീയർ, നാം ഹിന്ദുക്കൾ അല്ലെങ്കിൽ ബൗദ്ധർ. ഒരു ബൗദ്ധൻ ചൈനക്കാരനോ പേർഷ്യക്കാരനോ ആവട്ടെ, തരക്കേടില്ല, അവർ പരസ്പരം സഹോദരരായി കരുതുന്നു; അവർ ഒരേ മതത്തിൽ വിശ്വസിക്കുന്നുവെന്നതാണ് അതിനു കാരണം. മതമാണ് മനുഷ്യരെയെല്ലാം തമ്മിൽ കൂട്ടിക്കെട്ടുന്നത്; ഒരുമിപ്പിക്കുന്നത്. പിന്നെയും, അതേ കാരണത്താൽ പൗരസ്ത്യൻ ഒരാദർശവാദിയാണ്, മനോരാജ്യസഞ്ചാരിയാണ്. നീർച്ചാട്ടത്തിലെ ഓളങ്ങൾ, പറവകളുടെ പാടലുകൾ, സൂര്യേന്ദുതാരകങ്ങളുടെയും ഭൂമിയുടെയും സൗന്ദര്യം; എല്ലാം സുഖദായകംതന്നെ; പക്ഷേ പൗരസ്ത്യമനസ്സിന് അവയൊന്നുംപോരാ. അതിനെല്ലാം അപ്പുറമുള്ള ഒന്നിനെക്കുറിച്ച് അവനു വിഭാവനം ചെയ്യണം. അവന് 'ഇന്നു'മാത്രംകൊണ്ടു തൃപ്തിയില്ല, അതിനും അപ്പുറത്തു പോകണം; താത്കാലികകാര്യങ്ങൾ അവനു വകയില്ല. യുഗയുഗാന്തരങ്ങളായി പൗരസ്ത്യദേശം മാനവസമുദായത്തിൻെറ കളിത്തൊട്ടിലായിരുന്നു; ജീവിതത്തിലുണ്ടാകുന്ന എല്ലാത്തരം ഭാഗ്യവിപര്യയങ്ങളും സുഖസമൃദ്ധികളും ക്ലേശനാശങ്ങളും അവിടെ ഉണ്ടായിട്ടുണ്ട്; രാജ്യങ്ങൾക്കുശേഷം രാജ്യങ്ങൾ, സാമ്രാജ്യത്തിനുശേഷം സാമ്രാജ്യം. ആൾബലം, പെരുമ, പണം എല്ലാം കറങ്ങിമറിയുന്നു: പ്രതാപത്തിൻെറയും പഠിപ്പിൻെറയും ഒരു പട്ടട. അതാണ് പൗരസ്ത്യം - പ്രാബല്യത്തിൻെറയും സിംഹാസനങ്ങളുടെയും വിജ്ഞാനങ്ങളുടെയും ശ്മശാനം. പൗരസ്ത്യചിത്തം ലൗകികവിഷയങ്ങളെ വെറുപ്പോടെ വീക്ഷിക്കുന്നതിൽ വിസ്മയിപ്പാനില്ല. മാറാത്ത ഒന്നിനെ, മരിക്കാത്ത വസ്തുവെ, ഈ ശോക - നാശ - സങ്കുലമായ ലോകത്തിൻെറ നടുക്ക് നിത്യവും ആനന്ദപൂർണ്ണവും അമർത്യവുമായ ഒന്നിനെ, കാണാൻ സ്വാഭാവികമായിത്തന്നെ കാംക്ഷിക്കുന്നു. ഈ ആദർശങ്ങളെ

വീണ്ടും വീണ്ടും ഊന്നിപ്പറയുന്നതിൽ ഒരു പൗരസ്ത്യ പ്രവാചകന്ന് ഒരിക്കലും മടുപ്പു തോന്നാറില്ല. പിന്നെ പ്രവാചകന്മാരുടെ കാര്യത്തിൽ, ഒന്നൊഴിയാതെ, സകല ദേവദൂതന്മാരും കിഴക്കുനിന്നാണ് ഉദിച്ചിട്ടുള്ള തെന്നും ഓർമ്മവെയ്ക്കണം.

അങ്ങനെ ഈ മഹാനായ സത്യപ്രവാചകൻെറ ജീവിതത്തിലും ആദ്യ ത്തെ മുദ്രാവാക്യമിതാണ്: 'ഇഹലോകജീവിതമല്ല, അതിലുമുപരിയായി ട്ടൊന്ന്.' ഒരു യഥാർത്ഥ പൗരസ്ത്യപുത്രനെപ്പോലെ, അക്കാര്യത്തിൽ അവിടു ന്നു പ്രായോഗികനുമായിരുന്നു. പാശ്ചാത്യരായ നിങ്ങൾ, നിങ്ങൾക്കു താത്പര്യമുള്ള കാര്യങ്ങളിൽ, സൈനിക സംഗതികളിൽ, രാഷ്ട്രീയ കാര്യങ്ങൾ നിയന്ത്രിക്കുന്നതിൽ, അങ്ങനെ പലതിലും പ്രായോഗികരാണ്. പൗരസ്ത്യൻ ആവക വഴികളിൽ പ്രായോഗികനല്ലായിരിക്കാം; പക്ഷേ അയാൾ സ്വന്തം കർമ്മക്ഷേത്രത്തിൽ പ്രായോഗികനാണ്. അയാൾ ധർമ്മത്തിൽ പ്രയത്നപരനാണ്. ഒരാൾ ഒരു തത്ത്വചിന്ത പ്രചരിപ്പിക്കുകയാണെങ്കിൽ, അതു തങ്ങളുടെ ജീവിതത്തിൽ സാക്ഷാത്കരിക്കുവാൻ ആവുന്നതും ശ്രമിക്കാൻ നൂറുകണക്കിനാളുകൾ നാളെ മുതിരുകയായി. ഒറ്റക്കാലിൽ നിന്നാൽ മുക്തി കിട്ടുമെന്നൊരാൾ പ്രസ്താവിച്ചാൽ, ഒറ്റക്കാലിൽ നില്ക്കാൻ തയ്യാറാ യിട്ട് ഒരഞ്ഞൂറു പേരെ ഉടനെ കിട്ടും. അതു പരിഹാസ്യമെന്നു നിങ്ങൾ പറഞ്ഞേക്കും; പക്ഷേ ഒന്നോർക്കണം; അതിനിടയിൽ അവരുടെ തത്ത്വ ചിന്തയുണ്ട് - അവരുടെ തീവ്രമായ പ്രായോഗികത. പാശ്ചാത്യർക്കു മുക്തി മാർഗ്ഗമെന്നാൽ, ഒരിക്കലും പ്രവൃത്തിപഥത്തിൽ കൊണ്ടുവരാത്ത, നിത്യ ജീവിതത്തിൽ പ്രതിഫലിക്കാത്ത, ബുദ്ധിവ്യായാമം മാത്രമാണ്. പടിഞ്ഞാറ്, കെങ്കേമമായി പ്രസംഗിക്കുന്ന പ്രചാരകനാണ് വലിയ കേമൻ.

തനി പൗരസ്ത്യസന്താനമായ നസറേത്തിലെ യേശുവിനെ കടുത്ത പ്രായോഗികനായിട്ടു നാം കാണുന്നു. മങ്ങിമറയുന്ന ഈ ലോകത്തിലും ലൗകികവസ്തുക്കളിലും അവിടേക്കു വിശ്വാസമില്ല. വർത്തമാനകാലത്തിൽ പടിഞ്ഞാറുകാരുടെ പതിവനുസരിച്ച് പാഠപീഡനങ്ങൾ ആവശ്യമില്ല - വലിച്ചാലിനി നീളാത്തേടത്തോളം വലിച്ചു നീട്ടേണ്ടതില്ല. പാഠങ്ങൾ റബ്ബറല്ല; അതിനും ഒരതിരുണ്ട്. ഇക്കാലത്തെ വിഷയഭ്രമത്തിനു മതത്തെ ഒരു നിമിത്തമാക്കാൻ പാടില്ല. ശ്രദ്ധിക്കുവിൻ, നമുക്കെല്ലാം നേരു സമ്മതിക്കാം. ആദർശത്തെ അനുസരിക്കുക. അസാദ്ധ്യമെങ്കിൽ, നമ്മുടെ ദൗർബ്ബല്യം സമ്മതിക്കാം; അല്ലാതെ അതിനെ താഴെ തള്ളിയിടരുത്; ആരും അതിനെ വലിച്ചുതാഴ്ത്താൻ തുനിയരുത്. പാശ്ചാത്യർ ക്രിസ്തുവിനെക്കുറിച്ചു കെട്ടിയു ണ്ടാക്കുന്ന കഥകൾ കേട്ടാൽ മനം മടുത്തുപോകും. അവിടേക്കു പണി എന്തായിരുന്നു, എന്തായിരുന്നില്ല എന്നൊന്നും എനിക്കു മനസ്സിലാകുന്നില്ല! അവിടുത്തെ ഒരുവൻ രാഷ്ട്രീയ നേതാവാക്കുന്നു; വേറൊരാൾ, പക്ഷേ, വലിയ സേനാനായകനായി മാറ്റുന്നു; വേറൊരുവൻ സ്വരാജ്യസ്നേഹം നിറഞ്ഞ ഒരു ജൂതനായി വിവരിക്കുന്നു - അങ്ങനെ പലതും. ഈവക

കല്പനകൾക്കൊക്കെ ഗ്രന്ഥങ്ങളിൽ വല്ല അടിസ്ഥാനവുമുണ്ടോ? ഒരു ഉത്തമാചാര്യൻെറ ജീവിതത്തിനുള്ള ഒന്നാംതരം ഭാഷ്യം അദ്ദേഹത്തിൻെറ ജീവിതംതന്നെയാണ്. 'ഊളന്മാർക്ക് അവയുടെ മാളങ്ങളുണ്ട്. ആകാശത്തിലെ പറവകൾക്കു കൂടുണ്ട്. എന്നാൽ മനുഷ്യപുത്രനു തല ചായ്ക്കാൻ ഒരിടവുമില്ല.' മുക്തിക്കുള്ള ഒറ്റ വഴി അതാണെന്ന് ക്രിസ്തു പറയുന്നു. വേറൊരു വഴിയും അവിടുന്നു നിർദ്ദേശിക്കുന്നില്ല. നമുക്കതിനു കഴിവില്ലെന്ന്, എളിമയോടും വണക്കത്തോടുംകൂടി നമുക്ക് ഏറ്റുപറയാം. 'ഞാൻ, എൻെറ' നമുക്കിപ്പോഴും വളരെ പ്രിയമാണ്. വസ്തുവും സ്വത്തും സമ്പത്തും നമുക്കു വേണം. നമ്മുടെ നിർഭാഗ്യം! നമുക്ക് ഏറ്റുപറയാം; ആ മഹാചാര്യനു നാണക്കേടു വരുത്തിവെയ്ക്കരുത്. അവിടേക്കു ഗാർഹികഗ്രന്ഥികളൊന്നുമുണ്ടായിരുന്നില്ല. അപ്പോൾ പിന്നെ, ആ മനുഷ്യന്നു ഭൗതികചിന്ത വല്ലതും ഉണ്ടായിരുന്നുവെന്നു നിങ്ങൾ കരുതുന്നോ? ഈ പ്രഭാപുഞ്ജം, ഈ ഈശ്വരൻ - മനുഷ്യനല്ല കേവലം നാല്ക്കാലിയുടെ കൂടപ്പിറപ്പായിക്കഴിക്കുവാനാണ് ഭൂമിയിലേക്കിറങ്ങി വന്നതെന്നു നിങ്ങൾ വിചാരിക്കുന്നോ? എന്നിട്ടും ആളുകൾ അവിടുത്തെക്കൊണ്ട് എന്തെല്ലാം പറയിക്കുന്നു? അവിടേക്കു സ്ത്രീപുംഭേദബുദ്ധിയില്ല. ആത്മാവായിരുന്നു അവിടുന്ന്. ആത്മാവല്ലാതൊന്നുമല്ല - ലോകഹിതത്തിനായി ഒരു ദേഹത്തിൽ പ്രവർത്തിച്ചുപോന്നു എന്നുമാത്രം. അവിടേക്കു ദേഹവുമായുള്ള ബന്ധം അത്രമാത്രം. ആത്മാവിനു ലിംഗമില്ല. ജീവന്മുക്തനായ ആത്മാവിന്, പശുപാശമില്ല, ദേഹബന്ധമില്ല. ലക്ഷ്യം നമ്മിൽനിന്ന് വളരെ വിദൂരത്തിലായിരിക്കാം. പക്ഷേ സാരമില്ല; ലക്ഷ്യത്തെ മുറുകെപ്പിടിച്ചോളു. നമ്മുടെ ആദർശമതാണ്; ഇനിയും അതിലെത്തിച്ചേരാൻ നമുക്കു കഴിയുന്നില്ലെന്ന് നമുക്കു തുറന്നു സമ്മതിക്കാം.

താൻ ആത്മാവെന്നല്ലാതെ, വേറൊരു വിചാരവും വേറൊരു വ്യാപാരവും അവിടുത്തെ ജീവിതത്തിലില്ല. അവിടുന്നു വിദേഹവും, ബന്ധരഹിതവും അപരിമിതവുമായ ആത്മവസ്തുവാണ്. അതു മാത്രമല്ല, താൻ തൻെറ അദ്ഭുതവീക്ഷണശക്തികൊണ്ട്, ഓരോ സ്ത്രീയും പുരുഷനും, ജൂതനോ ഇതരനോ പണക്കാരനോ പട്ടിണിപ്പാവമോ പവിത്രനോ പതിതനോ ഏവനും, തന്നെപ്പോലെതന്നെ, അതേ അമരസത്തയുടെ മൂർത്തിയാണെന്നു കണ്ടറിഞ്ഞു. സ്വസ്വരൂപം സാക്ഷാത്കരിക്കാൻ ജനങ്ങളോടുള്ള ആഹ്വാനമാണ് അവിടുത്തെ ഏകലക്ഷ്യമെന്ന് ആ ജീവിതം ആദ്യന്തം കാണിച്ചുതരുന്നു. താൻ നീചനാണെന്നും നിർദ്ധനനാണെന്നുമുള്ള ഈ മിഥ്യാഭ്രമങ്ങളൊക്കെ വലിച്ചെറിയാൻ അവിടുന്നു ആജ്ഞാപിക്കുന്നു. വെറും അടിമകളെപ്പോലെ ചവുട്ടിമെതിച്ച് അരയ്ക്കപ്പെട്ടവരാണ് തങ്ങളെന്നു കരുതരുത്; കാരണം, ഒരിക്കലും പീഡിപ്പിക്കപ്പെടാനാവാത്ത, ചവുട്ടിമെതിക്കാനാവാത്ത, അലട്ടാനാവാത്ത, കൊല്ലാനാവാത്ത, ഒരു വസ്തു നിങ്ങൾക്കുള്ളിലുണ്ട്. നിത്യചൈതന്യത്തിൻെറ, ഈശ്വരൻെറ, സന്താനങ്ങളാണ്

നിങ്ങളേവരും. അവിടുന്നുപദേശിച്ചു: 'സ്വർഗ്ഗരാജ്യം നിങ്ങളുടെ ഹൃദയത്തിലാണെന്നറിഞ്ഞാലും,' 'ഞാനുമെൻ താതനുമൊന്നുതാൻ.' 'ഞാൻ ഈശ്വരപുത്രനാണ്' എന്നതുമാത്രമല്ല, 'ഞാനുമെൻ താതനുമൊന്നുതാൻ' എന്നു ഞാൻ എൻെറ ഹൃദയാന്തർഭാഗത്തു കണ്ടെത്തും എന്നു നിവർന്നു നിന്നു പറയാൻ നെഞ്ഞൂക്കു നേടുവിൻ. അതാണ് നസറേത്തിലെ യേശു അരുളിയത്. അവിടുന്ന് ഒരിക്കലും ഈ ലോകത്തെയും ഈ ജീവിതത്തെയും കുറിച്ചു സംസാരിക്കുന്നില്ല. അവിടേക്കു അതുമായി ബന്ധമൊന്നുമില്ല; ഉള്ളതൊന്നുമാത്രം: ലോകത്തെ ഈ നിലയിൽ പിടികൂടി ഒരുന്ത്, മുമ്പോട്ട് ഒരു തള്ളുകൊടുത്ത്, ലോകമാസകലം സർവ്വേശ്വരൻെറ ജ്യോതിർമണ്ഡലത്തിലെത്തുംവരെ, ഓരോ ജീവനും തൻെറ അദ്ധ്യാത്മസ്വരൂപം സാക്ഷാത്കരിക്കുംവരെ, മരണത്തെ തുരത്തുംവരെ, ശോകത്തെ നാമാവശേഷമാക്കുംവരെ, ലോകത്തെ പുരോഗമിപ്പിക്കണമെന്നേ അവിടേക്കാവശ്യമുള്ളു.

അവിടുത്തെക്കുറിച്ചെഴുതിയ നാനാകഥകൾ നാം വായിച്ചിട്ടുണ്ട്. പണ്ഡിതന്മാരെയും അവരുടെ ലേഖനങ്ങളെയും മേലേക്കിട വിമർശനങ്ങളെയുമെല്ലാം നമുക്കറിയാം. അതെല്ലാം പഠിച്ചു പറഞ്ഞതാണെന്നും നമുക്കറിയാം. പുതിയ നിയമത്തിൽ എത്രമാത്രം ഭാഗം സത്യമാണെന്നു ചർച്ചചെയ്യാനല്ല ഇപ്പോൾ നമ്മുടെ ഉദ്യമം; ആ ജീവിതത്തിലെ ഏതേതംശം ചരിത്രസത്യമാണെന്നു ചിന്തിക്കാനല്ല നാമിവിടെ ഒരുങ്ങുന്നത്. അവിടുന്നു ജനിച്ച് അഞ്ഞൂറാണ്ടിനകമാണോ പുതിയ നിയമം എഴുതിയത് എന്നതുതെല്ലും സാരമല്ല, ആ ജീവിതം എത്രമാത്രം സത്യമാണെന്നതും സാരമല്ല. പിന്നെയോ, അതിൻെറ പിന്നിൽ ഒരു വസ്തുവുണ്ട്; നാം അനുകരിക്കാൻ അഭിലഷിക്കുന്ന ഒന്ന്. ഒരു നുണ പറയണമെങ്കിൽ, ഒരു നേരിനെ അനുകരിക്കണം. ആ നേര് ഒരു വാസ്തവസംഭവമാണ്. ഒരിക്കലും ഉണ്ടാകാത്ത ഒന്നിനെ അനുകരിക്കുക സാധ്യമല്ല. നിങ്ങൾ കാണാത്ത ഒന്നിനെ നിങ്ങൾക്കു പകർത്താൻ കഴിയില്ല. കാതലായി ഒന്നുണ്ടായിരുന്നിരിക്കണം, താഴേക്കിറങ്ങിവന്ന ഒരു വൻശക്തി, അദ്ധ്യാത്മതേജസ്സിൻെറ ആശ്ചര്യകരമായ ഒരാവിർഭാവം, സംഭവിച്ചിരിക്കണം; അതിനെക്കുറിച്ചാണ് നാം ആലോചിക്കുന്നത്. അതവിടെയുണ്ട്. അതുകൊണ്ട് നാം വിദ്വാന്മാരുടെ വിമർശനങ്ങളെ ഭയപ്പെടുന്നില്ല. ഞാൻ, ഒരു പൗരസ്ത്യൻ, ക്രിസ്തുദേവനെ ആരാധിക്കുകയാണെങ്കിൽ അതിന്നൊരു വഴിയേ എനിക്കുള്ളു - ഈശ്വരനായിട്ട് അർച്ചിക്കുക, വേറൊന്നുമായിട്ടല്ല. ആ വഴിക്ക് അവിടുത്തെ ആരാധിക്കാൻ ഞങ്ങൾക്കവകാശമില്ലെന്നു നിങ്ങൾ കരുതുന്നോ? അവിടുത്തെ നമ്മുടെ നിലയിലേക്കു വലിച്ചു താഴ്ത്തി, ഒരു വലിയ ആളായിക്കരുതി അല്പം ആദരവു കാണിക്കാനേ ഭാവമുള്ളുവെങ്കിൽ, നാം ആദരിക്കുന്നതുതന്നെ എന്തിനാണ്? ഞങ്ങളുടെ ശാസ്ത്രങ്ങൾ അരുളുന്നു: 'സ്വയം പ്രകാശം പരത്തുന്ന ഈ ജ്യോതിർധാമങ്ങൾ, സാക്ഷാൽ ജ്യോതിസ്സ്വരൂപി

കൾ, അവരെ ആരാധിച്ചാൽ അവർ നമ്മിലും, നാം അവരിലും ഒന്നായി ച്ചമയുന്നു.'

മനുഷ്യൻ ഈശ്വരനെ മൂന്നുതരത്തിൽ സാക്ഷാത്കരിക്കുന്നതു കാണാം. ആദിയിൽ, സംസ്കാരം സിദ്ധിക്കാത്ത മനുഷ്യൻെറ വളർച്ചയെത്താത്ത ബുദ്ധി ഈശ്വരനെ അങ്ങകലെ, ആകാശത്തിനു മുകളിലെങ്ങോ, ഒരു വലിയ ന്യായാധിപനെപ്പോലെ സിംഹാസനത്തിൽ ഇരുന്നരുളുന്നതായി കാണുന്നു. അവൻ അവിടുത്തെ അഗ്നിയായിട്ട്, ഒരു ഭയാനകവസ്തുവായിട്ട്, കരുതുന്നു. അതു നന്ന്; അതിൽ ദോഷമൊന്നുമില്ല. മനുഷ്യർ അസത്യത്തിൽനിന്നു സത്യത്തിലേക്കു പോവുകയല്ല ചെയ്യുന്നത്, പിന്നെയോ, സത്യത്തിൽനിന്നു സത്യത്തിലേക്ക്; നിങ്ങൾക്കു കൂടുതലിഷ്ടം ഈവിധത്തിലാണെങ്കിൽ, അപരസത്യത്തിൽനിന്നു പരസത്യത്തിലേക്ക്; അല്ലാതെ ഒരിക്കലും അജ്ഞാനത്തിൽനിന്നു ജ്ഞാനത്തിലേക്കല്ല. നിങ്ങൾ ഇവിടെനിന്നു നേരേ സൂര്യനെ നോക്കി പുറപ്പെടുന്നുവെന്നു വിചാരിക്കുക. ഇവിടെനിന്നു നോക്കുമ്പോൾ കാഴ്ചയിൽ സൂര്യനൊരു ചെറിയ വസ്തുവാണ്, പത്തു ലക്ഷം നാഴിക സൂര്യനോടടുക്കുമ്പോൾ, സൂര്യൻ വളരെ വലുതാകും. ഉയരുംതോറും സൂര്യൻ കൂടുതൽ കൂടുതൽ വലുതായി കാണപ്പെടും. പല ഉയരത്തിൽനിന്ന് ഒരേ സൂര്യൻെറ ഇരുപതിനായിരം ഫോട്ടോ എടുത്തെന്നു വിചാരിക്കുക. ഈ ഇരുപതിനായിരം ഫോട്ടോവും തമ്മിൽ വ്യത്യസ്തങ്ങളായിരിക്കും. അതുകൊണ്ട് അവയെല്ലാം ഒരേ സൂര്യൻെറ പ്രതിച്ഛായയാണെന്നുള്ളതു നിഷേധിക്കാമോ? അതുപോലെ എല്ലാ മതസമ്പ്രദായങ്ങളും, ഉത്കൃഷ്ടവും അപകൃഷ്ടവുമെല്ലാം ആ നിത്യചൈതന്യത്തിൻെറ, സർവ്വേശ്വരൻെറ, സമീപത്തേക്കുള്ള വിഭിന്നഘട്ടങ്ങളാണ്. ചിലത് ചില താണചിന്തകൾ ഉൾക്കൊള്ളുന്നു, ചിലതിൻെറ കാഴ്ച കുറേ ഉയർന്നതും; അത്രയേ വ്യത്യാസമുള്ളു. അതുകൊണ്ട് എക്കാലത്തും ലോകമാകെ ചിന്താശക്തി വളരാത്ത സാമാന്യജനത്തിൻെറ വിശ്വാസം ലോകത്തിനു പുറത്തു വർത്തിക്കുന്ന ഒരീശ്വരനെപ്പറ്റി, സ്വർഗ്ഗവാസിയും അവിടെ ഇരുന്നു വിശ്വഭരണം നടത്തിപ്പോരുന്നവനും ദുഷ്ടശിക്ഷകനും ശിഷ്ടരക്ഷകനുമൊക്കെയായ ഒരീശ്വരനെപ്പറ്റി, ആയിരിക്കാനേ നിവൃത്തിയുള്ളു; അതങ്ങനെയായിരുന്നുതാനും. മനുഷ്യൻ ആദ്ധ്യാത്മികമായി വളർന്നപ്പോൾ, ഈശ്വരൻ സർവ്വവ്യാപിയാണെന്നും തൻെറ ഉള്ളിൽ വാഴുന്നുണ്ടെന്നും, എല്ലാറ്റിലും സന്നിഹിതനായിരിക്കണമെന്നും, വിദൂരത്തിലല്ലെന്നും, തൻെറ ആത്മാവിൻേറയും ആത്മാവാണെന്നും അവനു തോന്നിത്തുടങ്ങി. എൻെറ ആത്മാവ് എൻെറ ശരീരപ്രചോദകനായിരിക്കും പോലെ, ഈശ്വരൻ എൻെറ ആത്മപ്രചോദകനുമായിരിക്കണം. ആത്മാവിനകത്താത്മാവ്. വേണ്ടത്ര വളർച്ച പ്രാപിച്ചവരും, ചിത്തശുദ്ധി ലഭിച്ചവരുമായ ചുരുക്കം ചിലർ കുറേക്കൂടി മുമ്പോട്ടു പോയി ഒടുവിൽ ഈശ്വരനെ കണ്ടെത്തി. പുതിയ നിയമം പറയുംപോലെ 'പവിത്ര

ചിത്തർ ഭാഗ്യ വാന്മാർ; എന്തെന്നാൽ അവർ ഈശ്വരനെ ദർശിക്കും.' തങ്ങളും തങ്ങളുടെ താതനും ഒന്നുതന്നെ എന്ന് അവരൊടുവിൽ കാണുകയും ചെയ്തു.

ഈ മൂന്നു പടികളും, പുതിയ വേദപുസ്തകത്തിൽ, ആ ലോകാചാര്യൻ പഠിപ്പിക്കുന്നതു കാണാം. അവിടുന്നു പഠിപ്പിച്ച പൊതു പ്രാർത്ഥന ശ്രദ്ധിക്കുക: 'സ്വർഗ്ഗത്തിൽ വാഴുന്ന ഞങ്ങളുടെ പിതാവേ, അവിടുത്തെ നാമം പവിത്രമായിരിക്കട്ടെ.' ഈവിധത്തിൽ, ഒരു സാധാരണമായ, കുട്ടികൾക്കു ചേർന്ന, പ്രാർത്ഥന. അതു സാധാരണ ജനങ്ങൾക്കു വേണ്ടിയുള്ളതാക കൊണ്ട് അതൊരു പൊതുപ്രാർത്ഥനയാണെന്നോർമ്മിക്കണം. അല്പംകൂടി ഉയർന്ന തലത്തിലുള്ളവർക്ക്, കുറച്ചുകൂടി പുരോഗമിച്ചിട്ടുള്ളവർക്ക്, കുറേക്കൂടി ഉയർന്ന ഒരുപദേശം അവിടുന്നരുളി: 'ഞാനെൻെറ പിതാവിൽ; നിങ്ങളെന്നിൽ, ഞാൻ നിങ്ങളിലും.' നിങ്ങളതോർക്കുന്നുണ്ടോ? അപ്പോൾ അവിടുന്നാരെന്ന് ജൂതന്മാർ അന്വേഷിച്ചപ്പോൾ, താനും തൻെറ താതനും ഒന്നുതാനെന്ന് അവിടുന്നു പ്രസ്താവിച്ചു; അത് ഈശ്വരനിന്ദയായിട്ട് ജൂതന്മാർ കരുതി. എന്താണവിടുന്ന് അതുകൊണ്ട് അർത്ഥമാക്കിയത്? ഇതും നിങ്ങളുടെ പുരാതനപ്രവാചകന്മാർ അരുളിച്ചെയ്തിട്ടുണ്ട്. 'നിങ്ങൾ ദേവന്മാർ; നിങ്ങളേവരും ആ പരമേശ്വരൻെറ പൈതങ്ങൾ.' അതേ, മൂന്നു പടികളും കണ്ടോളൂ. ആദ്യത്തെ പടിയിൽ തുടങ്ങി ഒടുവിലത്തേതിൽ കലാശിക്കുകയാണ് കൂടുതൽ എളുപ്പമെന്നു നിങ്ങൾക്ക് അറിയാറാകും.

ആ ദേവദൂതൻ വന്നത് വഴികാണിച്ചുതരാനാണ്: അതായത്, പുറംതോടിലല്ല സത്തിരിക്കുന്നത്; ചിത്തഭ്രമം പിടിപ്പിക്കുന്നവയും സങ്കീർണ്ണങ്ങളുമായ തത്ത്വചിന്താപ്രശ്നങ്ങളിൽക്കൂടിയല്ല ആത്മദർശനം സാധിക്കുക എന്ന്. തമ്മിൽ ഭേദം ജീവിതത്തിലൊരിക്കലും ഒരു പുസ്തകവും വായിക്കാതിരിക്കലാണ്, ഒരു പഠിപ്പുമില്ലാതിരിക്കലാണ്. പണമോ പദവിയോ പ്രതാപമോ പഠിപ്പോ, ഒന്നും മുക്തിക്കാവശ്യമല്ല. അത്യാവശ്യം അതൊന്നു മാത്രം - പവിത്രത. 'പവിത്രചിത്തർ ഭാഗ്യവാന്മാർ,' എന്തെന്നാൽ ആത്മാവിൻെറ സ്വരൂപം പവിത്രതയാണ്. അങ്ങനെയല്ലാതെ എങ്ങനെ വരും? ആത്മാവ് ഈശ്വരാംശമാണ്; ഈശ്വരനിൽനിന്നു വന്നതാണ്. സുവിശേഷത്തിൻെറ വാക്യത്തിൽ 'അത് ഈശ്വരനിശ്വാസമാണ്.' ഖുർ ആൻെറ ഭാഷയിൽ 'അത് ഈശ്വരൻെറ പ്രാണനാണ്.' ഈശ്വരചൈതന്യം എപ്പോഴെങ്കിലും അശുദ്ധമാകുമെന്നു നിങ്ങൾ കരുതുന്നോ? പക്ഷേ, എന്തു ചെയ്യാം! നമ്മുടെ സ്വന്തം സദസത്കർമ്മങ്ങൾ മൂലം അതു നെടുനാളത്തെ പൊടിയും പൂഴിയുംകൊണ്ടു പൊതിഞ്ഞതുപോലെ കാണപ്പെടുന്നു. അകൃത്യങ്ങളും അസത്യകർമ്മങ്ങളും, കാലാന്തരങ്ങളായി അജ്ഞാനമാകുന്ന മലമാലിന്യങ്ങൾകൊണ്ട് ആ ചൈതന്യത്തെ മൂടിയിരിക്കുന്നു. ആ ചപ്പുചവറ് അടിച്ചകലെക്കളയേണ്ട കാര്യമേയുള്ളു, ഉടനെ ആത്മാവു പ്രകാശിച്ചുകൊള്ളും. 'പവിത്രചിത്തർ ഭാഗ്യവാന്മാർ; എന്തെന്നാൽ അവർ ഈശ്വരനെ

ദർശിക്കും.' 'സ്വർഗ്ഗരാജ്യം നിന്നുള്ളിൽത്തന്നെയാകുന്നു.' അത് അവിടെത്തന്നെ, നിന്നുള്ളിൽത്തന്നെ, കുടികൊള്ളുമ്പോൾ, ദേവരാജ്യം തേടി നീ എവിടെപ്പോകുന്നുവെന്ന് യേശുക്രിസ്തു ചോദിക്കുന്നു. മനസ്സു പവിത്രമാക്കുക; അപ്പോളതവിടെ കാണാം. ഇപ്പോഴേ അതു നിങ്ങൾക്കു സ്വാധീനമാണ്. നിങ്ങളുടേതല്ലാത്തതു നിങ്ങൾക്കെങ്ങനെ കിട്ടും? അതു നിങ്ങൾക്കവകാശപ്പെട്ടതാണ്. നിങ്ങൾ അമൃതസന്താനങ്ങൾ; നിത്യനായ പിതാവിൻെറ പുത്രന്മാർ. മിശിഹാ പഠിപ്പിച്ച വലിയ പാഠം ഇതാണ്.

ഇനി വേറൊന്ന്, എല്ലാ മതങ്ങളുടെയും അടിസ്ഥാനഭൂതമായത്, ത്യാഗം. ജീവനെ എങ്ങനെ ശുദ്ധമാക്കാം? ത്യാഗംകൊണ്ട്. പണക്കാരനായ ഒരു ചെറുപ്പക്കാരൻ യേശുവിനോടു ചോദിച്ചു: 'സദ്ഗുരോ, നിത്യജീവിതം നേടാൻ ഞാനെന്തു ചെയ്യേണ്ടു?' യേശു അവനോടരുളി: 'നിനക്കൊരു പോരായ്മയുണ്ട്; നീ മടങ്ങിപ്പോകു; ഉള്ളതെല്ലാം വിറ്റു പാവങ്ങൾക്കു കൊടുക്കു. നിനക്കു സ്വർഗ്ഗത്തിൽ നിധി ലഭിക്കും. എന്നിട്ടെൻറടുത്തു വരൂ; കുരിശും തോളിലേന്തി എൻെറ പിന്നാലെ വരിക.' ഇതു കേട്ടിട്ട് അവന്നു ദുഃഖമായി. സങ്കടത്തോടെ അവൻ മടങ്ങിപ്പോയി; കാരണം അവന്ന് അനവധി സ്വത്തുണ്ടായിരുന്നു. നാമേവരും ഏറെക്കുറെ ആ നിലയിലാണ്. രാപ്പകൽ ആ വാക്കു നമ്മുടെ കാതിൽ മുഴങ്ങുന്നു. നമ്മുടെ കാമത്തിലും ഭോഗത്തിലും, നമ്മുടെ ഭൗതികഭൂതികളുടെ മധ്യത്തിൽ, ബാക്കിയെല്ലാം വിസ്മരിച്ചുവെന്നു നാം കരുതുന്നു. ഒരു നിമിഷനേരത്തെ വിളംബം; വീണ്ടും, ആ ഒലി ചെവിയിൽ വന്നലയ്ക്കുന്നു. 'നിനക്കുള്ളതെല്ലാം വെടിഞ്ഞ് എന്നെ പിൻതുടരുക.' 'തൻെറ ജീവനെ രക്ഷിക്കുന്നവന്ന് അതു നഷ്ടപ്പെടും; എനിക്കുവേണ്ടി ജീവൻ നല്കുന്നുവന് അതു കണ്ടുകിട്ടും.' ഈശ്വരന്നുവേണ്ടി ഈ ജീവിതം സമർപ്പിക്കുന്നവൻ ജീവിതം നിത്യമാണെന്നു കാണുന്നു. നമ്മുടെ കുറ്റങ്ങളുടെയും കുറവുകളുടെയുമെല്ലാമിടയ്ക്ക് ഒരു ഞൊടിയിടനേരത്തെ വിടവു വരുന്നു; ആ നാദം മുഴങ്ങുന്നു: 'നിനക്കുള്ളതെല്ലാം വെടിയുക. അതൊക്കെ പാവങ്ങൾക്കു പങ്കുവെച്ചുകൊടുത്തിട്ട്, എന്നെ പിന്തുടരുക.' അവിടുന്ന് ഉപദേശിച്ച ഏക ആദർശം ഇതാണ്. ലോകത്തിലെ മഹാത്മാക്കളെല്ലാം ഉപദേശിച്ചിട്ടുള്ളതും ഇതുതന്നെയാണ്; അതായത് ത്യാഗം. ത്യാഗമെന്നാലെന്ത്? സദാചാരത്തിന് ഒറ്റ ലക്ഷ്യമേ ഉള്ളു - നിഃസ്വാർത്ഥത. സ്വാർത്ഥം വെടിയുക. പൂർണ്ണമായ നിസ്സ്വാർത്ഥതയാണ് ലക്ഷ്യം. ഒരുവൻെറ വലത്തെ ചെകിട്ടത്തടിച്ചാൽ അവൻ ഇടത്തേതും കാണിച്ചുകൊടുക്കുന്നു. ഒരുവൻെറ കോട്ടു തട്ടിക്കൊണ്ടുപോകുമ്പോൾ, അവൻ തൻെറ കുപ്പായംകൂടി കൊടുത്തയയ്ക്കുന്നു.

ആദർശത്തെ വലിച്ചാഴ്ത്താതെ, നമ്മാലാവുംപോലെ ഭംഗിയായിട്ട് കാര്യങ്ങൾ ചെയ്യണം. ഇതാണ് ലക്ഷ്യം. ഒരുവന് ഹൃദയത്തിൽ 'ഞാൻ' ഇല്ലാതാകുമ്പോൾ, നിഷ്കിഞ്ചനനാകുമ്പോൾ, 'ഞാനെ'ന്നും 'എൻെറ'തെന്നും വിളിക്കാനൊന്നുമില്ലാതാകുമ്പോൾ, തന്നെത്താൻ നിശ്ശേഷം

ഉപേക്ഷിച്ചുകഴിയുമ്പോൾ, 'ഞാൻ'തന്നെ തകർന്നുകഴിയുമ്പോൾ, അയാളുടെ ഉള്ളിൽ ഭഗവാൻ സ്വയം വന്നു. കാരണം, അയാളുടെ താൻ - തോന്നിത്തം, (അഹങ്കാരം) പോയി, ഞെരിഞ്ഞു തകർന്നു. അവനാണ് ആദർശപുരുഷൻ. നമുക്കിനിയും ആ അവസ്ഥയെത്താൻ കഴിയുന്നില്ല; എന്നിരുന്നാലും, നമുക്ക് ആദർശത്തിന് അഞ്ജലിയർപ്പിക്കാം; പതുക്കെ ലക്ഷ്യത്തിലെത്താൻ, ഇടയ്ക്ക് ഉരുണ്ടുവീണാലും കാലിടറിയാലും പിച്ചവെച്ച് അവിടെയെത്താൻ, പ്രയത്നിക്കാം. നാളെയാകാം, ഒരായിരം വർഷം കഴിഞ്ഞായെന്നു വരാം, എന്നാലും, ലക്ഷ്യത്തിലെത്തിയേ തീരൂ. അത് ഉപേയംമാത്രമല്ല; ഉപായവുമാണ്; സ്വാർത്ഥമില്ലായ്മ, സമ്പൂർണ്ണ നിസ്സ്വാർത്ഥത, അതു മുക്തിതന്നെ. എന്തെന്നാൽ, അകത്തുള്ള മനുഷ്യൻ നശിക്കുന്നു; ഈശ്വരൻമാത്രം ശേഷിക്കുന്നു.

ഒരു സംഗതികൂടി. ലോകാചാര്യന്മാരെല്ലാവരും നിസ്സ്വാർത്ഥരാണ്. യേശുക്രിസ്തു ഉപദേശമരുളിക്കൊണ്ടിരിക്കെ ഒരാൾ വന്ന് ഇങ്ങനെ പറഞ്ഞുവെന്നു വിചാരിക്കുക: 'അങ്ങു പഠിപ്പിക്കുന്നതു വളരെ സുന്ദരമായിരിക്കുന്നു. പൂർണ്ണത്വത്തിലേക്കുള്ള മാർഗ്ഗം അതാണെന്നു ഞാൻ വിശ്വസിക്കുന്നു; അതിനെ പിൻതുടരാൻ ഞാൻ സന്നദ്ധനുമാണ്. എന്നാൽ ഞാനങ്ങയെ, ഈശ്വരൻെറ ഏകാത്മജനായി കരുതി ആരാധിക്കാൻ തയ്യാറില്ല.' ഇതിനു ക്രിസ്തുവിൻെറ മറുപടി എന്തായിരിക്കും? 'ശരി, സോദര, ആദർശമനുസരിച്ചു നിൻെറ വഴിക്കു മുമ്പോട്ടു പോകുക. ഈ ഉപദേശത്തിനുള്ള ബഹുമാനം നിങ്ങളെനിക്കു നല്കുന്നോ ഇല്ലയോ എന്നു ഞാൻ നോക്കുന്നില്ല. ഞാനൊരു കച്ചവടക്കാരനല്ല. ഞാൻ മതംകൊണ്ടു വില്പന നടത്തുകയല്ല. ഞാൻ സത്യം പഠിപ്പിക്കുന്നു; അതാരുടെയും സ്വകാര്യസ്വത്തല്ലതാനും. സത്യത്തെ ആർക്കും കുത്തകയാക്കാനൊക്കില്ല. സത്യം സർവ്വേശ്വരൻതന്നെ. യാത്ര തുടർന്നാലും.' എന്നാലിക്കാലത്ത് അവിടുത്തെ അനുചരന്മാർ പറയുന്നതോ? 'ആ ഉപദേശങ്ങൾ നിങ്ങൾ അനുസരിക്കുന്നുണ്ടോ എന്നതല്ല മുഖ്യം; നിങ്ങൾ ആ വ്യക്തിയെ ബഹുമാനിക്കുന്നുണ്ടോ, ആചാര്യന്ന് അതിനുള്ള സമ്മാനം നല്കുന്നുണ്ടോ? എന്നാൽ നിങ്ങൾ രക്ഷിക്കപ്പെടും; അല്ലെങ്കിലോ നിങ്ങൾക്കു മോചനമില്ല.' അങ്ങനെ ആചാര്യൻെറ ഉപദേശങ്ങൾ അപകൃഷ്ടങ്ങളാക്കപ്പെട്ടു. എന്നിട്ട് ആ മനുഷ്യൻെറ വ്യക്തിത്വത്തിനുവേണ്ടി തമ്മിൽത്തല്ലും വഴക്കുമായി. ഈ വ്യത്യാസം തല്ലിയേല്പിക്കുന്നതുകൊണ്ട്, അവർ ബഹുമാനിക്കണമെന്നു വിചാരിക്കുന്ന വ്യക്തിക്ക് അപമാനം വരുത്തിവെയ്ക്കുകയാണ് ചെയ്യുന്നതെന്ന് അവരറിയുന്നില്ല! അങ്ങനെയൊരു ചിന്തയിൽനിന്നുപോലും ലജ്ജകൊണ്ട് അവിടുന്നു പിൻവാങ്ങിയേനെ. ലോകത്തിൽ തന്നെ ഒരാളെങ്കിലും സ്മരിക്കുന്നുണ്ടോ ഇല്ലയോ എന്ന കാര്യത്തിൽ അവിടേക്കു എന്തു ശ്രദ്ധയാണുണ്ടാകാവുന്നത്? അവിടേക്ക് തൻെറ സന്ദേശം നല്കേണ്ടിയിരുന്നു; അതു നല്കുകയും ചെയ്തു. അവിടേക്ക് ഒരിരുപതിനായിരം ജന്മം ഉണ്ടായിരുന്നെങ്കിലും അതെല്ലാം ലോകത്തിലെ പട്ടിണിപ്പാവങ്ങൾക്കുവേണ്ടി സമർപ്പിക്കും. ഒരു കോടി

പാവങ്ങൾക്കും പതിതർക്കും വേണ്ടി ഒരു കോടി പ്രാവശ്യം കുരിശിലേറേണ്ടിവന്നാലും തൻെറ പ്രാണൻ പണയം വെച്ചാലേ അവർക്കു മോചനം കിട്ടൂ എന്നു വന്നാലും, അവിടുന്നു സ്വജീവൻ ദാനം ചെയ്തേനെ. ഇതൊക്കെയും, തൻെറ പേർ ഒരു മനുഷ്യനെങ്കിലും അറിയണമെന്ന ആഗ്രഹംപോലും കൂടാതെ, മിണ്ടാതെ, ആരുമറിയാതെ, ഒരൊച്ചയുമില്ലാതെ, അന്തര്യാമിയുടെ പ്രവർത്തനംപോലെ, അവിടുന്നു പ്രവർത്തിക്കുന്നു. എന്നാലിപ്പോൾ ശിഷ്യന്മാരെന്തു പറയുന്നു? നിങ്ങൾ ഒരുത്തമവ്യക്തിയാവാം. സമ്പൂർണ്ണം നിസ്സ്വാർത്ഥനാവാം; എന്നാൽ ഞങ്ങളുടെ ഗുരുവിനെ, ഞങ്ങളുടെ പുണ്യവാളനെ, പൂജിക്കാത്തിടത്തോളം കാലം ഇതുകൊണ്ടൊന്നും ഒരു കാര്യവുമില്ല എന്നവർ നിങ്ങളോടു പറയും. അതെന്തുകൊണ്ട്, ഈ ആന്ധ്യത്തിൻെറ, അജ്ഞതയുടെ, അടിസ്ഥാനമെന്താണ്? ഈശ്വരന്ന് ഒരിക്കൽ മാത്രമേ ശരീരം സ്വീകരിക്കാൻ കഴിയൂ എന്ന് ശിഷ്യൻ വിശ്വസിക്കുന്നു. തെറ്റു മുഴുവൻ ഇവിടെയാണ്; ഈശ്വരൻ മനുഷ്യനായിട്ടു നിങ്ങൾക്കു പ്രത്യക്ഷപ്പെടുന്നു. പ്രകൃതിയിലാകമാനം, ഒരിക്കൽ സംഭവിക്കുന്നത് അതിനു മുമ്പും നടന്നിരിക്കണം; ഇനി നടക്കുകയും ചെയ്യും. നിയമത്തിനധീനമല്ലാതൊന്നും പ്രകൃതിയിലില്ല; എന്നുവെച്ചാൽ ഒരിക്കൽ നടന്നത് ഇനിയും തുടരും: ഇതിനു മുമ്പും നടന്നിട്ടുണ്ടാവണം.

ഭാരതത്തിൽ അവർക്ക് അവതാരപുരുഷന്മാരെക്കുറിച്ചും ഇതേ അഭിപ്രായമാണ്. അവരുടെ ശ്രേഷ്ഠരായ അവതാരപുരുഷന്മാരിൽ ഒരാളായ ശ്രീകൃഷ്ണൻ - അവിടുത്തെ സൂക്തിസുധയായ ഭഗവദ്ഗീത നിങ്ങളിൽ ചിലർ വായിച്ചിരിക്കാം - അരുളിച്ചെയ്യുന്നു: 'ഞാൻ അജനും അവ്യയനും ഭൂതമഹേശ്വരനും ആണെങ്കിലും സ്വന്തം പ്രകൃതിയെ വശവർത്തിനിയാക്കിക്കൊണ്ട്, എൻെറ മായാശക്തിയാൽ ഞാൻ ശരീരം സ്വീകരിക്കുന്നു. നന്മ താഴുമ്പോൾ, തിന്മ തല പൊക്കുമ്പോൾ, ഞാൻ ഉടലെടുക്കുന്നു. സത്തുക്കളെ കാത്തുപുലർത്താനും ദുർജ്ജനങ്ങളെ നശിപ്പിക്കാനും, ധർമ്മം നിലനിർത്തുവാനുമായി, ഞാൻ യുഗംതോറും വന്നുപിറക്കുന്നു.' ഉലകം താഴുമ്പോഴൊക്കെ, ഉടയവൻ വന്ന് അതിനെ മുമ്പോട്ടു നയിക്കുന്നു. ആ വിധം അവിടുന്ന് ഓരോ ദേശത്തും ഓരോ കാലത്തും അനുവർത്തിക്കുന്നു. വേറൊരു ഭാഗത്ത് അവിടുന്ന് ഈവിധമരുളുന്നു: 'മഹത്തായ വൈഭവവും പവിത്രതയും ഉൾക്കൊള്ളുന്ന ഒരു മഹാനുഭാവൻ മാനവസമുദായത്തെ ഉയർത്തുവാൻ പ്രയത്നിക്കുന്നതു കണ്ടാൽ, നിശ്ചയിച്ചുകൊൾക, ആ ആൾ എൻെറ അംശസംഭൂതനാണെന്നും, ആ വ്യക്തിയിൽക്കൂടി ഞാൻ വ്യാപരിക്കുന്നുവെന്നും.'

അതിനാൽ നമുക്കു യേശുക്രിസ്തുവിൽമാത്രമല്ല, അവിടേക്കു മുമ്പു വന്നിട്ടുള്ള പൂർവ്വഗാമികളായ മഹാപുരുഷന്മാരിലും, പിന്നീടു വന്നിട്ടുള്ളവരിലും, ഇനി വരാൻപോകുന്നവരിലും എല്ലാം ഈശ്വരനെ ദർശിക്കാം. നമ്മുടെ ആരാധന നിസ്സീമവും സ്വതന്ത്രവുമായിരിക്കും. അപരിമേയനായ

ഒരേ പരമപുരുഷൻെറ അവതാരങ്ങളാണവരെല്ലാം. അവരേവരും പവിത്രതാമൂർത്തികൾ, നിസ്സ്വാർത്ഥന്മാർ; അവർ പാവപ്പെട്ട മനുഷ്യരായ നമുക്കു വേണ്ടി പണിപ്പെട്ടു, പ്രാണാർപ്പണവും ചെയ്തു. നമുക്കുവേണ്ടിയും, ഭാവിയിൽ വരാൻപോകുന്നവർക്കുവേണ്ടിയും അവരോരുത്തരും ആത്മബലിയർപ്പിച്ചു.

ഒരർത്ഥത്തിൽ നിങ്ങളെല്ലാവരും പ്രവാചകന്മാരാണ്; ഉലകത്തിൻെറ കദനഭാരം സ്വന്തം തോളിൽ താങ്ങുന്ന ഓരോ ദേവദൂതന്മാരാണ്. സ്വന്തം ജീവിതത്തിലെ ചെറിയ ചുമടു ശാന്തമായും നിശ്ശബ്ദമായും ചുമക്കാത്ത ഒരൊറ്റ പുരുഷനെയോ സ്ത്രീയെയോ നിങ്ങളെപ്പോഴെങ്കിലും കണ്ടിട്ടുണ്ടോ? വലിയ പ്രവാചകന്മാർ ഭീമാകാരന്മാർ; അവർ വിശാലമായ വിശ്വമെല്ലാം തങ്ങളുടെ ചുമലിൽ വഹിച്ചു. അവരുമായി ഒത്തുനോക്കുമ്പോൾ നാം വെറും വാമനമൂർത്തികൾ, ശരിതന്നെ; എന്നിരുന്നാലും നാമും ആ വേലതന്നെയാണ് ചെയ്യുന്നത്; നമ്മുടെ ചെറിയ ചുറ്റുപാടിൽ, നമ്മുടെ ചെറിയ വീടുകളിൽ, നാം നമ്മുടെ കുരിശേന്തുന്നു. സ്വന്തമായി ഒരു കുരിശും ചുമക്കാനില്ലാത്തതരത്തിൽ നീചനോ കൊള്ളരുതാത്തവനോ ആയി ആരുമില്ല. നമ്മുടെ തെറ്റുകളോ ദുഷ്ടചിന്തകളോ ദുഷ്ക്കർമ്മങ്ങളോ എന്തൊക്കെത്തന്നെയായാലും എവിടെയോ ഒരു പ്രകാശശകലമുണ്ട്: നമ്മെയും ഈശ്വരനെയും തമ്മിൽ ബന്ധിക്കുന്ന ഒരു സുവർണ്ണസൂത്രം എങ്ങോ ഉണ്ട്. എന്തെന്നാൽ, ആ അദ്ധ്യാത്മബന്ധം ശിഥിലമാകുന്ന നിമിഷം നാം നിശ്ശേഷം നശിച്ചുവെന്നു തീർച്ചയായറിഞ്ഞുകൊള്ളണം. ആരേയും നിർമ്മൂലം നശിപ്പിക്കാനാവാത്തതുകൊണ്ട്, എത്ര നീചനായാലും നികൃഷ്ടനായാലും, നമ്മുടെ ഹൃദയത്തിൽ എവിടെയോ ഈശ്വരനെ നിരന്തരം സ്പർശിച്ചുകൊണ്ടിരിക്കുന്ന ഒരു ചെറിയ ജ്യോതിർമണ്ഡലമുണ്ട്.

ഏതു സമുദായത്തിലും ഏതു ദേശത്തും ഏതു വിശ്വാസത്തിലും ജനിച്ചുവളർന്നവരാകട്ടെ, നമുക്കു പൈതൃകമായി ഉപദേശങ്ങളും സച്ചരിതവും അരുളിയിട്ടുള്ള പൂർവ്വന്മാരായ എല്ലാ ആത്മദ്രഷ്ടാക്കൾക്കും അഞ്ജലിയർപ്പിക്കാം. പിറവിയോ നിറമോ വർഗ്ഗമോ ഏതുമായിക്കൊള്ളട്ടെ, മാനവസമുദായത്തെ സമുദ്ധരിക്കുവാൻ സന്നദ്ധരായിരിക്കുന്ന ഈശ്വരകല്പരായ മഹതീമഹാന്മാരെ നാം വണങ്ങുന്നു. നമ്മുടെ പിൻഗാമികളുടെ പുരോഗതിക്കുവേണ്ടി പരാർത്ഥം പ്രാണാർപ്പണം ചെയ്യാൻ ഭാവിയിൽ അവതരിക്കാൻപോകുന്ന ഈശ്വരമൂർത്തികൾക്കും നമ്മുടെ പ്രണാമാഞ്ജലി.

## എൻെറ ഗുരുനാഥൻ

'നന്മ താഴുമ്പോൾ, തിന്മ തലപൊക്കുമ്പോൾ, മനുഷ്യനെ തുണയ്ക്കാൻ ഞാൻ വരുന്നു' എന്നിങ്ങനെ ശ്രീകൃഷ്ണൻ ഗീതയിൽ പ്രഖ്യാപിക്കുന്നു. വളർച്ചകൊണ്ട്, ചുറ്റുപാടുകളുടെ മാറ്റംമൂലം നമ്മുടെ ഈ ലോകത്തിന് ഒരു പുതിയ ക്രമവത്കരണം വേണ്ടിവരുമ്പോൾ ഒരു ശക്തിപ്രവാഹം ഉണ്ടാകുന്നതു കാണാം; മനുഷ്യൻ വ്യാപരിക്കുന്നത് ആദ്ധ്യാത്മികമെന്നും ഭൗതികമെന്നും രണ്ടു തലങ്ങളിലായതുകൊണ്ട്, ഈ രണ്ടു തലങ്ങളിലും ക്രമവത്കരണത്തിനുള്ള ശക്തിപ്രവാഹം ഉണ്ടാകുന്നു. ആധുനികകാലത്ത് ഭൗതികസംഘടനയിൽ പ്രധാനമായും യൂറോപ്പായിരുന്നു അടിസ്ഥാനം; മറുവശത്ത്, അദ്ധ്യാത്മതലത്തിൻെറ നവീകരണകാര്യത്തിൽ ലോകചരിത്രത്തിൽ എക്കാലവും ഏഷ്യയായിരുന്നു ആധാരം. ഇന്ന്, ആദ്ധ്യാത്മികകാര്യങ്ങളിൽ മനുഷ്യന് ഒരു പുനഃസംവിധാനം വേണ്ടിവന്നിരിക്കുന്നു. ഭൗതികാദർശങ്ങൾ അവയുടെ ഉഗ്രപ്രഭാവത്തിലും പ്രതാപത്തിലും കൊടികുത്തിവാഴുന്ന ഇന്ന് കൂടുതൽ കൂടുതലായി ജഡപ്രകൃതിയെ ആശ്രയിക്കുക മൂലം, മനുഷ്യൻ പണം നേടുന്ന വെറുമൊരു യന്ത്രമായി തരംതാഴ്ത്തപ്പെടാനും തൻെറ ദിവ്യസ്വരൂപം വിസ്മരിക്കാനും ഇടയുള്ള ഇന്ന്, ഒരു സമീകരണം ആവശ്യമാണ്. അരുളപ്പാട് ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു; ഭൗതികവാദത്തിൻെറ ഇരുണ്ടുകൂടുന്ന കാറുകളെ തുരത്തുവാനുള്ള ശക്തിയും വന്നു തുടങ്ങി. മാനവസമുദായത്തെക്കൊണ്ട് അടുത്ത ഭാവിയിൽ സ്വരൂപം അനുസ്മരിപ്പിക്കുവാനുള്ള ശക്തിപ്രവർത്തനം തുടങ്ങിയിരിക്കുന്നു; ഈ ശക്തിയുടെ ഉദയഭൂമി വീണ്ടും ഏഷ്യതന്നെയായിരിക്കും. കർത്തവ്യവിഭജനമെന്ന നിയമത്തിനു വിധേയമാണ് നമ്മുടെ ഈ ലോകം. ഒരുവൻ സർവ്വവും സ്വാധീനമാക്കുമെന്നു കരുതുന്നതെല്ലാം വെറുതേ. എന്നിട്ടും എത്ര ബലിശരാണ് നാം! ലോകത്തിലാകെക്കൂടി ലോഭനീയമായൊന്നു തൻെറ പാവമാത്രമാണെന്ന് അറിവില്ലാത്ത ബാലൻ കരുതുന്നു. അതേമാതിരി ഭൗതികഭൂമിയിൽ മുതിർന്ന ഒരു ജനത, പ്രാർത്ഥനീയമായിട്ട് അതൊന്നേ ഉള്ളുവെന്നു വിചാരിക്കുന്നു. അതുമാത്രമാണ് പുരോഗമനമെന്നു കരുതുന്നു, അതുതന്നെ പരിഷ്കാരമെന്നു ഭ്രമിക്കുന്നു; ഈവക ഭൗതിക സമ്പത്തുകളെ കൊതിക്കാത്ത ഒരു ജനതയുണ്ടെങ്കിൽ, അവർക്കു തന്മൂലമായ ശക്തി കൈവശമില്ലെങ്കിൽ, അവർ ജീവിക്കാൻ അർഹരല്ല; അവരുടെ ജീവിതമത്രയും വ്യർത്ഥം! പ്രത്യുത, കേവലം ഭൗതികപരിഷ്കാരം നിശ്ശേഷം നിഷ്പ്രയോജനമെന്നു വേറൊരു സമുദായം ചിന്തിച്ചുവെന്നും വരാം. 'സൂര്യനു കീഴെയുള്ളതെല്ലാം കയ്യടക്കിയാലും ആത്മബോധമില്ലെങ്കിൽ എന്തു

കാര്യം' എന്ന് ഒരിക്കൽ ലോകത്തോടു ചോദിച്ച വാക്കു കിഴക്കുനിന്നു പുറപ്പെട്ടു. ഇതാണ് പൗരസ്ത്യരീതി; മറ്റതു പാശ്ചാത്യവും.

ഇതിലോരോന്നിനുമുണ്ട് അതിൻേറതായ ഒരു പ്രഭാവം, ഒരു വൈശിഷ്ട്യം. ഇതു രണ്ടിനെയും കോർത്തിണക്കി, രണ്ടാദർശങ്ങളെയും, ഒത്തൊരുമിപ്പിച്ചുകൊണ്ടുള്ളതായിരിക്കും ഇത്തവണത്തെ സംവിധാനം. പാശ്ചാത്യന്നു ദൃശ്യപ്രപഞ്ചം ഏതുവിധം സത്യമോ, അതേവിധം യഥാർത്ഥമാണ് പൗരസ്ത്യന് അദ്ധ്യാത്മലോകം. അവൻ താനാശിക്കുന്നതും അപേക്ഷിക്കുന്നതുമെല്ലാം ആദ്ധ്യാത്മികതയിൽ കണ്ടെത്തുന്നു; ജീവിതത്തെ യഥാർത്ഥമാക്കിത്തീർക്കുന്നതെല്ലാം അവന്നതിൽ ലഭിക്കുന്നു. പാശ്ചാത്യൻെറ കണ്ണിൽ അവനൊരു സ്വപ്നജീവിയാണ്; പൗരസ്ത്യൻെറ കണ്ണിൽ പാശ്ചാത്യനും അവ്വണ്ണംതന്നെ - നശ്വരങ്ങളായ പാവകളെക്കൊണ്ടു കളിയാടുന്നവൻ; ഇന്നോ നാളെയോ കളഞ്ഞുകുളിക്കേണ്ട ഒരു പിടി ജഡപദാർത്ഥത്തെ പ്രായമായ ആണുങ്ങളും പെണ്ണുങ്ങളും ഇത്രയധികം പൊക്കിപ്പിടിക്കുന്നതു കണ്ട് അവന്നു ചിരിവരുന്നു. ഇരുവരും പരസ്പരം സ്വപ്നജീവിയെന്നു വിളിക്കുന്നു. മാനവസമുദായത്തിൻെറ പുരോഗതിക്കു പൗരസ്ത്യാദർശം, പാശ്ചാത്യലക്ഷ്യത്തോടൊപ്പം ആവശ്യമാണ്; കൂടുതൽ ആവശ്യമാണെന്നാണെനിക്കു തോന്നുന്നത്. യന്ത്രങ്ങൾ മനുഷ്യനെ ഒരിക്കലും സന്തുഷ്ടരാക്കിയിട്ടില്ല, ഇനിയൊട്ടാക്കുകയുമില്ല. ഉവ്വെന്നു നമ്മെ വിശ്വസിപ്പിക്കാൻ ശ്രമിക്കുന്നവൻ, സുഖം യന്ത്രത്തിലാണെന്നവകാശപ്പെടും; പക്ഷേ അതെപ്പോഴും മനസ്സിലാണ്. സ്വന്തം മനസ്സിൻെറ യജമാനനായവന്നുമാത്രമേ സുഖം സാധിക്കൂ, വേറാർക്കും വയ്യ. എന്നിട്ടീ യന്ത്രങ്ങളുടെ കഴിവെന്താണ്? ഒരു കമ്പിയിൽക്കൂടി വൈദ്യുതപ്രവാഹം അയയ്ക്കാൻ കഴിയുന്നവനെ വലിയവനെന്നും ബുദ്ധിമാനെന്നും എന്തിനു വിളിക്കണം? പ്രകൃതി ഓരോ നിമിഷവും അതിലുമനേകകോടി മടങ്ങു ചെയ്തുകൊണ്ടിരിക്കുന്നില്ലേ? അപ്പോൾപ്പിന്നെ, താണുവീണ് പ്രകൃതിയെ വണങ്ങിക്കൂടേ? പ്രപഞ്ചത്തിലെ ഓരോ പൂഴിയും കീഴടക്കിയാലും, ലോകമാകെ തൻെറ ശാസനത്തിനധീനമാക്കിയാലും, എന്തു പ്രയോജനം? സുഖത്തിനുള്ള കഴിവു തന്നുള്ളിലില്ലെങ്കിൽ, തന്നെ താൻ കീഴടക്കിയില്ലെങ്കിൽ അവയൊന്നും നിങ്ങൾക്കു സുഖമരുളാൻ പോകുന്നില്ല. പ്രകൃതിയെ കീഴടക്കാനാണ് മനുഷ്യൻെറ പിറവിയെന്നതു നേരുതന്നെ; പക്ഷേ, പ്രകൃതിയെന്നാൽ മൂർത്തലോകം, ബാഹ്യപ്രപഞ്ചം, എന്നേ പാശ്ചാത്യർ വിവക്ഷിക്കുന്നുള്ളു. മാമലകളും ആഴികളും പുഴകളും നിരവധി ശക്തികളും വൈചിത്ര്യങ്ങളും ഉൾക്കൊണ്ട ബാഹ്യപ്രപഞ്ചം മഹനീയമെന്നതിനു സംശയമില്ല. സൂര്യചന്ദ്രന്മാർക്കും താരാസഹസ്രങ്ങൾക്കും മേലെ, ഭൂലോകത്തിനപ്പുറം, ദൃശ്യപ്രപഞ്ചത്തെയും കവിഞ്ഞ്, നമ്മുടെ സങ്കുചിത ജീവിതങ്ങളെ കവച്ച്, മഹത്തരമായി മനുഷ്യൻെറ ആന്തരപ്രകൃതി വർത്തിക്കുന്നു: അതു പഠനീയമായ വേറൊരു വിഷയം നല്കുന്നു. മുമ്പറഞ്ഞതിൽ പാശ്ചാത്യർ ശോഭിക്കുംപോലെ, ഇതിൽ പൗരസ്ത്യർ പ്രശോ

ഭിക്കുന്നു. അതുകൊണ്ട്, അദ്ധ്യാത്മതലത്തിൽ ഒരു പുനഃസംവിധാനം വേണ്ടിവരുമ്പോൾ അതു കിഴക്കുനിന്നു തുടങ്ങുകയെന്നത് യുക്തംതന്നെ. യന്ത്രനിർമ്മിതിയെക്കുറിച്ച് പൗരസ്ത്യന്നു പഠിക്കണമെന്നുള്ളപ്പോൾ, പാശ്ചാത്യരുടെ പാദതലത്തിൽ പടിഞ്ഞിരുന്ന് അവരിൽനിന്ന് ആ വിദ്യ ഗ്രഹിക്കുകയെന്നതും യുക്തംതന്നെ. ആത്മാവിനെക്കുറിച്ച്, ഈശ്വരനെക്കുറിച്ച്, ജീവനെക്കുറിച്ച്, പ്രപഞ്ചത്തിൻെറ പ്രയോജനത്തെയും പരമരഹസ്യത്തെയും കുറിച്ച്, അറിയണമെന്നുള്ളപ്പോൾ പാശ്ചാത്യൻ പൗരസ്ത്യൻെറ കാല്ക്കലിരുന്നു പഠിക്കണം.

ഭാരതത്തിൽ അത്തരമൊരു അല ഇളക്കിവിട്ട ഒരു മനുഷ്യൻെറ ജീവിതമാണ് ഞാൻ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കാൻ പോകുന്നത്. അവിടുത്തെ ജീവിതത്തിലേക്കു കടക്കുംമുമ്പ്, ഭാരതത്തിൻെറ ഗൂഢതത്ത്വം, ഭാരതം എന്തിനുവേണ്ടി നിലകൊള്ളുന്നുവെന്ന്, നിങ്ങളോട് പറയാൻ ശ്രമിക്കാം. ഭൗതികപദാർത്ഥങ്ങളുടെ പളപളപ്പിൽപ്പെട്ടു കാഴ്ച പോയവർ, തിന്നു കുടിച്ചു തിമർക്കുവാൻ മാത്രമായി ജീവിതമാകെ ഉഴിഞ്ഞുവെച്ചവർ, മണ്ണും പൊന്നും മാത്രമാണ് സമ്പത്തെന്നു സങ്കല്പിക്കുന്നവർ, ഇന്ദ്രിയപ്രീതിയിൽ സുഖത്തിൻെറ പരമപദം ദർശിക്കുന്നവർ, പണത്തെ പരമേശ്വരനായി പൂജിച്ചുപോരുന്നവർ, ഇഹത്തിൽ സുഖവും സുഭിക്ഷവുമായ ജീവിതവും ശേഷം മരണവും ജീവിതലക്ഷ്യമായി കണക്കാക്കുന്നവർ, മുന്നോട്ടു നോക്കാനാവാത്ത മനസ്സുള്ളവർ, തങ്ങളെ ചൂഴുന്ന ഭോഗവസ്തുക്കൾക്കുപരി ഒന്നിനെക്കുറിച്ചും തീരെ ചിന്തിക്കാത്തവർ - ഇത്തരക്കാർ ഭാരതത്തിൽ ചെന്നാൽ, അവരെന്താണ് കാണുക? പട്ടിണി, വൃത്തികേട്, അന്ധവിശ്വാസം, അജ്ഞത, ആന്ധ്യം, ബീഭത്സത. എന്തുകൊണ്ട്? എന്തെന്നാൽ, അവരുടെ കണ്ണിൽ സംസ്കാരമെന്നാൽ വേഷം, വിദ്യാഭ്യാസം, സമുദായമര്യാദകൾ എന്നിവയാണ്, പാശ്ചാത്യർ തങ്ങളുടെ ലൗകികനില ഉയർത്താൻ സർവ്വ കഴിവും പ്രയോഗിച്ചുകൊണ്ടിരിക്കുമ്പോൾ, ഭാരതം വേറെ വഴിക്കാണ് പോയത്. മാനവചരിത്രത്തിലാകമാനം, അന്യരെ ആക്രമിച്ചു കീഴടക്കുവാനായി തങ്ങളുടെ അതിർത്തിക്കപ്പുറം കടക്കാത്ത ഒരേ ഒരു ജനതയാണ് അവിടെ വാസം ചെയ്യുന്നത്. അവർ ഒരു കാലത്തും അന്യരുടെ വസ്തുവകകളെ കൊതിച്ചിട്ടില്ല; തങ്ങളുടെ നാടു വളരെ ഫലഭൂയിഷ്ഠമായിപ്പോയതും, സ്വന്തം കൈകൊണ്ടു കഠിനമായി പണിയെടുത്തു പണം സഞ്ചയിച്ചതും, തദ്വാരാ പരദേശികളെ പ്രലോഭിപ്പിച്ചുവരുത്തി തങ്ങളെ കുത്തിക്കവരാനിട കൊടുത്തതും മാത്രമാണ് അവർ ചെയ്ത ഒറ്റത്തെറ്റ്. കവർച്ച ചെയ്യപ്പെടുന്നതിലും, കാടരെന്നു വിളിക്കപ്പെടുന്നതിലും അവർക്കു പരാതിയില്ല. അതിനു പ്രതിഫലമായി അവർ പരംപൊരുളിൻെറ ചിത്രങ്ങൾ ലോകത്തിനു നല്കാനാഗ്രഹിക്കുന്നു; മനുഷ്യസ്വഭാവത്തിൻെറ ഗഹനതലങ്ങളെ തുറന്നു കാണിക്കുന്നു; യഥാർത്ഥമനുഷ്യനെ മറയ്ക്കുന്ന തിരശ്ശീല ചീന്തുവാൻ കൊതിക്കുന്നു; എന്തുകൊണ്ടെന്നാൽ, അവർക്കീ കിനാവിൻെറ അർത്ഥമറിയാം;

ഈ ജഡത്തിനു പിന്നിൽ പാപത്തിനു പങ്കിലമാക്കരുതാത്തതും, കുറ്റത്തിനു കുടുക്കാനാവാത്തതും, കാമത്തിനു കരിതേക്കാൻ പറ്റാത്തതുമായ മനുഷ്യൻെറ നിത്യശുദ്ധദിവ്യസ്വരൂപം അനുവർത്തിക്കുന്നുവെന്നു അവർക്കറിയാം; അതിനെ തീക്ക് എരിക്കാനാവില്ല, വെള്ളത്തിനു കുതിർക്കാൻ കഴിയില്ല; ചൂടിന് ഉണക്കാനൊക്കില്ല; കാലനു കൊല്ലാൻ പറ്റില്ല. അവർക്ക് മനുഷ്യൻെറ സത്യസ്വരൂപം, ഒരു ഭൗതികപദാർത്ഥം പാശ്ചാത്യൻെറ കരണങ്ങൾക്കെന്നപോലെ, യഥാർത്ഥമാണ്. നിങ്ങൾ ആർത്തുവിളിച്ചുകൊണ്ട് പീരങ്കിയുടെ വായിലേക്കു പാഞ്ഞു ചെല്ലാൻ ധൈര്യപ്പെടുംപോലെ, സ്വരാജ്യസ്നേഹത്തിൻെറ പേരിൽ ശൗര്യംകൊള്ളുംപോലെ, സ്വന്തം ജന്മഭൂമിക്കുവേണ്ടി നിവർന്നു നേരേ നിന്ന് പ്രാണൻ പണയം വെയ്ക്കാൻ മുതിരുംപോലെ, അവരും ഈശ്വരൻെറ പേരിൽ ധീരന്മാരാണ്. ഈ ലോകമെല്ലാം മനഃകല്പിതമെന്ന്, വെറും കിനാവെന്ന്, ഒരുവൻ പ്രഖ്യാപിച്ചാൽ, താൻ വിശ്വസിക്കുന്നതും വിചാരിക്കുന്നതും സത്യമെന്നു തെളിയിക്കുവാൻ തൻെറ വിത്തവും വസനവും വലിച്ചെറിയുന്നത് അവിടെ കാണാം. ജീവിതം നിത്യമെന്ന് അറിഞ്ഞു കിട്ടിയാൽ, ഒരു പുഴവക്കത്ത് ഇരിപ്പുറപ്പിച്ച് നിങ്ങളൊരു പുല്ക്കൊടി കൈവിടുംപോലെ തൻെറ ശരീരത്തെ നിസ്സാരമായി ഊരിയെറിയുവാൻ ഒരുമ്പെടുന്നവർ അവിടെയുണ്ട്. തങ്ങൾക്കു മരണമില്ലെന്നുറപ്പുള്ള അവർ, അന്തകനെ സ്വന്തം സോദരനെ എന്നപോലെ എതിരേല്ക്കുവാൻ സന്നദ്ധരാകുന്നു; അതിലാണ് അവരുടെ ധൈര്യം. അതിലാണ് അനേകനൂറ്റാണ്ടുകളിലെ മർദ്ദനത്തിലും വൈദേശികാക്രമണങ്ങളിലും അധികാരപ്രമത്തതയിലുമെല്ലാം അജയ്യരായി നില്ക്കാനുള്ള കരുത്തു കുടികൊള്ളുന്നത്. ആ ജനത ഇന്നും സജീവമായി നിലകൊള്ളുന്നു; കൊടിയ കഷ്ടങ്ങളും ക്ലേശങ്ങളും സംഭവിച്ച കാലഘട്ടങ്ങളിലും അവിടെ അദ്ധ്യാത്മവീരന്മാർ ഉദയംകൊള്ളാതിരുന്നിട്ടില്ല. യൂറോപ്പ് രാഷ്ട്രീയ നേതാക്കന്മാരെയും മഹാശാസ്ത്രജ്ഞന്മാരെയും ഉത്പാദിപ്പിക്കുംപോലെ ഏഷ്യ അദ്ധ്യാത്മശൂരന്മാരെ പ്രസവിക്കുന്നു. ഈ നൂറ്റാണ്ടിൻെറ തുടക്കത്തിൽ പാശ്ചാത്യപ്രഭാവം ഭാരതത്തിൽ പ്രവഹിക്കാൻ തുടങ്ങിയപ്പോൾ - പാശ്ചാത്യപരാക്രമകാരികൾ കയ്യിൽ കരവാളുമായി, ആർഷസന്താനങ്ങൾ കാടരെന്നും കിനാവുകാണികളെന്നും, അവരുടെ മതമെല്ലാം കെട്ടുകഥകളെന്നും, അവർ നാളതുവരെ നേടാൻ യത്നിച്ച പരമേശ്വരനും ആത്മാവും വെറും പടുഭാഷണങ്ങളാണെന്നും, അനേകായിരം വർഷത്തെ പ്രയത്നങ്ങൾ, യുഗങ്ങളായി ചെയ്തുവന്ന നിരന്തരത്യാഗം, എല്ലാം പാഴായ്പ്പോയെന്നും തെളിയിച്ചുകൊടുക്കാൻ വന്നുകയറിയപ്പോൾ - തങ്ങളുടെ ഇന്നേവരെയുള്ള ദേശീയജീവിതം വിഫലമായോ എന്ന്, പാശ്ചാത്യപരിപാടിയനുസരിച്ച് തങ്ങൾ വീണ്ടും തുടങ്ങണമോ എന്ന്, തങ്ങളുടെ പുരാണങ്ങളെല്ലാം വലിച്ചുകീറി, തത്ത്വശാസ്ത്രങ്ങളെല്ലാം ചുട്ടെരിച്ച് ആചാര്യന്മാരെയെല്ലാം തച്ചോടിച്ച് കോവിലുകളെല്ലാം അടിച്ചു

ടച്ചുകളയണമോ എന്നീവക പ്രശ്നശതങ്ങൾ കലാശാലകളിലെ യുവജനങ്ങളുടെ ഇടയിൽ പ്രക്ഷോഭമുളവാക്കി. പടവാളും പീരങ്കിയുംകൊണ്ട് തൻെറ മതത്തിൻെറ മേന്മ പൊക്കിക്കാണിച്ച പാശ്ചാത്യ വിക്രമി പറഞ്ഞില്ലേ, പഴയ മതമെല്ലാം വെറും മുത്തശ്ശിക്കഥയെന്ന്, വെറും ശിലോപാസനയെന്ന്, പുതിയ പള്ളിക്കൂടങ്ങളിൽ വളർന്നവരും വിദ്യാഭ്യാസം നടത്തിയവരും, കുട്ടിക്കാലംമുതല്ക്കേ ഈവക ആശയങ്ങളിൽ മുങ്ങി, പടിഞ്ഞാറൻവഴിക്കു നട തുടങ്ങി; അപ്പോൾപ്പിന്നെ സംശയങ്ങളുദിച്ചതിൽ അദ്ഭുതപ്പെടാനില്ല. എന്നാൽ അമ്മൂമ്മക്കഥകളൊക്കെ വലിച്ചെറിഞ്ഞ് സത്യം കാണാൻ ശരിയായ ഒരന്വേഷണം തുടങ്ങുന്നതിനുപകരം 'വെള്ളക്കാരെന്തു പറയുന്നു?' എന്നതായിത്തീർന്നു ഉണ്മയുടെ ഉരകല്ല്. പുരോഹിതന്മാരൊക്കെ പോകണം, വേദമൊക്കെ ചുടണം; കാരണം പാശ്ചാത്യരങ്ങനെ പറഞ്ഞിരിക്കുന്നു. ഇത്തരത്തിലുണ്ടായ ചിന്താക്കുഴപ്പത്തിൽനിന്ന് ഒരുതരം പരിഷ്കാരതരംഗം ഭാരതത്തിൽ തലയുയർത്തി.

നിങ്ങൾക്കൊരു പരിഷ്കർത്താവാകണമെങ്കിൽ, മൂന്നു കാര്യങ്ങൾ വേണ്ടതുണ്ട്. ആദ്യം നെഞ്ചിനകത്തൊരു നോവ്; നിങ്ങളുടെ കൂടെപ്പിറപ്പുകൾക്കുവേണ്ടി നിങ്ങളുടെ നെഞ്ചു നീറുന്നുണ്ടോ? ലോകത്തിൽ ഇത്രയധികം അഴലുണ്ടെന്ന്, അജ്ഞാനമുണ്ടെന്ന്, അന്ധവിശ്വാസമുണ്ടെന്ന്, നിങ്ങളുടെ ചങ്കിൽ തറയ്ക്കുന്നുണ്ടോ? മനുഷ്യർ തൻെറ കൂടെപ്പിറപ്പുകളെന്നു നിങ്ങൾക്കു വാസ്തവത്തിൽ തോന്നുന്നുണ്ടോ? നിങ്ങളുടെ സമസ്തസത്തയിലും ഈ ആശയം വ്യാപിക്കുന്നുണ്ടോ? അതു നിങ്ങളുടെ ചോരയോടൊപ്പം ഒഴുകുന്നുണ്ടോ? അതു നിങ്ങളുടെ ഞരമ്പുകളിൽ തുടിക്കുന്നുണ്ടോ? അതു നിങ്ങളുടെ ദേഹത്തിലെ ഓരോ ധമനിയിലും തന്തുവിലും കൂടി വ്യാപരിക്കുന്നുണ്ടോ? അനുതാപമെന്ന ആ ആശയംകൊണ്ടു നിറഞ്ഞവനാണോ നിങ്ങൾ? ആണെങ്കിൽ, അതാദ്യത്തെ ചുവടുവെപ്പേ ആയുള്ളു. അടുത്തതായി, അതിനെന്തെങ്കിലും പ്രതിവിധി കണ്ടിട്ടുണ്ടോ എന്നു ചിന്തിക്കണം. പഴയ ചിന്തകളെല്ലാം മൂഢവിശ്വാസങ്ങളാകാം; എന്നാൽ ഈ ആന്ധ്യസമൂഹത്തിൻെറ ഇടയ്ക്കും അടുത്തുമായി കാഞ്ചനശകലങ്ങളും ഉണ്മകളും കുടികൊള്ളുന്നുണ്ട്. അതിലെ അഴുക്കൊക്കെ നീക്കി പൊന്നുമാത്രമെടുക്കാനുള്ള ഉപായം നിങ്ങൾ കണ്ടുപിടിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ, അതു രണ്ടാംപടിയേ ആകുന്നുള്ളു. ഒരു കാര്യംകൂടി വേണ്ടതുണ്ട്. എന്താണ് നിങ്ങളുടെ പ്രേരകമായ ആന്തരചിന്ത? പൊന്നിലുള്ള ദുരയോ, പേരിനും പെരുമയ്ക്കുമുള്ള കൊതിയോ അല്ല നിങ്ങളെ ഉന്തിവിടുന്നതെന്നു തീർച്ചയാണോ? ലോകമാസകലം നിങ്ങളെ ഞെരിച്ചരയ്ക്കണമെന്നു കരുതിയാലും, തൻെറ ലക്ഷ്യം കയ്യൊഴിക്കാതെ മുന്നേറാമെന്നു നിങ്ങൾക്കുറപ്പുണ്ടോ? പ്രാണൻ പണയത്തിലായാലും തനിയേ തൻെറ കർത്തവ്യം നിർവ്വഹിക്കുമെന്ന്, തൻെറ കൃത്യമിന്നതാണെന്നു തനിക്കു നിശ്ചയമുണ്ടെന്ന്, നല്ല ഉറപ്പുണ്ടോ? അവസാനശ്വാസംവരെ, നെഞ്ചിലെ

ഒടുക്കത്തെ മിടിപ്പുവരെ, വിടാതെ പരിശ്രമിക്കുമെന്നു തൻേറടം തോന്നുന്നുണ്ടോ? എങ്കിൽ നിങ്ങളൊരു ശരിയായ പരിഷ്കർത്താവ്; നിങ്ങളൊരാചാര്യൻ, ഒരു നാഥൻ, മാനവ സമുദായത്തിനൊരനുഗ്രഹം. പക്ഷേ മനുഷ്യന്നു തീരെ ക്ഷമയില്ല; മൂക്കിനപ്പുറം കാണാൻ കഴിവില്ല. അവന് അടക്കിവാഴണം; അവനു ഫലം ഉടനെ കിട്ടണം. എന്തുകൊണ്ട്? ഫലമൊക്കെ അവനുതന്നെ നേടണം; മറ്റുള്ളവരുടെ കാര്യത്തിൽ അവനു വാസ്തവത്തിൽ നോട്ടമില്ല. അനുഷ്ഠേയമായതുകൊണ്ട് അനുഷ്ഠിക്കണമെന്നല്ല അവൻെറ വിചാരം. 'കർമ്മത്തിനേ നിനക്കവകാശമുള്ളു, അതിൻെറ ഫലത്തിനില്ല' എന്നരുളുന്നു കൃഷ്ണൻ. എന്തിനു ഫലത്തിൽ തൂങ്ങണം? കർത്തവ്യം നമ്മുടേത്. ഫലം അതിൻെറ പാടു നോക്കട്ടെ. പക്ഷേ മനുഷ്യനു ക്ഷമയില്ല. അവനേതെങ്കിലും പരിപാടി കടന്നുപിടിക്കും. ലോകമെങ്ങും വരാൻപോകുന്ന നിരവധി പരിഷ്കർത്താക്കളിലധികം പേരേയും ഈ തലക്കെട്ടിലുൾപ്പെടുത്താം.

ഭാരതതീരങ്ങളിൽ അടിച്ചുകയറിയ ഭൗതികതരംഗം തപോധനന്മാരുടെ അനുശാസനങ്ങളെ കുത്തിയൊലിപ്പിച്ചുകളയുമോ എന്നു സംശയം വന്നപ്പോഴാണ്, ഞാൻ നേരത്തേ പറഞ്ഞതുപോലെ, ഭാരതത്തിൽ പരിഷ്കാരത്തിനുള്ള പ്രവണത ആരംഭിച്ചത്. അത്തരം പരിവർത്തനതരംഗങ്ങളുടെ സമ്മർദ്ദങ്ങൾ ആയിരക്കണക്കിന് ഈ ജനത താങ്ങിയിട്ടുണ്ട്. താരതമ്യേന ഇതു ലഘുവായിരുന്നു. അലയ്ക്കു പിമ്പേ അല അടിച്ചുകയറി നാടെല്ലാം മുക്കിയിട്ടുണ്ട്; നൂറ്റാണ്ടുകളായി സർവ്വവും ഉടച്ചും തകർത്തും കളഞ്ഞിട്ടുണ്ട്; വാളു പാളിയിട്ടുണ്ട്: 'അള്ളാഹോ അക്ബർ' ധ്വനി ഭാരതത്തിൻെറ അന്തരീക്ഷത്തെ ഭേദിച്ചിട്ടുണ്ട്. ആ പെരുവെള്ളമെല്ലാം ഇറങ്ങി; ദേശീയാദർശങ്ങൾ അക്ഷുണ്ണമായി തുടർന്നു.

ഭാരതജനതയെ നശിപ്പിക്കുക സാദ്ധ്യമല്ല. അത് അനശ്വരമായി നിലകൊള്ളുന്നു; ആ സ്വഭാവവിശേഷം പശ്ചാത്തലമായി തുടരുന്ന കാലത്തോളം, അവിടുത്തെ ആളുകൾ ആദ്ധ്യാത്മികത കളഞ്ഞുകുളിക്കാത്ത കാലത്തോളം, അത് ആ നിലയിൽ അനുവർത്തിക്കുകയും ചെയ്യും. അവർ വിശന്നുവലഞ്ഞു പട്ടിണിപ്പാവങ്ങളായി, പിച്ചക്കാരായി കഴിഞ്ഞേക്കാം; അവരുടെ ചൂഴും അഴുക്കും വിഴുപ്പും കാലാകാലം കിടന്നെന്നുവരാം; എന്നാൽ അവർ പരമേശ്വരനെ പരിത്യജിക്കാനിടവരാതിരിക്കട്ടെ; അവർ ആർഷസന്താനങ്ങളെന്ന വാസ്തവം വിസ്മരിക്കാതിരിക്കട്ടെ. പാശ്ചാത്യദേശത്ത് സാധാരണക്കാരൻപോലും തൻെറ ഉത്പത്തി മദ്ധ്യകാലങ്ങളിലെ ഏതെങ്കിലും വല്ല കൊള്ളത്തലവൻെറയും ഗോത്രത്തിലേക്കു ഘടിപ്പിക്കാനാഗ്രഹിക്കും പോലെ, ഭാരതത്തിലെ മുടിചൂടിയ മന്നൻപോലും, കാട്ടിലെ കായ്കനികളും തിന്നു മരവുരിയുമുടുത്തു ഭഗവാനുമായി സംസർഗ്ഗം ചെയ്തു കാലം കഴിച്ചിരുന്ന ഏതെങ്കിലും താപസഭിക്ഷുവിൻെറ ഗോത്രജനാണ് താനെന്നു വരുത്താൻ വെമ്പുന്നു. ഞങ്ങൾ കൊതിക്കുന്ന പാരമ്പര്യം അതാണ്; ഈവിധം പവിത്രത പരമമായി പൂജിക്കപ്പെടുന്ന കാലത്തോളം ഭാരതത്തിനു നശിക്കാൻ വയ്യ.

പ്രൊഫസർ മാക്സ്മുള്ളർ 'നയൻറീൻത് സെഞ്ചുറി' എന്ന പത്രികയുടെ കഴിഞ്ഞ ഒരു ലക്കത്തിൽ എഴുതിയിരുന്ന 'ഒരു യഥാർത്ഥ മഹാത്മാവ്' എന്ന ലേഖനം നിങ്ങളിൽ പലരും പക്ഷേ വായിച്ചിരിക്കാം. താനുപദേശിച്ചിരുന്ന ആശയങ്ങളുടെ സജീവനിദർശനമായിരുന്നുവെന്നതുകൊണ്ട് ശ്രീരാമകൃഷ്ണൻെറ ജീവിതം വിജ്ഞേയമാണ്. ഭാരതത്തിൻേറതിൽനിന്നു തുലോം ഭിന്നമായ ഒരന്തരീക്ഷത്തിൽ വസിക്കുന്ന പാശ്ചാത്യരായ നിങ്ങൾക്ക് അതല്പം ആശ്ചര്യകരമായി തോന്നിയേക്കാം. പാശ്ചാത്യരുടെ അവിരാമമായ പരക്കംപാച്ചിൽപൂണ്ട ജീവിതത്തിലെ ആചാരമര്യാദകളൊക്കെ ഭാരതീയരുടെതിൽനിന്നു തുലോം വ്യത്യസ്തമാണ്. ആ കാരണംകൊണ്ടുതന്നെ, പലരും മുമ്പുതന്നെ കേട്ടുകഴിഞ്ഞിട്ടുള്ള കാര്യങ്ങളെ പുതിയൊരു വെളിച്ചത്തിൽ പ്രകാശിപ്പിക്കുമെന്നുള്ളതുകൊണ്ട്, അതു കൂടുതൽ ആകർഷകമായി എന്നു വന്നേക്കാം.

ഭാരതത്തിൽ പലേ പരിഷ്കാരങ്ങളും രൂപംകൊള്ളുന്ന കാലത്ത് ബംഗാളിലെ ഒരുൾനാടൻഗ്രാമത്തിൽ 1836 ഫെബ്രുവരി 18 -ാംനു ഒരു സാധു ബ്രാഹ്മണദമ്പതിമാരുടെ പുത്രനായി ഒരു പൈതൽ പിറന്നു. അച്ഛനും അമ്മയും വലിയ മാമൂൽപ്രിയരായിരുന്നു. യഥാർത്ഥത്തിൽ യഥാസ്ഥിതികനായ ഒരു ബ്രാഹ്മണൻെറ ജീവിതം നിരന്തരമായ ത്യാഗപരമ്പരയാണ്. വളരെ കുറച്ചു കാര്യങ്ങളിലേ അയാളേർപ്പെട്ടുകൂടു. അതിനൊക്കെ പുറമേ, വൈദികാചാരനിഷ്ഠനായ ഒരു ബ്രാഹ്മണൻ ലൗകികവ്യാപാരങ്ങളിലൊന്നും തലയിട്ടുകൂടാ. അതേസമയം, എല്ലാത്തരക്കാരുടെയും അടുക്കൽനിന്നു ദാനം വാങ്ങാനും പാടില്ല ആ ജീവിതം എത്രമാത്രം കഠിനമായിരിക്കുമെന്നു നിങ്ങൾ ഊഹിച്ചുകൊൾവിൻ. ഈ ബ്രാഹ്മണരെയും അവരുടെ പൗരോഹിത്യത്തെയും കുറിച്ച് നിങ്ങൾ പലവുരു കേട്ടിട്ടുണ്ട്; ഈ അദ്ഭുതജനവിഭാഗം സ്വസഹോദരന്മാരുടെ അനുശാസകന്മാരായി വന്നതെങ്ങനെ എന്ന് നിങ്ങളിലധികം പേരും എപ്പോഴെങ്കിലും ഇരുന്നാലോചിച്ചിരിക്കില്ല. രാജ്യത്തുള്ള ജാതികളിൽ ഏറ്റവും നിർദ്ധനരാണവർ; അവരുടെ അധികാരത്തിൻെറ രഹസ്യം അവരുടെ ത്യാഗത്തിലാണ് കിടക്കുന്നത്. അവർ സമ്പത്തു കൊതിക്കുന്നില്ല. ലോകത്തിലേക്ക് ഏറ്റവും പാവപ്പെട്ട പൗരോഹിത്യം അവരുടേതാണ്. അതേ കാരണത്താൽ ഏറ്റവും പ്രബലവും, ഈ പട്ടിണിയുടെ നടുക്കും ഒരു ബ്രാഹ്മണപത്നി, ഒരു പാവപ്പെട്ടവന്നു കഴിക്കാനൊന്നും കൊടുക്കാതെ ആ ഗ്രാമത്തിൽക്കൂടെ കടന്നുപോവാനിടയാക്കില്ല. ഭാരതമാതാവിൻെറ ഉത്തമകർത്തവ്യമായിട്ടാണ് അതു കരുതപ്പെടുന്നത്; മാതാവായതുകൊണ്ടുതന്നെ, ഒടുക്കം ഉണ്ണാനുള്ള അവകാശവും അവരുടെതാണ്, താനുണ്ണുന്നതിനുമുമ്പ് മറ്റെല്ലാവരും ഊണു കഴിച്ചോ എന്ന് അമ്മ അന്വേഷിക്കണം. അതുകൊണ്ടാണ് ഭാരതീയർ അമ്മയെ ദേവിയായാരാധിക്കുന്നത്. പ്രസ്തുതമഹതി, നമ്മുടെ കഥാപുരുഷൻെറ മാതാവ്, യഥാർത്ഥ ഹിന്ദുമാതാവായിരുന്നു. ജാതിയിലുയരുംതോറും

നിയന്ത്രണങ്ങൾ വർദ്ധിച്ചുവരുന്നു. താണ ജാതിക്കാർക്ക് ഇഷ്ടംപോലെ എന്തും തിന്നാം, എന്തും കുടിക്കാം. ജാതിയിൽ ഉയരുംതോറും കൂടുതൽ കൂടുതൽ നിബന്ധനകൾ വരുന്നു; അങ്ങനെ, പരമ്പരയാ ഭാരതീയരുടെ പുരോഹിതന്മാരും ഉത്തമരുമായ വർണ്യർ ബ്രാഹ്മണരുടെ നിലയിലെത്തുമ്പോൾ, ഞാൻ മുമ്പു പറഞ്ഞമാതിരി അവരുടെ ജീവിതം വളരെയേറെ നിയന്ത്രിതമാണ്. പാശ്ചാത്യരീതികളുമായി തുലനപ്പെടുത്തിയാൽ അതൊരു നിരന്തരതപസ്സാണ്. ഒരുപക്ഷേ ലോകത്തിലേക്ക് ഏറ്റവും മാമൂൽപ്രിയരായ ജനങ്ങൾ ഹിന്ദുക്കളായിരിക്കും. അവർക്ക് ഇംഗ്ലീഷുകാർക്കുള്ളതുപോലെ അതേ ദൃഢനിഷ്ഠയുണ്ട്; കുറേക്കൂടി വിസ്തൃതമാണെന്നുമാത്രം. അവർ ഒരാശയം കയ്ക്കലായാൽ അതിന്റെ പരിസമാപ്തിവരെ ചിന്തിക്കുന്നു; എന്നിട്ട തിൽനിന്നു വല്ലതും നേടുന്നതുവരെ തലമുറ തലമുറയായി വിടാതെ പിടിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. ഒരിക്കൽ അവർക്ക് ഒരാശയം കൊടുക്കുക; പിന്നെയതു മടക്കിയെടുക്കുക അത്ര എളുപ്പമല്ല, പക്ഷേ പുതിയൊരാശയം അവരെ പഠിപ്പിക്കാൻ കുറെ പാടാണുതാനും.

അതുകൊണ്ട്, തങ്ങളുടെ സ്വന്തം വികാരവിചാരങ്ങളുടെ ചക്രവാളത്തിനകത്തുമാത്രം ഒതുങ്ങിക്കഴിഞ്ഞുകൂടുന്ന ഒരു സവിശേഷജനതയാണ് യാഥാസ്ഥിതിക ഹിന്ദുക്കൾ. അവരുടെ ജീവിതക്രമങ്ങൾ സാംഗോപാംഗമായി ഞങ്ങളുടെ പഴയ ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്; അതിലെ ഓരോ വള്ളിയും പുള്ളിയുംപോലും, ഒരു പഴുതും വിടാതെ അവർ ഇറുക്കിപ്പിടിക്കുകയും ചെയ്യുന്നു. പട്ടിണികിടന്നാലും തങ്ങളുടെ ഇണങ്ങർ വച്ചതല്ലാതെ മറ്റൊന്നും അവർ കഴിക്കാൻ കൂട്ടാക്കില്ല. അതോടൊപ്പം അവർക്ക് അതിയായ ശ്രദ്ധയും തീവ്രനിഷ്ഠയുമുണ്ട്. ആചാരനിഷ്ഠരായ ഹിന്ദുക്കളുടെയിടയിൽ അത്തരം ദൃഢവിശ്വാസത്തിന്റെയും ധാർമ്മികജീവിതത്തിന്റെയും ശക്തി പലപ്പോഴും കാണാൻ കഴിയും; അതിനു കാരണം, അവരുടെ യാഥാസ്ഥിതികത്വംതന്നെ, അതു ശരിയാണെന്ന ദൃഢബോധത്തിൽനിന്നുണ്ടാകുന്നതാണ്. അവരീവിധത്തിൽ വിടാതെ പിടിച്ചുതൂങ്ങുന്നതെല്ലാം ശരിയാണെന്ന് നാമേവരും കരുതിക്കൊള്ളണമെന്നില്ല, എന്നാൽ അവർക്കതെങ്ങനെയാണ്. മനുഷ്യൻ എല്ലായ്പോഴും പ്രാണാർപ്പണം ചെയ്തും പരോപകാരം ചെയ്യണമെന്ന് ഞങ്ങളുടെ ശാസ്ത്രങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. വേറൊരാളെ സഹായിക്കാൻവേണ്ടി, അയാളുടെ ജീവനെ രക്ഷിക്കുവാനായി, ഒരാൾ പട്ടിണി കിടന്നു മരിച്ചാലും തരക്കേടില്ല; അതു നന്ന്; പോരാ, അങ്ങനെ ചെയ്യേണ്ടത് മനുഷ്യന്റെ കടമയാണെന്നു കൂടി കരുതപ്പെടുന്നു. ഈ ആദർശം അങ്ങേയറ്റംവരെ പാലിക്കാൻ ബ്രാഹ്മണൻ നിർബ്ബദ്ധനാണ്. തങ്ങളുടെ അവസാനത്തെ ആഹാരവും ഒരു പിച്ചക്കാരനു കൊടുത്തിട്ട് പട്ടിണി കിടന്നു മരിച്ച ഒരു കൊച്ചു കുടുംബത്തിന്റെ പ്രാണത്യാഗത്തെ പാടുന്ന സുന്ദരമായ ഒരു പഴയ കഥ മഹാഭാരതത്തിൽ പറഞ്ഞിട്ടുള്ളത്, ആ സാഹിത്യവുമായി പരിചയമുള്ളവർക്ക് ഓർമ്മയുണ്ടായിരിക്കും. ഇത്

ഒരത്യുക്തിയല്ല; എന്തെന്നാൽ അത്തരം സംഭവങ്ങൾ ഇപ്പോഴും നടക്കുന്നുണ്ട്. എൻെറ ഗുരുനാഥൻെറ മാതാപിതാക്കന്മാരുടെ സ്വഭാവവും ഏതാണ്ടിതുപോലുള്ളതായിരുന്നു. അവർ തീരെ പാവങ്ങൾ; എന്നിരുന്നാലും ആ അമ്മ ഒരു പാവപ്പെട്ടവനെ ഊട്ടാൻവേണ്ടി, മുഴുപ്പട്ടിണി കിടന്ന നാളുകൾ വിരളമല്ല. അവരുടെ മകനായിട്ടാണ് ഈ പൈതൽ പിറന്നത്; ശൈശവം മുതലേ ഒരു അസാധാരണബാലനായിരുന്നു അവിടുന്ന്; പിറന്നതു മുതൽ പൂർവ്വജന്മസ്മരണയുണ്ടായിരുന്നു; താനെന്തിനായിട്ടാണ് ഈ ലോകത്തിലേക്കു വന്നതെന്ന കാര്യവും നിശ്ചയമുണ്ടായിരുന്നു; ആ ഉദ്ദേശ്യസിദ്ധിക്കായി സകല കഴിവുകളും ഉപയോഗിക്കുകയും ചെയ്തു.

നന്നെ ചെറുപ്പത്തിലേ അച്ഛൻ മരിച്ചുപോയി. കുട്ടിയെ പള്ളിക്കൂടത്തിൽ ചേർത്തു. ഒരു ബ്രാഹ്മണക്കുട്ടി വിദ്യാലയത്തിൽ പോകണം; ജാതി അഭ്യസ്തവിദ്യർക്കുചിതമായ ഒരു ജീവനോപായമേ അവർക്കനുവദിക്കുന്നുള്ളൂ. ഭാരതത്തിലെ പഴയ വിദ്യാഭ്യാസരീതി, വിശേഷിച്ചും സന്ന്യാസിമാരെ സംബന്ധിക്കുന്നത് - ഇന്നും അതു പലേടത്തും നിലവിലുണ്ട് - ആധുനിക സമ്പ്രദായത്തിൽനിന്നു വളരെ വ്യത്യസ്തമാണ്. വിദ്യാർത്ഥികൾ പണം കൊടുക്കേണ്ടതില്ല. വിദ്യ വളരെ പാവനം; അതിനെ വില്പനച്ചരക്കാക്കാൻ പാടില്ല. ജ്ഞാനം പ്രതിഫലേച്ഛകൂടാതെ ദാനം ചെയ്യണം. വില വാങ്ങാൻ പാടില്ല. ആചാര്യന്മാർ വിദ്യാർത്ഥികളെ സൗജന്യമായി സ്വീകരിക്കുന്നു; മാത്രമല്ല, പലരും അവർക്കുവേണ്ട ഊണും ഉടുപ്പും നല്കിയിരുന്നു. ധനാഢ്യരായ ഗൃഹസ്ഥന്മാർ വിവാഹവേളകളിലും ശ്രാദ്ധാവസരങ്ങളിലും ദാനങ്ങൾചെയ്ത് ഈ ആചാര്യന്മാരെ സംരക്ഷിച്ചിരുന്നു. ചില ദാനം സ്വീകരിപ്പാൻ പ്രഥമഗണനീയരായ ഉത്തമപാത്രങ്ങളായി അവർ കരുതപ്പെട്ടിരുന്നു, അവർ അതിനു പകരം വിദ്യാർത്ഥികളെ പോറ്റിയും പോന്നു. എവിടെയെങ്കിലും വിവാഹം വരുമ്പോൾ, വിശേഷിച്ചും ധനികന്മാരുടെ ഗൃഹങ്ങളിൽ, ഈ ആചാര്യന്മാരെ ക്ഷണിക്കുന്നു; അവരതിൽ പങ്കെടുക്കുകയും പലേ വിഷയങ്ങളെക്കുറിച്ചു ചർച്ച ചെയ്യുകയും പതിവാണ്. ഈ ബാലൻ, ഇത്തരമൊരു പണ്ഡിത സദസ്സിൽ ചെന്നുചേർന്നു. അവരവിടെ ന്യായവും ഖഗോളശാസ്ത്രവും, തൻെറ പ്രായത്തിൽ കവിഞ്ഞ പല വിഷയങ്ങളും ചർച്ച ചെയ്തുകൊണ്ടിരുന്നു. ഞാൻ മുമ്പു പറഞ്ഞമാതിരി ഈ ബാലൻ ഒരു വിശേഷ മട്ടുകാരനായിരുന്നു. അതിൽനിന്ന് അവിടുന്ന് ഈ ഗുണപാഠം പഠിച്ചു: 'അവരുടെ പഠിപ്പിൻെറയെല്ലാം ലക്ഷ്യമിതാണ്, അവരെന്തിനാണ് ഇത്രയേറെ കടിപിടി കൂടുന്നത്? പണത്തിനുവേണ്ടി മാത്രം. ഏറ്റവും കൂടുതൽ പാണ്ഡിത്യം പ്രകടിപ്പിക്കാൻ കഴിയുന്നവന്ന് ഇവിടെ മേത്തരം മുണ്ടും നേര്യതും കിട്ടും. അതിനായിട്ടുമാത്രമാണ് ഇവരീ പാടുപെടുന്നതെല്ലാം. ഞാനിനി പള്ളിക്കൂടത്തിൽ കാലെടുത്തു വെയ്ക്കില്ല.' അവിടുന്നു പിന്നെ പോയുമില്ല; അവിടുത്തെ പള്ളിക്കൂടത്തിൽപ്പോക്ക് അവിടെ അവസാനിച്ചു. എന്നാൽ അവിടുത്തെ ജ്യേഷ്ഠസഹോദരൻ

വിദ്യാസമ്പന്നനായ ഒരുപാദ്ധ്യായനായിരുന്നു. അദ്ദേഹം അനുജനെ കൂടെ താമസിപ്പിച്ചു. പഠിപ്പിക്കുവാനായി കല്ക്കത്തയ്ക്കു കൂട്ടിക്കൊണ്ടുപോയി. ലൗകികവിദ്യാഭ്യാസത്തിൻെറയെല്ലാം പരമലക്ഷ്യം ഭൗതികഭോഗംമാത്രം, മറ്റൊന്നുമല്ലെന്ന് ആ ബാലനു കുറച്ചുനാൾക്കുള്ളിൽ ദൃഢബോധം വന്നു; പഠിത്തമെല്ലാം വെടിയാൻ ഉറച്ചു; ആത്മജ്ഞാനാന്വേഷണത്തിനു മാത്ര മായി ജീവിക്കാൻ തീർച്ചപ്പെടുത്തി. അച്ഛൻ നേരത്തേ മരിച്ചുപോയി; കുടുംബം തീരെ നിർദ്ധനം; ഈ കുട്ടിക്കു കഴിഞ്ഞുകൂടാൻ വഴി കണ്ടുപിടിക്കേണ്ടി യിരുന്നു. അവൻ കല്ക്കത്തയ്ക്കടുത്തുള്ള ഒരു സ്ഥലത്തു ചെന്ന് അവിട ത്തെ ക്ഷേത്രത്തിലെ ശാന്തിക്കാരനായി. ഒരു ബ്രാഹ്മണൻ കോവിലിൽ പൂജാരിവേല ചെയ്യുന്നതു വളരെ അപമാനകരമായിട്ടാണ് ഗണിച്ചിരുന്നത്. ഞങ്ങളുടെ ക്ഷേത്രങ്ങൾ നിങ്ങളുടെ പള്ളികൾപോലെയല്ല: അവ പൊതു ആരാധനാസ്ഥലങ്ങളല്ല; എന്തിന്, നേരെ പറഞ്ഞാൽ, പൊതു ആരാധന യെന്ന ഒരേർപ്പാടേ ഭാരതത്തിലില്ല. പണക്കാർ ഒരു പുണ്യകർമ്മമായിട്ട് ദേവാലയങ്ങൾ പണിയിക്കുന്നു.

ഒരാൾക്ക് ധാരാളം സ്വത്തുണ്ടെങ്കിൽ, അയാളൊരു ക്ഷേത്രം നിർമ്മി ക്കുകയായി. അയാളതിൽ ഭഗവദവതാരപുരുഷന്മാരിൽ ഒരാളുടെ പ്രതീകമോ പ്രതിമയോ സ്ഥാപിക്കുന്നു; ഈശ്വരനാമത്തിൽ ആരാധനയ് ക്കായി സമർപ്പണം ചെയ്യുന്നു. റോമൻ കാത്തോലിക്കാപള്ളികളിലെ ആരാധനാരീതികളോട് വളരെ സാമ്യമുള്ളതാണ് ഇവിടുത്തെ പൂജാക്രമം; കുർബ്ബാനയിലെന്നപോലെ വേദപുസ്തകത്തിൽനിന്നുള്ള പാരായണം, വിഗ്രഹത്തിനുമുമ്പിൽ ദീപാരാധന, ഒരു മഹാപുരുഷനെ ഉപചരിക്കും പോലെയെല്ലാമുള്ള മൂർത്തിപൂജ മുതലായവ. ഇത്രമാത്രമേ ദേവാലയ ത്തിൽ ചെയ്യുന്നുള്ളു. ഒരിക്കലും കോവിലിൽ കാൽ കുത്താത്ത ഒരുവനെ ക്കാൾ, ക്ഷേത്രോപാസകൻ കേമനായി കണക്കാക്കപ്പെടുന്നില്ല. ശരിക്കു പറഞ്ഞാൽ, അമ്പലത്തിൽ പോകാത്തവനാണ് കൂടുതൽ മതവിശ്വാസി; കാരണം, ഭാരതത്തിൽ മതം ഓരോ വ്യക്തിയുടെയും സ്വകാര്യസംഗതി യാണ്. ഓരോരുത്തൻെറയും ഗൃഹത്തിൽ ഓരോ ചെറിയ കോവിലോ പൂജാമുറിയോ ഉണ്ടായിരിക്കും. പ്രഭാതത്തിലും പ്രദോഷത്തിലും അയാളതി നകത്തു ചെല്ലുന്നു, ഒരു മൂലയ്ക്കിരിപ്പുറപ്പിക്കുന്നു, തൻെറ ആരാധന നടത്തുന്നു. ഈ ആരാധന മുഴുവനും മാനസികമാണ്; അയാളെന്താണ് ചെയ്യുന്നതെന്നു വേറൊരാൾക്കു കാണാനോ കേൾക്കാനോ ഒക്കില്ല. അയാളവിടെ ഇരിക്കുന്നതുമാത്രം കാണാം; ഒരുപക്ഷേ സവിശേഷരീതി യിൽ കൈവിരലുകൾ ഇളക്കുന്നതോ മൂക്കു പൊത്തിപ്പിടിച്ചു ശ്വാസോ ച്ഛ്വാസം ചെയ്യുന്നതോ കാണാം. അതിനപ്പുറം തൻെറ ജ്യേഷ്ഠനെന്താണ് ചെയ്യുന്നതെന്ന് അയാളറിയുന്നില്ല. സ്വന്തം ഭാര്യപോലും അറിഞ്ഞെന്നു വരില്ല. ഇങ്ങനെ, എല്ലാ ആരാധനയും സ്വഗൃഹത്തിനകത്തുവെച്ചു നടത്ത പ്പെടുന്നു. സ്വന്തമായിട്ടൊരു പൂജാഗൃഹമില്ലാത്തവർ പുഴയുടെയോ പൊയ്ക

യുടെയോ തീരത്തോ, താമസം കടലിനടുത്താണെങ്കിൽ കടല്ക്കരയിലോ പോകും; ചിലപ്പോൾ ക്ഷേത്രത്തിൽ പോയി വിഗ്രഹത്തെ വണങ്ങിയെന്നു വരാം. ക്ഷേത്രവുമായി അവർക്കുള്ള ബന്ധം അവിടംകൊണ്ടവസാനിച്ചു. അങ്ങനെ അതിപുരാതനകാലംമുതൽ മനുവിൻെറ അനുശാസനമനുസരിച്ചു, ഞങ്ങളുടെ നാട്ടിൽ അമ്പലത്തിൽ പൂജാരിയാവുകയെന്നത് ബ്രഹ്മതേജഃ ക്ഷയകരമായ ഒരു പ്രവൃത്തിയായി കണക്കാക്കപ്പെട്ടിരുന്നുവെന്ന് നിങ്ങൾക്കു കാണാം. അതു ബ്രാഹ്മണനെ നിന്ദ്യനാക്കിത്തീർക്കുമെന്നുപോലും ചില ശാസ്ത്രങ്ങൾ പറയുന്നു. അതിൻെറ അടിയിൽ വേറൊരാശയംകൂടിയുണ്ട്. വിദ്യാഭ്യാസത്തിലെന്നപോലെ, ധാർമ്മികകാര്യങ്ങളിൽ കുറേക്കൂടി ഗൗരവമായ അർത്ഥത്തിൽ, പുരോഹിതന്മാർ തങ്ങളുടെ പ്രവൃത്തിക്കു പ്രതിഫലം പറ്റുന്നുവെന്നത് പവിത്രവസ്തുക്കളെ വില്പനച്ചരക്കാകുകയാണ് ചെയ്യുന്നത്. അതുകൊണ്ട് പട്ടിണിമൂലം തനിക്കേല്ക്കാവുന്ന ഏകജീവനോപായം, ക്ഷേത്രപൗരോഹിത്യം, സ്വീകരിക്കാൻ നിർബ്ബദ്ധനായപ്പോൾ ആ ബാലൻെറ മനോവികാരങ്ങൾ എന്തായിരുന്നിരിക്കുമെന്ന് നിങ്ങൾക്ക് ഏതാണ്ടൂഹിക്കാം.

ബംഗാളിൽ പലേ കീർത്തനഗായകന്മാരുമുണ്ടായിരുന്നു! അവരുടെ ഗാനങ്ങൾ ജനങ്ങളുടെയിടയിൽ പ്രചാരത്തിലിരിക്കുന്നു; കല്ക്കത്തയിലെ തെരുവുകളിലും എല്ലാ നാട്ടിൻപുറങ്ങളിലും ആളുകൾ അവ പാടുന്നു. അവയിലധികവും മതസംബന്ധികളായ പാട്ടുകളാണ്. അവയുടെയെല്ലാം മുഖ്യമായ പല്ലവി മോക്ഷകാംക്ഷയത്രേ. ഇതു ഭാരതീയമതങ്ങളുടെയൊക്കെ ഒരു സവിശേഷതയായിട്ടുതന്നെ കരുതാം. ഈ ആശയം വിശ്വസിക്കാത്ത ഒരൊറ്റ മതഗ്രന്ഥവും ഭാരതത്തിലില്ല: മനുഷ്യൻ ഈശ്വരനെ സാക്ഷാത്കരിക്കണം, ഭഗവാനെ സ്പർശിക്കണം, കാണണം, സർവ്വേശ്വരനുമായി സംഭാഷണം ചെയ്യണം; അതാണ് മതം. ഈശ്വരദർശനം സാധിച്ച മഹാന്മാരുടെ മഹനീയചരിതംകൊണ്ടു മുഖരിതമാണ് ഭാരതാന്തരീക്ഷം. അത്തരം സിദ്ധാന്തങ്ങളാണ് മതത്തിൻെറ അസ്ഥിവാരം. ഈ പഴയ ഗ്രന്ഥങ്ങളും ശാസ്ത്രങ്ങളുമെല്ലാം, അദ്ധ്യാത്മതത്ത്വങ്ങളെ സാക്ഷാത്കരിച്ച ആപ്തപുരുഷന്മാരുടെ അനുഭവരേഖകളാണ്. മസ്തിഷ്കത്തിനുവേണ്ടി രചിച്ചിട്ടുള്ളവയല്ല ഈ ഗ്രന്ഥങ്ങൾ; യുക്തിചിന്തയ്ക്ക് അവയെ ഒട്ടു മനസ്സിലാക്കാനും ഒക്കില്ല; കാരണം, തങ്ങളെഴുതുന്ന കാര്യങ്ങളെ നേരിട്ടനുഭവിച്ച മഹാന്മാരാണ് അവയെഴുതിയിട്ടുള്ളത്; ആ നിലയിലേക്കു സ്വയം ഉയർന്നെത്തിയിട്ടുള്ളവർക്കേ അവ മനസ്സിലാക്കാനും സാധിക്കൂ. ഈ ജന്മത്തിൽത്തന്നെ ആത്മസാക്ഷാത്കാരം എന്നൊരനുഭവമുണ്ടെന്ന് അവർ പറയുന്നു; അതിൽ ഏവർക്കും പ്രവേശമുണ്ട്; ഈ കഴിവിൻെറ - കഴിവെന്ന് അതിനെ വിളിക്കാമെങ്കിൽ - തുടക്കത്തോടുകൂടിയാണ് മതം ആരംഭിക്കുന്നത്. എല്ലാ മതങ്ങളുടെയും മുഖ്യാശയമിതാണ്. അതുകൊണ്ട് നമുക്കു കാണാം, ഒരാൾ ഒന്നാംതരം കടഞ്ഞെടുത്ത വാഗ്ധോരണിയോ അനിഷേധ്യമായ

യുക്തിതർക്കങ്ങളോ കാണിച്ച് അത്യുച്ചങ്ങളായ ആദർശങ്ങളെക്കുറിച്ചു പ്രസംഗിക്കുന്നു; എന്നാൽ അയാൾ പറയുന്നതു കേൾക്കാൻ ആളെ കിട്ടുന്നില്ല. അതേ സമയം, വേറൊരാൾ ഒരു പാവം, സ്വന്തം നാട്ടിൻ പുറത്തെ ഭാഷപോലും നേരേ പറയാൻ അറിഞ്ഞെന്നു വരില്ല; എന്നെല്ലാമിരുന്നാലും കൊള്ളാം, അവിടുത്തെ ജീവിതകാലത്തുതന്നെ ജനങ്ങളിൽ പകുതിയാളുകൾ അവിടുത്തെ ഒരീശ്വരനായി കരുതിയാരാധിക്കുന്നു. ഒരാൾക്ക് ആത്മസാക്ഷാത്കാരം സാധിച്ചാൽ, അയാളെസ്സംബന്ധിച്ചിടത്തോളം മതം വെറും ഊഹാപോഹമല്ലെന്നായാൽ - ധർമ്മം, ആത്മാവിൻെറ നിത്യത്വം, ഈശ്വരൻ തുടങ്ങിയ അതിപ്രധാനങ്ങളായ പ്രശ്നങ്ങളിൽ അയാൾ ഇരുളിൽ തപ്പിത്തടയുകയല്ലെന്നു തീർച്ചയായാൽ - ഈ സുവിശേഷം ഏതെങ്കിലും തരത്തിൽ പുറത്തറിഞ്ഞാൽ, ഭാരതത്തിൽ, നാനാദേശങ്ങളിൽ നിന്നും ജനങ്ങൾ ആ മഹാത്മാവിനെ ദർശിക്കുവാനായി തിങ്ങിക്കൂടുകയായി; ക്രമേണ അവരദ്ദേഹത്തെ ആരാധിച്ചുതുടങ്ങുന്നു.

അമ്പലത്തിൽ 'ആനന്ദമയിയായ അമ്മ'യുടെ ഒരു വിഗ്രഹമുണ്ട്. ഈ ബാലൻ അവിടെ കാലത്തും സന്ധ്യയ്ക്കും പൂജ ചെയ്യണം; ക്രമേണ ഈ ഒരു ചിന്ത നെഞ്ചിൽ നിറഞ്ഞു: 'ഈ വിഗ്രഹത്തിനു പിന്നിൽ വല്ലതുമുണ്ടോ? ഈ വിശ്വത്തിൽ ആനന്ദരൂപിണിയായ ഒരു വിശ്വേശ്വരി ഉണ്ടെന്നുള്ളതു വാസ്തവംതന്നെയോ? അമ്മ ചൈതന്യമയിയെന്നതും പ്രപഞ്ചത്തെ നിയന്ത്രിക്കുന്നുവെന്നതും നേരുതന്നെയോ, അതോ വെറും കിനാവോ? മതത്തിൽ വല്ല യാഥാർത്ഥ്യവുമുണ്ടോ?'

ഈ സംശയം ഒരു ഹിന്ദുബാലന്നു സ്വാഭാവികമാണ്. ഞങ്ങളുടെ രാജ്യത്തെ ഒരു ചോദ്യമാണത്. 'നാമീ ചെയ്യുന്നതു വാസ്തവമോ?' വെറും വാദങ്ങളൊന്നും ഞങ്ങളെ തൃപ്തിപ്പെടുത്തില്ല; ഈശ്വരനെയും ജീവനെയും കുറിച്ച് ഉന്നയിച്ചിട്ടുള്ള ഏതാണ്ടെല്ലാ സിദ്ധാന്തങ്ങളും അവരുടെ കൈവശമുണ്ടുതാനും. ശാസ്ത്രങ്ങൾക്കും തത്ത്വചിന്തകൾക്കും ഞങ്ങളെ തൃപ്തിപ്പെടുത്തുക സാദ്ധ്യമല്ല; ഞങ്ങളിൽ ആയിരക്കണക്കിനാളുകളെ ബാധിക്കുന്ന ഒരു ചിന്ത ഈ ഈശ്വരദിദൃക്ഷയാണ്. ഈശ്വരനുണ്ടെന്നുള്ളതു നേരുതന്നെയോ? നേരെങ്കിൽ, എനിക്കവിടുത്തെ കാണാനൊക്കുമോ? എനിക്കു സത്യം സാക്ഷാത്കരിക്കാൻ പറ്റുമോ? പാശ്ചാത്യചിന്തകർ ഇതെല്ലാം വെറും അപ്രായോഗികമെന്നു കരുതിയേക്കാം എന്നാൽ ഞങ്ങൾക്കിതു പ്രായോഗികമാണെന്നു തീർച്ചയാണ്. ഈ ആദർശത്തിനുവേണ്ടി ആളുകൾ പ്രാണൻകളയും. അതിപുരാതനകാലം മുതൽ ജനങ്ങൾ കാമഭോഗങ്ങളെല്ലാം വെടിഞ്ഞ്, വനഗഹ്വരങ്ങളിൽച്ചെന്നു കാലം കഴിച്ചിരുന്നു എന്നെല്ലാം നിങ്ങൾ കേട്ടുവല്ലോ; ഈ ആശയം സാക്ഷാത്താക്കുവാൻ വേണ്ടി - തലച്ചോറിനകത്താക്കുകയല്ല, അറിയുകയെന്നതിൻെറ സാധാരണ വിവക്ഷയിലല്ല, സത്യത്തെ യുക്തിയിൽക്കൂടി എത്തിപ്പിടിക്കുകയല്ല, ഇരുട്ടത്തു തപ്പിത്തടയുകയല്ല, പിന്നെയോ - ഈ ദൃശ്യപ്രപഞ്ചം ചക്ഷുരാദീന്ദ്രിയങ്ങൾ

ക്കെന്നതിനെക്കാൾ ദൃഢമായ, നിസ്സന്ദേഹമായ പ്രത്യക്ഷദർശനത്തിനുവേണ്ടി, പുണ്യനദികളുടെ തീരദേശങ്ങളിൽ തീവ്രശോകസങ്കുലമായ അശ്രുധാരവാർത്തുകൊണ്ട് കാലം കഴിക്കുവാനായി നൂറുകണക്കിനാളുകൾ വീടു വെടിഞ്ഞുപോയിട്ടുണ്ട്. അതാണ് ചിന്ത. അതിനെക്കുറിച്ചൊരു സമർത്ഥനത്തിനും ഞാനിപ്പോൾ മുതിരുന്നില്ല. പക്ഷേ, അവരുടെ മനസ്സിൽ ഊന്നിയുറപ്പിക്കുന്ന ഏക സംഗതി അതാണ്. അനേകായിരം പേർ കൊല്ലപ്പെടും; വേറേ ആയിരംപേർ സന്നദ്ധരായിട്ടുണ്ടാവും. കഴിഞ്ഞ അനേകായിരം കൊല്ലങ്ങളായി ജനങ്ങളെല്ലാം ഈ ഒരാദർശത്തിനുവേണ്ടി ത്യാഗമനുഭവിക്കുകയും പ്രാണനർപ്പിക്കയും ചെയ്തുപോന്നു. ഈ ഒരാശയത്തിനുവേണ്ടി ആയിരക്കണക്കിനു ഹിന്ദുക്കൾ ഓരോ കൊല്ലവും വീടു വിട്ടുപോകുന്നു; അവരിൽ പലരും തങ്ങൾക്കു നേരിടേണ്ടിവരുന്ന ക്ലേശകഷ്ടങ്ങളിൽപ്പെട്ടു മരണമടയുന്നു. പാശ്ചാത്യരുടെ കണ്ണിൽ ഇതും വെറും മനോരഥഭ്രമമാണ്. ഈ വീക്ഷണകോണത്തിനുള്ള കാരണങ്ങൾ ഞാൻ കാണുന്നുമുണ്ട്. ഞാൻ പടിഞ്ഞാറൻനാടുകളിൽ പാർത്തുവരുന്നുവെങ്കിലും ജീവിതത്തിൽ ഏറ്റവും പ്രയോഗക്ഷമമായ കാര്യം ഇതാണെന്ന് ഞാനിപ്പോഴും കരുതുന്നു.

വേറെന്തിനെക്കുറിച്ചും, ഭൗതികശാസ്ത്രങ്ങളുടെ മഹാദ്ഭുതങ്ങളെക്കുറിച്ചുപോലും, ചിന്തിക്കുന്ന ഓരോ നിമിഷവും അത്രയും പാഴ്വേലയാണ്. ആ ചിന്തയിൽനിന്നകറ്റുന്നതെല്ലാം വ്യർത്ഥമാണ്. ഒരു ദേവൻെറ ദിവ്യദൃഷ്ടിയുണ്ടായാലും ശരി, ഒരു തിര്യക്കിൻെറ അജ്ഞതയുണ്ടായാലും ശരി, ജീവിതം അനിത്യമാണ്. പഴന്തുണി ചുറ്റി ഏഴകളിലേഴയായാലും ശരി, ലോകത്തിലേക്ക് ഏറ്റവും വലിയ കുബേരനായാലും ശരി, ജീവിതം അനിത്യമാണ്. പടിഞ്ഞാറൻ രാജ്യത്തൊരു വൻനഗരത്തിലെ വലിയൊരു തെരുവിൽ കണ്ടവരുടെ കാൽച്ചവുട്ടേറ്റു കഴിയുന്ന മനുഷ്യനായാലും ശരി, അനേകലക്ഷം മാലോകരെ അടക്കിവാഴുന്ന മുടിചൂടിയ മന്നനായാലും ശരി, ജീവിതം അനിത്യമാണ്. അരോഗദൃഢഗാത്രനായാലും ശരി, രോഗഗ്രസ്തനായാലും ശരി, ജീവിതം അനിത്യമാണ്. അത്യന്തചമത്കൃതമായ ഭാവനകൾ നിറഞ്ഞവനായാലും, ശരി, വജ്രകഠിനമായ ഹൃദയമുള്ളവനായാലും ശരി, ജീവിതം അനിത്യമാണ്. ഹിന്ദുക്കൾ പറയുന്നു, ജീവിതത്തിനൊരു പരിഹാരമേ ഉള്ളൂ, ഈശ്വരനും മതവും. ഇവ രണ്ടും സത്യമെങ്കിൽ, ജീവിതത്തിനർത്ഥമുണ്ട്; ജീവിതം സഹ്യമായിത്തീരുന്നു, ആനന്ദദായകമാകുന്നു. അല്ലെങ്കിലോ, ജീവിതം നിഷ്പ്രയോജനമായ ഒരു ചുമട്. അതാണ് ഞങ്ങളുടെ നില. എത്ര യുക്തിതർക്കങ്ങൾകൊണ്ടും ഇതു വ്യക്തമാക്കാവതല്ല; അതു സംഭാവ്യമെന്ന നിഗമനത്തിലെത്തിച്ചേക്കാം, അവിടെ നിന്നു നമ്മുടെ വിജ്ഞാനവീഥികളിലേതിലും, യുക്തിക്ക് ഒരു സംഗതി സംഭാവ്യമാണെന്നു തെളിയിക്കാനേ പറ്റൂ, അതിനപ്പുറം ഒന്നുമില്ല. ജഡവിജ്ഞാനവീഥികളിലെ ഏറ്റവും പ്രദർശനക്ഷമമായ

സംഗതികൾപോലും, സംഭാവ്യതകൾ മാത്രമേ ആകുന്നുള്ളു. അപ്പോഴും സംഭവങ്ങളാകുന്നില്ല. സംഭവങ്ങൾ വ്യക്തമാകുന്നതു കരണങ്ങളിൽക്കൂടി മാത്രമാണ്. സംഭവങ്ങൾ ഇന്ദ്രിയഗ്രാഹ്യങ്ങളാകണം; മതം സത്യമെന്നു നമുക്കുതന്നെ ബോധ്യപ്പെടുവാൻ അതു നമുക്ക് ഇന്ദ്രിയഗോചരമാവണം. ഈശ്വരനുണ്ടെന്നു ബോധ്യപ്പെടുവാൻ ഈശ്വരനെ സ്പർശിക്കണം. മത തത്ത്വങ്ങൾ സത്യമെന്നുറപ്പുവരാൻ അവ കണ്ണിൽ കാണണം. നമ്മുടെ പ്രത്യക്ഷാനുഭവത്തിനല്ലാതെ വേറൊന്നിനും, എത്ര ഊഹാപോഹങ്ങൾക്കും, ഈ വക കാര്യങ്ങൾ യഥാർത്ഥമാക്കിച്ചെയ്യാൻ, എൻെറ വിശ്വാസം പാറപോലെ ഉറപ്പുള്ളതാക്കാൻ, ഒരിക്കലും കഴിയില്ല. അതാണ് ഞാൻ വിവക്ഷിക്കുന്നത്; അതുതന്നെയാണ് ഭാരതീയാശയവും.

ഈ ആശയം ആ ബാലനെ ആവേശിച്ചു; അവിടുത്തെ ജീവിതം മുഴുവൻ അതിനെ ഉന്നം വെച്ചുകൊണ്ടുള്ളതായി. നെടുനാൾ അവിടുന്നു കേണിരന്നു: 'അമ്മേ, അമ്മ ഉണ്ടെന്നുള്ളതു സത്യംതന്നെയോ, അതോ വെറും കവികല്പനയോ? വാത്സല്യം നിറഞ്ഞ അമ്മ, വഴിപിഴച്ച മനുഷ്യരു ടെയും കവികളുടെയും സങ്കല്പസൃഷ്ടിയോ, അതോ അങ്ങനെയൊന്നുണ്ടോ?' നാം ധരിച്ചുവെച്ചിരിക്കുന്ന തരത്തിലുള്ള പഠിത്തമോ പുസ്തകപരിചയമോ അവിടെയ്ക്കില്ലായിരുന്നുവെന്നു നാം കണ്ടു; അതുമൂലം അവിടുത്തെ മനസ്സ് അത്രയും സ്വാഭാവികവും, അത്രയും ശക്തവുമായിരുന്നു; അവിടു ത്തെ ചിന്താസരിത്തു പരചിന്താപങ്കിലമാകാതെ അത്രയും പരിശുദ്ധവുമാ യിരുന്നു. കലാശാലകളിലെങ്ങും കയറാതിരുന്നതുകൊണ്ട് അവിടുന്നു സ്വന്തമായിത്തന്നെ ചിന്തിച്ചു. ആയുസ്സിൽ പകുതി കലാശാലകളിൽ കളഞ്ഞുകുളിച്ചതുകൊണ്ട്, നാം വല്ലവരുടെയും ആശയശകലങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്നു. ഞാൻ ഇപ്പോൾ പ്രസ്താവിച്ച ലേഖനത്തിൽ പ്രൊഫസർ മാക്സ്മുള്ളർ പറഞ്ഞിട്ടുണ്ട്, അവിടുന്നു സരളനും പ്രതിഭാസമ്പന്നനുമായ ഒരു വ്യക്തിയായിരുന്നുവെന്ന്. അതു വളരെ യുക്തംതന്നെ; ആ പ്രതിഭാ പ്രഭാവത്തിൻെറ രഹസ്യം, അവിടുന്നു കലാലയങ്ങളുടെ വളപ്പിലല്ല വളർന്നതെന്നുള്ളതാണ്. എന്തായാലും ഈ വ്യഗ്രത, ഈശ്വരദർശനം സാദ്ധ്യമാണോ എന്ന വിചാരം - അവിടുത്തെ മനസ്സിൽ ഏറ്റവും മുന്തി നിന്നിരുന്ന ചിന്ത - നാൾക്കുനാൾ ഏറെയേറെ പ്രബലമായിവന്നു; ഒടുവിൽ വേറൊന്നിനെക്കുറിച്ചും ചിന്തിക്കാൻ നിവൃത്തിയില്ല എന്ന നിലയായി. പൂജ യഥാവിധി നിർവ്വഹിക്കാൻ വയ്യാതായി; ഓരോ ചില്ലറ ചടങ്ങുകളും വള്ളിപുള്ളി വിടാതെ ചെയ്യാനൊക്കാതായി. പലപ്പോഴും നിവേദ്യം ദേവൻെറ മുമ്പിൽ സമർപ്പിക്കാൻ മറന്നുപോകും; ചിലപ്പോൾ ദീപാരാധന ചെയ്യാൻ വിട്ടുപോകും; മറ്റു ചിലപ്പോൾ, നിർത്താതെ ഏറെ നേരം ദീപം ഉഴിഞ്ഞുകൊണ്ടിരിക്കും; മറ്റുള്ളതൊക്കെ മറക്കും.

സദാനേരവും ആ ഒരേ ഒരു ചിന്ത: 'അമ്മേ, അവിടുന്നുണ്ടെന്നതു നേരുതന്നെയോ? അമ്മ എന്താണടിയനോടൊന്നും ഉരിയാടാത്തത്? അതോ

അവിടുന്നു മരിച്ചുപോയോ?' ഈ ചത്തു മരവിച്ച യുക്തിവാദംകൊണ്ടു മടുത്ത്, ഏടുകളിൽക്കൂടി ഇഴഞ്ഞു കുഴഞ്ഞ് - അതിൽനിന്നു നമുക്കൊന്നും കിട്ടാനുമില്ല; വെറും തലക്കറക്കം പിടിപ്പിക്കുന്ന ഒരുതരം കറുപ്പു തീറ്റിമാത്രമാണത്. എന്നാലിടയ്ക്കിടയ്ക്കതു വേണം താനും, അല്ലെങ്കിൽ നമ്മുടെ പ്രാണൻ പോകും - ഇതുകൊണ്ടൊക്കെ, മടുത്തു കുഴഞ്ഞി, നമ്മുടെ നെഞ്ചകത്തെ ഉള്ളറയിൽനിന്ന് ഒരു നിലവിളി: 'എനിക്കു വെളിച്ചം കാണിച്ചുതരാൻ ഈ ഉലകത്തിലാരുമില്ലെന്നോ? അവിടുന്നുണ്ടെങ്കിൽ എനിക്കു വെളിച്ചമരുളു. എന്താണവിടുന്നിത്ര അപൂർവ്വദർശനനായിരിക്കുന്നത്? അവിടുന്നുതന്നെ എന്നടുക്കൽ എഴുന്നെള്ളാതെ എന്തിനിത്രയേറെ ദൂതന്മാരെ അയയ്ക്കുന്നു? തമ്മിൽത്തല്ലും കലശലുംകൊണ്ടു നിറഞ്ഞ ഈ പ്രപഞ്ചത്തിൽ ഞാനാരെ പിന്തുടരട്ടെ, ആരിൽ വിശ്വാസമർപ്പിക്കട്ടെ? ഓരോ ആണിൻെറയും പെണ്ണിൻെറയും പരമേശ്വരനാണവിടുന്നെങ്കിൽ, എന്തുകൊണ്ട് അവിടുത്തെ പൈതൽ അതിനർഹനല്ലേ എന്നറിയാൻ അവിടുന്നുതന്നെ എഴുന്നള്ളി ഈയുള്ളവനോടു സംസാരിക്കുന്നില്ല?' സ്വജീവിതത്തിൽ ഈവക നിമിഷങ്ങൾ അനുഭവമുള്ളതു നമ്മിൽ ചിലർ ഓർമ്മിച്ചെന്നുവരാം. ഉവ്വ്, കദനഭാരംകൊണ്ടു മനം ഞെരിയുന്ന നേരത്തു നമുക്കെല്ലാവർക്കും ഇതുമാതിരി ചിന്തകളുദിക്കും; എന്നാൽ നമ്മെ ചൂഴുന്ന പ്രലോഭനങ്ങളുടെ ഒഴുക്കിൽപ്പെട്ട്, അടുത്ത നിമിഷം നാമതെല്ലാം മറന്നുപോകുന്നു. സ്വർഗ്ഗദ്വാരം അനാവൃതമായെന്ന് ഒരു നിമിഷനേരത്തേക്കു തോന്നിപ്പോയി; നാം ദിവ്യപ്രഭയിൽ മുങ്ങാൻ പോവുകയാണോ എന്നു തല്ക്കാലത്തേക്കു തോന്നിപ്പോയി. എന്നാൽ പ്രാകൃതമനുഷ്യൻ ഈവക ദിവ്യദർശനങ്ങളെയെല്ലാം തുരത്തിക്കളയുന്നു. വീണ്ടും നാം മനുഷ്യമൃഗമാകുന്നു. കടിച്ചും കുടിച്ചും മരിച്ചും, മരിച്ചും കുടിച്ചും കടിച്ചും, തിരിഞ്ഞും മറിഞ്ഞും താണുതാണങ്ങനെ പോകുന്നു. എന്നാൽ അത്ര എളുപ്പത്തിൽ പിൻവാങ്ങാത്ത ചില വിശിഷ്ടവ്യക്തികളുണ്ട്; ഒരിക്കലാകൃഷ്ടരായാൽ പിന്നെ അവരെ പിന്തിരിപ്പിക്കുക ഒരിക്കലും സാദ്ധ്യമല്ല - വഴിക്കുള്ള പ്രലോഭനങ്ങളെന്തായാലുമില്ല - അവർക്കു സത്യദർശനം സാധിക്കണം, ജീവിതം നശ്വരമാണെന്നവർക്കറിയാം. ഉച്ചമായൊരു വിജയത്തിനുവേണ്ടി അതു പൊയ്പോകട്ടെ എന്നവർ പറയുന്നു; നന്മതിന്മകളുടെ വിജയത്തെക്കാൾ, ജനിമൃതി പ്രഹേളികയുടെ പരിഹാരത്തെക്കാൾ, പ്രാകൃതമനസ്സിൻെറ നിഗ്രഹത്തെക്കാൾ, മെച്ചമായ വിജയം വേറെന്തിരിക്കുന്നു?

ഒടുവിൽ, കോവിലിലെ വേല തുടർന്നുപോകുക അവിടെയ്ക്കസാദ്ധ്യമായി. അതു വേണ്ടെന്നുവെച്ച്, താൻ അടുത്തുള്ള ഒരു മരക്കൂട്ടത്തിൽ കടന്ന് അവിടെ പാർപ്പുറപ്പിച്ചു. സൂര്യൻ ഉദിച്ചതും അസ്തമിച്ചതും എപ്പോഴെന്നോ, താനെങ്ങനെ നാൾ കഴിച്ചുവെന്നോ ഒന്നും ഓർമ്മയുണ്ടായിരുന്നില്ല എന്ന്, ഈ കാലഘട്ടത്തെക്കുറിച്ച് അവിടുന്നു പലവട്ടം എന്നോടു പറഞ്ഞിട്ടുണ്ട്. അവിടുന്നു സ്വയം മറന്നു; ഊണും ഉറക്കവും മറന്നു.

ഇക്കാലമത്രയും ഒരു ബന്ധു അവിടുത്തെ സ്നേഹപൂർവ്വം കാത്തുരക്ഷിച്ചു; ആ സേവകൻ ആഹാരം വായിൽ ഇട്ടുകൊടുക്കും; അതു താനേ അകത്തേക്കിറങ്ങും.

ആ ബാലൻെറ അഹോരാത്രങ്ങൾ അങ്ങനെ നീങ്ങി. സൂര്യനസ്തമിക്കുമ്പോൾ കോവിലിലെ മണിമുഴക്കം കേൾക്കുമ്പോൾ, കീർത്തനങ്ങൾ കാതിലലയ്ക്കുമ്പോൾ, ആ കാട്ടിലിരിക്കുന്ന ബാലൻ കാതരനായിത്തീരും, വാവിട്ടു കരയും: 'അമ്മേ, മറ്റൊരു പകലും പാഴായിപ്പോയല്ലോ, അവിടുന്നിനിയും വന്നില്ല, ഈ ചുരുങ്ങിയ ആയുസ്സിലെ വേറൊരുനാൾകൂടി നഷ്ടമായിപ്പോയി. എനിക്കിനിയും ഉണ്മയറിയാൻ കഴിഞ്ഞില്ല.' ഹൃദയം നൊന്തുനീറി, താഴെ വീണുരുണ്ട്, മുഖം തറയിൽ ഇട്ടുരുട്ടിയുരച്ചുംകൊണ്ട് കേണു; ഈ പ്രാർത്ഥന പൊട്ടിപ്പുറപ്പെട്ടു: 'ത്രൈലോക്യജനനി, ഭവതി ഇവനിൽ കനിഞ്ഞാലും; അടിയനവിടുത്തെ അടിമലരല്ലാതെ വേറൊന്നും തേടാനിടയാക്കാതെ കാത്തരുളണേ.' സത്യമായും തൻെറ ആ ദർശനത്തിന്നനുരൂപനാകാൻ അവിടുന്ന് ആശപൂണ്ടു. അമ്മയ്ക്കു വേണ്ടി മറ്റെല്ലാം വെടിയാതെ അമ്മ എഴുന്നള്ളുകയില്ലെന്നവിടുന്നു കേട്ടിരുന്നു. അമ്മയ്ക്ക് എല്ലാ മക്കളുടെ അടുക്കലും വരണമെന്നുണ്ട്; എന്നാൽ അവർക്ക് അമ്മയെ വേണ്ട; ആളുകൾക്കു ആരാധിക്കാൻ അർത്ഥമില്ലാത്ത ചില ചെറിയ ബൊമ്മകൾ വേണം; അവർക്കവരുടെ സ്വന്തം സുഖം നേടണം; അല്ലാതെ അമ്മയെ വേണ്ട. വേറുള്ളതെല്ലാം വലിച്ചെറിഞ്ഞു നിറനെഞ്ചോടെ അമ്മയെ തേടുമ്പോൾ അമ്മ പാഞ്ഞെത്തുമെന്ന് അവിടുന്നു കേട്ടിരുന്നു. താൻ ആ ആദർശത്തിലേക്കു കുതിച്ചുകയറി, അകത്തും പുറത്തും ഒരുപോലെ ആദർശനനിഷ്ഠനാകണം. തൻെറ കൈവശമുള്ള ചില്ലറ സാധനങ്ങളെല്ലാം വലിച്ചെറിഞ്ഞു; പണം തൊടില്ലെന്നു പ്രതിജ്ഞ ചെയ്തു. 'ഞാൻ പണം തൊടില്ല' എന്ന ദൃഢനിശ്ചയം അവിടുത്തെ ജീവിതത്തിൻെറ അവിഭാജ്യ ഘടകമായി. ഇതൊരാശ്ചര്യമായി തോന്നിയേക്കാം; എന്നാൽ പില്ക്കാലത്ത്, ഉറങ്ങിക്കിടക്കുമ്പോൾ ഒരു നാണയംകൊണ്ടു ഞാനവിടുത്തെ തൊട്ടാൽ, അവിടുത്തെ കൈ കോച്ചും, ശരീരമാസകലം മരവിച്ചതുപോലാകും. അവിടുത്തെ മനസ്സിൽ കടന്നു കൂടിയ മറ്റൊരാശയം, കാമമാണ് പിന്നത്തെ വൈരിയെന്നാണ്. മനുഷ്യൻ ഒരു ജീവനാണ്; ജീവന്നു ലിംഗഭേദമില്ല; അത് ആണുമല്ല, പെണ്ണുമല്ല. കാമചിന്തയും അർത്ഥലോഭവുമാണ് തന്നെ അമ്മയെ കാണുന്നതിൽനിന്ന് അകറ്റിനിർത്തുന്ന രണ്ടു സംഗതികളെന്ന് താൻ വിചാരിച്ചു. ഈ വിശ്വം മുഴുവനും ജഗദീശ്വരിയുടെ ലീലാവിലാസമാണ്; അമ്മ സകലസ്ത്രീശരീരങ്ങളിലും കുടികൊള്ളുന്നു. 'ഓരോ സ്ത്രീയും അമ്മയുടെ പ്രതിരൂപം; ഞാനെങ്ങനെ സ്ത്രീകളെ കാമദൃഷ്ടിയിൽക്കൂടി കാണും?' അതായിരുന്നു ആശയം. ഓരോ സ്ത്രീയും തൻെറ അമ്മ. സകലസ്ത്രീകളെയും സ്വമാതാവായിമാത്രം കാണാൻ കഴിയുന്ന ഒരു നിലയിൽ താനെത്തിച്ചേരണം. അതവിടുന്നു സ്വജീവിതത്തിൽ സാധിക്കുകയും ചെയ്തു.

ഇതാണ് മാനവഹൃദയത്തെ തീവ്രമായി ബാധിക്കുന്ന തൃഷ്ണ. പിന്നീട് ഇതേ മനുഷ്യൻ എന്നോടു പറയുകയുണ്ടായിട്ടുണ്ട്: 'കുഞ്ഞേ, ഒരു മുറിയിൽ ഒരു ചാക്കു പൊന്നുണ്ടെന്നു വിചാരിക്കുക; അടുത്ത മുറിയിൽ ഒരു കൊള്ളക്കാരനും, ആ കൊള്ളക്കാരന്ന് ഉറക്കം വരുമെന്നു നീ കരുതുന്നോ? ഇല്ല, അവനുറങ്ങുക സാദ്ധ്യമല്ല. ഏതുവിധത്തിലാണ് മുറിക്കകത്തു കടന്നു പൊന്നു കയ്ക്കലാക്കുക എന്ന് അവൻെറ മനസ്സ് ഇടവിടാതെ വ്യാകുലപ്പെട്ടുകൊണ്ടിരിക്കും. അതുപോലെ, ഈ പ്രപഞ്ച ക്കാഴ്ചയ്ക്കു പിന്നിൽ പരമാർത്ഥവസ്തുവുണ്ടെന്ന്, ഈശ്വരൻ സത്യമെന്ന്, അനന്തനായ ഒരുവനുണ്ടെന്നതു വാസ്തവമെന്ന്, അനന്തസുഖസ്വരൂപിയായ പരംപൊരുളാണ് ഉണ്മയെന്ന്, ആ സുഖവുമായി തുലനം ചെയ്യുമ്പോൾ ഐന്ദ്രിയസുഖം - നിസ്സാരം - ഈവിധത്തിലൊരു പരമേശ്വരനുണ്ടെന്ന് അചഞ്ചലമായ വിശ്വാസമുറച്ചവന്ന്, അവിടുത്തെ പ്രാപിക്കാൻ തീവ്രയത്നം ചെയ്യാതെ ശാന്തമായിരിക്കാൻ കഴിയുമെന്ന് നീ കരുതുന്നോ? ഒരു നിമിഷം അടങ്ങിയിരിക്കാനൊക്കുമോ? ഇല്ല. അയാൾക്ക് ഉദ്വേഗംകൊണ്ട് ഉന്മാദം ബാധിക്കും.' ഈ ദിവ്യോന്മാദമാണ് ആ ബാലനെ ഗ്രസിച്ചത്. അക്കാ ലത്ത് അവിടേക്ക് ആചാര്യന്മാരുമില്ലായിരുന്നു. വല്ലതും പറഞ്ഞുകൊടു ക്കാൻ ആരുമില്ലായിരുന്നു: ബുദ്ധിഭ്രമം പിടിപെട്ടുവെന്ന് എല്ലാവരും കരുതി. അങ്ങനെയാണ് കാര്യങ്ങളുടെ സാധാരണ കിടപ്പ്. ആരെങ്കിലും ഉലകമേനി യും മോടിയും വലിച്ചെറിഞ്ഞാൽ ആളുകളയാൾക്ക് നൊസ്സാണെന്നു പറയുന്നതു നാം കേൾക്കാറുണ്ട്. പക്ഷേ അവരാണ് നമ്മുടെ ജീവിതയാത്ര സുഗമമാക്കിത്തീർക്കുന്നവർ. അത്തരം നൊസ്സിൽനിന്നാണ് നമ്മുടെ ഈ ഭൂമണ്ഡലത്തെ ആവേശംകൊള്ളിച്ചിട്ടുള്ള ശക്തികൾ ഉദയം ചെയ്തിട്ടു ള്ളത്; വരുംകാലത്തും അത്തരം നൊസ്സിൽനിന്നുമാത്രമേ ഭൂമണ്ഡലത്തെ കുലുക്കുന്ന കരുത്തുണ്ടാവുകയുള്ളു.

അങ്ങനെ സത്യപ്രാപ്തിക്കായുള്ള നിരന്തരയത്നത്തിൽ നാളുകൾ, വാരങ്ങൾ, മാസങ്ങൾ, കടന്നുപോയി, ആ ബാലൻ പലേ ദർശനങ്ങളും അദ്ഭുതവസ്തുക്കളും കണ്ടുതുടങ്ങി: സ്വസ്വരൂപത്തിൻെറ രഹസ്യങ്ങൾ അവിടേക്കു വ്യക്തമായിത്തുടങ്ങി. ആവരണങ്ങൾ ഒന്നൊന്നായി നീങ്ങി ത്തുടങ്ങി. അമ്മതന്നെ ആചാര്യസ്ഥാനം സ്വീകരിച്ച് ആ ബാലന്ന് തേടിയി രുന്ന തത്ത്വങ്ങൾ ഉപദേശിച്ചു. അക്കാലത്ത് അപാരവിദുഷിയും സുമുഖിയു മായ ഒരു മഹതി അവിടെ വന്നുചേർന്നു. ആ മഹതി ജ്ഞാനസമ്പന്നയല്ല, ജ്ഞാനദേവതതന്നെയായിരുന്നുവെന്ന് ആ യോഗീശ്വരൻ പറയാറുണ്ട്. അവർ ജ്ഞാനം മനുഷ്യരൂപമെടുത്തതായിരുന്നു. ഇതിലും ഭാരതജനതയുടെ സവിശേഷത കാണാം. ഒരു സാധാരണ ഹിന്ദുസ്ത്രീയെ വലയം ചെയ്യുന്ന അജ്ഞതയ്ക്കിടയിൽനിന്നും, പാശ്ചാത്യർ പറയുന്ന അവളുടെ പരാധീനത യുടെ മദ്ധ്യത്തിലും, ആദ്ധ്യാത്മികതയിൽ അത്യുച്ചനിലയെ പ്രാപിച്ച ഒരു മഹതി ആവിർഭവിക്കുന്നു. അവർ ഒരു സന്ന്യാസിനിയായിരുന്നു. സ്ത്രീകളും

ലോകത്തെ വെടിയുന്നു; വസ്തുവകകളൊക്കെ വലിച്ചെറിയുന്നു! വിവാഹ ബന്ധത്തിൽ കുടുങ്ങുന്നില്ല; ഈശ്വരാരാധനയ്ക്കായി സ്വയം സമ്പൂർണ്ണം സമർപ്പിക്കുന്നു. ആ മഹതി വന്നു. പൂങ്കാവനത്തിൽ പാർക്കുന്ന ബാലനെപ്പറ്റി കേട്ടപ്പോൾ, അവർ അവിടുത്തെ കാണാൻ ചെന്നു. അവരിൽനിന്നാണ് അവിടേക്ക് ആദ്യം ലഭിച്ച സഹായം. അവർക്കുടനേ അവിടുത്തെ ബാധിച്ച രോഗമെന്തെന്നു മനസ്സിലായി; അവരവിടുത്തോടു പറഞ്ഞു: 'ഇത്തരം ഉന്മാദം ബാധിച്ച മനുഷ്യൻ ധന്യനാണ്. ലോകത്തിൽ സകലർക്കും ഭ്രാന്താണ് - ചിലർക്കു പണത്തിൽ, ചിലർക്കു ഭോഗത്തിൽ, ചിലർക്കു കീർത്തിയിൽ, മറ്റു ചിലർക്കു വേറേ നൂറു കാര്യങ്ങളിൽ, പൊന്നിനുവേണ്ടി, ഭർത്താവിനു വേണ്ടി, ഭാര്യയ്ക്കുവേണ്ടി, തുച്ഛവസ്തുക്കൾക്കുവേണ്ടി, മറ്റുള്ളവരുടെമേൽ കുതിര കയറുവാൻവേണ്ടി, പണക്കാരാകാൻവേണ്ടി, ഈശ്വരൻ ഒരു വസ്തു വൊഴിച്ചു ബാക്കി സകല നിസ്സാരസാധനങ്ങൾക്കുംവേണ്ടി, അവർക്കൊ ക്കെ ഭ്രാന്താണ്; അവരുടെ തരത്തിലുള്ള ഭ്രാന്തേ അവർക്കു മനസ്സിലാകൂ. ഒരുവനു പൊന്നിൽ ഭ്രാന്തു പിടിച്ചാൽ അവർക്ക് സമഭാവനയുണ്ട്. സഹ താപമുണ്ട്; "അയാൾ ശരി" എന്നവർ കരുതും. ഭ്രാന്തന്മാരുടെ വിചാരം തങ്ങൾ മാത്രമാണ് സ്വബോധമുള്ളവരെന്നാണല്ലോ, നേരേമറിച്ച് ഒരാൾ തന്റെ പ്രേമഭാജനത്തിനുവേണ്ടി പ്രാണനാഥനുവേണ്ടി, ഉന്മത്തനായാൽ, അവർക്കതെങ്ങനെ മനസ്സിലാക്കാൻ കഴിയും? അയാൾക്കു ഭ്രാന്താണെന്ന് അവർ കരുതും: "അയാളുമായി യാതൊരു കൂട്ടുകെട്ടുമരുത്" എന്നവർ പറയും. അതാണവർ നിന്നെ ഭ്രാന്തനെന്ന് വിളിക്കുന്നത്. പക്ഷേ നിന്റെ ഭ്രാന്തു ശരിയായ വഴിക്കുള്ളതാണ്. ഭഗവാന്നുവേണ്ടി ഭ്രാന്തുപിടിച്ചവൻതന്നെ സുകൃതി. അവർ വളരെ വിരളം.' ആ സ്ത്രീ ഈ ബാലനോടൊത്ത് അനേക വർഷങ്ങൾ വസിച്ചു. നാനാ യോഗമാർഗ്ഗങ്ങളും അഭ്യസിപ്പിച്ചു, പ്രചണ്ഡ മായ ഈ അദ്ധ്യാത്മസരിത്തിനെ നേർവഴിക്കു നയിച്ചു സുഖഗതിയാക്കി ത്തീർത്തു.

അടുത്തതായി ഭാരതത്തിലെ ഭിക്ഷാടകരിലൊരാൾ, ഒരു ജ്ഞാനി, ഒരു തത്ത്വചിന്തകൻ, ഒരു സന്ന്യാസി, അവിടെ വന്നുചേർന്നു. അവിടുന്ന് ഒരു വിശേഷമട്ടുകാരൻ, ഒരാദർശവാദി. ഈ ലോകം വാസ്തവത്തിൽ ഉള്ളതാ ണെന്ന് അവിടുന്നു വിശ്വസിച്ചിരുന്നില്ല. അതു തെളിയിക്കാൻ, അവിടുന്ന് ഒരിക്കലും ഒരു വീട്ടിനകത്തു കയറുകയില്ല; പെരുമഴയത്തും കൊടും വെയിലത്തും ഒരുപോലെ അവിടുന്നു വെളിപ്രദേശത്തേ താമസിക്കൂ. ഈ മനുഷ്യൻ ആ ബാലനെ വേദാന്തം പഠിപ്പിക്കാൻ തുടങ്ങി. അദ്ഭുതമെന്നേ പറയേണ്ടു, ചില സംഗതികളിൽ ശിഷ്യന്ന് ആശാനേക്കാൾ അറിവുണ്ടെന്ന് അവിടേക്കു വേഗത്തിൽ മനസ്സിലായി. അനേകം മാസങ്ങൾ ആ ബാലനു മൊത്തു താമസിച്ചു; സന്ന്യാസദീക്ഷ നല്കി; യാത്രയും പറഞ്ഞു.

ഈ പൂജാരിയുടെ അസാധാരണപൂജാരീതികൾ കണ്ടു ജനങ്ങൾ അയാൾക്കു തലയ്ക്കു വെളിവില്ലെന്നു പറഞ്ഞുതുടങ്ങിയപ്പോൾ, അവിടു

ത്തെ നാട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി; ഒരു ചെറുപെൺകിടാവിനെ വേളികഴിപ്പിച്ചു; അത് അവിടുത്തെ ചിന്താഗതി തിരിക്കുമെന്നും തലയുടെ ഓളം തീർക്കുമെന്നും അവർ കരുതി. പക്ഷേ അവിടുന്നു മടങ്ങിപ്പോന്ന്, നാം മുമ്പു കണ്ടതുപോലെ, കൂടുതൽ ആഴത്തിൽ ഉന്മത്തനായി. ഞങ്ങളുടെ രാജ്യത്തു ചിലപ്പോൾ കുട്ടികളെ നന്നെ ചെറുപ്പത്തിലേ കല്യാണം കഴിപ്പിക്കുന്നു: അവർക്കതിൽ സ്വാതന്ത്ര്യമൊന്നുമില്ല; അവരുടെ മാതാപിതാക്കന്മാർ ഒക്കെ ഏർപ്പാടു ചെയ്യുന്നു. അതൊരു 'നിശ്ചയതാംബൂലം' എന്നതിൽ കവിഞ്ഞൊന്നുമല്ല. കല്യാണം കഴിഞ്ഞാലും അവർ പിതൃഗൃഹത്തിൽത്തന്നെ തുടർന്നു താമസിക്കുന്നു; വധുവിനു പ്രായമാകുമ്പോൾ മാത്രമേ ശരിയായ വിവാഹം നടക്കുന്നുള്ളു. അപ്പോഴാണ് ഭർത്താവു ചെന്നു വധുവിനെ സ്വന്തം വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോരിക. നമ്മുടെ കഥയിൽ, തനിക്കൊരു ഭാര്യയുണ്ടെന്ന കാര്യം ഭർത്താവു മറന്നേ പോയിരുന്നു. തൻെറ ഭർത്താവു മദോന്മത്തനായിപ്പോയെന്നും, പലരും അവിടേക്കു തനി ഭ്രാന്താണെന്നു കരുതുന്നുണ്ടെന്നും അങ്ങകലെ നാട്ടിൻപുറത്ത് ആ പെൺകുട്ടി കേട്ടിരുന്നു. അതിൻെറ നേരു നേരിട്ടറിയണമെന്ന് തീർച്ചപ്പെടുത്തി. അതിനായിട്ടവർ ഇറങ്ങിത്തിരിച്ചു; കാൽനടയായി ഭർത്താവിരിക്കുന്നിടത്തെത്തിച്ചേർന്നു. ഭാരതത്തിൽ ഒരു മനുഷ്യൻ, സ്ത്രീയാകട്ടെ പുരുഷനാകട്ടെ, അദ്ധ്യാത്മജീവിതം സ്വീകരിച്ചാൽ, ആ വ്യക്തി മറ്റുള്ള കടപ്പാടുകളിൽനിന്നെല്ലാം നിർമ്മുക്തനാകുന്നു; എന്നിരുന്നാലും അവസാനം ഈ വധു ഭർത്താവിൻെറ മുമ്പിലെത്തിയപ്പോൾ, അവിടുന്ന് അവളെ സ്വജീവിതത്തിൻെറ പങ്കാളിയായി നേരേ വേഗത്തിൽ സ്വാഗതം ചെയ്തു. ആ യുവാവു പത്നിയുടെ കാല്ക്കൽ വീണു പറഞ്ഞു: 'എന്നെസ്സംബന്ധിച്ചിടത്തോളം, ഓരോ സ്ത്രീയിലും വാണരുളുന്നത് ദേവിതന്നെയാണെന്ന് അമ്മ എനിക്കു കാണിച്ചുതന്നിട്ടുണ്ട്. ഭവതിയെസ്സംബന്ധിച്ചും എനിക്ക് പുലർത്താവുന്ന മനോഭാവം അതുമാത്രമാണ്; എന്നാൽ ഞാൻ ഭവതിയെ വിവാഹംചെയ്ത സ്ഥിതിക്ക്, എന്നെ സംസാരത്തിലേക്കു വലിച്ചാഴ്ത്തണമെന്നാണ് ഭവതിയുടെ ആഗ്രഹമെങ്കിൽ, ഞാൻ ഭവതിക്കു വിധേയനാണ്.' പരിശുദ്ധയും ഉത്കൃഷ്ടയുമായ ആ യുവതിക്കു ഭർത്താവിൻെറ ഉത്തമാദർശങ്ങളെ മനസ്സിലാക്കാനും അനുമോദിക്കാനും സാധിച്ചിരുന്നു. തനിക്ക് അവിടുത്തെ ഒരു ലൗകികജീവിതത്തിനായി താഴോട്ടു വലിച്ചിഴയ്ക്കാൻ തീരെ ആഗ്രഹമില്ലെന്ന് അവരുടനെ മറുപടി പറഞ്ഞു: അരികെ താമസിക്കുവാനും അവിടുത്തെ പരിചരിക്കുവാനും, ശിക്ഷണം സ്വീകരിക്കുവാനും മാത്രമേ അവരാഗ്രഹിച്ചുള്ളു. അവർ അവിടുത്തെ സദാ ഈശ്വരനായി ആരാധിച്ചുപോന്ന ഒരു ഉത്തമശിഷ്യയായിപ്പരിണമിച്ചു. അങ്ങനെ അവിടുത്തെ സഹധർമ്മിണിയുടെ സമ്മതത്താൽ അവസാനത്തെ പ്രതിബന്ധവും നീങ്ങി; താൻ സ്വയം സ്വീകരിച്ച വഴിയേ സഞ്ചരിക്കാൻ സ്വതന്ത്രനായി.

അടുത്തതായി ഈ മനുഷ്യൻെറ മനസ്സിനെ പിടികൂടിയ വേറൊരാഗ്രഹം, നാനാ മതങ്ങളുടെയും തത്ത്വം അറിയണമെന്നുള്ളതാണ്. അതുവരെ അവിടേക്ക് അന്യമതങ്ങളെക്കുറിച്ച് ഒരു നിശ്ചയവുമില്ലായിരുന്നു: മറ്റു മത്ങ്ങൾ എങ്ങനെയിരിക്കുമെന്നറിയാൻ ഒരു കൗതുകം. അതിനായി, അതാതു മതങ്ങളിലെ ആചാര്യന്മാരെ അന്വേഷിച്ചു. ആചാര്യനെന്നാൽ, പുസ്തകപ്പുഴുവല്ല. ആത്മസാക്ഷാത്കാരം സാധിച്ച ഒരാൾ, സത്യത്തെക്കുറിച്ചു മദ്ധ്യവർത്തികൾ വഴിക്കല്ലാതെ സ്വയം അപരോക്ഷാനുഭവമുള്ള ഒരാൾ, എന്നാണ് ഭാരതത്തിൽ ഞങ്ങൾ അർത്ഥമാക്കുന്നതെന്ന കാര്യം മറക്കരുത്. അവിടുന്ന് ഒരു മുഹമ്മദീയയോഗിയെ കണ്ടു; കൂടെ പാർപ്പും തുടങ്ങി. ആചാര്യൻ ഉപദേശിച്ച സാധനകളനുഷ്ഠിച്ചു; എന്തൊരദ്ഭുതം! ഈ ഭക്തിസാധനകൾ യഥാവിധി അനുഷ്ഠിച്ചുകഴിഞ്ഞപ്പോൾ ചെന്നു ചേർന്നത്, താൻ നേരത്തെ എത്തിച്ചേർന്ന ലക്ഷ്യത്തിൽത്തന്നെ. യേശുക്രിസ്തുവിൻെറ യഥാർത്ഥമതത്തെ പിൻതുടർന്നും അവിടുന്ന് അതേമാതിരിയുള്ളു അനുഭൂതികൾ സമ്പാദിച്ചു. അറിയപ്പെട്ടിട്ടുള്ള മതമാർഗ്ഗങ്ങളെല്ലാം സ്വീകരിച്ചുനോക്കി; താൻ പ്രവേശിച്ച കാര്യത്തിൽ സമ്പൂർണ്ണമായി മനസ്സു നിർത്തുക അവിടുത്തെ സ്വഭാവമാണ്. തന്നോടു പറഞ്ഞതിൽനിന്നു വരവണ്ണം നീങ്ങാതെ അവിടുന്നു കാര്യങ്ങൾ ചെയ്തു; ഓരോ തവണയും ഒരേ ലക്ഷ്യത്തിൽത്തന്നെ ചെന്നുചേർന്നു. അങ്ങനെ നേരിട്ടുള്ള സ്വാനുഭവത്തിൽനിന്ന് എല്ലാ മതങ്ങളുടെയും ലക്ഷ്യം ഒന്നുതന്നെയാണെന്നും, ഓരോന്നും ഒരേ തത്ത്വംതന്നെ ഉപദേശിക്കാനാണ് ഊന്നുന്നതെന്നും, വ്യത്യാസം അധികവും വഴിയിലും അതിലുമേറെ മൊഴിയിലും മാത്രമെന്നും അവിടുന്നു മനസ്സിലാക്കി. കാതലായ കാര്യത്തിൽ ഓരോ വിഭാഗത്തിനും ഓരോ മതത്തിനും ലക്ഷ്യമൊന്നാണ്; വഴക്കൊക്കെ തൻകാര്യം നേടാൻ മാത്രം - അവരുടെ വെമ്പൽ സത്യത്തെക്കുറിച്ചറിയാനല്ല, അതെല്ലാം 'എൻപേരിനും' 'നിൻപേരിനും' വേണ്ടിമാത്രം. രണ്ടുപേർ ഒരേ കാര്യത്തെക്കുറിച്ച് പ്രസംഗിച്ചു: അതിലൊരാൾ പറഞ്ഞു: 'അതു നേരാവാൻ നിവൃത്തിയില്ല, കാരണം അതിൽ എൻെറ പേരും മുദ്രയും കുത്തിയിട്ടില്ല അതുകൊണ്ടയാൾ പറയുന്നതു ശ്രദ്ധിക്കരുത്.' മറ്റയാൾ പറഞ്ഞു: 'ഞാൻ പറയുന്നതൊക്കെത്തന്നെയാണ് അയാളും പറയുന്നതെങ്കിലും, അതു കേൾക്കരുത്, എന്തുകൊണ്ടെന്നാൽ, അയാൾ അതെൻെറ പേരിലല്ല പ്രചരിപ്പിക്കുന്നത്: അപ്പോളതു ശരിയല്ല.'

അതാണ് എൻെറ ഗുരുനാഥൻ കണ്ടത്; അനന്തരം അവിടുന്നു വിനയമഭ്യസിക്കാൻ പുറപ്പെട്ടു. എല്ലാ മതങ്ങളുടെയും ഒരേ പല്ലവി ഇതാണ്; 'ഞാനല്ല. നീതന്നെ.' 'ഞാനല്ല', എന്നു പറയുന്നവൻെറ ഹൃദയത്തിൽ ഈശ്വരൻ കുടികൊള്ളുന്നു. ക്ഷുദ്രമായ ഈ ഞാൻ എത്രകണ്ടു കുറയുന്നുവോ, അത്രയും കൂടുതൽ ഈശ്വരൻ അയാളിൽ പ്രകാശിക്കും. ലോകത്തിലെ സകല മതങ്ങളുടെയും സത്യം അതാണെന്ന് അവിടുന്നു കണ്ടുപിടിച്ചു; എന്നിട്ടതു സാധിക്കാൻ ഒരുമ്പെട്ടു. ഞാൻ നേരത്തെ പറഞ്ഞു,

അവിടുന്നു വല്ലതും ചെയ്യണമെന്നുവെച്ചാൽ വെറുതെ നല്ല നല്ല സിദ്ധാന്തങ്ങൾകൊണ്ടു തൃപ്തിപ്പെട്ടിരുന്നില്ല; പിന്നെയോ, അതു നേരേയങ്ങ് അഭ്യസിച്ചുതുടങ്ങും. ഔദാര്യത്തെക്കുറിച്ചും സമത്വത്തെക്കുറിച്ചും മറ്റുള്ളവരുടെ അവകാശത്തെപ്പറ്റിയും മറ്റുമൊക്കെ അത്യാശ്ചര്യങ്ങളായ കാര്യങ്ങൾ പറയാൻ കഴിവുള്ള ആളുകളെ നാം കാണാറുണ്ട്; പക്ഷേ അതൊക്കെ വാക്കിൽമാത്രം. അനുശാസനങ്ങൾ അനുഷ്ഠാനത്തിൽ കൊണ്ടുവരാൻ സാധിച്ച ഒരു മഹാത്മാവിനെ കാണാനുള്ള സുകൃതം എനിക്കുണ്ടായി, തനിക്കു ശരിയാണെന്നു തോന്നിയതൊക്കെ നടപ്പിൽ വരുത്താനുള്ള അദ്ഭുതമായ കഴിവ് അവിടുത്തേക്കുണ്ടായിരുന്നു.

അതിന്നടുത്ത് ഒരു പറയക്കുടിയുണ്ടായിരുന്നു. ഭാരതത്തിലാകമാനം അനേകലക്ഷം പറയന്മാരുണ്ട്. അവരാണേറ്റവും താണ ജാതി. ഞങ്ങളുടെ ചില ഗ്രന്ഥങ്ങളനുസരിച്ച്, ഒരു ബ്രാഹ്മണൻ വീട്ടിൽനിന്നു പുറപ്പെടുമ്പോൾ ഒരു പറയനെ കണ്ടാൽ, അന്നു മുഴവൻ ഉപവസിച്ചു ചില മന്ത്രങ്ങൾ ജപിച്ചാലേ വീണ്ടും ശുദ്ധമാകൂ. ഒരു പറയൻ ചില ഹിന്ദുനഗരങ്ങളിൽ പ്രവേശിക്കുമ്പോൾ താൻ ഒരു പറയനാണെന്നറിയിക്കാൻവേണ്ടി തലയിലൊരു കാക്കത്തൂവലും കുത്തി ഇങ്ങനെ വിളിച്ചുപറഞ്ഞുകൊണ്ടു വേണം പോകാൻ; 'ജാഗ്രത, ഒരു പറയനിതാ തെരുവിൽക്കൂടി കടന്നുപോകുന്നു.' ഇതുകേട്ട് ആളുകൾ മന്ത്രശക്തികൊണ്ടെന്നപോലെ അവനിൽനിന്ന് ഓടിയകലുന്നതു കാണാം. അബദ്ധത്തിലയാളെയെങ്ങാനും ഒന്നു തൊട്ടുപോയാൽ, തുണിയൊക്കെ മാറണം, മുങ്ങിക്കുളിക്കണം. വേറെ പലതും വേണം. അനേകായിരം വർഷങ്ങളായി ഇതൊക്കെ വളരെ ശരിയാണെന്നു പറയനും വിശ്വസിച്ചുപോരുന്നു; തന്നെ തൊട്ടാൽ എല്ലാവരും അശുദ്ധമാകുമെന്നും അവൻ വിശ്വസിക്കുന്നു. എൻെറ ഗുരുനാഥൻ ഒരു പറയൻെറ വീട്ടിൽ ചെന്ന് അയാളുടെ വീടു വെടിപ്പാക്കാൻ അനുമതി ചോദിച്ചു. പറയൻെറ പണി വീഥികളും വീടുകളും അടിച്ചുവാരിവെടിപ്പാക്കലാണ്. അവനു മുൻവശത്തെ പടിക്കൽക്കൂടി കടന്നുകൂടാ. പിന്നിൽക്കൂടി വേണം അകത്തു കടക്കാൻ; പോയാലുടനെ, അവൻ നടന്നേടമെല്ലാം ഗംഗാജലം തളിച്ചു ശുദ്ധമാക്കുന്നു. ജന്മനാതന്നെ ബ്രാഹ്മണൻ പവിത്രനും പറയൻ പതിതനും. നമ്മുടെ ഈ ബ്രാഹ്മണൻ പറയക്കുടിൽ അടിച്ചുവാരാൻ അനുവാദം ചോദിച്ചു. പറയന്ന് അതൊരിക്കലും അനുവദിക്കാൻ വയ്യ; കാരണം, ഒരു ബ്രാഹ്മണനെക്കൊണ്ട് അത്തരം താണ പണി ചെയ്യിച്ചാൽ അതൊരു മഹാപാതകമാണ്. തങ്ങളെല്ലാം മുടിഞ്ഞുപോകും എന്നൊക്കെ അവർ വിശ്വസിക്കുന്നു. പറയനതിനു സമ്മതിക്കില്ല; അതുകൊണ്ട് രാമകൃഷ്ണൻ പാതിരായ്ക്ക് എല്ലാവരും ഉറങ്ങിക്കിടക്കുമ്പോൾ, കുടിലിൽ കയറും. തനിക്കു നീണ്ട കുടുമയുണ്ട്, അതുകൊണ്ട് തറ തുടച്ചുകൊണ്ടു പറയും: 'അമ്മേ, എന്നെ പറയൻെറ പരിചാരകനാക്കിയാലും; പറയനെക്കാൾ നീചനാണ് ഞാനെന്ന് എനിക്കു തോന്നാൻ കനിഞ്ഞാലും,' 'എൻെറ

ഭക്തനെ പൂജിക്കുന്നവനാണ് എൻെറ ഉത്തമഭക്തൻ. ഇവരെല്ലാം എൻെറ മക്കൾ; അവരെ ആരാധിക്കൽ നിൻെറ അവകാശമാണ്' എന്നത്രേ ഹിന്ദുശാസ്ത്രങ്ങൾ പഠിപ്പിക്കുന്നത്.

വേറെയുമുണ്ടായിരുന്നു പല സാധനകൾ; അവയെക്കുറിച്ചൊക്കെ പറയാൻ തുടങ്ങിയാൽ വളരെ നേരം പിടിക്കും. ആ ജീവിതത്തിൻെറ ഒരു സ്ഥൂലരൂപം നല്കണമെന്നേ എനിക്കുദ്ദേശ്യമുള്ളു. അനേകവർഷം അവിടുന്നു സ്വയം അഭ്യസനം നടത്തി. സാധനകളിലൊന്നു പുംസ്ത്രീഭേദത്തെ നശിപ്പിക്കലായിരുന്നു. ആത്മാവിനു ലിംഗഭേദമില്ല; അതു പുരുഷനുമല്ല, സ്ത്രീയുമല്ല. ലിംഗഭേദം ശരീരത്തിൽമാത്രം; ആത്മലാഭം ആഗ്രഹിക്കുന്നവന്നു ലിംഗഭേദം വെച്ചുപുലർത്താൻ പാടില്ല. താൻ പുരുഷനായി പിറന്നുപോയതുകൊണ്ട്, ഈ മനുഷ്യൻ എല്ലാറ്റിലും സ്ത്രീഭാവന വളർത്താൻ താല്പര്യപ്പെട്ടു. താനൊരു സ്ത്രീയാണെന്നു ചിന്തിക്കാൻ തുടങ്ങി; സ്ത്രീകളെപ്പോലെ വസ്ത്രധാരണം ചെയ്തു; സംഭാഷണം സ്ത്രീകളുടെ മാതിരിയാക്കി; പുരുഷന്മാരുടെ പ്രവൃത്തികളെല്ലാം ഉപേക്ഷിച്ചു; ഒരു നല്ല കുടുംബത്തിലെ അന്തഃപുരത്തിൽ താമസം തുടങ്ങി; അനേക കാലത്തെ സാധനകൾകൊണ്ട് ചിന്താഗതികൾ മാറി: പുംസ്ത്രീഭേദമേ മറന്നു. അങ്ങനെ ജീവിതവീക്ഷണഗതിതന്നെ അപ്പാടേ മാറി.

പാശ്ചാത്യദേശത്ത് സ്ത്രീയെ ആരാധിക്കുന്നതിനെപ്പറ്റി നാം കേൾക്കുന്നു. അതു സാധാരണ അവളുടെ താരുണ്യത്തിനും സൗന്ദര്യത്തിനും വേണ്ടിയാണ്. ഈ മനുഷ്യന്ന് സ്ത്രീയെ ആരാധിക്കുകയെന്നുവെച്ചാൽ, സകല സ്ത്രീകളുടെയും മുഖം ആനന്ദമയിയായ അമ്മയുടെ മുഖങ്ങൾ; അല്ലാതെ വേറൊന്നുമല്ല എന്നാണ്. സമുദായം അടുത്തു ചെല്ലാൻ അറയ്ക്കുന്ന പെണ്ണുങ്ങളുടെ കാല്ക്കൽ വീണുവണങ്ങി കേണ് ഈവിധം പറയുന്നത് ഞാൻതന്നെ കണ്ടിട്ടുണ്ട്: 'അമ്മേ, അമ്മ ഒരു രൂപത്തിൽ തെരുവിൽ, മറ്റൊരു രൂപത്തിൽ പ്രപഞ്ചത്തിലും; അടിയൻ അമ്മയെ വണങ്ങുന്നു, കൈതൊഴുന്നു.' കാമവാസന നിശ്ശേഷം നാശമടഞ്ഞ ആ ജീവിതം - സകല സ്ത്രീമുഖവും ആനന്ദമയിയും സർവലോകപരിത്രാണപരായണയുമായ ജഗദീശ്വരിയുടെ മുഖാരവിന്ദമായി രൂപം മാറി പ്രകാശിക്കുന്നതായിക്കണ്ടു ഭക്ത്യാദരപൂർവ്വം വണങ്ങാൻ കഴിയുന്ന ഒരു ജീവിതം - അതിൻെറ ധന്യതയൊന്നാലോചിച്ചുനോക്കുക, അതാണ് നമുക്കു വേണ്ടത്, ഒരു സ്ത്രീയുടെ പിന്നിലുള്ള ചൈതന്യത്തെ വഞ്ചിക്കാൻ കഴിയുമെന്നു വിചാരിക്കുന്നോ? ഒരിക്കലും കഴിഞ്ഞിട്ടില്ല. കഴിയുകയുമില്ല. അതെപ്പോഴും സ്വശക്തി പ്രകാശിപ്പിക്കുന്നു. ഒരു വീഴ്ചയും കൂടാതെ അതു വഞ്ചന വെളിവാക്കുന്നു; കാപട്യം കണ്ടെത്തുന്നു; ഒരു പിശകും പിണയാതെ ഉണ്മയുടെ ഊഷ്മാവ്, അദ്ധ്യാത്മപ്രകാശം, ചാരിത്രത്തിൻെറ പവിത്രത, അതറിയുന്നു. യഥാർത്ഥമായ ആത്മജ്ഞാനം സാധിക്കണമെങ്കിൽ അത്തരം സ്വഭാവശുദ്ധി അത്യന്താപേക്ഷിതമാണ്.

ഇങ്ങനെ തീക്ഷ്ണവും തിന്മ കലരാത്തതുമായ സന്മാർഗനിഷ്ഠ ഈ മനുഷ്യൻെറ ജീവിതത്തിൽ കടന്നുകൂടി. നമുക്കു ജീവിതത്തിലനുഭവപ്പെടുന്ന പ്രയത്നങ്ങളും പ്രയാസങ്ങളും അവിടെയ്ക്കവസാനിച്ചു. സ്വജീവിതത്തിൻെറ മുക്കാൽപ്പങ്കും ചെലവഴിച്ചു ക്ലേശിച്ചു നേടിയ അദ്ധ്യാത്മരത്നങ്ങളെ ജനങ്ങൾക്കു വിതരണം ചെയ്യാൻ തയ്യാറായി: അപ്പോൾ തൻെറ ജീവിതകൃത്യവും ആരംഭിച്ചു. അവിടുത്തെ ശിക്ഷണവും പ്രചാരണവും ഒരു സവിശേഷമട്ടിലായിരുന്നു. ഞങ്ങളുടെ ദേശത്ത് ആദ്ധ്യാത്മികഗുരു ഏറ്റവും ആരാദ്ധ്യനായ വ്യക്തിയാണ്. അവിടുത്തെ ഈശ്വരനായിത്തന്നെ കണക്കാക്കുന്നു. അച്ഛനമ്മമാരോടുപോലും ഞങ്ങൾക്ക് അത്രയ്ക്കാദരവില്ല. മാതാപിതാക്കന്മാർ നമുക്കു ശരീരം തരുന്നു: ഗുരു മുക്തിപഥം കാണിച്ചുതരുന്നു. ഞങ്ങൾ അവിടുത്തെ സന്താനങ്ങൾ. ആചാര്യൻെറ അദ്ധ്യാത്മപരമ്പരയിൽ പിറന്നവർ. ഒരസാധാരണമഹാപുരുഷനെ വന്ദിക്കാൻ ഹിന്ദുക്കളെല്ലാം വന്നുചേരുന്നു; അവരവിടുത്തെ ചുറ്റും തിങ്ങിക്കൂടുന്നു. ഇവിടിതാ, അത്തരം ഒരു മഹാത്മാവ്. എന്നാലീ ആചാര്യന് അന്യർ തന്നെ വണങ്ങണോ അരുതോ എന്ന ചിന്തയൊന്നുമില്ല; താനൊരു വലിയ ആചാര്യനാണെന്ന ഭാവമേ ഇല്ല; താനല്ല, എല്ലാം തൻെറ 'അമ്മ'യാണ് ചെയ്യുന്നതെന്നാണ് അവിടുന്നു കരുതിയത്. അവിടുന്നു പറയാറുണ്ട്: 'എൻെറ വായിൽ നല്ലതു വല്ലതും വരുന്നുണ്ടെങ്കിൽ അമ്മയാണതെല്ലാം അരുളിയത്; എനിക്കതിലെന്തു കാര്യം?' സ്വപ്രവൃത്തികളെപ്പറ്റി തനിക്കുണ്ടായിരുന്ന ഒരൊറ്റ ഭാവന അതായിരുന്നു; അന്ത്യശ്വാസംവരെ അതവിടുന്ന് ഉപേക്ഷിച്ചുമില്ല. ഈ മനുഷ്യൻ ആരെയും തേടിനടന്നില്ല. ആദ്യം സ്വഭാവം രൂപവല്ക്കരിക്കുക, ആദ്യമായി അദ്ധ്യാത്മശക്തി ശേഖരിക്കുക, ഫലം താനേ വന്നുചേർന്നുകൊള്ളും എന്നായിരുന്നു അവിടുത്തെ ആശയം. 'താമര വിടരുമ്പോൾ തേനുണ്ണാൻ വണ്ടുകൾ തനിയേ വന്നെത്തും. അതുപോലെ നിങ്ങളുടെ ചിത്തം വിടരട്ടെ, ഫലം തനിയേ വന്നുകൊള്ളും.' ഇതവിടേക്കു പ്രിയമായ ഒരുപായമായിരുന്നു. ഇതു പഠിക്കേണ്ടുന്ന വലിയൊരു പാഠമാണ്.

ഈ പാഠം എൻെറ ഗുരുനാഥൻ എന്നെ പലവുരു പഠിപ്പിച്ചു; എന്നിട്ടും പലപ്പോഴും ഞാനതു വിട്ടുപോകുന്നു. ചിന്തയുടെ ശക്തി ആരുമറിയുന്നില്ല. ഒരുവൻ ഒരു ഗുഹയ്ക്കകത്തു കയറി അടിച്ചിരുന്ന് യഥാർത്ഥത്തിൽ ഉത്കൃഷ്ടമായ ഒരാശയം ധ്യാനിച്ചിട്ടു മരിച്ചുപോയാലും, ആ ചിന്ത ഗുഹയുടെ ചുമരു ഭേദിച്ച് അന്തരീക്ഷത്തിൽ അലയടിച്ച്, ഒടുവിൽ മാനവസമുദായം മുഴുവൻ വ്യാപിക്കും. അത്രയ്ക്കാണ് ചിന്തയുടെ കരുത്ത്; അതുകൊണ്ട് നിങ്ങളുടെ ആശയങ്ങൾ അന്യർക്കു കൊടുക്കാൻ തിടുക്കമൊന്നും കൂട്ടേണ്ട. ആദ്യം കൊടുക്കാൻ വല്ലതും നേടുക. കൊടുക്കാൻ, കയ്യിൽ വല്ലതുമുള്ളവനേ പഠിപ്പിക്കുന്നുള്ളു, പഠിപ്പിക്കലെന്നുവെച്ചാൽ ഒച്ചയിടലല്ല; അദ്ധ്യാപനമെന്നാൽ വിശ്വാസപ്രമാണങ്ങൾ പകർന്നുകൊടുക്ക

ലല്ല; അതൊരുതരം കൈമാറലാണ്. നിങ്ങൾക്കൊരു പൂവു തരാൻ എനിക്കാവുംപോലെ ആത്മവിദ്യ തരാവുന്നതാണ്. ഇത് അക്ഷരംപ്രതി സമ്പൂർണ്ണം സത്യം. ഭാരതത്തിൽ ഈ ആശയം വളരെ പുരാതനമാണ്. യേശുക്രിസ്തുവിൽനിന്നു ശിഷ്യന്മാരിൽക്കൂടി മെത്രാപ്പോലീത്തമാരിൽ ആദ്ധ്യാത്മികത അനുസ്യൂതമായി പ്രവഹിച്ചുകൊണ്ടിരിക്കുന്നുവെന്ന വിശ്വാസത്തിൽ, പാപ്പാപാരമ്പര്യസിദ്ധാന്തത്തിൽ, ഇതിൻെറ ഒരുദാഹരണം പാശ്ചാത്യദേശത്തും കാണാം. അതുകൊണ്ട്, ആദ്യം സ്വഭാവരൂപ വത്കരണം സാധിക്കുക - അതാണ് നിങ്ങളുടെ ഉത്തമകർത്തവ്യം. സ്വയം സത്യം അറിയുവിൻ; അപ്പോഴതു പഠിക്കുവാൻ പലരും വരും; അവരൊക്കെ വന്നുകൊള്ളും. ഇതായിരുന്നു എൻെറ ഗുരുദേവൻെറ മനോഭാവം. അവിടുന്ന് ആരേയും നിന്ദിച്ചില്ല. ആ മനുഷ്യനോടൊത്ത് ഞാൻ പലകാലം പാർത്തു: എന്നിട്ടും അന്യമതമാർഗങ്ങളെ അപലപിച്ചുകൊണ്ടുള്ള ഒറ്റ വാക്ക് ആ വായിൽനിന്നു വീണു ഞാൻ കേട്ടിട്ടില്ല. സകല സമ്പ്രദായങ്ങളോടും അവിടേക്ക് ഒരേ സന്മനോഭാവമാണ് ഉണ്ടായിരുന്നത്. അവ തമ്മിലുള്ള യോജിപ്പു താൻ കണ്ടെത്തിയിരുന്നു. ഒരുവൻ മേധാവിയോ ഭക്തനോ യോഗിയോ കർമ്മകുശലനോ ആയിരിക്കും; ഓരോ മതവും ഇതിൽ ഏതെങ്കിലുമൊന്നിനെ പ്രതിനിധാനം ചെയ്യുന്നു. എന്നിരുന്നാലും ഇതു നാലും ഒരു വ്യക്തിയിൽ സമ്മേളിപ്പിക്കാൻ സാധിക്കും; ഭാവിയിൽ അതാണാളുകൾ ചെയ്യാൻപോകുന്നതും. അതായിരുന്നു അവിടുത്തെ ആശയം. അവിടുന്ന് ആരേയും അവഹേളിച്ചില്ല; എന്നു മാത്രമല്ല, എല്ലാവരിലും നന്മ കാണുകയും ചെയ്തു.

തനി നാടോടിഭാഷയിൽ സംഭാഷണം ചെയ്തിരുന്ന ഈ അദ്ഭുത മനുഷ്യനെ കാണാനും കേൾക്കാനും അസംഖ്യം ആളുകൾ വന്നുതുടങ്ങി; അവിടുത്തെ ഓരോ വാക്കും ശക്തിമത്തും വെളിച്ചം വീശുന്നതുമായിരുന്നു: വക്താവിൻെറ വ്യക്തിത്വം ഓരോ വാക്കിലും കുടികൊള്ളുന്നു; അതിലാണതിൻെറ ഗൗരവമിരിക്കുന്നത്; അല്ലാതെ എന്താണ് പറയുന്നതെന്നതിലല്ല; അതിനുപയോഗിക്കുന്ന ഭാഷയിൽ തീരെയുമല്ല. നമ്മിലോരോരുത്തർക്കും ചിലപ്പോളിതു തോന്നാറുണ്ട്. നാം കെങ്കേമമായ പ്രസംഗ ധോരണികൾ, അമ്പരപ്പിക്കുമാറുള്ള യുക്തിതർക്കങ്ങൾ അണിനിരത്തിക്കൊണ്ടുള്ള പ്രഭാഷണങ്ങൾ കേൾക്കുന്നു; വീട്ടിൽ പോകുന്നു; ഒക്കെമറക്കുന്നു. പിന്നെ ചിലപ്പോൾ വളരെ ലളിതമായ ഭാഷയിൽ നാലോ അഞ്ചോ വാക്കുകൾ കേൾക്കുന്നു. അവ നമ്മുടെ ഉള്ളിൽ തറയ്ക്കുന്നു, ജീവിതത്തിൽ അലിഞ്ഞുചേരുന്നു; ശാശ്വതമായ ഫലമുളവാക്കുന്നു. തൻെറ ചൈതന്യം വാക്കുകളിൽ പ്രവേശിപ്പിക്കാൻ കഴിവുള്ളവൻെറ വാക്കുകൾ ഫലപൂർത്തിയിലെത്തുന്നു: പക്ഷേ അതിനയാൾക്കു ഗംഭീരമായ വ്യക്തിമാഹാത്മ്യം ഉണ്ടായിരിക്കണം. എല്ലാത്തരം ശിക്ഷണത്തിലുമുണ്ട് കൊടുക്കലും എടുക്കലും. ആചാര്യൻ കൊടുക്കുന്നു, ശിഷ്യൻ എടുക്കുന്നു.

ഒരാൾക്കു കൊടുക്കാൻ വല്ലതുമുണ്ടായിരിക്കണം; മറ്റേയാൾക്ക് എടുക്കാൻ സന്നദ്ധതയും.

ഈ മനുഷ്യൻ ഭാരതത്തിൻെറ തലസ്ഥാനനഗരമായ കല്ക്കത്തയിൽ താമസിക്കാനെത്തി; ഇതാണ് ഞങ്ങളുടെ രാജ്യത്തെ ഏറ്റവും പ്രധാനമായ സർവകലാശാലാകേന്ദ്രം. ഈ കലാശാലകൾ ആണ്ടുതോറും അസംഖ്യം അവിശ്വാസികളെയും ലോകായതികന്മാരെയും പുറത്തയച്ചിരുന്നു. എന്നിരുന്നാലും, ഈ കലാശാലാപണ്ഡിതന്മാരിൽ പലരും, അവിശ്വാസികളും സംശയാത്മാക്കളും, അവിടുത്തെ വാക്കുകൾ കേൾക്കാൻ വന്നുചേരാറുണ്ട്. ഞാനീ മനുഷ്യനെപ്പറ്റി കേട്ടു; അവിടുന്നു പറയുന്നതു കേൾക്കാൻ ചെന്നു. അവിടുന്നു കാഴ്ചയിൽ ഒരു സാധാരണമനുഷ്യനെപ്പോലിരുന്നു; വിശേഷമായി ഒരു വസ്തുവുമില്ല. തനി നാടൻഭാഷയാണുപയോഗിച്ചിരുന്നത്. ഞാനാലോചിച്ചു: 'ഈ മനുഷ്യനോ വലിയൊരാചാര്യൻ?' ഞാൻ മെല്ലെ അടുത്തു ചെന്നു ചോദിച്ചു, ഞാൻ എന്നും എല്ലാവരോടും ചോദിക്കാറുള്ള അതേ ചോദ്യം: 'മഹാശയ, അങ്ങ് ഈശ്വരനിൽ വിശ്വസിക്കുന്നുണ്ടോ?' 'ഉവ്വ്' എന്നവിടുന്ന്. അങ്ങേക്കതിനു തെളിവു തരാൻ കഴിയുമോ?' 'കഴിയും.' 'എങ്ങനെ?' 'എങ്ങനെയെന്നാൽ, നിന്നെയിപ്പോൾ കാണുംപോലെ ഞാനവിടുത്തെ കാണുന്നു; കുറേക്കൂടി ദൃഢമായ ഭാവത്തിലാണെന്നുമാത്രം.' അതുടനെ എനിക്കു സമ്മതമായി. താൻ ഈശ്വരനെക്കണ്ടിട്ടുണ്ട്: മതം സത്യമാണ്; ദൃശ്യപ്രപഞ്ചത്തിൻെറ അനുഭവത്തെക്കാൾ കോടി മടങ്ങു ദൃഢമായി ഇന്ദ്രിയഗോചരമാക്കാം, അനുഭവവിഷയമാക്കാം, എന്നു പറയാൻ ധൈര്യപ്പെടുന്ന ഒരാളെ അന്നാദ്യമായിട്ടാണ് ഞാൻ കണ്ടെത്തിയത്. നാൾക്കുനാൾ ഞാനവിടെ ചെല്ലാൻ തുടങ്ങി; മതം കൊടുക്കാൻ കഴിയുന്ന ഒരു വസ്തുവാണെന്ന് ഞാൻ നേരിൽക്കണ്ടു. ഒരു സ്പർശത്തിന്, ഒരു കടാക്ഷത്തിന്, ഒരു ജീവിതം മുഴുവൻ മാറ്റിമറിക്കാൻ കഴിയും. ബുദ്ധനും ക്രിസ്തുവും മുഹമ്മദും മറ്റു പലേ പുരാതന തേജഃപുഞ്ജങ്ങളും നിവർന്നുനിന്ന് 'നീ പൂർണ്ണനായി ഭവിക്കട്ടെ' എന്നരുളിയാൽ, അയാൾ പൂർണ്ണനാകാറുണ്ട് എന്നു ഞാൻ വായിച്ചിട്ടുണ്ട്. അതു ശരിയാണെന്ന് ഞാനിപ്പോൾ കണ്ടു; ഈ മനുഷ്യനെ നേരിട്ടു കണ്ടപ്പോൾത്തന്നെ എൻെറ സന്ദേഹങ്ങളെല്ലാം അകന്നുപോയി. അതു സാദ്ധ്യമാണ്. എൻെറ ഗുരുദേവൻ പറയാറുണ്ട്: 'ലോകത്തിലെ വേറേതു വസ്തുവിനേയുംകാൾ സാക്ഷാത്തായിട്ട്, യഥാർത്ഥമായിട്ട്, മതം കൊടുക്കാനും എടുക്കാനും കഴിയും.' അതുകൊണ്ട് ആദ്യം അദ്ധ്യാത്മനിഷ്ഠനാവുക; കൊടുക്കാനെന്തെങ്കിലും നേടുക; അതിനുശേഷം ആളുകളുടെ മുമ്പിൽ വന്നു നിന്നു കൊടുക്കുക. മതം പ്രസംഗമല്ല, വിശ്വാസപ്രമാണമല്ല, സിദ്ധാന്തമല്ല, വർഗ്ഗീയതയുമല്ല. മതം സമ്പ്രദായങ്ങളിലും സംഘടനകളിലും പുലരുകയില്ല. ആത്മാവും പരമാത്മാവും തമ്മിലുള്ള ബന്ധമാണത്. അതിനെ ഒരു സംഘടനയാക്കുന്നതെങ്ങനെ? അപ്പോഴതു വെറും കച്ചവടമായി തരം

താഴും; മതത്തിൽ കച്ചവടവും കച്ചവടമനഃസ്ഥിതിയുമുള്ളിടത്തെല്ലാം ആദ്ധ്യാത്മികത നശിക്കുന്നു. ക്ഷേത്രങ്ങളും പള്ളികളും പണിയിക്കുന്നതിലോ, പൊതുപ്രാർത്ഥനയിൽ പങ്കെടുക്കുന്നതിലോ അല്ല മതമിരിക്കുന്നത്. ഏട്ടിലോ വാക്കിലോ പ്രസംഗങ്ങളിലോ പ്രസ്ഥാനങ്ങളിലോ അതു കാണാൻ കിട്ടില്ല. സാക്ഷാത്കാരമാണ് മതം. നാം നേരിൽ സത്യത്തെ അറിയുംവരെ ഒന്നിനും നമ്മെ സമാധാനിപ്പിക്കുക സാദ്ധ്യമല്ലെന്നു വാസ്തവത്തിൽ നമുക്കെല്ലാമറിയാം. എങ്ങനെയൊക്കെ ന്യായവാദം ചെയ്താലും, എത്രയൊക്കെ കേട്ടാലും ഒന്നിനുമാത്രമേ നമ്മെ തൃപ്തിപ്പെടുത്താൻ കഴിയൂ; അതായത് നമ്മുടെ സ്വന്തം സാക്ഷാത്ക്കാരം. നമുക്കേവർക്കും ആ അനുഭവം സാദ്ധ്യമാണ്, നാം ശ്രമിക്കുകയാണെങ്കിൽ മതത്തെ സ്വാനുഭവമാക്കിച്ചെയ്യാനുള്ള പരിശ്രമത്തിൽ ആദ്യത്തെ പടി ത്യാഗമാണ്. നമ്മാലാവുന്നിടത്തോളം ത്യാഗമാചരിക്കണം. ഇരുട്ടും വെളിച്ചവും ലൗകികഭോഗവും പരമേശ്വരപ്രേമവും, ഒരിക്കലും ഒന്നിച്ചിരിക്കില്ല. 'നിനക്കൊരിക്കലും ഈശ്വരനെയും കുബേരനെയും ഒരുമിച്ചു സേവിക്കാൻ കഴിയില്ല.' ആളുകൾക്കിഷ്ടമെങ്കിൽ പരീക്ഷിച്ചുനോക്കട്ടെ; അതു പരീക്ഷിച്ചുനോക്കിയിട്ടുള്ള അനവധിയാളുകളെ ഞാൻ ഓരോ രാജ്യത്തും കണ്ടിട്ടുണ്ട്. പക്ഷേ അതൊക്കെ വിഫലമാകും. ആ ചൊല്ലിലെ ഒരു വാക്കു സത്യമായിട്ടുണ്ടെങ്കിൽ, അതിതാണ്: 'പ്രഭുവിനുവേണ്ടി സർവ്വവും പരിത്യജിക്കുക.' ഇതൊരു കടുത്ത നീണ്ട പണിയാണ്; എന്നാൽ നിങ്ങൾക്ക് ഇന്നിവിടെമുതൽ തുടങ്ങാം. മെല്ലെമെല്ലെ നാം അതിനടുത്തേക്കു പോകണം.

ഞാനെൻെറ ആചാര്യനിൽനിന്നഭ്യസിച്ച രണ്ടാമത്തെ പാഠം - ഒരുപക്ഷേ ഏറ്റവും മാർമ്മികമായ പാഠം - ലോകത്തിലെ മതങ്ങളൊന്നും തമ്മിൽ വിരുദ്ധങ്ങളോ എതിരോ അല്ലെന്നുള്ള അദ്ഭുതവസ്തുതയാണ്. അവയെല്ലാം അനന്തമായ ഏകമതത്തിൻെറ നാനാ മുഖങ്ങളാണ്. ആ ഒരു സനാതനമതം പല ഭാവതലങ്ങളിലും, വിഭിന്ന സംസ്കാരങ്ങളുടെയും വർഗ്ഗങ്ങളുടെയും അഭിപ്രായത്തിനനുസരിച്ചും പ്രയോഗിക്കപ്പെടുന്നു. എൻെറ മതം, നിൻെറ മതം, എൻെറ ദേശീയമതം, നിൻെറ ദേശീയമതം എന്നൊന്നും ഒരിക്കലും ഉണ്ടായിട്ടില്ല; ഒരിക്കലും പല മതങ്ങൾ ഉണ്ടായിരുന്നില്ല; ആകെ ഒന്നേ ഉള്ളു. അനാദികാലമായി അനന്തമായ ഒരു മതം നിലവിലുണ്ട്; എക്കാലവും നിലനില്ക്കുകയും ചെയ്യും; ഈ മതം ഓരോ രാജ്യത്ത് ഓരോ വിധത്തിൽ പ്രകടമാകുന്നു. അതുകൊണ്ട് നാം എല്ലാ മതങ്ങളെയും ആദരിക്കണം; നമ്മാലാവുംപോലെ അവയെയെല്ലാം സ്വീകരിക്കാൻ ശ്രമിക്കുകയും വേണം. ജനതയെയും ഭൂമിശാസ്ത്രത്തെയും അനുസരിച്ചു മാത്രമല്ല, വ്യക്തികളുടെ കഴിവുകളെ ആശ്രയിച്ചും മതങ്ങൾ രൂപംകൊള്ളാറുണ്ട്. ഒരു മനുഷ്യനിൽ മതം അശ്രാന്തപരിശ്രമമായി, പ്രവൃത്തിരൂപേണ, പ്രകടമാകുന്നു. മറ്റൊരുവനിൽ അതു തീവ്രമായ ഭക്തിയായിട്ടും പിന്നൊരുവനിൽ ആത്മദർശനവ്യഗ്രതയായിട്ടും വേറൊരാളിൽ തത്ത്വാന്വേഷണ

മായിട്ടും മറ്റുമൊക്കെ അതു പ്രകടീഭവിക്കുന്നു. 'നിങ്ങളുടെ മാർഗ്ഗങ്ങളൊന്നും ശരിയല്ല' എന്ന് നാം അവരോടു പറയുന്നതു തെറ്റാണ്. സ്വതേ പ്രേമസമ്പന്നനായ ഒരാൾ ഒരുപക്ഷേ കരുതും, പരോപകാരാർത്ഥം പ്രവർത്തിക്കുന്നവൻ മതത്തിലേക്കുള്ള ശരിയായ വഴിക്കല്ല പോകുന്നത്, എന്തെന്നാൽ അതല്ല തൻെറ വഴി, അതുകൊണ്ടതു തെറ്റാണെന്ന്. 'ഓ, അറിവില്ലാത്ത പാവങ്ങൾ, പ്രേമസ്വരൂപനായ സർവ്വേശ്വരനെയും അവിടുത്തെ ഭജിക്കുന്നതിനെയും സംബന്ധിച്ച്, അവർക്കെന്തറിയാം! അവരുദ്ദേശിക്കുന്നതെന്തെന്നവർക്കറിഞ്ഞു കൂടാ' എന്നിങ്ങനെ തത്ത്വജ്ഞാനി വിചാരിക്കുന്നപക്ഷം, അയാൾക്കും അബദ്ധം പറ്റി. കാരണം, അവരും അയാളും ശരിയായിരിക്കാം.

സത്യം ഒന്നും അതേസമയം പലതുമാണ്; പല തലങ്ങളിൽനിന്ന് ഒരേ സത്യത്തിൻെറ ഭിന്നവീക്ഷണങ്ങൾ സാധിക്കും; ഈ പരമരഹസ്യം പഠിക്കുകയാണ് ശരിയായ കർത്തവ്യം. അപ്പോൾപ്പിന്നെ മറ്റുള്ളവരോടുള്ള എതിർപ്പെല്ലാം വെടിഞ്ഞ്, നമുക്കേവരോടും അപാരമായ സഹാനുഭൂതിയുണ്ടാകും. ലോകത്തിൽ ആളുകൾ പല സ്വഭാവത്തോടുകൂടി ജനിക്കുന്നിടത്തോളം കാലം ഒരേ മതതത്ത്വത്തിന് അനേകതരം സംസ്കരണങ്ങൾ വേണ്ടിവരുമെന്നു നിശ്ചയം വന്നാൽ, നമുക്കു പരസ്പരം സഹിഷ്ണുതയുണ്ടാകുമെന്നു തീർച്ച. ദൃശ്യപ്രപഞ്ചത്തിൽ നിരവധി വൈചിത്ര്യം; ഈ ദൃശ്യവിശ്വത്തിലെ വൈവിദ്ധ്യത്തിനുള്ളിൽക്കൂടിയെല്ലാം അമേയവും അവ്യയവും അപരിച്ഛേദ്യവുമായ ഏകത്വം അനുസ്യൂതമായി വർത്തിക്കുന്നതുപോലെ - പ്രകൃതി നാനാത്വത്തിൽ ഏകത്വമായിരിക്കുന്നതുമാതിരി തന്നെയാണ് ഓരോ മനുഷ്യനും; വ്യഷ്ടി സമഷ്ടിയുടെ ചെറിയ പകർപ്പുമാത്രമാണ്. ഈ ഭിന്നതകളെല്ലാമുണ്ടായാലും, അവയുടെയെല്ലാം അകത്തുകൂടി ഈ നിത്യസമന്വയം അനുവർത്തിക്കുന്നു. നാമിതു കണക്കിലെടുക്കണം. ഈ ആശയം മറ്റെല്ലാ ആശയങ്ങളെക്കാളും മേലെ അത്യന്താപേക്ഷിതമാണെന്ന് എനിക്കു തോന്നുന്നു. മതസമ്പ്രദായങ്ങളുടെ വിളനിലമായ ഒരു രാജ്യത്തുനിന്നു വരുന്ന എനിക്ക് കുട്ടിക്കാലംമുതൽ ലോകത്തിലെ നാനാ ജാതിമതങ്ങളെയും കുറിച്ചു പരിചയമുണ്ട്; ആ നാടിൻെറ സുകൃതംകൊണ്ടോ ദുഷ്കൃതംകൊണ്ടോ, മതപരമായ ആവേശമുള്ള ഓരോരുവനും ഓരോ മുന്നോടിയെ അവിടേക്കയയ്ക്കാനാശിക്കുന്നു. മോർമൺകാർപോലും മതപ്രചാരത്തിനു ഭാരതത്തിൽ വരുന്നു. അവർക്കെല്ലാം സ്വാഗതം! മതം വിതയ്ക്കാനുള്ള മണ്ണാണത്. വേറേതു നാടിനെയുംകാൾ എളുപ്പത്തിൽ അതവിടെ വേരുപിടിക്കുന്നു. നിങ്ങൾ വന്ന് രാഷ്ട്രീയം പ്രസംഗിച്ചാൽ ഹിന്ദുക്കൾക്കു മനസ്സിലാവില്ല. നിങ്ങൾ മതം പ്രസംഗിക്കാൻ വന്നാലോ, എത്ര വിചിത്രമായതുമാകട്ടെ, ഞൊടിയിടയിൽ നൂറുമായിരവും അനുയായികളെ കിട്ടും. നിങ്ങൾ ജീവിതകാലത്തുതന്നെ ഒരവതാരപുരുഷനുമായിത്തീരാനുമിടയുണ്ട്. അതങ്ങനെയാകുന്നതിൽ എനിക്കു സന്തോഷ

മേയുള്ളു; ഞങ്ങൾക്കു ഭാരതത്തിൽ ആവശ്യമുള്ള ഒരു സാധനമതാണ്.

ഹിന്ദുക്കളുടെ ഇടയിലുള്ള വിഭാഗങ്ങൾ പലതാണ്; എണ്ണത്തിൽ ഒട്ടന വധി; അതിൽ ചിലത്, ഒറ്റനോട്ടത്തിൽ, മനം മടുപ്പിക്കുമാറ് പരസ്പര വിരുദ്ധങ്ങളും. മതത്തിൻെറ നാനാ ഭാവങ്ങൾ മാത്രമാണവയൊക്കെയെന്ന് അവരെല്ലാം പറയുകയും ചെയ്യും. 'നാനാ നദികൾ, ഭിന്നപർവ്വതങ്ങളിൽ നിന്നുദ്ഭവിച്ച്, ചിലയിടങ്ങളിൽ വളഞ്ഞും, ചിലപ്പോൾ നേരേയും ഒഴുകി, ഒരേ കടലിൽ ചെന്നുവീഴുംപോലെ, ഓരോ വീക്ഷണകോണത്തോടും കൂടിയ ഓരോ വിഭാഗക്കാരും ഒടുവിൽ അങ്ങയിൽത്തന്നെ വന്നുചേരുന്നു.' ഇതു വെറും വാദമല്ല; അതംഗീകരിക്കുകതന്നെ വേണം. എന്നാൽ എന്തോ ഒരൗദാര്യം കാണിക്കുന്ന മട്ടിലല്ല. 'അതു കൊള്ളാം; അതിൽ പല നല്ല കാര്യങ്ങളുമുണ്ട്. അപരിഷ്കൃതമായ വിദേശീയമതങ്ങൾ എന്ന് നാം പറയുന്നതാണത്. ഈ വിദേശീയമതങ്ങളിൽ ചില ഗുണങ്ങളൊക്കെയുണ്ട്' എന്നിങ്ങനെ ചിലർ ഉദാരത ഭാവിക്കുന്നതു കാണാം. മറ്റു മതങ്ങളെല്ലാം ഏതോ ചരിത്രാതീതമതത്തിൻെറ ചെറിയ ശകലങ്ങളാണ്; എന്നാൽ 'നമ്മുടേത് എല്ലാ സംഗതികളുടെയും പൂർണ്ണീകരണമാണ്' എന്നിപ്രകാരം അത്യാശ്ചര്യകരമാംവിധം വിശാലമായ ആശയങ്ങളും ചിലർക്കുണ്ട്. അതി പുരാതനമായ മതം തൻേറതായതുകൊണ്ട് അതാണുത്തമമെന്ന് ഒരുത്തൻ പറയുന്നു; വേറൊരുത്തൻ തൻേറത് ഏറ്റവും പുത്തനായതുകൊണ്ട് അതേ അവകാശം ഉന്നയിക്കുന്നു. അവയിലോരോന്നിനും മറ്റേതിനേയുംപോലെ അഭയമരുളാനുള്ള കഴിവുണ്ടെന്ന് നാം സമ്മതിക്കണം. അവ തമ്മിലുള്ള വ്യത്യാസങ്ങളെക്കുറിച്ച് നിങ്ങൾ അമ്പലത്തിലോ പള്ളിയിലോവെച്ചു കേട്ടിട്ടുള്ളതെല്ലാം അന്ധവിശ്വാസത്തിൻെറ കൂമ്പാരംമാത്രം. ഒരേ ഈശ്വരൻ എല്ലാവരുടേയും അപേക്ഷ സ്വീകരിക്കുന്നു; ആത്മാവിൻെറ ഒരു കടുകു മണി അംശത്തിൻെറ രക്ഷയ്ക്കു താനോ ഞാനോ വേറെ ഏതെങ്കിലും സംഘടനയോ അല്ല ഉത്തരവാദി. ഒരേ സർവ്വശക്തനായ പരമേശ്വരനാണ് എല്ലാറ്റിനും ഭാരവാഹി. തങ്ങൾ ഈശ്വരനിൽ വിശ്വസിക്കുന്നുണ്ടെന്നു വിളംബരം ചെയ്യുകയും, അതോടൊപ്പം ഒരു ചെറിയ സംഘടനക്ക് സത്യത്തിൻെറ കുത്തക മുഴുവൻ ഈശ്വരൻ കൈമാറിയിട്ടുണ്ടെന്നും ബാക്കി മാനവലോകത്തിൻെറ ഒക്കെ രക്ഷാകർത്താക്കന്മാർ തങ്ങളാണെ ന്നും വിശ്വസിക്കുന്നതെങ്ങനെയെന്ന് എനിക്കു തീരെ മനസ്സിലാകുന്നില്ല. അതിനെ എങ്ങനെ മതമെന്നു വിളിക്കും? മതമെന്നാൽ സ്വാനുഭവമാണ്; വെറും വാക്ക്, വിശ്വസിക്കാനുള്ള വെറും വെമ്പൽ, ഇരുട്ടത്തുള്ള തപ്പിത്ത ടയൽ, പൂർവികന്മാരുടെ വാക്കുകൾ തത്തയെപ്പോലെ ഉരുവിടൽ, മത തത്ത്വങ്ങൾകൊണ്ട് രാഷ്ട്രീയവ്യാപാരം സാധിക്കൽ - ഇതൊന്നും മതമല്ല.

ഓരോ മതവിഭാഗത്തിലും ഏറ്റവും സങ്കുചിതരെന്നു നാം എല്ലായ്പോഴും കരുതുന്ന മുഹമ്മദീയരുടെ ഇടയ്ക്കും, ഒരുവൻ മതത്തെ സ്വാനുഭവ മാക്കിച്ചെയ്യാൻ പ്രയത്നിച്ചിട്ടുള്ളിടത്തൊക്കെ, അയാളുടെ വായിൽനിന്നു

തീ പറക്കുന്ന വാക്കുകൾ വീണിട്ടുണ്ട്: 'അവിടുന്ന് ഏവരുടെയും പ്രഭു, സകല ജീവജാലങ്ങളുടെയും ഹൃദയാന്തർവർത്തി, സകലരുടെയും ജ്ഞാന ദാതാവ്; അവിടുത്തെ പൈതങ്ങളുടെ നാടിനുവേണ്ടി ഞങ്ങൾക്കാവുന്നതിൽ എത്രയോ അധികം അവിടുന്ന് വ്യാകുലപ്പെടുന്നുണ്ട്.' ആരുടെയും വിശ്വാസത്തെ ഇളക്കിമറിക്കരുത്. നിങ്ങളെക്കൊണ്ടാവുമെങ്കിൽ, കുറേക്കൂടി നല്ലതെന്തെങ്കിലും അയാൾക്കു കൊടുക്കുക; നിങ്ങൾക്കാവുമെങ്കിൽ ഒരുവൻ നില്ക്കുന്ന നിലയിൽനിന്നു പിടിച്ചു മുമ്പോട്ടൊരുന്തു കൊടുക്കുക. അതു ചെയ്തോളു, എന്നാൽ അയാൾക്കുള്ളതു തുലയ്ക്കരുത്. ഞൊടിയിടയിൽ ആയിരം പേരായി ആൾമാറാട്ടം ചെയ്യാൻ സാധിക്കുന്നവനാണ് ശരിയായ ഗുരു. ശിഷ്യൻെറ നിലയിലേക്കു വേഗത്തിൽ ഇറങ്ങിവന്നു തൻെറ ചൈതന്യത്തെ അയാളുടെ ചൈതന്യത്തിലേക്കു പകരാനും, ശിഷ്യൻെറ കണ്ണിൽക്കൂടി കാണാനും, ചെവികളിൽക്കൂടി കേൾക്കാനും, മനസ്സിൽക്കൂടി ചിന്തിക്കാനും കഴിവുള്ളയാൾ മാത്രമാണ് ശരിയായ ഗുരു. അങ്ങനെയൊരു ഗുരുവിന്നു ശരിയായി പഠിപ്പിക്കാൻ സാധിക്കും; വേറാർക്കും വയ്യ. ഈ ലോകത്തിലുള്ള നിഷേധാത്മകരായ, തല്ലിത്തകർക്കുന്ന, മുടിക്കുന്ന, ഗുരുക്കന്മാർക്കൊരിക്കലും ഒരു നന്മയും ചെയ്യാനാവില്ല.

എൻെറ ഗുരുനാഥൻെറ സന്നിധിയിൽ, മനുഷ്യനു പരിപൂർണ്ണനാകാൻ സാധിക്കുമെന്ന്, ഈ ശരീരത്തിലിരുന്നുകൊണ്ടു സാധിക്കുമെന്ന്, ഞാൻ കണ്ടു. ആ ചുണ്ടുകൾ ആരെയും ഒരിക്കലും ശപിച്ചിട്ടില്ല; ആരെയും വിമർശിക്കുകപോലും ചെയ്തിട്ടില്ല. ആ കണ്ണുകൾക്കു തിന്മ കാണാൻ കഴിവേ ഉണ്ടായിരുന്നില്ല; തിന്മ ചിന്തിക്കാനുള്ള ത്രാണി ആ ഹൃദയത്തിനു നഷ്ടപ്പെട്ടു. നല്ലതല്ലാതൊന്നും അവിടുന്നു കണ്ടില്ല. ആ അചിന്ത്യമായ പവിത്രത, തീവ്രമായ ത്യാഗം, അതാണ് ആദ്ധ്യാത്മികതയുടെ പരമരഹസ്യം. 'ധനംകൊണ്ടോ സന്താനംകൊണ്ടോ അല്ല, ത്യാഗംകൊണ്ടുമാത്രമേ അമൃതത്വം നേടാൻ കഴിയൂ' എന്ന് വേദമരുളുന്നു. 'നിൻെറ മുതലെല്ലാം വിറ്റു പാവങ്ങൾക്കു കൊടുത്തിട്ട് എൻെറ പിന്നാലെ വരു' എന്ന് യേശു ക്രിസ്തു പറയുന്നു. അങ്ങനെ സകല സിദ്ധന്മാരും പ്രവാചകന്മാരും ഉപദേശിച്ചിട്ടുണ്ട്; അതവരുടെ ജീവിതത്തിൽ നടപ്പാക്കുകയും ചെയ്തിട്ടുണ്ട്. ആ ത്യാഗം കൂടാതെ ഉത്കൃഷ്ടമായ ആത്മനിഷ്ഠ എങ്ങനെയുണ്ടാകും? എങ്ങും, ഈശ്വരചിന്തയുടെ പശ്ചാത്തലം ത്യാഗമാണ്; ഈ ത്യാഗബുദ്ധി കുറയുന്നിടത്തോളം, മതമണ്ഡലത്തിലേക്ക് ഇന്ദ്രിയങ്ങൾ നുഴഞ്ഞു കയറുന്നതും ആ തോതിൽ ആത്മനിഷ്ഠ കുറഞ്ഞുവരുന്നതും എവിടേയും എപ്പോഴും കാണാം.

ആ മനുഷ്യൻ ത്യാഗമൂർത്തിയായിരുന്നു. ഞങ്ങളുടെ രാജ്യത്തു സന്ന്യസിക്കുന്നവൻ തൻെറ ലൗകികസമ്പത്തുകളും സ്ഥാനമാനങ്ങളും ഉപേക്ഷിച്ചേ കഴിയൂ: ഇതെൻെറ ഗുരുനാഥൻ കടുകിട വിടാതെ നടപ്പിൽ വരുത്തി. അവിടുന്നു തങ്ങളുടെ പക്കൽനിന്നു വല്ല പാരിതോഷികവും

സ്വീകരിക്കാൻ കനിഞ്ഞാൽ, തങ്ങൾ ധന്യരാകുമെന്നു വിശ്വസിച്ചിരുന്ന അനേകം പേരുണ്ട്; അവിടുന്നു കൈപ്പറ്റുമെങ്കിൽ സന്തോഷത്തോടെ ആയിരക്കണെക്കിനു രൂപ കാണിക്കവെയ്ക്കാൻ അവർ തയ്യാറായിരുന്നു; എന്നാലവിടുന്നു തല തിരിച്ചുനടക്കുക ഈവക കൂട്ടരിൽനിന്നു മാത്രമായിരുന്നു. ഭോഗേച്ഛയുടെയും ധനലോഭത്തിൻെറയും മേലുള്ള സമ്പൂർണ്ണജയത്തിൻെറ സജീവമൂർത്തി, ഒരു ഉജ്ജ്വലനിദർശനം, ആയിരുന്നു അവിടുന്ന്. ഈ രണ്ടുതരം ചിന്തകൾക്കും അതീതനായിരുന്നു ആ മഹാപുരുഷൻ; ഈ നൂറ്റാണ്ടിൽ അത്തരം ആളുകൾ അത്യാവശ്യമാണുതാനും. ഇക്കാലത്ത്, തങ്ങളുടെ 'ഒഴിച്ചുകൂടാത്ത അത്യാവശ്യങ്ങൾ' - അവ കയ്യും കണക്കുമില്ലാതെ പെരുക്കിക്കൊണ്ടുമിരിക്കുന്നു - ഇല്ലാതെ ഒരു മാസം ജീവിക്കാനാവില്ലെന്ന് ആളുകൾ ചിന്തിച്ചുപോരുന്ന ഇത്തരുണത്തിൽ, അമ്മാതിരിയുള്ള ത്യാഗം അനുപേക്ഷണീയമാണ്. ഇപ്രപഞ്ചത്തിലെ പൊന്നും പുകഴുമെല്ലാം പുല്ലുപോലെ കരുതുന്ന ഒരാൾ ഇപ്പോഴും ഉയിരോടെ ഇരിക്കുന്നുവെന്ന് ലോകത്തിലെ സംശയാത്മാക്കൾക്കു കാണിച്ചുകൊടുക്കാൻ ഒരാൾ ജനിക്കേണ്ടത് ഇക്കാലത്തൊരത്യാവശ്യമത്രേ. ഇപ്പോഴും അത്തരം മഹത്തുക്കൾ ജീവിച്ചിരിക്കുന്നുണ്ട്.

അന്യരോടുള്ള അപാരമായ വാത്സല്യമായിരുന്നു അവിടുത്തെ ജീവിതത്തിലെ വേറൊരു വശം. എൻെറ ആചാര്യൻെറ ജീവിതത്തിലെ പൂർവ്വഭാഗം ആത്മനിഷ്ഠ സമ്പാദിക്കുന്നതിലും, ഉത്തരഭാഗം അതു വിതരണം ചെയ്യുന്നതിലുമാണ് ചെലവാക്കപ്പെട്ടത്. ഒരു സന്ന്യാസിയെയോ മഹാപുരുഷനെയോ സന്ദർശിക്കുമ്പോൾ, നിങ്ങൾക്കിവിടെയുള്ള ആചാരസമ്പ്രദായങ്ങളല്ല ഞങ്ങളുടെ രാജ്യത്തെ ജനങ്ങൾക്കുള്ളത്. ഒരാൾ എന്തെങ്കിലുമൊന്നിനെപ്പറ്റി സംശയം ചോദിക്കാൻ വരും; ഒരാൾ പക്ഷേ നൂറുനൂറു നാഴികദൂരം കാൽനടയായി വന്നെത്തും, ഒരു ചോദ്യം ചോദിക്കാൻ, അവിടുത്തെ തിരുമുഖത്തുനിന്ന് ഒരു വാക്കു കേൾക്കാൻ: 'ഗുരോ എൻെറ ബന്ധമോചനത്തിനുതകുന്ന ഒരു മന്ത്രം ഉപദേശിച്ചുതന്നാലും,' അങ്ങനെയാണവർ വരുന്നത്. അവരനവധിപേർ വന്നെത്തുന്നു. ചിട്ടയും ചടങ്ങുമൊന്നുമില്ല; അവിടുത്തെ സാധാരണമായി എവിടെ കാണാനൊക്കുമെന്നാൽ അവിടേയ്ക്കവർ വന്നുകയറുന്നു; വല്ല മരത്തിൻെറയും മൂട്ടിലായിരിക്കും അവരവിടുത്തെ കണ്ടെത്തുക; അവർ തങ്ങളുടെ സംശയമറിയിക്കും. ഒരു കൂട്ടം ആളുകൾ പോകുന്നതിനുമുമ്പു വേറൊരു സംഘം എത്തിക്കഴിയും. അങ്ങനെ, ഒരാൾ വളരെയേറെ പൂജനീയനായിപ്പോയാൽ, അയാൾക്കു പിന്നെ രാപ്പകൽ വിശ്രമം കിട്ടില്ല. അയാൾക്ക് ഇടവിടാതെ സംഭാഷണം ചെയ്യേണ്ടിവരും. തുടർച്ചയായി അനേകം മണിക്കൂർനേരം ജനങ്ങൾ ഒഴുകി വന്നുകൊണ്ടിരിക്കും; ഈ മനുഷ്യൻ അവർക്കെല്ലാം ഉപദേശം നല്കിക്കൊണ്ടുമിരിക്കും.

ആളുകൾ അവിടുത്തെ കാണാനും കേൾക്കാനും തിക്കിത്തിരക്കിക്കൂടി;

ഇരുപത്തിനാലു മണിക്കൂറിൽ ഇരുപതു മണിക്കൂറും അവിടുന്നു സംസാരിച്ചുകൊണ്ടിരുന്നു. അത് ഒരു ദിവസമല്ല, രണ്ടു ദിവസമല്ല, മാസക്കണക്കിന്; ഒടുവിൽ ഭയാനകമായ ഈ അവിശ്രാന്തപരിശ്രമത്തിൻെറ സമ്മർദ്ദഫലമായി ശരീരം തകർന്നു. തൻെറ സഹായം തേടി വന്ന നിരവധി ജനങ്ങളിൽ ഏറ്റവും എളിയവനെപ്പോലും തുണയ്ക്കാതൊഴിപ്പാൻ അവിടുത്തെ അനന്തമായ ഭൂതാനുകമ്പ അനുവദിച്ചില്ല. ക്രമേണ കണ്ഠത്തിൽ കഠിനമായ ഒരസ്വാസ്ഥ്യം പിടിപെട്ടു; എന്നിട്ടും ഈവക ആയാസങ്ങളിൽനിന്ന് അവിടുത്തെ പിന്തിരിപ്പിക്കാൻ സാധിച്ചിട്ടില്ല. തന്നെ കാണാൻ ആളുകൾ കാത്തുനിൽപുണ്ടെന്നു കേട്ടാലുടൻ, അവരെ അകത്തു വിടാൻ അവിടുന്നു നിർബ്ബന്ധിക്കും; എന്നിട്ടവരുടെ ചോദ്യങ്ങൾക്കൊക്കെ മറുപടി പറയും. സ്നേഹത്തോടെ ആരെങ്കിലും മറുത്തു പറഞ്ഞാൽ, അവിടുന്നു പറയും: 'ഞാൻ കൂട്ടാക്കില്ല. ഒരാളെ സഹായിക്കാൻവേണ്ടി ഇതുമാതിരി ഇരുപതിനായിരം ദേഹം കൈവെടിയും. ഒരാളെയെങ്കിലും സഹായിക്കാൻ കഴിഞ്ഞാൽ അതു ശ്ലാഘ്യമാണ്.' അവിടേക്കു വിശ്രമമുണ്ടായിരുന്നില്ല. ഒരിക്കൽ ഒരു ഭക്തൻ ചോദിച്ചു: 'മഹാത്മൻ, അവിടുന്നൊരു മഹായോഗി. അങ്ങയുടെ മനസ്സ് അല്പം ഈ ശരീരത്തിൽ നിർത്തി രോഗം മാറ്റാത്തതെന്തുകൊണ്ടാണ്?' ആദ്യം അതിനുത്തരമൊന്നും പറഞ്ഞില്ല, എന്നാൽ വീണ്ടും വീണ്ടും ചോദിച്ചപ്പോൾ മെല്ലെ പറഞ്ഞു: 'എൻെറ ചങ്ങാതി, താനൊരു വിവരമുള്ളയാളാണെന്നാണ് ഞാൻ കരുതിയിരുന്നത്; എന്നാൽ താനുമിപ്പോൾ, ലോകത്തിലെ മറ്റുള്ള മനുഷ്യരെപ്പോലെ സംസാരിക്കുന്നുവല്ലോ. ഈ മനസ്സ് ഭഗവാന്നു സമർപ്പിച്ചുകഴിഞ്ഞു. അതിനി അവിടെനിന്നു മടക്കിയെടുത്ത് പ്രാണൻെറ വെറും ഒരു പഞ്ജരമായ ഈ ഉടലിലുറപ്പിക്കണമെന്നാണോ താൻ പറയുന്നത്?'

അവിടുന്നങ്ങനെ ജനങ്ങൾക്ക് ഉപദേശമരുളിപ്പോന്നു. ആ ശരീരം വിശീർണ്ണമാകാറായെന്ന വാർത്ത നാടെങ്ങും പരന്നു. പണ്ടെങ്ങുമില്ലാത്തവണ്ണം ആളുകൾ തിക്കിത്തിരക്കിക്കൂടി. ഭാരതത്തിൽ ഈ അദ്ധ്യാത്മപുരുഷന്മാരുടെ അടുക്കൽ ആളുകൾ വരുന്ന രീതിയെയും, അവിടുത്തെ ചുറ്റും കൂട്ടംകൂടുന്നതിനെയും, ജീവനോടെ ഇരിക്കുമ്പോൾത്തന്നെ അവരെ ഈശ്വരന്മാരാക്കുന്നതിനെയും, മറ്റും പറ്റി നിങ്ങൾക്ക് ഊഹിക്കാനേ കഴിയില്ല. അവിടുത്തെ തുണിത്തുമ്പൊന്നു തൊടാൻവേണ്ടിമാത്രം അനവധിയാളുകൾ കാത്തുനില്പായിരിക്കും. ഇങ്ങനെ അന്യരിലെ ആദ്ധ്യാത്മികത്വത്തെ അനുമോദിക്കുന്നതുകൊണ്ടാണ് ആത്മനിഷ്ഠ ഉദിക്കുന്നത്. മനുഷ്യൻ ആഗ്രഹിക്കുന്നതും അനുമോദിക്കുന്നതും അവനു ലഭിക്കും. ഈ നിയമം ജനതകൾക്കും അങ്ങനെതന്നെയാണ്. നിങ്ങൾ ഭാരതത്തിൽച്ചെന്ന് ഒരു രാഷ്ട്രീയപ്രസംഗം ചെയ്താൽ, അതെത്ര കേമമായാലും നിങ്ങളുടെ പ്രസംഗം കേൾക്കാൻ ആളുകളെ കിട്ടാൻ പ്രയാസം. നേരേമറിച്ച്, പോയി മതം പഠിപ്പിക്കുക; അതനുസരിച്ചു ജീവിക്കുക - വെറുതെ പറഞ്ഞതു

കൊണ്ടുമാത്രമായില്ല - കാണാം. നൂറായിരം ആളുകൾ നിങ്ങളെ ഒരു നോക്കുകാണാൻ, കാലു തൊട്ടൊന്നു വണങ്ങാൻ ഓടിക്കൂടുന്നത്. ഈ മഹാപുരുഷൻ താമസിയാതെ തങ്ങളെ പിരിഞ്ഞുപോയേക്കുമെന്ന് കേട്ട്, ആളുകൾ പണ്ടത്തേതിലും കൂടുതലായി ചുറ്റും വന്നുകൂടാൻ തുടങ്ങി. തൻെറ ആരോഗ്യത്തെപ്പറ്റി തീരെ ചിന്തയില്ലാതെ എൻെറ ഗുരുദേവൻ അവരെ പഠിപ്പിച്ചുപോന്നു. ഞങ്ങൾക്കിതു തടയാൻ കഴിഞ്ഞില്ല. പലരും വളരെ ദൂരെനിന്നു വന്നു; അവരുടെ ചോദ്യങ്ങൾക്ക് ഉത്തരമരുളാതെ അവിടുന്ന് അടങ്ങുകയില്ല. 'എനിക്കു മിണ്ടാനാവുന്നിടത്തോളം കാലം ഞാനവർക്ക് ഉപദേശം നല്കും' എന്നവിടുന്ന് പറയാറുണ്ട്. ആ വാക്കു പാലിക്കുകയും ചെയ്തു. ഒരുനാൾ, താൻ അന്നു ദേഹം വെടിയുമെന്ന് അവിടുന്നു ഞങ്ങളോടു പറഞ്ഞു. വേദങ്ങളിലെ പരമപവിത്രമായ അക്ഷരമുച്ചരിച്ചുകൊണ്ട് അവിടുന്നു സമാധിയിൽ ലയിക്കുകയും ശരീരം ഉപേക്ഷിക്കുകയും ചെയ്തു.

അവിടുത്തെ ചിന്തകളും സന്ദേശവും അറിഞ്ഞവരിൽ അവയെ പ്രചരിപ്പിക്കാൻ കഴിവുള്ളവർ വളരെ ചുരുക്കംപേരേ ഉണ്ടായിരുന്നുള്ളു. മറ്റുള്ളവരുടെ കൂട്ടത്തിൽ, ലോകം ത്യജിച്ചവരും അവിടുത്തെ പ്രവൃത്തി തുടർന്നു പോവാൻ സന്നദ്ധരുമായ കുറെ യുവാക്കന്മാരെ അവിടുന്നു വിട്ടിട്ടു പോയി. അവരെ ഞെരിക്കാനുള്ള ശ്രമങ്ങൾ നടന്നു. ആ മഹാജീവിതത്തിൻെറ ആവേശം മുമ്പിലുണ്ടായിരുന്നതുകൊണ്ട് അവരുറച്ചുനിന്നു. ആ ധന്യജീവിതവുമായി അനേകവർഷം ഇടപഴകിയിരുന്നതുകൊണ്ട് അവർ നിന്നിടത്തുനിന്നിളകിയില്ല. സന്ന്യാസിമാരെപ്പോലെ ജീവിതം നയിച്ച ഈ ചെറുപ്പക്കാർ - അവരിൽ ചിലർ വളരെ ഉയർന്ന കുടുംബത്തിൽ ജനിച്ചവരായിരുന്നു - തങ്ങൾ പിറന്നുവളർന്ന നഗരത്തിലെ തെരുവുകളിൽക്കൂടി ഇരന്നുനടന്നു. ആദ്യമൊക്കെ അവർക്കു ശക്തിയായ എതിർപ്പുനേരിടേണ്ടിവന്നു; എന്നാലവർ വിടാതെ തുടർന്നു; നാൾതോറും ആ മഹാപുരുഷൻെറ സന്ദേശം ഭാരതത്തിൽ നീളെ വിതരണം ചെയ്തു. ഒടുവിൽ അവിടുന്നുപദേശിച്ചിരുന്ന ആശയങ്ങൾകൊണ്ട് നാടെല്ലാം നിറഞ്ഞു. ബംഗാളത്തെ ഒരു കുഗ്രാമത്തിൽ ജനിച്ച ഈ മനുഷ്യൻ, വിദ്യാഭ്യാസമൊന്നും കൂടാതെ, സ്വന്തം നിശ്ചയദാർഢ്യത്തിൻെറ ബലംകൊണ്ട്, സത്യം സാക്ഷാത്കരിച്ചു; മറ്റുള്ളവർക്കതു പ്രദാനം ചെയ്തു. അതു നിലനിർത്തിക്കൊണ്ടുപോകാൻ ഏതാനും ചെറുപ്പക്കാരെമാത്രം ഭാരമേല്പിച്ചു.

ഭാരതമാകെ, അവിടെയുള്ള ലക്ഷോപലക്ഷം ജനങ്ങൾക്ക് ഇന്നു ശ്രീരാമകൃഷ്ണപരമഹംസൻെറ നാമധേയം സുപരിചിതമാണ്. പോരാ, ഭാരതത്തിൻെറ പരിധികൾക്കപ്പുറവും ആ മഹാപുരുഷൻെറ പ്രഭാവം പ്രചരിച്ചിരിക്കുന്നു. ഞാൻ ഭൂമണ്ഡലത്തിലെവിടെവെച്ചെങ്കിലും സത്യമായ ഒരു വാക്ക്, ദിവ്യമായ ഒരു പദം, ഉച്ചരിച്ചിട്ടുണ്ടെങ്കിൽ അതിനു ഞാൻ എൻെറ ഗുരുനാഥനോടു കടപ്പെട്ടവനാണ്; തെറ്റുകൾമാത്രം എൻെറ സ്വന്തവും.

ആധുനികലോകത്തിനു ശ്രീരാമകൃഷ്ണൻെറ സന്ദേശമിതാണ്: 'വിശ്വാസപ്രമാണങ്ങളെയോ മതവിഭാഗങ്ങളെയോ ക്രൈസ്തവ ദേവാലയങ്ങളെയോ മതവിഭാഗങ്ങളെയോ ഒന്നും വകവെയ്ക്കേണ്ടതില്ല; ഓരോ വ്യക്തിയിലുമുള്ള സത്ത - അതദ്ധ്യാത്മമാണ് - അതുമായി തുലനം ചെയ്യുമ്പോൾ അവയെല്ലാം നിസ്സാരം. ഒരുവനിൽ ഇതെത്രമാത്രം വികാസംകൊള്ളുന്നുവോ, അവനത്രയ്ക്കും ശ്രേയസ്സരുളുവാൻ സമർത്ഥനാകും. ആദ്യമതു നേടുക, അതു സമ്പാദിക്കുക; ആരെയും നിന്ദിക്കരുത്; ഓരോ വിശ്വാസത്തിലും വിഭാഗത്തിലുമുണ്ട് ചില നന്മകൾ. മതമെന്നാൽ വാക്കല്ല, നാമമല്ല, സംഘടനയല്ല; പിന്നെയോ, മതം ആത്മസാക്ഷാത്കാരമാണ് എന്ന് സ്വജീവിതംകൊണ്ടു തെളിയിച്ചുകാണിച്ചുകൊടുക്കുക. അനുഭവിച്ചവർക്കേ അതറിയാൻ കഴിയൂ, ആത്മദർശനം സാധിച്ചവർക്കേ അതന്യർക്കു പ്രദാനം ചെയ്യാൻ കഴിയൂ, മനുഷ്യലോകത്തിൻെറ മഹാചാര്യന്മാരാവാൻ സാധിക്കൂ. അങ്ങനെയുള്ളവർമാത്രമാണ് പ്രകാശമരുളുന്ന പ്രഭാപുഞ്ജങ്ങൾ.'

ഒരു രാജ്യത്ത് അത്തരം മഹത്തുക്കൾ എത്രയധികം ജന്മമെടുക്കുന്നുവോ, അത്രയ്ക്കും ആ രാജ്യം ഉദ്ധരിക്കപ്പെടും. അതുമാതിരിയുള്ള മഹാന്മാർ തീരെയില്ലാത്ത രാജ്യം മുടിഞ്ഞു; ഒന്നിനുമതിനെ കര കയറ്റാൻ വയ്യ. അതിനാൽ, മാനവസമുദായത്തിന് എൻെറ ഗുരുനാഥൻെറ സന്ദേശമിതാണ്: 'ആത്മനിഷ്ഠ നേടുക, സത്യം സ്വയം സാക്ഷാത്കരിക്കുക.' നിങ്ങളുടെ സഹജീവികൾക്കുവേണ്ടി ജീവിതം സമർപ്പണം ചെയ്യാൻ അവിടുന്ന് ആഹ്വാനം ചെയ്യുന്നു. സഹോദരസ്നേഹത്തെക്കുറിച്ചുള്ള പ്രസംഗങ്ങളെല്ലാം നിർത്തിയിട്ട്, നിങ്ങളുടെ ആർജ്ജവം പ്രവൃത്തികൊണ്ടു തെളിയിക്കാൻ അവിടുന്നാവശ്യപ്പെടുന്നു. സർവസംഗപരിത്യാഗത്തിനുള്ള കാലമായിരിക്കുന്നു; സത്യസന്ദർശനത്തിനുള്ള സമയം വന്നിരിക്കുന്നു; ഇപ്പോഴിനി നിങ്ങൾ വിശ്വത്തിലെ സമസ്തസത്യാന്വേഷണപഥങ്ങളിലുമുള്ള അനുരഞ്ജനസമന്വയം കണ്ടെത്തും. വഴക്കും വയ്യാവേലിയുമൊന്നും ആവശ്യമില്ലെന്നു നിങ്ങൾക്കു മനസ്സിലാകും. അപ്പോഴേ നിങ്ങൾ മാനവസമുദായത്തിനു സഹായഹസ്തം നീട്ടാൻ സമർത്ഥനാകൂ. സർവ്വമതങ്ങളുടെയും മൗലികമായ ഐക്യം പ്രതിപാദിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുക എന്നതായിരുന്നു എൻെറ ഗുരുനാഥൻെറ ജീവിതസന്ദേശം. മറ്റുള്ള ആചാര്യന്മാർ അവരുടെ പേരു പുലർത്തുന്ന ഓരോ പ്രത്യേകമതങ്ങൾ പ്രതിപാദിച്ചിട്ടുണ്ട്; എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടിലെ ഈ മഹാനായ ആചാര്യൻ സ്വന്തമായി ഒരവകാശവാദവും ഉന്നയിച്ചില്ല. ഒരു മതത്തിനും ഒരു ഉലച്ചിലും അവിടുന്നു വരുത്തിയിട്ടില്ല; കാരണം, സർവ്വമതങ്ങളും, യഥാർത്ഥത്തിൽ ഏകമായ സനാതനധർമ്മത്തിൻെറ അംശഭൂതങ്ങളാണെന്ന് അവിടുന്ന് അനുഭവത്തിൽനിന്ന് അറിഞ്ഞിരുന്നു.

*(സ്വാമിജി ന്യൂയോർക്കിലും ലണ്ടനിലും 1896 - ൽ ചെയ്ത രണ്ടു പ്രഭാഷണങ്ങളുടെ സംയോജിതലേഖനമാണ് 'എൻെറ ഗുരുനാഥൻ'.)*

# പ്രഭാഷണക്കുറിപ്പുകൾ

## 1 ബുദ്ധഭഗവാൻ

### (ഡെട്രോയിറ്റിൽ ചെയ്ത ഒരു പ്രസംഗം)

ഓരോ മതത്തിലും ഓരോ തരത്തിലുള്ള ആത്മനിഷ്ഠ ഏറെ പ്രവൃദ്ധമാകുന്നതു കാണാം. ഫലാപേക്ഷകൂടാതെയുള്ള കർമ്മാനുഷ്ഠാനമാണ് ബുദ്ധമതത്തിൽ വളരെയധികം പ്രകടമാകുന്നത്. ബ്രാഹ്മണമതവും ബുദ്ധമതവും തമ്മിൽ കൂട്ടിക്കുഴയ്ക്കരുത്. ഈ നാട്ടിൽ നിങ്ങളങ്ങനെ ചെയ്യാൻ വളരെ എളുപ്പമുണ്ട്. ബുദ്ധമതം ഞങ്ങളുടെ ശാഖകളിലൊന്നു മാത്രം. അന്നത്തെ അന്തമില്ലാത്ത ദാർശനികവാദങ്ങളും, കുഴഞ്ഞുമറിഞ്ഞ ക്രിയാകലാപങ്ങളും വിശേഷിച്ച് ജാതിവ്യവസ്ഥയും കണ്ടു മനം മടുത്ത ഗൗതമനെന്ന മഹാത്മാവാണ് അതു സ്ഥാപിച്ചത്. നാം പിറക്കുന്നതേ ഒരു വിശിഷ്ടപദത്തിലാണ്. മറ്റു ചിലരെക്കാൾ ശ്രേഷ്ഠന്മാരാണ് തങ്ങളെന്നു ചിലർ അവകാശപ്പെടുന്നു. ഭയംകരമായ പൗരോഹിത്യത്തിനും അവിടുന്നു എതിരായിരുന്നു. അവിടുന്നു പ്രചരിപ്പിച്ച ധർമ്മത്തിൽ ഫലലോഭം തീരെയുണ്ടായിരുന്നില്ല. ഈശ്വരസിദ്ധാന്തങ്ങളെയും അതിഭൗതികത്തെയും കുറിച്ച് അവിടുന്നു തീരെ ഉദാസീനനായിരുന്നു. ഈശ്വരനുണ്ടോ എന്നു പലപ്പോഴും അവിടുത്തോടു ചോദിച്ചിട്ടുണ്ട്; തനിക്കറിയില്ലെന്നായിരുന്നു അതിന്നവിടുത്തെ മറുപടി. സദാചാരത്തെ സംബന്ധിച്ചന്വേഷിക്കുമ്പോൾ അവിടുന്നു പറയാറുണ്ട് 'നല്ലതു ചെയ്യുക, നല്ലവരാവുക.' അഞ്ചു ബ്രാഹ്മണർ തങ്ങളുടെ വാദപ്രതിവാദത്തിനൊരു തീർപ്പു കല്പിക്കാൻ അവിടുത്തെ അടുത്തെത്തി. ഒരാൾ പറഞ്ഞു: 'മഹാത്മൻ, എൻെറ ശാസ്ത്രപ്രകാരം, ഈശ്വരസ്വരൂപമിതാണ്; അവനെ പ്രാപിക്കാനുള്ള ഉപായം ഇതാണ്.' വേറൊരാൾ പറഞ്ഞു: 'അതൊക്കെ അസംബന്ധം. എൻെറ പ്രമാണമനുസരിച്ച് ഇത്തരത്തിലാണ്. ഈശ്വരനിലേക്കുള്ള വഴി ഇതുമാണ്.' അങ്ങനെ ബാക്കി മൂവരും. അവിടുന്നു മിണ്ടാതിരുന്ന് ഒക്കെ കേട്ടു; എന്നിട്ട് ഓരോരുത്തരോടായി ചോദിച്ചു: 'ഈശ്വരൻ ക്രോധിക്കുമെന്നോ, അവിടുന്ന് ആരെയെങ്കിലും എപ്പോഴെങ്കിലും ഉപദ്രവിക്കുമെന്നോ, അവിടുന്ന് അശുദ്ധമാകുമെന്നോ നിങ്ങളുടെയാരുടെയെങ്കിലും പുസ്തകം പ്രസ്താവിക്കുന്നുണ്ടോ?' 'ഇല്ല മഹാശയ, ഈശ്വരൻ ശുദ്ധനും സദ്ഗുണനിധിയുമാണെന്നാണ് അവയെല്ലാം ഉപദേശിക്കുന്നത്.' 'എന്നാൽപ്പിന്നെ, എൻെറ സ്നേഹിതരേ, ഈശ്വരനെന്തെന്നറിയാനായി നിങ്ങളെന്തുകൊണ്ട് പവിത്രതയും സദ്ഗുണവും സമ്പാദിക്കുന്നില്ല?'

അവിടുത്തെ തത്ത്വചിന്ത എല്ലാം ഞാൻ സ്വീകരിക്കുന്നില്ലെന്നതു നേരു

തന്നെ. കുറെയേറെ തത്ത്വാന്വേഷണം എനിക്കു സ്വയം വേണം. പല കാര്യത്തിലും ഞാൻ തികച്ചും വിയോജിക്കുന്നു; പക്ഷേ, വിയോജിക്കുന്നുവെന്നതുകൊണ്ട് അവിടുത്തെ മനോഹാരിത കാണരുതെന്നുണ്ടോ? ഫലലോഭം തീരെ തീണ്ടാത്ത ഒരേ ഒരാൾ അവിടുന്നുമാത്രമാണ്. തങ്ങൾ ഈശ്വരാവതാരങ്ങളാണ്; തങ്ങളിൽ വിശ്വസിക്കുന്നവർ സ്വർഗ്ഗം പ്രാപിക്കും എന്നു പറയുന്ന മഹാത്മാക്കളെല്ലാം വേറെയുണ്ടായിരുന്നു. എന്നാൽ അവിടുന്നു തൻെറ അന്ത്യശ്വാസത്തിലും എന്താണ് പറഞ്ഞത്: 'ആർക്കും നിങ്ങളെ സഹായിക്കാൻ വയ്യ. തന്നെത്താൻ തുണയ്ക്കുക. സ്വന്തം മുക്തി സ്വയം സമ്പാദിക്കുക.' തന്നെക്കുറിച്ച് അവിടുന്നു പറഞ്ഞതിങ്ങനെയാണ്: 'ആകാശംപോലെ അനന്തമായ അനന്തജ്ഞാനത്തിൻെറ പേരാണ് ബുദ്ധൻ. ഞാൻ, ഗൗതമൻ, ആ അവസ്ഥയെ പ്രാപിച്ചിരിക്കുന്നു. നിങ്ങളേവരും, അതിനു യത്നിച്ചാൽ അവിടെയെത്തിച്ചേരും.' നിശ്ശേഷം നിരപേക്ഷനായ അവിടുന്നു സ്വർഗ്ഗത്തിൽ പോകാൻ കൊതിച്ചില്ല; അർത്ഥം ആഗ്രഹിച്ചില്ല. തൻെറ സിംഹാസനവും സർവ്വസ്വവും ഉപേക്ഷിച്ച്, ഭാരതത്തിലെ പെരുവഴികളിൽക്കൂടി ഭിക്ഷാർത്ഥിയായി സഞ്ചരിച്ചു; പാരാവാരം പോലെ പരന്ന ഹൃദയം പൂണ്ടു മനുഷ്യരോടും മൃഗങ്ങളോടും മൈത്രി ഉപദേശിച്ചുംകൊണ്ട്. യാഗം നിർത്താൻ, മൃഗത്തിനു പകരം തൻെറ ജീവിതം ഹോമിക്കാൻ, സദാ സന്നദ്ധനായ ഏകവ്യക്തിയാണവിടുന്ന്. ഒരിക്കൽ ഒരു രാജാവിനോട് അവിടുന്നു പറഞ്ഞു: 'ഒരാടിനെ ബലിയർപ്പിച്ചാൽ അങ്ങേക്കു സ്വർഗ്ഗം കിട്ടുമെങ്കിൽ, ഒരു മനുഷ്യനെ ബലിയർപ്പിക്കുന്നതു കൂടുതൽ ഫലപ്രദമാണ്. അതുകൊണ്ട് എന്നെ കുരുതി കഴിച്ചോളു.' രാജാവ് അദ്ഭുതപ്പെട്ടുപോയി. എന്നിട്ടും, അവിടേക്കു സ്വാർത്ഥചിന്ത തീരെയുണ്ടായിരുന്നില്ല. കർമ്മിയുടെ പരിപൂർണ്ണതയാണവിടുന്ന്; അവിടുന്നു പ്രാപിച്ച ഉത്തുംഗശൃംഗം കാണിക്കുന്നു, നമുക്കും കർമ്മയോഗം മുഖേന ആദ്ധ്യാത്മികതയുടെ അത്യുച്ചത്തിലെത്താമെന്ന്.

പലർക്കും ഈശ്വരവിശ്വാസം മാർഗ്ഗത്തെ സുഗമമാക്കുന്നു. ബുദ്ധൻെറ ജീവിതമാകട്ടെ, ഈശ്വരനിൽ വിശ്വസിക്കാത്തവന്നും, തത്ത്വമീമാംസ ചെയ്യാത്തവന്നും ഒരു സമ്പ്രദായത്തിലും ഉൾപ്പെടാത്തവന്നും ഒരു പള്ളിയിലും അമ്പലത്തിലും കയറാത്തവന്നും തുറന്ന ഭൗതികവാദിക്കും - അവന്നും - അത്യുച്ചത്തിലെത്താമെന്നു തെളിയിക്കുന്നു. അവിടുത്തെ അളക്കാൻ നമുക്കധികാരമില്ല. ആ ബുദ്ധഹൃദയത്തിൻെറ നേരിയ ഒരു തരി എനിക്കുണ്ടായിരുന്നെങ്കിൽ! ബുദ്ധൻ ഈശ്വരനിൽ വിശ്വസിക്കുകയോ വിശ്വസിക്കാതിരിക്കുകയോ ചെയ്യട്ടെ; അതെന്നെ ബാധിക്കുന്നില്ല. മറ്റുള്ളവർ ഭക്തിയോ യോഗമോ ജ്ഞാനമോകൊണ്ട് എത്തിച്ചേരുന്ന അതേ പരമപദത്തെ അവിടുന്നു പ്രാപിച്ചു. വെറും വിശ്വാസംകൊണ്ടൊന്നും പൂർണ്ണത കൈവരുന്നില്ല. പുലമ്പൽകൊണ്ടു പ്രയോജനമൊന്നുമില്ല. തത്തയ്ക്കും അതു സാധിക്കും. നിഷ്കാമകർമ്മാചരണംകൊണ്ടു പൂർണ്ണത ലഭിക്കുന്നു.

## 2 ഓം എന്ന പ്രതീകം

നിങ്ങളുടെ മനസ്സിലുള്ള ഓരോ വിചാരത്തിനും ഒത്ത ഓരോ വാക്കുണ്ട്. വാക്കും വിചാരവും അഭേദ്യങ്ങളാണ്. ഒരേ പദാർത്ഥത്തെയാണ് പുറമേ വാക്ക് എന്നും അകമേ വിചാരം (അർത്ഥം) എന്നും പറയുന്നത്. വാഗർത്ഥങ്ങളെ അപഗ്രഥിച്ചു വേർപെടുത്താൻ ആർക്കും കഴിയില്ല. മനുഷ്യനിർമ്മിതമാണ് ഭാഷ - അതായത്, ഏതാനുമാളുകൾ ഒത്തുകൂടിയിരുന്ന് വാക്കുകൾക്കു സങ്കേതം കല്പിച്ച പ്രകാരമാണ് ഭാഷയുണ്ടായിട്ടുള്ളത് - എന്ന വാദം തെറ്റാണെന്നു തെളിയിക്കപ്പെട്ടിട്ടുണ്ട്. മനുഷ്യൻ ഉണ്ടായിരുന്ന കാലമത്രയും വാക്കുകളും ഭാഷയും ഉണ്ടായിരുന്നിട്ടുണ്ട്. വാച്യമായ അർത്ഥത്തിനും വാചകമായ ശബ്ദത്തിനും തമ്മിലുള്ള ബന്ധമെന്ത്? ഓരോ വാച്യത്തിനും പ്രതിപാദകമായ ഓരോ വാചകം ഉണ്ടാവണമെന്നു നിയമമുണ്ടെങ്കിലും ഒരു വാച്യത്തിന്ന് ഒരു വാചകമേ ഉണ്ടാകാവൂ എന്നു നിയമമില്ല. ഭിന്നങ്ങളായ ഇരുപതു രാഷ്ട്രങ്ങളിൽ വിചാരം ഒന്നു തന്നെയാകുമ്പോഴും ഭാഷയ്ക്കു ഭേദം വരുന്നുണ്ടല്ലോ. ഓരോ വിചാരത്തെയും വെളിവാക്കാൻ ഓരോ ശബ്ദം ആവശ്യംതന്നെ. എന്നാൽ എല്ലാ ശബ്ദങ്ങളും ഒരേ പ്രകാരത്തിൽ ഉച്ചരിക്കപ്പെടണമെന്നു നിയമമില്ല. ദേശഭേദമനുസരിച്ച് ശബ്ദങ്ങൾക്കും ഭേദം വരാം. നമ്മുടെ വ്യാഖ്യാകാരൻ പറയുന്നു, 'വാച്യവാചകങ്ങൾക്കുള്ള സംബന്ധം ഏറ്റവും സ്വാഭാവിക (അഭേദ)മാണെങ്കിലും, ഒരു വാച്യത്തിൻെറ വാചകമായി ഒരു ശബ്ദമേ ഉണ്ടാകാവൂ എന്നു നിർബന്ധമില്ല.' ഈ ശബ്ദങ്ങൾ പലവിധത്തിൽ ഉച്ചരിക്കപ്പെടുന്നവയായാലും ശബ്ദാർത്ഥങ്ങൾക്കുള്ള സംബന്ധം സ്വാഭാവികമാണ്. വാചകമായ ശബ്ദത്തിനും വാച്യമായ അർത്ഥത്തിനും തമ്മിൽ സ്വാഭാവികബന്ധമുണ്ടായാലേ ആ ശബ്ദത്തിന് ആ അർത്ഥത്തെ ബോധിപ്പിക്കാൻ സാമർത്ഥ്യം (പദശക്തി) ഉണ്ടാവൂ. ആ ശക്തി ഇല്ലാത്ത കാലത്തോളം ആ വാചകപദം ഒരിക്കലും വ്യവഹാരത്തിൽ വരില്ല. പൊരുൾ കുറിക്കാനുള്ളതാണല്ലോമൊഴി. ആ പൊരുൾ പൂർവ്വസിദ്ധമായിരിക്കയും, മൊഴി ആ പൊരുളിനെ പലപ്പോഴും കുറിച്ചതായി അനുഭവപ്പെടുകയും ചെയ്യുമ്പോൾ, അവയ്ക്കു തമ്മിൽ യഥാർത്ഥബന്ധമുണ്ടെന്ന് നമുക്കു നിശ്ചയിക്കാം. പൊരുൾ (വസ്തുവിഷയം) സന്നിഹിതമല്ലാത്തപ്പോഴും അനേകായിരംപേർ അതിൻെറ മൊഴികൊണ്ട് അതിനെ ഗ്രഹിക്കും. പദത്തിനും അർത്ഥത്തിനും തമ്മിൽ സ്വാഭാവിക (അഭേദ) സംബന്ധമുണ്ടായിരിക്കെ, ആ പദമുച്ചരിക്കുമ്പോൾ, അത് പദാർത്ഥസ്മൃതിയെ ഉണർത്തും. ഈശ്വരനെ ദ്യോതിപ്പിക്കുന്ന പദം ഓംകാരമാണെന്ന് വ്യാഖ്യാകാരൻ പറയുന്നു. ഈശ്വരബോധകങ്ങളായ പദങ്ങൾ അനേകമുള്ളപ്പോൾ ഈ ഒരു പദത്തെമാത്രം അവധാരണം ചെയ്യുന്നതെന്തിന്? ഒരേ അർത്ഥത്തിന് ആയിരം പദങ്ങളോടു ബന്ധമുണ്ടാവാം ഈശ്വരനെന്ന അർത്ഥം അനേകശതം പദങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. അതിലോരോ പദവും ഈശ്വരവാചകമായ പ്രതീക

വുമാണ്. എല്ലാം ശരി. എന്നാൽ ഈ പദങ്ങൾക്കെല്ലാം സാമാന്യമായ ഒരു മൂലമുണ്ടായിരിക്കണം. അതായത് ഇവയ്ക്കെല്ലാം അധിഷ്ഠാനമായി, ഈ പ്രതീകങ്ങൾക്കെല്ലാം സമാശ്രയമായി, ഒരു പ്രതീകം വേണം. അങ്ങനെ സർവ്വസാമാന്യമായ ഒരു പ്രതീകമാണ് അത്യുത്തമം; അതു മറ്റെല്ലാ പ്രതീകങ്ങൾക്കും യഥാർത്ഥത്തിൽ പ്രതിനിധീഭവിക്കയും വേണം. ശബ്ദോച്ചാരണത്തിൽ കണ്ഠവും താലുവുമാണ്, നാദഫലകം (Sounding board) പോലെ ഉപയോഗിക്കപ്പെടുന്ന നമ്മുടെ കരണങ്ങൾ (വാഗിന്ദ്രിയം). ഇവകൊണ്ട് ഉച്ചരിക്കപ്പെടാവുന്ന എല്ലാ ശബ്ദങ്ങൾക്കും മൂലവും എല്ലാറ്റിനും അഭിവ്യഞ്ജകവും ഏറ്റവും സ്വാഭാവികവുമായ ഒരു ശബ്ദമുണ്ടോ? ഉണ്ട്, ആ ശബ്ദമാണ് ഓംകാരം. അത് സർവശബ്ദങ്ങൾക്കും ആധാരഭൂതമത്രെ. (അ + ഉ + മ് എന്നിങ്ങനെ മൂന്നു മാത്രകൾ ചേർന്നാണ് ഓങ്കാരം ധ്വനിക്കുന്നത്.) അതിലെ ആദ്യമാത്രയും ശബ്ദമൂലവുമായ 'അ'കാരം ജിഹ്വാതാലുക്കളെ ഒരിടത്തും സ്പർശിക്കാതെ ഉച്ചരിക്കപ്പെടുന്നതാണ്. അന്ത്യമാത്രയായ അനുസ്വാരം (മ്) ഓഷ്ഠപുടങ്ങൾ കൂട്ടിയടയ്ക്കുമ്പോൾ ധ്വനിക്കുന്നതാണ്. 'ഉ'കാരം ശബ്ദോച്ചാരണകരണങ്ങളെ ആമൂലാഗ്രം സ്പർശിച്ചുകാണ്ടു വിവൃതമാകുന്നു. ഇങ്ങനെ ഓംകാരം വാഗ്വ്യാപാരകാര്യത്തിനു മുഴുവൻ പ്രതിനിധീഭവിക്കുന്നതിനാൽ അതുതന്നെയാകണം സ്വാഭാവികമായ പ്രതീകം. സർവ്വശബ്ദയോനിയായ ഓംകാരം ഉച്ചരിക്കപ്പെടാവുന്ന സകല പദങ്ങളുടെയും സംഭാവ്യതയും വ്യാപ്തിയും ദ്യോതിപ്പിക്കുന്നു. ഈ വിചാരണകൾക്കെല്ലാം പുറമെ, ഭാരതഭൂമിയിൽ മതവിഷയകമായി ഉണ്ടായിട്ടുള്ള ആശയങ്ങളെല്ലാം ഓംകാരത്തിൽ സമാഹിതമായിരിക്കുന്നതായും കാണുന്നു. വേദങ്ങളിലെ മന്ത്രങ്ങളും ഈ ഓംകാരത്തെ അവലംബിച്ചുനില്ക്കുന്നു. ഈ ശബ്ദം, ഭാരതത്തിലെ ആദ്ധ്യാത്മിക പ്രസ്ഥാനത്തിന്റെ ഓരോ പരിണാമദശയിലും നിലനിർത്തിപ്പോന്നതും ഈശ്വരവിഷയകമായ വിവിധ ഭാവനകളെയും വ്യഞ്ജിപ്പിക്കത്തക്കവിധം അർത്ഥകല്പന ചെയ്ത് ഉപയോഗിച്ചുവന്നതുമാകുന്നു. അദ്വൈതികളും വിശിഷ്ടാദ്വൈതികളും ഭേദവാദികളും, എന്നുവേണ്ട നിരീശ്വരവാദികൾപോലും, ഓംകാരത്തെ സ്വീകരിച്ചിട്ടുണ്ട്. ഓംകാരം മനുഷ്യവർഗ്ഗത്തിൽ ബഹുഭൂരിപക്ഷത്തിന്റെയും ആദ്ധ്യാത്മിക ശ്രേയോഭിലാഷങ്ങൾക്ക് ഏകാലംബനമായിരിക്കുന്നു. (മറ്റു പദങ്ങൾക്കൊന്നും ഈ നിലയില്ല.) ഉദാഹരണമായി ഇംഗ്ലീഷിലെ God (ദൈവം, ഈശ്വരൻ) എന്ന പദം നോക്കുക. അതിന്റെ അർത്ഥവ്യാപ്തി പരിമിതമാണ്. അതിൽ കവിഞ്ഞുപോകണമെങ്കിൽ അതോടുകൂടി സഗുണം, നിർഗുണം, അല്ലെങ്കിൽ കേവലം, തുടങ്ങിയ വിശേഷണങ്ങൾ ചേർക്കണം. അതുപോലെതന്നെയാണ് മറ്റെല്ലാ ഭാഷകളിലെയും ഈശ്വരവാചകങ്ങൾ. അവയുടെ അർത്ഥബോധകത്വം തുലോം പരിമിതമാണ്. ഓങ്കാരത്തിനാകട്ടെ, എല്ലാവിധം അർത്ഥത്തെയും ബോധിപ്പിക്കാൻ ശക്തിയുണ്ട്. ആകയാൽ എല്ലാവരും അതിനെ സ്വീകരിക്കേണ്ടതാകുന്നു.

## 3 സന്ന്യാസം: അതിൻെറ ആദർശവും അനുഷ്ഠാനവും*

നീണ്ട ഒരു പ്രസംഗത്തിനുള്ള അവസരമല്ല ഇത്. നിങ്ങൾ അനുഷ്ഠിക്കണമെന്നു ഞാൻ താത്പര്യപ്പെടുന്ന ചില സംഗതികളെക്കുറിച്ചുമാത്രം ചുരുക്കമായി നിങ്ങളോടു പറയാം. ഒന്നാമതായി നാം ആദർശം ധരിക്കണം; പിന്നെ അതു പ്രായോഗികമാക്കുവാൻ വേണ്ട ഉപായങ്ങളും ധരിക്കണം. നിങ്ങളിൽ സന്ന്യാസിമാരായിട്ടുള്ളവർ പരന്മാർക്ക് ഉപകരിക്കണം; അതാണ് സന്ന്യാസമെന്നുവെച്ചാലർത്ഥം. സന്ന്യാസത്തെപ്പറ്റി ദീർഘമായ ഒരു പ്രസംഗം ചെയ്യാൻ സമയമില്ല. അതു 'മരണത്തോടുള്ള സ്നേഹം' ആണ് എന്നു വളരെ ചുരുക്കമായി വർണ്ണിക്കാം. പ്രാപഞ്ചികന്മാർ ജീവിതത്തെ സ്നേഹിക്കുന്നു; സന്ന്യാസി മരണത്തെ സ്നേഹിക്കണം. അപ്പോൾ നാം ആത്മഹത്യ ചെയ്യണോ? ഒരിക്കലുമരുത്. ആത്മഘാതികൾ മരണത്തെ സ്നേഹിക്കുന്നവരല്ല; ആത്മഹത്യക്കൊരുങ്ങിയവൻ ഒരിക്കൽ പരാജയം പറ്റിയാൽ വീണ്ടും അതിനു തുനിയാത്തതുകൊണ്ടുതന്നെ അതു സ്പഷ്ടമാണ്. പിന്നെ മരണത്തോടുള്ള സ്നേഹമെന്താണ്? നാം മരിക്കണമെന്നതു നിശ്ചയംതന്നെ; അപ്പോൾ നല്ലൊരു ലക്ഷ്യത്തിനുവേണ്ടി മരിക്കാം. ഉണ്ണുക, കുടിക്കുക തുടങ്ങിയ നമ്മുടെ പ്രവൃത്തികളെല്ലാം ആത്മത്യാഗത്തിലേക്ക് ആകുന്നവയായിത്തീരട്ടെ. ഉണ്ണുന്നതുകൊണ്ടു നിങ്ങൾ നിങ്ങളുടെ ശരീരം പോഷിപ്പിക്കുന്നു. അന്യരുടെ സുസ്ഥിതിക്കുവേണ്ടി ബലികഴിക്കാനല്ല ആ ശരീരം നിങ്ങൾ പോറ്റുന്നതെങ്കിൽ ഉണ്ണുന്നതുകൊണ്ട് മെച്ചമെന്ത്? പുസ്തകവായനകൊണ്ടു നിങ്ങൾ മനസ്സു പോഷിപ്പിക്കുന്നു. ലോകത്തിനു മുഴുവൻവേണ്ടി ബലികഴിക്കാനല്ല അതു പുലർത്തുന്നതെങ്കിൽ മാനസപോഷണംകൊണ്ടും മെച്ചമൊന്നുമില്ല. നിങ്ങളുടെ ദശലക്ഷം സഹോദരന്മാരെ സേവിക്കുന്നതാണ് നല്ലത്; ക്ഷുദ്രമായ ഈ അഹന്ത വീർപ്പിക്കുന്നതല്ല. അങ്ങനെ ക്രമേണ മരിക്കയാണ് നിങ്ങൾ ചെയ്യേണ്ടത്. ആ മട്ടിലുള്ള മരണത്തിലത്രേ സ്വർഗ്ഗം; നന്മകളെല്ലാം അതിൽ സംഭരിച്ചിട്ടുണ്ട്. തദ്വിപരീതമായതിലത്രേ പൈശാചികവും തീയതുമായതെല്ലാം നിലകൊള്ളുന്നത്.

ആദർശാനുഷ്ഠാനത്തിനുവേണ്ട ഉപായങ്ങളെപ്പറ്റിയാണ് ഇനി. ഒന്നാമതായറിയേണ്ടത് അസാദ്ധ്യമായ ആദർശമൊന്നും നമുക്കരുതെന്നാണ്. എത്തും പിടിയുമില്ലാത്ത ആദർശം ജനതയെ ദുർബ്ബലപ്പെടുത്തുകയും അധഃപതിപ്പിക്കയും ചെയ്യും. ബൗദ്ധരും ജൈനരും ഉണ്ടാക്കിയ പരിഷ്കാരങ്ങൾക്കുശേഷമാണ് ഇതു സംഭവിച്ചത്. മറുവശത്ത്, ആവശ്യത്തിലധികം പ്രായോഗികതയും തെറ്റാണ്. അല്പം ഭാവനകൂടിയില്ലെങ്കിൽ, നിങ്ങളെ നയിക്കാൻ പറ്റിയ ആദർശമൊന്നുമില്ലെങ്കിൽ, വെറുമൊരു മൃഗമാണ് നിങ്ങൾ.

* രണ്ടാം പ്രാവശ്യം സ്വാമിജി പാശ്ചാത്യദേശത്തേക്കു പുറപ്പെടുന്നതിനു മുമ്പ് (1899 ജൂൺ 19) ബേലൂർമഠത്തിലെ ഇളമുറക്കാരായ സന്ന്യാസിമാർ അദ്ദേഹത്തിന് ഒരു ആമന്ത്രണപത്രിക നല്കുകയുണ്ടായി. സ്വാമിജി നല്കിയ മറുപടിയുടെ ചുരുക്കം താഴെ ചേർക്കുന്നു;

അതുകൊണ്ടു നമ്മുടെ ആദർശം താഴ്ത്താനും പാടില്ല, പ്രായോഗികത മറക്കാനും പാടില്ല. ഈ രണ്ടു തെറ്റും നാം ഒഴിവാക്കണം. നമ്മുടെ നാട്ടിലുള്ള പഴയ ആശയം ഗുഹയിലിരുന്ന് മരണാവധി ധ്യാനത്തിൽ മുഴുകുകയെന്നതാണ്. മുക്തിവിഷയത്തിൽ മറ്റുള്ളവരെ പിൻതള്ളിക്കൊണ്ടുള്ള പോക്കു തെറ്റാണ്. സമസൃഷ്ടങ്ങളുടെ മോക്ഷത്തിനു ശ്രമിക്കാത്തവനു മോക്ഷം സിദ്ധിക്കില്ലെന്ന് എത്രയും നേരത്തെ, അഥവാ അല്പം താമസിച്ചായാലും മനസ്സിലാക്കുകതന്നെ വേണം. വമ്പിച്ച ആദർശനിഷ്ഠയും അതോടൊപ്പം പ്രായോഗികതയും സ്വജീവിതത്തിൽ സമ്മേളിപ്പിക്കാൻ ശ്രമിക്കണം. ഈ ക്ഷണത്തിൽ അഗാധമായ ധ്യാനത്തിൽ മുഴുകാനും ഉത്തരക്ഷണത്തിൽ (മഠത്തിൻെറ വകയായ പാടങ്ങൾ ചൂണ്ടിക്കാണിച്ചുകൊണ്ട്) പാടങ്ങളിൽ കൃഷിയിറക്കാനും തയ്യാറാകണം. ഇതേ സമയം ശാസ്ത്രത്തിൻെറ കീറാമുട്ടികൾ വിശദമാക്കാനും, വെളിയിൽച്ചെന്നു പാടങ്ങളിലെ വിളവുകൾ ചന്തയിൽ വിറ്റഴിക്കാനും തയ്യാറാകണം. ഏതു നിസ്സാരസേവനം ചെയ്യാനും നിങ്ങൾ തയ്യാറായിരിക്കണം. ഇവിടെ മാത്രമല്ല, എവിടെയും.

ഈ സ്ഥാപനത്തിൻെറ ഉന്നം ആണുങ്ങളെ വാർത്തെടുക്കലാണ്, ഇതാണ് ഓർക്കേണ്ട അടുത്ത സംഗതി. ഋഷിമാർ പഠിപ്പിച്ചതു പഠിച്ചാൽ മാത്രം പോരാ. ആ ഋഷിമാരെല്ലാം പോയിരിക്കയാണ്; അവരോടൊപ്പം അവരുടെ അഭിപ്രായങ്ങളും. നിങ്ങൾ സ്വയം ഋഷിമാരാകണം. ഉണ്ടായിട്ടുള്ള ആണുങ്ങളിൽവെച്ചു ഉത്തമന്മാരെപ്പോലെ നമ്മുടെ അവതാരപുരുഷന്മാരെപ്പോലെതന്നെ, ആണുങ്ങളാണ് നിങ്ങളും. വെറും പുസ്തകപാണ്ഡിത്യംകൊണ്ടെന്തു ഗുണം ചെയ്യും? ധ്യാനംകൊണ്ടുപോലും എന്തു ചെയ്യും? മന്ത്രതന്ത്രങ്ങൾക്കു ചെയ്യാവുന്നതെന്ത്? നിങ്ങൾ സ്വന്തം കാലിൽ നില്ക്കണം. നിങ്ങൾക്കു വേണ്ടത് ഈ പുതിയ ഉപായമാണ് - ആണുങ്ങളെ വാർത്തെടുക്കുന്ന ഉപായം. ആരാണോ കരുത്തുപോലെതന്നെ കരുത്തൻ; ഒപ്പം, സ്ത്രീഹൃദയമുള്ളവൻ; അവനത്രേ സത്യത്തിൽ ആണ്. നിങ്ങളുടെ ചുറ്റുമുള്ള ദശലക്ഷങ്ങൾക്കുവേണ്ടി നിങ്ങളുടെ കരളലിയണം; അതേ സമയം നിങ്ങൾ കരുത്തരും വഴങ്ങാത്തവരുമാകണം; അനുസരണയും നിങ്ങൾക്കു വേണം. ഇതൊരു വിരോധാഭാസമായി തോന്നാം. തമ്മിൽ ഇണങ്ങാത്തവയെന്നു തോന്നാവുന്ന ഈ ഗുണങ്ങളൊക്കെ നിങ്ങൾക്കു വേണം. ഒരു നദിയിൽ ചാടി ചീങ്കണ്ണിയെ പിടിക്കാൻ മേൽക്കിടയിലുള്ള ഒരുവൻ ആജ്ഞാപിച്ചാൽ ആദ്യം അതു ചെയ്യണം; പിന്നെയാവാം അയാളുമായി യുക്തിവിചാരം ചെയ്യുക. ആജ്ഞ തെറ്റായാൽപ്പോലും, ഒന്നാമത് അതനുസരിക്കുക; പിന്നെ എതിർക്കുക. മതവിഭാഗക്കാരുടെ പിഴ, വിശേഷിച്ചും ബംഗാളിൽ, ഇതാണ്: ഒരുവന്നു ഭിന്നാഭിപ്രായമുണ്ടായാൽ ഉടനടി അയാൾ ഒരു മതവിഭാഗം ഉണ്ടാക്കുകയായി; അയാൾക്ക് അടങ്ങിയിരിക്കാൻ ക്ഷമയില്ല. നിങ്ങളുടെ സംഘത്തെക്കുറിച്ച് അഗാധമായ ബഹുമാനം നിങ്ങൾക്കു വേണം. അനുസരണക്കേടിന് ഇവിടെ ഇടമില്ല. അനുസരണ

ക്കേടു നിർദ്ദയം ഞെരിച്ചുകളയണം. അനുസരണയില്ലാത്ത അംഗങ്ങൾ ഇവിടെയരുത്; അവരെ വെളിയിലാക്കുക. കൈനിലയ്ക്കുള്ളിൽ ചതിയന്മാരാരും ഇരുന്നുകൂടാ. കാറ്റു പോലെ താന്തോന്നികളും, ഈ ചെടിയെയും പട്ടിയെയുംപോലെ ചൊല്പടിക്കു നില്ക്കുന്നവരുമായിത്തീരണം നിങ്ങൾ.

## 4 ഗീതാവിചാരം*

ഗീതയെന്ന ഗ്രന്ഥം മഹാഭാരതത്തിൻെറ ഒരു ഭാഗമാണ്. ഗീതയെ ശരിക്കു മനസ്സിലാക്കണമെങ്കിൽ, മറ്റു ചില കാര്യങ്ങൾകൂടി അവശ്യം അറിയേണ്ടതുണ്ട്. ഒന്നാമത്, ഇതു മഹാഭാരതത്തിൻെറ ഒരു ഭാഗംതന്നെയോ, അതായത് ഇതിൻെറ കർത്തൃത്വം വേദവ്യാസനിലാണെന്നതു ശരിയോ, അതോ ഇത് ആ മഹേതിഹാസത്തിൽ പ്രക്ഷിപ്തമോ? രണ്ടാമത് കൃഷ്ണനൻ എന്ന പേരിൽ ഒരു ചരിത്രപുരുഷൻ ഉണ്ടായിരുന്നോ? മൂന്നാമത് ഗീതയിൽ പറയുംപ്രകാരം, കുരുക്ഷേത്രമഹായുദ്ധം യഥാർത്ഥത്തിൽ നടന്നതാണോ? നാലാമത് അർജ്ജുനൻ തുടങ്ങിയ കഥാനായകന്മാർ വാസ്തവത്തിൽ ചരിത്രപുരുഷന്മാരാണോ?

ആദ്യമായി ഇങ്ങനെ ഒരന്വേഷണത്തിനു നിദാനമായ വസ്തുതകളെന്തൊക്കെയെന്നു നോക്കാം. വേദവ്യാസൻ എന്ന പേരിൽ പലരും ഉണ്ടായിരുന്നുവെന്നു നമുക്കറിയാം. അവരിൽ ഗീതയുടെ കർത്താവാര് - ബാദരായണവ്യാസനോ ദ്വൈപായനവ്യാസനോ? 'വ്യാസൻ' എന്നത് ഒരു സ്ഥാനപ്പേർമാത്രമാണ്. 'വിക്രമാദിത്യൻ' എന്നതുപോലെ വ്യാസൻ എന്നതും ഒരു സാമാന്യസംജ്ഞയാണ്. പുതിയൊരു പുരാണമെഴുതിയ ആരെയും വ്യാസൻ എന്നു വിളിച്ചുവന്നു. മറ്റൊരു സംഗതി, ഗീതയെന്ന ഈ ഗ്രന്ഥം, ശങ്കരാചാര്യർ തൻെറ മഹത്തായ ഭാഷ്യംകൊണ്ട് അതിനെ വിശ്രുതമാക്കുംമുമ്പ്, സാമാന്യജനത്തിനിടയിൽ അധികം അറിയപ്പെട്ടിരുന്നില്ല. എന്നാൽ അതിനും വളരെമുമ്പു ഗീതയ്ക്കു ബോധായനൻെറ ഒരു ഭാഷ്യം പ്രചരിച്ചിരുന്നു എന്ന് പലരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇക്കാര്യം തെളിയിക്കാമെങ്കിൽ, ഗീതയുടെ പ്രാചീനത്വവും വ്യാസൻെറ കർത്തൃത്വവും സ്ഥാപിക്കാൻ അതു വളരെയേറെ സഹായിക്കും. ബോധായനൻെറ വേദാന്തസൂത്രഭാഷ്യം - ഇതിനെ അവലംബിച്ചാണ് രാമാനുജൻ തൻെറ

---

1897 -ാമാണ്ട് സ്വാമിജി കല്ക്കത്തയിൽ താത്ക്കാലികമായി താമസിക്കുമ്പോൾ രാമകൃഷ്ണമിഷൻെറ അന്നത്തെ ആസ്ഥാനമായ ആലംബസാർ മഠത്തിലായിരുന്നു മിക്കവാറും. കുറേ നേരത്തെ തയ്യാറെടുത്തുവന്ന ഏതാനും യുവാക്കന്മാർ ഈ അവസരത്തിൽ അദ്ദേഹത്തെ ചുഴന്നുകൂടി ബ്രഹ്മചര്യസന്ന്യാസവ്രതങ്ങൾ സ്വീകരിച്ചു. ഗീതയിലും വേദാന്തത്തിലും ക്ലാസ്സുകളെടുത്തും ധ്യാനമുറകൾ പരിശീലിപ്പിച്ചും സ്വാമിജി അവരെ ഭാവിപ്രവർത്തനങ്ങൾക്ക് ഒരുക്കിക്കൊണ്ടുവന്നു. ഈ ക്ലാസ്സുകളിലൊന്നിൽ അദ്ദേഹം ഗീതയെക്കുറിച്ച് ബംഗാളിയിൽ വാഗ്മിതയോടെ സംസാരിച്ചു. പ്രസ്തുതപ്രഭാഷണത്തിൻെറ സംഗ്രഹം മഠത്തിലെ ഡയറിയിൽ കുറിച്ചുവെച്ചതിൻെറ വിവർത്തനമാണ് ഇത്.

ശ്രീഭാഷ്യം രചിച്ചിട്ടുള്ളത്; ശങ്കരാചാര്യർ ഇതിനെ പരാമർശിക്കുകമാത്രമല്ല, തൻെറ ഭാഷ്യത്തിൽ അവിടവിടെ ഭാഗികമായി ഉദ്ധരിക്കുകകൂടി ചെയ്തിട്ടുണ്ട്; ഇതിനെപ്പറ്റി സ്വാമി ദയാനന്ദൻ വിസ്തൃതമായി ചർച്ച ചെയ്തിട്ടുണ്ട്; ഇങ്ങനെയെല്ലാമുള്ള ആ ഭാഷ്യത്തിൻെറ ഒറ്റ പ്രതിപോലും കാണുവാൻ ഭാരതമൊട്ടുക്കു സഞ്ചരിച്ചിട്ടും എനിക്കു സാധിച്ചില്ല. ചിതൽ തിന്ന ഒരു കയ്യെഴുത്തുപ്രതി കൈവന്നതിൽനിന്നാണ് രാമാനുജൻതന്നെയും തൻെറ ഭാഷ്യം രചിച്ചതെന്നു പറയപ്പെടുന്നു. വേദാന്തസൂത്രങ്ങൾക്കു ബോധായനൻ രചിച്ച ഈ ഭാഷ്യത്തിൻെറ കാര്യംതന്നെ ഇത്രമാത്രം അനിശ്ചിതത്വാന്ധകാരത്തിലാണ്ടിരിക്കെ, ഗീതയ്ക്ക് ഒരു ബോധായന ഭാഷ്യമുണ്ടായിട്ടുണ്ടെന്ന വാദം കേവലം നിഷ്പ്രയോജനമാണ്. ശങ്കരാചര്യരാണ് ഗീതയുടെ രചയിതാവെന്നും അവിടുന്നാണ് മഹാഭാരതത്തിൻെറ ഇടയ്ക്ക് അതിനെ ചേർത്തുവെച്ചതെന്നും ചിലർ അനുമാനിക്കുന്നുണ്ട്.

ഇനി രണ്ടാമത്തേതായ കൃഷ്ണൻെറ വ്യക്തിത്വത്തെപ്പറ്റി വലിയ സന്ദേഹം നിലവിലുണ്ട്. ഛാന്ദോഗ്യോപനിഷത്തിൽ ഒരിടത്തു ദേവകീപുത്രനായ കൃഷ്ണൻ ഘോരനെന്നൊരു യോഗിയിൽനിന്ന് ആത്മികോപദേശം സ്വീകരിച്ചതായി പറഞ്ഞുകാണുന്നു. മഹാഭാരതത്തിൽ കൃഷ്ണൻ ദ്വാരകയിലെ രാജാവാണ്. വിഷ്ണുപുരാണത്തിൽ കൃഷ്ണൻ ഗോപസ്ത്രീകളുമൊത്തു ക്രീഡിക്കുന്നതായി വർണ്ണിച്ചുകാണുന്നു. പിന്നെ, ഭാഗവതത്തിലും അവിടുത്തെ രാസലീലയുടെ സവിസ്തര വർണ്ണനയുണ്ട്. നമ്മുടെ രാജ്യത്തു പുരാതനകാലങ്ങളിൽ മദനോത്സവം എന്നൊരുത്സവം നടന്നിരുന്നു. ഇതുതന്നെയാണ് പില്ക്കാലത്തു "ദോലോത്സവ'മായി മാറ്റി കൃഷ്ണൻെറമേൽ വെച്ചുകെട്ടിയത്. രാസലീല തുടങ്ങിയ കാര്യങ്ങൾ, ഇതുപോലെ അവിടുത്തെമേൽ കെട്ടിവെച്ചതല്ലെന്നു തീർത്തുപറയാൻ ആർക്കുണ്ട് ധൈര്യം? പണ്ടുകാലങ്ങളിൽ ചരിത്രഗവേഷണങ്ങളിലൂടെ സത്യം കണ്ടുപിടിക്കുകയെന്ന ശീലം നമ്മുടെ നാട്ടുകാരിൽ ദുർല്ലഭമായിരുന്നു. അതുകൊണ്ട് വസ്തുതകൾകൊണ്ടും തെളിവുകൊണ്ടും സമർത്ഥിക്കാതെ ഇഷ്ടാനുസരണം ആരും എന്തും പറഞ്ഞിരുന്നു. മാത്രമല്ല, ആ പ്രാചീനകാലങ്ങളിൽ മനുഷ്യർ പേരും പെരുമയും പ്രായേണ ആഗ്രഹിച്ചിരുന്നില്ല. അതിനാൽ, ഒരുവൻ ഒരു ഗ്രന്ഥമെഴുതിയിട്ട് അതു തൻെറ ഗുരുവിൻെറയോ മറ്റോ പേരിൽ പ്രചരിപ്പിക്കുക എന്നതു പലപ്പോഴും നടന്നിരുന്നു. അങ്ങനെയുള്ള ദൃഷ്ടാന്തങ്ങളിൽ, ചരിത്രഗവേഷകന്നും സത്യം കണ്ടെത്തുക വലിയൊരു സാഹസമാകും. പുരാതനകാലത്തെ ആളുകൾക്കു ഭൂമിശാസ്ത്രജ്ഞാനം ഒട്ടുമില്ലായിരുന്നു. അതിനാൽ ഭാവനയുടെ വിചിത്രസൃഷ്ടികളായി ഇക്ഷുസമുദ്രം, ക്ഷീരസമുദ്രം, ദധിസമുദ്രം മുതലായവ നാം കാണുന്നു. ഒരുവൻ പതിനായിരം വർഷം ജീവിച്ചിരുന്നതായും അപരൻ ലക്ഷം വർഷം ജീവിച്ചിരുന്നതായും മറ്റും പുരാണങ്ങളിൽ കാണുന്നു. എന്നാൽ, 'ശതായുർവൈ പുരുഷഃ' - മനുഷ്യ

ന്നു നൂറു കൊല്ലമാണായുസ്സ് - എന്നാണ് വേദങ്ങളിൽ പറയുന്നത്. ഇവിടെ നാം ഏതു സ്വീകരിക്കും? അതുപോലെ കൃഷ്ണനെസ്സംബന്ധിച്ചു ശരിയായ ഒരു നിഗമനത്തിലെത്തുക മിക്കവാറും അസാദ്ധ്യം.

ഒരു മഹാത്മാവിൻെറ യഥാർത്ഥസ്വഭാവത്തിനു ചുറ്റും സാങ്കല്പികവും അസ്വാഭാവികവുമായ എല്ലാത്തരം ഗുണവിശേഷങ്ങളും കെട്ടിപ്പടുക്കുക യെന്നതു മനുഷ്യസ്വഭാവമാണ്. കൃഷ്ണനെസ്സംബന്ധിച്ചും ഇപ്രകാരം സംഭവിച്ചിരിക്കണം. എന്നാൽ അവിടുന്ന് ഒരു രാജാവായിരുന്നു എന്നുള്ള തു തികച്ചും സംഭാവ്യമാണ്. തികച്ചും സംഭാവ്യമെന്നു ഞാൻ പറയുന്നത്, പുരാതനകാലങ്ങളിൽ നമ്മുടെ രാജ്യത്തു പ്രധാനമായും രാജാക്കന്മാരാണ് ബ്രഹ്മജ്ഞാനപ്രചാരണത്തിൽ പ്രയത്നിച്ചിരുന്നത് എന്നുള്ളതുകൊണ്ടാണ്. ഈ സന്ദർഭത്തിൽ വിശേഷിച്ചും ശ്രദ്ധാർഹമായ മറ്റൊരു വസ്തുത, ഗീതാകാരൻ ആരായാലും, മഹാഭാരതത്തിലാകമാനം കാണുന്ന അതേ ഉപദേശതത്ത്വങ്ങളാണ് ഗീതയിലും കാണുന്നതെന്നുള്ളതത്രേ. മഹാഭാരത ത്തിൻെറ കാലത്ത് ഏതോ ഒരു മഹാത്മാവ് ആവിർഭവിച്ച് അന്നത്തെ ജനസമുദായത്തിനു ബ്രഹ്മജ്ഞാനത്തെ ഈ നൂതനരൂപത്തിൽ ഉപദേശി ച്ചു എന്നുള്ളിടത്തോളം ഇതിൽനിന്നു നമുക്കൂഹിക്കാം. മറ്റൊരു വസ്തുത കൂടി നമ്മുടെ ശ്രദ്ധയ്ക്കു വിഷയമാകുന്നു - അതായത്, പണ്ടുകാലങ്ങളിൽ മതസമ്പ്രദായങ്ങൾ ഒന്നിനൊന്ന് ഉദയംചെയ്തപ്പോൾ, ഓരോന്നിനോടു മൊപ്പം ഓരോ പുതിയ മതഗ്രന്ഥവും ഉണ്ടായി പ്രചരിച്ചു. കാലാന്തരത്തിൽ, മതസമ്പ്രദായവും അതിൻെറ ഗ്രന്ഥവും ഒപ്പം നശിക്കുകയോ അല്ലെങ്കിൽ സമ്പ്രദായം നശിച്ചിട്ടു ഗ്രന്ഥം മാത്രം ശേഷിക്കുകയോ ചെയ്തു. ഈ മട്ടിൽ ഗീത ഇത്തരമൊരു മതശാഖക്കാരുടെ മതഗ്രന്ഥമായിരിക്കാൻ തിക ച്ചും സംഭാവ്യതയുണ്ട്. ആ ശാഖക്കാർ അവരുടെ ഉന്നതവും ഉത്കൃഷ്ടവു മായ ആശയങ്ങൾ ഈ വിശുദ്ധഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചതാവാം.

കുരുക്ഷേത്രയുദ്ധത്തെസ്സംബന്ധിച്ചതാണ് മൂന്നാം പ്രശ്നം. ഇതിന് ഉപോദ്ബലകമായി വിശേഷാൽ തെളിവൊന്നുമില്ല. എന്നാൽ കൗരവ ന്മാരും പാഞ്ചാലന്മാരും തമ്മിൽ ഒരു യുദ്ധം നടന്നു എന്നതിനു സംശയ മില്ല. ഇനി മറ്റൊരു സംഗതി: മഹാസൈന്യങ്ങൾ യുദ്ധത്തിനു തയ്യാറായി അണിനിരന്ന് അവസാനാജ്ഞയ്ക്കു കാത്തുനില്ക്കുന്ന ഒരു രണാങ്കണ ത്തിൽവെച്ചു ജ്ഞാന - ഭക്തി - യോഗാദിവിഷയങ്ങളെക്കുറിച്ച് ഇത്രയധികം ചർച്ചചെയ്യാൻ എങ്ങനെ സാധിച്ചു? യുദ്ധഭൂമിയിലെ ശബ്ദകോലാഹലത്തി ലും പ്രക്ഷുബ്ധാന്തരീക്ഷത്തിലും കൃഷ്ണനും അർജ്ജുനനും തമ്മിൽ നടന്ന ഈ സംഭാഷണത്തിലെ ഓരോ വാക്കും കുറിച്ചെടുക്കാൻ വല്ല ചുരുക്കെഴുത്തുകാരനും അവിടെ സന്നിഹിതനായിരുന്നോ? ചിലരുടെ അഭിപ്രായത്തിൽ ഈ കുരുക്ഷേത്രയുദ്ധം ഒരധ്യവസായം മാത്രമാണ്. അതിൽ അന്തർഹിതമായ ആദ്ധ്യാത്മികസാരം, സദ്വാസനകളും ദുർവ്വാ സനകളും തമ്മിൽ മനുഷ്യൻെറ ഉള്ളിൽ അനവരതം നടന്നുവരുന്ന യുദ്ധ മത്രേ. ഈ അർത്ഥവും യുക്തിവിരുദ്ധമല്ല.

അർജ്ജുനൻെറയും മറ്റും ചരിത്രപരമായ വാസ്തവികതയെസ്സംബന്ധിച്ചുള്ള നാലാംപ്രശ്നത്തിനു വേണ്ടുവോളം ന്യായമുണ്ട്. അതിതാണ് - 'ശതപഥബ്രാഹ്മണം' ഒരതിപ്രാചീനകൃതിയാണ്. അതിലൊരു ഭാഗത്ത് അശ്വമേധയാഗം നടത്തിയ എല്ലാവരുടെയും പേരുകൾ പറയുന്നുണ്ട്. അവിടെങ്ങും അർജജുനാദികളുടെ പേരുകൾ പറയുന്നില്ല; അവരെപ്പറ്റി ഒരു സൂചനയുമില്ല. അതേ സമയം പരീക്ഷിത്തിൻെറ പുത്രനും അർജ്ജുനൻെറ പൗത്രനുമായ ജനമേജയനെപ്പറ്റി പ്രസ്താവിക്കുന്നുമുണ്ട്. എങ്കിലും, മഹാഭാരതത്തിലും മറ്റു ചില ഗ്രന്ഥങ്ങളിലും യുധിഷ്ഠിരനും അർജ്ജുനനും മറ്റും ചേർന്ന് അശ്വമേധയാഗം നടത്തിയതായി പ്രസ്താവിച്ചിരിക്കുന്നു.

ഈ സന്ദർഭത്തിൽ ഒരു കാര്യം വിശേഷിച്ച് ഓർമ്മിക്കേണ്ടതുണ്ട് - അതായത് ഈ ചരിത്രപരമായ ഗവേഷണങ്ങളും നമ്മുടെ യഥാർത്ഥലക്ഷ്യമായ ധർമ്മലാഭത്തിനുള്ള ജ്ഞാനവും തമ്മിൽ ബന്ധമില്ല. ഇവയ്ക്കൊന്നിനും ചരിത്രപരമായ ഒരു വാസ്തവികതയുമില്ലെന്നു തെളിഞ്ഞാലും അതു നമുക്കൊരു നഷ്ടവും വരുത്തുന്നില്ല. എങ്കിൽ ഇത്ര വളരെ ചരിത്രഗവേഷണംകൊണ്ടുള്ള പ്രയോജനമെന്തെന്നു നിങ്ങൾക്കു ചോദിക്കാം. അതിനുമുണ്ട് ഒരു പ്രയോജനം. നമുക്കു സത്യമറിയണം. അജ്ഞതകൊണ്ട് നാം അന്ധവിശ്വാസങ്ങളുടെ പിടിയിൽ കഴിഞ്ഞാൽ പോരാ. ഈ നാട്ടിൽ ജനങ്ങൾ ഇതുപോലുള്ള ഗവേഷണങ്ങൾക്കു പ്രാധാന്യം കൊടുക്കുന്നില്ല. അനേകർക്കു നന്മ ചെയ്യാനിടയുള്ള ഒരു നല്ല കാര്യം പ്രചരിപ്പിക്കാനായി ഒരു അസത്യം പറയുന്നതിൽ ദോഷമില്ല എന്ന് പല മതസമ്പ്രദായക്കാരും വിശ്വസിക്കുന്നു - അതായത് ആ നല്ല കാര്യം പ്രചരിപ്പിക്കാൻ അതു സഹായിക്കുമെങ്കിൽ ദോഷമില്ല; മറ്റുവിധത്തിൽ പറഞ്ഞാൽ, ലക്ഷ്യം മാർഗ്ഗത്തെ നീതീകരിക്കുന്നു. അതുകൊണ്ടത്രേ, നമ്മുടെ പല തന്ത്രഗ്രന്ഥങ്ങളും, 'മഹാദേവൻ പാർവ്വതിയോടു പറഞ്ഞു' എന്നിങ്ങനെ ആരംഭിക്കുന്നതായി കാണുന്നത്. എന്നാൽ നമ്മുടെ കർത്തവ്യം സത്യമെന്തെന്നു നമ്മെത്തന്നെ ബോധ്യപ്പെടുത്തുകയും സത്യത്തിൽ മാത്രം വിശ്വസിക്കുകയുമായിരിക്കണം. അന്ധവിശ്വാസത്തിൻെറ അഥവാ പഴയ പാരമ്പര്യങ്ങളുടെ സത്യാവസ്ഥയെപ്പറ്റി അന്വേഷിക്കാതെ അവയിലുള്ള വിശ്വാസത്തിൻെറ പ്രഭാവം മനുഷ്യരെ എന്നും കൈകാൽ കെട്ടിയിടത്തക്കവണ്ണം അത്ര പ്രബലമാണ്. തത്ഫലമായി, യേശുക്രിസ്തുവും മുഹമ്മദുനബിയും മറ്റു പല മഹാന്മാരും ഇത്തരം അനേകം അന്ധവിശ്വാസങ്ങളിൽ കഴിഞ്ഞുകൂടി. എന്നാൽ നാം സദാ സത്യത്തിൽമാത്രം ലക്ഷ്യം ഉറപ്പിച്ച് എല്ലാ അന്ധവിശ്വാസങ്ങളെയും തികച്ചും പരിവർജ്ജിക്കണം.

ഇനി ഗീതയിലെന്താണുള്ളതെന്നു നോക്കാം. കാട്ടിൽ നടക്കുമ്പോൾ പെട്ടെന്നു മനോജ്ഞമായ ഒരു പനിനീർപുഷ്പം അതിൻെറ ഇലയും മുള്ളും ചില്ലയുമായി കെട്ടിപ്പിണഞ്ഞുകിടക്കുന്നതായി കണ്ടെത്തുംപോലെ, ഉപനിഷത്തുകൾ പഠിക്കുമ്പോൾ അതുകളിലെ അനേകം അസംഗത

വിഷയങ്ങളാകുന്ന നൂലാമാലകളിൽക്കൂടി അലഞ്ഞുതിരിയുന്നതിനിടക്കു പൊടുന്നനവേ ഒരുന്നതതത്ത്വം അവതരിപ്പിക്കുന്നതു കാണാം. ഗീതയിൽ ആ തത്ത്വങ്ങൾ യഥാസ്ഥാനങ്ങളിൽ ഭംഗിയായി ക്രമപ്പെടുത്തിവെച്ചിരിക്കുന്നു - അതിവിശിഷ്ടകുസുമങ്ങളെക്കൊണ്ടുമാത്രം നിർമ്മിതമായ ഒരു മാലയോ പൂച്ചെണ്ടോ പോലെയാണ് ഗീത. ഉപനിഷത്തുകൾ ശ്രദ്ധയെപ്പറ്റി പലേടത്തും സവിസ്തരം പ്രതിപാദിക്കുന്നുണ്ടെങ്കിലും ഭക്തിയെ പ്രസ്താവിക്കുന്നില്ലെന്നുതന്നെ പറയാം. നേരേമറിച്ച്, ഗീതയിൽ ഭക്തിവിഷയം വീണ്ടും വീണ്ടും പരാമർശിക്കപ്പെടുന്നുവെന്നുമാത്രമല്ല, അവിടെ ഭക്തിയുടെ നിസർഗ്ഗജഭാവം അതിൻെറ പരമോച്ചാവസ്ഥയെ പ്രാപിച്ചിട്ടുമുണ്ട്.

ഇനി ഗീതയിൽ ചർച്ച ചെയ്ത ചില പ്രധാന സംഗതികൾ നോക്കാം. മുമ്പുള്ള മതഗ്രന്ഥങ്ങളിൽനിന്ന് ഗീതയെ വേർതിരിച്ചുനിർത്തുന്ന അപൂർവ്വതയെന്താണ്? ഗീതയുടെ ആവിർഭാവത്തിനുമുമ്പ് ജ്ഞാനം ഭക്തി യോഗം തുടങ്ങിയ ഓരോ മാർഗ്ഗത്തിനും പ്രബലമായ കൂറുള്ള അനുയായികൾ ഉണ്ടായിരുന്നെങ്കിലും, അവർ തമ്മിൽ കലഹിച്ചുകൊണ്ടിരുന്നു. ഓരോ കൂട്ടരും അവരവരുടെ മാർഗ്ഗത്തിനു മേന്മ അവകാശപ്പെട്ടു. നാനാ മാർഗ്ഗങ്ങളെ തമ്മിലിണക്കുവാൻ ആരും ശ്രമിച്ചിരുന്നില്ല. ഇദംപ്രഥമമായി ഇവയെ സമന്വയിക്കാനുദ്യമിച്ചത് ഗീതാകാരനാണ്. അവിടുന്ന് അന്നു നിലവിലിരുന്ന എല്ലാ സമ്പ്രദായങ്ങളിലെയും ഉത്തമാംശങ്ങളെ സ്വീകരിച്ച് അവയെ ഗീതയിൽ കോർത്തിണക്കി. അവിടുത്തേക്കുപോലും കാണിക്കാൻ സാധിക്കാത്ത, തമ്മിൽ പൊരുതിയിരുന്ന ഈ സമ്പ്രദായങ്ങളുടെ, സമ്പൂർണ്ണ സമന്വയമാണ് ഈ പത്തൊമ്പതാം നൂറ്റാണ്ടിൽ ശ്രീരാമകൃഷ്ണപരമഹംസൻ സാധിച്ചത്.

അടുത്തത് നിഷ്കാമകർമ്മം, അഥവാ ഫലേച്ഛയോ ആസക്തിയോ കൂടാതുള്ള കർമ്മാനുഷ്ഠാനം. ഇതിലെ ആശയത്തെപ്പറ്റി ജനങ്ങളുടെ ഇടയിൽ ഇക്കാലത്ത് പല ധാരണകളാണുള്ളത്. നിഷ്കാമനായിരിക്കുക എന്നുവെച്ചാൽ, ഉദ്ദേശ്യരഹിതനാവുക എന്നാണെന്നു ചിലർ പറയുന്നു. അതാണ് അതിൻെറ ശരിയായ അർത്ഥമെങ്കിൽ, ക്രൂരങ്ങളായ മൃഗങ്ങളും ഭിത്തികളും മറ്റുമായേനെ നിഷ്കാമകർമ്മാനുഷ്ഠാനത്തിൻെറ ഉത്തമ നിർദശനങ്ങൾ. മറ്റു പലരും ജനകനെ ദൃഷ്ടാന്തീകരിച്ച് ജനകനെപ്പോലെ തങ്ങളും നിഷ്കാമകർമ്മാനുഷ്ഠാനത്തിൻെറ ആദർശങ്ങളായി അംഗീകരിക്കപ്പെടുവാൻ കാംക്ഷിക്കുന്നു. ജനകൻ ഈ ഖ്യാതിനേടിയത് സന്താനങ്ങളെ ഉല്പാദിപ്പിച്ചിട്ടല്ല: പക്ഷേ, ഇക്കൂട്ടരെല്ലാം തങ്ങൾ ഒരു പറ്റം കുട്ടികളുടെ പിതാവാണെന്നുള്ള ഒറ്റ യോഗ്യതവെച്ചാണ് ജനകന്മാരാകാൻ ആഗ്രഹിക്കുന്നത്. ശരിയായ നിഷ്കാമകർമ്മി മൃഗത്തെപ്പോലെ ഹൃദയശൂന്യനോ ഭിത്തിയിലെപ്പോലെ നിർജ്ജീവമോ ആകാവതല്ല. അയാൾ താമസപ്രകൃതിയല്ല, ശുദ്ധസാത്ത്വികപ്രകൃതിയാണ്, സ്നേഹപ്രകർഷത്താൽ സമസ്തലോകത്തെയും ആശ്ലേഷിക്കത്തക്കവണ്ണം അയാളുടെ ഹൃദയം സ്നേഹാനുക

മ്പാനിർഭരമാകുന്നു. അയാളുടെ സർവ്വവും ഉൾക്കൊള്ളുന്ന സ്നേഹാനുകമ്പകൾ പ്രായേണ ബഹുജനങ്ങൾക്കു മനസ്സിലാക്കുവാൻ കഴിയില്ല. വിഭിന്ന മാർഗ്ഗങ്ങളുടെ സമന്വയം, നിഷ്കാമകർമ്മം - ഇവയാണ് ഗീതയുടെ രണ്ടു വിശേഷലക്ഷണങ്ങൾ.

ഇനി, രണ്ടാമദ്ധ്യായത്തിൽനിന്നും കുറച്ചു വായിക്കാം:

സഞ്ജയ ഉവാച

തം തഥാ കൃപയാവിഷ്ടമശ്രുപൂർണ്ണാകുലേക്ഷണം
വിഷീദന്തമിദം വാക്യമുവാച മധുസൂദനഃ.

ശ്രീഭഗവാനുവാച

കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്യമകീർത്തികരമർജ്ജുന.

ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത്ത്വയുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ.

സഞ്ജയൻ പറഞ്ഞു: അപ്രകാരം കൃപകൊണ്ടമർന്നവനും വിഷാദിക്കുന്നവനും കണ്ണീരുകൊണ്ടു കണ്ണുകൾ മങ്ങിയവനുമായ അവനോടു മധുസൂദനൻ ഈ വാക്കുകൾ പറഞ്ഞു.

ശ്രീഭഗവാൻ പറഞ്ഞു: ഹേ അർജ്ജുന, ഈ വിഷമത്തിൽ ആര്യന്നു നിരക്കാത്തതും അപകീർത്തികരവും സ്വർഗ്ഗപ്രാപ്തിക്കു വിപരീതവുമായ ഈ ഇടിച്ചിൽ നിനക്കെങ്ങുനിന്നു വന്നു? ഹേ പൃഥയുടെ പുത്ര! അശക്തനാകരുത്. അതു നിനക്കു തീരെ യോജിച്ചതല്ല. ഹേ പരന്തപ! ഈ നീചമായ ഹൃദയദുർബ്ബലത ദൂരെയെറിഞ്ഞ് എണീക്കൂ!

'തം തഥാ കൃപയാവിഷ്ടം' എന്നു തുടങ്ങുന്ന ശ്ലോകത്തിൽ എത്രമേൽ കാവ്യമയവും മനോഹരവുമായി അർജ്ജുനൻെറ യഥാർത്ഥാവസ്ഥ ചിത്രണം ചെയ്തിരിക്കുന്നു! പിന്നീട് ശ്രീകൃഷ്ണൻ അർജ്ജുനനെ ഉപദേശിക്കുന്നു: 'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ.' ഇത്യാദി വാക്കുകളിലൂടെ അവിടുന്ന് എന്തുകൊണ്ട് അർജ്ജുനനെ യുദ്ധം ചെയ്യാൻ പ്രേരിപ്പിക്കുന്നു? കാരണം, അർജ്ജുനൻെറ യുദ്ധവൈമുഖ്യം അദ്ദേഹത്തിൻെറ പ്രകൃതിയിൽ ശുദ്ധസത്ത്വഗുണം വർദ്ധിച്ചതിൻെറ ഫലമല്ല, തമോഗുണമാണ് അതുളവാക്കിയത്. സാത്ത്വികനായ ഒരുവൻെറ പ്രകൃതം, അയാൾ ഏതവസ്ഥയിലും - സൗഭാഗ്യത്തിലും ദുർഭാഗ്യത്തിലും - ഒന്നുപോലെ പ്രശാന്തനായിരിക്കുന്നുവെന്നതാണ്. അർജ്ജുനനാകട്ടെ, ഭയാക്രാന്തനായി, കൃപാവിഷ്ടനായി. അദ്ദേഹത്തിനു യുദ്ധത്തിൽ അഭിരുചിയും ആഭിമുഖ്യവുമുണ്ടായിരുന്നു എന്നതിന്, മറ്റൊന്നുമല്ല അദ്ദേഹം യുദ്ധക്കളത്തിലേക്കു വന്നതെന്ന വസ്തുതതന്നെ തെളിവാണ്. നമ്മുടെ ജീവിതത്തിലും

പലപ്പോഴും ഇതുമാതിരി സംഭവിക്കാറുണ്ട്. പലരും തങ്ങൾ പ്രകൃത്യാ സാത്ത്വികരാണെന്നു വിചാരിക്കുന്നു; പക്ഷേ അവർ യഥാർത്ഥത്തിൽ വെറും താമസരാണ്. ശരീരശുദ്ധിയില്ലാതെ ജീവിക്കുന്ന പലരും തങ്ങൾ പരമഹംസന്മാരാണെന്നു കരുതുന്നു. എന്തുകൊണ്ടെന്നോ? പരമഹംസന്മാർ ജഡവസ്തുവിനെപ്പോലെയോ ഉന്മത്തനെപ്പോലെയോ പിശാചിനെപ്പോലെയോ ജീവിക്കുന്നു എന്ന് ശാസ്ത്രങ്ങളിൽ പ്രസ്താവിച്ചിട്ടുള്ളതിനാൽ. പരമഹംസന്മാരെ ശിശുക്കളോടു സാദൃശ്യപ്പെടുത്താറുണ്ട്; എന്നാൽ ഇവിടെ സാദൃശ്യം ഏകപക്ഷീയമാണ് എന്നു മനസ്സിലാക്കേണ്ടതുണ്ട്. പരമഹംസനും ശിശുവും വ്യത്യാസമില്ലാത്ത ഒരുതരക്കാരല്ല. അവർ രണ്ടു പരകോടികൾ - അങ്ങേ അറ്റവും ഇങ്ങേ അറ്റവും - ആകയാൽ ഒരുപോലെ തോന്നിക്കുന്നു എന്നുമാത്രം. ഒരാൾ ജ്ഞാനത്തെ അതിക്രമിച്ച അവസ്ഥയിലെത്തിയിരിക്കുന്നു; മറ്റേയാൾക്ക് ജ്ഞാനത്തിൻെറ ഉദയമേ ഉണ്ടായിട്ടില്ല. പ്രകാശത്തിൻെറ അതിസത്വരവും അതിമന്ദവുമായ രണ്ടുതരം സ്പന്ദങ്ങളും നമ്മുടെ സ്ഥൂലനേത്രങ്ങൾക്കു ഗോചരമല്ല. എന്നാൽ ഒരവസ്ഥ അത്യുഗ്രമായ ചൂടും മറ്റേത് ചൂടിൻെറ ഏതാണ്ടു പൂർണ്ണാഭാവവുമാണ്. വിരുദ്ധഗുണങ്ങളായ സത്ത്വത്തിൻെറയും തമസ്സിൻെറയും കാര്യവും ഇതുപോലെയാണ്. ചില അംശങ്ങളിൽ അവ ഒരുപോലെ തോന്നിക്കും. എന്നാൽ അവയ്ക്കു തമ്മിൽ ലോകാന്തരമുണ്ട്. തമോഗുണം സത്ത്വഗുണത്തിൻെറ വേഷമണിഞ്ഞുനില്ക്കാൻ വളരെ കൊതിക്കുന്നു. ഇവിടെ അർജ്ജുനനിൽ, ആ വീരയോദ്ധാവിൽ, അതു പ്രവേശിച്ചത് ദയയുടെ വേഷമണിഞ്ഞാണ്.

അർജ്ജുനനെ ഗ്രസിച്ചു കീഴ്പ്പെടുത്തിയ ഈ വ്യാമോഹത്തെ നീക്കിക്കളയാൻ ഭഗവാൻ എന്താണരുളിച്ചെയ്തത്? ഒരുവനെ പാപിയെന്നു വിളിച്ച് അവഹേളിക്കരുതെന്നും, മറിച്ച് തന്നിൽ നിഗൂഢമായുള്ള മഹാശക്തിയിലേക്ക് അയാളുടെ ശ്രദ്ധയെ ആകർഷിക്കുകയാണു വേണ്ടതെന്നും ഞാൻ എപ്പോഴും പ്രസംഗിക്കാറുള്ള അതേ രീതിയിൽ, ഭഗവാൻ അർജ്ജുനനോടു പറഞ്ഞു: നൈതത്ത്വയ്യുപപദ്യതേ - ഇതി നിനക്കു ചേർന്നതല്ല; എല്ലാ തിന്മയ്ക്കും അതീതമായ അവിനാശിയായ ആത്മാവാണ് നീ. സ്വസ്വരൂപം വിസ്മരിച്ച്, ശാരീരികപാപങ്ങളാലും മനോവ്യഥകളാലും പീഡിതനായവൻ എന്നിങ്ങനെ സ്വയം ചിന്തിച്ചു നീ നിന്നെ അപ്രകാരമാക്കിയിരിക്കുന്നു. ഇതു നിനക്കു ചേർന്നതല്ല! അതിനാൽ ഭഗവാൻ പറയുന്നു: 'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ' - പൃഥാപുത്ര, നീ ആണത്തം കെട്ടവനാകരുത്. ഈ ലോകത്തിൽ പാപവുമില്ല, ദുഃഖവുമില്ല, വ്യഥയുമില്ല. പാപമെന്നു പറയാവുന്ന വല്ലതുമൊന്നുണ്ടെങ്കിൽ, അതിതാണ് - ഭയം. നിന്നിലുള്ള ബലത്തെ ഉജ്ജീവിപ്പിക്കുന്ന ഏതൊരു കർമ്മവും പുണ്യമായി കരുതിക്കൊൾക; നിൻെറ ശരീരത്തെയും മനസ്സിനെയും ദുർബ്ബലമാക്കുന്നതെന്തും പാപമായും. ഈ ദൗർബ്ബല്യത്തെ, ഈ ഭീരുത്വത്തെ, കുടഞ്ഞുകളയുക, ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ, നീയൊരു

വീരനാണ്; ഇതു നിനക്കു ചേർന്നതല്ല.

എൻെറ കുട്ടികളേ, നിങ്ങൾക്ക് ഈ സന്ദേശം - 'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ, നൈതത് ത്വയുപപദ്യതേ' എന്ന സന്ദേശം - ലോകത്തിൽ വിളംബരപ്പെടുത്താൻ കഴിഞ്ഞാൽ, അപ്പോൾ, എല്ലാ വ്യഥയും വിഷാദവും പാപവും ദുഃഖവും ഈ ഭൂമുഖത്തുനിന്ന് മൂന്നു നാൾക്കകം കാണാതാകും. പിന്നീട് ദൗർബ്ബല്യത്തെസ്സംബന്ധിച്ച ഈ ആശയങ്ങൾ ഒരിടത്തും ഉണ്ടാവില്ല. ഇന്ന് അതെല്ലായിടത്തുമുണ്ട് - ഭയസ്പന്ദങ്ങളുടെ പ്രവാഹം. ഈ പ്രവാഹത്തിൻെറ ഗതി തിരിച്ചുവിടുക, എതിർസ്പന്ദനങ്ങൾ സൃഷ്ടിക്കുക - അപ്പോൾ കാണാം അദ്ഭുതകരമായ പരിവർത്തനം. നിങ്ങൾ സർവ്വശക്തരാണ് - പീരങ്കിയുടെ മുഖത്തേക്കുതന്നെയും ചെല്ലുക, ഭയമരുത്. അതിനീചനായ പാപിയെപ്പോലും വെറുക്കരുത്; അവൻെറ പുറംതൊലിയിലേക്കു നോക്കരുത്. അന്തരംഗത്തിലേക്കു നോക്കുക. അവിടെ പരമാത്മാവ് ഇരുന്നരുളുന്നു. കാഹളധ്വനിയിൽ ലോകത്തെ മുഴുവൻ ഇപ്രകാരം വിളിച്ചറിയിക്കുക - 'നിന്നിൽ പാപമില്ല; നിന്നിൽ ദുഃഖമില്ല; നീ സർവ്വശക്തികളുടെയും സംഭരണകേന്ദ്രമാണ്. ഉത്തിഷ്ഠത, ജാഗ്രത, അകത്തുള്ള ബലം പ്രകാശിപ്പിക്കുക.'

ഒരുവൻ ഈ ഒരു ശ്ലോകം വായിച്ചാൽ മതി - ക്ലബ്യം മാസ്മ ഗമഃ പാർത്ഥ, നൈതത് ത്വയുപപദ്യതേ! ക്ഷുദ്രം ഹൃദയ ദൗർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരംതപ - അയാൾക്കു ഗീത മുഴുവൻ വായിക്കുന്നതിൻെറ ഫലവും സിദ്ധിക്കുന്നു; എന്തെന്നാൽ ഈ ഒറ്റ ശ്ലോകത്തിൽ ഗീതയുടെ സന്ദേശം മുഴുവൻ അടങ്ങിയിരിക്കുന്നു.

# കൂടിക്കാഴ്ചകൾ

## 1 ഭാരതസന്ദേശം

(സൺഡേ ടൈംസ്, ലണ്ടൻ, 1896)

. ഭാരതത്തിൻെറ 'പവിഴത്തീര'ങ്ങളിലേക്കു തങ്ങൾ മിഷണറിമാരെ അയയ്ക്കുന്നുണ്ടെന്ന സംഗതി ഇംഗ്ലീഷുകാർക്കു സുപരിചിതമാണ്. 'സകല ലോകത്തിലും ചെന്നു സുവിശേഷം പ്രചരിപ്പിക്കുവിൻ' എന്ന ആജ്ഞ എത്ര കണിശമായും അവർ അനുസരിക്കുന്നു? ബ്രിട്ടീഷ്മത വിഭാഗങ്ങളിൽ ഒരു കൂട്ടരും ക്രിസ്തുവിൻെറ ഉപദേശം പ്രചരിപ്പിക്കാനുള്ള ആഹ്വാനമനുസരിക്കുന്നതിൽ പിന്നോക്കമല്ല. ഭാരതം ഇംഗ്ലണ്ടിലേക്കും മിഷണറിമാരെ അയയ്ക്കുന്നുണ്ടെന്ന സംഗതി ആളുകൾക്കത്രതന്നെ പരിചിതമായിരിക്കില്ല. എസ്.ഡബ്ല്യു., സെൻറ് ജോർജ്ജ് റോഡിൽ, വിവേകാനന്ദസ്വാമികളുടെ താല്ക്കാലികവസതിയായ 63 -ാം നമ്പർ ഗൃഹത്തിൽ, യാദൃച്ഛികമായിട്ട് - ആ പ്രയോഗം അനുവദനീയമെങ്കിൽ - ഞാൻ അദ്ദേഹത്തിൻെറ മുമ്പിൽ ചെന്നുപെട്ടു; അദ്ദേഹത്തിന് തൻെറ ഇംഗ്ലണ്ട് സന്ദർശനത്തെയും പ്രവർത്തനത്തെയും കുറിച്ചു ചർച്ച ചെയ്യാൻ വിസമ്മതമൊന്നുമില്ലാതിരുന്നതുകൊണ്ട്, ഞാനദ്ദേഹത്തെ അവിടെ തേടിപ്പിടിച്ചു. എൻെറ അപേക്ഷ അനുവദിച്ചതിൽ ആശ്ചര്യം പ്രകടിപ്പിച്ചുകൊണ്ട് ഞങ്ങളുടെ സംഭാഷണമാരംഭിച്ചു.

'അഭിമുഖദർശകരുമായി ഞാൻ അമേരിക്കയിൽ നല്ലപോലെ പരിചയപ്പെട്ടിരിക്കുന്നു. അതെൻെറ രാജ്യത്തെ പതിവല്ലെന്നുവെച്ച്, ഞാനാഗ്രഹിക്കുന്നതു പ്രചരിപ്പിക്കാൻ, ഞാൻ സന്ദർശിക്കുന്ന ഏതു രാജ്യത്തും നിലവിലുള്ള മാർഗ്ഗം ഉപയോഗിച്ചുകൂടെന്നില്ലല്ലോ! ഞാൻ, അമേരിക്കയിൽ 1893 -ൽ ചിക്കാഗോവിൽ നടന്ന മതമഹാസമ്മേളനത്തിൽ ഹിന്ദുമതത്തിൻെറ പ്രതിനിധിയായിരുന്നു. മൈസൂർമഹാരാജാവും വേറെ ചില സുഹൃത്തുക്കളുമാണ് എന്നെ അങ്ങോട്ടയച്ചത്. അമേരിക്കയിൽ എനിക്കല്പം വിജയമുണ്ടായെന്ന് അവകാശപ്പെടാമെന്നു തോന്നുന്നു. ചിക്കാഗോ കൂടാതെ, അമേരിക്കയിലെ മറ്റു പല വലിയ പട്ടണങ്ങളിലേക്കും എനിക്കു ക്ഷണം കിട്ടി. എൻെറ സന്ദർശനപരിപാടി വളരെ നീണ്ടതായിരുന്നു; കഴിഞ്ഞ വേനല്ക്കാലത്ത് ഒരിക്കൽ ഇംഗ്ലണ്ട് സന്ദർശിച്ചതും, ഇക്കൊല്ലത്തെ നിങ്ങൾ കാണുന്ന ഈ പുനരാഗമനവുമൊഴിച്ചാൽ, ഏതാണ്ടു മൂന്നുകൊല്ലം ഞാൻ അമേരിക്കയിൽ കഴിച്ചു. അമേരിക്കൻ നാഗരികത, എൻെറ അഭിപ്രായത്തിൽ അതിമഹത്താണ്. അമേരിക്കൻ മനസ്സ്

നൂതനാശയങ്ങളുൾക്കൊള്ളാൻ വിശേഷിച്ചും യോജിച്ചതായിട്ടു ഞാൻ കാണുന്നു, പുതിയതാണെന്നുവെച്ച് ഒന്നും ഉപേക്ഷിക്കുന്നില്ല. അത് അതിന്റെ യോഗ്യതകൾകൊണ്ടു പരീക്ഷിക്കപ്പെടുന്നു; അവകൊണ്ടുമാത്രം വാഴുകയോ വീഴുകയോ ചെയ്യുന്നു.'

*'നേരേമറിച്ച് ഇംഗ്ലണ്ടിൽ - എന്നു വല്ല ധ്വനിയും അങ്ങുദ്ദേശിക്കു ന്നുണ്ടോ?'*

'ഉവ്വ്, ഇംഗ്ലണ്ടിൽ നാഗരികത കുറേക്കൂടി പ്രായം ചെന്നതാണ്; നൂറ്റാണ്ടു കളങ്ങനെ കറങ്ങിയതോടെ, അതു പലേ മുട്ടുകളും മുഴകളും ഉറപ്പിച്ചിട്ടുണ്ട്. നിങ്ങൾക്കു പല ഇഷ്ടാനിഷ്ടങ്ങളുമുണ്ട്; അവയെ തകർത്തു വേണം അകത്തു കടപ്പാൻ; നിങ്ങളുമായി ആശയവിനിമയം ചെയ്യുന്നയാൾ ഇതു പരിഗണിക്കേണ്ടിയിരിക്കുന്നു.'

*'ആളുകളങ്ങനെ പറയുന്നു. അമേരിക്കയിൽ അങ്ങു വല്ല പള്ളിയോ പുതുമതമോ ഒന്നും സ്ഥാപിച്ചില്ലെന്നു ഞാൻ മനസ്സിലാക്കുന്നു.'*

'അതു ശരിയാണ്. സംഘടനകൾ വർദ്ധിപ്പിക്കുന്നതു ഞങ്ങളുടെ തത്ത്വ ങ്ങൾക്കു വിപരീതമാണ്; കാരണം, ഈശ്വരനെ മുൻനിർത്തി ഞാൻ പറയുന്നു, അവ വേണ്ടത്രയുണ്ട്. പിന്നെ, സംഘടനകളുണ്ടാകുമ്പോൾ, അവയെ നോക്കിനടത്താൻ ആളുകൾ വേണം. സന്ന്യാസം സ്വീകരിച്ചവർക്ക് - അതായതു മാനധനങ്ങളെല്ലാം ഉപേക്ഷിച്ചവർക്ക്, അദ്ധ്യാത്മജ്ഞാന സമ്പാദനം ലക്ഷ്യമായുള്ളവർക്ക് - ഈ പണി ഏറ്റെടുക്കുക സാധ്യമല്ല; പോരെങ്കിൽ അതു മറ്റുള്ളവരുടെ കയ്യിലാണുതാനും.'

*'അങ്ങയുടെ ഉപദേശം മതങ്ങളുടെ ഒരു താരതമ്യപഠനമാണോ?'*

'എല്ലാ മതസമ്പ്രദായങ്ങളുടെയും കാതൽ - അവയിൽനിന്നു കഴമ്പില്ലാത്തതെല്ലാം പൊളിച്ചുമാറ്റി, യഥാർത്ഥത്തിൽ അടിസ്ഥാനമായ തിനു പ്രാമുഖ്യം കൊടുത്തുകൊണ്ടുള്ളത് - എന്ന് പറഞ്ഞാലായിരിക്കും കുറേക്കൂടി വ്യക്തമായ ഒരാശയം ലഭിക്കുക. ഞാൻ ഒരുത്തമസന്ന്യാസി യായ രാമകൃഷ്ണപരമഹംസരുടെ ശിഷ്യരിൽ ഒരുവനാണ്. അവിടുത്തെ പ്രഭാവത്തിനും ആശയങ്ങൾക്കും ഞാൻ വശഗനായി. ഈ മഹാനായ സന്ന്യാസി ഇതരമതങ്ങളോടു നിഷേധപരമോ വിമർശനപരമോ ആയ ഭാവം സ്വീകരിച്ചിരുന്നില്ല; അവിടുന്ന് അവയുടെ സഹായവശം - അവയെങ്ങനെ ജീവിതത്തിൽ കൊണ്ടുവരുമെന്നും അനുഷ്ഠിക്കാമെന്നും - കാണിച്ചുതന്നു. ലോകം സ്നേഹംകൊണ്ടു ചലിക്കുന്നുവെന്ന സത്യത്തിൽ പ്രതിഷ്ഠിതമായ അവിടുത്തെ ഉപദേശത്തിനു കടകവിരുദ്ധമാണ് കലഹിക്കുന്നത്, വിരുദ്ധ ഭാവം സ്വീകരിക്കുന്നത്. ഹിന്ദുമതം ഒരിക്കലും പരമതമർദ്ദനം ചെയ്യുന്നി ല്ലെന്നു നിങ്ങൾക്കറിയാം. സർവ്വമതവിഭാഗക്കാർക്കും സമാധാനത്തിലും മൈത്രിയിലും വർത്തിക്കാവുന്ന നാടാണത്. മുഹമ്മദീയരാണ് അവരുടെ കൂടെ കൊലയും കശാപ്പും കൊണ്ടുവന്നത്: അവരുടെ വരവുവരെ ശാന്തി

പുലർന്നിരുന്നു. അങ്ങനെ, ഈശ്വരനിൽ വിശ്വസിക്കാത്തവരും, അത്തരം വിശ്വാസം ഒരു ഭ്രാന്തിയാണെന്നു കരുതുന്നവരുമായ ജൈനരെ വളരാൻ സമ്മതിച്ചിരുന്നു, അവരിന്നും അവിടെയുണ്ട്. യഥാർത്ഥശക്തിയുടെ ഉദാഹരണം ഭാരതം നല്കുന്നു, അതായത് തിതിക്ഷ. എടുത്തുചാട്ടം, മുന്നേറ്റം, അടിപിടി, ഈ വകയൊക്കെ ദുർബ്ബലതയാണ്.'

*'ഇതു ടോൾസ്റ്റോയിയുടെ സിദ്ധാന്തംപോലെതന്നെ തോന്നുന്നുവല്ലോ; അതു വ്യക്തികൾക്കു കൊള്ളാമായിരിക്കാം; അതിലും വ്യക്തിപരമായി എനിക്കു സംശയമുണ്ട്. എന്നാലതു ജനങ്ങൾക്കെങ്ങനെ യോജിക്കും?'*

'ഭംഗിയായിട്ട് അവർക്കും. പരാധീനമാവുകയെന്നത് ഭാരതത്തിൻെറ കർമ്മം, അതിൻെറ വിധി, ആയിരുന്നു; തൻെറ ഊഴത്തിനു തൻെറ ജേതാവിനെ ജയിക്കയെന്നതും. തൻെറ മുഹമ്മദീയജേതാക്കളോടു ഭാരതം അതു പണ്ടേ ചെയ്തുകഴിഞ്ഞിരിക്കുന്നു: അഭ്യസ്തവിദ്യരായ മുഹമ്മദീയർ സൂഫികളാണ്, അവരെ ഹിന്ദുക്കളിൽനിന്നു വേർതിരിച്ചറിയുക നന്നെ പ്രയാസം. ഹൈന്ദവചിന്ത അവരുടെ നാഗരികതയിൽ ആസകലം വ്യാപിച്ചിരിക്കുന്നു; അവർ അദ്ധ്യേതാക്കളുടെ നില സ്വീകരിച്ചു. മഹാനായ മുഗൾചക്രവർത്തി അക്ബർ മിക്കവാറും ഒരു ഹിന്ദുവായിരുന്നു. ഇനി, അതിൻെറ ഊഴത്തിന് ഇംഗ്ലണ്ടും കീഴടക്കപ്പെടും. ഇന്ന് ഇംഗ്ലണ്ടിനു വാളുണ്ട്; പക്ഷേ അതു ചിന്താലോകത്തിൽ കാശിനു കൊള്ളില്ല. ഭാരതീയ ചിന്തയെപ്പറ്റി ഷോപ്പനർ പറഞ്ഞതെന്തെന്നു നിങ്ങൾക്കറിയാം. തമോയുഗങ്ങൾക്കുശേഷം ഗ്രീക്ക് - ലത്തീൻ സംസ്കാരങ്ങളുടെ പുനരുദ്ധാരണം പോലെ സുപ്രധാനമായ ഒന്നായിരിക്കും, യൂറോപ്പിൽ ഭാരതീയചിന്തയുടെ പ്രഭാവം, അതു വേണ്ടപോലെ അറിഞ്ഞുവരുമ്പോൾ, എന്ന് അദ്ദേഹം നേരത്തെ പറഞ്ഞിട്ടുണ്ട്.'

*'അതിൻെറ ലക്ഷണങ്ങളൊന്നും ഇപ്പോൾ കാണുന്നില്ലെന്നു ഞാൻ പറയുന്നതു ക്ഷമിക്കണം.'*

'ഒരുപക്ഷേ ഇല്ലായിരിക്കാം.', സ്വാമി സഗൗരവം പറഞ്ഞു: 'കഴിഞ്ഞ പുനർജീവനത്തിൻെറയും ചിഹ്നങ്ങളൊന്നും ഒട്ടേറെയാളുകൾ കണ്ടിട്ടില്ലെന്ന് ഞാൻ സധൈര്യം പറയുന്നു: അതു വന്നു കഴിഞ്ഞിട്ടും, അതവിടെയുണ്ടെന്ന് അവരറിഞ്ഞില്ല. പക്ഷേ, മഹത്തായ ഒരു പ്രസ്ഥാനം നിലവിലുണ്ട്, കാലജ്ഞന്മാർക്ക് അതു കണ്ടറിയാൻ കഴിയും. അടുത്ത കാലത്ത് പൗരസ്ത്യഗവേഷണം വളരെ മുന്നേറിയിട്ടുണ്ട്. ഇപ്പോഴതു പണ്ഡിതന്മാരുടെ കയ്യിലാണ്; അവർ സാധിച്ച പണിയിൽ അതു ശുഷ്കവും കനത്തതുമായിത്തോന്നുന്നു. എന്നാൽ ക്രമേണ വിജ്ഞാനത്തിൻെറ വെളിച്ചം വീശും.'

*'അപ്പോൾ ഭാരതം ഭാവിയിലെ വലിയ ജേതാവാകുമെന്നോ? എന്നിരുന്നാലും, തൻെറ ആശയങ്ങൾ വിതരണം ചെയ്യാൻ ഭാരതം അനേകം പ്രചാരകന്മാരെ പുറത്തേക്കയക്കുന്നില്ല. ലോകം തൻെറ കാല്ക്കലെത്തുംവരെ അതു കാത്തിരിക്കുമെന്നു ഞാനൂഹിക്കട്ടെ?'*

'ഭാരതം ഒരു കാലത്ത് വളരെ മതപ്രചാരണപരായണമായ രാജ്യമായിരുന്നു. ഇംഗ്ലണ്ട് ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്യപ്പെടുന്നതിന് അനേകശതാബ്ദങ്ങൾ മുമ്പ് ബുദ്ധൻ ഏഷ്യാഭൂഖണ്ഡത്തെ സ്വമാർഗ്ഗത്തിൽ ചേർക്കുവാനായി പ്രചാരകന്മാരെ പുറത്തേക്കയച്ചു. ചിന്താലോകം പരിവർത്തനം ചെയ്യപ്പെട്ടുവരുന്നു. നാമിപ്പോഴും അതിൻെറ ആരംഭത്തിലേ ആയുള്ളു. മതത്തിൻെറ വല്ല വിശേഷരൂപത്തെയും സ്വീകരിക്കാൻ കൂട്ടാക്കാത്തവരുടെ എണ്ണം വളരെ ഏറിയേറിവരികയാണ്. അഭ്യസ്തവിദ്യരുടെ ഇടയ്ക്കാണുതാനും ഈ പ്രസ്ഥാനം. അമേരിക്കയിൽ ഈ അടുത്ത കാലത്തു നടന്ന സെൻസസ്സിൽ, വളരെയധികം ആളുകൾ, തങ്ങളേതെങ്കിലും മതവിഭാഗത്തിൽപ്പെട്ടവരാണെന്നു കണക്കാക്കാൻ കൂട്ടാക്കിയില്ല. ഒരേ സത്യത്തിൻെറ ഭിന്നഭാവങ്ങളാണ് മതങ്ങളെല്ലാം; എല്ലാം പുരോഗമിക്കുന്നു, അല്ലെങ്കിൽ മരിച്ചുവീഴുന്നു. ഒരേ സത്യത്തിൻെറ കിരണങ്ങളാണവ - വിഭിന്ന മനസ്സുകൾക്കാവശ്യമായ പ്രകാശനങ്ങൾ.'

*'ഇപ്പോൾ നാമേതിനോടടുക്കുന്നു, ആ കേന്ദ്രസത്യം എന്താണ്?'*

''അകത്തുള്ള ദേവൻ; ഓരോ ജീവിയും, എത്ര നീചമായതും ആ ദേവൻെറ പ്രകാശനമാണ്. ദിവ്യത്വം ആവൃതമായിപ്പോകുന്നു, ദൃഷ്ടിയിൽ നിന്നു മറയ്ക്കപ്പെടുന്നു. ഭാരതത്തിലെ ശിപായിലഹളയിലെ ഒരു സംഭവം എനിക്കോർമ്മവരുന്നു. അനേകവർഷങ്ങളായി മൗനവ്രതം പൂണ്ടിരുന്ന ഒരു സ്വാമിയെ ഒരു മുഹമ്മദൻ കുത്തി മുറിവേല്പിച്ചു. ആളുകൾ ഘാതകനെ ആ ക്രൗര്യത്തിന്നിരയായ ആളുടെ മുമ്പിൽ വലിച്ചിഴച്ചുകൊണ്ടുചെന്നു ഗർജ്ജിച്ചു: 'സ്വാമി ഒരു വാക്ക്, അവൻെറ തല പോയി.' അനേക സംവത്സരങ്ങളിലെ മൗനത്തിനുശേഷം, തൻെറ അന്ത്യശ്വാസത്തോടുകൂടി, ഇങ്ങനെ പറയാനായി അദ്ദേഹമതുഭഞ്ജിച്ചു: 'എൻെറ ഉണ്ണികളേ, നിങ്ങൾക്കു തെറ്റിപ്പോയി. ആ മനുഷ്യൻ ഈശ്വരൻതന്നെയാണ്.' സകലതിൻെറയും പിന്നിൽ ഏകത്വം എന്നതാണ് മഹത്തായ പാഠം. ഈശ്വരൻ, പ്രേമം, ജീവൻ, അള്ളാ, യഹോവാ - എന്തെങ്കിലും വിളിച്ചോളു - ഏറ്റവും താണ പ്രാണിമുതൽ ഏറ്റവും ഉത്കൃഷ്ടനായ മനുഷ്യൻവരെ സർവ്വജീവിതത്തെയും സ്പന്ദിപ്പിച്ചുപോരുന്നത് ആ ഒരേ ഏകത്വമാണ്. മഞ്ഞുറഞ്ഞ ഒരു കടൽ, അങ്ങിങ്ങ് അനേകം കുഴികൾ കുഴിഞ്ഞതായിട്ട് ഒന്ന്, സ്വയം ഭാവനം ചെയ്യുക. ഇവയിലോരോന്നും ഓരോ ജീവൻ, ഓരോ മനുഷ്യൻ, അവൻെറ ബുദ്ധിയുടെ മാത്രയ്ക്കനുസരിച്ചു മോചിതൻ, മഞ്ഞിൽനിന്നു പുറത്തു ചാടാൻ പിടഞ്ഞുകൊണ്ടിരിക്കുന്നു.''

*'പൗരസ്ത്യരുടെയും പാശ്ചാത്യരുടെയും വിജ്ഞാനത്തിനു തമ്മിൽ ഒരു വ്യത്യാസം ഞാൻ കാണുന്നുവെന്നു തോന്നുന്നു. നിങ്ങൾ സന്ന്യാസം കൊണ്ടും ധ്യാനംകൊണ്ടും മറ്റും പൂർണ്ണവ്യക്തികളെ നിർമ്മിക്കാൻ ഉന്നം വെയ്ക്കുന്നു. പാശ്ചാത്യരുടെ ലക്ഷ്യമാകട്ടെ സാമുദായികസ്ഥിതി മെച്ചമാക്കുകയാണെന്നു തോന്നുന്നു. ഞങ്ങളുടെ നാഗരികതയുടെ നിലനില്പ് ജന*

*ങ്ങളുടെ അഭ്യുദയത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു കരുതുന്നതുകൊണ്ട്, ഞങ്ങൾ രാഷ്ട്രീയവും സാമുദായികവുമായ കാര്യങ്ങളിലാണ് പ്രവർത്തിക്കുന്നത്.'*

തികഞ്ഞ അഭിനിവേശത്തോടെ സ്വാമി പറഞ്ഞു: 'എന്നാൽ സകല സമ്പ്രദായങ്ങളുടെയും, സാമുദായികമോ രാഷ്ട്രീയമോ ഏതിന്റെയും, അടിസ്ഥാനം മനുഷ്യരുടെ നന്മയെ ആശ്രയിച്ചാണിരിക്കുന്നത്. പാർലിമെൻറ് ഒരു നിയമം നിർമ്മിക്കുന്നതുകൊണ്ട് ഒരു ജനതയും വലുതോ നല്ലതോ ആകുന്നില്ല; നേരെമറിച്ച് അതിലെ ആളുകൾ വലിയവരും നല്ലവരുമായിട്ടാണ് വലുതും നല്ലതുമാകുന്നത്. സകല ജനതകളിലുംവെച്ച് അത്യാശ്ചര്യകരമായ സംഘടന ചൈനയ്ക്കുണ്ട്; ഞാനവിടം സന്ദർശിച്ചിട്ടുണ്ട്. എന്നിട്ടും, ചൈന ഇന്ന് അസംഘടിതമായ ഒരാൾക്കൂട്ടം പോലെയാണ്. കാരണം, പണ്ടുകാലത്തു കണ്ടുപിടിച്ച ഏർപ്പാടു കൊണ്ടുനടക്കാൻ അവിടുത്തുകാർ പോന്നവരല്ല. മതം കാര്യത്തിന്റെ വേരിലേക്കു ചെല്ലുന്നു. അതു ശരിയെങ്കിൽ എല്ലാം ശരി.'

*'സകലതിനുമുള്ളിൽ ഈശ്വരനുണ്ടെന്നും മറയ്ക്കപ്പെട്ടിരിക്കുന്നുവെന്നുമുള്ളതു പ്രായോഗികജീവിതത്തിൽനിന്ന് അല്പം അസ്പഷ്ടവും അപ്രാപ്യവുമായി തോന്നുന്നു. അതിനെച്ചൊല്ലി എല്ലാ നേരവും നോക്കിയിരിക്കുക ഒരുവനെക്കൊണ്ട് ആവാത്ത കാര്യമാണ്.'*

'ആളുകൾ ഒരേ ലക്ഷ്യത്തിനുവേണ്ടി വേല ചെയ്യുന്നു; അക്കാര്യം മനസ്സിലാകാതെ പോകുന്നു എന്നുമാത്രം. നിയമം, ഗവൺമെണ്ട്, രാഷ്ട്രനീതി എന്നിതൊന്നും ഒരുതരത്തിലും അന്ത്യാവസ്ഥകളല്ലെന്നു സമ്മതിച്ചേ കഴിയൂ. അതിനപ്പുറം ഒരു ലക്ഷ്യമുണ്ട്; അവിടെ നിയമം ആവശ്യമില്ല. ഇടയ്ക്കൊന്നു പറഞ്ഞോട്ടെ, സന്ന്യാസി എന്ന പദത്തിനുതന്നെ നിയമം അതിക്രമിച്ച ദിവ്യൻ എന്നാണർത്ഥം. ദിവ്യശൂന്യവാദി എന്നും പറയാം; എന്നാൽ ആ തെറ്റിദ്ധാരണ, അത്തരമൊരു വാക്കുപയോഗിക്കുന്നവരെ പിന്തുടരുന്നു. എല്ലാ മഹാചാര്യന്മാരും ഒരേ സംഗതിയാണുപദേശിക്കുന്നത്. നിയമമല്ല ആധാരം, സദാചാരവും പവിത്രതയുമാണ് ബലം എന്ന് ക്രിസ്തു കണ്ടു. പൗരസ്ത്യർ ഉയർന്ന ആത്മസംസ്കരണത്തെയും, പാശ്ചാത്യർ സാമുദായികസ്ഥിതിയുടെ സമ്പൂർത്തിയെയും ഉന്നംവെയ്ക്കുന്നുവെന്ന നിങ്ങളുടെ പ്രസ്താവനയെക്കുറിച്ചു പറയുകയാണെങ്കിൽ, ഒരു വ്യാവഹാരിക ജീവനും ഒരു പാരമാർത്ഥികജീവനും ഉണ്ടെന്ന വസ്തുത നിങ്ങൾ തീർച്ചയായും വിസ്മരിക്കുന്നില്ല.'

*'ഞങ്ങൾ വ്യാവഹാരികത്തിനും, നിങ്ങൾ പാരമാർത്ഥികത്തിനും വേണ്ടി പ്രവർത്തിക്കുന്നു എന്നാകണമല്ലോ ഊഹിക്കേണ്ടത്.'*

'മനസ്സ് അതിന്റെ ഏറെയേറെ പൂർണ്ണമായ വികാസത്തിനായിട്ട് നാനാതലങ്ങളിൽക്കൂടി പ്രവർത്തിക്കുന്നു. ആദ്യം, സ്ഥൂലത്തെ പിടികൂടുന്നു;

എന്നിട്ടു ക്രമേണ മാത്രമേ സൂക്ഷ്മങ്ങളെ കൈകാര്യം ചെയ്യുന്നുള്ളു. സാർവ്വലൗകികസാഹോദര്യം എന്ന ആശയത്തിൽ എത്തിച്ചേരുന്നതെങ്ങനെയാണെന്നു നോക്കൂ. ആദ്യമത് ഒരു സമുദായത്തിനകത്തെ സാഹോദര്യമായി സ്വീകരിക്കപ്പെടുന്നു - ദൃഢവും സങ്കുചിതവും അന്യർക്കു പ്രവേശനമില്ലാത്തതും. പടിപടിയായി നാം വിശാലങ്ങളായ സാമാന്യനിയമങ്ങളിലേക്കും, ആശയങ്ങളുടെ സൂക്ഷ്മലോകത്തിലേക്കും പ്രവേശിക്കുന്നു.'

*"അപ്പോൾ, ഇംഗ്ലീഷുകാരായ ഞങ്ങൾക്കു വളരെ പ്രിയമായ ഈ സമുദായങ്ങളൊക്കെ നശിച്ചുപോകുമെന്ന് അങ്ങു വിചാരിക്കുന്നു. ഫ്രഞ്ചുകാരൻ പറഞ്ഞത് അങ്ങ് അറിഞ്ഞിരിക്കുമല്ലോ, 'ഇംഗ്ലണ്ട് ഒരായിരം സമുദായങ്ങളുടെ നാട്, എന്നാൽ ഒരൊറ്റ മസാലയും.'"*

'അവയൊക്കെ അപ്രത്യക്ഷമാകുമെന്ന് എനിക്കു തീർച്ചയുണ്ട്. അവയുടെ നിലനില്പ് അപ്രധാനാംശങ്ങളിന്മേലാണ് ഉറപ്പിച്ചിരിക്കുന്നത്; അവയുടെ കാതലായ ഭാഗം അവശേഷിക്കും; അതു വേറൊരു സൗധമായി പണികഴിക്കപ്പെടും, "പള്ളിയിൽ പിറക്കുന്നതുകൊള്ളാം, എന്നാൽ ചാവുന്നതു കൊള്ളില്ല" എന്ന പഴമൊഴി നിങ്ങൾക്കറിയാമല്ലോ.'

*'ഇംഗ്ലണ്ടിൽ അങ്ങയുടെ പ്രവർത്തനം എങ്ങനെ പുരോഗമിക്കുന്നുവെന്നു പക്ഷേ അങ്ങു പറഞ്ഞേക്കും?'*

'മെല്ലെ, മേല്പറഞ്ഞ കാരണങ്ങൾകൊണ്ട്. മൂലത്തെയും അടിസ്ഥാനത്തെയും കൈകാര്യം ചെയ്യുമ്പോൾ, യഥാർത്ഥമായ പുരോഗതി പതുക്കെയായിരിക്കും. ഈ ആശയങ്ങൾ ഒരു വഴിക്കല്ലെങ്കിൽ വേറൊരു വഴിക്കു നിശ്ചയമായും പ്രചരിപ്പിക്കുമെന്നു ഞാൻ വേറെ പറയേണ്ടതില്ലല്ലോ; അവയുടെ വിതരണത്തിനു പറ്റിയ സമയം ഇപ്പോൾ വന്നുചേർന്നിരിക്കുന്നുവെന്നാണ് ഞങ്ങളിൽ പലർക്കും തോന്നുന്നത്.'

തുടർന്ന്, എങ്ങനെയാണ് പ്രവർത്തനം നടത്തിക്കൊണ്ടുപോകുന്നതെന്നതിനെക്കുറിച്ചുള്ള ഒരു വിശദീകരണം ഞാൻ കേട്ടു. പഴയ പലേ മതോപദേശങ്ങളുംപോലെ, ഈ പുതിയതും പണവും വിലയും വാങ്ങാതെയാണ് നല്കപ്പെടുന്നത്; അതിനെ ആശ്ലേഷിക്കുന്നവരുടെ സ്വേച്ഛാപ്രവർത്തനങ്ങളെമാത്രം ആശ്രയിച്ചാണതു നടക്കുന്നത്. പൗരസ്ത്യവേഷത്തിൽ സ്വാമി ഒരു മനോഹരവ്യക്തിയാണ്. തപസ്സിനെക്കുറിച്ചുള്ള പൊതുധാരണയിൽനിന്നു തുലോം ഭിന്നമായ ലളിതഹൃദ്യമായ അദ്ദേഹത്തിൻെറ പെരുമാറ്റവും, അസാധാരണമായ ഇംഗ്ലീഷ് ഭാഷാസ്വാധീനതയും മഹത്തായ സംഭാഷണചാതുരിയും ആ ശ്രദ്ധേയമായ വ്യക്തിത്വത്തിനു കുറച്ചൊന്നുമല്ല മാറ്റുകൂട്ടുന്നത്................. അദ്ദേഹത്തിൻെറ സന്ന്യാസവ്രതത്തിൻെറ അർത്ഥം, സ്ഥാനധനനാമങ്ങളുടെ ത്യാഗവും അദ്ധ്യാത്മജ്ഞാനത്തിനായുള്ള നിരന്തരശ്രമവുമത്രേ.

## 2 വിദേശവും ദേശീയപ്രശ്നങ്ങളും

ദി ഹിന്ദു, മദ്രാസ്, ഫെബ്രുവരി, 1897

ഞങ്ങളുടെ പ്രതിനിധി വിവേകാനന്ദസ്വാമിജിയെ ചെങ്കല്പേട്ട സ്റ്റേഷനിൽ തീവണ്ടിയിൽ കണ്ടു; അദ്ദേഹമൊന്നിച്ചു മദ്രാസിലേക്കു യാത്ര ചെയ്തു. ആ അഭിമുഖസംഭാഷണത്തിൻെറ റിപ്പോർട്ടാണ് താഴെ കൊടുക്കുന്നത്.

*'സ്വാമിജി, അങ്ങ് അമേരിക്കയ്ക്കു പോകാനിടയാക്കിയതെന്താണ്?'*

'ചുരുക്കത്തിൽ ഉത്തരം പറയാൻ ഒട്ടു പ്രയാസമുള്ള ഗൗരവപ്പെട്ടൊരു ചോദ്യമാണല്ലോ. ഇപ്പോൾ എനിക്കതിനു ഭാഗികമായിട്ടേ മറുപടി പറയാനാവൂ. ഞാൻ ഭാരതം മുഴുവൻ സഞ്ചരിച്ചതുകൊണ്ട്, മറ്റു രാജ്യങ്ങളിൽ പോകണമെന്നെനിക്കു തോന്നി. വിദൂരപൂർവ്വദേശം വഴിക്കാണ് ഞാൻ അമേരിക്കയ്ക്കു പോയത്."

*'അങ്ങു ജപ്പാനിൽ എന്തു കണ്ടു? ജപ്പാൻെറ പുരോഗമനോന്മുഖമായ പടികളെ ഭാരതം പിന്തുടരാൻ എന്നെങ്കിലുമിടയുണ്ടോ?'*

'ഇല്ല, തീരെയില്ല, ഭാരതത്തിലെ മുപ്പതുകോടി ജനങ്ങൾ മുഴുവനും ഒത്തൊരുമിച്ച് ഒരു ജനതയായിത്തീരുന്നതുവരെ. ജപ്പാൻകാരെപ്പോലെ സ്വദേശാഭിമാനികളും കലാകുശലരുമായ ഒരു വർഗ്ഗത്തെ ലോകം ഒരിക്കലും കണ്ടിട്ടില്ല; അവരുടെ ഒരു വിശേഷം ഇതാണ്: യൂറോപ്പിലും മറ്റിടങ്ങളിലും കല മാലിന്യത്തോടൊരുമിച്ചിരിക്കുമ്പോൾ ജപ്പാൻകലയാകട്ടെ, കലയും പൂർണ്ണമായ വെടിപ്പും ഒന്നിച്ചതാണ്. നമ്മുടെ യുവാക്കന്മാരോരോരുത്തർക്കും, ജീവിതത്തിലൊരിക്കലെങ്കിലും ജപ്പാൻ ഒന്നു സന്ദർശിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ എന്നു ഞാനാഗ്രഹിക്കുന്നു. അവിടെ പോകാൻ വളരെ എളുപ്പമാണ്. ഹിന്ദുക്കളുടെ സർവ്വവും മഹനീയമാണെന്നും, ഭാരതം ഒരു പുണ്യഭൂമിയാണെന്നും ജപ്പാൻകാർ വിശ്വസിക്കുന്നു. ജപ്പാനിലെ ബുദ്ധമതം, സിലോണിൽ കാണുന്നതിൽനിന്നു തികച്ചും വ്യത്യസ്തമാണ്. അതു വേദാന്തംതന്നെയാണ്. അതു വിധായകവും ആസ്തികവുമായ ബുദ്ധമതമാണ്; അല്ലാതെ സിലോണിലെ നിഷേധകവും നാസ്തികവുമായ ബുദ്ധമതമല്ല'

*'ജപ്പാൻെറ പെട്ടെന്നുള്ള ഉയർച്ചയുടെ രഹസ്യമെന്താണ്?'*

'ജപ്പാൻകാരുടെ ആത്മവിശ്വാസവും, അവരുടെ സ്വരാജ്യസ്നേഹവും. സ്വന്തം നാടിനുവേണ്ടി സർവ്വസ്വവും ഉപേക്ഷിക്കാൻ സന്നദ്ധരായ ആളുകൾ നിങ്ങൾക്കുണ്ടാകുമ്പോൾ, നട്ടെല്ലിനകത്തും അഭിനിവിഷ്ടത നിറഞ്ഞവർ - അത്തരക്കാർ ഉയർന്നുവരുമ്പോൾ, ഭാരതം എല്ലാ വിധത്തിലും വലുതാകും. ജനങ്ങളാണ് രാഷ്ട്രത്തെ നിർമ്മിക്കുന്നത്. രാജ്യത്തിലെന്തുണ്ട്? ജപ്പാൻകാരുടെ സമുദായമര്യാദകളും, രാഷ്ട്രീയധർമ്മങ്ങളും നിങ്ങൾക്കു സ്വായത്തമാക്കാൻ കഴിഞ്ഞാൽ നിങ്ങളും അവരെപ്പോലെ

വലിയവരാകും. രാജ്യത്തിനുവേണ്ടി സർവ്വവും വെടിയാൻ ജപ്പാൻകാർ തയ്യാറാണ്; അവർ മഹത്തായ ഒരു ജനതയാവുകയും ചെയ്തിരിക്കുന്നു. നിങ്ങൾ അങ്ങനെയല്ല, ആവാനൊക്കുകയുമില്ല; സ്വന്തം കുടുംബത്തിനും സ്വത്തിനും വേണ്ടി മാത്രമേ നിങ്ങൾ എന്തും ഉപേക്ഷിക്കുകയുള്ളു.'

*'ഭാരതം ജപ്പാനെപ്പോലെയാകണമെന്നാണോ അങ്ങയുടെ ആഗ്രഹം?'*

''തീർച്ചയായും അല്ല. ഭാരതം അതിൻെറ സ്വന്തം നിലയിൽ തുടരണം. ഭാരതത്തിനെങ്ങനെ ജപ്പാനെപ്പോലെയാകാൻ കഴിയും? എന്തിന്, വേറെയേതെങ്കിലും ജനതയെപ്പോലെയാകാൻ? ഓരോ ജനതയിലുമുണ്ട് സംഗീതത്തിലെന്നപോലെ ഒരു ആധാരശ്രുതി, ഒരു കേന്ദ്രവിഷയം; മറ്റെല്ലാം അതിനെ ചുറ്റിത്തിരിയുന്നു. ഓരോ ജനതയ്ക്കുമുണ്ട് ഓരോ പ്രകൃതി; ബാക്കിയെല്ലാം അപ്രധാനമാണ്. ഭാരതത്തിൻെറ പ്രകൃതി മതമത്രേ. സമുദായപരിഷ്കരണവും മറ്റു സർവ്വവും രണ്ടാമതേ വരുന്നുള്ളു. അതുകൊണ്ട്, ഭാരതത്തിനു ജപ്പാനെപ്പോലെയാകാൻ നിവൃത്തിയില്ല. 'നെഞ്ചകം പൊട്ടുമ്പോൾ', ചിന്താപ്രവാഹമുണ്ടാകുന്നുവെന്നു പറയപ്പെടുന്നു. ഭാരതത്തിൻെറ നെഞ്ചകം പിളർക്കണം, അപ്പോൾ അദ്ധ്യാത്മപ്രവാഹം നിർഗ്ഗളിക്കും. ഭാരതം ഭാരതമാണ്. നാം ജപ്പാൻകാരെപ്പോലെയല്ല, നാം ഹിന്ദുക്കളാണ്. ഭാരതത്തിൻെറ അന്തരീക്ഷംതന്നെ ശാന്തിദായകമാണ്. ഞാനിവിടെ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരുന്നു; അതിനിടയ്ക്കും എനിക്കു വിശ്രാന്തി കിട്ടുന്നുണ്ട്. ആദ്ധ്യാത്മികപ്രവർത്തനത്തിൽനിന്നു മാത്രമേ ഭാരതത്തിൽ നമുക്കു വിശ്രമം കിട്ടുകയുള്ളു. ഇവിടെ നിങ്ങളുടെ പ്രവൃത്തി ഭൗതികമാണെങ്കിൽ, നിങ്ങൾ മരിക്കുന്നു - പ്രമേഹം പിടിപെട്ട്!''

*'ജപ്പാനെക്കുറിച്ചങ്ങനെ. അമേരിക്കയെപ്പറ്റി അങ്ങയുടെ ആദ്യത്തെ അനുഭവം എന്തായിരുന്നു സ്വാമിജി?'*

''ആദ്യന്തം അതു വളരെ നല്ലതായിരുന്നു. മിഷണറിമാരെയും 'പള്ളിപ്പെണ്ണുങ്ങ'ളേയും ഒഴിച്ചാൽ, അമേരിക്കർ ഏറ്റവും ആതിഥ്യശീലരും ഹൃദയാലുക്കളും ഉദാരമതികളും സത്സ്വഭാവികളുമാണ്.''

*'സ്വാമിജി. അങ്ങു പറയുന്ന ഈ പള്ളിപ്പെണ്ണുങ്ങളാരാണ്?'*

''യുവതികൾ ഒരു കാമുകനെ തട്ടിയെടുക്കാൻ കിണഞ്ഞു നടക്കുമ്പോൾ, സമുദ്രതീരങ്ങളിലെ ഉല്ലാസസങ്കേതങ്ങളിലൊക്കെ പോകും. ഒരുത്തനെ പിടികൂടാൻ പഠിച്ച പണി പതിനെട്ടും പ്രയോഗിക്കും. ശ്രമം വിഫലമാകുമ്പോൾ, അവൾ, അമേരിക്കയിലവർ വിളിക്കുന്ന 'നിത്യകന്യക'യാകുന്നു. പള്ളിയിൽ ചേരുന്നു. അവരിൽ ചിലർ വലിയ പള്ളിപ്രേമികളാകുന്നു. ഈ പള്ളിപ്പെണ്ണുങ്ങൾ ഭയങ്കര മതഭ്രാന്തികളാണ്. അവരവിടത്തെ പുരോഹിതന്മാരുടെ ചൊല്പടിയിലത്രേ. അവരും പുരോഹിതന്മാരും കൂടിച്ചേർന്നു ലോകം നരകമാക്കുന്നു, മതം താറുമാറാക്കുന്നു. ഇവരെ മാറ്റിനിർത്തിയാൽ അമേരിക്കർ വളരെ നല്ലവരാണ്. അവരെന്നെ സ്നേഹിച്ചു.

ഞാനും അവരെ ഒട്ടേറെ സ്നേഹിക്കുന്നു. അവരുടെ കൂട്ടത്തിലൊരുവനാണെന്നപോലെ എനിക്കു തോന്നി.''

*'സർവ്വമതസമ്മേളനത്തിൻെറ ഫലങ്ങളെപ്പറ്റി അങ്ങയുടെ അഭിപ്രായമെന്താണ്?*

'എനിക്കു തോന്നുന്നത്, സർവ്വമതസമ്മേളനംകൊണ്ട് ഉദ്ദേശിച്ചത്, ക്രൈസ്തവേതരമായ ക്ഷുദ്രമതങ്ങളുടെ ഒരു പ്രദർശനമാണ്; പക്ഷേ ക്രൈസ്തവേതരരുടെ ശക്തി മേലെയായിട്ടാണ് വന്നു കലാശിച്ചത്; അങ്ങനെയതു ക്രൈസ്തവരുടെ മതപരമായ ക്ഷുദ്രഭാവപ്രദർശനമായിത്തീർന്നു. അങ്ങനെ, ക്രിസ്ത്യാനികളുടെ നിലയിൽനിന്നു നോക്കുമ്പോൾ സർവ്വമത സമ്മേളനം ഒരു പരാജയമായിരുന്നു; ആ സമ്മേളനത്തിൻെറ ഭാരവാഹികളായിരുന്ന റോമൻകത്തോലിക്കർ, പാരീസിൽ വേറൊരു സമ്മേളനം വിളിച്ചുകൂട്ടണമെന്നു പറയുമ്പോൾ, അതിനെ മുറയ്ക്ക് എതിർക്കുന്നതിൽനിന്ന് ഇതു കാണാം. എന്നാൽ ചിക്കാഗോസമ്മേളനം. ഭാരതത്തിനും ഭാരതീയചിന്തയ്ക്കും മഹത്തായ ഒരു വിജയമായിരുന്നു. ലോകത്തെ ആമഗ്നമാക്കിക്കൊണ്ടിരിക്കുന്ന വേദാന്തതരംഗത്തെ അതു സഹായിച്ചു; അമേരിക്കൻ ജനത - പള്ളിപ്പിച്ചു പിടിച്ച പുരോഹിതന്മാരും പെണ്ണുങ്ങളുമൊഴിച്ച് - സമ്മേളനത്തിൻെറ ഫലത്തെക്കുറിച്ചു വളരെ സന്തുഷ്ടരാണ്.

*'സ്വാമിജി, അങ്ങയുടെ സന്ദേശത്തിൻെറ വിതരണത്തിന് ഇംഗ്ലണ്ടിൽ എന്തുമാത്രം സാദ്ധ്യതകളുണ്ട്?'*

'എല്ലാ സാദ്ധ്യതകളുമുണ്ട്. അധികം വർഷം കഴിയുംമുമ്പ് ഇംഗ്ലീഷ് ജനതയിൽ ഒരു വലിയ ഭൂരിപക്ഷം വേദാന്തികളാകും. ഇക്കാര്യത്തിൽ അമേരിക്കയിലേക്കാൾ കൂടുതൽ സാദ്ധ്യത ഇംഗ്ലണ്ടിലുണ്ട്. അമേരിക്കക്കാർ എല്ലാക്കാര്യത്തിലും വലിയ ഒച്ചയും വിളിയും കൂട്ടുന്നു; ഇംഗ്ലീഷുകാർ അങ്ങനെയല്ല. വേദാന്തം മനസ്സിലാക്കാതെ, ക്രിസ്ത്യാനികൾക്കു പോലും അവരുടെ പുതിയ സുവിശേഷം മനസ്സിലാക്കാൻ സാധിക്കില്ല. സകല മതങ്ങളുടെയും യുക്ത്യാധാരം വേദാന്തമാണ്. വേദാന്തമില്ലെങ്കിൽ, ഓരോ മതവും അന്ധവിശ്വാസമാണ്; അതുണ്ടെങ്കിൽ ഓരോന്നും മതമാകുന്നു.'

*'ഇംഗ്ലീഷുകാരുടെ സ്വഭാവത്തിൽ അങ്ങു കണ്ട സവിശേഷത എന്താണ്?'*

'ഇംഗ്ലീഷുകാരന് എന്തെങ്കിലും വിശ്വാസം വന്നാലുടനെ അവൻ അതു നടപ്പിലാക്കാൻ പുറപ്പെടുന്നു. പ്രായോഗികപ്രവർത്തനത്തിൽ അവനു കഠിനമായ ശക്തിയുണ്ട്. ആംഗലമാന്യയെയോ മാന്യനെയോക്കാൾ ശ്രേഷ്ഠനായ മനുഷ്യജീവി ലോകത്തിലെങ്ങുമില്ല. ജോൺബുൾ (ശരാശരി ഇംഗ്ലീഷുകാരൻ) പെരുമാറ്റത്തിൽ ഒട്ടൊക്കെ തലക്കനം കൂടിയ കൂട്ടത്തിലാണ്. ഒരാശയം അവൻെറ തലച്ചോറിൽ കയറുംവരെ ഉന്തുകയും തള്ളുകയും ചെയ്യണം; ഒരിക്കലതിനകത്തു കടന്നുകൂടിയാൽപ്പിന്നെ

പുറത്തു പോവില്ല. ഇംഗ്ലണ്ടിൽ എനിക്കെതിരായി എന്തെങ്കിലും പറഞ്ഞ ഒരു മിഷണറിയോ വേറെ വല്ലവരുമോ ഉണ്ടായിരുന്നില്ല; എന്നെക്കുറിച്ച് അപവാദം ഉണ്ടാക്കാൻ ശ്രമിച്ചവരാരുമുണ്ടായിരുന്നില്ല. എന്റെ സ്നേഹിതന്മാരിൽ പലരും ചർച്ച് ഓഫ് ഇംഗ്ലണ്ടിൽ ഉൾപ്പെട്ടവരാണെന്നതിൽ എനിക്കു തന്നെ അദ്ഭുതം തോന്നുന്നു. ഈ മിഷണറിമാർ ഇംഗ്ലണ്ടിലെ ഉയർന്ന വർഗ്ഗങ്ങളിൽപ്പെട്ടവരല്ലെന്നു ഞാൻ മനസ്സിലാക്കുന്നു. അവിടെയും ജാതി ഇവിടുത്തെപ്പോലെ കർക്കശമാണ്; ഇംഗ്ലീഷ് പള്ളിയിലെ അംഗങ്ങൾ മാന്യവർഗ്ഗത്തിൽപ്പെട്ടവരാണ്. അവർക്കു നിങ്ങളുമായി അഭിപ്രായഭിന്നത ഉണ്ടായെന്നു വരാം. പക്ഷേ അത് അവർക്കു നിങ്ങളുടെ മിത്രങ്ങളായിരിക്കുവാൻ തടസ്സമല്ല; അതുകൊണ്ട്, ഞാനെന്റെ നാട്ടുകാർക്ക് ഒരു ഉപദേശശകലം നല്കിക്കൊള്ളട്ടെ, അതായത് അവരാരാണെന്ന് ഞാനിപ്പോൾ മനസ്സിലാക്കിവെച്ച സ്ഥിതിക്ക്, ഈ പുലഭ്യം പറയുന്ന പാതിരിമാരെ വകവെയ്ക്കേണ്ടതില്ലെന്ന്. അമേരിക്കക്കാർ പറയുംപോലെ, നാമവരെ വിലയിരുത്തിക്കഴിഞ്ഞു. അവരെ അവഗണിക്കുക എന്നതുമാത്രമാണ് അവരോടു സ്വീകരിക്കാവുന്ന ഏകമനോഭാവം.'

*'അമേരിക്കയിലെയും ഇംഗ്ലണ്ടിലെയും സമുദായപരിഷ്കരണപ്രസ്ഥാനങ്ങളെക്കുറിച്ച് എനിക്കു വല്ല വിവരവും തരാൻ കഴിയുമോ, സ്വാമിജി?'*

'ഉവ്വ്, സാമുദായികവിപ്ലവക്കാരെല്ലാം, അവരുടെ നേതാക്കന്മാരെങ്കിലും, തങ്ങളുടെ സ്ഥിതിസമത്വസിദ്ധാന്തങ്ങൾക്ക്, അല്ലെങ്കിൽ സമീകരണ സിദ്ധാന്തങ്ങൾക്ക്, ആദ്ധ്യാത്മികമായ ഒരടിസ്ഥാനം ഉണ്ടെന്നു കണ്ടുപിടിക്കാൻ ശ്രമിച്ചുവരികയാണ്; ആ ആധ്യത്മികാവലംബം വേദാന്തത്തിലേ ഉള്ളു. എന്റെ പ്രസംഗങ്ങൾ കേൾക്കാൻ വന്നിരുന്ന പല നേതാക്കന്മാരും, പുതിയ സ്ഥിതിഗതികൾക്കാധാരമായി വേദാന്തം തങ്ങൾക്കാവശ്യമാണെന്ന് എന്നോടു പറയുകയുണ്ടായിട്ടുണ്ട്.'

*'ഭാരതത്തിലെ സാമാന്യജനത്തെക്കുറിച്ച് എന്തൊക്കെയാണ് അങ്ങയുടെ അഭിപ്രായം?'*

'ഓ, നാം വളരെ പാവങ്ങൾ; നമ്മുടെ സാമാന്യജനം ലൗകികകാര്യങ്ങളെക്കുറിച്ച് തീരെ അറിവില്ലാത്ത കൂട്ടത്തിലുമാണ്. ഇവിടെ നിർദ്ധനത്വം ഒരു ദോഷമല്ലാത്തതുകൊണ്ട് നമ്മുടെ ജനങ്ങൾ വളരെ നല്ലവരാണ്. നമ്മുടെ ആളുകൾ അക്രമശീലരല്ല. അമേരിക്കയിലും ഇംഗ്ലണ്ടിലും, എന്റെ വേഷവിധാനംകൊണ്ടുമാത്രം, പല തവണ ആളുകൾ എന്നെ കടന്നാക്രമിക്കുമെന്ന നിലവരെ എത്തിയിട്ടുണ്ട്. ഒരുവന്റെ വേഷവിശേഷംകൊണ്ടു ആളുകൾ അവനെ ഉപദ്രവിക്കുകയെന്നുള്ളത് ഭാരതത്തിൽ ഞാനൊരിക്കലും കേട്ടിട്ടില്ല. മറ്റെല്ലാക്കാര്യങ്ങളിലും, നമ്മുടെ സാമാന്യജനം, യൂറോപ്യൻ സാമാന്യജനത്തെക്കാൾ വളരെയേറെ പരിഷ്കൃതരാണ്.'

*'നമ്മുടെ ജനങ്ങളുടെ അഭിവൃദ്ധിക്ക് അങ്ങ് എന്താണ് നിർദ്ദേശിക്കുന്നത്?'*

'നാമവർക്കു ലൗകികവിദ്യാഭ്യാസം നല്കണം. നമ്മുടെ പൂർവ്വികന്മാർ നിശ്ചയിച്ചുവെച്ച മാർഗ്ഗം നാമനുസരിക്കണം, അതായത് എല്ലാ ആദർശങ്ങളെയും മെല്ലെ ജനതാമദ്ധ്യത്തിലെത്തിക്കണം. അവരെ പതുക്കെ ഉയർത്തുക, അവരെ സമത്വത്തിലേക്കുയർത്തിക്കൊണ്ടുവരിക. ലൗകികവിദ്യ കൂടി മതംമുഖേന വിതരണം ചെയ്യുക.'

*'പക്ഷേ സ്വാമിജി, അതെളുപ്പത്തിൽ സാധിക്കാവുന്ന കാര്യമാണെന്ന് അങ്ങു വിചാരിക്കുന്നുണ്ടോ?'*

'തീർച്ചയായും അതു പതുക്കയേ നടപ്പിൽ വരുത്താൻ പറ്റൂ. എന്നാൽ വേണ്ടത്ര സ്വാർത്ഥത്യാഗികളായ യുവാക്കളുണ്ടെങ്കിൽ, അവരെന്നോടൊപ്പം പണിയെടുക്കുമെങ്കിൽ, അതു നാളെ സാധിക്കും. അതൊക്കെ പ്രവൃത്തിയിലുള്ള ഉത്സാഹവും നിസ്സ്വാർത്ഥതയും അനുസരിച്ചാണിരിക്കുന്നത്.'

*'എങ്കിലും സ്വാമിജി, ഇന്നത്തെ അധഃപതിച്ച നില അവരുടെ പൂർവ്വകർമ്മഫലമാണെങ്കിൽ, അവർക്കതിൽനിന്ന് എങ്ങനെ എളുപ്പത്തിൽ പുറത്തുചാടാൻ കഴിയുമെന്നാണ് അങ്ങു വിചാരിക്കുന്നത്? അവരെ എങ്ങനെ സഹായിക്കാനാണ് അങ്ങുദ്ദേശിക്കുന്നത്?'*

സ്വാമിജി ഉടൻതന്നെ മറുപടി പറഞ്ഞു: 'മനുഷ്യസ്വാതന്ത്ര്യത്തിന്റെ ശ്വാശ്വതമായ അവകാശസ്ഥാപനമാണ് കർമ്മം. കർമ്മംകൊണ്ട് നമുക്കു നമ്മെ താഴ്ത്താമെങ്കിൽ, തീർച്ചയായും അതുകൊണ്ടു നമ്മെ ഉയർത്തലും നമ്മുടെ കഴിവിൽ പെട്ടതാണ്. പോരാത്തതിന്, സാമാന്യജനം സ്വന്തം കർമ്മംകൊണ്ടുമാത്രമല്ല താഴ്ത്തപ്പെട്ടത്; അതുകൊണ്ടു നാമവർക്കു പ്രവർത്തിക്കാൻ കുറേക്കൂടി നല്ല ചുറ്റുപാടു നല്കണം. ജാതിസമീകരണമൊന്നും ഞാൻ നിർദ്ദേശിക്കുന്നില്ല. ജാതി വളരെ നല്ല ഒരേർപ്പാടാണ്. ജാതിയാണ് ഞങ്ങൾ അനുസരിക്കാനുദ്ദേശിക്കുന്ന പരിപാടി. ജാതി യഥാർത്ഥത്തിൽ എന്താണെന്ന് പത്തു ലക്ഷത്തിലൊരാൾ അറിയുന്നില്ല. ജാതിയില്ലാത്ത ഒരു രാജ്യവും ലോകത്തിലില്ല. ഭാരതത്തിൽ, നാം ജാതിയിൽനിന്നു ജാതിയില്ലാത്തൊരുനിലയിലെത്തുന്നു. ജാതി ആദ്യന്തം ആ തത്ത്വത്തിൽ അധിഷ്ഠിതമാണ്. ഭാരതത്തിൽ, എല്ലാവരെയും ബ്രാഹ്മണരാക്കാനാണ് പദ്ധതി; ബ്രാഹ്മണനാണ് മാനവജാതിയുടെ ആദർശം. ഭാരതചരിത്രം വായിച്ചുനോക്കിയാൽ കാണാം, താഴ്ന്ന വർഗ്ഗക്കാരെ ഉയർത്താനുള്ള പ്രയത്നം എല്ലാക്കാലത്തും നടന്നിട്ടുണ്ടെന്ന്. ഉയർത്തപ്പെട്ടിട്ടുള്ള വർഗ്ഗങ്ങൾ അനേകമാണ്. സർവ്വരും ബ്രാഹ്മണരാകുന്നതുവരെ കൂടുതലാളുകൾ തുടർന്നുവരും. അതാണ് പദ്ധതി. ആരേയും ആഴ്ത്താതെ അവരെ ഉയർത്തുകമാത്രമേ നാം ചെയ്യേണ്ടൂ. ഇത് ഏറിയ കൂറും ബ്രാഹ്മണർ തന്നെ ചെയ്യേണ്ടതാണ്; കാരണം, സ്വന്തം ശവക്കുഴി തോണ്ടുകയെന്നുള്ളത് ഓരോ അഭിജാതപ്രാമാണ്യത്തിന്റെയും കർത്തവ്യമാണ്; അതെത്രയും വേഗം ചെയ്യുന്നുവോ, അത്രയും ഏവർക്കും നന്ന്. ഒട്ടും അമാന്തിക്കരുത്. യൂറോപ്പിലോ അമേരിക്കയിലോ നിലവിലുള്ളതിൽ ഭേദമാണ് ഭാരതത്തിലെ

ജാതി. അതു സർവ്വാംഗം നല്ലതാണെന്നല്ല ഞാൻ പറയുന്നത്. ജാതിയില്ലാ യിരുന്നെങ്കിൽ നിങ്ങളെവിടെയായേനെ? ജാതിയില്ലായിരുന്നെങ്കിൽ നിങ്ങളുടെ പഠിപ്പും മറ്റു കാര്യങ്ങളുമൊക്കെ എവിടെയായേനെ? ജാതി ഒരു കാലത്തും നിലവിലില്ലായിരുന്നെങ്കിൽ യൂറോപ്യന്മാർക്കു പരീക്ഷിക്കാൻ ഒന്നും ബാക്കി കാണാഞ്ഞേനെ! സർവ്വവും മുഹമ്മദീയർ തകർത്തു തരിപ്പണമാക്കിയേനേ. ഭാരതസമുദായം അനങ്ങാതെ നില്ക്കുന്നതായി നിങ്ങളെവിടെക്കാണുന്നു? അതു സദാ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. ചില കാലങ്ങളിൽ, വൈദേശി കാക്രമണകാലത്തും മറ്റും, പുരോഗമനം മന്ദഗതിയിലായിരുന്നു; മറ്റു സമയ ങ്ങളിൽ ശീഘ്രവും. ഇതാണ് ഞാനെന്റെ നാട്ടുകാരോടു പറയുന്നത്. ഞാനവരെ നിന്ദിക്കുന്നില്ല. ഞാനവരുടെ ഭൂതകാലത്തിലേക്കു കണ്ണോടി ക്കുന്നു. അത്തരം പരിതസ്ഥിതികളിൽ ഒരു ജനതയ്ക്കും കൂടുതൽ ശോഭനമായ കാര്യങ്ങൾ ചെയ്യുക സാദ്ധ്യമല്ലെന്നു ഞാൻ കാണുന്നു. അവർ ചെയ്തത് നന്നായിട്ടുണ്ടെന്ന് ഞാനവരോടു പറയുന്നു. കൂടുതൽ നന്നായി ചെയ്യാനേ ഞാനവരോടാവശ്യപ്പെടുന്നുള്ളു.'

*'ജാതിക്കു മതച്ചടങ്ങുകളുമായുള്ള ബന്ധത്തെക്കുറിച്ച് അങ്ങയുടെ അഭിപ്രായമെന്താണ്, സ്വാമിജി?'*

'ജാതി അനുസ്യൂതം മാറിക്കൊണ്ടിരിക്കുന്നു; ചടങ്ങുകൾ തുടരെ മാറുന്നു; അങ്ങനെതന്നെ ആചാരങ്ങളും. സാരം, തത്ത്വം, മാത്രമേ മാറാതുള്ളു. വേദങ്ങളിലാണ് നാം നമ്മുടെ മതം പഠിക്കേണ്ടത്. വേദങ്ങളൊഴിച്ചു മറ്റു ഗ്രന്ഥങ്ങളൊക്കെ മാറിക്കൊണ്ടേ ഇരിക്കും. വേദങ്ങളുടെ പ്രാമാണ്യം സാർവ്വ കാലികമാണ്. നമ്മുടെ മറ്റു ഗ്രന്ഥങ്ങളുടെയെല്ലാം അധികാരം അതാതു കാലത്തേക്കാണ്. ഉദാഹരണത്തിന്, ഒരു സ്മൃതി ഒരു യുഗത്തിൽ പ്രബലം; മറ്റൊന്നു വേറൊരു യുഗത്തിലും. മഹാന്മാരായ പ്രവാചകർ എപ്പോഴും വന്നുകൊണ്ടിരിക്കുന്നു, പ്രവൃത്തിപഥം നിർദ്ദേശിച്ചു തരുന്നു. ചില ആചാര്യ ന്മാർ താഴ്ന്ന ജാതിക്കാർക്കുവേണ്ടി പ്രയത്നിച്ചു; മധ്വനെപ്പോലുള്ള മറ്റു ള്ളവർ സ്ത്രീകൾക്കു വേദാധ്യയനാധികാരം കൊടുത്തു. ജാതി പോകരുത്, അതു ഇടയ്ക്കിടയ്ക്ക് കാലാനുസൃതം പുതുക്കണമെന്നേ ഉള്ളു. ഈ പുരാതനപദ്ധതികൾക്കുള്ളിൽ ഇരുനൂറായിരം പുതിയ പുതിയ പദ്ധതികൾ ആവിഷ്കരിക്കാൻ വേണ്ടത്ര ശക്തി കാണാം. ജാതി നിർമ്മാർജ്ജനം ചെയ്യണമെന്നു വിചാരിക്കുന്നത് തനി അസംബന്ധമാണ്. പഴയതിന്റെ വികസനം - ഇതാണ് പുതിയ വഴി.'

*'ഹിന്ദുക്കൾക്കു സമുദായപരിഷ്കരണം ആവശ്യമില്ലേ?'*

'നമുക്കു സമുദായപരിഷ്കരണം ആവശ്യമാണ്. ചില കാലങ്ങളിൽ മഹാപുരുഷന്മാർ പുരോഗതിക്കു വേണ്ടുന്ന പുതിയ ആശയങ്ങൾ പ്രകാശിപ്പിക്കും; രാജാക്കന്മാർ അവയ്ക്കു നിയമസാധുത്വവും നല്കും. ഇങ്ങനെയാണ് മുൻകാലങ്ങളിൽ ഭാരതത്തിൽ സമുദായികോന്നമനം സാധിച്ചുപോന്നത്; ആധുനികകാലത്ത് അത്തരം സമുദായപരിഷ്കാരങ്ങൾ

നടപ്പിൽ വരുത്തുവാൻ, ആദ്യമായി, നമുക്കതുപോലൊരു ആധികാരിക ശക്തിയെ പടുത്തുയർത്തണം. രാജാക്കന്മാർ പൊയ്പോയ സ്ഥിതിക്കു, ശക്തി ജനങ്ങളുടെതാണ്. അതിനാൽ, ജനങ്ങൾ വിദ്യാസമ്പന്നരായിവരും വരെ, സ്വന്തം ആവശ്യങ്ങൾ എന്തൊക്കെയാണെന്നറിയാറാകുംവരെ, സ്വന്തം പ്രശ്നങ്ങൾ പരിഹരിക്കാൻ സന്നദ്ധരും സമർത്ഥരും ആകുംവരെ, നമുക്കു കാത്തിരിക്കേണ്ടിയിരിക്കുന്നു. ന്യൂനപക്ഷം ഏല്പിക്കുന്ന മർദ്ദനമാണ് ലോകത്തിലേക്ക് ഏറ്റവും ഹീനമായ മർദ്ദനം. അതുകൊണ്ട്, നമ്മുടെ കഴിവുകളെ, ഒരിക്കലും നടക്കാൻ പോകുന്നില്ലാത്ത ആദർശപരിഷ്കാരങ്ങൾക്കു വേണ്ടി ഛിന്നഭിന്നമാക്കാതെ, ദോഷത്തിൻെറ കടയ്ക്കലേക്കിറങ്ങിച്ചെന്നു നിയമനിർമ്മാണത്തിന് ഒരു സംഘടന നിർമ്മിക്കുകയാണ് നാം ശരിക്കും ചെയ്യേണ്ടത്; അതായത്, ജനങ്ങൾ അവരുടെ സ്വന്തം പ്രശ്നങ്ങൾക്കു പരിഹാരം കാണാൻ ത്രാണിയുള്ളവരാകുവാൻ അവർക്കു വിദ്യാഭ്യാസം നല്കുക. അതു ചെയ്യുംവരെ ഈ ആദർശപരിഷ്കാരങ്ങളെല്ലാം കേവലം ആദർശങ്ങളായി വർത്തിക്കയേ ഉള്ളു. പുതിയ ഏർപ്പാട്, ജനങ്ങൾതന്നെ ജനങ്ങളുടെ മോചനം സാധിക്കുകയാണ്; അതു നടപ്പിലാക്കാൻ കാലം പിടിക്കും - പ്രത്യേകിച്ചും, കഴിഞ്ഞ കാലമത്രയും രാജഭരണം നടന്നിരുന്ന ഭാരതത്തിൽ'.

*'ഹിന്ദുസമുദായത്തിന്, യൂറോപ്യൻസാമുദായികനിയമങ്ങളെ വിജയപ്രദമായി നടപ്പിലാക്കാൻ സാധിക്കുമെന്ന് അങ്ങു വിചാരിക്കുന്നുണ്ടോ?'*

'ഇല്ല, മുഴുവനുമില്ല. യൂറോപ്യന്മാരുടെ ബാഹ്യോത്സാഹം പ്രതിനിധാനംചെയ്യുന്ന ഗ്രീക്കുമനസ്സും ഹിന്ദുവിൻെറ ആദ്ധ്യാത്മികതയും ഒത്തുചേർന്നാൽ അതു ഭാരതത്തിനു മാതൃകയായ ഒരു സമുദായമാകുമെന്നു ഞാൻ പറയും. ഉദാഹരണത്തിന്, ആദർശവിഡ്ഢിത്തം പുലമ്പുന്നതിനു പകരം, ഇംഗ്ലീഷുകാരൻെറ ശരിയായ നേതൃവിധേയത, അസൂയാരാഹിത്യം, അശ്രാന്തപരിശ്രമം, അക്ഷുണ്ണമായ ആത്മവിശ്വാസം എന്നിവ അവനിൽ നിന്നു പഠിക്കുക അത്യന്താപേക്ഷിതമാണ്. ഇംഗ്ലീഷുകാരൻ ഒരു ജോലിക്ക് ഒരു നേതാവിനെ തിരഞ്ഞെടുത്തുകഴിഞ്ഞാൽപ്പിന്നെ, സർവ്വാവസ്ഥകളിലും അയാളോടു ചേർന്നുനില്ക്കുന്നു; അയാളെ അനുസരിക്കുന്നു. ഇവിടെ ഭാരതത്തിൽ എല്ലാവർക്കും നേതാവാകണം, അനുസരിക്കാൻ ആരുമില്ല. ഏവനും, ആജ്ഞാപിക്കാറാകുംമുമ്പ് അനുസരിക്കാൻ പഠിക്കണം. നമ്മുടെ അസൂയയ്ക്ക് അതിരില്ല; ഹിന്ദു എത്ര കേമനാകുന്നുവോ, അത്രയ്ക്കു വലുതായിരിക്കും അവൻെറ അസൂയ. അസൂയ ഇല്ലാതാവാനും, നേതാവിനെ അനുസരിക്കാനും പഠിക്കുംവരെ ഹിന്ദുവിനു സംഘടനാശക്തി ഉണ്ടായിരിക്കില്ല. നാമിപ്പോൾ ഇരിക്കുംപോലെ, ആശയറ്റു കുഴഞ്ഞു മറിഞ്ഞ ആൾക്കൂട്ടമായി കൊതിപൂണ്ടും ഒന്നും ചെയ്യാൻ കഴിവില്ലാതെയും നമുക്കു തുടരേണ്ടിവരും. ഭാരതത്തിനു യൂറോപ്പിൽനിന്നു ബാഹ്യപ്രകൃതിയുടെ വിജയം പഠിക്കാനുണ്ട്; യൂറോപ്പിന് ഭാരതത്തിൽനിന്ന് ആന്തരപ്രകൃതിയുടെ ജയവും

പഠിക്കാനുണ്ട്. അപ്പോൾപ്പിന്നെ ഹിന്ദുവുമില്ല, യൂറോപ്യനുമില്ല - രണ്ടു പ്രകൃതികളെയും, ബാഹ്യപ്രകൃതിയെയും ആഭ്യന്തരപ്രകൃതിയെയും, കീഴടക്കിയ മാതൃകാമാനവത്വമാണുണ്ടായിരിക്കുക. മാനവത്വത്തിൻെറ ഒരു മുഖം നാം വികസിപ്പിച്ചു. അവർ വേറൊന്നും. രണ്ടിൻെറയും സംയോഗമാണ് വേണ്ടത്. നമ്മുടെ മതത്തിൻെറ മുദ്രാവാക്യമായ സ്വാതന്ത്ര്യം എന്ന പദത്തിന്, കായികവും മാനസികവും ആദ്ധ്യാത്മികവുമായ മോചനമെന്നാണ് വാസ്തവത്തിലർത്ഥം.'

*'പൂജാദികൾക്കു മതത്തോടുള്ള ബന്ധമെന്താണ് സ്വാമിജി?'*

'പൂജാദികൾ മതത്തിൻെറ 'ഹരിശ്രീ'യാണ്. ലോകത്തിൻെറ ഇന്നത്തെ നിലയ്ക്ക് അവ തികച്ചും അനുപേക്ഷണീയങ്ങളാണ്; കൂടുതൽ നൂതനങ്ങളും ശുദ്ധങ്ങളുമായ ചടങ്ങുകൾ നാം ജനങ്ങൾക്കു കൊടുക്കണമെന്നു മാത്രം. ചിന്തകന്മാരുടെ ഒരു സംഘം വേണം ഈ ചുമതല ഏറ്റെടുക്കുക. പഴയ ചടങ്ങുകൾ കളഞ്ഞ്, പകരം ആ സ്ഥാനത്ത് പുതിയവ ഏർപ്പെടുത്തണം.

'അപ്പോൾ അങ്ങു ചടങ്ങുകളുടെ നിരസനം ഉപദേശിക്കുന്നു, അങ്ങനെയല്ലേ?

'അല്ല, എൻെറ മുദ്രാവാക്യം നിർമ്മാണമാണ്, നിർമ്മാർജ്ജനമല്ല. ഇപ്പോൾ നടപ്പിലുള്ള ചടങ്ങുകളിൽനിന്ന് പുതിയവ രൂപപ്പെടുത്തിയെടുക്കണം. സകലതിലും അനന്തമായ വികസനസാദ്ധ്യതയുണ്ട്; അതാണെൻെറ വിശ്വാസം. ഒരണുവിൻെറ പിന്നിൽ പ്രപഞ്ചത്തിൻെറ മുഴുവൻ ശക്തിയുമുണ്ട്. ഹിന്ദുവർഗ്ഗത്തിൻെറ ചരിത്രത്തിലാകമാനം വിധ്വംസനപ്രയത്നം ഒരിക്കലുമുണ്ടായിട്ടില്ല; നിർമ്മിതിമാത്രം. ഒരു കൂട്ടർ നശിപ്പിക്കാനൊരുങ്ങി, അവർ ഭാരതത്തിൽനിന്നു പുറത്തെറിയപ്പെട്ടു; അവരാണ് ബൗദ്ധന്മാർ. നമുക്ക് അനവധി പരിഷ്കർത്താക്കളുണ്ടായിട്ടുണ്ട് - ശങ്കരൻ, രാമാനുജൻ, മധ്വൻ, ചൈതന്യൻ - ഇവർ ഗംഭീരന്മാരായ പിരഷ്കർത്താക്കളായിരുന്നു; അവരെപ്പോഴും നിർമ്മാണോത്സുകരായിരുന്നു; അവർ തങ്ങളുടെ കാലങ്ങളിലെ പരിസ്ഥിതികളനുസരിച്ചു പടുത്തുകെട്ടി. ഇതാണ് നമ്മുടെ സവിശേഷമായ പ്രവർത്തനമാർഗ്ഗം. ആധുനികപരിഷ്കർത്താക്കളെല്ലാം യൂറോപ്യന്മാരുടെ വിധ്വംസകമായ പരിഷ്കരണരീതി സ്വീകരിക്കുന്നു; അതാർക്കും ഒരു ഗുണവും ചെയ്യില്ല, ചെയ്തിട്ടുമില്ല. ഒരിക്കലേ ഒരു നവീനപരിഷ്കർത്താവ് നിർമ്മാണാത്മകനായിരുന്നുള്ളു; ആ ആളാണ് രാജാ രാമ്മോഹൻറോയി. ഹിന്ദുജനതയുടെ പുരോഗതി വേദാന്തതത്ത്വങ്ങളുടെ സാക്ഷാത്കാരത്തിന്നഭിമുഖമായിട്ടായിരുന്നു. ഭാരതീയജീവിതത്തിൻെറ ചരിത്രമെല്ലാം, സൗഭാഗ്യദൗർഭാഗ്യങ്ങളിൽക്കൂടി വേദാന്താദർശം സാക്ഷാത്കരിക്കുവാനുള്ള പ്രയത്നമാണ്. വേദാന്തലക്ഷ്യത്തെ സ്വീകരിക്കാത്ത പരിഷ്കരണ സംരംഭങ്ങളോ മതങ്ങളോ ഉണ്ടായിരുന്നപ്പോഴൊക്കെ, അവ തവിടുപൊടിയാക്കപ്പെട്ടിട്ടുണ്ട്.'

*'ഇവിടെ അങ്ങയുടെ പ്രവർത്തനപരിപാടിയെന്താണ്?'*

'എൻെറ പദ്ധതി നടപ്പിൽ വരുത്തുവാൻ രണ്ടു സ്ഥാപനങ്ങൾ സ്ഥാപിക്കണമെന്നുദ്ദേശിക്കുന്നു - ഒന്നു മദ്രാസിലും, ഒന്നു കല്ക്കത്തയിലും. പുണ്യവാൻെറയും പാപിയുടെയും ജ്ഞാനിയുടെയും മൂഢൻെറയും, ബ്രാഹ്മണൻെറയും പറയൻെറയും ദൈനംദിനജീവിതത്തിൽ വേദാന്താദർശങ്ങൾ നടപ്പിൽവരുത്തുകയെന്നതാണ് ചുരുക്കത്തിൽ ആ പദ്ധതി.'

## 3 ഹിന്ദുമതത്തിൻെറ പരിധികൾ

**പ്രബുദ്ധഭാരതം, ഏപ്രിൽ 1899**

ഹിന്ദുമതത്തിലേക്കു പരിവർത്തനം ചെയ്യപ്പെടുന്നവരെസ്സംബന്ധിച്ച പ്രശ്നത്തെക്കുറിച്ച് വിവേകാനന്ദസ്വാമിജിയെ കണ്ടു സംസാരിക്കാൻ പത്രാധിപർ നിയോഗിച്ചതനുസരിച്ച്, (ഞങ്ങളുടെ പ്രതിനിധി എഴുതുന്നു) ഒരുനാൾ വയ്കീട്ടു ഗംഗയിലുള്ള ഒരു വഞ്ചിപ്പുരയുടെ മട്ടുപ്പാവിൽവെച്ച് എനിക്കതിനവസരം കിട്ടി. നേരം ഇരുണ്ടതിനുശേഷമായിരുന്നു; ഞങ്ങൾ രാമകൃഷ്ണമഠത്തിൻെറ പുഴക്കടവിൽ എത്തി; എന്നോടു സംസാരിക്കാനായി സ്വാമിജി അവിടേക്കിറങ്ങിവന്നു.

സ്ഥലവും കാലവും ഒരുപോലെ ആനന്ദപ്രദം. തലയ്ക്കുമീതെ താരങ്ങൾ, ചൂഴവും തിരതല്ലുന്ന ഭാഗീരഥി; ഒരു വശത്ത് ഈന്തപ്പനകളുടെയും ഉയർന്ന ചോലമരങ്ങളുടേയും പശ്ചാത്തലത്തിൽ, മങ്ങിയ വെളിച്ചമാണ്ട കെട്ടിടം നിലകൊള്ളുന്നു. ഞാൻ തുടങ്ങി: 'സ്വാമിജീ, ഹിന്ദുമതത്തിൽനിന്നു വഴിതെറ്റിക്കപ്പെട്ടവരെ വീണ്ടും മടക്കിയെടുക്കുന്ന കാര്യത്തെക്കുറിച്ചാണ് എനിക്ക് അങ്ങയെ കാണേണ്ടിയിരുന്നത്. അവരെ സ്വീകരിക്കണമെന്നാണോ അങ്ങയുടെ അഭിപ്രായം?'

'തീർച്ചയായും,' സ്വാമിജി പറഞ്ഞു: 'അവരെ എടുക്കാം, എടുക്കുകയും വേണം.'

അദ്ദേഹം ചിന്തയിലാണ്ടു. ഗൗരവമായി ഒരു നിമിഷം ഇരുന്നശേഷം തുടർന്നു, 'കൂടാതെ, അതു ചെയ്തില്ലെങ്കിൽ നാം എണ്ണത്തിൽ കുറയുകയും ചെയ്യും. മുഹമ്മദീയർ ആദ്യം വന്നപ്പോൾ - ഏറ്റവും പുരാതനനായ മുഹമ്മദീയചരിത്രകാരൻ ഫെരിഷ്ടയുടെ അഭിപ്രായമനുസരിച്ചാണെന്നു തോന്നുന്നു - നാം ഹിന്ദുക്കൾ ആറായിരം ലക്ഷം പേരുണ്ടായിരുന്നുവെന്നു പറയപ്പെടുന്നു. നാമിപ്പോൾ ഏകദേശം രണ്ടായിരം ലക്ഷം പേരായി. പിന്നെ, ഹിന്ദുപരിധിയിൽനിന്ന് ഓരോ ആളും പോകുമ്പോൾ നമുക്ക് ആളൊന്നു കുറയുകമാത്രമല്ല, വിരോധി ഒന്നു വർദ്ധിക്കുകകൂടിയാണ്.

'വീണ്ടും, ഇസ്ലാമിലേക്കോ ക്രിസ്തുവിലേക്കോ തലതിരിഞ്ഞു പോയിട്ടുള്ളവരിൽ ഏറിയകൂറും വാൾകൊണ്ടു വഴിതെറ്റിക്കപ്പെട്ടവരോ അവരുടെ പിൻഗാമികളോ ആണ്. ഇവരെ വല്ലതരം അവശതകൾക്കും വിധേയരാക്കു

ന്നതു വ്യക്തമായും അന്യായമത്രേ. ജന്മനാ വിമതസ്ഥരായവരെക്കുറിച്ചാണോ നിങ്ങൾ പറഞ്ഞത്? എന്ത്, മുൻകാലങ്ങളിൽ, ജന്മനാ വിമതസ്ഥരെ പറ്റംപറ്റമായി പരിവർത്തനം ചെയ്യിച്ചിട്ടുണ്ട്, ആ ഏർപ്പാട് ഇപ്പോഴും നടന്നുവരുന്നു.

എൻെറ സ്വന്തം പക്ഷത്തിൽ, ഈ പ്രസ്താവന, ആദിമനിവാസികളെയോ അതിർത്തിവർഗ്ഗക്കാരെയോ മുഹമ്മദീയാക്രമണത്തിനു മുമ്പു വന്ന ഏതാണ്ടെല്ലാ ജേതാക്കളെയുമോ മാത്രമല്ല, പുരാണങ്ങളിൽ വിശേഷോല്പത്തി കാണുന്ന ജാതികളെക്കൂടി ബാധിക്കുന്നതാണ്. ഇപ്രകാരം അംഗീകരിക്കപ്പെട്ട വിമതസ്ഥരാണവരെന്നു ഞാൻ കരുതുന്നു.

'മാതൃമതത്തിലേയ്ക്കു മടങ്ങിവരുന്നതുപോലെ, സ്വമേധയാ മതം മാറുന്നവരുടെ കാര്യത്തിൽ പ്രായശ്ചിത്തകർമ്മങ്ങൾ തീർച്ചയായും യോജിച്ചതുതന്നെ; എന്നാൽ, കാശ്മീരിലും നേപ്പാളിലും സംഭവിച്ചതുപോലെ ആക്രമണംകൊണ്ട് അകറ്റപ്പെട്ടവരുടെയോ, നമ്മോടു ചേരാനാഗ്രഹിക്കുന്ന വിദേശികളുടെയോ മേൽ യാതൊരു ശുദ്ധികർമ്മവും ഏല്പിക്കാൻ പാടില്ല.'

'എന്നാൽ ഈ ആളുകൾ എന്തു ജാതിക്കാരായിരിക്കും, സ്വാമിജി?' ഞാൻ ചോദിക്കാൻ ധൈര്യപ്പെട്ടു. 'അവർക്കേതെങ്കിലും ഉണ്ടാകണം, അല്ലാത്തപക്ഷം അവരെ ഒരിക്കലും മഹത്തായ ഹിന്ദുശരീരത്തിൽ ലയിപ്പിക്കാനൊക്കില്ല. അവർക്കു യഥാർഹമായ സ്ഥാനത്തിനു നാമെവിടെ നോക്കണം?'

'മതം മാറി മടങ്ങിവരുന്നവർക്ക്' സ്വാമിജി മെല്ലെ പറഞ്ഞു: 'തീർച്ചയായും, അവരുടെ സ്വന്തം ജാതി ലഭിക്കും. പുതിയ ആളുകൾ സ്വന്തം ജാതി ഉണ്ടാക്കും.' അദ്ദേഹം തുടർന്നു, 'വൈഷ്ണവധർമ്മത്തിൻെറ കാര്യത്തിൽ ഇതു മുമ്പേ ചെയ്തിട്ടുണ്ടെന്നുള്ളത് നിങ്ങൾ ഓർക്കുമല്ലോ. പല ജാതികളിൽനിന്നു മതം മാറിയവരും വിദേശികളും ആ കൊടിക്കീഴിൽ ഒന്നിക്കാനും, അവർക്കു തനിയേ ഒരു ജാതിയായി, അതും വളരെ ബഹുമാന്യമായ ഒന്നായിത്തീരാനും കഴിഞ്ഞിരുന്നു. രാമാനുജൻമുതൽ ബംഗാളിലെ ചൈതന്യൻവരെ മഹാന്മാരായ എല്ലാ വൈഷ്ണവാചാര്യന്മാരും ഇതുതന്നെ ചെയ്തിട്ടുണ്ട്.'

'ഈ പുതിയ ആളുകൾക്ക് എവിടെ കല്യാണം കഴിക്കാമെന്നു പ്രതീക്ഷിക്കാം?' ഞാൻ ചോദിച്ചു.

'അവരിപ്പോൾ ചെയ്യുംപോലെ അവരുടെ ഇടയിൽത്തന്നെ.' സ്വാമിജി പതുക്കെ പറഞ്ഞു.

'അപ്പോൾ പേരിനെസ്സംബന്ധിച്ച്,' ഞാനന്വേഷിച്ചു, 'വിദേശികളും തലതിരിഞ്ഞവരും സ്വീകരിച്ചിട്ടുള്ള അഹിന്ദുപ്പേരുകൾ മാറ്റി അവർക്കു പുതിയ പേരിടണമെന്നു ഞാൻ വിചാരിക്കുന്നു. അങ്ങ് അവർക്കു ജാതിപ്പേരുകൾ കൊടുക്കുമോ, അല്ലെങ്കിൽ പിന്നെയെന്ത്?'

'തീർച്ചയായും,' സ്വാമിജി ചിന്താപുരസ്സരം പറഞ്ഞു. 'ഒരു പേരിൽ പല സംഗതികളുണ്ട്!.' ഈ പ്രശ്നത്തെക്കുറിച്ച് കൂടുതലായൊന്നും അദ്ദേഹം പറയുകയുണ്ടായില്ല.

എന്നാൽ എന്റെ അടുത്ത ചോദ്യം അദ്ദേഹത്തെ ചൊടിപ്പിച്ചു. 'പുതുതായി വരുന്നവരെ, ബഹുമുഖമായ ഹിന്ദുമതത്തിൽനിന്ന് അവർക്കിഷ്ടമുള്ള വിശ്വാസം തിരഞ്ഞെടുക്കുവാൻ വിടുമോ, അതോ അവർക്കുവേണ്ടി അങ്ങ് ഒരു മതം നിർദ്ദേശിക്കുമോ സ്വാമിജി?'

അദ്ദേഹം ചോദിച്ചു, 'നിങ്ങൾക്കതു ചോദിക്കാമോ? അവർ സ്വയം തെരഞ്ഞെടുക്കും. കാരണം, ഒരു മനുഷ്യൻ താൻതന്നെ തിരഞ്ഞെടുത്തില്ലെങ്കിൽ ഹിന്ദുമതത്തിന്റെ ആത്മാവുതന്നെ നശിച്ചു. നമ്മുടെ മതത്തിന്റെ കാതൽ ഈ ഇഷ്ടസ്വീകരണത്തിനുള്ള സ്വാതന്ത്ര്യത്തിൽ മാത്രമാണ്.'

## ചോദ്യോത്തരങ്ങൾ

(മഠത്തിലെ നാൾവഴിക്കുറിപ്പുകളിൽനിന്നു ചില ഭാഗങ്ങൾ)

ചോ: ഗുരുവെന്നു നമുക്ക് ആരെ വിളിക്കാം?

ഉ: നിങ്ങളുടെ ഭൂതവും ഭാവിയും പറയാൻ കഴിവുള്ളവനാണ് നിങ്ങളുടെ ഗുരു.

ചോ: ഒരാൾക്കെങ്ങനെ ഭക്തിയുണ്ടാകും?

ഉ: ഭക്തി നിങ്ങളുടെ ഉള്ളിൽത്തന്നെയുണ്ട്; കാമലോഭങ്ങളുടെ ഒരാവരണം അതിനെ മറച്ചിരിക്കുന്നു എന്നുമാത്രം; അതു നീക്കിയാലുടനെ ഭക്തി സ്വയം പ്രകാശിക്കും.

ചോ: നാം ആത്മാശ്രിതരായിരിക്കണം എന്ന പ്രസ്താവനയുടെ ശരിയായ അർത്ഥമെന്താണ്?

ഉ: ഇവിടെ ആത്മാവ് എന്നുവെച്ചാൽ നിത്യമായ ആത്മാവ് എന്നാണർത്ഥം. എന്നാൽ അനിത്യമായ ജീവനെ ആശ്രയിക്കുന്നതുകൊണ്ടും ശരിയായ ലക്ഷ്യത്തിലെത്തി എന്നു വരാം; എന്തെന്നാൽ വ്യക്തിജീവൻ യഥാർത്ഥത്തിൽ മായാധീനമായ പരമാത്മാവത്രേ.

ചോ: ഏകത്വം മാത്രമാണ് സത്യമെങ്കിൽ, ഏവരും ഏതു നേരവും കണ്ടുകൊണ്ടിരിക്കുന്ന ദ്വൈതം എങ്ങനെ ഉണ്ടാകാനിടയായി?

ഉ: പ്രത്യക്ഷം ഒരിക്കലും ദ്വൈതമല്ല; പ്രത്യക്ഷത്തിൻെറ വിവരണത്തിലാണ് ദ്വൈതം വന്നുകൂടുന്നത്. പ്രത്യക്ഷം ദ്വൈതമായിരുന്നെങ്കിൽ, ജ്ഞേയം ജ്ഞാതാവിനെ അപേക്ഷിക്കാതെയും, ജ്ഞാതാവു ജ്ഞേയത്തെ അപേക്ഷിക്കാതെയും സംഭവിച്ചേനെ.

ചോ: സർവ്വതോമുഖമായ സ്വാഭാവവികസനം എങ്ങനെയാണ് എളുപ്പത്തിൽ സാധിക്കുക?

ഉ: അപ്രകാരം സ്വഭാവം വികസിച്ചിട്ടുള്ള ആളുകളുമായുള്ള സംസർഗ്ഗം കൊണ്ട്.

ചോ: വേദങ്ങളോടു നമ്മുടെ മനോഭാവം എന്തായിരിക്കണം?

ഉ: വേദങ്ങൾ - അവയിൽ യുക്തിക്കു യോജിക്കുന്ന ഭാഗങ്ങൾ മാത്രമേ പ്രമാണമായി സ്വീകരിക്കേണ്ടൂ. പുരാണാദികളായ മറ്റു ശാസ്ത്രങ്ങളെ വേദത്തിന് അവിരുദ്ധമായിരിക്കുന്നിടത്തോളം മാത്രമേ അംഗീകരിക്കേണ്ടൂ. വേദങ്ങൾക്കുശേഷം ലോകത്തിൽ, അതിൻെറ ഏതു ഭാഗത്തായാലും,

ഉണ്ടായിട്ടുള്ള മതപരമായ ചിന്തകളെല്ലാം വേദങ്ങളിൽനിന്നു ലഭിച്ചിട്ടുള്ള വയാണ്.

ചോ: കാലത്തെ നാലു യുഗങ്ങളായി തിരിച്ചിരിക്കുന്നതു ജ്യോതിശ്ശാസ്ത്ര മനുസരിച്ചോ, അതോ കേവലം കാല്പനികമോ?

ഉ: വേദങ്ങളിൽ അത്തരം വിഭാഗത്തെക്കുറിച്ചുള്ള പ്രസ്താവനയൊന്നു മില്ല. അവ പൗരാണികകാലങ്ങളിലെ അനിയന്ത്രിതസങ്കല്പങ്ങളാണ്.

ചോ: വാക്കും അർത്ഥവും തമ്മിലുള്ള ബന്ധം നിത്യവും അനിവാര്യവു മാണോ, അതോ യാദൃച്ഛികവും സാങ്കേതികവുമോ?

ഉ: വളരെയധികം വാദവിഷയമാണ് ഈ സംഗതി. അനിവാര്യമായ ഒരു ബന്ധമുണ്ടെന്നു തോന്നുന്നു; എന്നാൽ ഭാഷാവൈവിധ്യത്തിൽനിന്നു കാണാനാവുംപോലെ നിശ്ശേഷം അങ്ങനെയല്ലതാനും. നമുക്കിനിയും കണ്ടുപിടിക്കാൻ കഴിയാത്ത സൂക്ഷ്മബന്ധം വല്ലതും ഉണ്ടായെന്നു വരാം.

ചോ: ഭാരതത്തിനുള്ളിൽ പ്രവർത്തിക്കുമ്പോൾ അനുസരിക്കേണ്ട തത്ത്വമെന്തായിരിക്കണം?

ഉ: ആദ്യംതന്നെ ആളുകളെ കായികമായി ബലമുള്ളവരും പ്രവർത്തന ക്ഷമരുമാകാൻ പഠിപ്പിക്കണം. അത്തരം ഒരു ഡസൻ സിംഹങ്ങൾ ലോകം കീഴടക്കും; അല്ലാതെ, പത്തു ലക്ഷം ആടുകൾക്കല്ല അതു സാധിക്കുക. രണ്ടാമത് ഒരു വ്യക്തിയെ, എത്ര ഉയർന്നവനായാലും, ആദർശമായി അനുകരിക്കാൻ ആളുകളെ പഠിപ്പിക്കരുത്.

അനന്തരം സ്വാമിജി ഹിന്ദുമതത്തിലെ ചില പ്രതീകങ്ങളുടെ ദുഷിക്കലി നെക്കുറിച്ചു സംസാരിച്ചു. ജ്ഞാനമാർഗ്ഗത്തെയും ഭക്തിമാർഗ്ഗത്തെയും തമ്മിൽ അദ്ദേഹം വേർതിരിച്ചു കാണിച്ചു. ആദ്യത്തേതു ശരിക്കും ആര്യ ന്മാരുടെതായിരുന്നു, അതിനാൽ അധികാരികളെ തെരഞ്ഞെടുക്കുന്നതിൽ വലിയ കണിശമുണ്ടായിരുന്നു; തെക്കുനിന്ന്, അഥവാ അനാര്യ വൃത്തങ്ങ ളിൽനിന്ന്, വന്ന രണ്ടാമത്തേത് അത്തരം വ്യത്യാസങ്ങളൊന്നും നോക്കിയില്ല.

ചോ: ഭാരതത്തിൻെറ പുനരുദ്ധാരണപ്രവർത്തനത്തിൽ രാമകൃഷ്ണ മിഷൻ എന്തു പങ്കു വഹിക്കും?

ഉ: ലോകത്തെ ആദ്ധ്യാത്മികതയിൽ ആമഗ്നമാക്കുന്ന പവിത്രസ്വഭാവ രായ ആളുകൾ ഈ മഠത്തിൽനിന്നു പുറത്തുപോകും. ഇതിൻെറ പിന്നാലെ മറ്റു വഴിക്കും പുനർജീവനമുണ്ടാകും. അങ്ങനെ ബ്രാഹ്മണ രും ക്ഷത്രിയരും വൈശ്യരും ഉണ്ടായിവരും. ശൂദ്രവർഗ്ഗം മേലിൽ ഉണ്ടായി രിക്കില്ല - അവരുടെ വേല യന്ത്രങ്ങൾ ചെയ്യും. ഇന്നു ഭാരതത്തിനാവശ്യം ക്ഷാത്രശക്തിയാണ്.

ചോ: മനുഷ്യനിലയിൽനിന്നു താണ യോനികളിൽ പുനർജ്ജന്മം സാദ്ധ്യമാണോ?

ഉ: അതേ. പുനർജന്മം കർമ്മത്തെ ആശ്രയിച്ചിരിക്കുന്നു. പശു സ്വഭാവത്തിനു സദൃശമായ കർമ്മം ശേഖരിച്ചുവെയ്ക്കുന്ന പക്ഷം അവൻ അതിലേക്ക് വലിച്ചുതാഴ്ത്തപ്പെടും.

ചോദ്യോത്തരക്ലാസ്സുളിലൊന്നിൽ (1898) സ്വാമിജി വിഗ്രഹാരാധനയെ ബൗദ്ധാകാരങ്ങളിലേക്കു പിന്നോക്കം വരച്ചുകാണിച്ചു. ആദ്യം ചൈതന്യമുണ്ടായിവന്നു; രണ്ടാമതു സ്തൂപം; പിന്നീട് ബുദ്ധൻെറ ക്ഷേത്രം വന്നു. അതോടൊപ്പം ഹൈന്ദവദേവതകളുടെ ക്ഷേത്രങ്ങളും ഉയർന്നു.

ചോ: കുണ്ഡലിനി വാസ്തവത്തിൽ സ്ഥൂലശരീരത്തിലുണ്ടോ?

ഉ: യോഗിയുടെ പദ്മങ്ങളെന്നു പറയപ്പെടുന്നവ മനുഷ്യശരീരത്തിൽ വാസ്തവത്തിലില്ല, ഒരുവൻെറ യോഗശക്തികൊണ്ട് അയാളിൽ ഉണ്ടാക്കപ്പെടുകയാണ് ചെയ്യുന്നത് എന്ന് ശ്രീരാമകൃഷ്ണൻ പറഞ്ഞിരുന്നു.

ചോ: വിഗ്രഹാരാധനകൊണ്ടു മുക്തി നേടാൻ സാധിക്കുമോ?

ഉ: വിഗ്രഹാരാധനയ്ക്കു നേരിട്ടു മുക്തി തരിക സാദ്ധ്യമല്ല; അതൊരു പരമ്പരാകാരണമായേക്കാം, വഴിയാത്രയ്ക്കൊരു തുണ. വിഗ്രഹാരാധനയെ നിന്ദിക്കരുത്; കാരണം, പല ആളുകൾക്കും അത് അദ്വൈത സാക്ഷാത്കാരത്തിന് മനസ്സിനെ പാകപ്പെടുത്തുന്നു. അദ്വൈതം മാത്രമേ മനുഷ്യനെ പൂർണ്ണനാക്കുകയുള്ളു.

ചോ: നമ്മുടെ സ്വഭാവത്തിൻെറ പരമാദർശം എന്തായിരിക്കണം?

ഉ: ത്യാഗം.

ചോ: എങ്ങനെയാണ് ബുദ്ധമതം ദുഷ്ടമായ പാരമ്പര്യം ബാക്കിവെച്ചു പോയത്?

ഉ: ബൗദ്ധന്മാർ ഭാരതത്തിലെ സകലരെയും ഭിക്ഷുവോ ഭിക്ഷുണിയോ ആക്കാൻ നോക്കി. നമുക്കത് എല്ലാവരിലുംനിന്നു പ്രതീക്ഷിച്ചുകൂടാ. ഇതു ഭിക്ഷുക്കളുടെയും ഭിക്ഷുണികളുടെയും ഇടയ്ക്കു ക്രമേണ അയവിന്നിടയാക്കി. തിബത്തിലെയും മറ്റും പ്രാകൃതാചാരങ്ങളെ മതത്തിൻെറ പേരിൽ അവരനുകരിച്ചതും ഇതിനൊരു കാരണമാണ്. അവർ ആവക സ്ഥലങ്ങളിൽ മതപ്രചരണത്തിനുപോയി, അവരുടെ ദുഷിച്ച ഏർപ്പാടുകൾ സ്വീകരിച്ചു; എന്നിട്ടവ ഭാരതത്തിൽ നടപ്പാക്കി.

ചോ: മായ ആദിയുമറുതിയുമില്ലാത്തതാണോ?

ഉ: സമഷ്ടിയായെടുക്കുമ്പോൾ, ഒരു സമൂഹമെന്ന നിലയ്ക്ക് അത് ഇരുഭാഗത്തും നിത്യമാണ്: എന്നാൽ വ്യക്തിപരമായി അതനിത്യമാണ്.

ചോ: ബ്രഹ്മവും മായയും ഏകകാലത്തിൽ അനുഭവപ്പെടുന്നില്ല. ഇതിൻെറ ഏതെങ്കിലുമൊന്നിൻെറ നിരപേക്ഷസത്യത്വം മറ്റതിൽനിന്നുണ്ടാകുന്നതായി എങ്ങനെ തെളിയിക്കാം?

ഉ: അതു സാക്ഷാത്കാരംകൊണ്ടേ തെളിയിക്കാൻ കഴിയൂ. ഒരാൾ

ബ്രഹ്മത്തെ സാക്ഷാത്കരിക്കുമ്പോൾ, അയാൾക്കു പിന്നെ മായയില്ല, കയറിൻെറ നിജസ്വഭാവം അറിഞ്ഞാൽപ്പിന്നെ പാമ്പെന്ന ഭ്രമമുണ്ടാകുന്നില്ല, അതുപോലെ.

ചോ: എന്താണ് മായ?

ഉ: വസ്തു ഒന്നേ ഉള്ളു; അതിനെ ചിത്തെന്നോ അചിത്തെന്നോ ഏതു പേരിലും വിളിച്ചോളു. മറ്റതിൽനിന്നു സ്വതന്ത്രമായിട്ട് ഒന്നിനെക്കുറിച്ചു ചിന്തിക്കുക പ്രയാസമാണ്, അല്ല അസാദ്ധ്യമാണ്. ഇതാണ് മായ അഥവാ അജ്ഞാനം.

ചോ: എന്താണ് മുക്തി?

ഉ: മുക്തി എന്നുവെച്ചാൽ പൂർണ്ണസ്വതന്ത്രത - ഗുണദോഷങ്ങളുടെ ബന്ധത്തിൽനിന്നുള്ള മോചനം. സ്വർണ്ണച്ചങ്ങല, ഇരുമ്പുചങ്ങലപോലെ തന്നെ ചങ്ങലയത്രേ. കാലിൽ കുത്തിക്കയറിയ മുള്ളു പുറത്തെടുക്കാൻ വേറൊരു മുള്ളുവേണം, മുള്ളെടുത്തുകഴിഞ്ഞാൽ രണ്ടും വലിച്ചെറിയുന്നു എന്ന് ശ്രീരാമകൃഷ്ണൻ പറയാറുണ്ട്. അതുപോലെ ദുർവ്വാസനകളെ സദ്വാസനകൾകൊണ്ടു നിരാകരിക്കണം, എന്നാലതു കഴിഞ്ഞ് സദ്വാസനകളെയും ജയിക്കേണ്ടതുണ്ട്.

ചോ: ഈശ്വരാനുഗ്രഹം കൂടാതെ മുക്തിനേടാൻ കഴിയുമോ?

ഉ: മുക്തിക്ക് ഈശ്വരനുമായി ബന്ധമൊന്നുമില്ല. മുക്തി ഇപ്പോഴേ ഉണ്ട്.

ചോ: നമ്മിലുള്ള ജീവൻ ശരീരം മുതലായവയുടെ (സംഘാത) ഫലമല്ലെന്നുള്ളതിന് എന്താണ് തെളിവ്?

ഉ: 'അഹംകാരം' അതിൻെറ സന്തതസഹചാരിയായ 'അനഹം' എന്നപോലെ, ശരീരം മനസ്സ് മുതലായവയുടെ ഫലമാണ്. യഥാർത്ഥമായ ആത്മാവിൻെറ അസ്തിത്വത്തിനുള്ള തെളിവ് സ്വാനുഭവം മാത്രമാണ്.

ചോ: ശരിയായ ജ്ഞാനിയാരാണ്, യഥാർത്ഥ ഭക്തനാരാണ്?

ഉ: സ്വഹൃദയത്തിൽ അത്യഗാധമായ സ്നേഹമുള്ളവനും, അതേസമയം ബാഹ്യബന്ധങ്ങളിൽ അദ്വൈതത്തിൻെറ പ്രായോഗികദ്രഷ്ടാവുമായ ഒരുവനാണ് ശരിയായ ജ്ഞാനി. തൻെറ ആത്മാവും പരമാത്മാവും തമ്മിലുള്ള ഐക്യം സ്വാനുഭവപ്പെടുത്തി അങ്ങനെ യഥാർത്ഥജ്ഞാനം ഉള്ളിലുള്ളവനും, സർവ്വരിലും അനുകമ്പയുള്ളവനും, സകലരെയും സ്നേഹിക്കുന്നവനുമായ ആളാണ് യഥാർത്ഥ ഭക്തൻ. ജ്ഞാനഭക്തികളിൽ ഒന്നിനെ നന്ദിക്കുകയും മറ്റതിനെ നിന്ദിക്കുകയും ചെയ്യുന്നവൻ ജ്ഞാനിയുമല്ല, ഭക്തനുമല്ല; അവൻ കള്ളനും കപടക്കാരനുമാണ്.

ചോ: മനുഷ്യനെന്തിന് ഈശ്വരനെ സേവിക്കണം?

ഉ: ഈശ്വരനെന്നൊരു വസ്തുവുമുണ്ടെന്ന് നിങ്ങൾ സമ്മതിക്കുന്ന പക്ഷം,

അവിടുത്തെ സേവിക്കാൻ നിരവധി സന്ദർഭങ്ങളുണ്ട്. സകല ശാസ്ത്ര പ്രമാണങ്ങളനുസരിച്ചും ഈശ്വരസേവയെന്നാൽ സ്മരണമാണ്. ഈശ്വരൻെറ അസ്തിത്വത്തിൽ വിശ്വസിക്കുന്നപക്ഷം, നിങ്ങളുടെ ജീവിതത്തിലെ ഓരോ അടിവെയ്പിലും നിങ്ങൾ അവിടുത്തെക്കുറിച്ച് ഓർമ്മിപ്പിക്കപ്പെടും.

ചോ: മായാവാദം അദ്വൈതവാദത്തിൽനിന്നു ഭിന്നമാണോ?

ഉ: അല്ല. അവ ഒന്നുതന്നെയാണ്. അദ്വൈതവാദത്തിന് മായാവാദമല്ലാതെ വേറെ യാതൊരു വിശദീകരണവുമില്ല.

ചോ: അപരിച്ഛേദ്യനായ ഈശ്വരന്നെങ്ങനെയാണ് മനുഷ്യാകൃതിയിൽ (അവതാരരൂപേണ) പരിച്ഛിന്നനാകാൻ സാധിക്കുക?

ഉ: ഈശ്വരൻ അപരിച്ഛേദ്യനാണെന്നതു വാസ്തവംതന്നെ; എന്നാൽ നിങ്ങൾ ധരിക്കുന്ന അർത്ഥത്തിലല്ല. അപരിച്ഛിന്നത്വത്തെക്കുറിച്ചുള്ള നിങ്ങളുടെ ആശയം ഭൗതികവിസ്താരം എന്ന ആശയവുമായി കുഴഞ്ഞു മറിഞ്ഞിരിക്കുന്നു. ഈശ്വരന്നു മനുഷ്യരൂപം കൈക്കൊള്ളാൻ സാദ്ധ്യമല്ലെന്നു പറയുമ്പോൾ, വളരെ വളരെ വലുതായ ഒരു സാധനത്തെയോ രൂപത്തെയോ (ഭൗതികവസ്തുവിനെയെന്നപോലെ) വളരെ വളരെ ചെറുതായ ഒരു തോതിനുള്ളിൽ പരിമിതപ്പെടുത്തുക സാദ്ധ്യമല്ലെന്ന് നിങ്ങൾ ധരിക്കുന്നു. ഈശ്വരൻെറ അപരിമേയത, കേവലം അദ്ധ്യാത്മമായ ഒരു വസ്തുവിൻെറ അനന്തതയെയാണ് കുറിക്കുന്നത്; എന്നു വരുമ്പോൾ, മനുഷ്യരൂപത്തിൽ സ്വയം പ്രകടമാകുന്നതുകൊണ്ട് അല്പവും ബാധിക്കപ്പെടുന്നില്ല.

ചോ: 'ആദ്യം സിദ്ധനാവുക (സത്യദ്രഷ്ടാവാകുക), അപ്പോൾ പിന്നെ നിങ്ങൾക്കു കർമ്മത്തിനു, അന്യർക്കുവേണ്ടി പ്രവർത്തിക്കുന്നതിന്, അധികാരമുണ്ട്' എന്ന് ചിലർ പറയുന്നു; ആരംഭം മുതല്ക്കേ പരന്മാർക്കുവേണ്ടി പ്രവർത്തിക്കണമെന്ന് വേറേ ചിലരും പറയുന്നു. ഈ രണ്ടു വീക്ഷണങ്ങളും എങ്ങനെ യോജിപ്പിക്കാൻ കഴിയും?

ഉ: നിങ്ങൾ ഒന്നിനെ മറ്റൊന്നുമായി കൂട്ടിക്കുഴയ്ക്കുകയാണ് ചെയ്യുന്നത്. കർമ്മമെന്നാൽ ജനസേവനമോ മതപ്രചാരണമോ ആണ്. യഥാർത്ഥമായ മതപ്രചാരണത്തിനു തീർച്ചയായും ഒരു സിദ്ധപുരുഷനല്ലാതെ - അതായത് സത്യത്തെ സാക്ഷാത്കരിച്ച ഒരാൾക്കല്ലാതെ - വേറാർക്കും അധികാരമില്ല. എന്നാൽ ലോകസേവനത്തിന് ഓരോരുത്തന്നും അവകാശമുണ്ട്; എന്നു മാത്രമല്ല, ഒരുവൻ മറ്റൊരാളിൽനിന്നു സേവനം സ്വീകരിക്കുന്നിടത്തോളം കാലം, അവൻ അന്യരെ സേവനം ചെയ്യാൻ കടപ്പെട്ടവനാകുന്നു.

# അമൃതഭാഷണം*

## 1

### ജൂൺ 25, ചൊവ്വ

സുഖത്തിൻെറ പിന്നാലെ ദുഃഖം വരുന്നു; അവ അകന്നോ അടുത്തോ ആവാം. ജീവൻ പുരോഗമിക്കുന്തോറും, കൂടുതൽ വേഗത്തിൽ അവ മാറി മാറി വരുന്നു. 'നമുക്കു വേണ്ടതു സുഖവുമല്ല ദുഃഖവുമല്ല.' രണ്ടും, നമ്മുടെ യഥാർത്ഥസ്വരൂപം വിസ്മരിപ്പിക്കുന്നു; രണ്ടും ചങ്ങലകൾ; ഒന്ന് ഇരുമ്പ്, ഒന്നു സ്വർണ്ണം. രണ്ടിനും പിന്നിലാണാത്മാവ്; അതു സുഖവും ദുഃഖവും അറിയുന്നില്ല. ഇവ ഓരോ 'അവസ്ഥ'കളാണ്. അവസ്ഥകൾ സദാ മാറിയേ തീരൂ. ആത്മസ്വരൂപമാകട്ടെ ആനന്ദമാണ്. അവ്യയശാന്തിയാണ്. അതു നാം നേടേണ്ടതില്ല; നമുക്കുണ്ട്; അഴുക്കു കഴുകിക്കളഞ്ഞ് അതു കണ്ടുകൊൾക.

ആത്മാവിൽ നിലയുറപ്പിക്കുക, അപ്പോഴേ ഉലകത്തെ ഉണ്മയിൽ സ്നേഹിക്കാനാവൂ. വളരെയേറെ ഉയർന്ന ഒരു നിലപാട് കൈക്കൊള്ളുക. നമ്മുടെ സർവ്വാത്മസ്വരൂപം അറിഞ്ഞ്, ദൃശ്യപ്രപഞ്ചത്തെ മുഴുവൻ തികഞ്ഞ അക്ഷോഭ്യതയോടെ കാണണം. ഇതൊക്കെ തനി കുട്ടിക്കളി, നാമതറിയുന്നുമുണ്ട്; അതുകൊണ്ട് അതിനു നമ്മെ ഇളക്കാനൊക്കില്ല. സ്തുതികൊണ്ടു മനം കുളിരുന്ന പക്ഷം, നിന്ദകൊണ്ട് എരിയും. ഇന്ദ്രിയസുഖങ്ങളൊക്കെയും, മാനസികസുഖംപോലും, ക്ഷണികമാണ്. സത്യവും നിരപേക്ഷവുമായ സുഖം ഒന്നിനെയും ആശ്രയിക്കാതെ നമ്മുടെ ഉള്ളിൽത്തന്നെ കുടികൊള്ളുന്നു. അതു സമ്പൂർണ്ണം, സ്വതന്ത്രം; അത് ആനന്ദം. 'നമ്മുടെ ആനന്ദം എത്ര ആന്തരികമോ നാം അത്ര ആദ്ധ്യാത്മികതയുള്ളവരാണ്.'

ആത്മസുഖത്തെയാണ് ലോകം മതമൊന്നു പറയുന്നത്.

ആന്തരലോകം, സത്യവസ്തു, ബാഹ്യലോകത്തെക്കാൾ എത്രയോ ഉത്കൃഷ്ടമാണ്; ബാഹ്യലോകം സത്യലോകത്തിൻെറ ഒരു ഛായാവിസർഗ്ഗംമാത്രം. ഈ ലോകം സത്യവുമല്ല, അസത്യവുമല്ല, അതു സത്യത്തിൻെറ ഒരു നിഴൽ മാത്രം. കവി പാടുന്നു: 'മനോരഥം സത്യത്തിൻെറ കനകം പൂശിയ പ്രതിച്ഛായയാണ്.'

---

*തൗസൻറ് ഐലൻറ് പാർക്കിൽ (U.S.A.) 1895 ജൂൺ 25 മുതൽ ആഗസ്റ്റ് 6 വരെ സ്വശിഷ്യർക്കു വേണ്ടി നടത്തിയ അന്തർയോഗത്തിൽ ചെയ്ത പ്രഭാഷണങ്ങളുടെ കുറിപ്പുകൾ. മിസ്സ് . എസ്. ഈ വാല്ഡോ (ഹരിദാസി) എന്ന ശിഷ്യ സംഗ്രഹിച്ചത്.

നാം സൃഷ്ടിയിൽ പ്രവേശിക്കുന്നു, അപ്പോളതു നമുക്കു സജീവമായി ത്തീരുന്നു. വസ്തുക്കൾ സ്വയം ജഡങ്ങളാണ്; നാമാണ് അവയ്ക്കു ചൈതന്യം നല്കുന്നത്. നാം തിരിഞ്ഞുനോക്കി മൂഢന്മാരെപ്പോലെ അവയെ പേടിക്കുന്നു, അല്ലെങ്കിൽ ആസ്വദിക്കുന്നു. നാം ആ മീൻകാരിക ളെപ്പോലയാകരുത്, അവർ ചന്തയിൽനിന്നു മടങ്ങുമ്പോൾ പേമാരിയിൽ പ്പെട്ട് ഒരു പൂക്കാരൻെറ വീട്ടിൽ അഭയം തേടി. പൂന്തോട്ടത്തിലെ തൂമണം തൂകുന്ന തെന്നൽ ഏല്ക്കുന്ന ഒരു മുറിയിലാണ് അവരെ അന്നു രാത്രി താമസിപ്പിച്ചത്. അവരുറങ്ങാൻ പണിപ്പെട്ടിട്ട് പറ്റിയില്ല: ഒടുവിൽ അവരി ലൊരുത്തി, തങ്ങളുടെ മീൻകുട്ട നനച്ചു തലയ്ക്കൽ വെച്ചുനോക്കാമെന്ന് അഭിപ്രായപ്പെട്ടു. എന്നിട്ടവർ സുഖമായുറങ്ങി.

ഉലകമാണ് നമ്മുടെ മീൻകുട്ട; നമ്മുടെ ഭോഗത്തിന് അതിനെ ആശ്രയി ക്കരുത്. അങ്ങനെ ചെയ്യുന്നവർ താമസന്മാരാണ്, ബദ്ധന്മാരാണ്. പിന്നെ രാജസന്മാരുണ്ട്, അഹംകാരികൾ; അവരെപ്പോഴും 'ഞാൻ,ഞാൻ' എന്നു പുലമ്പിക്കൊണ്ടിരിക്കും. ചിലപ്പോൾ അവർ സദ്കർമ്മങ്ങൾ ചെയ്യും, അദ്ധ്യാത്മനിഷ്ഠരായെന്നും വരാം. എന്നാൽ ഉത്തമന്മാർ സാത്ത്വികന്മാ രാണ് - പ്രത്യഗ്ദൃഷ്ടികൾ, ആത്മമാത്രനിഷ്ഠന്മാർ. ഈ മൂന്നു ഗുണങ്ങ ളും, സത്ത്വരജസ്തമസ്സുകൾ, ഏവരിലുമുണ്ട്. ഓരോ സമയത്ത് ഓരോന്നു പ്രബലമായിരിക്കും.

സൃഷ്ടി ഒന്നിൻെറയും 'നിർമ്മിതി'യല്ല. സാമ്യാവസ്ഥ വീണ്ടെടുക്കാനുള്ള പ്രയത്നമാണ്; ഒരു പാത്രം വെള്ളത്തിനടിയിലേക്കു കുറെ പൊങ്ങുതടിക്ക ഷ്ണങ്ങൾ താഴ്ത്തിയാൽ, അവ ഒന്നിച്ചോ ഒറ്റയ്ക്കോ മുകളിലെത്താൻ കുതിക്കുന്നതുപോലെയാണത്. ജീവിതം ദോഷയുക്തമാണ്, അങ്ങനെ യായിരിക്കണംതാനും. അല്പമൊരു ദോഷമാണ് ജീവിതത്തിൻെറ മൂലം. ലോകത്തിൽ കാണുന്ന അല്പസ്വല്പം കുസൃതി വളരെ നല്ലതാണ്; കാരണം, സാമ്യാവസ്ഥ വീണ്ടുകിട്ടിയാൽ, ലോകം ഒടുങ്ങും; എന്തെന്നാൽ, സമത്വ വും നാശ(പ്രളയ)വും ഒന്നാണ്. ഈ ലോകം മറയുമ്പോൾ, അതോടൊപ്പം നന്മതിന്മകളും പോകും; എന്നാൽ നമുക്ക് ഈ ലോകത്തെ അതിക്രമി ക്കാൻ കഴിയുമ്പോൾ, നാം നന്മതിന്മകളിൽനിന്നു മുക്തരായി ആനന്ദമനു ഭവിക്കുന്നു.

ദുഃഖംകൂടാതെ സുഖമോ, തിന്മകൂടാതെ നന്മയോ ഒരു കാലത്തും ഉണ്ടാവാൻ വയ്യ; കാരണം, ജീവിതംതന്നെ, സാമ്യാവസ്ഥാഭംഗമാണ്. നമുക്കു വേണ്ടതു സ്വാതന്ത്ര്യമാണ്, അല്ലാതെ ജീവിതമല്ല, സുഖമല്ല, നന്മയുമല്ല. സൃഷ്ടി അനന്തമാണ്. അതിന് ആദിയുമറുതിയുമില്ല; കരകാണാത്തൊരു പൊയ്കയിലെ അവിരതചഞ്ചലമായ ചെറുതിര. ഇനിയും അളക്കാൻ കഴിയാത്ത ആഴങ്ങളുണ്ട്; തുല്യത വീണ്ടെടുത്ത ഇടങ്ങളുമുണ്ട്; പക്ഷേ അലകൾ സദാ തെറുത്തു കേറിക്കൊണ്ടിരിക്കുന്നു; സമത്വം തിരിച്ചു കിട്ടാനുള്ള പ്രയത്നം അവിരാമമാണ്. ഒരേ വസ്തുതയുടെ

ഇരുപേരുകൾമാത്രമാണ്, ജീവിതവും മരണവും; ഒരേ നാണയത്തിൻെറ ഇരുപുറങ്ങൾ. രണ്ടും മായ; ഒരു നിമിഷം ജീവിക്കാനും അടുത്ത നിമിഷം മരിക്കാനുമുള്ള അനിർവ്വചനീയമായ യത്നം. ഇതിനപ്പുറമാണ് സത്യമായ സ്വഭാവം, ആത്മാവ്. നാം ഈശ്വരനെ അംഗീകരിക്കുന്നെങ്കിലും, വാസ്തവത്തിൽ അത് ആത്മാവുമാത്രമാണ്; അതിൽ നിന്നു നാം നമ്മെ മാറ്റിനിർത്തി, അതിനെ നമ്മിൽനിന്നു ബാഹ്യമായിക്കരുതി, ആരാധിക്കുന്നു. എന്നാൽ സദാകാലവും അതു നമ്മുടെ ആത്മതത്ത്വമത്രേ, ഏകവും സത്യവുമായ ഈശ്വരൻ.

സാമ്യാവസ്ഥ വീണ്ടെടുക്കാൻ തമസ്സിനെ രജസ്സുകൊണ്ടെതിർക്കണം; എന്നിട്ടു രജസ്സിനെ സത്ത്വംകൊണ്ടു കീഴടക്കണം; ആ ശാന്തസുന്ദരമായ അവസ്ഥ മേല്ക്കുമേൽ വളരും; ഒടുവിൽ മറ്റെല്ലാം പോകും. ബന്ധം വിടുക, 'പുത്ര'നാവുക, മുക്തനാവുക; അപ്പോൾ നിങ്ങൾക്കും യേശുവെപ്പോലെ 'പിതാവിനെ കാണാം.' അനന്തശക്തിയാണ് മതവും ഈശ്വരനും. ദൗർബ്ബല്യവും ദാസ്യവും വർജ്ജിക്കുക. നിങ്ങൾ ആത്മാവാണ്, സ്വതന്ത്രനാണെങ്കിൽ; നിങ്ങൾക്ക് അമൃതത്ത്വമുണ്ട്, സ്വതന്ത്രനാണെങ്കിൽ; ഒരു ഈശ്വരനുണ്ട്, സ്വതന്ത്രനാണെങ്കിൽ ......

പ്രകൃതി എനിക്കുവേണ്ടി; ഞാൻ പ്രകൃതിക്കുവേണ്ടിയല്ല. നന്മതിന്മകൾ നമ്മുടെ കിങ്കരന്മാരാണ്; നാം അവയുടെയല്ല. (പുരോഗമിക്കാതെ) അതേപടി നില്ക്കുക മൃഗസ്വഭാവമാണ്. നന്മ തേടലും തിന്മയൊഴിക്കലും മനുഷ്യസ്വഭാവമാണ്. രണ്ടും അപേക്ഷിക്കാതെ, നിത്യാനന്ദിയായിവർത്തിക്കുക ഈശ്വരസ്വഭാവമത്രേ. നമുക്കു ദേവന്മാരാകാം! ഹൃദയം വാരിധിപോലാക്കുക, ലോകത്തിലെ നിസ്സാരങ്ങൾക്കെല്ലാം അപ്പുറം കടക്കുക; തിന്മ വരുമ്പോഴും മോദംകൊണ്ടുന്മത്തനാവുക. പ്രപഞ്ചത്തെ ഒരു ചിത്രമായി കാണുക; നിങ്ങളെ ഒന്നും ബാധിക്കുന്നില്ലെന്നറിഞ്ഞ് അതിൻെറ സൗന്ദര്യം ആസ്വദിക്കുക. കുട്ടികൾ ചേർക്കുണ്ടിൽ കണ്ടെത്തുന്ന പളുങ്കുമണികൾ - അതാണ് ലോകത്തിലെ നന്മ. ഇതിനെ പ്രശാന്ത സംതൃപ്തിയോടെ വീക്ഷിക്കുക. നന്മതിന്മകൾ ഒന്നെന്നു കാണുക; രണ്ടും ഭഗവല്ലീല. എല്ലാം ആസ്വദിക്കുക.............

എൻെറ ഗുരുനാഥൻ പറയാറുണ്ട്: 'സർവ്വവും ഈശ്വരൻ; എന്നാൽ വ്യാഘ്ര-ഈശ്വരനെ ദൂരെ ഒഴിക്കണം. വെള്ളമെല്ലാം വെള്ളംതന്നെ; എന്നാൽ ചളിവെള്ളം കുടിക്കാൻ കൊള്ളുകയില്ല.'

വിണ്ടലം ഭഗവാൻെറ ധൂപത്തട്ട്; സൂര്യചന്ദ്രന്മാർ ദീപങ്ങൾ, പിന്നെ എന്തു ദേവാലായം വേണം? എല്ലാ കണ്ണുകളും അവിടുത്തെ; എന്നാലും അവിടേക്കു കണ്ണൊന്നുമില്ല; എല്ലാ കൈകളും അവിടുത്തെ; എങ്കിലും അവിടേക്കു കൈയൊന്നുമില്ല.

നേടുകയും വേണ്ട, ഒഴിയുകയും വേണ്ട; വരുന്നത് എടുത്തോളു.

ഒന്നിനാലും ബാധിക്കപ്പെടാതിരിക്കുന്നതാണ് സ്വാതന്ത്ര്യം; വെറുതെ സഹിച്ചാൽ പോരാ; നിസ്സംഗനായിരിക്കുക. കാളയുടെ ആ കഥയോർക്കുക. ഒരു കൊതുകു കുറെയേറെ നേരം ഒരു കാളയുടെ കൊമ്പത്തിരുന്നു. മനസ്സിനു വിഷമം തോന്നിയിട്ട് അവൻ പറഞ്ഞു: 'ശ്രീമൻ വൃഷഭ, ഏറെക്കാലമായല്ലോ ഞാനിവിടെയിരിക്കാൻ തുടങ്ങിയിട്ട്; പക്ഷേ ഞാനങ്ങയെ ഉപദ്രവിക്കയാവാം. ക്ഷമിക്കണം, ഞാൻ പൊയ്ക്കൊള്ളാം.' എന്നാൽ കാള പറഞ്ഞു: 'ഹേയ് ഇല്ല, ഒട്ടുമില്ല! നിൻെറ കുടുംബം മുഴുവൻ കൊണ്ടുവന്ന് എൻെറ കൊമ്പത്തു പാർത്തോളു; നിനക്കെന്നോടെന്തു ചെയ്യാനൊക്കും?'

## 2

### ജൂൺ 26, ബുധൻ

നാം ഏറ്റവും നന്നായി പ്രവർത്തിക്കുന്നത്, നമ്മുടെ സ്വാധീനത ഏറ്റവും ചെലുത്തപ്പെടുന്നത്, നമുക്ക് അഹന്ത തീരെ ഇല്ലാത്തപ്പോഴാണ്. വലിയ പ്രതിഭാശാലികൾക്കെല്ലാം ഇതറിയാം. ആ ഒരു ദിവ്യനടനായി നമ്മെ തുറന്നിടുക; അവിടുന്നു നടനം ചെയ്യട്ടെ; നാമായി ഒന്നും ചെയ്യേണ്ട.

'അർജ്ജുന, എനിക്കീ ലോകത്തിലൊന്നും ചെയ്വാനില്ല' എന്ന് ശ്രീകൃഷ്ണൻ പറയുന്നു. എന്തും വന്നുകൊള്ളട്ടെ എന്നു തികച്ചും ഉറപ്പിച്ച് അവ്യഗ്രനാവുക. അപ്പൊഴേ ശരിയായ വല്ല കർമ്മവും ചെയ്യാൻ കഴിയൂ. വാസ്തവത്തിലുള്ള ശക്തികളെ കണ്ണിനു കാണാൻ വയ്യ; ഫലമേ നമുക്കു കാണാനാവൂ. അഹന്തയെ കെടുത്തുക, അതു പൊയ്ക്കോട്ടെ; അതിനെ മറക്കുക. ഈശ്വരൻ പ്രവർത്തിച്ചോട്ടെ, അതവിടുത്തെ കൃത്യമാണ്. മാറി നില്ക്കുകയല്ലാതെ നമുക്കൊന്നും ചെയ്യേണ്ടതില്ല, ഈശ്വരൻ പ്രവർത്തിച്ചോട്ടെ. നാം എത്രയ്ക്കു പുറത്തു പോകുന്നുവോ അത്രയ്ക്കു ഈശ്വരൻ അകത്തു വരുന്നു. ക്ഷുദ്രാഹന്തയെ നശിപ്പിക്കുക. പൂർണ്ണാഹന്തമാത്രം വർത്തിക്കട്ടെ.

നമ്മുടെ ചിന്തയുടെ സന്താനങ്ങളാണ് നാം; അതുകൊണ്ട് നിങ്ങളെന്താണ് ചിന്തിക്കുന്നതെന്നു സൂക്ഷിച്ചുകൊള്ളണം. വാക്കുകൾ അപ്രധാനങ്ങൾ; ചിന്തകൾ ജീവിക്കുന്നു, അവ സുദൂരം സഞ്ചരിക്കുന്നു. നമ്മുടെ ഓരോ ചിന്തയിലും നമ്മുടെ സ്വഭാവത്തിൻെറ നിറം കലർന്നിരിക്കും; അങ്ങനെ, നിർമ്മലനും പരിശുദ്ധനുമായ മനുഷ്യൻെറ നേരമ്പോക്കുകൾക്കും ശകാരങ്ങൾക്കും പോലും അദ്ദേഹത്തിൻെറ പ്രേമത്തിൻെറയും പവിത്രതയുടെയും വാസനയുണ്ടായിരിക്കും; അവു ഉപകാരവും ചെയ്യും.

ഒന്നും ആശിക്കരുത്; ഈശ്വരനെ ധ്യാനിക്കുക, പ്രതിഫലത്തിനു കൊതിക്കരുത്; നിഷ്കാമന്മാരാണ് ഫലം നേടുക. ഭിക്ഷാടനം ചെയ്യുന്ന സന്ന്യാസിമാർ ആദ്ധ്യാത്മികതയെ എല്ലാ വീട്ടിലും എത്തിക്കുന്നു; എന്നാൽ തങ്ങളൊന്നും ചെയ്യുന്നതായി അവർ കരുതുന്നില്ല; അവരൊന്നും

അവകാശപ്പെടുന്നുമില്ല; അവരുടെ വേല അവരറിയാതെ നടക്കുന്നു. 'ജ്ഞാന'വൃക്ഷത്തിൻെറ പഴം തിന്നിരുന്നെങ്കിൽ അവർ അഹങ്കരിച്ചേനെ; അവർ ചെയ്യുന്ന നന്മയൊക്കെ പറന്നുപോയേനെ. 'ഞാൻ' എന്നു പറയുമ്പോഴേക്കും, നാമെക്കാലവും വഞ്ചിതരായി; എന്നിട്ടതിനെ നാം 'ജ്ഞേയം' എന്നു പറയുന്നു; പക്ഷേ, മരത്തിൽ കെട്ടിയിട്ട കാളയെപ്പോലെ വട്ടം ചുറ്റൽ മാത്രമാണത്. ഭഗവാൻ വളരെ ഭംഗിയായി തന്നെത്താൻ മറച്ചുവെച്ചിരിക്കുന്നു; അതിനാൽ അവിടുത്തെ കർമ്മമാണുത്തമം; അതുപോലെ, സ്വയം ഏറ്റവും ഒളിഞ്ഞുകഴിയുന്നവൻ ഏറ്റവുമധികം സാധിക്കുന്നു. തന്നെത്താൻ കീഴടക്കൂ; അപ്പോൾ പ്രപഞ്ചം മുഴുവൻ നിങ്ങളുടേത്.

സത്ത്വാവസ്ഥയിൽ നാം വസ്തുക്കളുടെ തനിസ്വരൂപം കാണുന്നു; നാം ഇന്ദ്രിയങ്ങൾകും യുക്തിക്കും അപ്പുറം പോകുന്നു. നമ്മെ ചൂഴുന്ന കരിങ്കൽക്കോട്ട അഹങ്കാരമാണ്. ഞാൻ ഇതും അതും മറ്റതും ചെയ്യുന്നു എന്നിങ്ങനെ നാം എല്ലാം നമ്മോടു ബന്ധിച്ചു വ്യവഹരിക്കുന്നു. ഈ ക്ഷുദ്രാഹന്തയെ കയ്യൊഴിക്കുക; നമ്മിലെ ഈ പൈശാചികത്വത്തെ കൊല്ലുക. 'നാഹം, ത്വമേവ൦' - ഇതു ജപിക്കുവിൻ, ഭജിക്കുവിൻ, ജീവിക്കുവിൻ. അഹങ്കാരകൃതമായ പ്രപഞ്ചത്തെ പരിത്യതിജിക്കാത്തിടത്തോളം കാലം, സ്വർഗ്ഗരാജ്യത്തിൽ നമുക്കൊരിക്കലും പ്രവേശിക്കാൻ കഴിയില്ല; ആർക്കും ഒരിക്കലും കഴിഞ്ഞിട്ടില്ല, കഴിയുമില്ല. പ്രപഞ്ചപരിത്യാഗമെന്നാൽ അഹങ്കാരവിസ്മരണമാണ്, അതിനെ അറിയായ്ക - 'ദേഹത്തിലാണെങ്കിലും ദേഹത്തിൻെറയല്ല.' ഈ തെമ്മാടി അഹന്തയെ തുടച്ചുനീക്കണം. നിന്ദിക്കുന്നവരെ അനുഗ്രഹിക്കുക. അവർ നിങ്ങൾക്കു എന്തുമാത്രം നന്മയാണ് ചെയ്യുന്നതെന്നാലോചിക്കുക. അവർക്കു സ്വയം ക്ഷതിവരുത്താനേ കഴിയൂ. ജനങ്ങൾ നിങ്ങളെ വെറുക്കുന്നിടത്തു ചെല്ലുക; അവർ നിങ്ങളുടെ അഹന്തയെ അടിച്ചു പുറത്താക്കട്ടെ; നിങ്ങളപ്പോൾ ഈശ്വരനോടു കൂടുതൽ അടുക്കും. തള്ളക്കുരങ്ങിനെപ്പോലെ നാം ഈ പിള്ളയെ, പ്രപഞ്ചത്തെ, ആവുന്നിടത്തോളം കാലം പൊത്തിപ്പിടിക്കുന്നു. എന്നിട്ടൊടുവിൽ, നാമതിനെ ചവിട്ടടിയിലിട്ടു മെതിക്കാൻ നിർബ്ബദ്ധരാകുന്നു. അപ്പോൾ ഈശ്വരനെ സമീപിക്കാൻ നാം സന്നദ്ധരാണ്. സദ്ധർമത്തിനുവേണ്ടി പീഡയേല്ക്കുന്നതു ധന്യമാണ്. നമുക്ക് വായിക്കാനറിഞ്ഞുകൂടെങ്കിൽ നാം അനുഗൃഹീതരാണ്. എന്തെന്നാൽ നമ്മെ ഈശ്വരനിൽനിന്നകറ്റാൻ അത്രയും കുറച്ചേ ഉള്ളു.

ഭോഗം ആയിരം പടമുള്ള സർപ്പമാണ്; അതിനെ നാം ചവുട്ടി മെതിക്കണം. നാം ത്യജിക്കുന്നു. മുന്നോട്ടു പോകുന്നു; എന്നിട്ടൊന്നും കിട്ടാതെ നിരാശരാകുന്നു. പക്ഷേ മുറുകെ പിടിച്ചു നില്പിൻ, വിടാതെ പിടിക്കുവിൻ. ലോകമൊരു ഭൂതമാണ്. അല്പനായ അഹങ്കാരം അരചനായി വാഴുന്ന ഒരു രാജ്യമാണത്. അതിനെ മാറ്റി നിർത്തി ഉറച്ചു നില്ക്കുവിൻ . കാമവും

കാഞ്ചനവും കീർത്തിയും വിട്ട് ഭഗവാനെ മുറുകെപ്പിടിക്കുക. അവസാനം തികച്ചും ഉദാസീനമായ ഒരവസ്ഥയെ നാം പ്രാപിക്കും. ഇന്ദ്രിയതർപ്പണമാണ് സുഖം എന്ന ആശയം തികച്ചും ലൗകികമാണ്. യഥാർത്ഥസുഖത്തിൻെറ ഒരു പൊരിപോലും അതിലില്ല.; കിട്ടുന്ന സൗഖ്യമെല്ലാം, സത്യമായ ആനന്ദത്തിൻെറ പ്രതിച്ഛായമാത്രം.

ഈശ്വരന്ന് ആത്മാർപ്പണം ചെയ്യുന്നവർ, പ്രവർത്തകരെന്നു പറഞ്ഞു നടക്കുന്നവരെക്കാളെല്ലാം കൂടുതൽ ലോകത്തിന്നുപകരിക്കുന്നു. തികച്ചും പരിപൂതനായ ഒരുവൻ പ്രചാരകന്മാരുടെ ഒരു പടയെക്കാൾ കൂടുതൽ കാര്യം സാധിക്കും. പവിത്രതയിൽനിന്നും മൗനത്തിൽനിന്നും കരുത്തുറ്റ വാക്കു പുറപ്പെടുന്നു.

'ഒരാമ്പൽപോലാവൂ; ഒരിടത്തുതന്നെ ഇരുന്ന് ഇതൾ വിടർത്തുക; വണ്ടുകൾ താനേ വന്നുകൊള്ളും.' കേശബ്ചന്ദ്രസേനനും ശ്രീരാമകൃഷ്ണനും തമ്മിൽ വലിയൊരു വൈരുദ്ധ്യമുണ്ടായിരുന്നു. ശ്രീരാമകൃഷ്ണൻ, ലോകത്തിൽ എന്തെങ്കിലും പാപമോ ക്ലേശമോ എതിർക്കേണ്ടവല്ല ദോഷമോ ഉള്ളതായി ഒരിക്കലും സ്വീകരിച്ചില്ല. കേശബ്ചന്ദ്രസേൻ ഒരു വലിയ സദാചാരപരിഷ്കർത്താവും നേതാവും ബ്രഹ്മസമാജത്തിൻെറ പ്രതിഷ്ഠാപകനുമായിരുന്നു. ഒരു വ്യാഴവട്ടം കഴിഞ്ഞപ്പോഴേയ്ക്കും ദക്ഷിണേശ്വരത്തെ ആ നിശ്ശബ്ദനായ ദേവദൂതൻ, ഭാരതത്തിൽ മാത്രമല്ല, ലോകമെങ്ങുംതന്നെ ഒരു പരിവർത്തനം വരുത്തിയിരിക്കുന്നു. മുനിമാരുടെ വശത്താണ് ശക്തി. അവർ ജീവിക്കുകയും സ്നേഹിക്കുകയും മാത്രം ചെയ്ത് സ്വവ്യക്തിത്വത്തെ ഉപസംഹരിക്കുന്നു. 'ഞാൻ' എന്നോ 'എൻെറ' എന്നോ അവരൊരികലും പറയാറില്ല; ഉപകരണമായിരിക്കുന്നതുകൊണ്ടുമാത്രം അവർ ധന്യരാകുന്നു. അത്തരക്കാരാണ്, ക്രിസ്തുമാരെയും ബുദ്ധന്മാരെയും ഉളവാക്കുന്നത് - അവർ ചിരഞ്ജീവികൾ, തികച്ചും ഭഗവല്ലീനർ, ആദർശസത്ത പൂണ്ടവർ, നിരപേക്ഷകർ, കർത്തൃത്വബോധമറ്റവർ; ഇവരാണ് ശരിയായ (ലോക) പാലകന്മാർ, ജീവന്മുക്തന്മാർ, നിശ്ശേഷം നിസ്സ്വാർത്ഥർ; ഇടുങ്ങിയ വ്യക്തിത്വം തീർത്തും അടിച്ചുതുരത്തപ്പെട്ടവർ; ആശയേ ഇല്ലാത്തവർ; അവർ തത്ത്വംമാത്രം, വ്യക്തികളല്ല.

## 3

### ജൂലായ് 1, തിങ്കൾ

ശ്രീരാമകൃഷ്ണൻ വളരെ യാഥാസ്ഥിതികനായ ഒരു ബ്രാഹ്മണൻെറ മകനായിരുന്നു; ബ്രാഹ്മണരിൽ ഒരു വിശേഷവിഭാഗക്കാരിൽനിന്നൊഴികെ, വേറൊരിൽനിന്നും ദാനം പോലും അദ്ദേഹം നിരസിക്കും. അദ്ദേഹം വേലയൊന്നും ചെയ്യില്ല; അമ്പലത്തിൽ ശാന്തിക്കാരനാകയുമില്ല; പുസ്തകം വില്ക്കയോ പരസേവ ചെയ്കയോ ഇല്ല. ആകാശഭിക്ഷയേ അദ്ദേഹത്തി

നു സ്വീകാരമാകൂ; അതും പതിത ബ്രാഹ്മണനിൽനിന്നാകരുത്. ക്ഷേത്രങ്ങൾക്ക് ഹിന്ദുമതത്തിൻെറ മേൽ സ്വാധീനതയില്ല; അവയെല്ലാം നശിപ്പിക്കപ്പെട്ടാലും മതത്തിനു തരിമ്പും കേടുണ്ടാവില്ല. മനുഷ്യൻ, ഈശ്വരന്നും അതിഥികൾക്കുമായിട്ടേ വീടു കെട്ടാവൂ; തനിക്കായി കെട്ടുന്നതു സ്വാർത്ഥതയാണ്; അതുകൊണ്ടയാൾ ഈശ്വരൻെറ നികേതനമായി ക്ഷേത്രങ്ങൾ നിർമ്മിക്കുന്നു.

ഇല്ലത്തെ ദാരിദ്ര്യാധിക്യംകൊണ്ടു ശ്രീരാമകൃഷ്ണന്നു ബാല്യത്തിൽത്തന്നെ ഒരു ദേവീക്ഷേത്രത്തിലെ ശാന്തിക്കാരനാകേണ്ടിവന്നു. ദേവിക്കു പ്രകൃതിയെന്നും കാളിയെന്നും പേരുണ്ട്; ഒരു പുരുഷരൂപത്തിന്മേൽ ചവുട്ടികൊണ്ട് ഒരു സ്ത്രീരൂപം നിലകൊള്ളുന്നു; മായ നീങ്ങുന്നതുവരെ നമുക്കൊന്നും അറിയുക സാധ്യമല്ല എന്നാണത് കുറിക്കുന്നത്. ബ്രഹ്മത്തിൽ ലിംഗഭേദമില്ല - അജ്ഞാതവും അജ്ഞേയവും; വിഷയീഭവിക്കുവാൻ അവിടുന്നു മായാപടംകൊണ്ടു സ്വയം മൂടുന്നു, വിശ്വജനനിയായിത്തീരുന്നു; പ്രപഞ്ചത്തെ പ്രസവിക്കുന്നു. ധരാശായിയായ ശിവൻ മായാവരണം നിമിത്തം ശവമായി മാറിയിരിക്കുന്നു. .'ഞാൻ ബലാൽ ഈശ്വരനെ അനാച്ഛാദനം ചെയ്യും' എന്ന് ജ്ഞാനി പറയുന്നു. എന്നാൽ ദ്വൈതി പറയുന്നു, 'ഞാൻ അമ്മയോടിരന്ന് ഈശ്വരനെ കണ്ടെത്തും; വാതിലൊന്നു തുറന്നുതരാൻ അമ്മയോടു യാചിക്കും; അതിൻെറ താക്കോൽ അമ്മയുടെ വശമേ ഉള്ളു.'

കാളിമാതാവിൻെറ നിത്യസേവകൊണ്ട് ക്രമേണ ഹൃദയത്തിലുയർന്ന തീവ്രവ്യാകുലതകാരണം ആ യുവപുരോഹിതനും ക്ഷേത്രത്തിലെ നിത്യപൂജ തുടർന്നു നടത്താൻ നിർവ്വാഹമില്ലാതായി. അതുകൊണ്ട് സ്വകർത്തവ്യങ്ങൾ വെടിഞ്ഞ് അമ്പലവളപ്പിലുള്ള ചെറുകാവിൽ ചെന്നു കൂടി; അവിടെ ഏകാഗ്രധ്യാനത്തിലാണ്ടു. ഈ കാവും ഗംഗാതീരത്തായിരുന്നു; ഒരുനാൾ പുഴയിലെ ഊക്കേറിയ ഒഴുക്ക്, ഒരു കുടിലു കെട്ടാൻ അത്യാവശ്യം വേണ്ട സാധനങ്ങൾ അവിടുത്തെ കാല്ക്കലെത്തിച്ചു. ഈ കുടിലിൽ അവിടുന്നു വിലപിച്ചും പ്രാർത്ഥിച്ചും താമസിച്ചു, തൻെറ ദിവ്യജനനിയെക്കുറിച്ചല്ലാതെ സ്വശരീരത്തെക്കുറിച്ചോ മറ്റു വല്ലതിനെയും കുറിച്ചോ ഒരു ചിന്തയുമില്ലാതെ, ഒരു ബന്ധു ദിവസത്തിലൊരിക്കൽ അവിടുത്തെ ഊട്ടി, കാത്തുരക്ഷിച്ചു. 'അമ്മയെ കാണാൻ' സഹായിക്കുന്നതിനു പിന്നീടൊരു സന്ന്യാസിനി വന്നു. അവിടേയ്ക്കു ആവശ്യമുള്ള ആചാര്യന്മാരെല്ലാം തേടാതെതന്നെ വന്നു ചേർന്നു; ഓരോ വിഭാഗത്തിൽനിന്നും ഓരോ സിദ്ധപുരുഷൻ ഉപദേശിക്കാൻ വരും; ഓരോരുത്തൻ പറയുന്നതും ശ്രദ്ധയോടെ ശ്രവിക്കും. പക്ഷേ അവിടുന്ന് അമ്മയെ മാത്രമേ അർച്ചിച്ചുള്ളു. സർവ്വവും അവിടേക്ക് അമ്മയായിരുന്നു.

ശ്രീരാമകൃഷ്ണൻ പരുഷമായി ഒരു വാക്ക് ആരെക്കുറിച്ചും ഒരിക്കലും പറഞ്ഞിട്ടില്ല. തങ്ങളുടെ സ്വന്തം ആളാണെന്ന് ഓരോ മതവിഭാഗക്കാരും

അവിടുത്തെ കരുതി; അത്ര വിശാലമനസ്കനായിരുന്നു അവിടുന്ന്. അവിടുന്ന് എല്ലാവരേയും സ്നേഹിച്ചു. അവിടേക്കു എല്ലാ മതവും സത്യമായിരുന്നു. ഓരോന്നിനും (സ്വമതത്തിൽ) ഓരോ സ്ഥാനം അവിടുന്നു കണ്ടു. അവിടുന്നു സ്വതന്ത്രനായിരുന്നു, സ്നേഹത്തിൽ സ്വതന്ത്രൻ, 'ഇടിമുഴക്ക'ത്തിലല്ല. ശാന്തവർഗ്ഗം സൃഷ്ടിക്കുന്നു; ഇടി മുഴക്കുന്നവർ പ്രചരിപ്പിക്കുന്നു. വെളിച്ചം പരത്താൻ വന്ന 'ഇടിമുഴക്ക'ക്കാരനായിരുന്നു വിശുദ്ധ പൗലോസ്.

എന്നാൽ വിശുദ്ധ പൗലോസിൻെറ കാലം പൊയ്പോയി; നമ്മളായിരിക്കണം ഇന്നത്തെ പുതിയ ദീപങ്ങൾ. കാലാനുസൃതമായി തനിയെ പൊരുത്തപ്പെട്ടുകൊള്ളുന്ന ഒരു സംഘടനയാണ് (മതമാണ്) ഇക്കാലത്തെ വലിയ അത്യാവശ്യം. അങ്ങനെയൊന്നു നമുക്കു കിട്ടുമ്പോൾ, അതു ലോകത്തിലെ ഒടുവിലത്തെ മതമായിരിക്കും. ചക്രം കറങ്ങണം; നാമതിനു സഹായിക്കണം., തടസ്സം ചെയ്യരുത്. അദ്ധ്യാത്മചിന്താവീചികൾ ഉയരുന്നു, താഴുന്നു; അതിൻെറ ശിരസ്സിൽ യുഗാവതാരം നിലകൊള്ളുന്നു. ഇന്നത്തെ മതം ഉപദേശിക്കാൻ രാമകൃഷ്ണൻ വന്നു; സർഗ്ഗാത്മകമായത്, സംഹാരാത്മകമല്ല. സത്യസ്ഥിതിയന്വേഷിച്ച് പുതുതായി അവിടേക്കു പ്രകൃതിയെ വീണ്ടും നേരിട്ടു ചോദ്യം ചെയ്യേണ്ടിവന്നു. അവിടേക്കു ശാസ്ത്രീയമതം ലഭിക്കയും ചെയ്തു. അതൊരിക്കലും വിശ്വസിക്കാൻ ശാസിക്കുന്നില്ല. പിന്നെയോ, പറയുന്നു; 'നോക്കൂ, 'ഞാൻ കാണുന്നു നിങ്ങൾക്കും കാണാം.' അതേ ഉപായം ഉപയോഗിക്കുക, അതേ ദർശനം നിങ്ങൾക്കും കിട്ടും. ഈശ്വരൻ എല്ലാവരുടെയും അടുത്തുവരും: സൗഹൃദം സർവ്വർക്കും സുലഭമാണ്. ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങൾ ഹിന്ദുമതത്തിൻെറ കാതലാണ്; അവ അവിടുത്തെ സ്വന്തമൊന്നുമല്ല. അങ്ങനെയാണെന്ന് അവിടുന്നാട്ടവകാശപ്പെട്ടുമില്ല; പേരും പുകഴും അവിടുന്ന് തെല്ലും വിലവെച്ചില്ല.

ഏതാണ്ട് നാല്പതോടടുത്തപ്പോൾ അവിടുന്ന് ഉപദേശിക്കാൻ തുടങ്ങി; എന്നാൽ അതിനായി ഒരിക്കലും പുറത്തെങ്ങും പോയില്ല. തൻെറ അനുശാസനങ്ങൾ ആവശ്യമുള്ളവർ തൻെറ അടുത്തുവരാൻ അവിടുന്നു കാത്തിരുന്നു. ഹൈന്ദവാചാരപ്രകാരം, മാതാപിതാക്കന്മാർ, താരുണ്യാരംഭത്തിൽ അവിടുത്തെക്കൊണ്ട് അഞ്ചുവയസ്സായ ഒരു ബാലികയെ വിവാഹം ചെയ്യിച്ചു; തൻെറ ഭർത്താവ് കടന്നു പൊയ്ക്കൊണ്ടിരുന്ന തപഃക്ലേശങ്ങളെക്കുറിച്ചൊന്നുമറിയാതെ, അവർ അങ്ങകലെ, നാട്ടിൻപുറത്ത്, സ്വഗൃഹത്തിൽ, കഴിഞ്ഞുകൂടി. അവർക്ക് പ്രായപൂർത്തിയായപ്പോഴേക്കും അവിടുന്ന് ഈശ്വരപ്രേമത്തിൽ ആഴത്തിൽ മുഴുകിയിരുന്നു. അവർ വീട്ടിൽനിന്നു കാൽനടയായി അവിടുന്നു താമസിക്കുന്ന ദക്ഷിണേശ്വരക്ഷേത്രത്തിലെത്തി; കണ്ടപ്പോഴേ അവിടുത്തെ അവസ്ഥ അവർക്കു മനസ്സിലായി; കാരണം, അവരും പവിത്രയും പുണ്യവതിയുമായ ഒരു മഹതിയായിരുന്നു; അവിടുത്തെ സ്വധർമത്തിൽ സഹകരിക്കാനേ അവർ ആഗ്രഹിച്ചുള്ളു. ഒരു ഗൃഹസ്ഥൻെറ നിലയിലേക്കു വലിച്ചാഴ്ത്താൻ കൊതിച്ചില്ല.

മഹനീയരായ അവതാരപുരുഷന്മാരിൽ ഒരുവനായി ശ്രീരാമകൃഷ്ണൻ ഇന്ന് ഭാരതത്തിൽ ആരാധിക്കപ്പെടുന്നു; അവിടുത്തെ ജയന്തി ഒരു മതമഹോത്സവമായി കൊണ്ടാടപ്പെടുന്നു.

## 4

### ജൂലായ് 2, ചൊവ്വ

ശാക്തന്മാർ വിശ്വശക്തിയെ അമ്മയെന്ന്, അവർക്കറിവുള്ളതിൽ ഏറ്റവും മധുരമസൃണമായ പേരിൽ, വിളിക്കുന്നു; കാരണം ഭാരതത്തിൽ സ്ത്രീത്വത്തിൻെറ പരമാദർശം മാതാവാണ്. ഈശ്വരനെ അമ്മയായിട്ട്, 'പ്രേമ' മായിട്ട്, ആരാധിക്കുമ്പോൾ ഹിന്ദുക്കളതിന് 'ദക്ഷിണാചാര'മെന്നു പറയുന്നു; അത് ആത്മികോന്നതിയിലേക്കു നയിക്കുന്നു; ഒരിക്കലും ഭൗതികോത്കർഷത്തിലേക്കല്ല. ഈശ്വരനെ രൗദ്രരൂപത്തിൽ ഭജിക്കുമ്പോൾ, 'വാമാചാര'ത്തിൽക്കൂടി സമീപിക്കുമ്പോൾ, സാധാരണ അത് അതിയായ ഭൗതികൈശ്വര്യത്തിനു കാരണമായിത്തീരുന്നു; വിരളമായി മാത്രം അധ്യാത്മശ്രേയസ്സിനും. ഒടുവിൽ അതാചരിക്കുന്ന വർഗ്ഗത്തിൻെറ അധഃപതനത്തിനും നിർമ്മാർജ്ജനത്തിനും ഇടയാക്കുന്നു.

മാതാവാണ് ശക്തിയുടെ ആദ്യത്തെ പ്രകടഭാവം. അത് പിതാവെന്ന ഭാവനെയെക്കാൾ ഉത്കൃഷ്ടമായി കരുതപ്പെടുകയും ചെയ്യുന്നു. തൻെറ അമ്മ സർവ്വശക്തയാണ്, എന്തുചെയ്യാനും കഴിവുള്ളവളാണ് എന്നു ശിശു വിശ്വസിക്കുംപോലെ, മാതാവിൻെറ പേരിനോടൊപ്പം ശക്തിയെക്കുറിച്ചുള്ള ദിവ്യപ്രഭാവത്തെയും സർവ്വശക്തിത്വത്തെയും കുറിച്ചുള്ള ചിന്തയും വന്നു ചേരുന്നു. നമ്മിൽ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനിയാണ് ദിവ്യജനനി; ആ ദേവിയെ ആരാധിക്കാതെ, നമുക്കൊരിക്കലും നമ്മെ അറിയാൻ കഴിയില്ല. ദയാമയി, സർവ്വശക്ത, സർവവ്യാപിനി എന്നിവ ദേവിയുടെ വിശേഷണങ്ങളാണ്. പ്രപഞ്ചത്തിലുള്ള ശക്തിയുടെയെല്ലാം ആകെത്തുകയാണ് ദേവി. പ്രപഞ്ചത്തിലുള്ള ശക്തിയുടെ ഓരോ അഭിവ്യക്തിയും 'അമ്മ'യാണ്. അമ്മതന്നെ ജീവിതം, അമ്മതന്നെ ബുദ്ധി, അമ്മതന്നെ പ്രേമം. ദേവി പ്രപഞ്ചത്തിൽ വർത്തിക്കുന്നു, എങ്കിലും അതിൽനിന്നു ഭിന്നയാണ്. അവൾ ഒരു വ്യക്തിയാണ്; അവളെ കാണാനും അറിയാനും കഴിയും (ശ്രീരാമകൃഷ്ണൻ കാണുകയും അറിയുകയും ചെയ്തതുപോലെ). 'അമ്മ'യെന്ന ആശയത്തിൽ അടിയുറപ്പിച്ചുകൊണ്ടു നമുക്കെന്തും ചെയ്യാം. ദേവി വേഗത്തിൽ പ്രാർത്ഥനകൾ നിറവേറ്റിത്തരുന്നു.

അവൾക്ക് ഏതു നിമിഷവും ഏതു രൂപത്തിലും നമുക്ക് ദർശനമരുളാൻ കഴിയും. ദിവ്യജനനിക്ക് നാമവും രൂപവും ഉണ്ടാകാം; രൂപംകൂടാതെ നാമംമാത്രമുണ്ടാകാം. ഇങ്ങനെ നാം അമ്മയെ നാനാഭാവത്തിൽ ആരാധിക്കുമ്പോൾ, നമുക്കു നാമവും രൂപവുമില്ലാത്ത കേവലസത്തയിലേക്കു ഉയരാനും കഴിയും.

ഒരു ശരീരത്തിലെ ജീവാണുക്കളുടെയെല്ലാം ആകെത്തുക്യാണ് ഒരു വ്യക്തി. അതുപോലെ ഓരോ ജീവനും ഓരോ അണുപോലെയാണ്; അവയുടെ മൊത്തം ഈശ്വരനും. അതിനുമുപരിയാണ് കേവലവസ്തു. ബ്രഹ്മം ശാന്തമായ സമുദ്രം; ആ ആഴി അലകൊള്ളുമ്പോൾ അമ്മ. അവൾതന്നെ ദേശകാലനിമിത്തങ്ങൾ. ഈശ്വരൻ അമ്മയാണ്; രണ്ടു ഭാവങ്ങളുണ്ടു താനും; പരിമിതവും അപരിമിതവും. ആദ്യത്തെ ഭാവത്തിൽ അവൾ ഈശ്വരനും ജഗത്തും ജീവനുമാണ്. രണ്ടാമത്തെ ഭാവത്തിൽ അജ്ഞാതയും അജ്ഞേയയും. അപരിമിതത്വത്തിൽനിന്നു ജീവജഗദീശ്വരത്രിതയം, സത്താത്രികോണം, ഉദ്ഭവിച്ചു. ഇതാണ് വിശിഷ്ടാദ്വൈതനില.

അമ്മയുടെ ഒരു ശകലം, ഒരു അംശം കൃഷ്ണനായി; വേറൊന്നു ബുദ്ധൻ, മറ്റൊന്നു ക്രിസ്തു. നമ്മുടെ പെറ്റമ്മയിൽ ദേവിയുടെ ഒരു കണത്തെപ്പോലും ആരാധിക്കുന്നതുകൊണ്ടു മഹത്ത്വം സിദ്ധിക്കുന്നു. ഭക്തിയും ജ്ഞാനവും വേണമെങ്കിൽ അമ്മയെ ആരാധിക്കുക

## 5

### ജൂലായ് 20, ശനി

അനുഭൂതിയാണ് നമ്മുടെ യഥാർത്ഥജ്ഞാനം, അഥവാ മതം. അതിനെക്കുറിച്ചു കല്പകാലത്തോളം സംസാരിച്ചതുകൊണ്ടൊന്നും നമുക്കു നമ്മുടെ ആത്മാവിനെ അറിയുക സാദ്ധ്യമല്ല. സിദ്ധാന്തങ്ങളും നാസ്തിക്യവും തമ്മിൽ ഒരു ഭേദവുമില്ല. ഉള്ളതു പറഞ്ഞാൽ, നാസ്തികൻ കുറച്ചുകൂടി സത്യസന്ധനായ മനുഷ്യനാണ്. ഞാൻ വെളിച്ചത്തിലേക്കു വെയ്ക്കുന്ന ഓരോ അടിയും എന്നെന്നേക്കും എൻേറതാണ്. നിങ്ങളൊരു രാജ്യത്തെത്തി., അവിടം കണ്ടുകഴിഞ്ഞാൽ, അതു പിന്നെ നിങ്ങളുടേതായി. നാമോരോരുത്തനും തന്നെത്താൻ കാണണം; ആചാര്യൻമാർക്ക് 'ആഹാരം കൊണ്ടുവരാനേ' കഴിയൂ; പോഷണം കിട്ടാൻ നാം തന്നെ ആഹരിക്കണം. യുക്തിസിദ്ധമായ നിഗമനമെന്ന നിലയ്ക്കല്ലാതെ, തർക്കത്തിന് ഒരിക്കലും ഈശ്വരനെ ബോധിപ്പിക്കാൻ വയ്യ.

നമ്മിൽനിന്നും വേറിട്ട് ഈശ്വരനെ കാണുക അസാദ്ധ്യമാണ്. നമ്മുടെ പുറമെയുള്ള ദിവ്യത്വം മുഴുവനും നമ്മുടെ ആത്മാവുതന്നെ സംഭാവന ചെയ്യുന്നതാണ്. നാമാണ് ഉത്തമക്ഷേത്രം. നാം പുറത്തു കാണുന്നത് അകത്തു കാണുന്നതിൻെറ ഒരു നേരിയ അനുകരണം മാത്രം.

ഈശ്വരദർശനത്തിനു നമ്മെ സഹായിക്കുന്ന ഏകോപകരണം മാനസികശക്തികളുടെ ഏകാഗ്രതമാത്രമാണ്. ഒരാത്മാവിനെ (സ്വന്തം) അറിഞ്ഞാൽ എല്ലാ ആത്മാക്കളെയും, കഴിഞ്ഞതും നിലവിലുള്ളതും വരാൻ പോകുന്നതുമെല്ലാം, നിങ്ങൾ അറിയുന്നു. ഇച്ഛ മനസ്സിനെ ഏകാഗ്രമാക്കുന്നു; യുക്തി, പ്രേമം, ഭക്തി ശ്വാസോച്ഛ്വാസം തുടങ്ങിയ ചില കാര്യങ്ങൾ ഇച്ഛയെ

ഉത്തേജിപ്പിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു. ആത്മാവിൻെറ എല്ലാ മൂലയ്ക്കും വെളിച്ചം പരത്തുന്ന ഒരു വിളക്കാണ് ഏകാഗ്രമായ മനസ്സ്.

ഒരേ ഉപായം എല്ലാവർക്കും പറ്റില്ല; അനുക്രമമായി ആവശ്യം സ്വീകരിക്കേണ്ടവയൊന്നുമല്ല ഈ വിവിധ മാർഗ്ഗങ്ങൾ. ക്രിയാകലാപങ്ങൾ ഏറ്റവും താണ രൂപമാണ്; പിന്നെ പുറത്തുള്ള ഈശ്വരൻ; അതിനുപ്പുറം അകത്തുള്ള ഈശ്വരൻ. ചിലർക്ക് ക്രമഗതി വേണ്ടിവന്നേക്കും; എന്നാൽ പലർക്കും ഒരു വഴിയേ വേണ്ടൂ. 'ജ്ഞാനത്തിലെത്തുംമുമ്പ്, കർമ്മത്തിലും ഭക്തിയിലും കൂടി കടന്നുപോവുകതന്നെ വേണം' എന്ന് ഏവരോടും പറയുന്നതു പരമവിഡ്ഢിത്തമായിരിക്കും.

സ്വന്തം യുക്തിയിൽ ഉറച്ചുനില്ക്കുക, അതിനുംമേലെയുള്ള ഒന്നിലെത്തുംവരെ. അപ്പോൾ ഏത്, യുക്തിയുമായി അപസ്വരിക്കാത്തതുകൊണ്ട്, ഉച്ചതരമാണെന്നു നിങ്ങൾക്കു മനസ്സിലാകും. ബോധാതീതമായ തലം ദിവ്യാവേശമത്രേ (സമാധി); എന്നാൽ അപസ്മാരമൂർച്ഛയെ ശരിയായ സമാധിയെന്ന് ഒരിക്കലും തെറ്റിദ്ധരിക്കരുത്. ദിവ്യാവേശം തെറ്റായിട്ട് അവകാശപ്പെടുന്നത് - പ്രാകൃതികപ്രവണതയെ ദിവ്യാവേശമെന്ന് ഭ്രമിക്കുന്നത് - ഭയങ്കരസംഗതിയാണ്. ഈശ്വരാവേശത്തിനു ബാഹ്യമായ പരീക്ഷണോപായമൊന്നുമില്ല; അതു നാം സ്വയം അറിയുന്നു; തെറ്റിനെതിരായുള്ള നമ്മുടെ കാവല്ക്കാരൻ നിഷേധാത്മകമാണ് - യുക്തിയുടെ ശബ്ദം. മതമെല്ലാം യുക്തിയെ അതിക്രമിക്കലാണ്; എന്നാൽ അവിടെയെത്താൻ മാർഗ്ഗദർശി യുക്തിമാത്രമാണ്. ജന്മവാസന മഞ്ഞുകട്ടപോലെ; യുക്തി ജലം; ദിവ്യാവേശം സൂക്ഷ്മസ്വരൂപം, ആവി; ഒന്നു മറ്റേതിനെ പിൻതുടരുന്നു. എങ്ങും ഈ നിത്യമായ അനുക്രമം കാണാം - അബോധം, സബോധം, ബുദ്ധി - ദ്രവ്യം, ദേഹം മനസ്സ്. നമുക്ക് ആദ്യം പിടികിട്ടിയ കണ്ണിയിലാണ് ചങ്ങലയുടെ തുടക്കമെന്നു നമുക്കു തോന്നുന്നു. ഇരുപക്ഷത്തെയും യുക്തികൾക്ക് ഒരുപോലെ കനമുണ്ട്; രണ്ടും ശരിയുമാണ്. നമുക്കതിനു രണ്ടിനും അപ്പുറമെത്തണം. അതും ഇതും ഇല്ലാത്ത ഒരു സ്ഥാനത്ത്. ഈ പരമ്പരയെല്ലാം മായയാണ്.

മതം യുക്തിക്കതീതമാണ്. പ്രകൃതിക്കതീതം. ശ്രദ്ധ വിശ്വാസമല്ല; അതു പരമസത്യത്തിന്മേലുള്ള മുറുകെപ്പിടിക്കലാണ്. ഒരു തേജസ്സമുദ്ദീപനം. ആദ്യം ശ്രവിക്കുക; പിന്നെ മനനംചെയ്യുക; എന്നിട്ട് ആത്മാവിനെക്കുറിച്ചു മനനംചെയ്ത് കിട്ടിയതെല്ലാം ദർശിക്കുക. അതിൻെറമേൽ യുക്തിയുടെ പെരുംവെള്ളം ഒഴുകട്ടെ; എന്നിട്ടും ശേഷിക്കുന്നതു എടുത്തോളൂ, ബാക്കിയൊന്നുമില്ലെങ്കിലും, ഒരന്ധവിശ്വാസത്തിൽനിന്നു രക്ഷപ്പെട്ടുവല്ലോ എന്നു വിചാരിച്ച് ഈശ്വരന് നന്ദി പറയുവിൻ. ഒന്നിനും ആത്മാവിനെ അപഹരിക്കുക സാദ്ധ്യമല്ലെന്നു തീർച്ചപ്പെട്ടാൽ, അതു സകല പരീക്ഷണങ്ങളും അതിജീവിക്കുന്നുവെന്നു കണ്ടാൽ, അതിനെ മുറുകെപ്പിടിക്കുക; അതെല്ലാവർക്കും പറഞ്ഞുകൊടുക്കുക. സത്യത്തിനു പക്ഷപാതമില്ല; എത് ഏവരുടെ

യും ശ്രേയസ്സിനുള്ളതാണ്. അവസാനം, പരിപൂർണ്ണശമദമങ്ങളോടുകൂടി അതിനെക്കുറിച്ചു ധ്യാനംചെയ്യുക; മനസ്സിനെ അതിൽ ഏകാഗ്രമാക്കുക; അതുമായി സാത്മ്യം പ്രാപിക്കുക. അപ്പോൾ വാക്കൊന്നും വേണ്ടതില്ല. മൗനം സത്യത്തെ വ്യക്തമാക്കും. നാക്കിട്ടടിച്ച് ശക്തിയൊക്കെ കളഞ്ഞു കുളിക്കരുത്; ഏകാന്തത്തിൽ ധ്യാനം ശീലിക്കുക; ബാഹ്യപ്രപഞ്ചത്തിൻെറ തള്ളിക്കയറ്റംകൊണ്ടു ഉലഞ്ഞു പോകരുത്. നിങ്ങളുടെ മനം അത്യുച്ചാവസ്ഥയിലായിരിക്കുമ്പോൾ, നിങ്ങൾ അതിനെ അറിയുന്നില്ല. ശാന്തമായി ശക്തി സംഭരിക്കുക; ആദ്ധ്യാത്മികശക്തികൂടമായിത്തീരുക. പിച്ചക്കാരൻ വിചാരിച്ചാൽ എന്തു കൊടുക്കാൻ കഴിയും? കൊടുക്കാൻ ഭൂപതിക്കേ കഴിയൂ; അതും തനിക്കായിട്ടൊന്നും വേണ്ടാത്തപ്പോൾ മാത്രം.

ഈശ്വരന്നുള്ള മുതലിൻെറ സൂക്ഷിപ്പുകാരനെന്ന നിലയിൽ മാത്രം നിങ്ങളുടേതെന്നു കരുതുന്ന ധനം വെച്ചുകൊള്ളുക. അതിനോട് ഒട്ടലൊന്നും അരുത്. പേരും പെരുമയും പണവുമൊക്ക പോകട്ടെ. അതൊക്കെ ഭയങ്കരപാശങ്ങൾ. സ്വാതന്ത്ര്യത്തിൻെറ അദ്ഭുതാന്തരീക്ഷത്തെ ആസ്വദിക്കുക. നിങ്ങൾ സ്വതന്ത്രൻ, സ്വതന്ത്രൻ, സ്വതന്ത്രൻ! ഞാൻ ധന്യൻ! സ്വാതന്ത്ര്യമാണ് ഞാൻ! അനന്തമാണ് ഞാൻ! ആദിയും അന്തവും ആത്മാവിൽ കാണാനില്ല. സർവ്വവും ഞാൻതന്നെ. ഇത് ഇങ്ങനെ നിർത്താതെ ജപിക്കുക.

## 6

### ജൂലായ് 29, തിങ്കൾ

നാം ചിലപ്പോൾ ഒരു വസ്തുവിനെ അതിൻെറ ചുറ്റുപാടുകളെ വിവരിച്ചു നിർദ്ദേശിക്കാറുണ്ട്. നാം സച്ചിദാനന്ദമെന്നു പറയുമ്പോൾ, അനിർവ്വചനീയമായ ഒരു പരതത്ത്വത്തിൻെറ തീരങ്ങളെ ചൂണ്ടുകമാത്രമാണ് ചെയ്യുന്നത്. അതിനെക്കുറിച്ച് 'അസ്തി' എന്നു പോലും പറയാനാവില്ല. കാരണം അതും ആപേക്ഷികമാണ്. ഏതു സങ്കല്പവും ഭാവനയും വ്യർത്ഥമാണ്. 'നേതി നേതി' എന്നു മാത്രമേ പറഞ്ഞുകൂടു; എന്തെന്നാൽ ചിന്തിച്ചു പോയാൽ അതു പരിമിതമായി, അങ്ങനെ നഷ്ടവുമായി.

ഇന്ദ്രിയങ്ങൾ നിങ്ങളെ രാപ്പകൽ വഞ്ചിക്കുകയാണ്. യുഗങ്ങൾക്കുമുമ്പ് വേദാന്തം അതു കണ്ടുപിടിച്ചു; ആധുനികശാസ്ത്രം അതേ തത്ത്വം കണ്ടുപിടിച്ചുവരുന്നേ ഉള്ളു. ഒരു ചിത്രത്തിനു നീളവും വീതിയുമേ ഉള്ളു: എന്നാൽ ചിത്രകാരൻ, പ്രകൃതിയുടെ വഞ്ചനാശക്തിയെ അനുകരിച്ച്, അതിനു ആഴമുണ്ടെന്നു കൃത്രിമമായി വരുത്തുന്നു. രണ്ടാളുകൾ ഒരേ ലോകം കാണുന്നില്ല. ചലനമില്ല, ഒന്നിലുമൊരു പരിവർത്തനവുമില്ല എന്ന് ഉത്തമജ്ഞാനം നിങ്ങൾക്കു കാണിച്ചുതരും; ആ ആശയംപോലും മായയാണെന്നു മനസ്സിലാക്കിത്തരും. ജഗത്തിനെ ആകമാനം പഠിക്കുക; അതായത്, ചലനത്തെ പഠിക്കുക. മനസ്സും ശരീരവും നമ്മുടെ ശരിയായ

ആത്മാവല്ല; രണ്ടും പ്രകൃതിയിൽപ്പെട്ടതാണ്; എന്നാൽ അവസാനം നമുക്കു വസ്തുസ്വരൂപം അറിയാൻ കഴിയും. ശരീരമനസ്സുകളെ അതിക്രമിക്കുമ്പോൾ, അവ സങ്കല്പിച്ചതെല്ലാം പൊയ്പോകുന്നു. ലോകത്തെ നിശ്ശേഷം അറിയാതെയും കാണാതെയുമാകുമ്പോൾ, നിങ്ങൾ ആത്മാവിനെ സാക്ഷാത്തായറിയുന്നു. ആപേക്ഷികജ്ഞാനത്തിൻെറ അതിക്രമണമാണ് നമുക്കു വേണ്ടത്. അനന്തമായ മനസ്സോ അനന്തമായ ജ്ഞാനമോ ഇല്ല. കാരണം, മനസ്സും ജ്ഞാനവും രണ്ടും പരിമിതങ്ങളാണ്. നാമിപ്പോൾ കാണുന്നത് ഒരു മറയിൽക്കൂടിയാണ്; അപ്പോൾ (മറ മാറുമ്പോൾ) നാം നമ്മുടെ അറിവിൻെറയെല്ലാം തത്ത്വമായ ആ 'X' -ൽ എത്തുന്നു.

ഒരു കട്ടിക്കടലാസ്സിലെ സൂചിപ്പഴുതിലൂടെ നാമൊരു ചിത്രം നോക്കുകയാണെങ്കിൽ, തികച്ചും തെറ്റായ ഒരു ആശയമാണ് നമുക്കുണ്ടാക്കുക; എന്നിരുന്നാലും നാം കാണുന്നതു വാസ്തവത്തിൽ ചിത്രംതന്നെയാണ്. ദ്വാരം വലുതാക്കുംതോറും നമുക്കു കൂടുതൽ കൂടുതൽ വ്യക്തമായ ആശയം ലഭിക്കുന്നു. നമ്മുടെ ഭ്രാന്തമായ നാമരൂപ ദൃഷ്ടിക്കനുസരിച്ച് നാം സത്തയിൽനിന്ന് ഓരോ വീക്ഷണങ്ങൾ വാർത്തെടുക്കുന്നു. കടലാസ്സു വലിച്ചെറിയുമ്പോഴും, നാം അതേ ചിത്രം തന്നെ കാണുന്നു; എന്നാൽ അതിൻെറ തനിരൂപത്തിൽ, എല്ലാ ഗുണങ്ങളും ദോഷങ്ങളും നാം ചിത്രത്തിലാരോപിക്കുന്നു; അതുകൊണ്ടൊന്നും അതിനു മാറ്റം വരുന്നില്ല സകലതിൻെറയും തത്ത്വം ആത്മാവാണ്; നാം കാണുന്നതെല്ലാം ആത്മാവാകുന്നു; എന്നാൽ നാം കാണുന്നതുപോലെ നാമരൂപങ്ങളായിട്ടല്ല; അതെല്ലാം നമ്മുടെ തിരശ്ശീലയിൽ, മായയിൽ, ആണ്.

ഒരു ദൂരദർശിനിയുടെ പുറത്തെ ചില്ലിൽ കാണപ്പെടുന്ന പാടുകൾപോലയാണവ; എന്നിരുന്നാലും, സൂര്യപ്രകാശംതന്നെയാണ് നമുക്ക് ആ പുള്ളികൾ കാണിച്ചു തരുന്നത്; അധിഷ്ഠാനതത്ത്വമായ ബ്രഹ്മത്തെ കൂടാതെ നമുക്ക് ഭ്രാന്തിദർശനംപോലും സാദ്ധ്യമല്ല. ചില്ലിലെ പുള്ളിമാത്രമാണ് വിവേകാനന്ദസ്വാമി; ഞാൻ ആത്മാവാകുന്നു, നിത്യവും നിർവ്വികാരവും; ആ സത്യവസ്തുവെക്കൊണ്ടുമാത്രമാണ് വിവേകാനന്ദസ്വാമിയെ കാണാൻ എനിക്കു കഴിയുന്നത്. ഓരോ ഭ്രാന്തിദർശനത്തിൻെറയും സത്ത് ആത്മാവാണ്; എന്നാൽ സൂര്യനൊരിക്കലും ചില്ലിലെ പുള്ളികളുമായി താദാത്മ്യം പ്രാപിക്കുന്നില്ല; അത് അവയെ നമുക്കു കാണിച്ചുതരുന്നേ ഉള്ളു. നമ്മുടെ പ്രവൃത്തികൾ, നല്ലതോ തീയതോ ആകുന്നതനുസരിച്ച്, ആ പുള്ളികളെ കുറയ്ക്കുകയോ കൂട്ടുകയോ ചെയ്യുന്നു; എന്നാലവ ഒരു കാലവും നമ്മുടെ ഉള്ളിലുള്ള ഈശ്വരനെ സ്പർശിക്കുന്നില്ല. മനസ്സിലെ പുള്ളികളെല്ലാം നിർമ്മാർജ്ജനം ചെയ്യുക; തത്ക്ഷണം 'ഞാനുമെൻപിതാവും ഒന്നുതാൻ' എന്നു കാണുന്നു.

നാം ആദ്യം കാണുന്നു; പിന്നീടു വിചാരം ചെയ്യുന്നു. ഈ ദർശനം ഒരു യാഥാർത്ഥ്യമായി നമുക്കുണ്ടാകണം; അപ്പോഴതിനു മതമെന്നു,

സാക്ഷാത്കാരമെന്നു, പറയുന്നു. വിശ്വാസപ്രമാണത്തെയോ പ്രവചകനെയോ പുസ്തകത്തെയോ സംബന്ധിച്ച് ഒന്നും ഒരിക്കലും ഒരുവൻ കേട്ടിട്ടില്ലെന്നുവെച്ച് ഒന്നും വരാനില്ല; അവൻ ഈ ദർശനം സമ്പാദിക്കട്ടെ; വേറൊന്നും അവനു വേണ്ടതില്ല. മനസ്സു ശുദ്ധമാക്കുക; ഇതാണ് മതസർവ്വസ്വം. നാംതന്നെ പുള്ളികളൊക്കെ നീക്കം ചെയ്യുന്നതുവരെ, സത്യത്തെ സ്വസ്വരൂപത്തിൽ കാണാൻ നമുക്കാവില്ല ശിശു ദോഷം കാണുന്നില്ല. അതിന് ഇനിയും തന്നുള്ളിൽ ദോഷത്തിൻെറ മാനദണ്ഡമില്ല. നിൻെറ ഉള്ളിലെ കുറ്റങ്ങൾ അകറ്റുക; പിന്നെ, പുറത്തു കുറ്റമൊന്നും കാണാൻ നിനക്കു പറ്റില്ല. ഒരു കുട്ടി ഒരു കൊള്ള നടക്കുന്നതു കാണുന്നു; അവന് അതിനൊരർത്ഥവുമില്ല. ഒരു പ്രശ്നചിത്രത്തിലെ ഗൂഢവസ്തുവിനെ ഒരിക്കൽ കണ്ടാൽപ്പിന്നെ ഏറെയും അതു കാണപ്പെടുന്നു; അതുമാതിരി, നിങ്ങളൊരിക്കൽ മുക്തനും വിശുദ്ധനുമായിക്കഴിഞ്ഞാൽ, ചുറ്റുമുള്ള ലോകത്തിൽ സ്വാതന്ത്ര്യവും സംശുദ്ധിയും മാത്രമേ കാണൂ. ആ നിമിഷം നെഞ്ചിലെ കെട്ടുകളെല്ലാം പൊട്ടുന്നു, വളവുകളൊക്കെ നിവരുന്നു. ഈ ഉലകം ഒരു കിനാവുപോലെ മറയുന്നു. നാമുണരുമ്പോൾ, ഇത്തരം അസംബന്ധങ്ങൾ എങ്ങനെ സ്വപ്നംകാണാനിടയായി എന്ന് ആശ്ചര്യപ്പെടുന്നു!

'യാതൊരുവനെ കിട്ടിയാൽ കുന്നുപോലെ കുമിഞ്ഞ ക്ലേശങ്ങൾക്കൊന്നും മനസ്സിനെ ഇളക്കാനൊക്കുകയില്ല.'

ജ്ഞാനമാകുന്ന കോടാലികൊണ്ട് ചക്രങ്ങൾ വെട്ടിയകറ്റുക; അപ്പോൾ ആത്മാവ് സ്വതന്ത്രനായി നിലകൊള്ളുന്നു, പൂർവ്വവേഗം കായമനശ്ചക്രത്തെ വീണ്ടും കറക്കിക്കൊണ്ടിരുന്നാലും. ഇനിയിപ്പോൾ ചക്രത്തിനു നേരേ പോകാനേ പറ്റൂ. നന്മ ചെയ്യാനേ ആവൂ. ആ ശരീരം തീയതെന്തെങ്കിലും ചെയ്യുന്നെങ്കിൽ, ആ മനുഷ്യൻ ജീവന്മുക്തനാല്ലെന്നു മനസ്സിലാക്കിക്കൊള്ളണം; അയാൾ അങ്ങനെ അവകാശപ്പെടുന്നുവെങ്കിൽ, അയാൾ പൊളി പറയുകയാണ്. (മനഃശോധനംകൊണ്ട്) ചക്രങ്ങൾക്കു നല്ല നേർഗതി കിട്ടുമ്പോഴേ കോടാലി പ്രയോഗിക്കാനാവൂ. ശുദ്ധീകരണ ക്രിയകളൊക്കെ അറിഞ്ഞോ അറിയാതെയോ ഭ്രാന്തിയുടെമേൽ പ്രഹരങ്ങളേല്പിക്കുന്നു. ഒരുവനെ പാപിയെന്നു വിളിക്കുന്നതാണ് നിങ്ങൾക്കു ചെയ്യാവുന്നതിൽ ഏറ്റവും നീചമായ കാര്യം. അറിയാതെ ചെയ്യുന്ന സത്കർമ്മം അറിഞ്ഞു ചെയ്താലത്തെ ഫലംതന്നെ ഉള്ളവാകുന്നു; ബന്ധനത്തെ ഛേദിക്കാൻ സഹായിക്കുന്നു.

കണ്ണാടിയിലെ കുത്തുകളെ സൂര്യനായി കണക്കാക്കുന്നതാണ് മൗലികമായ തെറ്റ്. സൂര്യനായ ഞാൻ എന്നും എന്തുകൊണ്ടും ലിപ്തനല്ലെന്നറിയുക; എന്നിട്ട്, പാടുകൾ തുടച്ചു നീക്കുന്നതിൽ ഏർപ്പെടുക. ഉണ്ടാകാവുന്ന ജീവികളിൽ ഏറ്റവും ശ്രേഷ്ഠൻ മനുഷ്യനാണ്. മനുഷ്യരൂപത്തിലുള്ള കൃഷ്ണനെയും ബുദ്ധനെയും ക്രിസ്തുവിനെയും ആരാധിക്കുന്നതാണ് ഉത്തമമായ ആരാധന. നിങ്ങൾ കാമിക്കുന്നതു നിങ്ങൾ സൃഷ്ടിക്കുന്നു:

കാമത്തെ ഒഴിവാക്കുക ......

ദേവന്മാരും പിതൃക്കളുമൊക്കെ ഇവിടെത്തന്നെ; അവർ ഈ ലോകത്തെത്തന്നെയാണ് സ്വർഗ്ഗമായി കാണുന്നത്. ഒരേ 'X'-നെ ഏവരും തങ്ങളുടെ മനോഭാവമനുസരിച്ചു കാണുന്നു. ആ 'X'-ന്റെ ഏറ്റവും മനോഹരമായ ദർശനം ഇവിടെ ഈ ഭൂമിയിലാണ്. സ്വർഗ്ഗത്തു പോകാനൊരിക്കലും കൊതിക്കരുത്; അതാണ് ഏറ്റവും നികൃഷ്ടമായ ഭ്രമം. ഇവിടെയും, അത്യധികം സമ്പത്തും അറയ്ക്കുന്ന ദാരിദ്ര്യവും, രണ്ടും, ബന്ധനങ്ങളാണ്; രണ്ടും നമ്മെ മതത്തിൽനിന്നു പിന്നോക്കം പിടിച്ചുനിർത്തുന്നു. നമുക്ക് മൂന്നു മഹത്തായ അനുഗ്രഹങ്ങളുണ്ട്: ആദ്യത്തേതു മനുഷ്യശരീരം, (മാനവമനസ്സാണ് ഈശ്വരന്റെ ഏറ്റവും ഒത്ത പ്രതിബിംബം; നാം 'അവന്റെ തനി വിഗ്രഹ'മത്രേ) രണ്ടാമത്തേതു സ്വാതന്ത്ര്യേച്ഛ; മൂന്നാമത്തേത്, മായാസാഗരം തരണം ചെയ്ത ഒ രുമഹാപുരുഷനിൽനിന്ന് ഗുരുരൂപേണയുള്ള സഹായം. നിങ്ങൾക്കിതു മൂന്നും ലഭിച്ചാൽ ഈശ്വരനെ വാഴ്ത്തുവിൻ; നിങ്ങൾ മുക്തരാകുമെന്നു നിശ്ചയം.

നിങ്ങൾ ബുദ്ധികൊണ്ടുമാത്രം ഗ്രഹിക്കുന്നത്, ഒരു പുതിയ യുക്തി കൊണ്ടു തകിടം മറിഞ്ഞെന്നു വരാം; എന്നാൽ നിങ്ങൾ സാക്ഷാത്കരിക്കുന്നത് എന്നും നിങ്ങളുടേതുതന്നെ. പ്രവചനംകൊണ്ട്, മതപ്രവചനം കൊണ്ട്, വലിയ ഗുണമില്ല. സകലതിന്റെയും പിന്നിൽ ഈശ്വരനെ പ്രതിഷ്ഠിക്കുക - മനുഷ്യൻ, മൃഗം, ആഹാരം, പ്രവൃത്തി ഇതിന്റെയൊക്കെ പിന്നിൽ; ഇതൊരു ശീലമാക്കുക.

ഇംഗർസോൾ ഒരിക്കലെന്നോടു പറഞ്ഞു: 'ഈ ലോകത്തിൽനിന്നു കഴിയുന്നത്ര നേടുന്നതിൽ - മധുരനാരങ്ങ വറ്റെ പിഴിഞ്ഞെടുക്കുന്നതിൽ - ഞാൻ വിശ്വസിക്കുന്നു; കാരണം നമുക്കു തീർച്ചയുള്ള ലോകം ഇതുമാത്രമാണ്.' ഞാൻ മറുപടി പറഞ്ഞു: 'ഈ ലോകമാകുന്ന മധുരനാരങ്ങ പിഴിയാൻ, താങ്കളുടേതിനേക്കാൾ മെച്ചമായ ഒരു മാർഗ്ഗം എനിക്കറിയാം; എനിക്കതിൽനിന്നു കൂടുതൽ കിട്ടുകയും ചെയ്യുന്നു. എനിക്കു മരണമില്ലെന്ന് എനിക്കുറപ്പാണ്: അതുകൊണ്ട് എനിക്കു തിടുക്കമൊന്നുമില്ല; ഒന്നും പേടിക്കാനില്ലെന്ന് എനിക്കറിയാം; അതുകൊണ്ട് പിഴിയൽ ഞാനാസ്വദിക്കുന്നു. എനിക്കു കർത്തവ്യമില്ല; കളത്രപുത്രസമ്പത്തുകളുടെ കെട്ടുപാടൊന്നുമില്ല.

എനിക്ക് എല്ലാ സ്ത്രീപുരുഷന്മാരെയും സ്നേഹിക്കാം. എല്ലാവരും എനിക്കീശ്വരനാണ്. മനുഷ്യനെ സർവ്വേശ്വരനായി സ്നേഹിക്കുന്നതിലുള്ള ആനന്ദം ഒന്നോർത്തുനോക്കൂ! നിങ്ങളുടെ നാരങ്ങ ഇങ്ങനെ പിഴിഞ്ഞ്, പതിനായിരം മടങ്ങു കൂടുതൽ എടുക്കുക. ഒരു തുള്ളിയും വിടാതെടുക്കുക.'

ഇച്ഛയായി അനുഭവപ്പെടുന്നത് പിന്നിലുള്ള ആത്മാവാണ്; അതു യഥാർത്ഥത്തിൽ സ്വതന്ത്രമാണ്.

തിങ്കളാഴ്ച ഉച്ചതിരിഞ്ഞ്.

യേശു അപൂർണ്ണനായിരുന്നു; എന്തെന്നാൽ തൻെറ ആദർശത്തിനനുസരിച്ചു തികച്ചും ജീവിക്കാൻ അവിടെയ്ക്കു കഴിഞ്ഞില്ല. സർവ്വോപരി, പുരുഷന്നു സമമായ സ്ഥാനം സ്ത്രീക്കു നല്കിയില്ല എന്നതുകൊണ്ടും. അവിടേക്കു വേണ്ടതെല്ലാം സ്ത്രീകൾ ചെയ്തു: എന്നിട്ടും, ഒരുവളെയും ഒരു പ്രചാരികയാക്കിയില്ല. എന്നിരുന്നാലും, ബുദ്ധൻ കഴിഞ്ഞാൽ പിന്നത്തെ ഏറ്റവും മഹാനായ വ്യക്തി അവിടുന്നാണ്. ബുദ്ധനും തികച്ചും പൂർണ്ണനായിരുന്നില്ല. ധർമ്മകാര്യങ്ങളിൽ സ്ത്രീയുടെ തുല്യനില ഏതായാലും അവിടുന്ന് അംഗീകരിച്ചു: തൻെറ ഉത്തമശിഷ്യരിൽ ഒരുവളും, ആദ്യത്തെ ശിഷ്യയും അവിടുത്തെ സഹധർമ്മിണിതന്നെയായിരുന്നു; ഭാരത സ്ത്രീകളുടെ ഇടയിൽ ബൗദ്ധപ്രസ്ഥാനത്തിൻെറയെല്ലാം അദ്ധ്യക്ഷ അവരായിവന്നു. എന്നാൽ ഈ മഹത്തുക്കളെ നാം വിമർശിക്കാൻ പാടില്ല; നമ്മെക്കാൾ വളരെയധികം ഉയർന്നവരായിക്കാണാനേ പാടുള്ളു. എന്നിരുന്നാലും, നാം ആരിലും, എത്ര വലിയ മഹാനിലും, നമ്മുടെ വിശ്വാസമർപ്പിക്കരുത്; നമ്മളും, ബുദ്ധനും ക്രിസ്തുവുമായിത്തീരണം.

ഒരുവൻെറ കുറവുകളെവെച്ചുകൊണ്ട് അവനെ മതിക്കരുത്. ഒരുവൻെറ ശ്രേഷ്ഠഗുണങ്ങൾ അവൻേറതാണ്; അവൻെറ തെറ്റുകൾ വിശേഷിച്ചും മനുഷ്യരാശിയുടെ പൊതുദൗർബ്ബല്യങ്ങളാണ്; അയാളുടെ സ്വഭാവ നിർണ്ണയം ചെയ്യുമ്പോൾ ഇവയെ ഒരിക്കലും ഗൗനിക്കരുത്......

ഹിരോയ്ക് (Heroic) എന്നതിനു തുല്യമായ 'വീര'ശബ്ദമാണ് 'വെർച്ച്യു' (Virtue സ്വഭാവശുദ്ധി) എന്ന പദത്തിൻെറ മൂലം; കാരണം പുരാതന കാലങ്ങളിൽ, വീരയോദ്ധാവിനെയാണ് സത്തമനായി കരുതിയിരുന്നത്.

## 7

### ജൂലായ് 30, ചൊവ്വ

നമ്മുടെ ആന്തരശക്തികളെ വിഷയീകരിക്കാനുള്ള നിമിത്തമാത്രമാണ് ക്രിസ്തുമാരും ബുദ്ധന്മാരും. യഥാർത്ഥത്തിൽ നാംതന്നെയാണ് നമ്മുടെ പ്രാർത്ഥന ഫലവത്താക്കുന്നത്.

യേശു ജനിച്ചിരുന്നില്ലെങ്കിൽ മനുഷ്യജാതിക്കു രക്ഷ ഉണ്ടാകാഞ്ഞേനെ എന്നു കരുത്തുന്നത് ഈശ്വരനിന്ദയാണ്. ഇങ്ങനെ മനുഷ്യപ്രകൃതിയിലെ ദിവ്യത്വത്തെ വിസ്മരിക്കുന്നത് ഭയങ്കരമാണ് - ആ ദിവ്യത്വം പ്രകാശിക്കുക തന്നെ വേണം. മനുഷ്യസ്വഭാവത്തിൻെറ മഹത്ത്വം ഒരിക്കലും മറക്കരുത്. നാമാണ് ഏറ്റവും വലിയ ഈശ്വരൻ, കഴിഞ്ഞവരിലും വരാനിരിക്കുന്നവരിലുംവെച്ച്. 'ഞാനാ'കുന്ന അനന്തസാഗരത്തിലെ അലകൾമാത്രമാണ് ക്രിസ്തുവും ബുദ്ധനും. നിങ്ങളുടെ സ്വന്തം പരമാത്മാവിനെയല്ലാതെ ആരെയും നമിക്കരുത്. ആ ദേവാധിദേവൻതന്നെയാണ് നിങ്ങൾ

എന്നറിയുംവരെ, നിങ്ങൾക്കൊരിക്കലും ഒരു സ്വാതന്ത്ര്യവും ഉണ്ടാവില്ല.

നമ്മുടെ പൂർവ്വകർമ്മങ്ങളെല്ലാം വാസ്തവത്തിൽ നല്ലവയാണ്; കാരണം, അവ നമ്മെ നമ്മുടെ ആത്യന്തികപദത്തിലേക്കു നയിക്കുന്നു. ആരോടു യാചിക്കാൻ? യഥാർത്ഥസത്ത ഞാനാണ്; ബാക്കിയെല്ലാം കിനാവ്. 'ഞാൻ' എന്ന രൂപത്തിലല്ലെങ്കിൽ, ഞാൻ പൂർണ്ണസമുദ്രമാണ്. നിങ്ങൾ നിർമ്മിച്ച ചെറിയ അലയെ 'ഞാൻ' എന്നു വിളിക്കരുത്. അതും വെറും തിരയല്ലാതൊന്നുമല്ലെന്നറിയുക. സത്യകാമൻ, തൻെറ ആന്തരവാണി തന്നോടു പറയുന്നതായി കേട്ടു, 'പൂർണ്ണമാണ് നീ. സർവ്വാത്മാവു നിന്നിലുണ്ട്. സ്വയം നിയന്ത്രിക്കുക; നിൻെറ അന്തരാത്മാവിൻെറ പ്രചോദനത്തെ അനുസരിക്കുക.'

പവിത്രശാന്തജീവിതം നയിക്കുകയും ഉത്കൃഷ്ടതകൾ ചിന്തിക്കയും തദ്വാരാ ലോകത്തെ സഹായിക്കയും ചെയുന്നവരെ അപേക്ഷിച്ച്, പോരാളി പ്രവാചകന്മാർ പൂർണ്ണത കുറഞ്ഞവരായിരിക്കണം. ഈ മനുഷ്യർ ഓരോരുത്തരായി കടന്നുപോയിട്ട്, അന്ത്യഫലമായി പ്രചാരകനായ ശക്തിമാനെ സൃഷ്ടിക്കുന്നു......

ജ്ഞാനം നിലവിലുണ്ട്, മനുഷ്യൻ അതിനെ കണ്ടുപിടിക്കുന്നതേ ഉള്ളൂ. നിത്യമായ ഏതൊരു ജ്ഞാനം വഴിക്കാണോ ഈശ്വരൻ പ്രപഞ്ചം സൃഷ്ടിച്ചത്, അതാണ് വേദങ്ങൾ. അവ ഉച്ചമായ തത്ത്വചിന്ത - ഉച്ചതമമായ തത്ത്വം - പ്രതിപാദിക്കുന്നു; എന്നിട്ട് ഈ ഞെട്ടിക്കുന്ന അവകാശവാദം ഉന്നയിക്കുന്നു......

സധൈര്യം സത്യം പ്രസ്താവിക്കുക, അതു വേദനിപ്പിച്ചാലും ഇല്ലെങ്കിലും. ഒരു കാലത്തും ദൗർബ്ബല്യത്തിനു വളംവെയ്ക്കരുത്. ബുദ്ധിയുള്ള മനുഷ്യർക്ക് സത്യം കടുപ്പമെന്നു തോന്നുന്നെങ്കിൽ, അതവരെ തുരത്തിക്കളയുമെങ്കിൽ, അവർ പോകട്ടെ; എത്ര ശീഘ്രമമോ അത്ര നന്ന്. ബാലിശാശയങ്ങൾ ശിശുക്കൾക്കും കാടന്മാർക്കുമുള്ളതാണ്; ഇവരൊക്കെ ശിശുവിഹാരത്തിലും കാന്താരത്തിലുമല്ലതാനും; അവരിൽ ചിലർ ഉപദേശ പീഠത്തിലും ചെന്നുകൂടിയിട്ടുണ്ട്.

ആദ്ധ്യാത്മികമായി വളർന്നു കഴിഞ്ഞാൽപ്പിന്നെ പള്ളിയിൽ വാഴുന്നതു നന്നല്ല. പുറത്തു വന്ന് സ്വാതന്ത്ര്യത്തിൻെറ തുറന്ന വായുവിൽ മരണം വരിക്കുക.

സർവപുരോഗമനവും ആപേക്ഷികലോകത്തിലാണ്, മനുഷ്യരൂപമാണ് ഏറ്റവും ശ്രേഷ്ഠം; മനുഷ്യനാണ് ഉത്തമജീവി; കാരണം ഇവിടെ ഇപ്പോൾ നമുക്ക് ആപേക്ഷികലോകത്തെ തികച്ചും കയ്യൊഴിക്കാം; യഥാർത്ഥമായും സ്വാതന്ത്ര്യം സമ്പാദിക്കാം; ഇതാണുതാനും ലക്ഷ്യം. നമുക്കാവാമെന്നു മാത്രമല്ല, ചിലർ പൂർണ്ണത പ്രാപിച്ചിട്ടുമുണ്ട്. അതുകൊണ്ട്, എന്തെല്ലാം സൂക്ഷ്മതരങ്ങളായ ശരീരങ്ങൾ ലഭിച്ചാലും അവയൊക്കെ ആപേക്ഷികമണ്ഡലത്തിലേ ആയിരിക്കൂ. അവയ്ക്കു നമ്മെക്കാൾ കൂടുതലായൊന്നും

ചെയ്യാനാവില്ല. എന്തെന്നാൽ സ്വാതന്ത്ര്യപ്രാപ്തിയാണ് പരമസാധ്യം.

ദേവന്മാരൊരിക്കലും ദുഷ്കൃത്യങ്ങൾ ചെയ്യുന്നില്ല. അതുകൊണ്ടവർക്ക് ഒരിക്കലും ശിക്ഷ കിട്ടുന്നില്ല, രക്ഷയും കിട്ടുന്നില്ല. തല്ലാണ് നമ്മെ ഉണർത്തുക. അങ്ങനെ, കിനാവകറ്റാൻ തുണയ്ക്കുക. അവ നമുക്ക് ഈ ലോകത്തിൻെറ അപര്യാപ്തത കാണിച്ചുതരുന്നു; പുറത്തു ചാടാൻ വെമ്പുന്നതിന്, സ്വാതന്ത്ര്യം തേടുന്നതിന്, പ്രേരിപ്പിക്കുന്നു ......

അവ്യക്തമായി കാണപ്പെടുന്ന ഒരു വസ്തുവിനെ ഒരു പേരു ചൊല്ലി വിളിക്കുന്നു; അതേ വസ്തുവിനെ സുവ്യക്തമായി ഗ്രഹിക്കുമ്പോൾ വേറൊരു പേരു ചൊല്ലി വിളിക്കുന്നു. ധാർമ്മികബോധം ഉയരുംതോറും, ഗ്രഹണം ഉച്ചതരം, ഇച്ഛ ബലവത്തരവും.

ചൊവ്വാഴ്ച ഉച്ചതിരിഞ്ഞ്.

ചിന്തയും ദ്രവ്യവും തമ്മിലുള്ള പൊരുത്തത്തിനു കാരണം, അവ ഒരേ വസ്തുവിന്നിരുവശങ്ങളാണെന്നത്രേ, സ്വയം ആന്തരമെന്നും ബാഹ്യമെന്നും വിഭജിക്കുന്ന ആ വസ്തുവിനെ 'X' എന്നു വിളിച്ചോളു.

'പാരഡൈസ്' എന്ന ആംഗലപദം, സംസ്കൃതത്തിലെ 'പരദേശ'ത്തിൽ നിന്നു വന്നതാണ്; അതു പേഴ്സ്യനിലേക്കെടുത്തു; അതിൻെറ ശബ്ദാർത്ഥം. 'കരയ്ക്കക്കരെ', അഥവാ വാസ്തവത്തിൽ, 'അപ്പുറമുള്ള നാട്', അതായത് പരലോകം, എന്നാണ്. പുരാതനാര്യന്മാർ എന്നും ആത്മാവിൽ വിശ്വസിച്ചിരുന്നു; ദേഹം ആത്മാവാണെന്നു ഒരിക്കലും കരുതിയിരുന്നില്ല. അവരുടെ നാകങ്ങളും നരകങ്ങളുമെല്ലാം താത്കാലികങ്ങളായിരുന്നു; എന്തെന്നാൽ, ഒരു കാര്യത്തിനും കാരണത്തെ അതിജീവിക്കുക സാദ്ധ്യമല്ല; കാരണമൊന്നും നിത്യവുമല്ല; അതുകൊണ്ട് കാര്യമൊക്കെ അവസാനിക്കുകതന്നെ വേണം.

വേദാന്തതത്ത്വം മുഴുവൻ ഈ കഥയിലുണ്ട്: പൊൻചിറകുള്ള രണ്ടു പക്ഷികൾ ഒരേ മരത്തിലിരിക്കുന്നു. മുകളിലിരിക്കുന്നത് ശാന്തം, ഗംഭീരം, ആത്മമഹിമയിൽ ആമഗ്നം; അടിയിലത്തേതു ചപലം, മരത്തിലെ കനികൾ തിന്നുന്നു; ഒരിക്കൽ മധുരമുള്ളത്, ഒരിക്കൽ കയ്പുള്ളത്. ഒരിക്കലതു വല്ലാതെ കയ്പുള്ള ഒരു പഴം തിന്നു; എന്നിട്ടൊന്നു നിന്നു; മുകളിലിരിക്കുന്ന ഗംഭീരൻെറ നേരെ ഒന്നു നോക്കി. എന്നാൽ വേഗം അതിനെ മറന്നു, പണ്ടേപ്പോലെ മരത്തിലെ പഴങ്ങൾ തിന്നുകയായി. പിന്നേയുമൊരു കയ്പൻകനി തിന്നു. ഇത്തവണ കുറച്ചു കൊമ്പുകൾ ചാടി മുകളിലെത്ത പക്ഷിയോട് അടുത്തെത്തി. ഇങ്ങനെ പല തവണ നടന്നു; എന്നിട്ടൊടുവിൽ, താഴത്തെ പക്ഷി മുകളിലത്തേത് ഇരിക്കുന്നിടത്തെത്തി, താൻ ഇല്ലാതെയുമായി. ഒരിക്കലും രണ്ടു പക്ഷികളുണ്ടായിരുന്നില്ലെന്ന് അതു പെട്ടെന്നറിഞ്ഞു. മറിച്ച് താൻ എക്കാലവും മുകളിലെപ്പക്ഷി - ശാന്തവും, ഗംഭീരവും, സ്വമഹിമമഗ്നവും, ആയിരുന്നെന്നു കണ്ടു. (മുണ്ഡകോപനിഷത്ത് 3.1.1-3)

## 8

### ആഗസ്റ്റ് 1, വ്യാഴം, ഉച്ചതിരിഞ്ഞ്

ആത്മാവ് സവാരിചെയ്യുന്നുവെന്നു പറയാവുന്ന തൊട്ടിൽച്ചക്രം പോലുള്ള ശരീരപരമ്പര അനവധിയുണ്ട്. പരമ്പര നിത്യമാണ്; വ്യക്തിജീവന്മാർ ഇറങ്ങിപ്പോകുന്നു; പക്ഷേ സംഭവങ്ങൾ നിത്യമായി ആവർത്തിച്ചുകൊണ്ടിരിക്കുന്നു; അതുകൊണ്ടാണ് ഒരുവൻെറ ഭൂതവും ഭാവിയും അറിയാൻ സാധിക്കുന്നത്. എന്തെന്നാൽ എല്ലാം വാസ്തവത്തിൽ വർത്തമാനമാണ്. ജീവൻ ഒരു ചങ്ങലയിലായിരിക്കെ, ആ ചങ്ങലയിലെ അനുഭവങ്ങളിൽക്കൂടി കടന്നുപോകണം. ജീവൻ ഒരു പരമ്പരയിൽനിന്ന് വേറൊരുപരമ്പരയിലേക്കു പോകുന്നു; ചില പരമ്പരയിൽനിന്ന് താൻ ബ്രഹ്മമാണെന്നറിഞ്ഞ് എന്നെന്നേക്കും രക്ഷപ്രാപിക്കുന്നു. ഒരു ചങ്ങലയിലെ ഏതെങ്കിലും മുഖ്യ സംഭവം കയ്യിലാക്കിയാൽ, അതു പിടിച്ചു തുടലു മുഴുവൻ വലിച്ചെടുത്തു വിവരം ഗ്രഹിക്കാം. ഈ ശക്തി എളുപ്പത്തിൽ സമ്പാദിക്കാം. എന്നാലതിനു കാര്യമായ വിലയൊന്നുമില്ല; അതഭ്യസിച്ചാൽ നമ്മുടെ അദ്ധ്യാത്മശക്തിയിൽനിന്ന് അത്രയും പൊയ്പോകുന്നു, ഈവക കാര്യങ്ങളുടെ പിന്നാലെ പോകരുത്; ഭഗവാനെ ഭജിക്കുക.

## 9

### ആഗസ്റ്റ് 2, വെള്ളി

നിഷ്ഠയാണ് അനുഭൂതിയുടെ ആദ്യത്തെ പടി. 'സകല സുമങ്ങളിൽ നിന്നും മധു ശേഖരിക്കുക: ഒന്നിച്ചിരുന്ന് ഏവരോടും മൈത്രിയിൽ കഴിയുക; സകലരെയും ആദരിക്കുക; സർവ്വരോടും പറയുക. 'അതേ അനിയാ, അതേ അനിയാ'. എന്നാൽ സ്വമാർഗ്ഗത്തിൽ ഉറച്ചുനില്ക്കുകയും വേണം. മറ്റൊരുവൻെറ നില തികച്ചും കൈക്കൊള്ളുകയാണ് ഒന്നുകൂടി ഉയർന്ന പടി. സർവ്വവും ഞാനാണെങ്കിൽ, എന്തുകൊണ്ട് എനിക്കെൻെറ സഹോദരനുമായി അനുഭാവപൂർവ്വം സഹകരിക്കയും അയാളുടെ ദൃഷ്ടിയിൽക്കൂടി കാണുകയും ചെയ്തുകൂടാ? ഞാൻ ദുർബ്ബലനായിരിക്കെ ഏകനിഷ്ഠനാകണം; എനിക്കു ബലമുണ്ടാകുമ്പോഴാകട്ടെ മറ്റുള്ളവരോടെല്ലാം വികാരത്തിലും വിചാരത്തിലും തികച്ചും സഹാനുഭൂതി കൊള്ളാനാവും.

'ബാക്കിയെല്ലാം ശോഷിപ്പിച്ച് ഒരാശയം പോഷിപ്പിക്കുക' എന്നായിരുന്നു പഴയ സമ്പ്രദായം.'സർവ്വാംഗപോഷണ'മാണ് നൂതനമാർഗ്ഗം. മൂന്നാമതൊരു വഴി, 'മനശ്ശക്തികളെ പോഷിപ്പിച്ചു നിയന്ത്രിക്കുക'യാണ്; എന്നിട്ട് അതിനെ ഇഷ്ടമുള്ളിടത്തു നിർത്തുക. ഫലം എളുപ്പം കിട്ടും. ഇതാണ് ഏറ്റവും ശരിയായ ആത്മപോഷണപ്രക്രിയ. ചിത്തൈകാഗ്ര്യം ശീലിക്കുക; എന്നി

ട്ടേതു വഴിക്കും ഉപയോഗിക്കുക. ഇങ്ങനെ, നിങ്ങൾക്കൊന്നും നഷ്ടപ്പെടുന്നില്ല. പൂർണ്ണം കിട്ടുന്നവന് അംശങ്ങളും കിട്ടണം. ദ്വൈതം അദ്വൈതത്തിൽ അടങ്ങിയിരിക്കുന്നു.

'ഞാനാദ്യം അവനെക്കണ്ടു; അവനെന്നെയും കണ്ടു. എന്റെ കണ്ണിൽ നിന്ന് ഒരു മിന്നൽ അവനിലേക്കും അവനിൽനിന്നൊന്ന് എന്നിലേക്കും പാഞ്ഞു'

ഇരുജീവന്മാരും അടുത്തടുത്തു വന്നു വാസ്തവത്തിൽ ഒന്നാകുന്നതുവരെ ഇതു തുടർന്നു.

സമാധി രണ്ടു തരമുണ്ട്; ഞാൻ എന്നെത്തന്നെ ധ്യാനിക്കുന്നു; പിന്നെ വിഷയവിഷയികൾ ഒന്നാകുന്ന ധ്യാനം.

ഓരോ വിശേഷവുമായി സമ്പൂർണ്ണമായ അനുഭവത്തിനു നിനക്കു കഴിവു വേണം; അടുത്ത നിമിഷം അത്യുച്ചമായ അദ്വൈത(സാമാന്യ)ത്തിലേക്കു പിൻവാങ്ങാനും സാധിക്കണം. പൂർണ്ണതയിലെത്തിയാൽപ്പിന്നെ സ്വമേധയാ (ഭാവാവിശേഷങ്ങളിലേക്കു) ചുരുങ്ങുന്നു. ഓരോ പ്രവൃത്തിയിലും സർവ്വശക്തിയും പ്രയോഗിക്കുക. തല്ക്കാലത്തേക്കു ഒരു ദ്വൈതിയാകാനും അദ്വൈതം മറക്കാനും കഴിവുവേണം; അതേസമയം അദ്വൈതത്തെ സ്വച്ഛന്ദം വീണ്ടെടുക്കാനും കഴിയണം .....

കാരണവും കാര്യവുമൊക്കെ മായയാണ്; കുട്ടികളുടെ ഇമ്പാച്ചിക്കഥ എത്ര അസംബന്ധമെന്നു നമുക്കിപ്പോൾ തോന്നുന്നുവോ അതുപോലായാണ് നാം കാണുന്ന സർവ്വവും എന്ന് അറിയാറാവുന്ന നിലയിലേക്കു നാം വളരും. കാരണമെന്നും കാര്യമെന്നും ഒരു സംഗതി വാസ്തവത്തിലില്ല. നമുക്കത് അറിയാറാകും. അപ്പോൾ, ആവുമെങ്കിൽ ബുദ്ധിയൊന്നു താഴ്ത്തി പൂർവ്വാപരബന്ധങ്ങളെപ്പറ്റി തർക്കിക്കാതെ ഏത് അന്യാപദേശവും മനസ്സിൽക്കൂടി കടന്നുപോയ്ക്കൊട്ടെ എന്നു വെയ്ക്കുക. കല്പനങ്ങളിലും മനോഹര കവിതയിലും രസം വളർത്തുക; എന്നിട്ട് പുരാണകഥകളെല്ലാം കവിതയെന്ന നിലയ്ക്കാസ്വാദിക്കുക. പുരാണങ്ങളെ ചരിത്ര ദൃഷ്ടിയും യുക്തിവാദവും കൊണ്ടു സമീപിക്കരുത്. അതു നിങ്ങളുടെ മനസ്സിൽക്കൂടി ഒഴുകിപ്പോകട്ടെ; കത്തുന്ന കൊള്ളിപോലെ കണ്ണിനുമുമ്പിൽ കറങ്ങട്ടെ; ആരാണ് കൊള്ളി പിടിച്ചിരിക്കുന്നതെന്നു ചോദിക്കേണ്ട; അപ്പോൾ നിങ്ങൾക്കു വൃത്തം കാണാം. പരിശേഷിക്കുന്ന സത്യം മനസ്സിൽ തങ്ങി നില്ക്കും.

പുരാണകർത്താക്കളെല്ലാം തങ്ങൾ കണ്ടതിനെയും കേട്ടതിനെയും കുറിച്ചു രൂപകങ്ങളായി പ്രതിപാദിച്ചും, ധാരാളം വർണ്ണചിത്രങ്ങൾ വരച്ചു. വിഷയങ്ങൾ പെറുക്കിയെടുത്തു പടം കേടുവരുത്തരുത്; അവയെ അങ്ങനെതന്നെ സ്വീകരിച്ച്, അവ നിങ്ങളുടെമേൽ പ്രവർത്തിക്കാനനുവദിക്കുക. ഫലംകൊണ്ടേ അവയെ വിലയിരുത്താവൂ; അവയിൽനിന്ന് സാരം ഗ്രഹിക്കുക.......

നിങ്ങളുടെ സ്വന്തം ഇച്ഛതന്നെയാണ് പ്രാർത്ഥനയെ അനുഗ്രഹിക്കുന്നത്; ഓരോ മനസ്സിൻെറയും മതഭാവനപോലെ ഭിന്നവേഷങ്ങളിലാണ് അത് പ്രത്യക്ഷമാകുന്നതെന്നുമാത്രം. നാമതിനെ ബുദ്ധൻ, യേശു, കൃഷ്ണൻ, യഹോവ, അള്ള, അഗ്നി എന്നൊക്കെ വിളിക്കുന്നുണ്ടാവും; എന്നാൽ അത് ആത്മാവ്, 'ഞാൻ',മാത്രമാണ്.......

ഭാവനകൾ വളരുന്നു. എന്നാലവയെ ചിത്രീകരിക്കുന്ന രൂപകകഥകൾക്കു ചരിത്രമൂല്യമൊന്നുമില്ല. മോശയുടെ ദർശനങ്ങൾ തെറ്റിപ്പോകാൻ നമ്മുടേതിനേക്കാൾ കൂടുതൽ ഇടയുണ്ട്; കാരണം, നമുക്കു കൂടുതൽ അറിവുണ്ട്; ഭ്രാന്തിദർശനംകൊണ്ടു വഞ്ചിതരാകാൻ അത്രതന്നെ ഇടയില്ല.

നമ്മുടെ സ്വന്തം ഗ്രന്ഥം തുറക്കുന്നതുവരെ, ഗ്രന്ഥങ്ങൾ നമുക്കു നിഷ്പ്രയോജനങ്ങളാണ്. നമ്മുടെ ഗ്രന്ഥത്തെ സ്ഥിരീകരിക്കുന്നിടത്തോളം മറ്റു ഗ്രന്ഥങ്ങൾ നല്ലതാണ്. ബലവാനേ ബലം മനസ്സിലാകൂ; ആനയാണ് സിംഹത്തെ മനസ്സിലാക്കുന്നത്, എലിയല്ല. യേശുവിൻെറ സമന്മാരാകാതെ നമുകെങ്ങനെ അവിടുത്തെ മന്സ്സിലാക്കാനൊക്കും? രണ്ടപ്പംകൊണ്ടു അയ്യായിരം പേരെ ഊട്ടുന്നതൊക്കെ സ്വപ്നത്തിലാണ്; അഞ്ചപ്പംകൊണ്ടു രണ്ടു പേരെ തീറ്റുന്നതും അങ്ങനെതന്നെ; രണ്ടും നേരല്ല, രണ്ടും അന്യോന്യം ബാധിക്കുന്നുമില്ല. മഹത്ത്വമേ മഹത്ത്വത്തെ അറിയൂ; ഈശ്വരനേ ഈശ്വരനെ സാക്ഷാത്കരിക്കൂ. സ്വപ്നം സ്വപ്നദ്രഷ്ടാവുതന്നെ; അതിനു വേറൊരാധാരവുമില്ല. അതൊരു വസ്തുവും ദ്രഷ്ടവും വേറൊന്നുമല്ല. ഗാനമാകെ വ്യാപിച്ചുകിടക്കുന്ന മുഖ്യസ്വരം 'സോ$f$ഹം സോ$f$ഹം' ആണ്; മറ്റു സ്വരങ്ങളൊക്കെ ഇതിൻെറ രൂപഭേദങ്ങൾ മാത്രം; അവയൊന്നും മുഖ്യവിഷയത്തെ സ്പർശിക്കുന്നില്ല. നാമാണ് സജീവഗ്രന്ഥങ്ങൾ; ഗ്രന്ഥങ്ങളൊക്കെ നാം അരുളിയ വാക്കുകൾ മാത്രം. സർവ്വവും സജീവേശ്വരനാണ്, സജീവക്രിസ്തു; അതങ്ങനെ കാണുവിൻ. മനുഷ്യനെ വായിക്കുക; അവനാണ് സജീവകാവ്യം. എക്കാലവും ഉണ്ടായിട്ടുള്ള സർവ്വബൈബിളുകളെയും ക്രിസ്തുക്കളെയും ബുദ്ധന്മാരെയും പ്രകാശിപ്പിക്കുന്ന ദീപം നാമത്രേ. അതില്ലെങ്കിൽ, ഇവരെല്ലാം മൃതങ്ങളാണ്. അചേതനങ്ങളാണ്.

സ്വന്തം ആത്മാവിൽ നിലയുറപ്പിക്കുക.

മൃതദേഹം ഒന്നിനെയും പ്രതിഷേധിക്കുന്നില്ല; നമുക്കു നമ്മുടെ ദേഹം നിർജ്ജീവമാക്കാം; അതുമായുള്ള താദാത്മ്യം അവസാനിപ്പിക്കാം.

## 10

### ആഗസ്റ്റ് 3, ശനി

ഈ ജന്മത്തിൽ മുക്തി കിട്ടാൻ പോകുന്ന വ്യക്തികൾക്കു ഒരായുഷ്കാലത്തിൽ അനേകായിരം വർഷത്തെ ജീവിതം ഒതുക്കേണ്ടതുണ്ട്. അവർ, അവരുടെ കാലഘട്ടത്തിനു മുമ്പിലായിരിക്കണം; സാമാന്യജനത്തിനാകട്ടേ ഇഴയാനേ കഴിയൂ. അങ്ങനെയാണ് നമുക്കു ക്രിസ്തുവും ബുദ്ധനുമെല്ലാമുണ്ടാകുന്നത്.

തൻെറ പുത്രന്മാരെല്ലാം ഈ ജന്മംതന്നെ മുക്തരാകണമെന്ന് അത്യധികം ആഗ്രഹിച്ച് അതിനു പാകത്തിൽ അവരെ വളർത്തിക്കൊണ്ടു പോകുന്ന ഒരു ഹിന്ദുരാജ്ഞിയുണ്ടായിരുന്നു; അവൾ അവരെ തൊട്ടിലാട്ടിയുറക്കുമ്പോൾ എപ്പോഴും ഈ താരാട്ടു പാടിക്കേൾപ്പിച്ചു; 'തത് ത്വമസി, തത് ത്വമസി'. അവരിൽ മൂന്നുപേർ സന്ന്യാസിമാരായി; നാലാമൻ രാജാവായി വളർത്തിയെടുക്കപ്പെടാൻ മറ്റൊരിടത്തേക്കു കൊണ്ടുപോകപ്പെട്ടു. അയാൾ കൊട്ടാരം വിടുന്ന സമയം, പുരുഷപ്രായമെത്തുമ്പോൾ അയാൾക്കു വായിക്കുവാൻ അമ്മ ഒരു കടലാസുതുണ്ട് കൊടുത്തു. ആ കടലാസുകഷ്ണത്തിൽ എഴുതിയിരുന്നു, 'ഈശ്വരൻ മാത്രം സത്യം. ബാക്കിയൊക്കെ മിഥ്യ, ആത്മാവൊരിക്കലും കൊല്ലുന്നില്ല, കൊല്ലപ്പെടുന്നില്ല; ഒറ്റയ്ക്കു വാഴുക, അല്ലെങ്കിൽ സജ്ജനങ്ങളോടൊരുമിച്ചു വസിക്കുക.' ആ യുവരാജകുമാരൻ ഇതു വായിച്ചപ്പോൾ, അദ്ദേഹവും ഉടന ലോകമുപേക്ഷിച്ച് ഒരു സന്ന്യാസിയായി.

കൈവിടുക, ലോകം ത്യജിക്കുക. നാമിപ്പോൾ നായ്ക്കളെപ്പോലെയാണ് - എങ്ങനെയോ ഒരടുക്കളയിൽ കയറിക്കൂടി, ആരെങ്കിലും ഏതു നിമിഷവും കടന്നുവന്ന് അടിച്ചോടിച്ചാലോ എന്നു പേടിച്ചു ചുറ്റും നോക്കിക്കൊണ്ടു ഒരു കഷണം ഇറച്ചി തിന്നുന്ന നായ്ക്കളെപ്പോലെ. അങ്ങനെയല്ലാതെ, ഒരു രാജാവായിരിക്കുക; ഉലകം മുഴുവൻ തൻേറതെന്നറിയുക. നിങ്ങളതിനെ കൈവിട്ട് അതു നിങ്ങളെ ബന്ധിക്കാതാകുംവരെ ഇതൊരിക്കലും സംഭവിക്കില്ല. ബാഹ്യമായി ചെയ്യുന്നില്ലെങ്കിൽ, മനസ്സുകൊണ്ടു പരിത്യജിക്കുക. മനസ്സിൽനിന്ന് അതിനെ പുറത്താക്കുക. വൈരാഗ്യം സമ്പാദിക്കുവിൻ. ഇതാണ് ശരിയായ ത്യാഗം; അതില്ലാതെ ആദ്ധ്യാത്മികതനേടാവതല്ല. ആശിക്കരുത്; എന്തെന്നാൽ, ആശിക്കുന്നത് ലഭിക്കുന്നു; അതോടൊപ്പം ഭയങ്കരബന്ധവും വന്നുകൂടുന്നു. അതു മൂന്നുവരം ചോദിക്കാൻ അനുവാദം കിട്ടിയ മനുഷ്യൻെറ 'നാസികാലാഭ'[1]ത്തിൽ കവിഞ്ഞൊന്നുമല്ല. ആത്മസംതൃപ്തരാകുംവരെ നമുക്കൊരിക്കലും സ്വാതന്ത്ര്യം ലഭിക്കലില്ല. 'ആത്മാവു

1. ഒരു പാവത്താൻ ഒരു ദേവനെ പ്രീതിപ്പെടുത്തി, മൂന്നു തവണ പകിട എറിഞ്ഞു മൂന്നുവരം ചോദിക്കുന്നതിനുള്ള അനുഗ്രഹം നേടി. വിവരം അയാൾ - ഭാര്യയെ അറിയിച്ചു. ആദ്യം പണത്തിനു പകിടയെറിയണമെന്നായി അവൾ. അവൻ പറഞ്ഞു, 'നമുക്കു രണ്ടു പേർക്കും വൃത്തികെട്ട ചെറിയ മൂക്കാണുള്ളത്; ആളുകൾ പരിഹസിക്കുന്നു. ആദ്യമായി, നമുക്കു നല്ല തത്തച്ചുണ്ടൻ മൂക്കുണ്ടാകാൻ പകിടയെറിയാം.' എങ്കിലും ആദ്യം വേണ്ടതു പണമാണെന്നായിരുന്നു ഭാര്യയുടെ പക്ഷം. അതിനാലവൾ, പകിടയെറിയാതിരിക്കാൻ അയാളുടെ കയ്ക്കു കടന്നു പിടിച്ചു അയാൾ പെട്ടെന്നു കൈ കുതറിയെടുത്തു പകിട വേഗം എറിഞ്ഞു പറഞ്ഞു: 'ഞങ്ങൾക്കിരുവർക്കും, ഒന്നാംതരം മൂക്ക്, മൂക്കുമാത്രം, ഉണ്ടാകട്ടെ.' ഉടൻ ഇരുവരുടെയും ദേഹം മുഴുവൻ മനോഹരങ്ങളായ മൂക്കുകൾകൊണ്ടു മൂടി; പിന്നെ അതു പോകാനായി രണ്ടാമത്തെ പകിടയേറ്. ഇത്തവണ പഴയ ചീത്ത മൂക്കും പൊയ്പോയി, പഴയതിലും വികൃതരായി. അവർക്കു രണ്ടു മനോഹരനാസികകൾ വേണ്ടിയിരുന്നു; ഒടുക്കം, തങ്ങളുടെ പഴയ ചെറിയ മൂക്കു തിരിയെ കിട്ടിയാൽ മതിയെന്നുവെച്ച് അതിനായി പകിടയെറിഞ്ഞു.

തന്നെ ആത്മരക്ഷകൻ; വേറാരുമില്ല'.

അന്യശരീരങ്ങളിലും താനാണുള്ളതെന്ന വിചാരിക്കാൻ ശീലിക്കുവിൻ. നാമെല്ലാം ഒന്നാണെന്നറിയാൻ മറ്റുള്ള അസംബന്ധങ്ങളെല്ലാം കാറ്റിൽ പറപ്പിക്കുവിൻ. നിങ്ങളുടെ പ്രവൃത്തികളെല്ലാം, നല്ലതും തീയതും തുപ്പിക്കളയുവിൻ; അവയെപ്പറ്റി പിന്നെ നിനയ്ക്കയേ അരുത്. കഴിഞ്ഞതു കഴിഞ്ഞു. അന്ധവിശ്വാസം വലിച്ചെറിയുവിൻ. മൃത്യുവക്ത്രത്തിലും ദൗർബ്ബല്യമരുത്. പശ്ചാത്താപം പാടില്ല; കഴിഞ്ഞ കാര്യങ്ങളെക്കറിച്ചു വ്യാകുലപ്പെടരുത്; ചെയ്ത സദ്കർമ്മങ്ങൾ ഓർമ്മിക്കയുമരുത്; 'ആസാദ്' ആകുവിൻ. അശക്തരും, ഭീതരും, അജ്ഞരും ഒരു കാലത്തും ആത്മാവിലെത്തില്ല. കഴിഞ്ഞതു മാറ്റാനാവില്ല; ഫലം വന്നേ തീരൂ. അതിനെ നേരിടുക; എന്നാൽ അതേ സംഗതി വീണ്ടും ചെയ്യാതിരിക്കാൻ ശ്രദ്ധിക്കണം. സർവ്വകൃത്യങ്ങളുടെയും ഭാരം ഭഗവാനെ ഏല്പിക്കുക; സർവ്വവും കൊടുക്കുക - നല്ലതും തീയതും. നല്ലതു നീക്കിവെച്ചിട്ടു ചീത്ത മാത്രം കൊടുക്കരുത്. തന്നെത്താൻ തുണയ്ക്കാത്തവനെ ദേവൻ തുണയ്ക്കുന്നു.

'തൃഷ്ണാചഷകം പാനംചെയ്ത് ലോകം ഉന്മത്തമായിരിക്കുന്നു'. പകലും രാവും ഒരിക്കലും ഒരുമിക്കുന്നില്ല; അതുപോലെ, കാമവും രാമനും ഒരു കാലവും ഒന്നിച്ചിരിക്കില്ല. കാമം ഉപേക്ഷിക്കുക.....

'അന്നം അന്നം' എന്നു പറയുന്നതും അതു കഴിക്കുന്നതും തമ്മിൽ വലിയ അന്തരമുണ്ട്; 'വെള്ളം വെള്ളം' എന്നു പറയുന്നതും അതു കുടിക്കുന്നതും തമ്മിലും . അതുപോലെ, വെറുതെ 'ഈശ്വരൻ ഈശ്വരൻ' എന്നുരുവിട്ടതുകൊണ്ട് നമുക്കു മുക്തി കിട്ടുമെന്നു കരുതാൻ വഴിയില്ല. നാം പ്രയത്നിക്കണം, അനുഷ്ഠാനം ചെയ്യണം.

അല തിരികെ ആഴിയിൽ അടങ്ങിയാൽ മാത്രമേ അതിനു അപരിമിതമാകാൻ കഴിയൂ; അലയെന്ന നിലയ്ക്കു അത് ഒരിക്കലും സാദ്ധ്യമല്ല. ആഴിയായിക്കഴിഞ്ഞാൽപ്പിന്നെ വീണ്ടുമതിനു തരംഗമായി മാറാം; ഇഷ്ടംപോലെ ഏതു വലിപ്പത്തിലുള്ള തരംഗവുമാകാം. (വൃത്തി) പ്രവാഹവുമായുള്ള താദാത്മ്യം ഛേദിക്കുക; നിങ്ങൾ സ്വതന്ത്രരാണെന്നറിയുക.

ഏതാനും ചില ദർശനങ്ങളുടെ സംഘാതമാണ് ശരിയായ തത്ത്വശാസ്ത്രം. മതം തുടങ്ങുന്നിടത്തു തർക്കം അസ്തമിക്കുന്നു. ആവേശം (inspiration) യുക്തിയെക്കാൾ വളരെ മേലെയാണ്; എന്നാലതു യുക്തിക്കു വിരുദ്ധമാകരുത്. കടുത്ത പണിയെടുക്കാനുള്ള പരുത്ത ഉപകരണമാണ് യുക്തി; സമസ്തസത്യവും കാണിച്ചുതരുന്ന ഉജ്ജ്വലദീപമാണ് ആവേശം. ഒരു കാര്യം ചെയ്യാനുള്ള ഇച്ഛ ആവേശമാകണമെന്നില്ല........

മായയിലെ പുരോഗതി തുടക്കത്തിലേക്കു മടക്കിക്കൊണ്ടുവരുന്ന ഒരു വൃത്തമാണ്. എന്നാൽ നിങ്ങൾ അജ്ഞനായി പുറപ്പെടുന്നു; സർവ്വജ്ഞനായി മടങ്ങിവരുന്നു. ഈശ്വരാരാധന, മഹദുപാസനം, ചിത്തൈകാ

ഗ്ര്യം, ധ്യാനം, നിസ്സ്വാർത്ഥകർമ്മം എന്നിവയാണ് മായാജാലം ഭേദിക്കുവാനുള്ള മാർഗ്ഗങ്ങൾ. എന്നാലാദ്യം മുക്തനാകാനുള്ള തീവ്രേച്ഛ നമുക്കുണ്ടായിരിക്കണം. നമ്മുടെ തമസ്സിൽ പ്രകാശം പരത്തുന്ന മിന്നൽ നമ്മിൽത്തന്നെയുണ്ട്; അതു നമ്മുടെ സ്വരൂപമായ ജ്ഞാനമാണ്. 'ജന്മാവകാശം' എന്നൊന്നില്ല; നാമൊരിക്കലും ജനിച്ചിട്ടില്ല. അതിനെ മറയ്ക്കുന്ന മേഘപടലം അകറ്റുക മാത്രമാണ് നമ്മുടെ കൃത്യം.

മണ്ണിലോ വിണ്ണിലോ സുഖിക്കണമെന്നുള്ള ആഗ്രഹം പരിത്യജിക്കുക. ഇന്ദ്രിയങ്ങളെ ഒതുക്കുക, മനസ്സിനെ അടക്കുക. നിങ്ങൾ ക്ലേശിക്കുന്നുവെന്നറിയുകപോലും ചെയ്യാതെ സർവ്വദുഃഖങ്ങളും സഹിക്കുക. മോക്ഷത്തെക്കുറിച്ചല്ലാതെ ഒന്നും ചിന്തിക്കരുത്. ഗുരുവിലും ഗുരൂപദേശത്തിലും തീർച്ചയായും മുക്തനാകാമെന്ന ശ്രദ്ധ (വിശ്വാസം) ഉണ്ടായിരിക്കട്ടെ. എന്തു വന്നാലും 'സോഽഹം സോഽഹം' എന്നു ജപിക്കുക. ഉണ്ണുമ്പോഴും നടക്കുമ്പോഴും കഷ്ടപ്പെടുമ്പോഴും ഇതു തന്നോടു പറയുക; മനസ്സിനോടിതു ഇടവിടാതെ പറയുക - നാം കണ്ടതൊന്നും ഉള്ളതല്ലെന്ന്; 'ഞാൻ' മാത്രമേ ഉള്ളുവെന്ന്. ഒരു മിന്നൽ - (അതോടെ) കിനാവു തകരും! രാപ്പകൽ വിചാരിക്കുക; ഈ പ്രപഞ്ചം ഇല്ലാത്തത്, ഈശ്വരൻമാത്രം ഉള്ളത്. മുക്തി നേടാൻ തീവ്രമായ ഇച്ഛയുണ്ടായിരിക്കട്ടെ.

'ബന്ധുക്കളും മിത്രങ്ങളുമെല്ലാം പഴയ പൊട്ടക്കിണറുകൾമാത്രം.' നാമതിലകപ്പെട്ട്, കർത്തവ്യത്തിൻെറയും ബന്ധനത്തിൻെറയും സ്വപ്നങ്ങൾ കാണുന്നു; അതിനറുതിയുമില്ല. അന്യനെ 'സഹായിച്ചു' വിഭ്രാന്തനാകരുത്; അതൊരു പേരാലുപോലെയാണ്; അതു പടർന്നു പടർന്നങ്ങനെ പോകും. നിങ്ങളൊരു ദ്വൈതിയെങ്കിൽ, ഈശ്വരനെ സഹായിക്കാൻ ശ്രമിക്കുന്നതു മഠയത്തരമാണ്; നിങ്ങളൊരദ്വൈതിയാണെങ്കിൽ, നിങ്ങൾ ഈശ്വരനാണെന്നറിയുന്നു; കർത്തവ്യമെവിടെ? ഭർത്താവിനോടോ പുത്രനോടോ മിത്രത്തോടോ നിങ്ങൾക്കു കർത്തവ്യമില്ല. വരുന്നതു വന്നോട്ടെ. അടങ്ങിക്കിടക്കുക; ശരീരം പൊങ്ങുമ്പോൾ പോവിൻ; വേലിയേറ്റത്തോടൊത്തു ഏറുവിൻ; വേലിയിറക്കത്തോടൊത്തു ഇറങ്ങുവിൻ. ശരീരം മരിക്കട്ടെ; ഈ ശരീരമെന്ന ആശയം ഒരു പഴഞ്ചൻ കെട്ടുകഥയാണ്. 'അനങ്ങാതിരുന്ന് നിങ്ങൾ ഈശ്വരനാണെന്നറിയുക.'

വർത്തമാനകാലമേ ഉള്ളു. ഭൂതവും ഭാവിയും ചിന്തയിൽപ്പോലുമില്ല; കാരണം ചിന്തിക്കാൻ നിങ്ങൾക്കതിനെ വർത്തമാനമാക്കേണ്ടതുണ്ട്. എല്ലാം വിട്ടുകളയുക; അതൊക്കെ എവിടെ വേണമെങ്കിലും ഒഴുകിപ്പോകട്ടെ. ഈ പ്രപഞ്ചം ഒരു ഭ്രാന്തിയാണ്; അതു വീണ്ടും നിങ്ങളെ വിഡ്ഢിയാക്കാൻ സമ്മതിക്കരുത്. അതിനെ ഇതുവരെ അതല്ലാതായിട്ടറിഞ്ഞു; ഇനി അതായിട്ടുതന്നെ അറിയുക. ദേഹം എവിടേക്കിഴച്ചാലും അതു പൊയ്ക്കോട്ടെ. ദേഹമെവിടെയാണെന്നു നോക്കരുത്. കർത്തവ്യമെന്ന ക്രൂരമായ ആശയം ഭയങ്കവിഷമാണ്; അതു ലോകത്തെ നശിപ്പിച്ചുകൊണ്ടിരിക്കുന്നു.

വീണ കിട്ടിയിട്ടു വിണ്ണിൽ വിശ്രമിക്കാമെന്നു കാക്കരുത്. വീണയെ ടുത്ത് ഇവിടെത്തന്നെ എന്തുകൊണ്ടു തുടങ്ങിക്കൂടാ? എന്തിനു സ്വർഗ്ഗത്തി നുവേണ്ടി കാത്തിരിക്കണം? അതിവിടെ നിർമ്മിക്കുക. സ്വർഗ്ഗത്തിൽ കല്യാണവും പെൺകൊടയുമൊന്നുമില്ല. എന്തുകൊണ്ട് ഇവിടെത്തന്നെ അതൊക്കെ വേണ്ടേന്നുവെച്ചുകൂടാ? എന്തുകൊണ്ട് ഉടനെ തുടങ്ങിക്കൂടാ? സന്ന്യാസിയുടെ കാഷായവസ്ത്രം സ്വതന്ത്രൻെറ ചിഹ്നമാണ്. സംസാരത്തി ലെ യാചകൻെറ വേഷം പരിത്യജിക്കുക; സ്വാതന്ത്ര്യപതാക, കാഷായപരി ധാനം, അണിയുവിൻ.

## 11

### ആഗസ്റ്റ് 4, ഞായർ, ഉച്ചതിരിഞ്ഞ്

ശരീരം മനസ്സിൻെറ കയ്യിലെന്നപോലെ, മനസ്സ് ആത്മാവിൻെറ കയ്യിൽ ഒരുപകരണമാണ്. ദ്രവ്യം ബാഹ്യചലനം, മനസ്സ് ആന്തരചലനവും. സകല പരിവർത്തനങ്ങളും കാലത്തിൽ ആരംഭിക്കയും അവസാനിക്കയും ചെയ്യുന്നു. ആത്മാവ് അവികാര്യമെങ്കിൽ അതു പൂർണ്ണമാകണം; പൂർണ്ണ മെങ്കിൽ അനന്തമാകണം; അനന്തമെങ്കിൽ ഒന്നുമാത്രമാകണം; അനന്തം രണ്ടുണ്ടാവാൻ വയ്യ. അതുകൊണ്ട് ആത്മാവ് ഒന്നേ ഉണ്ടാവൂ. അതു പലതായി കാണപ്പെട്ടാലും, വാസ്തവത്തിൽ ഒന്നേ ഉള്ളു. ഒരുവൻ സൂര്യൻെറ നേർക്കു പോകുകയാണെങ്കിൽ ഓരോ ഘട്ടത്തിലും വെവ്വേറെ സൂര്യനെയാണ് കാണുക; എന്നിരുന്നാലും അതൊരേ സൂര്യനാണുതാനും.

എല്ലാ ഐക്യത്തിൻെറയും ആധാരം 'അസ്തി', ഉണ്ട്, ആകുന്നു; ഈ ആധാരം കണ്ടെത്തുന്നതോടെ പൂർണ്ണതയായി. എല്ലാ നിറങ്ങളെയും ഒറ്റ നിറമാക്കി മാറ്റാൻ കഴിഞ്ഞാൽ ചിത്രമെഴുത്ത് അവസാനിക്കും. തികഞ്ഞ ഏകത്വം വിശ്രമമാണ്. ഞങ്ങൾ എല്ലാ അഭിവ്യക്തികളും ഒരു സത്തയിൽ കണ്ടെത്തുന്നു. താവോ - വിശ്വാസികൾ, കൺഫ്യൂഷ്യൻ - മതക്കാർ, ബുദ്ധാനുയായികൾ, ഹിന്ദുക്കൾ, ജൂതന്മാർ, മുഹമ്മദീയർ, ക്രിസ്ത്യാനികൾ, ജരദുഷ്ട്രമതക്കാർ - എല്ലാവരും സുവർണ്ണനിയമം ഉപദേശിച്ചു; അതും എതാണ്ടൊരേ വാക്കുകളിൽ; എന്നാൽ ഹിന്ദുക്കൾമാത്രമേ അതിൻെറ യുക്തി പറഞ്ഞിട്ടുള്ളു. എന്തെന്നാൽ, അവരതിൻെറ കാരണം കണ്ടെത്തി: മനുഷ്യൻ അന്യരെ സ്നേഹിക്കണം; കാരണം, ആ അന്യർ അവൻതന്നെ യാണ്. ഉള്ളത് ഒന്നുമാത്രം.

ലോകം കണ്ടിട്ടുള്ള മഹാന്മാരായ മതാചാര്യന്മാരിൽ ലാവോട്സേയും (Latoze) ബുദ്ധനും യേശുവും മാത്രമേ സുവർണ്ണനിയമത്തിനു മേലേ പോയിട്ടുള്ളു; അവർ പറഞ്ഞു, 'നിൻെറ ശത്രുക്കൾക്കു നന്മ ചെയ്യുക'. 'നിന്നെ വെറുക്കുന്നവരെ സ്നേഹിക്കുക'.

തത്ത്വങ്ങൾ ഉള്ളവയാണ്; നാമവയെ നിർമ്മിക്കുന്നില്ല; നാം അവയുടെ

മറ മാറ്റുന്നതേയുള്ളു........ സാക്ഷാത്കാരം മാത്രമാണ് മതം. വിശ്വാസ പ്രമാണങ്ങൾ ഉപായങ്ങൾമാത്രം, മതമല്ല. വിവിധ മതങ്ങൾ, ഓരോ ജനതയുടെയും ആവശ്യങ്ങൾക്കനുസരിച്ച്, ഏക മതത്തെ രൂപപ്പെടുത്തി പ്രയോഗിച്ചുപോരുന്നതുമാത്രമാണ്. സിദ്ധാന്തങ്ങൾ കലഹത്തിന്നിടയാക്കുന്നു; സമാധനമരുളേണ്ടുന്ന ഈശ്വരനാമം, ഇങ്ങനെ, ലോകത്തിലെ ചോരച്ചൊരിച്ചിലിൽ പകുതിക്കും കാരണമായി. മൂലകാരണത്തിലേക്കു നേരിട്ടു ചെല്ലുക. ഈശ്വരനോടുതന്നെ ചോദിക്കുക. അവൻെറ സ്വരൂപമെന്തെന്ന്. അവൻ ഉത്തരം തരുന്നില്ലെങ്കിൽ, അവനില്ല; പക്ഷേ, അവൻ ഉത്തരമരുളുന്നുവെന്ന് ഓരോ മതഴും പഠിപ്പിക്കുന്നു.

പറയാൻ സ്വന്തമായിട്ടെന്തെങ്കിലും വേണം. അല്ലെങ്കിൽ, മറ്റുള്ളവർ പറഞ്ഞിട്ടുള്ളതിനെക്കുറിച്ച് നിങ്ങൾക്കെങ്ങനെ വിവരമുണ്ടാകും? പഴഞ്ചൻ മൂഢവിശ്വാസങ്ങളിൽ പിടിച്ചുതൂങ്ങരുത്; നൂതനസത്യങ്ങൾ സ്വീകരിക്കാൻ സന്നദ്ധരാകുക. 'അന്യർ കുഴിച്ച കിണറ്റിലെ ശുദ്ധജലം കുടിക്കാതെ, തങ്ങളുടെ പിതാമഹന്മാർ കുത്തിയ കിണറ്റിലെ ഓരുവെള്ളം കുടിക്കുന്നവർ മഠയന്മാർ'. നാം സ്വയം ഈശ്വരനെ സാക്ഷാത്കരിക്കുംവരെ, നമുക്കവനെക്കുറിച്ച് ഒന്നും അറിയാനാവില്ല. സ്വഭാവേന ഓരോ മനുഷ്യനും പൂർണ്ണനാണ്; ഈശ്വരപുരുഷന്മാർ ഈ പൂർണ്ണതയെ പ്രകടമാക്കുന്നു; നമ്മിലാകട്ടെ അതു ബീജരൂപത്തിലിരിക്കുന്നു. മോസസ്സ് ഈശ്വരനെ കണ്ടുവെന്ന്, നമ്മളും കാണാതെ നമ്മുക്കങ്ങനെ മനസ്സിലാക്കാം? ഈശ്വരൻ എപ്പോഴെങ്കിലും ആരുടെയെങ്കിലും അടുക്കൽ വന്നിട്ടുണ്ടെങ്കിൽ; അവൻ എൻെറയടുക്കലും വരും, ഞാൻ നേരിട്ട് ഈശ്വരനിലേക്കു പോകും; അവൻ എന്നോടു സംസാരിക്കട്ടെ. എനിക്കു വിശ്വാസത്തെ അടിസ്ഥാനമായെടുക്കാൻ നിവൃത്തിയില്ല; അത് ഈശ്വരനിരാസമാണ്, ഈശ്വരനിന്ദയാണ്, രണ്ടായിരം കൊല്ലംമുമ്പ് ഈശ്വരൻ അറേബ്യയിലെ മണൽക്കാട്ടിൽ ഒരാളോടു സംസാരിച്ചുവെങ്കിൽ, അവന്ന് ഇന്നെന്നോടും സംസാരിക്കാം; അല്ലെങ്കിൽ അവൻ മരിച്ചു പോയിട്ടില്ലെന്നു ഞാനെങ്ങനെ അറിയും? ഏതുവഴിക്കെങ്കിലും ഈശ്വരനിലേക്കു വരുക; വന്നാൽ മതി. പക്ഷേ വരുമ്പോൾ വേറാരെയും ഉന്തിവീഴ്ത്തരുത്.

അറിവുള്ളവർ അജ്ഞരിൽ കൃപയുള്ളവരാകണം. ജ്ഞാനി തൻെറ ദേഹം ഒരുറുമ്പിനുവേണ്ടിപ്പോലും ഉപേക്ഷിക്കാൻ തയ്യാറാണ്; എന്തെന്നാൽ ദേഹം നിസ്സാരമാണെന്ന് അയാളറിയുന്നു.

# 12

## ആഗസ്റ്റ് 5, തിങ്കൾ

ഇതാണ് ചോദ്യം: പരമപദത്തിലെത്താൻ താഴത്തെ പടികളിൽക്കൂടി യെല്ലാം കടന്നുപോകണോ, അതോ, ഒറ്റച്ചാട്ടത്തിനെത്താമോ? തൻെറ പൂർവ്വപിതാമഹൻമാർ ചെയ്തുതീർക്കാൻ നൂറുകൊല്ലം എടുത്ത കാര്യങ്ങൾ ഇന്നത്തെ അമേരിക്കൻബാലൻ ഇരുപത്തഞ്ചുകൊല്ലംകൊണ്ടു സാധിക്കുന്നു. ഇന്നത്തെ ഹിന്ദു, അയാളുടെ പൂർവ്വികൻമാർ എണ്ണായിരം വർഷംകൊണ്ട് എത്തിച്ചേർന്ന ഉച്ചസ്ഥാനത്ത് ഇരുപതുവർഷംകൊണ്ടു ചെന്നെത്തുന്നു. ഗർഭാശയത്തിൽ വെച്ച് ഭ്രൂണം ശാരീരികമായി അമീബാ മുതൽ നരൻവരെ വളർന്നെത്തുന്നു. ആധുനികശാസ്ത്രത്തിൻെറ പാഠങ്ങളാണിവ. വേദാന്തം അതിനുമപ്പുറം പോകുന്നു. മാനവവംശത്തിൻെറ ഭൂതകാലജീവിതം മുഴുവൻ മാത്രമല്ല, സർവ്വമാനവവംശത്തിൻെറയും ഭാവികൂടി നമുക്കു ജീവിക്കേണ്ടതുണ്ടെന്നു പറയുന്നു. ആദ്യത്തേതു ചെയ്യുന്നവൻ വിദ്യാസമ്പന്നൻ; രണ്ടാമത്തേതു സാധിക്കുന്നവൻ ജീവൻമുക്തൻ, എന്നെന്നേക്കും സ്വതന്ത്രൻ.

കാലം നമ്മുടെ ചിന്തയുടെ മാത്രമാണ്; ചിന്ത അചിന്ത്യവേഗമുള്ളതാകയാൽ, നമുക്കു വരാനിരിക്കുന്ന ജീവിതത്തെ ജീവിച്ചുതീർക്കാവുന്ന വേഗത്തിന്നതിരില്ല. അതുകൊണ്ട്, ഭാവിജീവിതമെല്ലാം ജീവിച്ചു തീർക്കാൻ എത്രകാലം പിടിക്കുമെന്നു പറയാനാവില്ല. അതൊരു നിമിഷത്തിൽ കഴിഞ്ഞുവെന്നു വരാം; അമ്പതു ജീവിതകാലം എടുത്തുവെന്നും വരാം. അത് ഇച്ഛയുടെ തീവ്രതയെ അനുസരിച്ചിരിക്കും. അതിനാൽ ശിക്ഷണം ശിഷ്യൻെറ ആവശ്യമനുസരിച്ചു രൂപപ്പെടുത്തണം. ഗ്രസിക്കുന്ന അഗ്നി എല്ലാറ്റിനും സന്നദ്ധമാണ്, ജലവും ഹിമക്കട്ടകൾപോലും വേഗത്തിൽ ഗ്രസിക്കും. കുറെയേറെ നിറയൊഴിക്കുക; ഒന്നെങ്കിലും കുറിക്കുകൊള്ളും; മനുഷ്യന്ന് ഒരു കാഴ്ചബംഗ്ലാവ് നിറയെ തത്ത്വങ്ങൾ കൊടുക്കുക; അയാൾ തനിക്കു യോജിച്ചതു വേഗമെടുത്തുകൊള്ളും. പൂർവ്വജന്മങ്ങൾ നമ്മുടെ സംസ്കാരങ്ങളെ രൂപപ്പെടുത്തിയിരിക്കുന്നു; അദ്ധ്യേതാവിന്ന് അയാളുടെ വാസനയ്ക്കനുസരിച്ചു കൊടുക്കുക. ബുദ്ധിപരം, യോഗപരം, ഭക്തിപരം, പ്രായോഗികം - ഇവയിൽ ഒന്ന് ആധാരമാക്കുക; എന്നാൽ മറ്റുള്ളവയും അതോടൊപ്പം പഠിപ്പിക്കുക. ബുദ്ധി സ്നേഹംകൊണ്ടും യോഗം യുക്തികൊണ്ടും തുലിതമാകണം. അതേ സമയം അനുഷ്ഠാനം എല്ലാ മാർഗ്ഗങ്ങളുടെയും വിഭാഗമായിരിക്കയും വേണം. ഓരോരുവനെയും അവൻ നില്ക്കുന്ന നിലയിൽ എടുത്തു മുമ്പോട്ടുന്തുക. മതോപദേശങ്ങൾ എപ്പോഴും നിർമ്മാണാത്മകമാകണം. വിനാശകമാകരുത്.

ഓരോ വാസനയും ഒരുവൻെറ പൂർവ്വജന്മകർമ്മത്തെയും കുറിക്കുന്നു. അവൻ സഞ്ചരിക്കേണ്ട മാർഗ്ഗം അഥവാ ആരം. ആരങ്ങളെല്ലാം കേന്ദ്രത്തി

ലേക്കു നയിക്കുന്നു. ആരുടെയും വാസനയെ ഉലയ്ക്കാൻ ശ്രമിക്കപോലുമരുത്; അങ്ങനെ ചെയ്യുന്നത് അദ്ധ്യാപകനെയും, അധ്യേതാവിനെയും പിന്നോക്കം തള്ളും. നിങ്ങൾ ജ്ഞാനമുപദേശിക്കുമ്പോൾ സ്വയം ജ്ഞാനിയായിരിക്കണം; മനസാ, ശിവൻ നില്ക്കുന്നിടത്തു നിലകൊള്ളണം. അതേ മാതിരി മറ്റെല്ലാ യോഗങ്ങളുടെ കാര്യത്തിലും. ഓരെ കഴിവും, അതുമാത്രമേ തൻെറ കൈവശമുള്ളൂ എന്ന മട്ടിൽ വികസിപ്പിക്കണം. സർവതോമുഖമായ വികാസം എന്നു പറയുന്നതിൻെറ ശരിയായ രഹസ്യമിതാണ്; അതായത്, ആഴത്തോടൊപ്പം പരപ്പും സമ്പാദിക്കുക, അല്ലാതെ ആഴം കളഞ്ഞിട്ടാവരുത്. നാം അപരിമിതരാണ്. നമ്മിൽ പരിധിയൊന്നുമില്ല; നമുക്ക് ഏറ്റവും മതനിഷ്ഠനായ മുഹമ്മദീയനെപ്പോലെ തീവ്രതയുള്ളവരും അലറുന്ന നാസ്തികനോടൊപ്പം വിശാലതയുള്ളവരുമാവാം.

ഇതു സാധിപ്പാനുപായം, ഏതെങ്കിലും ഒരു വിഷയത്തിൽ മനസ്സു നിർത്തുകയല്ല; പിന്നോയോ, മനസ്സിനെത്തന്നെ വികസിപ്പിക്കയും നിയന്ത്രിക്കുകയുമാണ്. എന്നിട്ടതിനെ നിങ്ങൾക്കിഷ്ടംപോലെ എങ്ങോട്ടും തിരിക്കാം. അങ്ങനെ നിങ്ങൾക്ക് ആഴവും പരപ്പും സൂക്ഷിക്കാം. ജ്ഞാനമേ ഉള്ളു എന്ന വിധത്തിൽ അതിൽ ഭാവാവിഷ്ടനാക്കുക; പിന്നെ അതുപോലെ ഭക്തിയിലും; അങ്ങനെതന്നെ യോഗത്തിലും കർമ്മത്തിലും. അല വിട്ടു ആഴിയിലേക്കു ചെല്ലുക; അപ്പോൾപിന്നെ നിങ്ങൾക്ക് ഇഷ്ടംപോലെ അലയാകാം. നിങ്ങളുടെ ചിത്തസരസ്സിനെ സ്വാധീനമാക്കുക. അല്ലാതെ, അന്യൻെറ ചിത്തസരസ്സിനെ നിങ്ങൾക്ക് അറിയാനൊക്കില്ല.

അദ്ധ്യേതാവിൻെറ വാസനയിലേക്കു തൻെറ സർവ്വശക്തിയും വിനിയോഗിക്കാവുന്നവനാണ് ശരിയായ ആചാര്യൻ. യഥാർത്ഥമായ സഹാനുഭൂതികൂടാതെ, ഒരിക്കലും നേരേ പഠിപ്പിക്കാനൊക്കില്ല. മനുഷ്യൻ ഉത്തരവാദിത്വം (ഇച്ഛാസ്വാതന്ത്ര്യം) ഉള്ള ഒരു ജീവിയാണെന്ന ധാരണ വിട്ടുകളയുക; പൂർണ്ണതപ്രാപിച്ചവനേ ഉത്തരവാദിയായുള്ളു. അജ്ഞന്മാർ മോഹമദിര ഒട്ടേറെ മോന്തി ഉന്മത്തരായിരിക്കുന്നു. അറിവുള്ള നിങ്ങൾക്ക് ഇവരോട് നിസ്സീമമായ ക്ഷമയുണ്ടായിരിക്കണം. അവരോടു സ്നേഹമല്ലാതെ ഒന്നും പാടില്ല. ലോകത്തെ തെറ്റായ വെളിച്ചത്തിൽ കാണാൻ കാരണമാക്കിയ രോഗമെന്താണെന്ന് കണ്ടുപിടിക്കുക; എന്നിട്ട് അതു മാറുവാനും നേരെ കാണുവാനും അവരെ സഹായിക്കുക. മുക്തന്മാർക്കേ സ്വതന്ത്രമായ ഇച്ഛയുള്ളു എന്ന് എപ്പോഴുമോർക്കണം; ബാക്കിയെല്ലാവരും ബന്ധനത്തിലാണ്; അവർ ചെയ്യുന്നതിനൊന്നും അവർക്കു ചുമതലയില്ല. ഇച്ഛ, ഇച്ഛയെന്ന നിലയ്ക്കു ബദ്ധമാണ്. വെള്ളം ഹിമാലയശിഖരങ്ങളിൽ ഉരുകുമ്പോൾ സ്വതന്ത്രമാണ്; എന്നാൽ പുഴയാകുമ്പോൾ, കരകൾകൊണ്ട് അതു ബദ്ധമാകുന്നു. എന്നാലും ആദ്യത്തെ പ്രവാഹവേഗം അതിനെ കടലിലെത്തിക്കുന്നു; അങ്ങനെ അതിന് അതിൻെറ സ്വാതന്ത്ര്യം വീണ്ടു കിട്ടുന്നു. ആദ്യത്തേത് 'നരൻെറ പതനവും' രണ്ടാമത്തേത് 'ഉയർത്തെഴു

ന്നേല്പു'മാകുന്നു. ഒരു പരമാണുവിന്നും അതിൻെറ സ്വാതന്ത്ര്യം കിട്ടുംവരെ അടങ്ങിയിരിക്കാൻ നിവൃത്തിയില്ല.

ചില സങ്കല്പങ്ങൾ മറ്റുള്ളവയെക്കൊണ്ടുള്ള ബന്ധനമൊഴിക്കാൻ സഹായിക്കുന്നു. വിശ്വമാസകാലം സങ്കല്പമാണ്; എന്നാൽ ഒരു തരം സങ്കല്പം വേറൊരു തരത്തെ അകറ്റും. ലോകത്തിൽ പാപവും ശോകവും മൃത്യുവു മുണ്ടെന്ന് പറയുന്നവ ഭയങ്കരങ്ങളാണ്; 'ഞാൻ ശുദ്ധൻ; ഈശ്വരനുണ്ട്; ദുഃഖമില്ല' എന്ന് എപ്പോഴും പറയുന്ന മറ്റേത്തരം - അവ നല്ലവയാണ് - മറ്റവയുടെ കെട്ടുകൾ പൊട്ടിക്കാൻ ഉപകരിക്കുന്നു. ചങ്ങലയിലെ എല്ലാ കണ്ണികളെയും തകർക്കാൻ സമർത്ഥമായ പരമസങ്കല്പം സഗുണേശ്വരനെ ക്കുറിച്ചുള്ളതാണ്.

മായയ്ക്കപ്പുറം 'ഓം തത് സത്' മാത്രമേ ഉള്ളു; എന്നാൽ ഈശ്വരൻ നിത്യമായി വർത്തിക്കുന്നു. നയാഗ്രാ വെള്ളച്ചാട്ടം ഉള്ളിടത്തോളം കാലം മഴവില്ലും ഉണ്ടായിരിക്കും; എന്നാൽ വെള്ളം നിരന്തരമായി ഒഴുകിക്കൊ ണ്ടേ ഇരിക്കുന്നു. ജലപാതമാണ് പ്രപഞ്ചം; മഴവില്ല് സഗുണേശ്വരനും; രണ്ടും ശാശ്വതം. പ്രപഞ്ചം ഉള്ള കാലത്തോളം ഈശ്വരനും ഉണ്ടായിരി ക്കണം. ഈശ്വരൻ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു; പ്രപഞ്ചം ഈശ്വരനെ യും. രണ്ടും ശാശ്വതം. മായ സത്തുമല്ല, അസത്തുമല്ല. നയാഗ്രാപ്രപാത വും മഴവില്ലും നിത്യപരിണാമികളാണ് - മായയിൽക്കൂടി ദൃശ്യമാകുന്ന ബ്രഹ്മം. പാഴ്സികളും ക്രിസ്ത്യാനികളും മായയെ രണ്ടായി വിഭജിക്കുന്നു; നല്ല പകുതിയെ 'ഈശ്വര'നെന്നും ചീത്ത പകുതിയെ 'ചെകുത്താ'നെന്നും വിളിക്കുന്നു. വേദാന്തം മായയെ മുഴുവനേ എടുക്കുന്നു. അതിനപ്പുറമായി ഒരൈക്യത്തെ, ബ്രഹ്മത്തെ, സ്വീകരിക്കയും ചെയ്യുന്നു......

ക്രിസ്തുമതം സെമിറ്റിക് സമ്പ്രദായത്തിൽനിന്നു തെറ്റിപ്പോകുന്നതായി മുഹമ്മദു കണ്ടു; ഒരു സെമിറ്റിക്മതമെന്ന നിലയിൽ ക്രിസ്തുമതം എങ്ങനെ യിരിക്കണം, അത് ഏകേശ്വരനിൽ വിശ്വസിക്കണം എന്നു കാണിച്ചു കൊടുക്കാനായിരുന്നു അദ്ദേഹത്തിൻെറ ഉപദേശങ്ങൾ. 'ഞാനുമെൻതാതനു മൊന്നുതാൻ' എന്ന ആര്യചിന്ത അദ്ദേഹത്തെ വെറുപ്പിച്ചു, പേടിപ്പിച്ചു. മനുഷ്യനിൽനിന്ന് എന്നും വേറിട്ടിരുന്ന യാഹോവ എന്ന ദ്വൈതചിന്തയിൽ നിന്നു വാസ്തവത്തിൽ ഒരു വലിയ പുരോഗമനമായിരുന്നു ത്രയത്വസങ്കല്പം; ജീവേശ്വരൈക്യത്തിൻെറ അംഗീകരണത്തിലേക്കെത്തിക്കുന്ന ആശയശൃം ഖലയുടെ ആദ്യത്തെ കണ്ണി അവതാരസിദ്ധാന്തമാണ്. ആദ്യം ഈശ്വരൻ ഒരു വിശിഷ്ടമനുഷ്യൻെറ രൂപത്തിൽ വരുന്നു. പിന്നീട് നാനാകാലങ്ങളിൽ മറ്റു മനുഷ്യാകൃതികളിലും പുനരാവിർഭവിക്കുന്നു. ഒടുവിൽ ഓരോ മാനവ രൂപത്തിലും എല്ലാ മനുഷ്യരിലും വർത്തിക്കുന്നതായിട്ടു സ്വീകരിക്ക പ്പെടുന്നു. ഏകത്വമാണ് പരമോച്ചാവസ്ഥ. ഏകേശ്വരത്വം അതിലും താണപടിയാണ്. യുക്തിയെക്കാൾ കൂടുതൽ വേഗത്തിലും എളുപ്പത്തിലും ഭാവന നിങ്ങളെ പരമപദത്തിലെത്തിക്കും.

കുറച്ചുപേർ വിട്ടുനിന്നു ഈശ്വരനുവേണ്ടിമാത്രം ജീവിക്കട്ടെ; അങ്ങനെ, ലോകത്തിനുവേണ്ടി മതത്തെ രക്ഷിക്കട്ടെ. നിങ്ങൾ കേവലം ഭ്രാന്തി ജനകന്മാരായിരുന്നുകൊണ്ട് 'ജനക'നെപ്പോലെയാണെന്നു നടിക്കരുത്. നിഷ്കപടനായി പറയുക. 'ആദർശം ഞാൻ കാണുന്നുണ്ട്, എന്നാലെനിക്കിനിയും അതിനോടടുക്കാൻ കഴിയുന്നില്ല.' എന്നാൽ, ത്യജിക്കാതിരിക്കെ, ത്യാഗിയാണെന്നു നടിക്കരുത്. ഉപേക്ഷിക്കുന്നപക്ഷം, ഉറച്ചു നില്ക്കുക. പോരാട്ടത്തിൽ ഒരു നൂറുപേർ വീണാലും കൊടിയുമെടുത്തു മുന്നേറുക, ആരു വീണാലും എന്തൊക്കെയായാലും, ഈശ്വരൻ സത്യം. വീഴുന്നവൻ കൊടി മുമ്പോട്ടു കൊണ്ടുപോകുന്നതിന് അപരനെ ഏല്പിക്കട്ടെ; അതൊരിക്കലും പതിക്കില്ല.

ഞാൻ കുളിച്ചു ശുദ്ധനായാൽപ്പിന്നെ എന്തിന് എൻെറമേൽ അഴുക്കു തേയ്ക്കണം? ആദ്യം സ്വർഗ്ഗരാജ്യം തേടുക; ബാക്കിയൊക്കെ പോകട്ടെ. ഒന്നും 'നിങ്ങളോടു ചേർക്കപ്പെടുവാൻ' ആശിക്കരുത്. അതു കൈവിടുന്നതിൽ സന്തോഷിക്കയേ വേണ്ടൂ. ത്യജിക്കുക, വിജയം പിന്നാലെ വന്നുകൊള്ളുമെന്നറിയുക, നിങ്ങളൊരിക്കലും അതു കണ്ടില്ലെങ്കിലും. യേശു പന്ത്രണ്ടു മുക്കുവരെ വിട്ടിട്ടു പോയി; എന്നാലും ആ കുറച്ചാളുകൾ റോമാസാമ്രാജ്യം തകർത്തു.

ലോകത്തിലെ പരമപവിത്രവും ഉത്തമവും ഈശ്വരൻെറ ബലിപീഠത്തിൽ നിവേദിക്കുക. പ്രയത്നിക്കുന്നവൻ (അവൻ വിജയിച്ചില്ലെങ്കിലും) ഒട്ടും മുതിരാത്തവനെക്കാൾ ശ്രേഷ്ഠനാണ്. ത്യാഗിയുടെ ദർശനം പോലും വിശുദ്ധികരമാണ്. ഈശ്വരന്നുവേണ്ടി നിലകൊള്ളുക. ലോകം പോകട്ടെ. ഒരു സന്ധിയും പാടില്ല. ലോകത്തെ വെടിയുക; അപ്പോഴേ നിങ്ങൾ ദേഹത്തിൽനിന്നു ഊരിപ്പോരുകയുള്ളു. അതു ചത്താൽ, നിങ്ങൾ 'ആസാദ്'; മുക്തനാകുക. മരണംകൊണ്ടുമാത്രം നാം സ്വതന്ത്രരാവില്ല. ജീവിച്ചിരിക്കുമ്പോൾ, സ്വപ്രയത്നംകൊണ്ടു സ്വാതന്ത്ര്യം സമ്പാദിക്കണം; പിന്നെ, ദേഹം പോകുമ്പോൾ, മുക്തപുരുഷന്നു പുനർഭവമില്ല.

സത്യത്തെ സത്യംകൊണ്ടു വേണം വിലമതിക്കുക, അല്ലാതെ വേറൊന്നുകൊണ്ടുമല്ല. പരോപകാരം സത്യത്തിൻെറ പരീക്ഷകമല്ല; സൂര്യനു തന്നെക്കാണാൻ തീക്കൊള്ളി വേണ്ടാ. സത്യം ലോകം മുഴുവൻ നശിപ്പിച്ചാലും, സത്യംതന്നെ, അതിൽ ഉറച്ചുനില്ക്കുക.

മതത്തിൻെറ ബാഹ്യരൂപങ്ങൾ അനുഷ്ഠിക്കാനെളുപ്പം; അതു സാമാന്യജനത്തെ ആകർഷിക്കുകയും ചെയ്യും; എന്നാൽ വാസ്തവത്തിൽ ബാഹ്യത്തിൽ ഒരു വസ്തുവുമില്ല.

'എട്ടുകാലി ഏതുവിധം തന്നിൽനിന്നുതന്നെ വല വിരിക്കയും ഉള്ളിലേക്കു വലിക്കയും ചെയ്യുന്നുവോ, അതേമാതിരി ഈശ്വരൻ വിശ്വത്തെ വിസ്തരിക്കയും പിൻവലിക്കയും ചെയ്യുന്നു.'

## 18

### ആഗസ്റ്റ് 6, ചൊവ്വാഴ്ച

'ഞാനി'ല്ലാതെ പുറമെ 'നീ'യുണ്ടാവാൻ വഴിയില്ല. ഇതിൽനിന്നു ചില തത്ത്വചിന്തകന്മാർ, ബാഹ്യലോകം (വിഷയം) വിഷയിയില്ലാതെ സ്ഥിതിചെയ്യുന്നില്ലെന്ന നിർണ്ണയത്തിലെത്തി, 'നീ' 'ഞാനി'ൽ മാത്രമേ വർത്തിക്കുന്നുള്ളുവെന്ന്. മറ്റു ചിലർ തുല്യയുക്തിയോടെ, 'നീ' യിൽ ക്കൂടിയേ 'ഞാൻ' അറിയപ്പെടൂ എന്നും വാദിച്ചിട്ടുണ്ട്. ഈ രണ്ടു വീക്ഷണ ങ്ങളും അർദ്ധസത്യങ്ങളാണ്. രണ്ടും ചില അംശങ്ങളിൽ തെറ്റും ചില അംശങ്ങളിൽ ശരിയുമാണ്. ശരീരംപോലെതന്നെ ദ്രവ്യവും പ്രാകൃതികവു മാണ് മനസ്സ്. ശരീരവും മനസ്സും രണ്ടും മൂന്നാമതൊന്നിൽ വർത്തിക്കുന്നു, സ്വയം രണ്ടായി പിരിയുന്ന ഒരു ഏകത്വത്തിൽ. ഈ ഏകത്വം ആത്മാവാണ്, പരമാർത്ഥ 'ഞാൻ'.

മനസ്സായും ദ്രവ്യമായും അഭിവ്യഞ്ജിക്കുന്ന ഒരു 'X' ഉണ്ട്. ദൃശ്യത്തിൽ ക്കൂടിയുള്ള അതിൻെറ ചലനങ്ങൾ നിയമം എന്നു പറയപ്പെടുന്ന ചില നിശ്ചിതരേഖകളിൽക്കൂടിയാണ്. ഏകത്വേന അതു സ്വതന്ത്രം; നാനാത്വേന അതു നിയമബദ്ധം. എന്നിരുന്നാലും ഈ കെട്ടുപാടുകളൊക്കെയുണ്ടെ ങ്കിലും, ഒരു സ്വാതന്ത്ര്യബോധം സദാ ഉണ്ട്; ഇതാണ് 'നിവൃത്തി' അഥവാ, 'ആസക്തിയിൽനിന്നുള്ള പിൻവാങ്ങൽ'. കാമത്തിൽക്കൂടി ലൗകികകാര്യ ങ്ങളിൽ സജീവമായി പങ്കെടുപ്പിക്കുന്ന ജഡീകരണശക്തികളെ 'പ്രവൃത്തി' എന്നു വിളിക്കുന്നു.

ജഡത്തിൽനിന്നു നമ്മെ മോചിപ്പിക്കുന്ന കർമ്മം ധാർമ്മികവും ബന്ധി ക്കുന്നത് അധാർമ്മികവും. ഈ ലോകം അനന്തമാണെന്നു തോന്നുന്നതു സർവ്വവും ചക്രാകാരമായതുകൊണ്ടാണ്. എല്ലാം പുറപ്പെട്ടിട്ടത്തു തിരിച്ചെ ത്തുന്നു, വൃത്തം തികയുന്നു. അതുകൊണ്ട് ഇവിടെ ഒരിടത്തും ശാന്തിയോ വിശ്രാന്തിയോ ഇല്ല, നാം പുറത്തു ചാടണം. നേടേണ്ട ഏകലക്ഷ്യം മുക്തിയത്രേ .....

ദോഷം രൂപം മാറുന്നു, എന്നാൽ ഗുണത്തിൽ അങ്ങനെത്തന്നെ തുടരു ന്നു. പുരാതനകാലങ്ങളിൽ ബലം ഭരിച്ചു, ഇന്നു കൗശലം ഭരിക്കുന്നു. ഭാരതത്തിൽ ദാരിദ്ര്യം അമേരിക്കയിലെപ്പോലെ അത്ര നീചമല്ല; കാരണം, ഇവിടത്തെ (അമേരിക്കയിലെപ്പോലെ) പാവപെട്ടവൻ തൻെറ ശോച്യാവസ്ഥ യുമായി (പണക്കാരന്ന്) ഉള്ള വ്യത്യാസം വളരെ വലുതായി കാണുന്നു.

നന്മയും തിന്മയും അഭേദ്യമായി കൂടിക്കലർന്നിരിക്കുന്നു. ഒന്നിനെത്ത ള്ളി മറ്റൊന്നിനെ എടുക്കാനാകയുമില്ല. ഈ ബ്രഹ്മാണ്ഡത്തിലെ ശക്തിയുടെ ആകത്തുക ഒരു പൊയ്കപോലെയാണ്. ഓരോ ഓളവും അതിനനുരൂപമായി നീക്കുപോക്കില്ലാതെ, ഓരോ പാത്തിയെ സൃഷ്ടിക്കു

ന്നു. ആകത്തുക തീർത്തും ഒന്നുപോലെയാണ്; അതുകൊണ്ട് ഒരുവനെ സുഖിപ്പിക്കുകയെന്നുവെച്ചാൽ വേറൊരുവനെ ദുഃഖിപ്പിക്കുകയത്രേ. ബാഹ്യസുഖം ദ്രവ്യാപേക്ഷമാണ്, വരുമാനം പരിമിതവുമാണ്; അതിനാൽ ഒരാൾക്ക്, മറ്റൊരാളിൽനിന്നെടുക്കാതെ ഒരു വറ്റു കിട്ടാനാവില്ല. ഭൗതിക ലോകത്തിനപ്പുറമുള്ള ആനന്ദം മാത്രമേ ആർക്കും നഷ്ടമില്ലാതെ നേടാനാവൂ. ഭൗതികസുഖം, ഭൗതികദുഃഖത്തിൻെറ രൂപാന്തരംമാത്രമാണ്.

ഓളത്തിൽ പിറന്നവരും അതിൽ തുടരുന്നവരും, പാത്തിയും അതിലുള്ളതും എന്തെന്നറിയില്ല. ലോകത്തെ ശ്രേഷ്ഠതരവും സുഖതരവുമാക്കാൻ നിങ്ങൾക്കു കഴിയുമെന്ന് ഒരിക്കലും കരുതിപ്പോകരുത്. ചക്കിനു കെട്ടിയത് കാളയ്ക്കു, മുമ്പിൽ കെട്ടിയ വയ്ക്കോൽച്ചുരുട്ട് ഒരിക്കലും എത്തിപ്പിടിക്കാനാവുന്നില്ല; അവൻ എണ്ണയാട്ടുകമാത്രം ചെയ്യുന്നു. ഇപ്രകാരം നാം സുഖമരീചികയെ തേടുന്നു; അതെപ്പോഴും നമ്മുടെ പിടിയിൽനിന്നു വഴുതുന്നു. നാം പ്രകൃതിയുടെ യന്ത്രം തിരിക്കുകമാത്രം ചെയ്യുന്നു; എന്നിട്ടു ചാകുന്നു, വീണ്ടും എല്ലാം തുടങ്ങാൻമാത്രം. നമുക്കു ദോഷത്തെ കളയാൻ കഴിഞ്ഞാൽ, ഒരിക്കലും ഉച്ചതരമായ ഒന്നിൻെറ നിമിഷദർശനം പോലും ലഭിക്കില്ല; നാം തൃപ്തരായിരിക്കും, സ്വതന്ത്രരാകാൻ പിന്നെ പ്രയത്നിക്കുകയേ ഇല്ല. ഭൗതികവസ്തുക്കളിൽ സുഖത്തിനായുള്ള അന്വേഷണമെല്ലാം അസംബന്ധമാണെന്നു കാണുമ്പോഴാണ്, അപ്പോൾമാത്രമാണ്, മതം ആരംഭിക്കുന്നത്. മനുഷ്യൻെറ എല്ലാ അറിവും മതത്തിൻെറ ഒരു ഭാഗം മാത്രമാണ്.

നന്മതിന്മകൾ രണ്ടിൽനിന്നും സ്വയം മുക്തനാകണമെന്നു തോന്നാൻ ഈടയാക്കുമാറ് സമതുലിതമായിട്ടാണ് നരശരീരത്തിൽ അവയുടെ സ്ഥിതി.

മുക്തൻ ഒരിക്കലും ബദ്ധനാകയില്ല; അവനെങ്ങനെ അങ്ങനെയായി എന്ന ചോദ്യം യുക്തിസഹമല്ല. ബന്ധനമില്ലാത്തിടത്ത് കാര്യകാരണങ്ങളുമില്ല. 'ഞാൻ കിനാവിൽ ഒരു കുറുക്കനായി; ഒരു പട്ടി എന്നെ ഓടിച്ചു.' ഇവിടെ, എന്തിനാണ് പട്ടി എന്നെ ഓടിച്ചതെന്ന് എനിക്കെങ്ങനെ ചോദിക്കാം? കുറുക്കൻ സ്വപ്നത്തിൻെറ ഒരംശമായിരുന്നു, അപ്പോൾ പട്ടി താനേ പിന്തുടർന്നെത്തി; പക്ഷേ രണ്ടും കിനാവിലാണ്; അവയ്ക്കു പുറമേ നിലയില്ല, ബന്ധനത്തിൽനിന്നു പുറത്തു ചാടാൻ സഹായിക്കുന്ന ശ്രമങ്ങളാണ് സയൻസും മതവും. രണ്ടും; മതം കൂടുതൽ പുരാതനമാണെന്നു മാത്രം; അതുകൊണ്ട് അതാണ് കൂടുതൽ പരിശുദ്ധമെന്ന് ഒരന്ധവിശ്വാസം നമുക്കുണ്ടുതാനും. ഒരു തരത്തിൽ അതു ശരിയാണ്; കാരണം അതു സദാചാരത്തെ ഒരു മർമ്മഘടകമാക്കുന്നു; ശാസ്ത്രം അതു ചെയ്യുന്നില്ല.

'ശുദ്ധചിത്തർ ഭാഗ്യവാന്മാർ, എന്തെന്നാൽ അവർ ഈശ്വരനെ ദർശിക്കും.' സകല പുസ്തകങ്ങളും പ്രചാരകന്മാരും പൊയ്പോയാലും ഈ വാക്യം ഒന്നുമാത്രം മാനവജാതിയെ സംരക്ഷിക്കും. ഈ ഹൃദയ പരിശുദ്ധി ഈശ്വരദർശനത്തെ നല്കും. സമസ്ത വിശ്വസംഗീതത്തിൻെറയും വിഷയമാ

ണത്. പവിത്രതയിൽ ബന്ധനമില്ല. പരിശുദ്ധികൊണ്ട് അജ്ഞാനാവരണങ്ങളെ അകറ്റുക; അപ്പോൾ നാം നമ്മുടെ യഥാർത്ഥരൂപത്തിൽ പ്രകാശിക്കും.; നാമൊരിക്കലും ബന്ധനസ്ഥരായിരുന്നില്ലെന്നു അറിയുകയും ചെയ്യും. നാനാത്വദർശനമാണ് ലോകത്തിലേക്കു ഏറ്റവും വലിയ പാതകം. സകലരെയും ആത്മാവായിക്കാണുക; സകലരെയും സ്നേഹിക്കുക; ഭേദബുദ്ധിയൊക്കെ പോകട്ടെ.

ഒരു മുറിവോ പൊള്ളലോ പോലെ എന്റെ ശരീരത്തിന്റെ ഒരു ഭാഗമാണ് ആസുരമനുഷ്യനും. അതിനെ നമുക്കു പരിചരിച്ചു ഭേദമാക്കണം; അതുകൊണ്ട് ഈ ആസുരമനുഷ്യൻ 'ഉണങ്ങി' വീണ്ടും സ്വസ്ഥനും സുഖിയുമാകും വരെ അവനെ ഇടവിടാതെ പരിചരിക്കുകയും സഹായിക്കുകയും ചെയ്യുക.

വ്യാവഹാരികതലത്തിൽ ചിന്തിക്കുന്നിടത്തോളം കാലം, ദേഹമെന്ന നിലയ്ക്കു വ്യാവഹാരികവസ്തുക്കൾകൊണ്ട് നമുക്ക് ഉപദ്രവം വരാമെന്നും, അതുപോലെതന്നെ അവകൊണ്ട് ഉപകാരമുണ്ടാകാമെന്നും വിശ്വസിക്കാൻ നമുക്കവകാശമുണ്ട്. ഉപകാരമെന്ന ഈ ആശയം സൂക്ഷ്മമാക്കിയതാണ് നാം ഈശ്വരനെന്നു വിളിക്കുന്നത്. ഉപകാരകാശയങ്ങളുടെയെല്ലാം സമഷ്ടി ഈശ്വരനാകുന്നു.

ദയാമയവും ഗുണകരവും സഹായദവുമായ സമസ്തത്തിന്റെയും സൂക്ഷ്മസമൂഹമാണ് ഈശ്വരൻ; അതായിരിക്കണം ഏകാശയം. ആത്മാവെന്ന നിലയ്ക്കു നമുക്കു ദേഹമില്ല; അതിനാൽ, 'ഞാൻ ഈശ്വരനാണ്, വിഷം എന്നെ ബാധിക്കില്ല' എന്നു പറയുന്നത് അസംബന്ധമാണ്. ഒരു ശരീരമുണ്ടായിരിക്കയും നാമതു കാണുകയും ചെയ്യുന്നിടത്തോളം കാലം നാം ഈശ്വരനെ സാക്ഷാത്കരിച്ചിട്ടില്ല. പുഴ വരണ്ടു കഴിഞ്ഞാൽപ്പിന്നെ ചെറുചുഴി ബാക്കി നില്ക്കുമോ? തുണയ്ക്കുവേണ്ടി കേഴുക; നിങ്ങൾക്കതു കിട്ടും. ഒടുവിൽ കാണാം, തുണയ്ക്കു കേണവൻ മറഞ്ഞുപോയതായിട്ട്; അതുപോലെതന്നെ തുണയരുളുന്നവനും. അങ്ങനെ കളി അവസാനിച്ചു; ആത്മാവുമാത്രം അവശേഷിക്കുന്നു.

ഇതൊരിക്കൽ സാധിച്ചാൽപ്പിന്നെ, തിരിച്ചുപോന്ന് ഇഷ്ടംപോലെ വിഹരിച്ചോളു. അപ്പോൾപിന്നെ ഈ ദേഹത്തിനു തിന്മയൊന്നും ചെയ്വാൻ കഴിവില്ല; കാരണം ദുഷ്ടവാസനകളെല്ലാം വെന്തുപോകാതെ സ്വാതന്ത്ര്യം വരില്ല. മാലിന്യങ്ങളെല്ലാം ദഹിച്ചുപോയി, പിന്നെ, 'താപവും ധൂമവും വേറിട്ട ജ്വാല' മാത്രം ശേഷിക്കുന്നു.

പൂർവ്വവേഗം ശരീരത്തെ പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നു; എന്നാലതിനിനി നന്മയേ ചെയ്യാനാവൂ, എന്തെന്നാൽ സ്വാതന്ത്ര്യം വരുന്നതിനുമുമ്പ് തിന്മയെല്ലാം പൊയ്പോയി. കുരിശിൽ മരണമടഞ്ഞ ചോരൻ പൂർവ്വകർമ്മങ്ങളുടെ ഫലം അനുഭവിച്ചു. അവനൊരു യോഗിയായിരുന്നു; വഴുതിപ്പോയിരുന്നു. അവനു പിന്നെയും ജനിക്കേണ്ടിവന്നുകൂടി. അവൻ

പിന്നെയും പിഴച്ചു; ഒരു കള്ളനായി. എന്നാലവൻ മുമ്പ് ചെയ്തിരുന്ന സദ്കർമ്മങ്ങൾ ഫലിച്ചു; മുക്തിയടയേണ്ട നിമിഷം വന്നപ്പോൾ അവൻ യേശുവിനെ ദർശിച്ചു; ഒരരുളപ്പാട് അവനെ മുക്തനാക്കി.

ബുദ്ധൻ തൻെറ പരമശത്രുവിനെ മുക്തനാക്കി; കാരണം, അവൻ അദ്ദേഹത്തെ ദ്വേഷാധിക്യംകൊണ്ട് സർവ്വദാ നിനച്ചുകൊണ്ടിരുന്നു; ആ ധ്യാനം അവനെ പരിശുദ്ധനാക്കി; അവൻ നിർവ്വാണത്തിന്നർഹനായി. അതുകൊണ്ട് സർവ്വദാ സർവ്വേശ്വരനെ സ്മരിക്കുക; അതു നിന്നെ പരിശുദ്ധനാക്കും.

# സംഭാഷണങ്ങൾ*

## 1

സ്ഥലം: ബാഗ്ബസാർ, കല്ക്കത്ത, 1897 മെയ് 1

കുറച്ചുദിവസമായി സ്വാമിജി ബാഗ്ബസാറിൽ ശ്രീ ബലരാമബാബുവിൻെറ ഗൃഹത്തിൽ താമസിക്കുന്നു. പരമഹംസദേവൻെറ ഭക്തന്മാരെയെല്ലാം ഒന്നിച്ചൊരിടത്തു കൂടുവാൻ അദ്ദേഹം ക്ഷണിച്ചിട്ടുണ്ട്; അതനുസരിച്ച് ഉച്ചതിരിഞ്ഞു മൂന്നു മണിക്കുശേഷം ഭഗവാൻെറ ഭക്തന്മാർ പലരും ഈ വീട്ടിൽ എത്തിച്ചേർന്നിരിക്കുന്നു. ശ്രീ യോഗാനന്ദസ്വാമികളും സന്നിഹിതനായിട്ടുണ്ട്. ഒരു സമിതി രൂപവത്കരിക്കണമെന്നാണ് സ്വാമിജിയുടെ ഉദ്ദേശ്യം. എല്ലാവരും ഇരുന്നശേഷം സ്വാമിജി പറയാൻ തുടങ്ങി: 'ഒരു സംഘടന കൂടാതെ മഹത്തായ കാര്യമൊന്നും ചെയ്യുക സാധ്യമല്ലെന്നു നാനാ ദേശങ്ങളും സഞ്ചരിച്ചു കണ്ടതിനുശേഷം എനിക്കു ബോദ്ധ്യപ്പെട്ടിരിക്കുന്നു. എന്നാൽ നമ്മുടേതുപോലുള്ള ഒരു നാട്ടിൽ ആദ്യംതന്നെ ജനായത്തരീതിയിൽ സംഘം രൂപീകരിക്കുകയും പൊതുവോട്ടനുസരിച്ച് കാര്യങ്ങൾ നടത്തിക്കൊണ്ടു പോകയും ചെയ്കയെന്നതത്ര എളുപ്പമാണെന്നു തോന്നുന്നില്ല. പാശ്ചാത്യദേശങ്ങളിലെ സ്ത്രീപുരുഷന്മാർ അഭ്യസ്തവിദ്യരാണ്. നമ്മെപ്പോലെ അസൂയാകുക്ഷികളല്ല. അവർ നന്മയെ മാനിക്കാൻ പഠിച്ചിട്ടുണ്ട്. എൻെറ കാര്യംതന്നെ എടുക്കുക. ഞാനൊരു അജ്ഞാതവ്യക്തി; എന്നെ ആ നാട്ടിൽ എത്ര ആദരവോടെ സ്വീകരിച്ചു; വിദ്യാഭ്യാസപ്രചാരം വഴി ഈ നാട്ടിലെ സാധാരണജനങ്ങൾ എപ്പോൾ അനുഭാവവും ഹൃദയവിശാലതയുമുള്ളവരാകുന്നുവോ, മതത്തിനും ജാതിക്കും അതീതമായി ചിന്തിക്കാൻ എപ്പോൾ പഠിക്കുന്നുവോ, അപ്പൊഴേ സാമാന്യജനസമ്മതിയോടുകൂടി സംഘടനവഴി കാര്യങ്ങൾ നടത്തിക്കൊണ്ടുപോകാൻ കഴിയൂ. അതുകൊണ്ട് ഈ സംഘത്തിന് ഒരു സ്വേച്ഛാധിപതി കൂടിയേ കഴിയൂ. സകലരും അദ്ദേഹത്തിൻെറ ആജ്ഞ അനുസരിക്കുകതന്നെ വേണം. പിന്നെ ക്രമേണ എല്ലാവരുടെയും അഭിപ്രായം സ്വീകരിച്ച് കാര്യങ്ങൾ നടത്തിക്കൊണ്ടുപോകണം.

'ഏതൊരുവൻെറ പാവനനാമത്തിൽ ഞങ്ങൾ സന്ന്യാസം സ്വീകരിച്ചുവോ, ഏതൊരുവനെ ജീവിതാദർശമായി സ്വീകരിച്ച് നിങ്ങളെല്ലാം കർമ്മക്ഷേത്രത്തിൽ ഗൃഹസ്ഥാശ്രമത്തിൽ പ്രവർത്തിക്കുന്നുവോ, എതൊരുവൻെറ ദേഹാവസാനത്തിനുശേഷം ഇരുപതു വർഷത്തിനുള്ളിൽ ആ പുണ്യനാമത്തിൻെറയും അദ്ഭുതജീവിതത്തിൻെറയും ആശ്ചര്യപ്രസരം

* 1 മുതൽ 5 വരെ ശ്രീ ശരത്ചന്ദ്രചക്രവർത്തി രേഖപ്പെടുത്തിയത്.

പ്രാച്യവും പാശ്ചാത്യവുമായ ദേശങ്ങളിൽ സംഭവിച്ചുവോ, ആ പവിത്ര നാമധേയത്തിൽ വേണം ഈ സംഘം സുപ്രതിഷ്ഠിതമാക്കുക. ഞങ്ങൾ ഭഗവദ്ഭൃത്യന്മാർ; താങ്കളെല്ലാം ഇതിൽ സഹായഭൂതരായാലും'

ശ്രീഗിരീശ്ചന്ദ്രഘോഷ് മുതലായി അവിടെ സന്നിഹിതരായ ഗൃഹസ്ഥ ഭക്തന്മാർ ഈ പ്രസ്താവത്തെ അനുമോദിച്ചു: രാമകൃഷ്ണസംഘത്തിന്റെ ഭാവികാര്യപരിപാടി ആലോചനയ്ക്കെടുത്തു. സംഘത്തിനു രാമകൃഷ്ണമിഷൻ എന്ന പേരു സ്വീകരിച്ചു. ഇതിന്റെ ഉദ്ദേശ്യം മുതലായവ അതിന്റെ അച്ചടിച്ച വിജ്ഞാപനത്തിൽനിന്ന് താഴെ പകർത്തുന്നു.

ഉദ്ദേശ്യം:-മനുഷ്യരുടെ ശ്രേയസ്സിനായി ശ്രീരാമകൃഷ്ണദേവൻ എന്തെല്ലാം തത്ത്വങ്ങൾ ഉപദേശിക്കുകയും സ്വജീവിതംകൊണ്ട് ഉദാഹരിച്ചു കാണിക്കുകയും ചെയ്തുവോ, അവ പ്രചരിപ്പിക്കുവാനും മനുഷ്യന്റെ കായികവും മാനസികവും പാരമാർത്ഥികവുമായ ഉന്നതിക്കുവേണ്ടി പ്രസ്തുത തത്ത്വങ്ങൾ ഏതു വിധം ഉപയോഗപ്പെടുത്താൻ കഴിയുമെന്ന കാര്യത്തിൽ സഹായം ചെയ്യുവാനും ഉദ്ദേശിച്ചുള്ളതാണ് ഈ മിഷൻ.

വ്രതം:-ജഗത്തിലുള്ള സമസ്തമതങ്ങളും ഒരേ അക്ഷയവും സനാതനവുമായ ധർമ്മത്തിന്റെ ഭിന്നരൂപങ്ങൾ മാത്രമാണെന്നുള്ള ബോധത്താൽ, സകലമതാനുയായികളുടെയിടയ്ക്കും ആദ്ധ്യാത്മികത വളർത്തുവാനായി ശ്രീരാമകൃഷ്ണൻ ഏതു കാര്യത്തെ നിർദ്ദേശിച്ചിട്ടുണ്ടോ അതിന്റെ പ്രചാരണമാണ് ഈ സംഘടനയുടെ വ്രതം.

പ്രവർത്തനരീതി:- മനുഷ്യന്റെ ഭൗതികവും ആദ്ധ്യാത്മികവുമായ വളർച്ചയ്ക്കുതകുന്ന വിദ്യാവിതരണത്തിനായി വേണ്ടുന്ന പരിശീലനവും വ്യവസായവും സോത്സാഹജീവിതത്തിനു വേണ്ട പ്രചോദനവും കൊടുക്കുകയും, വേദാന്തത്തിലും അന്യമതങ്ങളിലുമുള്ള ധർമ്മങ്ങൾ ഏതുവിധം ശ്രീരാമകൃഷ്ണജീവിതംകൊണ്ടു വിശദമാക്കപ്പെട്ടുവെന്ന് ജനതാമദ്ധ്യത്തിൽ പ്രചരിപ്പിക്കുകയും വേണം.

ഭാരതത്തിലെ കാര്യപരിപാടി:-ഭാരതത്തിലെ നഗരം തോറും ആചാര്യന്മാരാകാൻ അർഹതയുള്ള ഗൃഹസ്ഥന്മാരുടെയും സന്ന്യാസിമാരുടെയും ശിക്ഷണത്തിനായി ആശ്രമങ്ങൾ സ്ഥാപിക്കുക; അവർ ദേശദേശാന്തരങ്ങളിൽപ്പോയി സാമാന്യജനങ്ങൾക്കു ഉപദേശപരിശീലനങ്ങൾ നല്കും; ഇതിനുതകുന്ന ഉപായങ്ങൾ ഉണ്ടാക്കണം.

വിദേശനയം:-ഭാരതത്തിനു പുറത്തുള്ള ദേശങ്ങളിൽ വ്രതധാരികളെ അയച്ച്, അതാതു ദേശങ്ങളിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ആശ്രമങ്ങളും ഭാരതത്തിലെ ആശ്രമങ്ങളുമായി സൗഹൃദം സ്ഥാപിക്കുകയും, സഹാനുഭൂതി വർദ്ധിപ്പിക്കുകയും, പുതിയ പുതിയ ആശ്രമങ്ങൾ സ്ഥാപിക്കുകയും ചെയ്യണം.

സ്വാമിജി സ്വയം പ്രസ്തുത സമിതിയുടെ പൊതുഅദ്ധ്യക്ഷനായി. ബ്രഹ്മനന്ദ സ്വാമികൾ കല്ക്കത്താകേന്ദ്രത്തിൻെറ അദ്ധ്യക്ഷനും, യോഗാനന്ദസ്വാമികൾ അദ്ദേഹത്തിൻെറ സഹകാരിയുമായി. ബാബു നരേന്ദ്രനാഥമിത്രൻ കാര്യ ദർശിയും, ഡോക്ടർ ശശിഭൂഷൺഘോഷും ബാബു ശരച്ചന്ദ്രസർക്കാറും സഹായകാര്യദർശിമാരും, ശിഷ്യൻ ശാസ്ത്രപാഠകനുമായി നിശ്ചയിക്കപ്പെട്ടു. എല്ലാ ഞായറാഴ്ചയും നാലുമണിക്കു ബലരാമബാബുവിൻെറ ഗൃഹത്തിൽ സമിതി സമ്മേളിക്കണമെന്നും തീർച്ചയാക്കി. ഈ യോഗത്തിനുശേഷം മൂന്നു വർഷത്തോളം രാമകൃഷ്ണസമിതിയുടെ സമ്മേളനം എല്ലാ ഞായറാഴ്ചയും ബലരാമ്ബാബുവിൻെറ ഭവനത്തിൽവെച്ചു നടന്നുപോന്നു. സ്വാമിജി രണ്ടാമതും പാശ്ചാത്യദേശങ്ങളിലേക്കു പോകുന്നതുവരെ, സൗകര്യമുള്ളപ്പോളെല്ലാം യോഗത്തിൽ പങ്കെടുക്കുകയും ചിലപ്പോൾ ഉപദേശദാനംകൊണ്ടും ചിലപ്പോൾ ശ്രുതിമധുരമായ ഗാനാലാപംകൊണ്ടും ആളുകളെ ആകർഷിക്കുകയും ചെയ്തു.

യോഗം പിരിഞ്ഞ് ആളുകൾ പോയശേഷം, യോഗാനന്ദസ്വാമികളെ സംബോധന ചെയ്തുകൊണ്ട് സ്വാമിജി പറഞ്ഞു; 'അങ്ങനെ ഈ പ്രവർത്തനം ആരംഭിച്ചു: ഇനി, ഭഗവദിച്ഛകൊണ്ട് എത്രമാത്രം നടക്കുമെന്നു നോക്കാം.'

യോഗാനന്ദസ്വാമികൾ: 'അങ്ങിതെല്ലാം വൈദേശികാശയങ്ങൾ വെച്ചുകൊണ്ടു ചെയ്യുകയാണ്. ഗുരുദേവൻെറ ഉപദേശങ്ങൾ ഇത്തരത്തിലായിരുന്നോ?'

സ്വാമിജി: 'ഇതെല്ലാം ഗുരുദേവൻെറ ആശയമനുസരിച്ചല്ലെന്ന് നിനക്കെങ്ങനെ അറിയാം? അനന്തഭാവപൂർണ്ണനായ ഗുരുദേവനെ നിങ്ങളുടെ ഇടുങ്ങിയ വൃത്തത്തിലിട്ട് അടയ്ക്കാൻ സാധിക്കുമോ? ഞാൻ നിങ്ങളുടെ ഈ വട്ടം തട്ടിയുടച്ച് അവിടുത്തെ ആശയങ്ങൾ ലോകം മുഴുവൻ വാരി വിതറും. ഗുരുദേവൻ അവിടുത്തെ പൂജയും പ്രാർത്ഥനയും ഒക്കെ നടത്തണമെന്ന് എന്നൊടൊരിക്കലും ഉപദേശിച്ചിട്ടില്ല. അവിടുന്നു സാധന, ഭജന, ധാരണ, ധ്യാനം തുടങ്ങിയ അത്യുച്ചങ്ങളായ ആദർശങ്ങളെ സംബന്ധിച്ച് എന്തെല്ലാം ഉപദേശങ്ങൾ തന്നുപോയിട്ടുണ്ടോ, അവ അനുഭവത്തിൽ വരുത്തണം; എന്നിട്ടു ജനങ്ങൾക്കു പറഞ്ഞുകൊടുക്കുകയും വേണം. മതം അനന്തം; മാർഗ്ഗം നിരവധി. വർഗ്ഗീയസംഘടനകൾകൊണ്ടു നിറഞ്ഞ ഉലകത്തിൽ വേറൊരു പുതിയ സമ്പ്രദായം സൃഷ്ടിക്കാനല്ല ഞാൻ പിറന്നിട്ടുള്ളത്. ഭഗവാൻെറ പാദപാദ്മത്തിൽ ശരണമടഞ്ഞു നാം ധന്യരായി: അവിടുത്തെ സന്ദേശം ത്രിലോകവാസികൾക്കും നല്കുവാനായിട്ടാണ് നാം ജന്മമെടുത്തത്.

യോഗാനന്ദസ്വാമികൾ ഏതിരൊന്നും പറഞ്ഞില്ല. സ്വാമിജി തുടർന്നു: 'ഭഗവാൻെറ കാരുണ്യത്തിൻെറ തെളിവുകൾ വീണ്ടും വീണ്ടും എനിക്കീ ജന്മത്തിൽ ഉണ്ടായിട്ടുണ്ട്. അവിടുന്നാണ് പിന്നിൽ നിന്നുകൊണ്ട് ഈവക

കാര്യങ്ങളെല്ലാം എന്നെക്കൊണ്ടു ചെയ്യിക്കുന്നത്. വിശന്നു വലഞ്ഞു മരച്ചുവട്ടിൽ വീണപ്പോഴും, കൗപീനത്തിനുപോലും തുണിയില്ലാതെ വിഷമിച്ചപ്പോഴും, കയ്യിലൊരു കാശുമില്ലാതെ ഉലകം മുഴുവൻ ചുറ്റിത്തിരിയാൻ ഉറച്ചപ്പോഴും, എല്ലായ്പ്പോഴും ഗുരുദേവൻെറ കൃപാഹസ്തം എനിക്കു അനുഭവപ്പെട്ടിട്ടുണ്ട്. വീണ്ടും, ഈ വിവേകാനന്ദനെ ഒരു നോക്കു കാണാൻ ചിക്കാഗോനഗരത്തിലെ നിരത്തുകളിൽ ആളുകൾ തിക്കിത്തിരക്കിക്കൂടിയപ്പോഴും – ആ ബഹുമതിയുടെ നൂറിലൊരംശം കിട്ടിയാൽ സാധാരണക്കാരൻെറ തല തിരിഞ്ഞുപോകും. അതുമാതിരിയുള്ള ബഹുമാനവും ഗുരുദേവൻെറ കാരുണ്യാതിരേകംകൊണ്ട് നിഷ്പ്രയാസം ലഭിക്കാൻ സാധിച്ചു – പ്രഭുവിൻെറ ഇച്ഛകൊണ്ട് സർവ്വത്രവിജയം! ഇനി ഈ നാട്ടിൽ ചിലതു ചെയ്തുപോകണം: നിങ്ങളൊക്കെ സംശയമെല്ലാം വലിച്ചെറിഞ്ഞ് എന്നെ സഹായിപ്പിൻ. നിങ്ങൾക്കു കാണാം, അവിടുത്തെ അനുഗ്രഹംകൊണ്ട് എല്ലാം സഫലമാകും'.

യോഗാനന്ദസ്വാമികൾ: 'അങ്ങ് ഉദ്ദേശിക്കുന്നത് നടക്കുകതന്നെ ചെയ്യും. ഞങ്ങളെല്ലാം എന്നും അങ്ങയുടെ ആജ്ഞാകാരികൾ. ഗുരുദേവൻ അങ്ങയിൽക്കൂടി ഇതെല്ലാം നടത്തുകയാണെന്ന് ഇടയ്ക്കിടയ്ക്കു ഞാൻ ശരിയായി കാണുന്നുണ്ട്. എന്നാൽ ഒന്നു പറയാം; ചിലപ്പോഴൊക്കെ ചില ആശങ്കകൾ ഉണ്ടാകുന്നുണ്ട്; കാരണം ഗുരുദേവൻെറ വഴി വേറെ തരത്തിലല്ലേ നാം കണ്ടിട്ടുള്ളത്? അവിടുന്ന് ഉപദേശിച്ച മാർഗ്ഗം ഉപേക്ഷിച്ചു വേറെ വഴിക്കു പോവുകയല്ലേ നാമെന്നു സംശയിച്ചു പോകുന്നു. അതുകൊണ്ടാണ് ഞാൻ എതിരഭിപ്രായം പറഞ്ഞ് അങ്ങു വേണ്ട മുൻകരുതലെടുക്കാൻ പ്രേരിപ്പിക്കുന്നത്.'

സ്വാമിജി: 'നിങ്ങൾക്കെന്തറിയാം? സാധാരണ ഭക്തന്മാർ കരുതും പോലെ മാത്രമല്ല ഭഗവാൻ. അവിടുന്ന് അനന്തഭാവമയനാണ്. ബ്രഹ്മജ്ഞാനത്തിൻെറ ആഴമറിഞ്ഞെന്നു വരാം; പ്രഭുവിൻെറ ഭാവങ്ങളുടെ പരിധി അമേയമാണ്. അവിടുത്തെ കൃപാകടാക്ഷമുണ്ടെങ്കിൽ ഒരു ലക്ഷം വിവേകാനന്ദന്മാർ ഈ നിമിഷം ഉദിച്ചുയരും. അതൊന്നും ചെയ്യാതെ അവിടുന്നിപ്പോൾ എൻെറ ഉള്ളിൽ ഇരുന്നരുളി എന്നെ ഒരു ഉപകരണമാക്കി ഇതെല്ലാം ചെയ്യിക്കുന്നു. അതിൽ ഞാനെന്തു ചെയ്യട്ടെ, പറയൂ.'

ഇതും പറഞ്ഞ് എന്തോ കാര്യവശാൽ സ്വാമിജി വേറോരിടത്തേക്കു പോയി. യോഗാനന്ദസ്വാമികൾ ശിഷ്യനോടു പറഞ്ഞു: 'ഹാ, നരൻെറ വിശ്വാസദാർഢ്യം കണ്ടോ? ഗുരുകൃപകൊണ്ട് ലക്ഷം വിവേകാനന്ദന്മാർ ഉണ്ടാകുമെന്നു പറഞ്ഞതു കേട്ടില്ലേ? എന്തൊരു ഗുരുഭക്തി! ഞങ്ങൾക്കിതിൽ നൂറിലൊരംശം ഭക്തിയുണ്ടായെങ്കിൽ ഞങ്ങൾ ധന്യരായേനേ.'

ശിഷ്യൻ: 'സ്വാമിജിയെക്കുറിച്ച് ഗുരുദേവൻ എന്തരുളിച്ചെയ്തിട്ടുണ്ട്.?'

യോഗാനന്ദസ്വാമികൾ: "അവിടുന്ന് പറയുന്നു: 'ഇതുമാതിരി ഒരു ഭാജനം ഈ യുഗത്തിൽ ഇതുവരേയും വന്നിട്ടില്ല.' ചിലപ്പോൾ പറയും: 'നരൻ പുരുഷൻ: ഞാൻ പ്രകൃതി - നരൻ എൻെറ ശ്വശുരഗൃഹം.' പിന്നെ ചിലപ്പോൾ: 'അഖണ്ഡത്തിൻെറ പന്തിയിൽ'. പിന്നെ, 'അഖണ്ഡത്തിൻെറ ആസ്ഥാനത്തിൽ - എവിടെ ദേവീദേവന്മാരെല്ലാം ബ്രഹ്മമായി സ്വന്തം വ്യക്തിത്വം പൊയ്പോയവരാകുന്നു, ലയിച്ചുപോകുന്നു, ഏഴു മഹർഷിമാർ സ്വസ്വവ്യക്തിത്വത്തോടുകൂടി ധ്യാനത്തിൽ നിമഗ്നരായിരിക്കുന്നതു ഞാൻ കണ്ടു; നരൻ അവരിലൊരാളുടെ അംശാവതാരം.' പിന്നൊരിക്കൽ, 'ലോകപാലകനായ നാരായണൻ, നരനെന്നും നാരായണനെന്നും പേരിൽ രണ്ട് ഋഷിമൂർത്തികളായി ലോകമംഗളത്തിനായി തപസ്സാചരിച്ചു: നരൻ ആ നരർഷിയുടെ അവതാരം.' പിന്നെപ്പറയും, 'ശുകദേവനെപ്പോലെ, മായയ്ക്കു സ്പർശിക്കാനാവില്ല.'"

ശിഷ്യൻ: 'ഈ കഥയെല്ലാം സത്യമോ അതോ, ഗുരുദേവൻ ഭാവാവസ്ഥയിൽ ഓരോ സമയത്ത് ഓരോന്നു പറയുന്നതോ?'

യോഗാനന്ദസ്വാമികൾ: 'അവിടുന്നു പറഞ്ഞതെല്ലാം സത്യം. ആ തിരുമുഖത്തിൽനിന്നു അറിയാതെപോലും ഒരസത്യവാക്കു പുറപ്പെട്ടില്ല.'

ശിഷ്യൻ: 'അങ്ങനെയാണെങ്കിൽ ഓരോ സമയത്ത് ഓരോ തരത്തിൽ പറയാൻ കാരണമെന്താവാം?'

യോഗാനന്ദസ്വാമികൾ: 'നിനക്കു മനസ്സിലായില്ലേ? നരൻ ഈ പറഞ്ഞതിൻെറയെല്ലാം സമഷ്ടിരൂപമാണ്. നരനിൽ ഋഷിയുടെ വേദജ്ഞാനവും, ശങ്കരൻെറ ത്യാഗവും, ബുദ്ധൻെറ ഹൃദയവും, ശുകദേവൻെറ മായാരാഹിത്യവും, ബ്രഹ്മജ്ഞാനത്തിൻെറ പൂർണ്ണവികാസവും ഒരുമിച്ചിരിക്കുന്നു; അതു നിനക്കു കാണാൻ കഴിയുന്നില്ലേ? ഗുരുദേവൻ ഇടയ്ക്കിടയ്ക്ക് ഇത്തരത്തിൽ പലതും പറഞ്ഞിട്ടുണ്ട്: പറഞ്ഞതെല്ലാം സത്യം.'

ഇതെല്ലാം കേട്ട് ശിഷ്യൻ മുഗ്ദ്ധമൂകനായി. അപ്പോഴേയ്ക്കും സ്വാമിജി മടങ്ങിയെത്തി, ശിഷ്യനോടു ചോദിച്ചു: 'നിൻെറ ആ നാട്ടിൽ ഗുരുദേവൻെറ പേര് ആളുകൾ ധാരാളമായി കേട്ടിട്ടുണ്ടോ?'

ശിഷ്യൻ: 'മഹാശയ, ഒരു നാഗമഹാശയൻമാത്രമേ ആ ദിക്കിൽനിന്നു ഗുരുദേവൻെറ അടുത്തു വരികയുണ്ടായുള്ളു. അദ്ദേഹത്തിൻെറയടുക്കൽ നിന്നു കേട്ടറിഞ്ഞ് ഇപ്പോൾ പലർക്കും ഗുരുദേവനെക്കുറിച്ചറിയാൻ കുതൂഹലമായിട്ടുണ്ട്. എന്നാൽ ഗുരുദേവൻ അവതാരപുരുഷനാണെന്നുള്ള കാര്യമൊന്നും അന്നാട്ടുകാർ ഇതുവരെ അറിഞ്ഞിട്ടില്ല: കേട്ടാലും പലരുമതു വിശ്വസിക്കുകയുമില്ല.'

സ്വാമിജി: "ആ കഥ വിശ്വസിക്കുക അത്ര എളുപ്പമുള്ള കാര്യമാണോ? ഞങ്ങൾ അവിടുന്നുമായി നാനാതരത്തിൽ ഇടപഴകി; അവിടുത്തെ സ്വന്തം

മുഖത്തുനിന്ന് അക്കഥ വീണ്ടും വീണ്ടും കേട്ടു; ഇരുപത്തിനാലു മണിക്കൂറും അവിടുത്തോടൊരുമിച്ചു കഴിഞ്ഞുകൂടി, എന്നിട്ടും ഞങ്ങൾക്കും ചിലപ്പോഴൊക്കെ ഇക്കാര്യത്തിൽ സന്ദേഹം ഉണ്ടാകാറുണ്ട്. അപ്പോൾപ്പിന്നെ മറ്റുള്ളവരുടെ കഥ പറയാനുണ്ടോ?'

ശിഷ്യൻ: 'മഹാത്മൻ, ഗുരുദേവൻ സ്വമുഖത്താൽ, താൻ പൂർണ്ണ ബ്രഹ്മമായ ഭഗവാനാണെന്ന സംഗതി എപ്പോഴെങ്കിലും പറഞ്ഞിട്ടുണ്ടോ?

സ്വാമിജി: "എത്രയോ തവണ പറഞ്ഞിരിക്കുന്നു! ഞങ്ങളോടെല്ലാവരും പറഞ്ഞിട്ടുണ്ട്. കാശീപൂർ ഉദ്യാനത്തിൽ താമസിക്കുമ്പോൾ ഒരു ദിവസം അവിടുത്തെ ശരീരം വീണു വീണില്ല എന്ന നിലയിൽ കിടക്കുമ്പോൾ, അവിടുത്തെ കട്ടിലിനടുത്തിരുന്നു ഞാൻ വിചാരിച്ചു: ഈ സമയത്ത് 'ഞാൻ ഭഗവാനാണ്' എന്നു പറയാൻ കഴിയുമെങ്കിൽ, അങ്ങു സത്യമായിട്ടും ഈശ്വരൻതന്നെ എന്നു ഞാൻ വിശ്വസിക്കാം. ഗുരുദേവനപ്പോൾ പെട്ടെന്നു തിരിഞ്ഞ് എൻെറ നേരേ നോക്കിക്കൊണ്ടു പറഞ്ഞു; 'ആരോ രാമൻ, ആരോ കൃഷ്ണൻ, ആ ആൾതന്നെ ഇപ്പോൾ ഈ ശരീരത്തിൽ രാമകൃഷ്ണനൻ - നിൻെറ വേദാന്തത്തിൻെറ നിലയിൽനിന്നല്ല.' ഞാൻ സ്തബ്ധമൂകനായിപ്പോയി. പ്രഭുവിൻെറ ശ്രീമുഖത്തുനിന്നു വീണ്ടും വീണ്ടും കേട്ടിട്ടും ഞങ്ങൾക്കിപ്പോഴും പൂർണ്ണവിശ്വാസം വന്നിട്ടില്ല: സന്ദേഹം കൊണ്ടും നിരാശതകൊണ്ടും മനസ്സു കൂടെക്കൂടെ ചാഞ്ചാടിപ്പോകുന്നു. അപ്പോൾപ്പിന്നെ മറ്റുള്ളവരുടെ കാര്യം പറയാനുണ്ടോ? നമ്മെപ്പോലെതന്നെ ദേഹബദ്ധനായ ഒരു വ്യക്തിയെ ഈശ്വരനെന്നു വിളംബരം ചെയ്കയും വിശ്വസിക്കയും പ്രയാസമേറിയ കാര്യമാണ്. സിദ്ധനെന്നോ ബ്രഹ്മജ്ഞനെന്നോ ഒക്കെപ്പറഞ്ഞാൽ നടക്കും. അവിടുത്തെപ്പറ്റി എങ്ങനെ കരുതിയാലെന്ത്? എന്തു വിളിച്ചാലെന്ത്? മഹാപുരുഷനെന്നു പറഞ്ഞോളൂ, ബ്രഹ്മജ്ഞനെന്നു വിളിച്ചോളൂ: അതുകൊണ്ടൊന്നും വരാനില്ല. പക്ഷേ ഗുരുദേവനെപ്പോലെ ഒരു പുരുഷോത്തമൻ ലോകത്തിൽ ഇതിനു മുമ്പൊരിക്കലും ആവിർഭവിച്ചിട്ടില്ല. സംസാരത്തിൻെറ ഘോരാന്ധകാരത്തിൽ ഇപ്പോൾ ഈ മഹാപുരുഷൻ ജ്യോതിഃസ്തംഭസ്വരൂപനാണ്. അവിടുത്തെ വെളിച്ചത്തിൽക്കൂടിയേ ഇപ്പോൾ മനുഷ്യന് സംസാരസമുദ്രത്തിൻെറ മറുകരയെത്താൻ പറ്റൂ."

ശിഷ്യൻ: 'മഹാശയ, എന്തെങ്കിലും ചിലതു കാണുകയോ കേൾക്കുകയോ ചെയ്യാതെ ശരിയായ വിശ്വാസം ഉണ്ടാവുകയില്ലെന്ന് എനിക്കു തോന്നുന്നു. മഥുരബാബു ഗുരുദേവനെപ്പറ്റി പലതും കണ്ടിട്ടുള്ളതായി ഞാൻ കേട്ടിട്ടുണ്ട്. അതുകൊണ്ടുതന്നെയാണ് ഗുരുദേവനിൽ ഇത്ര വിശ്വാസമുണ്ടായതും.'

സ്വാമിജി: "വിശ്വാസമില്ലാത്തവനു കണ്ടാലും വിശ്വാസം വരില്ല: തലയ്ക്കെന്തോ തകരാറുണ്ടെന്നു കരുതും: സ്വപ്നമെന്നു വിചാരിക്കും. ദുര്യോധനനും കണ്ടു വിശ്വരൂപം, അർജ്ജുനനും കണ്ടു. അർജ്ജുനന്നു

വിശ്വാസം വന്നു: ദുര്യോധനൻ ഇന്ദ്രജാലമെന്നു കരുതി. അവിടുന്നു മനസ്സിലാക്കിത്തന്നില്ലെങ്കിൽ ഒന്നും പറയാനും അറിയാനും കഴിയില്ല. ഒന്നും കാണാതെയും ഒന്നും കേൾക്കാതെയും ചിലർക്കും സമ്പൂർണ്ണ വിശ്വാസമുണ്ടാകുന്നു: ചിലർ പന്തീരാണ്ട് ഒരുമിച്ച് താമസിച്ച് പലേ വിഭൂതികളും കണ്ടാലും സന്ദേഹത്തിൽ വീണുഴലുന്നു. സാരമായ കാര്യം അവിടുത്തെ കൃപയാണ്. എന്നാൽ, യത്നം ചെയ്യുകതന്നെ വേണം: അപ്പോൾ ഭഗവാൻെറ കൃപലഭിക്കും."

ശിഷ്യൻ: 'കൃപയ്ക്കെന്തെങ്കിലും നിയമമുണ്ടോ, സ്വാമിൻ?'

സ്വാമിജി: "ഉണ്ടെന്നും പറയാം, ഇല്ലെന്നും പറയാം."

ശിഷ്യൻ: 'അതെങ്ങനെ?'

സ്വാമിജി: "ആര് മനോവാക്കായങ്ങളിൽ സർവ്വദാ പവിത്രനാണോ, ആരുടെ പ്രേമം പ്രബലമോ, ആര് സദസദ്വിചാരം ചെയ്യുന്നുവോ, ധാരണാധ്യാനാരതനാകുന്നുവോ അപ്രകാരമുള്ളവൻെറ മേൽ മാത്രമേ ഭഗവത് കൃപയുണ്ടാവൂ. എന്നാൽ ഭഗവാൻ സകല പ്രകൃതി നിയമങ്ങൾക്കും അതീതനാണ്. യാതൊരു നീതിനിയമത്തിനും അധീനനല്ല. ഗുരുദേവൻ പറയാറുണ്ട് 'ഈശ്വരനു കുഞ്ഞുങ്ങളുടെ സ്വഭാവമാണ്'. ചിലർ കോടി ജന്മം വിളിച്ചുകേണാലും യാതൊരു മറുപടിയും കിട്ടാത്തതു് അതുകൊണ്ടാണ്. എന്നാൽ, നാം പാപിയെന്നും താപിയെന്നും നാസ്തികനെന്നും കരുതുന്നവരുടെ ഉള്ളിൽ പെട്ടെന്നു ചിത്പ്രകാശമുണ്ടാകുന്നതായും കാണുന്നു. അവരിൽ ഭഗവാൻ തൻെറ അയാചിതകൃപപൊഴിക്കുന്നു. അവർ മുൻജന്മങ്ങളിൽ സുകൃതികളായിരുന്നുവെന്നു പറയാം. എന്നാൽ ഈ രഹസ്യം മനസ്സിലാക്കാൻ വളരെ പ്രയാസം. ശ്രീരാമകൃഷ്ണൻ ചിലപ്പോൾ പറയാറുണ്ട്: 'അവിടുത്തെ ശരണം പ്രാപിക്കുക, കാറ്റിൽപ്പെട്ട കരിയിലപോലെയാവുക.' പിന്നെ പറയും, 'ഭഗവത്കൃപയാകുന്ന കാറ്റ് എപ്പോഴും വീശിക്കൊണ്ടേ ഇരിക്കുന്നു. നീ പായ് ഉയർത്തിനിവർത്തുക."

ശിഷ്യൻ: 'സ്വാമിൻ, ഇതൊരു വിഷമസംഗതിയാണല്ലോ. ഒരു യുക്തിക്കും അവിടെ നിലയില്ല.'

സ്വാമിജി: "മായാവശമായ ജഗത്തിനുള്ളിൽമാത്രമാണ് യുക്തിതർക്കങ്ങളുടെ അതിർത്തി - ദേശകാലനിമിത്തങ്ങൾക്കുള്ളിൽ. അവിടുന്നു ദേശകാലാതീതൻ. അവിടുത്തെ നിയമത്തെപ്പറ്റി നാം പറയുന്നു: വീണ്ടും, അവിടുന്നു നിയമത്തിനു പുറത്താണെന്നും പറയുന്നു. പ്രകൃതിയുടെ നിയമമെല്ലാം അവിടുന്നാണ് സൃഷ്ടിക്കുന്നത്, അവിടുന്നുതന്നെയാണ്. എന്നിട്ടും അവയ്ക്കെല്ലാം അതീതനായും വർത്തിക്കുന്നു. അവിടുന്ന് ആരിൽ കനിയുന്നുവോ അവൻ ആ നമിഷത്തിൽ നിയമങ്ങൾക്കതീതനാകുന്നു. അതുകൊണ്ട് കൃപയ്ക്ക് ഒരു നിയമവ്യവസ്ഥയുമില്ല. കൃപ ഭഗവാൻെറ ലീല. ഈ ലോകസൃഷ്ടിയുമെല്ലാം അവിടുത്തെ ലീല.

'ലോകവത്തു ലീലാകൈവല്യം' മനുഷ്യരെപ്പോലെതന്നെ, കേവലം കേളി മാത്രം. കളിയായിട്ട് ഈ ലോകം തീർത്തു കാത്തഴിക്കുന്നവന്നും, മഹാപാപിയെപ്പോലും കൃപയാമുക്തി കൊടുത്തനുഗ്രഹിക്കാൻ കഴിയില്ലെന്നോ? എന്നാൽ ചിലരെ സാധനഭജനകൾ ചെയ്യിച്ചു വിളിക്കുന്നു; ചിലരെ അതു കൂടാതെയും ; അതും അവിടുത്തെ കളി. അവിടുത്തെ ഇഷ്ടം."

ശിഷ്യൻ: 'സ്വാമിൻ, മനസ്സിലായില്ലല്ലോ.'

സ്വാമിജി: "മനസ്സിലായിട്ടെന്തു കാര്യം? നിനക്കാവുന്നിടത്തോളം അവിടുത്തെ മനസ്സിൽ കുടിയിരുത്തുക. അപ്പൊഴേ ലോകസങ്കല്പം താനെ അറ്റുപോകു. എന്നാൽ പരിശ്രമിച്ചുകൊണ്ടേ ഇരിക്കണം. കാമകാഞ്ചനങ്ങളിൽനിന്ന് മനസ്സിനെ മടക്കിയെടുക്കുകതന്നെ വേണം: സദസദ്വിചാരം സർവ്വദാ നടത്തിക്കൊണ്ടിരിക്കണം: 'ഞാൻ ദേഹമല്ല' എന്ന നിലയിൽ, വിദേഹഭാവനയിൽ, നിലയുറപ്പിക്കണം; 'ഞാൻ സർവ്വവ്യാപിയായ ആത്മവസ്തുവാണ്' എന്ന അനുഭവം സാധിച്ചേ കഴിയൂ. ഈ വിധത്തിലുള്ള നിരന്തരപ്രയത്നത്തിനാണ് പുരുഷാകാരമെന്നു പറയുന്നത്. ഇപ്രകാരമുള്ള പുരുഷകാരത്തിൻെറ സഹായംകൊണ്ട് ശരിയായ ശരണാഗതി വന്നു ചേരും; അതുതന്നെ പരമപുരുഷാർത്ഥവും."

സ്വാമിജി വീണ്ടും പറഞ്ഞു: "കൃപ നിൻെറ മേലില്ലെങ്കിൽ നീയെന്തിനിവിടെ വരുന്നു? ഗുരുദേവൻ പറയാറുണ്ട്, 'ആരിൽ ഈശ്വരകൃപയുണ്ടാകുന്നുവോ, അവർ ഇവിടെ വരും, തീർച്ചയായും വരും. എവിടെയെങ്കിലും ഇരിക്കട്ടെ, എന്തെങ്കിലും ചെയ്യട്ടെ, ഇവിടുത്തെ കഥ. ഇവിടുത്തെ ആശയങ്ങൾ, അവരെ ആകർഷിക്കുകതന്നെ ചെയ്യും'. നിൻെറ കഥതന്നെ ആലോചിച്ചുനോക്കരുതോ? ഭഗവത്കൃപാബലംകൊണ്ടു സിദ്ധനും, പ്രഭുവിൻെറ കൃപ നല്ലവണ്ണം മനസ്സിലാക്കിയിട്ടുള്ളവനുമായ നാഗമഹാശയൻെറ സംസർഗ്ഗലാഭം ഈശ്വരാനുഗ്രഹത്തിൽനിന്നു വേറിട്ടതോ? അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം. (അനേകജന്മങ്ങളിൽ ചെയ്ത സാധനകൊണ്ടേ സദ്ഗതി കൈവരൂ.) ജന്മജന്മാന്തരങ്ങളിലെ സുകൃതം കൊണ്ടേ അപ്രകാരമൊരു മഹാപുരുഷൻെറ ദർശനലാഭമുണ്ടാകൂ. ഉത്തമ ഭക്തിയുടെ ലക്ഷണങ്ങളായി ശാസ്ത്രങ്ങളിൽ എന്തെല്ലാം പ്രതിപാദിച്ചിട്ടുണ്ടോ, അവയെല്ലാം നാഗമഹാശയനിൽ പ്രകാശിക്കുന്നുണ്ട്. 'തൃണാദപി സുനീചേന - ഒരു പുല്ക്കൊടിയെക്കാൾ എളിയവൻ' എന്നു പറയാറുള്ളത് നാഗമഹാശയനിൽമാത്രമേ പ്രത്യക്ഷമായി കാണുന്നുള്ള. നിൻെറ നാട്, പൂർവ്വബംഗാൾ, ധന്യം; നാഗമഹാശയൻെറ പാദസ്പർശംകൊണ്ടു പവിത്രം."

ഇങ്ങനെ പറഞ്ഞുകൊണ്ട് സ്വാമിജി മഹാകവി ഗിരീശ്ചന്ദ്രഘോഷിൻെറ വീട് സന്ദർശിക്കാൻ പുറപ്പെട്ടു. ഒപ്പം യോഗാനന്ദസ്വാമികളും ശിഷ്യനുമുണ്ട്. ഗിരീശ്ബാബുവിൻെറ വീട്ടിലെത്തി ആസനസ്ഥനായിട്ട് സ്വാമിജി പറഞ്ഞുതുടങ്ങി: "ജി സി, ഇതും ചെയ്യും, അതും ചെയ്യും, അവിടുത്തെ

സന്ദേശം ലോകമെല്ലാം വാരിവിതരണം - എന്നിങ്ങനെയുള്ള ചിന്തകൾ മനസ്സിലീയിടെ ഉദിച്ചുയരുന്നു. പിന്നെ തോന്നും, ഇതെല്ലാം ഭാരതത്തിൽ വേറൊരു സമ്പ്രദായത്തെ ഉണ്ടാക്കിത്തീർക്കും എന്ന്. അതുകൊണ്ട് വളരെ കരുതലോടെ മാത്രമേ മുമ്പോട്ടു നീങ്ങാവൂ. ചിലപ്പോൾ തോന്നും, 'സമ്പ്രദായം ഉണ്ടായിക്കൊള്ളട്ടെ'. പിന്നെ തോന്നും 'പാടില്ല'. അവിടുന്ന് ആരുടെയും ആദർശത്തെ ഒരിക്കലും നശിപ്പിച്ചിട്ടില്ല; സമദർശിത്വമാണ് അവിടുത്തെ സന്ദേശം. ഇങ്ങനെ ആലോചിച്ച് പലപ്പോഴും എൻെറ മനോഗതിയിൽ ഞാൻ പിടിച്ചുനിർത്തുന്നു. അങ്ങെന്തു പറയുന്നു?"

ഗിരീശ്ബാബു: 'ഞാനെന്തു പറയട്ടെ? അങ്ങ് അവിടുത്തെ കയ്യിലെ യന്ത്രം. അവിടുന്ന് ചെയ്യിക്കാൻ കരുതുന്നത് അങ്ങ് ചെയ്തുതന്നെ തീർക്കണം. അതുമിതുമൊന്നും എനിക്കറിഞ്ഞുകൂടാ. പ്രഭുവിൻെറ ശക്തി അങ്ങയിൽക്കൂടി കാര്യങ്ങൾ നടത്തിക്കൊണ്ടുപോകുന്നു. ഇതു ഞാനെൻെറ കണ്ണുകൊണ്ടു കാണുന്നു.'

സ്വാമിജി: "എനിക്കു തോന്നുന്നു, നാം നമ്മുടെ സ്വന്തം ആശയങ്ങളനുസരിച്ച് കാര്യങ്ങൾ ചെയ്തുകൊണ്ടു പോവുകയാണെന്ന്. എന്നാൽ വിപത്തിലും ആപത്തിലും, അഭാവത്തിലും ദാരിദ്ര്യത്തിലും അവിടുന്നു ദർശനമരുളി നേർവഴിക്കു നയിച്ചുകൊണ്ടുപോകുന്നു, ഇതെനിക്കു കാണാൻ കഴിഞ്ഞിട്ടുണ്ട്. എന്നാൽ ഭഗവാൻെറ പ്രാഭവത്തിൻെറ ആഴമളക്കാൻ എനിക്കിതുവരെ അല്പവും കഴിഞ്ഞിട്ടില്ല."

ഗിരീശ്ബാബു: അവിടുന്നു പറയാറുണ്ട്: 'സർവ്വവും മനസ്സിലായാൽ അപ്പൊഴേ എല്ലാം തവിടുപൊടിയാകും. പിന്നെ ആരു ചെയ്യും? ആരു ചെയ്യിക്കും?'

ഇങ്ങനെ പറഞ്ഞു പറഞ്ഞു സംഭാഷണം അമേരിക്കയെപ്പറ്റിയായി. ഗിരീശ്ബാബു മനഃപൂർവ്വം സ്വാമിജിയുടെ ചിന്താഗതി വേറെ വഴിക്കു തിരിച്ചുവിട്ടതായിരുന്നു. അതിൻെറ കാരണം വേറൊരിക്കൽ ആരാഞ്ഞപ്പോൾ ഗിരീശ്ബാബു എന്നോട് പറഞ്ഞു: ഞാൻ ഗുരുദേവൻെറ തിരുമുഖത്തിൽനിന്നുതന്നെ കേട്ടിട്ടുണ്ട്: 'ഇപ്രകാരമുള്ള വിഷയങ്ങൾ അധികം ചിന്തിച്ചു ചിന്തിച്ചു സ്വാമിജിക്കു സംസാരവൈരാഗ്യവും ഈശ്വരത്വബോധവും വന്നാൽ ഉടനെ സ്വസ്വരൂപദർശനം ഉണ്ടാകും: താനാരെന്നുള്ള വസ്തുത അറിയും; അതിനുശേഷം ഒരു മുഹൂർത്തനേരം ദേഹം നിലനില്ക്കുകയില്ല'. അക്കാരണംകൊണ്ടുതന്നെ സ്വാമിജിയുടെ സോദര സന്ന്യാസിമാർ, അദ്ദേഹം സദാസമയവും ഗുരുദേവൻെറ കാര്യങ്ങൾ പറയാൻ തുടങ്ങിയാൽ അദ്ദേഹത്തിൻെറ മനസ്സു മറ്റു കാര്യങ്ങളിലേക്കു തിരിച്ചുവിടും. അതെന്തെങ്കിലുമാകട്ടെ, അമേരിക്കൻകാര്യങ്ങൾ പറഞ്ഞു പറഞ്ഞു സ്വാമിജി വികാരഭരിതനായി ആ ദേശത്തെ സമൃദ്ധി, സ്ത്രീപുരുഷന്മാരുടെ ഗുണദോഷങ്ങൾ, ഭോഗവിലാസം എന്നിങ്ങനെയുള്ള കാര്യങ്ങളെക്കുറിച്ചു പറഞ്ഞുകൊണ്ടിരുന്നു.

# 2

## സ്ഥലം: പണി നടക്കുന്ന ബേലൂർമഠം, മെയ് 1898

ശിഷ്യൻ: 'സ്വാമിജി, അങ്ങെന്താണ് ഈ രാജ്യത്ത് പ്രസംഗിക്കാത്തത്? പ്രസംഗപ്രഭാവംകൊണ്ടു യൂറോപ്പും അമേരിക്കയും പ്രകമ്പനംകൊള്ളിച്ചിട്ടാണങ്ങു വന്നിരിക്കുന്നത്; ഭാരതത്തിൽ മടങ്ങിവന്നശേഷമാകട്ടെ, ഈ വിഷയത്തിൽ അങ്ങയുടെ ഉദ്യമവും ഉത്സാഹവും കുറഞ്ഞുപോയിരിക്കുന്നു; അതിൻെറ കാരണം മനസ്സിലാകുന്നില്ല. എൻെറ അഭിപ്രായത്തിൽ, പാശ്ചാത്യദേശത്തെക്കാളെല്ലാം ഇത്തരം പ്രയത്നംകൊണ്ട് ഇവിടെ കൂടുതൽ പ്രയോജനമുണ്ട്''

സ്വാമിജി: "ഈ നാട്ടിൽ ആദ്യം നിലം തയ്യാറക്കണം; എന്നിട്ടു വിത്തിട്ടാൽ ചെടി നേരെ വളരും. പടിഞ്ഞാറൻമണ്ണു നല്ലപോലെ വളം പിടിച്ചതാണ്; വിത്തു വിതയ്ക്കാൻ പറ്റിയതാണ്. അന്നാട്ടിലെ ആളുകൾ ഭോഗത്തിൻെറ കൊടുമുടിയിലെത്തിയിരിക്കുന്നു. ഭോഗമനുഭവിച്ചു മടുത്ത്, ഇപ്പോളവരുടെ മനസ്സ് അതുകൊണ്ടും ശാന്തിയടയുന്നില്ല. എന്തോ ദാരുണമായ ഒരഭാവം അവർക്കനുഭവപ്പെടുന്നു. നിൻെറ നാട്ടിൽ ഭോഗവുമില്ല, യോഗവും മേല്പടി. ഭോഗേച്ഛ തെല്ലൊന്നു ശമിച്ചാലേ ആളുകൾ യോഗത്തിൻെറ കാര്യം കേൾക്കയും അവർക്കതു മനസ്സിലാവുകയും ചെയ്യൂ. പട്ടിണികൊണ്ട് ക്ഷീണിച്ച്, മനസ്സ് ചത്ത്, രോഗശോകപരിതാപങ്ങളുടെ ജന്മഭൂമിയായ ഭാരതത്തിൽ ലെച്ചറടിച്ചു നടന്നിടെന്തു കാര്യം?"

ശിഷ്യൻ: 'എന്ത്, ഈ ദേശം ധർമ്മഭൂമിയാണെന്നും ഈ നാട്ടിലെ ആളുകൾ മതകാര്യങ്ങൾ മനസ്സിലാക്കുംപോലെയും അനുഷ്ഠാനത്തിൽ വരുത്തുംപോലെയും വേറെങ്ങുമില്ല എന്നും അങ്ങ് ഇടയ്ക്കിടയ്ക്കു പറയാറുണ്ടല്ലൊ. അപ്പോൾ പിന്നെ, അങ്ങയുടെ ഉജ്ജ്വലവാഗ്വിലാസം ഈ ദേശത്തെ എന്തുകൊണ്ട് ഉത്തേജിതമാക്കുകയില്ല? എന്തുകൊണ്ട് ഫലപ്രദമാവുകയില്ല?'

സ്വാമിജി: "എടോ, മതകാര്യം ചെയ്യണമെങ്കിൽ ആദ്യം കൂർമ്മാവതാരത്തിൻെറ പൂജ നടത്തണം: വയറാണ് ആ കൂർമ്മം. ആദ്യം അതിനെ തണുപ്പിച്ചില്ലെങ്കിൽ, ആരും നിൻെറ മതകാര്യങ്ങളാദരിക്കില്ല. വിശപ്പിൻെറ വിളികൊണ്ട് ഭാരതം ഇളകിമറിയുന്നതു നീ കാണുന്നില്ലേ? വിദേശീയരുടെ വിരോധവും, ഉത്പന്നങ്ങളുടെ നിർബ്ബാധമായ കയറ്റുമതിയും, സർവ്വോപരി നിങ്ങൾക്കു തമ്മിൽത്തമ്മിലുള്ള, നിന്ദ്യവും അടിമകൾക്കു ചേർന്നതുമായ കണ്ണുകടിയും, നിൻെറ നാടിൻെറ അസ്ഥിയും മജ്ജയും കാർന്നുതിന്നു തീർത്തിരിക്കുന്നു. മതകാര്യങ്ങൾ പ്രചരിപ്പിക്കണമെങ്കിൽ, ആദ്യംതന്നെ ഈ രാജ്യത്തെ ജനങ്ങളുടെ ഉദരചിന്തയ്ക്കു പരിഹാരമുണ്ടാകണം, അല്ലാതെ വെറുതെ ലെച്ചറടിച്ചതുകൊണ്ടെന്തു കാര്യം?"

ശിഷ്യൻ: 'എന്നാൽപ്പിന്നെ നമ്മളിപ്പോൾ എന്തു ചെയ്താലാണ് പ്രയോജനമുണ്ടാവുക?'

സ്വാമിജി: "ആദ്യമായിട്ടു വേണ്ടതു ത്യാഗസമ്പന്നരായ കുറെ വ്യക്തികളെയാണ്- സ്വന്തം സുഖഭോഗങ്ങളെക്കുറിച്ചു ചിന്ത വെടിഞ്ഞ്, പരാർത്ഥം ജീവിതമർപ്പിക്കാൻ സന്നദ്ധരായവർ. അതിനായി ഞാൻ ഒരു മഠം സ്ഥാപിച്ച് ഏതാനും യുവസന്ന്യാസിമാരെ പരിശീലിപ്പിക്കും. ശിക്ഷണം കഴിഞ്ഞ് അവർ വീടുതോറും നടന്ന്, ആളുകൾക്ക് അവരുടെ ഇന്നത്തെ ശോചനീയാവസ്ഥ പറഞ്ഞു മനസ്സിലാക്കിക്കൊടുക്കും. ഈ നിലയിൽനിന്നു കരകയറാനുള്ള ഉപായങ്ങളും ഉപദേശിക്കും. അതോടൊപ്പം സരളഭാഷയിൽ, സുഗമരീതിയിൽ ആദ്ധ്യാത്മികങ്ങളായ ഉത്കൃഷ്ടാശയങ്ങളും വിതരണം ചെയ്യും. നിൻെറ നാട്ടിലെ സാമാന്യജനം ഉറങ്ങിക്കിടക്കുന്ന ഭീമസേനനാണ്. ഇന്നാട്ടിലെ ഈ കലാശാലാവിദ്യാഭ്യാസം, ഏറിയാൽ ഒന്നോ രണ്ടോ ശതമാനത്തിനേ ലഭിക്കുന്നുള്ളു. അതു കിട്ടുന്നവരും നാടിൻെറ നന്മയ്ക്കുവേണ്ടി വല്ലതും ചെയ്യാൻ മുമ്പോട്ടു വരുന്നില്ല. അവരെന്തു ചെയ്യും. പാവങ്ങൾ, പറയൂ! കോളേജിൽനിന്നു പുറത്തു വരുമ്പോഴേക്ക് അവർ പത്തു പിള്ളരുടെ അച്ഛനായിസക്കഴിഞ്ഞിരിക്കും! അപ്പോൾപ്പിന്നെ ഏതെങ്കിലും തരത്തിൽ ഒരു ഗുമസ്തനാകും, കൂടിപ്പോയാൽ ഒരു ഡെപ്യൂട്ടി മജിസ്രേട്ട്! അതാണ് പഠിപ്പിൻെറ പരിണാമം! അതിൽപ്പിന്നെ കുടുംബഭാരംകൊണ്ട് ഉദാരകർമ്മങ്ങൾക്കോ ഉദാത്തചിന്തകൾക്കോ നേരമെവിടെ? അവർക്കു സ്വന്തം കാര്യം നേടാൻതന്നെ കഴിയുന്നില്ല; പിന്നെയല്ലേ മറ്റുള്ളവരുടെ കാര്യം നോക്കാൻ!"

ശിഷ്യൻ: 'അപ്പോൾ നമുക്കൊരു ഗതിയുമില്ലേ?'

സ്വാമിജി: തീർച്ചയായും ഉണ്ട്. ഇതു സനാതനധർമ്മത്തിൻെറ ദേശമാണ്. ഈ നാടു താണുപോയി, വാസ്തവം; എന്നാൽ തീർച്ചയായും ഇനിയും ഉയരും. ആ ഉയർച്ച കണ്ടാൽ ലോകം വിസ്മയിച്ചു പോകും. ആറ്റിലും ആഴിയിലും തിര എത്ര താഴുന്നുവോ അത്രയും ഊക്കോടെ അത് ഉയരുന്നതു കണ്ടിട്ടില്ലേ? ഇവിടേയും അതുമാതിരി സംഭവിക്കും.'

ശിഷ്യൻ : 'ഭാരതം ഇനി എങ്ങനെ ഉണരും?'

സ്വാമിജി: "നീ കാണുന്നില്ലേ? പൂർവ്വദിക്കിൽ അരുണോദയമായിക്കഴിഞ്ഞു; സൂര്യോദയത്തിനിനി താമസമില്ല. നിങ്ങളൊക്കെ അരയും മുറുക്കി മുമ്പോട്ടിറങ്ങിൻ, 'എൻെറ വീട്, എൻെറ ഭാര്യ' എന്നും പറഞ്ഞിരുന്നിട്ടെന്തു കാര്യം? ഇപ്പോൾ നിങ്ങൾ ചെയ്യേണ്ടത് ദേശം തോറും ഗ്രാമം തോറും നടന്നു, മടിയും പിടിച്ചിരുന്നാൽ ഒന്നും നടക്കില്ലെന്നു ജനങ്ങൾക്കു മനസ്സിലാക്കിക്കൊടുക്കുകയാണ്. വിദ്യാഭ്യാസമില്ലാതെയും, സദാചാരമില്ലാതെയുമുള്ള ഇന്നത്തെ പതനത്തിനു കാരണം മനസ്സിലാക്കിക്കൊടുത്തു പറയുവിൻ: 'സഹോദരരേ, ഏവരും ഉണരുവിൻ, ഉയരുവിൻ, എത്രനേരം

ഇങ്ങനെ ഉറങ്ങിക്കിടക്കും?' കൂട്ടത്തിൽ, മതത്തിൻെറ മഹനീയതത്ത്വ ങ്ങളും സരള ഭാഷയിൽ പറഞ്ഞുകൊടുക്കുക. ഇത്രയും നാൾ ഇവിടു ത്തെ ബ്രാഹ്മണർ മതമെല്ലാം കയ്യടക്കിവെച്ചു. കാലപ്രവാഹത്തിൽ അവർക്കിനി തടഞ്ഞുനില്ക്കാനാവാത്തതുകൊണ്ട് ആ ധർമ്മം രാജ്യ ത്തുള്ള എല്ലാവർക്കും എത്തത്തക്ക രീതിയിൽ വേണ്ട നടപടികൾ സ്വീകരിക്കുക. ബ്രാഹ്മണർക്കെന്നപോലെ തങ്ങൾക്കുമുണ്ട് മതകാര്യ ങ്ങളിൽ സമാനാധികാരമെന്ന് സകലരെയും പറഞ്ഞു മനസ്സിലാക്കുക. ചണ്ഡാലപര്യന്തം എല്ലാവരെയും ഈ അഗ്നിമന്ത്രത്തിൽ ദീക്ഷിതരാക്കുക ഒപ്പം ലളിതവാക്കുകളിൽ, അവരുടെ ലൗകികജീവിതത്തിനാവശ്യമായ വ്യവസായം, വാണിജ്യം, കൃഷി മുതലായ വിഷയങ്ങളെക്കുറിച്ചു വേണ്ട കാര്യങ്ങളും ഉപദേശിക്കുക. ഇതു വയ്യെങ്കിൽ നിൻെറ വിദ്യാഭ്യാസം ലജ്ജാവഹം; നിൻെറ വേദവേദാന്താദ്ധ്യയനത്തിനു ധിക്!"

ശിഷ്യൻ: 'മഹാശയ, ഞങ്ങൾക്കതിനു കരുത്തെവിടെ? അങ്ങയുടെ തിൽ നൂറിലൊരംശം ശക്തിയുണ്ടായിരുന്നെങ്കിൽ ഞാൻ സ്വയം ധന്യനാ യേനേ, അന്യനെ ധന്യരാക്കിയേനേ'.

സ്വാമിജി: "മിണ്ടാതിരി മണ്ടാ, കരുത്തും കിരുത്തുമൊക്കെ വേറാർക്കെ ങ്കിലും തരാമൊക്കുമോ? അതു നിൻെറയുള്ളിൽത്തന്നെയുണ്ട്; കാലമാകു മ്പോൾ താനേ പുറത്തുവരും. നീ വേല ചെയ്യ്. അപ്പോൾ കാണാം എന്തുമാത്രം ശക്തി ഉണ്ടാകുമെന്ന്; അതു താങ്ങാൻപോലും വയ്യാതാവും. പരാർത്ഥമായിട്ട് അല്പമെങ്കിലും ചെയ്താൽ ആന്തരശക്തി ഉണരും; അന്യരു ടെ ശ്രേയസ്സിനുവേണ്ടി ധ്യാനിച്ചാൽപ്പോലും സിംഹത്തിനൊത്ത ബലം ഹൃദയത്തിൽ അനുഭവപ്പെടും. നിങ്ങളെയൊക്കെ എനിക്കെന്തു കാര്യമാ ണെന്നോ! എന്നിരിക്കലും നിങ്ങൾ അന്യർക്കുവേണ്ടി പ്രയത്നിച്ചു മരിച്ചു കാണാൻ ഞാനാഗ്രഹിക്കുന്നു. അതു കണ്ടാൽ ഞാൻ സന്തുഷ്ടനാകും."

ശിഷ്യൻ : 'അപ്പോൾ മഹാശയ,എന്നെ ആശ്രയിച്ചു കഴിയുന്നവരുടെ ഗതിയെന്താകും?'

സ്വാമിജി : "നീ പരനുവേണ്ടി പ്രാണാർപ്പണം ചെയ്യാൻ പറ്റുപ്പെട്ടാൽ പരമേശ്വരൻ അവർക്കൊരു പോംവഴി ഉണ്ടാക്കിക്കൊടുത്തുകൊള്ളും, തീർച്ച. 'ന ഹി കല്യാണകൃത് കശ്ചിദ് ദുർഗതിം താത ഗച്ഛതി' (നന്മ ചെയ്യുന്നവന് - തിന്മ വരാ) എന്ന് നീ ഗീതയിൽ വായിച്ചിട്ടില്ലേ?"

ശിഷ്യൻ: 'ഉവ്വ്'.

സ്വാമിജി : "ത്യാഗമാണ് മുഖ്യസംഗതി. ത്യാഗം കൂടാതെ ആർക്കും തികച്ചും പ്രാണാർപ്പണം ചെയ്തു പരാർത്ഥമായി പ്രവർത്തിക്കുക സാദ്ധ്യ മല്ല. ത്യാഗി സകലരേയും സമഭാവത്തിൽ വീക്ഷിക്കുന്നു; സകലരെയും സേവിക്കുന്നതിൽ ഉത്സുകനാകുന്നു. നീ വേദാന്തം പഠിച്ചിട്ടുണ്ടല്ലോ; സർവ്വരെയും സമാനഭാവത്തിൽ ദർശിക്കണം. അപ്പോൾ, ഒരു സ്ത്രീയെയും

കുറച്ചു കുട്ടികളെയും കുറെ കൂടുതലായി തൻേറതെന്നു കരുതുന്നതെന്തിന്? നിൻെറ പടിക്കൽ നാരായണൻ സ്വയം പിച്ചക്കാരൻെറ രൂപത്തിൽ വന്നു പട്ടിണികൊണ്ടു ചാകാറായി കിടക്കുന്നു. അവനൊരു വസ്തുവും കൊടുക്കാതെ നിൻെറയും നിൻെറ ഭാര്യയുടെയും മക്കളുടെയും വയറു മാത്രം പലതരം പലഹാരംകൊണ്ടു നിറയ്ക്കുകയോ? അതു തനി മൃഗീയം!"

ശിഷ്യൻ: 'മഹാശയ, പരോപകാരാർത്ഥം പ്രവർത്തിക്കുവാൻ പലപ്പോഴും ധാരാളം പണം വേണം. അതെവിടെ കിട്ടും?'

സ്വാമിജി: "ഞാൻ ചോദിക്കട്ടെ, ആദ്യം നിന്നാലാവുംപോലെ ചെയ്തുകൂടേ? കാശില്ലാത്തതുകൊണ്ട് ഒന്നും കൊടുക്കാൻ കഴിഞ്ഞില്ലെങ്കിൽ പോട്ടെ - എന്നാലും ഒരു മധുരവാക്കോ രണ്ടു സദുപദേശങ്ങളോ അവർക്ക് നല്കിക്കൂടേ? അതോ, ഇനി അതിനും പൈസ വേണോ?"

ശിഷ്യൻ: 'അതാവാം, അതെനിക്കു കഴിയും.'

സ്വാമിജി: "എനിക്കു കഴിയുമെന്നു വെറുതെ വായ്കൊണ്ടു പറഞ്ഞാൽപ്പോരാ, പ്രവൃത്തിയിലെനിക്കു കാണിച്ചുതരൂ; അപ്പോൾ നീ എൻെറയടുക്കൽ വന്നതുകൊണ്ടു പ്രയോജനമുണ്ടായി എന്നു ഞാൻ മനസ്സിലാക്കും. എഴുന്നേറ്റു വാ - ജീവിതം എത്രനാളേക്ക്? ഈ ഉലകത്തിൽ വന്ന സ്ഥിതിക്ക് ഒരടയാളമുണ്ടാക്കിയിട്ടു പോ. കല്ലും മരവും ഉണ്ടായി നശിക്കുന്നില്ലേ? അതുമാതിരി പിറന്നു പൊരിയാൻ മനുഷ്യരാരെങ്കിലും ആഗ്രഹിക്കുമോ? നിനക്കത് മതിയെങ്കിൽ ശരി. നിൻെറ വേദാന്തപഠനമൊക്കെ പ്രയോജനകരമായെന്നു പ്രവൃത്തികൊണ്ട് എനിക്കു കാണിച്ചുതാ. സകലരോടും ഈ വിവരം പറയുക. 'നിൻെറയുള്ളിൽ അനന്തശക്തി കുടികൊള്ളുന്നു; അതിനെ ഉണർത്തുക'. സ്വന്തം മുക്തിമാത്രം നേടിയതുകൊണ്ടെന്തു കാര്യം? ആ മുക്തികാമനയും ഒരു മഹാ സ്വാർത്ഥമാണ്. വലിച്ചെറിയ് ധ്യാനം: ദൂരെക്കള മുക്തിഭുക്തിയൊക്കെ; ഞാനേർപ്പെട്ടിരിക്കുന്ന കാര്യത്തിൽ എന്നോടൊത്തു പ്രവർത്തിക്കുക."

ശിഷ്യനിതെല്ലാം കേട്ടു വിസ്മയവിവശനായി. സ്വാമിജി വീണ്ടും തുടരുന്നു: 'നിങ്ങളീ രീതിയിൽ ആദ്യം നിലം തയ്യാറാക്കുവിൻ; എന്നെപ്പോലെയുള്ള ആയിരമായിരം വിവേകാനന്ദന്മാർ പ്രസംഗം പൊഴിക്കാൻ ഈ ലോകത്തിൽ ശരീരധാരണം ചെയ്യും. അതെപ്പറ്റി വ്യാകുലത വേണ്ട. ശ്രീരാമകൃഷ്ണൻെറ ശിഷ്യന്മാരിൽ, ആദ്യം തങ്ങൾക്കൊരു കഴിവുമില്ലെന്നു വിചാരിച്ചിരുന്നവർ ഇപ്പോൾ അനാഥാലയങ്ങളും ക്ഷാമനിവാരണകേന്ദ്രങ്ങളുമൊക്കെ എത്ര തുടങ്ങിയിരിക്കുന്നു! അതു നീ കാണുന്നില്ലേ! നിവേദിത ഒരാംഗലസ്ത്രീയാണെങ്കിലും എത്ര ഭേഷായി നിങ്ങളെ സേവിക്കാൻ ശീലിച്ചിരിക്കുന്നു! എന്നിട്ട് നിങ്ങൾക്ക് നിങ്ങളുടെ സ്വന്തം നാട്ടിലെ ആളുകൾക്കുവേണ്ടി അതുപോലൊന്നും ചെയ്യാനാവില്ലെന്നോ? വിഷൂചിക തുടങ്ങിയ മഹാമാരിയുള്ളിടത്ത്, ജനങ്ങൾ കഷ്ടനഷ്ടങ്ങളിൽപ്പെടു

ന്നിടത്ത്, പ്രാണികൾ പട്ടിണികൊണ്ട് പൊരിയുന്നിടത്ത് കടന്നുചെല്ല്. കൂടിപ്പോയാൽ ചാകുമായിരിക്കാം, അതുകൊണ്ടെന്ത്? നിൻെറയും എൻെറ യും മാതിരി എത്ര പുഴുക്കൾ വരുന്നു, പോകുന്നു? അതുകൊണ്ടു ലോകത്തിനെന്തു ലാഭം, എന്തു ചേതം? ഒരു മഹത്തായ ലക്ഷ്യത്തിനു വേണ്ടി മരിക്ക്, മരിക്കുമെന്നത് തീർച്ച; ആ സ്ഥിതിക്ക്, ഉച്ചമായ ഒരു ഉദ്ദേശ്യത്തോടുകൂടി മരിക്കുന്നതത്രെ നല്ലത്. ഈ ആശയം വീടുതോറും പ്രചരിപ്പിക്കുക: അതുവഴി നിനക്കും നാടിനും ശ്രേയസ്സുണ്ടാകും. നിങ്ങ ളാണ് രാജ്യത്തിൻെറ ആശാകേന്ദ്രങ്ങൾ. നിങ്ങൾ മിണ്ടാതിരിക്കുന്നതു കാണുമ്പോൾ എനിക്കു വലിയ വിഷമം തോന്നുന്നു. തോളുകൊട്, ഏറ്റു പിടി. വൈകരുത്; അന്തകൻ നാൾതോറും അടുത്തടുത്തു വരുന്നു. നാളെ നാളെയെന്നു നിനച്ചു മടിച്ചിരിക്കരുത്. അങ്ങനെ ചെയ്താൽ ഒന്നും നടക്കില്ല.

## 3

**(സ്ഥലം : പണി നടക്കുന്ന ബേലൂർമഠം, മെയ് 1898.)**

ശിഷ്യൻ : 'സ്വാമിജി, ഭക്ഷ്യാഭക്ഷ്യങ്ങളും ധർമ്മാചരണവും തമ്മിൽ വല്ല ബന്ധവുമുണ്ടോ?'

സ്വാമിജി: "ഏറെക്കുറെ ഉണ്ടല്ലോ."

ശിഷ്യൻ : 'മത്സ്യമാംസങ്ങൾ കഴിക്കുന്നത് ഉചിതവും ആവശ്യകവു മാണോ?'

സ്വാമിജി: "വേണ്ടുവോളം കഴിക്കൂ കുഞ്ഞേ! അതുകൊണ്ടെന്തെങ്കിലും പാപമുണ്ടെങ്കിൽ അതു ഞാനേറ്റു. നിൻെറ ആളുകളുടെ മുഖത്തേക്കൊ ന്നു തിരിഞ്ഞുനോക്ക് - മുഖത്ത് മ്ലാനതയുടെ കരിനിഴൽ - നെഞ്ചകത്തു പൗരുഷമില്ലായ്മയും ആലസ്യവും - വീർത്ത കുമ്പ - കൈയ്ക്കും കാലിനും ബലമില്ല - ഭീരുക്കൾ, ശപ്പന്മാർ."

ശിഷ്യൻ: "മത്സ്യമാംസം കഴിക്കുന്നതുകൊണ്ടു പ്രയോജനമുണ്ടെങ്കിൽ ബുദ്ധമതവും വൈഷ്ണവധർമ്മവും 'അഹിംസാ പരമോ ധർമ്മഃ' എന്നു പറയാൻ കാരണമെന്ത്?"

സ്വാമിജി: "ബുദ്ധമതവും വൈഷ്ണവധർമ്മവും വെവ്വേറെയല്ല. ബൗദ്ധ ധർമ്മം മരിക്കാറായപ്പോൾ, ഹിന്ദുമതം അതിലെ ചില നിയമങ്ങളെടുത്തു സ്വന്തമാക്കി. ഈ ധർമ്മമാണ് ഇപ്പോൾ ഭാരതത്തിൽ വൈഷ്ണ വധർമ്മമെന്ന പേരിൽ പ്രസിദ്ധമായിരിക്കുന്നത്. 'അഹിംസാ പരമോ ധർമ്മഃ' എന്ന ബൗദ്ധസിദ്ധാന്തം വളരെ ശ്രേഷ്ഠതന്നെ: എന്നാൽ അധികാരിഭേദം നോക്കാതെ രാജശാസനംമൂലം ഈ നിയമം സാമാന്യ ജനങ്ങളുടെയെല്ലാം മേൽ അടിച്ചേല്പിക്കുകകാരണം ബുദ്ധമതം നാടിനെ അപ്പാടേ നശിപ്പിച്ചു

കളഞ്ഞു. ഫലത്തിൽ വന്നുകൂടിയതോ, ആളുകൾ ഉറുമ്പിനു പഞ്ചസാര കൊടുക്കും: അതേ സമയം, പണത്തിനുവേണ്ടി സ്വന്തം സഹോദരൻെറ വീടു കുളംതോണ്ടുകയും ചെയ്യും. ഇതുമാതിരി 'ബകഃ പരമധാർമ്മികഃ' എന്ന മട്ടുകാരെ ഞാനീ ജന്മത്തിൽ അനവധി കണ്ടിരിക്കുന്നു. മറുവശത്ത് ഇതും നോക്കൂ: വൈദികധർമ്മത്തിലും മനുസ്മൃതിയിലും മത്സ്യമാംസം കഴിക്കുവാൻ വിധിയുണ്ട്.; കൂടെ അഹിംസയുടെ കാര്യവുമുണ്ട്. അധികാരിഭേദമനുസരിച്ചു ഹിംസയും അഹിംസാധർമ്മവും പരിപാലിക്കുവാനാണ് വ്യവസ്ഥ. ശ്രുതി പറയുന്നു: 'മാ ഹിംസ്യാത് സർവ്വഭൂതാനി' ഒരു പ്രാണിക്കും പീഡയുണ്ടാക്കരുത്. മനുവും അരുളുന്നു: 'നിവൃത്തിസ്തു മഹാഫലാ' ഭോഗത്യാഗാ മഹത്തായ ഫലം തരും."

ശിഷ്യൻ: 'അങ്ങനെയൊക്കെയാണെങ്കിലും സ്വാമിജി, ജനങ്ങൾ അദ്ധ്യാത്മപഥത്തിലേക്കു തിരിയുമ്പോഴേക്കും ആദ്യമേ മത്സ്യമാംസം ഉപേക്ഷിക്കുന്നു. പലരുടെയും പക്ഷത്തിൽ വ്യഭിചാരം തുടങ്ങിയ ഹീനതര പാപങ്ങളെക്കാൾ നിന്ദ്യാമായ പാപമാണ് ആമിഷാശനം. ഈ സ്ഥിതി എവിടെനിന്നു വന്നുകൂടി?'

സ്വാമിജി: "എവിടെനിന്നു വന്നുവെന്നെല്ലാം നിനക്കറിഞ്ഞിട്ടെന്തുവേണം? ഈ ആശയത്തിൽപ്പെട്ട് നിങ്ങളുടെ നാടും വീടും മുടിയുന്നതും കാണുന്നില്ലേ? ഇതു നോക്ക്, നിങ്ങളുടെ കിഴക്കൻ ബംഗാളിലെ ആളുകൾ മീനും മാംസവും കഴിക്കുന്നു; ആമയെ തിന്നുന്നു; അതുകൊണ്ടവർ പശ്ചിമബംഗാളത്തെ ആളുകളെക്കാൾ കായബലമുള്ളവരാണ്. നിങ്ങളുടെ പൂർവ്വബംഗാളിലെ പണക്കാർപോലും ഇനിയും ലൂച്ചിയും ചപ്പാത്തിയും തിന്നാൻ ശീലിച്ചുകഴിഞ്ഞിട്ടില്ല; അതുകൊണ്ട് ഞങ്ങളെപ്പോലെ അവർ പിത്തലരോഗംകൊണ്ടോ (അമ്ലം acidity) അജീർണ്ണംകൊണ്ടോ വലയുന്നില്ല. കിഴക്കൻ ബംഗാളത്തെ നാട്ടിൻപുറങ്ങളിലുള്ള ആളുകളോട് അജീർണ്ണത്തിൻെറ കഥ പറഞ്ഞാൽ അവർക്കു മനസ്സിലാവുകയേ ഇല്ലെന്നു ഞാൻ കേട്ടിട്ടുണ്ട്"

ശിഷ്യൻ : 'അതേ സ്വാമിജി, ഞങ്ങളുടെ നാട്ടിൽ അജീർണ്ണമെന്നൊരു രോഗമേ ഇല്ല. ഇന്നാട്ടിൽ വന്നതിനുശേഷമാണ് ഞാൻ ഈ രോഗത്തിൻെറ പേരുതന്നെ കേട്ടത്. നാട്ടിൽ ഞങ്ങൾ രണ്ടു നേരവും മീനും ചോറും പതിവായി കഴിക്കുന്നു.'

സ്വാമിജി: "കൊള്ളാം, വേണ്ടുവോളം തിന്നിൻ; ആരെന്തെങ്കിലും പറയട്ടെ. ഇലയും പുല്ലും തിന്ന്, പലേ ഉദരരോഗങ്ങളും പിടിപെട്ട ഒരു പറ്റം മതവേഷധാരികളെക്കൊണ്ടു നാടു നിറഞ്ഞു. അതൊന്നും സത്ത്വഗുണത്തിൻെറ ചിഹ്നമല്ല - മഹാതമോഗുണത്തിൻെറ നിഴൽ, മൃത്യുവിൻെറ ഛായ. മുഖത്തു ഉജ്ജ്വലതയും ഹൃദയത്തിൽ അദമ്യമായ ഉത്സാഹവും സുശക്തമായ കർമ്മോന്മേഷവുമാണ് സത്ത്വഗുണത്തിൻെറ ലക്ഷണങ്ങൾ: ആലസ്യം, ജാഡ്യം, മോഹം, നിദ്ര - ഇതെല്ലാം തമോഗുണത്തിൻെറ

അടയാളങ്ങളും."

ശിഷ്യൻ: 'പക്ഷേ സ്വാമിജി, മത്സ്യമാംസംകൊണ്ടു രജോഗുണ മാണല്ലോ വളരുക.'

സ്വാമിജി: "അതുതന്നെയാണ് എനിക്കു വേണ്ടത്. ഇപ്പോൾ രജോ ഗുണം വളരെ അത്യാവശ്യം. നാട്ടിൽ സാത്ത്വികന്മാരെന്ന പേരിൽ അറിയെ പ്പെടുന്ന ആളുകളിൽ ഏറിയകൂറും ഘോരതമസ്സിലാണവരാണ്. പതിനാറി ലൊരംശം ജനങ്ങൾ സ്വാത്തികരാണെങ്കിൽ ധാരാളമായി. ഇപ്പോൾ വേണ്ടതു പ്രബലമായ രജോഗുണത്തിൻെറ പ്രചണ്ഡതാണ്ഡവമാണ്. നാടെല്ലാം തമസ്സിലാണ്ടുപോയതു കാണാൻ നിനക്കു കണ്ണില്ലേ? ഇപ്പോൾ ആളുകളെ മത്സ്യമാംസങ്ങൾ കഴിപ്പിച്ച് ഉത്സാഹശാലികളാക്കണം: ഉറക്കത്തിൽനിന്നു ണർത്തണം; കാര്യവ്യഗ്രരാക്കി വിടണം. അല്ലാത്തപക്ഷം, നാടു മുഴുവൻ തനി ജഡമായിപ്പോകും: കല്ലും മരവും പോലെ വെറും അചേതനമായി മാറും. അതുകൊണ്ടാണ് ഞാൻ പറഞ്ഞത്, യഥേഷ്ടം മത്സ്യമാംസം കഴിക്കാൻ."

ശിഷ്യൻ: 'മനസ്സിൽ സത്ത്വഗുണത്തിൻെറ സ്ഫൂർത്തി പൂർണ്ണമായുണ്ടാ യാൽപ്പിന്നെ മത്സ്യമാംസത്തിന് ആശ ബാക്കി നില്ക്കുമോ?'

സ്വാമിജി: "ഇല്ല, അതു ശേഷിക്കില്ല സത്ത്വഗുണത്തിൻെറ വികാസം നല്ലതുപോലെ ഉണ്ടായാൽപ്പിന്നെ മത്സ്യമാംസത്തിനുള്ള രുചി കാണില്ല. സത്ത്വഗുണപ്രകാശത്തിൻെറ ഈ ലക്ഷണങ്ങളും കൂടി ധരിച്ചുവെച്ചോളു - പരന്മാർക്കുവേണ്ടി സർവ്വത്യാഗം, കാമിനികാഞ്ചനങ്ങളിൽ സമ്പൂർണ്ണമായ അനാസക്തി, നിരഭിമാനിത്വം, അഹങ്കാരരാഹിത്യം - ഈവക ലക്ഷണങ്ങൾ തികഞ്ഞ ആൾക്ക് പിന്നീട് മാംസാഹാരത്തിൽ ആസക്തിയുണ്ടാവുകയില്ല. ഈ ഗുണങ്ങൾ പൂർണ്ണമാകാതെ, അഹിംസാസംഘത്തിൽ പേരു പതിപ്പിച്ചു കണ്ടാൽ, അവിടെ ഒന്നുകിൽ കാപട്യമുണ്ട്, അല്ലെങ്കിൽ അതു പരബോധന ത്തിനുള്ള വേഷമാണ് എന്നു മനസ്സിലാക്കിക്കൊൾകയേ വേണ്ടു. നീയും ശരിയായ സത്ത്വഗുണം പ്രാപിക്കുമ്പോൾ, ആമിഷാഹാരമെല്ലാം ഉപേ ക്ഷിച്ചോളു."

ശിഷ്യൻ: "എന്നാൽ, 'ആഹാരശുദ്ധൗ സത്ത്വശുദ്ധിഃ' ആഹാരം ശുദ്ധ മായാൽ സത്ത്വം വർദ്ധിക്കുന്നു എന്നൊക്കെ ഛാന്ദോഗ്യശ്രുതിയിൽ കാണു ന്നുണ്ടല്ലോ. സാത്ത്വികനാകുവാൻ, രജസ്തമോദ്ദീപകങ്ങളായ ഭോജ്യപദാ ർത്ഥങ്ങളെല്ലാം നേരത്തെ ഉപേക്ഷിക്കണമെന്നല്ലേ ഇവിടെ ശ്രുതിയുടെ വിവക്ഷ?"

സ്വാമിജി: "ഈ മന്ത്രത്തിൻെറ അർത്ഥം പറയുന്നിടത്ത് ശങ്കരാചാര്യർ ആഹാരത്തിനു 'ഇന്ദ്രിയവിഷയ'മെന്നും, ശ്രീരാമാനുജസ്വാമികൾ 'ഖാദ്യം' എന്നും അർത്ഥമെടുക്കുന്നു. ഇവരിരുവരുടെയും അഭിപ്രായങ്ങളെ

സമന്വയിപ്പിച്ചുകൊണ്ടുപോകണമെന്നാണ് എൻെറ ഉദ്ദേശ്യം. രാപ്പകൽ, ഭക്ഷ്യാഭക്ഷ്യങ്ങളെക്കുറിച്ചുമാത്രം വാദപ്രതിവാദം ചെയ്തു ജീവിതം കളയണോ, അതോ, ഇന്ദ്രിയസംയമം ചെയ്യണോ? തീർച്ചയായും ഇന്ദ്രിയ സംയമംതന്നെയാണ് മുഖ്യോദ്ദേശ്യമെന്നു സ്വീകരിക്കണം; ഈ ഇന്ദ്രിയ സംയമം സാധിക്കുവാൻ നല്ലതും തീയതുമായ ഖാദ്യാഖാദ്യങ്ങളെക്കുറിച്ച് കുറച്ചൊക്കെ ചിന്തിക്കേണ്ടതുണ്ട്. ഭക്ഷ്യപദാർത്ഥങ്ങൾ മൂന്നു വിധത്തിൽ ദുഷിക്കുമെന്നും അവ പരിത്യാജ്യങ്ങളെന്നും ശാസ്ത്രം അനുശാസിക്കുന്നു:
1. ജാതിദോഷം: (സ്വതേ ദുഷ്ടമായവ - ഉള്ളി, വെളുത്തുള്ളി മുതലായവ)
2. നിമിത്തദോഷം: (ഈച്ച, പൊടി, മുടി മുതലായവ അശുദ്ധവസ്തുക്കളുടെ സമ്പർക്കംകൊണ്ടു കേടുവന്നവ) കടകളിൽ കിട്ടുന്ന പലഹാരങ്ങൾ - ചത്ത ഈച്ചകൊണ്ടു പൊതിഞ്ഞതും, നിരത്തിലെ പൊടിക്കൊണ്ടു മൂടിയതുമാണത്. 3. ആശ്രയദോഷം: അശുദ്ധരായ ആളുകൾ തൊട്ട ചോറും മറ്റും. ആഹാരപദാർത്ഥങ്ങൾ ജാതിദുഷ്ടമോ നിമിത്തദുഷ്ടമോ എന്ന സംഗതിയിൽ സദാ ജഗാരൂകരായിരിക്കണ്. എന്നാൽ ഇന്നാട്ടിൽ ഈ വഴിക്കുള്ള ശ്രദ്ധയൊക്കെ പൊയ്പോയി. മൂന്നാമതു പറഞ്ഞ ദോഷത്തെസ്സംബന്ധിച്ചേടത്തോളം അതു യോഗികൾക്കല്ലാതെ മറ്റാർക്കും അറിയാൻ കഴിവില്ല. അതിനെ വലിച്ചിഴച്ചുകൊണ്ടുവന്ന് നാട്ടിൽ എത്ര യെല്ലാം അടിപിടി നടക്കുന്നു! അസ്പൃശ്യതാ മതക്കാരുടെ 'തീണ്ടരുത്, തൊടരുത്' മുറവിളികൊണ്ടു നാടു മുടിയാറായി. അവരുടെയിടയ്ക്കുമില്ല നല്ലവരോ കൊള്ളരുതാത്തവരോ എന്ന നോട്ടം. കഴുത്തിലൊരു ചരടിൻെറ തുണ്ടുണ്ടെങ്കിൽ മതി, അവൻെറ കയ്യിൽനിന്നു ചോറും മേടിച്ചു കഴിക്കു വാൻ ഈ തീണ്ടാവർഗ്ഗത്തിനു വിരോധോമൊട്ടില്ലതാനും. ആഹാരത്തിൻെറ ആശ്രയദോഷം ഗ്രഹിക്കാൻ കഴിവുണ്ടായിട്ടു ശ്രീരാമകൃഷ്ണനെമാത്രമേ ഞാൻ കണ്ടിട്ടുള്ളു. കണ്ടവരൊക്കെ തൊട്ടതെന്നും അവിടെക്കു കഴിക്കാൻ കഴിയാത്ത പല സന്ദർഭങ്ങളുമുണ്ടായിട്ടുണ്ട്. അത്തരമാളുകൾക്കു വാസ്തവ ത്തിൽ എന്തെങ്കിലും ഗുരുതരമായ ദോഷമുള്ളതായി നിഷ്കൃഷ്ടമായ അന്വേഷണത്തിനുശേഷം അറിയാൻ കഴിഞ്ഞിട്ടുമുണ്ട്. നിങ്ങളുടെ മത മെല്ലാം ചോറ്റിൻകലത്തിൽ അടങ്ങിയിരിക്കുകയാണിപ്പോൾ! അന്യർ തൊ ട്ടതു തിന്നാതിരുന്നാൽ മതി, ഈശ്വരൻ കയ്യിലായി! ശാസ്ത്രത്തിലുള്ള മഹത്തായ സത്യങ്ങളെയെല്ലാം വലിച്ചെറിഞ്ഞിട്ട് തനി തൊണ്ടിനുവേണ്ടി വെട്ടും കുത്തും നടത്തുന്നു!"

ശിഷ്യൻ: 'ആരു തൊട്ടതും തിന്നുക നമ്മുടെ കർത്തവ്യമാണെന്നാണോ അങ്ങു പറയുന്നതിൻെറ അർത്ഥം?'

സ്വാമിജി: "എന്തിനിങ്ങനെ പറയണം? ഞാൻ ഉദ്ദേശിക്കുന്നതിതാണ്; നീയൊരു ബ്രാഹ്മണൻ, അന്യജാതിക്കാരുടെ ചോറുണ്ണില്ല; എന്നാൽ നിനക്കു എല്ലാ ബ്രാഹ്മണരുടെയും ചോറ് എന്തു കൊണ്ടുണ്ടുകൂടാ? ബ്രഹ്മണരിൽ രാഢിവർഗ്ഗത്തിൽപ്പെട്ട നിങ്ങൾക്കു വാരേന്ദ്ര ബ്രാഹ്മണ

രുടെ അന്നം കഴിച്ചാൽ എന്താപത്താണ് വരാൻ പോകുന്നത്? അതുപോലെ വാരേന്ദ്രൻ എന്തുകൊണ്ടാണ് നിങ്ങളുടെ ചോറുണ്ണാത്തത്? മഹാരാഷ്ട്ര ത്തിലെയും തെലുങ്കുനാട്ടിലെയും കനൗജിലെയും ബ്രാഹ്മണർ എന്തു കൊണ്ടു നിങ്ങളുടെ അന്നം കഴിക്കുന്നില്ല? കല്ക്കത്തയിലെ ജാതിമേന്മ അതിലും നേരമ്പോക്കാണ്: അനേകം ബ്രാഹ്മണരും കായസ്ഥന്മാരും (ബ്രാഹ്മണർ കഴിഞ്ഞാൽ പിന്നത്തെ ഉയർന്ന ജാതിക്കാർ) ഹോട്ടലിൽ പോയി സാപ്പാടടിച്ചു പോരുന്നതു കാണാം; എന്നിട്ടു മുഖവും തുടച്ചു പുറത്തുവന്നു സമുദായത്തിൻെറ നേതാക്കളാകുന്നു; എന്നിട്ട് അവരാണ് ജാതിവലിപ്പത്തിനും, തീനിനും കുടിക്കും വേണ്ടി മറ്റുള്ളവർക്കു ചട്ടവട്ടങ്ങളുണ്ടാക്കുന്നത്! ഞാൻ ചോദിക്കട്ടെ, ഇത്തരം കപടപ്പരിഷയുടെ നിയമമനുസരിച്ചു വേണോ നമ്മുടെ സമുദായം മുന്നേറാൻ? അവരുടെ ഏർപ്പാടുകളെല്ലാം വലിച്ചെറിഞ്ഞ് മഹർഷിമാരുടെ സനാതനശാസനങ്ങൾ നടപ്പിൽ വരുത്തണം. അപ്പൊളേ നാടിനും ശ്രേയസ്സുണ്ടാകൂ."

ശിഷ്യൻ: 'അപ്പോൾ സ്വാമിജി, കല്ക്കത്തയിലെ ഇന്നത്തെ സമുദായ ത്തിൽ ഋഷിശാസനങ്ങൾ നടപ്പിലിരിക്കുന്നില്ലേ?'

സ്വാമിജി: "എന്തിനു കല്ക്കത്തയിൽമാത്രം? ഞാൻ ഭാരതഭൂമിയെല്ലാം സശ്രദ്ധം പരീക്ഷിച്ചുനോക്കി; എങ്ങും ഋഷിശാസനങ്ങളുടെ ശരിയായ ആചരണമില്ല. വെറും ലോകാചാരങ്ങളും നാട്ടുനടപ്പുകളും നാരീനിയമ ങ്ങളുമാണ് എല്ലായിടത്തും സമുദായത്തെ നിയന്ത്രിച്ചുവരുന്നത്. ശാസ്ത്ര വും സൂത്രവുമൊക്കെ ആരു വായിക്കുന്നു? ആരുമില്ല. വായിച്ചിട്ട് അതനുസ രിച്ച് ആരു സമുദായത്തെ നയിക്കുന്നു?"

ശിഷ്യൻ: 'എങ്കിൽ നാമിപ്പോളെന്തു ചെയ്യണം?'

സ്വാമിജി: "ആർഷശാസനങ്ങൾ നടപ്പിൽ വരുത്തണം. മനുയാജ്ഞ വല്ക്യപ്രഭൃതിമഹർഷിമാരുടെ അനുശാസനങ്ങൾ സകലർക്കും ഉപദേശി ക്കണം. എന്നാൽ, കാലാനുസൃതമായി അല്പസ്വല്പം മാറ്റങ്ങൾ വരുത്തേണ്ടി വരും. ഭാരതത്തിലൊരിടത്തും ശരിയായ ചാതുർവർണ്ണ്യവ്യവസ്ഥ നിലവില ല്ലെന്നു നീ കാണുന്നില്ലേ? ആദ്യമായി രാജ്യത്തുള്ള ജനങ്ങളെയെല്ലാം ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശുദ്രൻ എന്നീ നാലു ജാതികളായി തരംതിരിക്കണം. സകലബ്രാഹ്മണരെയും ഒന്നിച്ചുചേർത്തു ഒറ്റ ബ്രാഹ്മണ വർണ്ണമാക്കണം. ഇതേ രീതിയിൽ എല്ലാ ക്ഷത്രിയരെയും, എല്ലാ വൈശ്യരെ യും, എല്ലാ ശൂദ്രരെയും, അതായത് ഒറ്റ ജാതിയിലുൾപ്പെടുത്തി വൈദികാ ചാരത്തിൽ കൊണ്ടുവരണം. അല്ലാതെ, വെറുതെ 'നിന്നെ ഞാൻ തൊടില്ല' 'അവനെയിനി നമ്മുടെ കൂട്ടത്തിൽ കൂട്ടില്ല' എന്നൊക്കെ പുലമ്പിയതുകൊണ്ട് രാജ്യത്തിനു ശ്രേയസ്സുണ്ടാകുമോ? ഒരിക്കലുമില്ല കുഞ്ഞേ."

# 4

**സ്ഥലം : ബേലൂർമഠം. മെയ് 1899**

സ്വാമിജി ഇപ്പോൾ വളരെ സുഖമായിരിക്കുന്നു. ശിഷ്യൻ ഞായറാഴ്ച കാലത്തു മഠത്തിലെത്തി. സ്വാമിജിയുടെ പാദാഭിവന്ദനം ചെയ്തശേഷം താഴത്തു വന്നു നിർമ്മലാനന്ദസ്വാമിയുമായി വേദാന്തചർച്ച ചെയ്തു കൊണ്ടിരുന്നു. അപ്പോൾ സ്വാമിജിയും താഴത്തു വന്നു; ശിഷ്യനെക്കണ്ടു ചോദിച്ചു: 'എടോ, തുളസിയുമായിട്ടെന്തായിരുന്നു തർക്കം?'

ശിഷ്യൻ: "സ്വാമിജി, തുളസിമഹാരാജ് പറയുന്നു, വേദാന്തത്തിലെ ബ്രഹ്മവാദം നിനക്കും നിൻെറ സ്വാമിജിക്കും മാത്രം അറിയാം. ഞങ്ങൾക്കാകട്ടേ, 'കൃഷ്ണസ്തു ഭഗവാൻ സ്വയം.' എന്നറിയാം."

സ്വാമിജി: "എന്നിട്ടു നീയെന്തു പറഞ്ഞു?"

ശിഷ്യൻ : 'ആത്മാവെന്നുമാത്രമാണ് സത്യമെന്നു ഞാനും പറഞ്ഞു. കൃഷ്ണനൊരു ബ്രഹ്മജ്ഞാനിയായ പുരുഷൻമാത്രം.' *തുളസിമഹാരാജ് ഉള്ളിൽ വേദാന്തവാദിയാണ്; എന്നിരുന്നാലും, പുറമേ, ദ്വൈതിയുടെ പക്ഷം പിടിച്ചു തർക്കം തുടങ്ങുന്നു. ഈശ്വരനെ ഒരു വ്യക്തിവിശേഷമെന്നു പറഞ്ഞു വിഷയമവതരിപ്പിച്ചു ക്രമേണ യുക്തിപൂർവ്വം വേദാന്തത്തിൻെറ അടിത്തറ അടിച്ചുറപ്പിക്കുകയാണ് അദ്ദേഹത്തിൻെറ ഉദ്ദേശ്യമെന്നു തോന്നുന്നു. പക്ഷേ, അദ്ദേഹം എന്നെ 'വൈഷ്ണവൻ' എന്നു വിളിക്കുന്നതു കേൾക്കുമ്പോൾ ഞാനതെല്ലാം മറന്ന് അദ്ദേഹത്തോടു വക്കാണത്തിനു പുറപ്പെടുന്നു.*

സ്വാമിജി: "തുളസി നിന്നോടുള്ള വാത്സല്യംകൊണ്ടു നിന്നെ വിളിപിടിപ്പിക്കുകയാണ്. അതിനു നീയെന്തിനാണ് കിടന്നു തുള്ളുന്നത്? നീയും പറ 'അങ്ങൊരു ശൂന്യവാദി, നാസ്തികൻ' എന്ന്."

ശിഷ്യൻ: 'സ്വാമിജി, ഉപനിഷത്തുകളിലോ ദർശനങ്ങളിലോ ഈശ്വരൻ സർവ്വശക്തനായ ഒരു വ്യക്തിവിശേഷമാണെന്ന് എവിടെയെങ്കിലും പ്രസ്താവമുണ്ടോ? ജനങ്ങളാകട്ടെ ഇതുമാതിരിയൊരു ഈശ്വരനിൽ വിശ്വസിക്കുന്നുണ്ടുതാനും.'

സ്വാമിജി: "സർവ്വേശ്വരൻ ഒരിക്കലും വ്യക്തിവിശേഷമാവാൻ നിവൃത്തിയില്ല. ജീവൻ വ്യഷ്ടി; സകലജീവന്മാരുടെയും സമഷ്ടിയാണ് ഈശ്വരൻ. ജീവനിൽ അവിദ്യ പ്രബലമാണ്; ഈശ്വരൻ, വിദ്യയുടെയും അവിദ്യയുടെയും സമഷ്ടിയായ മായയെ സ്വാധീനമാക്കിവെച്ചിരിക്കുന്നു; എന്നിട്ടു സ്വതന്ത്രനായിട്ട്, ഈ സ്ഥാവരജംഗമാത്മകമായ ജഗത്തിനെ തന്നുള്ളിൽ നിന്നു പുറത്തെടുക്കുന്നു. ഈ വ്യഷ്ടിസമഷ്ടികൾക്ക്, അഥവാ ജീവേശ്വരന്മാർക്ക്, അതീതമായി വർത്തിക്കുന്നു ബ്രഹ്മം. ബ്രഹ്മത്തിൽ അംശ

ഭാഗങ്ങളില്ല. എളുപ്പത്തിൽ മനസ്സിലാക്കുവാൻവേണ്ടി അതിനെ ത്രിപാത്, ചതുഷ്പാത് എന്നും മറ്റും കല്പന ചെയ്തിട്ടുണ്ടെന്നു മാത്രം. സൃഷ്ടിസ്ഥിതിലയദ്ധ്യാസം കല്പിക്കപ്പെട്ടിട്ടുള്ള ഭാഗത്തെ ശാസ്ത്രം ഈശ്വരൻ എന്നു നിർദ്ദേശിക്കുന്നു. ബാക്കി പാദത്രയം കൂടസ്ഥം; അതിൽ യാതൊരു തരം ദ്വൈതകല്പനയുടെ ഭാനവുമില്ല - അതു ബ്രഹ്മവും. എന്നുവെച്ച് ബ്രഹ്മം, ജീവജഗത്തിൽനിന്നു സ്വതന്ത്രമായ വസ്തുവാണെന്നു കരുതരുത്. ബ്രഹ്മംതന്നെയാണ് ജീവജഗദ്രൂപത്തിൽ പരിണമിച്ചിരിക്കുന്നതെന്ന് വിശിഷ്ടാദ്വൈതികൾ പറയുന്നു. അങ്ങനെയല്ല, ബ്രഹ്മത്തിൽ ജീവനും ജഗത്തും അദ്ധ്യാസിതം മാത്രമാണ് എന്നു അദ്വൈതവാദികളും. എന്നാൽ വാസ്തവത്തിൽ ഇതുകൊണ്ടു ബ്രഹ്മത്തിനു യാതൊരു തരം പരിണാമവും സംഭവിച്ചിട്ടില്ല. നാമരൂപങ്ങൾമാത്രമാണ് ജഗത്തെന്നു അദ്വൈതി പറയുന്നു. എത്രകാലം നാമരൂപങ്ങളുണ്ടോ, അത്രകാലം ജഗത്തുമുണ്ട്. ധാരണാധ്യാനാഭ്യാസംകൊണ്ടു നാമരൂപങ്ങൾ വിലയം പ്രാപിക്കുമ്പോൾ, ബ്രഹ്മം മാത്രം അവശേഷിക്കും. അപ്പോൾപ്പിന്നെ, നിൻെറയോ എൻെറയോ ജീവൻെറയോ ജഗത്തിൻെറയോ സ്വതന്ത്രസത്ത അനുഭവപ്പെടുകയില്ല. അപ്പോൾ, 'ഞാൻ' നിത്യശുദ്ധബുദ്ധപ്രത്യക്ചൈതന്യം അഥവാ ബ്രഹ്മംതന്നെയാണെന്ന് ബോധമുണ്ടാകും. ജീവൻെറ സ്വരൂപം തന്നെ ബ്രഹ്മമാണ്; ധാരാണാധ്യാനങ്ങളിൽക്കൂടി നാമരൂപങ്ങളാകുന്ന ആവരണങ്ങൾ നീക്കിക്കളയുമ്പോൾ ഈ അവസ്ഥ സാക്ഷാത്കൃതമാകുന്നുവെന്നുമാത്രം. ഇതാണ് ശുദ്ധമായ അദ്വൈതവാദത്തിൻെറ സാരമായ മർമ്മം. വേദവും വേദാന്തവും ശാസ്ത്രവും സൂത്രവുമൊക്കെ ഈ സംഗതിയെ പലതരത്തിൽ വീണ്ടും വീണ്ടും മനസ്സിലാക്കിത്തരുന്നു."

ശിഷ്യൻ: 'എന്നു വരുമ്പോൾ, ഈശ്വരൻ സർവ്വശക്തനായ ഒരു വ്യക്തിവിശേഷമാണെന്നുള്ളതു എങ്ങനെ സത്യമാകും?'

സ്വാമിജി : "മനമാകുന്ന ഉപാധിമൂലമാണ് മനുഷ്യൻ മനുഷ്യനാകുന്നത്. മനസ്സിൽക്കൂടി വേണം മനുഷ്യന് സകല സംഗതികളും ധരിക്കാനും ഗ്രഹിക്കാനും. അതുകൊണ്ട് അവൻെറ ഭാവനകളെല്ലാം മനസ്സിനാൽ പരിക്ലൃപ്തമാണ്. തന്മൂലം സ്വീയവ്യക്തിത്വത്തിൽ നിന്ന് ഈശ്വരൻെറ വ്യക്തിത്വത്തെ സങ്കല്പിക്കുകയെന്നതു ജീവൻെറ സ്വതഃസിദ്ധമായ സ്വഭാവമാണ്. മനുഷ്യനു തൻെറ ആദർശത്തെ ഒരു മനുഷ്യനായിട്ടേ ഭാവന ചെയ്യാൻ കഴിയൂ. ഈ ജരാമരണസങ്കുലമായ സംസാരത്തിൽ അകപ്പെട്ട മനുഷ്യൻ കഷ്ടതകളുടെ തള്ളലിൽപ്പെട്ട് 'ഹാ ഹതോƒസ്മി' (അയ്യോ ഞാൻ തുലഞ്ഞു!) എന്നിങ്ങനെ അഴലുമ്പോൾ, ആരുടെയെങ്കിലും മേലൊന്നു ചാരി തൻെറ അല്ലലൊഴിക്കാൻ ഏതെങ്കിലും ഒരു വ്യക്തിയുടെ ആശ്രയം തേടും. എന്നാൽ ആശ്രയമെവിടെ? നിരാധാരവും സർവ്വവ്യാപകവും സർവ്വജ്ഞവുമായ ആത്മാവൊന്നുമാത്രമാണ് ആശ്രയസ്ഥാനം. ആദ്യമൊന്നും മനുഷ്യന് അതിനെ അറിയാൻ കഴിയുന്നില്ല. വിവേകവും

വൈരാഗ്യവും ഉദിച്ച്, നെടുനാൾ ധാരണയും ധ്യാനവും ചെയ്താൽ അതിനെ പതുക്കെ കണ്ടുകിട്ടും. ഏതു വഴിക്കും സാധനകളനുഷ്ഠിച്ചാലെന്താ, സകലരും ചെയ്യുന്നത് അറിയാതെ തന്നുള്ളിലുള്ള ബ്രഹ്മവസ്തുവിനെ ഉണർത്തുകയാണ്. എന്നാൽ ഉപായം വെവ്വേറെയായെന്നും വരാം. സാകാരനായ ഈശ്വരനിൽ വിശ്വസിക്കുന്നവർ, ആ ഭാവത്തെ അവലംബിച്ചുകൊണ്ടു സാധനഭജനകൾ ചെയ്യേണ്ടതുണ്ട്. ഏകാന്തനിഷ്ഠയുണ്ടെങ്കിൽ ഇതിൽക്കൂടിത്തന്നെ കാലക്രമത്തിൽ അവരുടെ ഉള്ളിൽ ബ്രഹ്മസിംഹം ഉണർന്നെഴുനേല്ക്കും. ബ്രഹ്മജ്ഞാനമാണ് ജീവന്റെ ലക്ഷ്യം. പക്ഷേ വഴികൾ പലത് - മതങ്ങളനേകം. ജീവന്റെ പാരമാർത്ഥികമായ സ്വരൂപം ബ്രഹ്മംതന്നെയെന്നിരുന്നാലും, മനമാകുന്ന ഉപാധിയിലുള്ള അഭിമാനം ഹേതുവായിട്ട് അവൻ നാനാതരം സന്ദേഹങ്ങളും വൈഷമ്യങ്ങളും സുഖവും ദുഃഖവും അനുഭവിക്കുന്നു. എന്നാലും, പ്രജാപതിമുതൽ പുല്ക്കൊടിവരെ സകലരും സ്വീയസ്വരൂപലാഭത്തിനായി പ്രയാണം ചെയ്തുകൊണ്ടിരിക്കുന്നു. ഏന്നുവരെ 'ഞാൻ ബ്രഹ്മമാണ്' എന്ന തത്ത്വം പ്രത്യക്ഷമാവുന്നില്ലയോ, അന്നുവരെ ആർക്കും ഈ ജന്മമൃത്യുപ്രവാഹത്തിൽനിന്നു കരകയറാൻ പറ്റില്ല. മാനവജന്മം ലഭിച്ച്, മുക്തിക്കു വേണ്ടി ഇച്ഛ ഉത്കടമാവുകയും ഒരു മഹാപുരുഷന്റെ കൃപാകടാക്ഷം ലഭിക്കുകയും ചെയ്താൽ, അപ്പോൾ ആത്മജ്ഞാനത്തിനുള്ള തൃഷ്ണ പ്രബലമാകും. അല്ലാത്ത പക്ഷം കാമകാഞ്ചനബദ്ധമായ മനുഷ്യരുടെ മനസ്സ് ആ വഴിക്കു തിരിയില്ല. പെണ്ണും പണവും മക്കളും മാനവും നേടണമെന്നു മനസ്സിൽ സങ്കല്പമുള്ളവർക്ക് എങ്ങനെ ബ്രഹ്മജിജ്ഞാസയുണ്ടാവും? സർവ്വവും സന്ത്യജിക്കാൻ സന്നദ്ധനായവൻ, സുഖദുഃഖങ്ങളുടെയും നന്മതിന്മകളുടെയും പ്രവാഹത്തിൽ സ്ഥിരനും ധീരനും ശാന്തനും ജാഗരൂകനുമായിരിക്കുന്നവൻ, അവൻമാത്രമേ ആത്മജ്ഞാനലാഭത്തിനു പ്രയത്നിക്കാൻ ഒരുമ്പെടൂ. അവൻ 'നിർഗ്ഗച്ഛതി ജഗജ്ജാലാത് പിഞ്ജരാദിവ കേസരീ;' വലിയ ഊക്കോടെ, ഉലക വലയറുത്ത്, മായയുടെ വലയം ഭേദിച്ച്, വനരാജനെപ്പോലെ പുറത്തു ചാടുന്നു."

ശിഷ്യൻ: 'അപ്പോൾ സ്വാമിൻ, സന്ന്യാസം കൂടാതെ ബ്രഹ്മജ്ഞാനം സാദ്ധ്യമല്ലെന്നോ?'

സ്വാമിജി: "അത് ഒരിക്കൽ പറഞ്ഞാൽ പോരാ; അകത്തും പുറത്തും, രണ്ടു വിധത്തിലും സന്ന്യാസം സ്വീകരിക്കുകതന്നെ വേണം. ശങ്കരാചാര്യർ ഉപനിഷത്തിലെ 'തപസോ വാപ്യലിംഗാത്' എന്ന ഭാഗം വ്യാഖ്യാനിക്കുമ്പോൾ പറയുന്നുണ്ട്.: 'ലിംഗഹീനാമായ, അതായത് സന്ന്യാസത്തിന്റെ ബാഹ്യചിഹ്നങ്ങളായ കാഷായവേഷം, ദണ്ഡം, കമണ്ഡലു തുടങ്ങിയവ ധരിക്കാതെയുള്ള തപസ്സ് ആചരിക്കുന്നതുകൊണ്ട് ദുഷ്പ്രാപമായ ബ്രഹ്മതത്ത്വം പ്രത്യക്ഷമാവില്ല.' വൈരാഗ്യം വരാതെ, ത്യാഗമില്ലാതെ, ഭോഗതൃഷ്ണാത്യാഗം കൂടാതെ എന്തെങ്കിലും കിട്ടാനിടയുണ്ടോ? അതു

സൂത്രത്തിൽ തട്ടിയെടുക്കാൻ കുട്ടിയുടെ കൈയിലെ മിഠായിയൊന്നുമില്ല."

ശിഷ്യൻ : 'എന്നാൽ സാധനകളനുഷ്ഠിക്കുന്തോറും ക്രമത്തിൽ ത്യാഗം വരില്ലേ?'

സ്വാമിജി: "ക്രമത്തിൽ വരുന്നവർക്ക് വന്നോട്ടെ. നീയതും പറഞ്ഞു ചുമ്മാ കുത്തിയിരിക്കുന്നതെന്തിന്ന്? ഇപ്പോൾതന്നെ ചാലു വെട്ടി വെള്ളം കൊണ്ടുവാ. ഗുരുദേവൻ പറയാറുണ്ട്: 'ആവും, ഒക്കെ നടക്കും എന്നതൊക്കെ തണുപ്പൻ ഏർപ്പാട്. ദാഹം ഉണ്ടെങ്കിൽ ആരെങ്കിലും വെറുതെയിരിക്കുമോ, അതോ വെള്ളത്തിനുവേണ്ടി ഉഴറിപ്പാഞ്ഞുനടക്കുമോ?' നിനക്കു ദാഹം തോന്നുന്നില്ല, അതുകൊണ്ടു വെറുതെയിരിക്കുന്നു, ജിജ്ഞാസ പ്രബലമായിട്ടില്ല; തന്മൂലം കെട്ടിയോളും കുട്ടികളുമൊക്കെയായി ലൗകിക ജീവിതം നയിക്കുന്നു."

ശിഷ്യൻ: 'എനിക്കിനിയും ഇതുമാതിരി സർവ്വസ്വത്യാഗത്തിനുള്ള ബുദ്ധി ഉണ്ടാവാത്തത് എന്തുകൊണ്ടാണെന്നു മനസ്സിലാകുന്നില്ല. അങ്ങിതിനെന്തെങ്കിലും പോംവഴി ഉണ്ടാക്കിത്തന്നാലും.'

സ്വാമിജി: "ഉപേയവും ഉപായവുമെല്ലാം നിൻെറ കയ്യിൽത്തന്നെ. എനിക്കതൊന്ന് ഉണർത്തിത്തരാമെന്നുമാത്രം. നീ സച്ഛാസ്ത്രങ്ങളെല്ലാം പഠിച്ചു; ഇതുമാതിരി ബ്രഹ്മജ്ഞാനികളായ സന്ന്യാസിമാരുടെ സേവയും സമ്പർക്കവും സമ്പാദിച്ചു; ഇതൊക്കെയായിട്ടും നിനക്കു ത്യാഗബുദ്ധി വന്നില്ലെങ്കിൽ നിൻെറ ജീവിതമേ വ്യർത്ഥം എന്നിരുന്നാലും നിശ്ശേഷം നിഷ്ഫലമാവുകയില്ല- ഒരു കാലത്ത് ഇതിൻെറയൊക്കെ ഫലം തിരിഞ്ഞുമറിഞ്ഞു വന്നുചേരുകതന്നെ ചെയ്യും."

ശിഷ്യൻ സ്വന്തം സ്ഥിതിയോർത്തു വിഷണ്ണനായി കീഴോട്ടുനോക്കിതെല്ലു നേരം ചിന്താകുലനായിരുന്നശേഷം വീണ്ടും സ്വാമിജിയോടപേക്ഷിച്ചു; 'സ്വാമിൻ, ഞാൻ അവിടുത്തെ ചരണദാസൻ; എനിക്കു മുക്തിലാഭത്തിനുള്ള വാതിൽ തുറന്നുതന്നാലും. എനിക്കീ ജന്മത്തിൽത്തന്നെ ആത്മജ്ഞാനം ഉണ്ടാവാൻ വഴിയരുളിയാലും.'

*ശിഷ്യൻെറ വിഷാദം കണ്ട് സ്വാമിജി പറഞ്ഞു:* "ഭയമെന്തിന്? സർവ്വദാ വിചാരം ചെയ്യ് - ഈ ദേഹഗേഹങ്ങളും ജീവജഗത്തുകളും സർവ്വവും നിശ്ശേഷം മിഥ്യ, സ്വപ്നതുല്യം. ഈ ദേഹം ഒരു ജഡയന്ത്രം മാത്രമാണെന്നു സദാ ഓർമ്മിക്കുക. ഇതിനുള്ളിലുള്ള ആത്മാരാമനായ പുരുഷനാണ് നിൻെറ യഥാർത്ഥസ്വരൂപം. ആ പുരുഷൻെറ സൂക്ഷ്മവും പ്രഥമവുമായ ആവരണമാണ് മനോരൂപമായ ഉപാധി; അതിനുശേഷമുള്ള സ്ഥൂലാവരണമാണ് ദേഹം. നിഷ്കളനും നിർവ്വികാരനും സ്വയം ജ്യോതിസ്സുമായ ഈ പുരുഷൻ ഈ വക മായികാവരണങ്ങൾകൊണ്ട് ആച്ഛാദിതനാകകാരണം, നിനക്കവൻെറ സ്വരൂപം അറിയാൻ കഴിയുന്നില്ല. രൂപരസങ്ങളുടെ പിന്നാ

ലെ പാഞ്ഞുകൊണ്ടിരിക്കുന്ന മനസ്സിൻെറ ഗതി തിരിച്ച് അന്തർമുഖമാക്കി വിടണം. മനസ്സിനെ കൊല്ലുകതന്നെ വേണം. ദേഹമോ സ്ഥൂലം - അതു ചത്തു പഞ്ചഭൂതങ്ങളിൽ ലയിച്ചുപോകുന്നു. സംസ്കാരപൊക്കണമായ മനസ്സാകട്ടെ, അത്ര വേഗത്തിലൊന്നും ചാവില്ല. അതു വിത്തുപോലെ, കുറച്ചു കാലം കിടന്നു വീണ്ടും മുളച്ചു തടിച്ചു മരമാവുന്നു, വീണ്ടും സ്ഥൂലശരീരം ധരിച്ചു ജനനമരണമാർഗ്ഗത്തിൽ ഗമനാഗമനം ചെയ്തു കൊണ്ടിരിക്കുന്നു - ഈവിധത്തിൽ, ആത്മജ്ഞാനം ഉണ്ടാകുംവരെ തുടരുന്നു. അതാണ് ഞാൻ പറയുന്നത്, ധാരണാധ്യാനംവഴിക്കും വിചാര ബലംകൊണ്ടും മനസ്സിനെ സച്ചിദാനന്ദസാഗരത്തിൽ ആമഗ്നമാക്കുക. മനം മരിച്ചാൽ എല്ലാം തീർന്നു - ബ്രഹ്മസംസ്ഥനായി."

ശിഷ്യൻ: 'സ്വാമിജി, ഈ ഉച്ഛൃംഖലവും ഉന്മത്തവുമായ. മനസ്സിനെ ബ്രഹ്മത്തിൽ പിടിച്ചാഴ്ത്തുവാൻ മഹാപ്രയാസം.'

സ്വാമിജി: "വീരന്നുണ്ടോ വല്ലതും പ്രയാസമായിട്ട്? ഭീരുക്കളേ ഇത്തരം വാക്കു പറയൂ. 'വീരാണാമേവ കരതലഗതാമുക്തിഃ ന പുനഃ കാപുരുഷാണാം'. വീരന്മാർക്കുമാത്രമേ മുക്തി കൈയിൽ കിട്ടുകയുള്ളു; അല്ലാതെ ഭീരുക്കൾക്കില്ല. അഭ്യാസവും വൈരാഗ്യവുംകൊണ്ടു മനസ്സിനെ സംയമനം ചെയ്യുക. 'അഭ്യാസേന തു കൗന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ' എന്നു ഗീത ഉപദേശിക്കുന്നു. ചിത്തം സ്വച്ഛമായ ഹ്രദംപോലെയാണ്. രൂപരസാദി കളുടെ ആഘാതംകൊണ്ട് അതിലുയരുന്ന അലയുടെ പേരാണ് മനസ്സ്. അതുകൊണ്ട് മനസ്സ് സങ്കല്പവികല്പാത്മകമാണ്. ഈ സങ്കല്പവികല്പങ്ങളിൽ നിന്നു വാസന ഉദിക്കുന്നു. എന്നിട്ടീ മനസ്സു ക്രിയാശക്തിരൂപേണ പരിണമിച്ചു സ്ഥൂലദേഹരൂപമായ യന്ത്രത്തിൽക്കൂടി കാര്യങ്ങൾ നടത്തുന്നു. ഇനി, കർമ്മം ഏതുവിധം അനന്തമോ അതേവിധം ഫലവും അനന്തം. തന്മൂലം, അനന്തകോടി കർമ്മഫലരൂപമായ തരംഗത്തിൽ മനസ്സ് സർവ്വദാ ആടിയുലഞ്ഞുകൊണ്ടിരിക്കുന്നു. ഈ മനസ്സിനെ വൃത്തിശൂന്യമാക്കണം - വീണ്ടും സ്വച്ഛഹ്രദമാക്കണം; അതിൽ വൃത്തിരൂപമായ ഒരു തരംഗവും ഉണ്ടായിരിക്കരുത്. അപ്പോൾ ബ്രഹ്മം പ്രകാശിക്കും. ശാസ്ത്രങ്ങൾ ഈ അവസ്ഥയുടെ ഒരു ഛായയെ 'ഭിദ്യതേ ഹൃദയഗ്രന്ഥിഃ' (നെഞ്ചകത്തെ അഹന്തക്കെട്ടു പൊട്ടുന്നു) ഇത്യാദി ഭാഗങ്ങൾകൊണ്ടരുളുന്നു. എന്താ മനസ്സിലായോ?"

ശിഷ്യൻ: 'ഉവ്വ്. എങ്കിലും ധ്യാനത്തിലും വേണമല്ലോ ഒരു വിഷയത്തെ അവലംബിക്കുക.'

സ്വാമിജി: "നീതന്നെയായിരിക്കും നിൻെറ ധ്യാനവിഷയം. സർവ്വഗത നായ ആത്മാവാണ് നീയെന്നു മനനം ചെയ്യുകയും ധ്യാനിക്കുകയും ചെയ്യുക. ഞാൻ ദേഹമല്ല, മനമല്ല, ബുദ്ധിയല്ല, സ്ഥൂലമല്ല, സൂക്ഷ്മമല്ല; ഇങ്ങനെ 'നേതി നേതി' എന്നു നിഷേധിച്ചു മനസ്സിനെ പ്രത്യക്ചൈതന്യ

മാകുന്ന സ്വസ്വരൂപത്തിലാഴ്ത്തുക. ഈ രൂപത്തിൽ മനമാകുന്ന മരഞ്ചാടിയെ വീണ്ടും വീണ്ടും മുക്കി മുക്കി കൊന്നുകളയണം. അപ്പോഴേ ബോധസ്വരൂപത്തിൻെറ ബോധമോ, സ്വസ്വരൂപത്തിൽ സ്ഥിതിയോ ഉണ്ടാവൂ. അപ്പോൾ ധ്യാതൃധ്യേയധ്യാനങ്ങൾ ഒന്നാകും; ജ്ഞാതൃജ്ഞേയജ്ഞാനങ്ങൾ ഏകീകൃതമാകും. അദ്ധ്യാസമഖിലം നിവൃത്തമാകും. ശാസ്ത്രം ഇതിനെയാണ് 'ത്രിപുടീഭേദ'മെന്നു പറയുന്നത്. ഈ അവസ്ഥയിൽ ആപേക്ഷികജ്ഞാനം ഉണ്ടായിരിക്കയില്ല. വിജ്ഞാതാവായിട്ട് ആത്മാവുമാത്രമേ ഉള്ളുവെന്ന് വന്നാൽപ്പിന്നെ, അതിനെ നീയേതുപ്രകാരത്തിൽ അറിയും? ആത്മാവേ ജ്ഞാനം; ആത്മാവേ ചൈതന്യം; ആത്മാവേ സച്ചിദാനന്ദം, ഏതൊന്നിനെ സത്തെന്നോ അസത്തെന്നോ നിർദ്ദേശിക്കാൻ നിവൃത്തിയില്ലയോ, ആ അനിർവ്വചനീയമായ മായയുടെ ശക്തി - പ്രഭാവം - കൊണ്ടാണ് ജീവരൂപമായ ബ്രഹ്മത്തിനുള്ളിൽ ജ്ഞാതൃജ്ഞേയജ്ഞാനമെന്ന ബുദ്ധി വന്നുകൂടിയിരിക്കുന്നത്. ഇതിനെയാണ് സാധാരണന്മാർ ബോധാവസ്ഥ എന്നു പറയുന്നത്. ഈ ദ്വൈത സംഘാതം കേവലമായ ബ്രഹ്മത്വത്തിൽ ഏകത്വം പ്രാപിക്കുന്ന അവസ്ഥക്കു ബോധാതീതാവസ്ഥയെന്നും പറയുന്നു; ഇങ്ങനെ വർണ്ണിക്കുകയും ചെയ്യുന്നു. 'സ്തിമിതസലിലാരാശിപ്രഖ്യമാഖ്യവിഹീനം' (ശാന്തമാമാഴിപോലുള്ളൊന്നില്ലതിന്നൊരു നാമവും)."

*ബ്രഹ്മാനുഭവത്തിൻെറ അഗാധജലത്തിൽ മുങ്ങിപ്പൊങ്ങിയതുപോലെ സ്വാമിജി സംഭാഷണം തുടർന്നു:* "ഈ ജ്ഞാതൃജ്ഞേയഭാവത്തിൽ നിന്നാണ്, അതായത് ആപേക്ഷികജ്ഞാനത്തിൽനിന്നാണ്, ദർശനങ്ങളും ശാസ്ത്രങ്ങളും വിജ്ഞാനങ്ങളുമെല്ലാം പുറപ്പെട്ടിരിക്കുന്നത്. ആപേക്ഷികജ്ഞാനത്തിനപ്പുറമുള്ള വസ്തുവിനെ സമ്പൂർണ്ണമായി വ്യക്തമാക്കാൻ മാനവമനസ്സിൻെറ യാതൊരു ഭാവത്തിനും ഭാഷയ്ക്കും കഴിവില്ല. ദർശനങ്ങളും ശാസ്ത്രങ്ങളും മറ്റും ഭാഗികസത്യങ്ങൾമാത്രം; അതുകൊണ്ടവയ്ക്കു ഒരു കാലത്തും പരമാർത്ഥതത്ത്വത്തെ സമ്പൂർണ്ണമായി പ്രകാശിപ്പിക്കാൻ കഴിവില്ല. തന്മൂലം, പാരമാർത്ഥികനിലയിൽനിന്നും നോക്കുമ്പോൾ സർവ്വവും മിഥ്യയാണെന്നു തോന്നും; ധർമ്മം മിഥ്യ, കർമ്മം മിഥ്യ, ഞാൻ മിഥ്യ, നീ മിഥ്യ, ജഗത്തു മിഥ്യ; എല്ലാം മിഥ്യ. അപ്പോൾ കാണാം, ഞാൻതന്നെ എല്ലാം; ഞാൻതന്നെ സർവ്വഗതനായ ആത്മാവ്; എനിക്കു പ്രമാണം ഞാൻതന്നെ, എൻെറ അസ്തിത്വത്തിൻെറ പ്രമാണത്തിനുവേണ്ടി വേറൊരു പ്രമാണത്തിൻെറ ആവശ്യമെവിടെ? ശാസ്ത്രങ്ങളരുളുംപോലെ ഞാൻ, 'നിത്യമസ്മത് പ്രസിദ്ധം', എപ്പോഴും എനിക്കു പ്രത്യക്ഷസിദ്ധം. ഞാനീ അവസ്ഥയെ സത്യമായും കണ്ടിരിക്കുന്നു, അനുഭവിച്ചിരിക്കുന്നു. നീയും കാണു, അനുഭവപ്പെടുത്തു. എന്നിട്ട് ഏവർക്കും ഈ ബ്രഹ്മതത്ത്വം പറഞ്ഞുകൊടുക്കു. അപ്പോഴേ നിനക്കു ശാന്തി കിട്ടൂ."

*ഇതെല്ലാം പറയുമ്പോൾ സ്വാമിജിയുടെ മുഖം ഗംഭീരഭാവാവിഷ്ടമായിരുന്നു; അദ്ദേഹത്തിൻെറ മനസ്സ് ഏതോ അജ്ഞാതരാജ്യത്തിൽ സഞ്ചരിച്ച*

*ശേഷം സ്വല്പനേരത്തേക്കു നിശ്ചലമായി ഭവിച്ചു. അല്പം കഴിഞ്ഞു വീണ്ടും തുടർന്നു;* "ഈ സർവ്വമതാശ്ലേഷിയും സർവ്വധർമ്മ സമന്വയവുമായ ബ്രഹ്മ വിദ്യയെ അനുഭവപ്പെടുത്തു; എന്നിട്ടു ലോകത്തിൽ പ്രചരിപ്പിക്കൂ. അതു കൊണ്ട് നിനക്കു മംഗളമുണ്ടാകും; മറ്റുള്ളവർക്കു ശ്രേയസ്സുണ്ടാകും. സത്തായിട്ടുള്ള സംഗതി നിന്നോടിന്നു ഞാൻ പറഞ്ഞു. ഇതിലും വലുതാ യിട്ടൊരു കാര്യവുമില്ല."

ശിഷ്യൻ: 'സ്വാമിജി, അങ്ങിപ്പോൾ ജ്ഞാനത്തിൻെറ കാര്യം പറഞ്ഞു; എന്നാൽ ചിലപ്പോൾ ഭക്തിയുടെയും, മറ്റു ചിലപ്പോൾ കർമ്മത്തിൻെറയും, വേറെ ചിലപ്പോൾ യോഗത്തിൻെറയും പ്രാധാന്യത്തെ അങ്ങു കീർത്തി ക്കാറുണ്ടല്ലോ. ഇതുകൊണ്ട് ഞങ്ങളുടെ ബുദ്ധി കലങ്ങുന്നു.'

സ്വാമിജി: "ഇതു ധരിച്ചോളൂ, ബ്രഹ്മജ്ഞാനിയാവുക എന്നുള്ളതാണ് പരമലക്ഷ്യം, പരമപുരുഷാർത്ഥം. എന്നാൽ മനുഷ്യന് എല്ലാ നേരവും ബ്രഹ്മസംസ്ഥനായിരിക്കാൻ കഴിയില്ല. വ്യുത്ഥാനകാലത്തു വല്ലതും ചിലതു ചെയ്തുകൊണ്ടിരിക്കണം. അപ്പോൾ എന്തു കർമ്മമാണ് ചെയ്യാവു ന്നത്! എന്തുകൊണ്ടു ജനങ്ങൾക്കു ശ്രേയസ്സുണ്ടാകുമോ, അത്, അതുകൊ ണ്ടാണ് അഭേദഭാവനയോടേ ജീവസേവാപരമായ കർമ്മം ചെയ്യാൻ ഞാൻ പറയുന്നത്. എന്നാലെൻെറ കുഞ്ഞേ, കർമ്മത്തിൻെറ കുരുക്കുകളെത്രയെ ന്നോ? മഹാമഹാതാപസന്മാർപോലും അതിൽപ്പെട്ടു കുടുങ്ങിപ്പോകുന്നു. അതുകാരണം, ഫലാകാംക്ഷയില്ലാതെ കർമ്മം ചെയ്യണം. ഈ തത്ത്വമാണ് ഗീത ഉപദേശിക്കുന്നത്. എന്നാൽ ഒന്നോർത്തുകൊള്ളണം, ബ്രഹ്മജ്ഞാന ത്തിൽ കർമ്മത്തിൻെറ സ്പർശംപോലുമില്ല. സദ്കർമ്മങ്ങൾ വഴി, ഏറിയ പക്ഷം, ചിത്തശുദ്ധിയുണ്ടാകും. അതുകൊണ്ടാണ് ഭാഷ്യകാരൻ ജ്ഞാന കർമ്മസമുച്ചയത്തിൻെറനേരെ കണ്ണുരുട്ടുന്നത്, ഇത്രയേറെ കുറ്റം പറയുന്നത്. ചിലരൊക്കെ നിഷ്കാമകർമ്മംകൊണ്ടു ബ്രഹ്മജ്ഞാനം സാധിക്കുന്നു. ഇതുമൊരുപായംതന്നെ; എന്നാൽ ലക്ഷ്യം ബ്രഹ്മജ്ഞാനലാഭമാണ്. ഇക്കാര്യം നല്ലപോലെ മനസ്സിലാക്കിക്കോളൂ. വിചാരമാർഗ്ഗത്തിൻെറയും മറ്റു സകല സാധനകളുടെയും ഫലം ബ്രഹ്മജ്ഞാനപ്രാപ്തിയാണ്."

ശിഷ്യൻ: 'സ്വാമിജി, ഭക്തിയോഗത്തിൻെറയും രാജയോഗത്തിൻെറയും പ്രയോജനവും ഒന്നു പറഞ്ഞുതന്നു ഞങ്ങളുടെ ജിജ്ഞാസ ശമിപ്പിച്ചാലും.'

സ്വാമിജി: "ഈവക വഴികളിൽക്കൂടി സാധനകളനുഷ്ഠിച്ചും ചിലർക്കൊ ക്കെ ബ്രഹ്മജ്ഞാനം കൈവന്നിട്ടുണ്ട്. ഭക്തിമാർഗ്ഗം പതിഞ്ഞ പോക്കാണ്; മെല്ലെയേ ഫലമുണ്ടാകൂ. പക്ഷേ സുഗമം. യോഗത്തിനു വിഘ്നങ്ങൾ ഒട്ടേറെ. സിദ്ധികളുടെ പിന്നാലെ മനസ്സു പോയെന്നുവരാം; അങ്ങനെ സ്വരൂപപ്രാപ്തി സാധിക്കാതെ വരുന്നു. ജ്ഞാനപഥം ഒന്നുമാത്രമാണ് ക്ഷിപ്രഫലദായകവും സർവ്വമതസംസ്ഥാപകവും; അതുകൊണ്ടത് എല്ലാ നാട്ടിലും എല്ലാക്കാല ത്തും ഒരുപോലെ ആദരിക്കപ്പെടുന്നു. എന്നാൽ വിചാരപഥത്തിൽക്കൂടി

പോകുമ്പോഴും, മനസ്സ് ദുസ്തരമായ തർക്കജാലത്തിൽ കുടുങ്ങിപ്പോകാനിടയുണ്ട്. അക്കാരണത്താൽ, അതോടൊപ്പം ധ്യാനവും അഭ്യസിക്കണം. വിചാരംകൊണ്ടും ധ്യാനംകൊണ്ടും ഉദ്ദിഷ്ടസ്ഥാനം. അഥവാ ബ്രഹ്മതത്ത്വം, പ്രാപിക്കണം. ഈ വിധത്തിൽ സാധനകളനുഷ്ഠിച്ചാൽ തീർച്ചയായും ലക്ഷ്യത്തിലെത്തിച്ചേരും. ഇതാണ് എൻെറ അഭിപ്രായത്തിൽ, സുഗമവും ശീഘ്രഫലപ്രദവുമായ പന്ഥാവ്."

ശിഷ്യൻ: 'ഇനി അവതാരവാദത്തെക്കുറിച്ച് എന്തെങ്കിലും പറഞ്ഞാലും.'

സ്വാമിജി: "നിനക്കെല്ലാം ഒറ്റ ദിവസംകൊണ്ടു വെട്ടിവിഴുങ്ങണമെന്നു തോന്നുന്നു!"

ശിഷ്യൻ: 'സ്വാമിജി, മനസ്സിലെ സന്ദേഹങ്ങളെല്ലാം ഒറ്റ ദിവസംകൊണ്ടു നീക്കിക്കളഞ്ഞാൽപ്പിന്നെ, അങ്ങയെ കൂടെക്കൂടെ ബുദ്ധിമുട്ടിക്കാതെ കഴിയുമല്ലോ.'

സ്വാമിജി: "ഏതൊരാത്മവസ്തുവിൻെറ മഹത്ത്വത്തെ ശാസ്ത്രങ്ങൾ വാഴ്ത്തുന്നുവോ, ആ ആത്മജ്ഞാനം ആരുടെ കാരുണ്യംകൊണ്ട് ഒരു നിമിഷത്തിൽ ലബ്ധമാകുന്നുവോ, അവരാണ് ജംഗമതീർത്ഥങ്ങൾ - അവതാരപുരുഷന്മാർ. അവർ ജന്മനാ ബ്രഹ്മജ്ഞരാകുന്നു; ബ്രഹ്മവും ബ്രഹ്മജ്ഞനും തമ്മിൽ തെല്ലും അന്തരമില്ല. 'ബ്രഹ്മവേദ ബ്രഹ്മൈവ ഭവതി - ബ്രഹ്മജ്ഞൻ ബ്രഹ്മമാകുന്നു', ആത്മാവിനെ അറിയാനും ഒക്കുകയില്ല; കാരണം ഈ ആത്മാവുതന്നെയാണ് വിജ്ഞാതാവ് - ഇക്കാര്യം ഞാൻ നേരത്തേ പറഞ്ഞിട്ടുണ്ട്. അതുകൊണ്ടു മനുഷ്യൻെറ ആപേക്ഷികജ്ഞാനം അവതാരപുരുഷന്മാർ, അതായത് ആത്മസംസ്ഥന്മാർവരെ മാത്രമേ എത്തുന്നുള്ളു. മാനവബുദ്ധിക്കു ഈശ്വരനെപ്പറ്റി ഗ്രഹിക്കാവുന്ന അത്യുച്ചാദർശം ഇതുവരെയാണ്. ഇതിനപ്പുറം ആപേക്ഷികജ്ഞാനം നിലനില്ക്കില്ല. ഇത്തരം ബ്രഹ്മജ്ഞാനികൾ ചുരുക്കമായേ ഭൂമിയിൽ പിറക്കാറുള്ളു. അവരെ ചുരുക്കം പേർക്കുമാത്രമേ മനസ്സിലാക്കാനും കഴിയൂ. അവരാണ് ശാസ്ത്രവാണികളുടെ പ്രമാണം - സംസാരസാഗരത്തിലെ ദീപസ്തംഭങ്ങൾ. ഈ അവതാരപുരുഷന്മാരുടെ സമ്പർക്കവും കൃപാകടാക്ഷവുംകൊണ്ട് ഞൊടിയിടയിൽ ഉള്ളിലെ ഇരുളെല്ലാം പറപറക്കും - തത്ക്ഷണം ബ്രഹ്മജ്ഞാനത്തിൻെറ സ്ഫുരണമുണ്ടാകും. എങ്ങനെ, ഏതുവിധത്തിലാണിതു സംഭവിക്കുന്നതെന്നു നിർണ്ണയിക്കാൻ നിവർവ്വാഹമില്ല. പക്ഷേ അതു സംഭവിക്കുന്നു. സംഭവിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. ശ്രീകൃഷ്ണൻ ആത്മസംസ്ഥനായിട്ടാണ് ഗീത ഉപദേശിച്ചതട്. ഗീതയിൽ എവിടെയെല്ലാം 'അഹം' ശബ്ദത്തിൻെറ ഉല്ലേഖമുണ്ടോ അതെല്ലാം ആത്മവാചിയാണെന്നു അറിഞ്ഞുകൊള്ളണം. 'മാമേകം ശരണം വ്രജ' എന്നു വെച്ചാൽ ആത്മസംസ്ഥനാകുക എന്നർത്ഥം. ഈ ആത്മജ്ഞാനമാണ് ഗീതയുടെ അന്തിമലക്ഷ്യം. യോഗം മുതലായവയുടെ നിർദ്ദേശമെല്ലാം, ഈ ആത്മ

ജ്ഞാനലാഭകാര്യത്തിൽ, പ്രാസംഗികമായി പ്രതിപാദിച്ചിരിക്കുന്നുവെന്നേയുള്ളു. ഈ ആത്മജ്ഞാനമില്ലാത്തവർ ആത്മഘാതികളാകുന്നു. 'വിനിഹന്ത്യസദ്ഗ്രഹാത്' രൂപരസാദികളിൽ കെട്ടിഞാന്ന് അവരുടെ പ്രാണൻ പോകുന്നു. നിങ്ങളൊക്കെ മനുഷ്യരാണല്ലോ - നാലുനാളത്തെ ഈ ചപ്പുചവറുഭോഗം ഉപേക്ഷിക്കാൻ കഴിവില്ലെന്നോ? 'ജായസ്വ മ്രിയസ്വ', മരിക്കാൻ മാത്രമായി പിറക്കുന്ന പരിഷകളുടെ കൂട്ടത്തിൽ നീയും കൂടണമെന്നോ? ശ്രേയസ്സിനെ സ്വീകരിക്കുക; പ്രേയസ്സിനെ പരിത്യജിക്കുക. ഈ ആത്മതത്ത്വം ആചണ്ഡാലം ഏവർക്കും പറഞ്ഞുകൊടുക്കു. പറഞ്ഞു പറഞ്ഞ് നിൻെറ ബുദ്ധിയും തെളിഞ്ഞുവരും; പിന്നെ എല്ലായ്പ്പോഴും, 'തത്ത്വമസി', 'സോƒഹമസ്മി', 'സർവ്വം ഖല്വിദം ബ്രഹ്മ' തുടങ്ങിയ മഹാമന്ത്രങ്ങൾ ഉരുവിടുക; അങ്ങനെ ഹൃദയത്തിൽ വനരാജൻെറ കരുത്തു സമ്പാദിക്കുക. എന്തിനു ഭയം? ഭയമാണ് മൃത്യു; ഭയംതന്നെ മഹാപാതകം. ജീവരൂപനായ അർജ്ജുനനെ ഭയം ബാധിച്ചു; അതുകൊണ്ട് ശ്രീകൃഷ്ണപരമാത്മാവ് ആത്മസംസ്ഥനായിരുന്നുകൊണ്ട് ഗീതോപദേശംചെയ്തു. എന്നിട്ടും അയാളുടെ ഭയം പോയോ? പിന്നീടയാൾ വിശ്വരൂപം കണ്ട് ആത്മനിഷ്ഠനായപ്പോഴാണ് ജ്ഞാനാഗ്നിദഗ്ദ്ധകർമ്മാവായിട്ട് ആയോധനം ചെയ്തത്."

ശിഷ്യൻ: 'സ്വാമിജി, ആത്മജ്ഞാനം ലഭിച്ചുകഴിഞ്ഞാലും പിന്നെയും കർമ്മം ഇരിക്കുമോ?'

സ്വാമിജി: "ജ്ഞാനലാഭത്തിനുശേഷം സാധാരണമായി നാം കർമ്മമെന്നു പറയുന്ന തരത്തിലുള്ള കർമ്മം ഉണ്ടായിരിക്കില്ല. അപ്പോൾപ്പിന്നെ കർമ്മം ലോകഹിതത്തിനായിട്ടു മാറുന്നു. ആത്മജ്ഞാനിയുടെ ചലനവചനങ്ങൾ ജീവന്നു കല്യാണസാധനകങ്ങളാകുന്നു. ഗുരുദേവനിൽ കണ്ടിട്ടുണ്ട് 'ദേഹസ്ഥോƒപി ന ദേഹസ്ഥഃ' (ശരീരവർത്തിയെങ്കിലും ശരീരാഭിമാനമില്ല) എന്ന അവസ്ഥ. ഇത്തരം വ്യക്തികളുടെ കർമ്മത്തിൻെറ ഉദ്ദേശ്യത്തെസ്സംബന്ധിച്ച് ഇതൊന്നുമാത്രമേ പറഞ്ഞുകൂടൂ. 'ലോകവത് തു ലീലാകൈവല്യം' (മാലോകരെപ്പോലാവൻ ചെയ്വതെല്ലാം കേവലം കേളിമാത്രം)."

## 5

### സ്ഥലം: ബേലൂർമഠം, മെയ് 1901

ഷില്ലോങ്ങ് കുന്നുകളിൽനിന്നു മടങ്ങിവന്നതിനുശേഷം സ്വാമിജിയുടെ ശരീരത്തിനു നല്ല സുഖമില്ല. കാലിൽ നീരുകൊണ്ടിട്ടുണ്ട്; ദേഹം മുഴുവനും അല്പം നീർക്കോളുണ്ട്. ഇതുകൊണ്ട് സ്വാമിജിയുടെ സതീർത്ഥ്യന്മാർ വളരെ വ്യാകുലരായിരിക്കുന്നു. ബാഗ്ബസാറിലെ ശ്രീമഹാനന്ദവൈദ്യൻ സ്വാമിജിയെ നോക്കി. നിരഞ്ജനാനന്ദസ്വാമിയുടെ അപേക്ഷയനുസരിച്ച് സ്വാമിജി ആയുർവ്വേദചികിത്സ നടത്താൻ സമ്മതിച്ചിരിക്കുന്നു. അടുത്ത

ചൊവ്വാഴ്ച മുതലാരംഭിക്കണം. ഉപ്പും വെള്ളവും തൊടാൻ പാടില്ല. കഠിനാമായ പഥ്യത്തോടുകൂടി മരുന്നു സേവിക്കണം. ഇന്നു ഞായറാഴ്ച.

ശിഷ്യൻ ചോദിച്ചു: 'സ്വാമിജി, കടുത്ത ചൂടകാലമാണിപ്പോൾ, അങ്ങാണെങ്കിൽ മണിക്കൂറിൽ നാലഞ്ചു തവണ വെള്ളം കുടിക്കാറുമുണ്ട്. ഈ നിലയിൽ വെള്ളം കുടിക്കാതെ മരുന്നു കഴിക്കുന്ന കാര്യം അസഹ്യമായിത്തീരും.'

സ്വാമിജി: "എന്താ നീ പറയുന്നത്? മരുന്നു സേവിക്കാൻ തുടങ്ങുന്ന അന്നു രാവിലെ 'ഇനി വെള്ളം കുടിക്കില്ല' എന്നൊരു ദഢസങ്കല്പമെടുക്കും. അതിനുശേഷം വെള്ളം തൊണ്ടയ്ക്കു കീഴോട്ടിറങ്ങില്ല. പിന്നെ മൂന്നാഴ്ചയ്ക്കു വെള്ളം താഴോട്ടു പോകയേ ഇല്ല. ശരീരം മനസ്സിൻെറ പുറംചട്ട മാത്രം; മനസ്സ് എന്തു പറയുന്നുവോ, അത് അനുസരിച്ച് നടത്തണം, അല്ലാതെന്താ? നിരഞ്ജനൻെറ നിർബന്ധംകൊണ്ട് ഇതു ചെയ്യേണ്ടിയിരിക്കുന്നു; അവരുടെ അപേക്ഷയും എനിക്കുപേക്ഷിക്കാൻ നിവൃത്തിയില്ല."

*നേരം മണി പത്ത്, സ്വാമിജി മുകളിലിരിക്കുന്നു. അദ്ദേഹം പ്രസന്നവദനത്തോടെ, ഭാവിയിൽ സ്ത്രീകൾക്കുവേണ്ടി ഉണ്ടാക്കാൻ പോകുന്ന മഠത്തിൻെറ കാര്യം ഉന്നയിച്ചു. അദ്ദേഹം പറഞ്ഞു:* "അമ്മയെ കേന്ദ്രമാക്കി ഗംഗയുടെ കിഴക്കേക്കരയിൽ സ്ത്രീകൾക്കു വേണ്ടി ഒരു മഠം സ്ഥാപിക്കണം. ഈ മഠത്തിലെ ബ്രഹ്മചാരികൾക്കും സാധുക്കൾക്കും പരിശീലനം നല്കുന്നതുപോലെ മറുകരയിലുള്ള സ്ത്രീമഠത്തിൽ ബ്രഹ്മചാരിണികൾക്കും സാധ്വികൾക്കും പരിശീലനം കൊടുക്കണം."

ശിഷ്യൻ: 'സ്വാമിജി, ഭാരതവർഷത്തിൽ അതിപുരാതനകാലത്ത്, സ്ത്രീകൾക്കുവേണ്ടി വല്ല മഠവും ഉണ്ടായിരുന്നതായി ചരിത്രത്തിൽ കാണുന്നില്ല. ബൗദ്ധകാലത്ത് സ്ത്രീമഠത്തെപ്പറ്റി കെൾക്കുന്നുണ്ട്. അതിൽനിന്നു കാലക്രമത്തിൽ നാനാ തരത്തിലുള്ള ആചാരഭ്രംശവും നേരിട്ടു: ഘോരമായ വാമാചാരം കൊണ്ടു നാടുമുഴുവൻ മൂടി.'

സ്വാമിജി: "ഇന്നാട്ടിൽ സ്ത്രീപുരുഷന്മാർ തമ്മിൽ ഇത്ര വ്യത്യാസം കാണിക്കുന്നതെന്തിനെന്നു മനസ്സിലാക്കാൻ വലിയ പ്രയാസം. വേദാന്തം ഘോഷിക്കുന്നു, ഒരേ ചൈതന്യം സർവ്വഭൂതങ്ങളിലും വിരാജിക്കുന്നു എന്ന്. നിങ്ങളൊക്കെ സ്ത്രീകളെ നിന്ദിക്കുകമാത്രം ചെയ്യുന്നു; അവരുടെ ഉന്നതിക്കായി നിങ്ങളെന്തു ചെയ്തിട്ടുണ്ട്, പറ. സ്മൃതിയും കുസൃതിയുമെഴുതിപ്പിടിപ്പിച്ച്, സ്ത്രീകളെ നിയമങ്ങളിലും നീതികളിലും കെട്ടിയിട്ട്, അവരെ വെറും സന്താനോല്പാദനയന്ത്രങ്ങളാക്കിക്കളഞ്ഞു! ജഗദംബയുടെ സാക്ഷാൽ വിഗ്രഹങ്ങളായ ഈ സ്ത്രീകളെയെല്ലാം ഇനി ഉയർത്തിക്കൊണ്ടുവരാതെ, നിങ്ങൾക്കു വേറെ ഗതിയില്ലെന്നു മനസ്സിലാക്കിക്കോളൂ."

ശിഷ്യൻ: 'സ്വാമിജി, സ്ത്രീവർഗ്ഗം സാക്ഷാൽ മായയുടെ മൂർത്തി. പുരുഷൻെറ അധഃപതനത്തിനായിട്ടാണ് ഇവരുടെ സൃഷ്ടി. സ്ത്രീജാതി അവരുടെ

മായകൊണ്ട് പുരുഷൻെറ ജ്ഞാനവൈരാഗ്യങ്ങളെ മറച്ചുകളയുന്നു. അതുകൊണ്ടാവണം ശാസ്ത്രകാരന്മാർ ഇവർക്കൊരു കാലവും ജ്ഞാനഭക്തികൾ ഉണ്ടാവില്ലെന്നു പറയുന്നത്.'

സ്വാമിജി: "സ്ത്രീകൾ ജ്ഞാനഭക്തികൾക്ക് അധികാരിണികളല്ലെന്നു ഏതു ശാസ്ത്രത്തിലാണുള്ളത്? ഭാരതത്തിൻെറ അധഃപതനകാലത്ത് പുരോഹിതവർഗ്ഗം ബ്രാഹ്മണേതരജാതികളെ വേദാദ്ധ്യനത്തിന്നധികാരികളല്ലെന്നു വിധിച്ച കാലം മുതൽ അവർ സ്ത്രീകളുടെ അവകാശവും നിഷേധിച്ചു കളഞ്ഞു. എന്നാൽ വൈദികയുഗത്തിൽ ഉപനിഷത്തുകളുടെ കാലത്ത്, ഗാർഗ്ഗി, മൈത്രേയി തുടങ്ങിയ പ്രാതഃസ്മരണീയകളായ മഹതികൾ, ബ്രഹ്മവിചാരമൂലം ഋഷിപദവി പ്രാപിച്ചിട്ടുള്ളതായിക്കാണാം. വേദജ്ഞന്മാരായ ഒരായിരം ബ്രാഹ്മണർ കൂടിയ സദസ്സിൽ ഗാർഗ്ഗി സധൈര്യം യാജ്ഞവല്ക്യനെ ബ്രഹ്മവിചാരത്തിനു വെല്ലുവിളിച്ചു. ഇങ്ങനെ മാതൃകാമഹതികളായ അവർക്കൊക്കെ അദ്ധ്യാത്മജ്ഞാനത്തിന് അധികാരമുണ്ടായിരുന്ന സ്ഥിതിക്ക്, ഇന്നുള്ള സ്ത്രീകൾക്കും ആ അധികാരം എന്തുകൊണ്ടുണ്ടായിക്കൂടാ? ഒരിക്കൽ സംഭവിച്ചതു തീർച്ചയായും വീണ്ടും സംഭവിക്കാം. ചരിത്രം താനേ ആവർത്തിക്കുന്നു. സ്ത്രീകളെ പൂജിച്ചതുകൊണ്ടാണ് എല്ലാ ജനതകളും ഉയർന്നുവന്നിട്ടുള്ളത്. സ്ത്രീകളെ പൂജിക്കാത്ത ദേശവും ജനതയും ഒരിക്കലും ഉന്നതി പ്രാപിച്ചിട്ടില്ല; ഇനിയൊരുകാലത്തും പ്രാപിക്കുകയുമില്ല. നിങ്ങളുടെ നാട് ഇതിൻവിധം നശിക്കാനുള്ള പ്രധാനകാരണം, ശക്തിമൂർത്തികളായ ഇവരെയെല്ലാം വേണ്ടതുപോലെ മാനിക്കാതിരുന്നതാണ്. മനു പറയുന്നു

യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ
യത്രൈതാസ്തു നാ പൂജ്യന്തേ സർവ്വാസ്തത്രാഫലാഃ ക്രിയാഃ.

(നാരികളെ ആദരിക്കുന്നിടത്ത് ദേവന്മാർ രമിക്കുന്നു; അവരെ പൂജിക്കാത്തിടത്തെ സകല ക്രിയകളും പാഴായിപ്പോകുന്നു.) എവിടെ സ്ത്രീകളെ ആദരിക്കുന്നില്ലയോ, സ്ത്രീകൾ വ്യാകുലതയോടെ വാഴുന്നുവോ, ആ കുടുംബത്തിലും, ആ ദേശത്തിലും ഉയർച്ചയെപ്പറ്റി ആശിക്കാനില്ല. അതിനാൽ ആദ്യം അവരെ ഉയർത്തണം; അവർക്കു വേണ്ടി മാതൃകാപരമായ ഒരു മഠം സ്ഥാപിക്കണം."

ശിഷ്യൻ: 'സ്വാമിജി, അങ്ങ് ആദ്യത്തെത്തവണ ബിലാത്തിയിൽനിന്നു മടങ്ങിവന്ന്, സ്റ്റാർതിയേറ്ററിൽ പ്രസംഗിച്ച അവസരത്തിൽ തന്ത്രശാസ്ത്രത്തെ കർക്കശമായി വിമർശിക്കുകയുണ്ടായല്ലോ. ഇപ്പോൾ വീണ്ടും തന്ത്രോപദിഷ്ടമായ നാരീപൂജയെ അനുമോദിച്ച് സ്വസിദ്ധാന്തത്തെ സ്വയം ഖണ്ഡിക്കുകയല്ലേ ചെയ്യുന്നത്?'

സ്വാമിജി: "തന്ത്രത്തിൻെറ, ഇക്കാലത്തെ ദുഷിച്ച വാമാചാര സമ്പ്രദായത്തെയാണ് ഞാൻ നിന്ദിച്ചത്. തന്ത്രോക്തമായ മാതൃപൂജയേയോ, ശരിയായ

വാമാചാരത്തെപ്പോലുമോ ഞാൻ നിന്ദിച്ചിട്ടില്ല. ദേവീബുദ്ധ്യാ സ്ത്രീപൂജ ചെയ്യലാണ് തന്ത്രത്തിൻെറ ഉദ്ദേശ്യം. ബൗദ്ധകർമ്മത്തിൻെറ അധഃപതന കാലത്ത് വാമാചാരം ഭയാനകമാംവണ്ണം ദുഷിച്ചുപോയി; ആ ദുഷിച്ചവശം വാമാചാരത്തിൽ ഇപ്പോഴുമുണ്ട്. ഇപ്പോഴും ഭാരതത്തിലെ തന്ത്രശാസ്ത്രം ആ ആശയത്താൽ ദൂഷിതമാണ്. ആവക ബീഭത്സാചാരങ്ങളെയാണ് ഞാൻ അധിക്ഷേപിച്ചത്; അതിപ്പോഴും ചെയ്യുന്നു. ഏതൊരു മഹാമായയുടെ രൂപരസാത്മകമായ ബാഹ്യവികാസം മനുഷ്യനെ ഉന്മത്തനാക്കുന്നുവോ, ഏതൊരു ദേവിയുടെ ആന്തരപ്രകാശങ്ങളായ ജ്ഞാനഭക്തി - വിവേക - വൈരാഗ്യാദികൾ മനുഷ്യനെ സർവ്വജ്ഞാനം സിദ്ധസങ്കല്പനും ബ്രഹ്മജ്ഞനുമാക്കുന്നുവോ, ആ മാതൃരൂപിണിയുടെ സ്ഫുരദ്വിഗ്രഹസ്വരൂപിണികളായ നാരികളുടെ പൂജയെ ഞാൻ ഒരു കാലത്തും നിഷേധിച്ചിട്ടില്ല. 'സൈഷാ പ്രസന്നാ വരദാ നൃണാം ഭവതി മുക്തയേ' (അവൾ പ്രസാദിച്ചാൽ മനുഷ്യനു വരമരുളും, മുക്തിയരുളും). ഈ മഹാമായയെ പൂജാപ്രണാമങ്ങൾകൊണ്ടു പ്രസന്നയാക്കാതെ, ബ്രഹ്മാ വിഷ്ണുപ്രഭൃതികൾക്കുപോലും അവളുടെ പിടിയിൽപ്പെടാതെ, മുക്തി നേടാൻ കഴിയുമെന്നോ? അതുകൊണ്ട് ഈ ഗൃഹലക്ഷ്മിയുടെ പൂജയ്ക്കായി, അവരുടെയിടയ്ക്കു ബ്രഹ്മവിദ്യാവികസനം ഉണ്ടാകുവാൻ വേണ്ടിയാണ് ഞാൻ സ്ത്രീമഠം സ്ഥാപിക്കുന്നത്."

ശിഷ്യൻ: 'അങ്ങയുടെ ഒരുത്തമസങ്കല്പമായിരിക്കാം; എന്നാൽ അതിനു സ്ത്രീകളെ എവിടെ കിട്ടും? സമുദായത്തിലെ ഇന്നത്തെ കഠിനബന്ധനങ്ങൾ ഇങ്ങനെയിരിക്കുമ്പോൾ, കുലവധുക്കളെ സ്ത്രീമഠത്തിൽ ചേരാൻ ആരനുവദിക്കും?'

സ്വാമിജി: "അതെന്തെടോ? ഇപ്പോൾത്തന്നെ ഗുരുദേവനിൽ ഭക്തിയുള്ള എത്രയോ സ്ത്രീകളുണ്ട്. അവരുടെ സഹായത്തോടെ ഞാൻ സ്ത്രീമഠം ആരംഭിച്ചുവെയ്ക്കാം. ശ്രീമാതൃദേവിയായിരിക്കും അതിലെ മുഖ്യ വ്യക്തി. ശ്രീരാമകൃഷ്ണഭക്തന്മാരുടെ ഭാര്യമാരും പുത്രിമാരും ആദ്യം അതിൽ താമസിക്കും. കാരണം, അവർ ഇങ്ങനെയുള്ള സ്ത്രീമഠത്തിൻെറ പ്രയോജനം എളുപ്പത്തിൽ മനസ്സിലാക്കും. പിന്നീട്, ഇവരെക്കണ്ട് മറ്റു ഗൃഹസ്ഥന്മാരും ഈ മഹാകാര്യത്തിൽ സഹായികളായിത്തീരും."

ശിഷ്യൻ: 'ഗുരുദേവൻെറ ഭക്തന്മാർ തീർച്ചയായും ഇക്കാര്യത്തിൽ സഹകരിക്കും. എന്നാൽ സാധാരണ ജനങ്ങൾ ഇതിൽ സഹായിക്കുമെന്നെനിക്കു തോന്നുന്നില്ല.'

സ്വാമിജി: "ലോകത്തിൽ ഒരു മഹാകാര്യവും ത്യാഗം കൂടാതെ ഉണ്ടായിട്ടില്ല. ഒരാലിൻതയ്യുകണ്ടാൽ, കാലാന്തരത്തിൽ അതൊരു മാമരമായിവരുമെന്ന് ആർക്കു വിചാരിക്കാൻ കഴിയും? ഇപ്പോഴേതായാലും ഈ വിധത്തിൽ മഠം സ്ഥാപിക്കും. പിന്നീടു നോക്കിക്കോളൂ. ഒന്നുരണ്ടു തലമുറ കഴിയുമ്പോൾ

ഈ മഠത്തിൻെറ മഹത്ത്വം നാട്ടാർക്കു മനസ്സിലാവും. എൻെറ ശിഷ്യരായ ഈ വിദേശവനിതകൾ ഇക്കാര്യത്തിനു വേണ്ടി അവരുടെ പ്രാണൻ കൊടുക്കും. നിങ്ങളും ഭീതി വെടിഞ്ഞ് ഈ മഹോദ്യമത്തിൽ സഹായിക്കുവിൻ. ഈ ഉച്ചമായ ആദർശം ഏവരുടെയും മുമ്പിൽ വെയ്ക്കുവിൻ. കാലക്രമത്തിൽ ഇതിൻെറ പ്രഭയിൽ ദേശമഖിലം പ്രോജ്ജ്വലമായി വരുന്നതു കാണാം."

ശിഷ്യൻ : 'സ്വാമിജി, സ്ത്രീകൾക്കുവേണ്ടി സ്ഥാപിക്കാൻ പോകുന്ന ഈ മഠത്തെക്കുറിച്ചു വിശദമായി വിവരിച്ചാലും; കേൾക്കുവാൻ വലിയ ഉത്സാഹം തോന്നുന്നു.'

സ്വാമിജി: "ഗംഗയുടെ മറുകരയിൽ (കിഴക്കെക്കരയിൽ) ഒരു വിശാലമായ പറമ്പു മേടിക്കണം. അവിടെ അവിവാഹിതകളായ കുമാരിമാരും ബ്രഹ്മചാരിണികളായ വിധവകളും താമസിക്കും. ഇടയ്ക്കിടയ്ക്കു ഭക്തിമതികളായ കുടുംബിനികൾക്കും വന്നു താമസിക്കാം. പുരുഷന്മാർക്ക് ഈ മഠവുമായി ഒരുവിധബന്ധവും ഉണ്ടായിരിക്കില്ല. പുരുഷന്മാരുടെ ആശ്രമത്തിലെ വയോവൃദ്ധരായ സന്ന്യാസിമാർ ദൂരെനിന്നുകൊണ്ട് സ്ത്രീമഠത്തിലെ കാര്യഭാരങ്ങൾ നടത്തും. സ്ത്രീമഠത്തിൽ പെൺകുട്ടികൾക്കായുള്ള ഒരു പള്ളിക്കൂടമുണ്ടായിരിക്കും: അവിടെ ധർമ്മശാസ്ത്രം, സാഹിത്യം, സംസ്കൃതം, വ്യാകരണം, കുറെയൊക്കെ ഇംഗ്ലീഷ് എന്നിവ പഠിപ്പിക്കണം. തുന്നല്പണി, അരിവെപ്പ്, വീട്ടുവേലകൾ, കുട്ടികളെ വളർത്തേണ്ടവിധം എന്നിവയും സ്കൂളിലെ വിഷയങ്ങളിൽ ഉൾപ്പെടും. കൂടാതെ ജപം, ധ്യാനം, പൂജ മുതലായവയും വിദ്യാഭ്യാസത്തിൻെറ ഭാഗമായിരിക്കും. വീടെല്ലാം വിട്ടു സ്ഥിരമായി ഇവിടെ താമസിക്കാൻ കഴിയുന്നവർക്ക് ആഹാരവും വസ്ത്രവും ഈ മഠത്തിൽനിന്നുതന്നെ കൊടുക്കണം. അതിനൊക്കാത്തവർക്ക് ദിവസവും പുറമേനിന്നു വന്നു പഠിച്ചുപോകാം. മഠാദ്ധ്യക്ഷയുടെ അനുമതിയോടുകൂടി അവർക്കു വല്ലപ്പോഴുമൊക്കെ അവിടെ താമസിക്കാം; അപ്പോളവരുടെ ചെലവു മഠത്തിൽനിന്നു കൊടുക്കുകയും ചെയ്യും. പ്രായം ചെന്ന ബ്രഹ്മചാരിണികൾ, വിദ്യാർത്ഥിനികൾക്കു ബ്രഹ്മചര്യാശ്രമത്തിനുചിതമായ പരിശീലനങ്ങൾ നല്കുന്ന ഭാരം വഹിക്കും. ഈ മഠത്തിൽ അഞ്ചോ ആറോ കൊല്ലത്തെ ശിക്ഷണത്തിനുശേഷം, രക്ഷിതാക്കൾക്ക് അവരുടെ വിവാഹം നടത്താം. യോഗാനുഷ്ഠാനത്തിനും അദ്ധ്യാത്മജീവിതത്തിനും അധികാരിണികളാണെന്നു കാണുന്നപക്ഷം, രക്ഷിതാക്കളുടെ അനുവാദത്തോടുകൂടി, വിദ്യാർത്ഥിനികൾക്ക് ഇവിടെ നൈഷ്ഠികബ്രഹ്മചര്യം സ്വീകരിച്ചു പാർക്കുകയും ചെയ്യാം. ഇങ്ങനെ നിത്യകുമാരികാവ്രതം സ്വീകരിക്കുന്നവർ കാലക്രമത്തിൽ മഠത്തിലെ അദ്ധ്യാപികമാരും പ്രചാരികമാരുമാവും; അവർ ഗ്രാമം തോറും, നഗരം തോറും ശിക്ഷാകേന്ദ്രങ്ങൾ സ്ഥാപിച്ച് സ്ത്രീവിദ്യാഭ്യാസത്തിനുവേണ്ടി പ്രയത്നിക്കും; ആത്മസമർപ്പണവും സ്വഭാവശുദ്ധിയുമുള്ള ഇതുമാതിരി പ്രചാരികമാർമുഖേന നാട്ടിൽ

യഥാർത്ഥമായ സ്ത്രീവിദ്യാഭ്യാസത്തിൻെറ വികസനമുണ്ടാവും. വിദ്യാർത്ഥിനികൾ സ്ത്രീമഠവുമായി ബന്ധപ്പെട്ടിരിക്കുന്നിടത്തോളം കാലം അവർ ബ്രഹ്മചര്യം ദീക്ഷിക്കണമെന്നുള്ളത് ഈ മഠത്തിൻെറ അടിസ്ഥാനതത്ത്വമായിരിക്കും. അദ്ധ്യാത്മനിഷ്ഠയും ത്യാഗവും ആത്മസംയമവും ഇവിടത്തെ വിദ്യാർത്ഥിനികളുടെ ഭൂഷണങ്ങളായിരിക്കും; സേവാധർമ്മം അവരുടെ ജീവിതവ്രതവുമായിരിക്കും. ഇപ്രകാരമുള്ള ആദർശജീവിതം കണ്ടാൽ ആരവരെ ആദരിക്കാതിരിക്കും? ആരവരെ വിശ്വസിക്കാതിരിക്കും? നാട്ടിലെ സ്ത്രീജനങ്ങളുടെ ജീവിതം ഈ വിധത്തിൽ വാർത്തെടുത്താലേ നിങ്ങളുടെ നാട്ടിൽ വീണ്ടും സീതയുടെയും സാവിത്രിയുടെയും, ഗാർഗ്ഗിയുടെയും ഉദയമുണ്ടാവൂ. നാട്ടാചാരങ്ങളുടെ കഠിനങ്ങളായ കെട്ടുപാടുകളിൽ കുടുങ്ങി നിങ്ങളുടെ സ്ത്രീകൾ എത്രമാത്രം പ്രാണഹീനരും നിശ്ചേഷ്ടരുമായിപ്പോയെന്നുള്ളത്, ഒരു തവണ പാശ്ചാത്യലോകം കണ്ടുവന്നാൽ മനസ്സിലാകും. സ്ത്രീകളുടെ ഈ ദുർദ്ദശയ്ക്കു നിങ്ങളാണുത്തരവാദികൾ; അവരെ വീണ്ടും ഉയർത്തിക്കൊണ്ടുവരേണ്ട ചുമതലയും നിങ്ങളിൽത്തന്നെ. അതുകൊണ്ടു ഞാൻ പറയുന്നു, പണിയെടുക്കിൻ. വെറുതെ കുറേ വേദവേദാന്തങ്ങൾ ഉരുവിട്ടതുകൊണ്ടെന്തു പ്രയോജനം?"

ശിഷ്യൻ: 'സ്വാമിൻ, ഇവിടെ വിദ്യാഭ്യാസം ചെയ്തിട്ടും വിവാഹം ചെയ്തുപോവുകയാണെങ്കിൽപ്പിന്നെ, ഇവരുടെയിടയ്ക്കു എങ്ങനെയാണ് ആളുകൾ ആദർശജീവിതം കാണുക? ഇവിടെ ശിക്ഷണം ലഭിക്കുന്നവർ വിവാഹം ചെയ്യാൻ പാടില്ല എന്നൊരു നിയമം വെയ്ക്കുന്നതല്ലേ നല്ലത്?'

സ്വാമിജി: "അതൊക്കെ പെട്ടെന്നങ്ങു സാധിക്കുമോ? ശിക്ഷണം കൊടുത്തുവിട്ടേക്കണം, പിന്നീടവർ തന്നെത്താനാലോചിച്ചു വേണ്ടതു പോലെ ചെയ്തുകൊള്ളും. വിവാഹം ചെയ്തു ലോകജീവിതത്തിൽ പ്രവേശിച്ചാലും, ഈവിധത്തിൽ വിദ്യാഭ്യാസം ലഭിച്ച വനിതകൾ താന്താങ്ങളുടെ ഭർത്താക്കന്മാരെ ഉത്കൃഷ്ടാശയങ്ങളിൽ പ്രേരിപ്പിക്കുകയും, വീരന്മാരായ പുത്രന്മാരുടെ ജനനികളാവുകയും ചെയ്യും. എന്നാൽ സ്ത്രീമഠത്തിലെ വിദ്യാർത്ഥിനികളുടെ രക്ഷിതാക്കൾ പതിനഞ്ചു വയസ്സാകു ന്നതിനു മുമ്പ് അവരെ വിവാഹം ചെയ്തുകൊടുക്കുന്ന കാര്യം ചിന്തിക്കപോലുമരുത്. ഈ നിയമം നിർബ്ബന്ധമായും വേണം."

ശിഷ്യൻ: 'അങ്ങനെ വരുമ്പോൾ ഈ കുട്ടികൾക്കു ആളുകളുടെയിടയിൽ അപവാദമാവും. ആരും അവരെ കല്യാണം കഴിക്കാൻ ഇഷ്ടപ്പെടുകയില്ല.'

സ്വാമിജി: "എന്തുകൊണ്ടിഷ്ടപ്പെടുകയില്ല? നിനക്കിപ്പോഴും സമുദായത്തിൻെറ ഗതി മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. വിദുഷികളും ഉത്സാഹശീലരുമായ പെൺകുട്ടികൾക്കു വരന്മാരെ കിട്ടാൻ വിഷമമുണ്ടാവില്ല. 'ദശമേ കന്യകാപ്രാപ്തിഃ' (പത്താം വയസ്സിൽ കന്യകയെ കൈക്കൊള്ളണം) എന്നീ

വക പ്രമാണങ്ങളനുസരിച്ചു സമുദായം ഇപ്പോൾ നടക്കുന്നില്ല; നടക്കുകയുമില്ല. ഇപ്പോൾത്തന്നെ കാണുന്നില്ലേ?"

ശിഷ്യൻ: 'അങ്ങെന്തൊക്കെ പറഞ്ഞാലും ആദ്യമെല്ലാം ഇതിനെതിരായി ഭയങ്കരമായ പ്രക്ഷോഭമുണ്ടാകും.'

സ്വാമിജി: "ഉണ്ടാവട്ടെ. അതിൽ പേടിക്കാനെന്ത്? സദ്സങ്കല്പത്തോടുകൂടി ആരംഭിക്കുന്ന സദുദ്യമത്തിന് എതിരുണ്ടായാൽ, അതുമൂലം അനുഷ്ഠാതാകൾക്കു കൂടുതൽ ഉത്സാഹമുണ്ടാവുകയേ ഉള്ളു. തടസ്സവും എതിർപ്പുമില്ലാത്തതൊക്കെ മനുഷ്യനെ മൃത്യുമാർഗ്ഗത്തിലേക്കു നയിക്കുന്നു. മത്സരമാണ് ജീവിതത്തിൻെറ ലക്ഷണം, മനസ്സിലായോ?"

ശിഷ്യൻ: 'ഉവ്വ്.'

സ്വാമിജി: "പരബ്രഹ്മതത്ത്വത്തിൽ ലിംഗഭേദമില്ല. 'ഞാൻ - നീ' വ്യത്യാസം കാണുന്ന തലത്തിലേ നാം ലിംഗഭേദം കാണുന്നുള്ളു. മനസ്സ് എത്രയ്ക്കു അന്തർമുഖമാകുന്നുവോ, അത്രയ്ക്കു ഭേദജ്ഞാനം പൊയ്പോകുന്നു. ഒടുവിൽ, മനസ്സ് സമരസമായ ബ്രഹ്മതത്ത്വത്തിൽ മുങ്ങുമ്പോൾ, 'ഇതൊരു സ്ത്രീ, അതൊരു പുരുഷൻ' എന്നീവക വ്യത്യാസങ്ങളൊന്നും തീരെ കാണുകയില്ല. ഈയവസ്ഥ ഗുരുദേവനിൽ ഞങ്ങൾ പ്രത്യക്ഷത്തിൽ കണ്ടിട്ടുണ്ട്. സ്ത്രീപുരുഷന്മാർ തമ്മിൽ ബാഹ്യമായിട്ട് ഭേദമുണ്ടെങ്കിലും സ്വരൂപേണ ഭേദമൊന്നുമില്ല. പുരുഷന്നു ബ്രഹ്മജ്ഞാനിയാവാമെങ്കിൽ എന്തുകൊണ്ട് സ്ത്രീക്കും ആയിക്കൂടാ? അതാണ് ഞാൻ പറഞ്ഞത്, സ്ത്രീകളിൽ ഒരാൾക്കെങ്കിലും ഒരിക്കൽ ബ്രഹ്മജ്ഞയാവാമെന്നുണ്ടെങ്കിൽ, അവരുടെ പ്രതിഭയിൽക്കൂടി ആയിരിക്കണക്കിനു സ്ത്രീകൾ ഉദ്ബുദ്ധരാകും എന്ന്. അങ്ങനെ നാട്ടിനും നാട്ടാർക്കും മംഗളമുണ്ടാകും. എന്താ മനസ്സിലായോ?"

ശിഷ്യൻ: 'സ്വാമിജി, അങ്ങയുടെ ഉപദേശംകൊണ്ട് ഇന്നെൻെറ കണ്ണു തുറന്നു.'

സ്വാമിജി: "ഇപ്പോഴെങ്കിലും തുറന്നോ? സർവ്വാവഭാസകമായ ആത്മതത്ത്വത്തെ എപ്പോൾ പ്രത്യക്ഷമാക്കുന്നുവോ, അപ്പോൾക്കാണാം സ്ത്രീപുരുഷഭേദബുദ്ധി അപ്പാടേ മറഞ്ഞുപോകുന്നത്; അപ്പൊഴേ സ്ത്രീകൾ ബ്രഹ്മസ്വരൂപിണികളാണെന്നു ബോധമുണ്ടാകൂ. ഗുരുദേവനിൽ ഇതു ഞങ്ങൾ കണ്ടിട്ടുണ്ട്.- സകല സ്ത്രീകളിലും മാതൃഭാവം - അവരുടെ ജാതി എന്തുമാവട്ടെ, സ്ഥാനം എതുമാവട്ടെ - ഇതു ഞങ്ങൾ കണ്ടിട്ടുള്ളതല്ലേ! അതാണ് ഞാൻ നിങ്ങളോട് ഇങ്ങനെ ചെയ്യാനാവശ്യപ്പെടുന്നത്, വനിതകൾക്കുവേണ്ടി ഗ്രാമം തോറും വിദ്യാലയങ്ങൾ തുറന്ന് അവരെ മനുഷ്യരാക്കിത്തീർക്കാൻ പറയുന്നത്. സ്ത്രീകൾ ശരിക്കും മനുഷ്യരായാൽപ്പിന്നെ, ക്രമേണ അവരുടെ സന്താനപരമ്പരവഴിക്ക് രാജ്യത്തിൻെറ മുഖം ഉജ്ജ്വലമാകും. വിദ്യയും ജ്ഞാനവും ശക്തിയും ഭക്തിയും നാട്ടിൽ തഴച്ചുവളരും."

ശിഷ്യൻ: 'എന്നാൽ സ്വാമിജി, ആധുനികവിദ്യാഭ്യാസംകൊണ്ട് വിപരീതഫലമാണുണ്ടായിട്ടുള്ളതെന്ന് എനിക്കു തോന്നുന്നു. അല്പസ്വല്പം എന്തോ പഠിച്ചുവെച്ച് മദാമ്മമാരെപ്പോലെ വേഷം കെട്ടാൻ ശീലിച്ചു; പക്ഷേ, ത്യാഗം, ആത്മനിയന്ത്രണം, തപസ്സ്, ബ്രഹ്മചര്യം മുതലായ ബ്രഹ്മ ജ്ഞാനലാഭത്തിനു പ്രയോജനകരങ്ങളായ കാര്യങ്ങളിൽ ഏത്രകണ്ടു മുന്നേറിയിട്ടുണ്ടെന്ന് എനിക്കു മനസ്സിലാകുന്നില്ല.'

സ്വാമിജി: "ആദ്യമൊക്കെ അങ്ങനെയേ വരു. നാട്ടിൽ വല്ല പുതിയ ആശയ വും പ്രചരിപ്പിക്കുമ്പോൾ, അതു വേണ്ടവിധം ഗ്രഹിക്കാൻ കഴിവില്ലാതെ ചിലർ അങ്ങനെ വഴി തെറ്റിപ്പോകാറുണ്ട്. അതുകൊണ്ട് വിപുലമായ ജനസമുദായത്തിന് എന്തു വരാൻ പോകുന്നു? എന്നാൽ ഇപ്പോൾ നില വിലിരിക്കുന്ന അല്പമായ സ്ത്രീവിദ്യാഭ്യാസത്തിനുവേണ്ടി ആദ്യം മുന്നിട്ടിറങ്ങി യിവർ വിശാലഹൃദയരായിരുന്നുവെന്നതിനു സന്ദേഹമുണ്ടോ? ഒന്നു ധരിച്ചോളു, വിദ്യയാവട്ടെ സംസ്ക്കാരമാവട്ടെ, ധർമ്മാധിഷ്ഠിതമല്ലെങ്കിൽ, അതിൽ ചില കുറ്റങ്ങളും കുറവുകളുമൊക്കെക്കാണും. ഇനിയിപ്പോൾ, ധർമ്മത്തെച്ചുറ്റിയാണ് സ്ത്രീവിദ്യാഭ്യാസം നടപ്പാക്കേണ്ടത്. മതമൊഴിച്ച് അന്യ വിദ്യകൾക്കു രണ്ടാം സ്ഥാനമേ ഉണ്ടായിരിക്കൂ. മതപഠനം, സ്വഭാവരൂപ വല്ക്കരണം, ബ്രഹ്മചര്യവ്രതപരിപാലനം - ഇവ സാധിക്കുവാൻ അഭ്യസനം വേണം. വർത്തമാനകാലത്തിൽ ഇതുവരെ ഭാരതത്തിൽ നടപ്പിലുള്ള സ്ത്രീ വിദ്യാഭ്യാസത്തിൽ മതത്തിനു രണ്ടാം സ്ഥാനമേ കൊടുത്തിട്ടുള്ളു. അതു കൊണ്ടാണ് നീ പറഞ്ഞ ദോഷങ്ങളെല്ലാം കടന്നു കൂടിയത്. അതിനു സ്ത്രീ കളെന്തു പിഴച്ചു, പറയൂ. സ്വയം ബ്രഹ്മചാരികളല്ലാത്ത പരിഷ്കർത്താക്കൾ സ്ത്രീശിക്ഷണത്തിനു മുന്നിട്ടിറങ്ങിയപ്പോൾ ഇത്തരത്തിൽ കാലു വഴുതി പ്പോയി. സകല സദ്കർമ്മങ്ങളുടെയും പ്രവർത്തകന്മാർ അഭീപ്സിത കാര്യം ചെയ്യാൻ തുടങ്ങുന്നതിനുമുമ്പ്, കഠോര തപസ്സു ചെയ്തു ആത്മജ്ഞാനി കളാകണം. അല്ലാത്തപക്ഷം പോരായ്മകൾ വന്നുചേരും. മനസ്സിലാകുന്നോ?"

ശിഷ്യൻ: 'ഉവ്വ്. അനേകം അഭ്യസ്തവിദ്യരായ വനിതകൾ വെറുതെ നോവലും നാടകവും വായിച്ചു നേരം കളയുന്നതു കാണാം. എന്നാൽ കിഴക്കൻബംഗാളിൽ വിദ്യാസമ്പന്നരായ സ്ത്രീകൾക്കൂടി പല വ്രതങ്ങളും ആചരിക്കുന്നു. ഈ നാട്ടിലും അങ്ങനെ ചെയ്യുന്നുണ്ടോ?'

സ്വാമിജി: "നല്ലതും തീയതും എല്ലാ നാട്ടിലും എല്ലാ കൂട്ടരുടെ ഇടയ്ക്കു മുണ്ട്. നമ്മുടെ കർത്തവ്യം സ്വന്തം ജീവിതത്തിൽ നല്ല കാര്യങ്ങൾ ചെയ്യുക, ആളുകൾക്ക് ഒരു മാതൃക കാണിച്ചുകൊടുക്കുക, ഇതാണ്. നിന്ദിച്ചുകൊണ്ട് ഒരു കാര്യവും സഫലമാവില്ല. അത് ആളുകളെ അകറ്റാൻ കൊള്ളാം. ആരെന്തു വേണമെങ്കിൽ പറയട്ടെ, അതിനൊന്നും തർക്കുത്തരം പറയാൻ പോകരുത്. ഈ മായാലോകത്തിൽ എന്തു ചെയ്താലും ചില ദോഷങ്ങ ളൊക്കെ ഉണ്ടായിരിക്കും. 'സർവ്വാരംഭാ ഹി ദോഷേണ ധൂമേനാഗ്നിരിവാ വൃതാഃ' (തീ പുകകൊണ്ടെന്നപോലെ സകല പ്രവൃത്തികളും ദോഷംകൊണ്ടു

മൂടിയവയാണ്). തീയുണ്ടെങ്കിൽ പുക പൊങ്ങും. പക്ഷേ അതു പറഞ്ഞ് അനങ്ങാതിരിക്കാനൊക്കുമോ? ആവും പോലെ നല്ലകാര്യങ്ങൾ ചെയ്തു കൊണ്ടേ ഇരിക്കണം."

ശിഷ്യൻ: 'എന്താണ് നല്ല കാര്യം?'

സ്വാമിജ: "ബ്രഹ്മപ്രകാശത്തിനു സഹായിക്കുന്നതെന്തോ അതു നല്ല കാര്യം. ഏതു കാര്യവും പ്രത്യക്ഷമായോ പരോക്ഷമായോ ആത്മതത്ത്വ പ്രകാശത്തിനു സഹായമായി ചെയ്യാൻ കഴിയും. എന്നാൽ ഋഷിപ്രോക്തമായ പന്ഥാവിൽക്കൂടി പോയാൽ ആത്മജ്ഞാനം വിളംബംകൂടാതെ വിളങ്ങും. മറിച്ച്, ശാസ്ത്രകാരന്മാർ നിഷിദ്ധങ്ങളെന്നു നിർദ്ദേശിച്ചിട്ടുള്ള കർമ്മങ്ങൾ ചെയ്താലോ ആത്മാവിനു ബന്ധനം ഏർപ്പെടുന്നു; ചിലപ്പോൾ അതുമൂലമുണ്ടാകുന്ന മോഹബന്ധനം ജന്മജന്മാന്തരംകൊണ്ടും നശിക്കില്ല. എന്നിരുന്നാലും സർവ്വദേശത്തും സർവ്വകാലത്തും ജീവന്നു മുക്തി ആവശ്യം ഭാവിയാണ്. കാരണം ജീവൻെറ നിജസ്വരൂപം ആത്മസ്വരൂപമാണ്. സ്വസ്വരൂപം വല്ലവർക്കും കളയാനൊക്കുമോ? നീ നിൻെറ നിഴലുമായി ഒരായിരം കൊല്ലം പടവെട്ടിയാലും നിഴലിനെ ആട്ടിപ്പായിക്കാൻ പറ്റുമോ? അതു നിൻെറ കൂടെത്തന്നെ ഇരിക്കും."

ശിഷ്യൻ: 'പക്ഷേ സ്വാമിജി, ശങ്കരാചാര്യരുടെ പക്ഷത്തിൽ കർമ്മം ജ്ഞാനത്തിൻെറ എതിർപക്ഷമാണ്. ജ്ഞാനകർമ്മസമുച്ചയത്തെ അദ്ദേഹം നാനാപ്രകാരത്തിൽ ഖണ്ഡിച്ചിരിക്കുന്നു. അപ്പോൾ പിന്നെ, കർമ്മം എങ്ങനെ ജ്ഞാനപ്രകാശമാകും?'

സ്വാമിജി: "ആചാര്യശങ്കരൻ അങ്ങനെ പറഞ്ഞതിനുശേഷം, വീണ്ടും കർമ്മത്തെ ജ്ഞാനത്തിൻെറ ആപേക്ഷികസഹായകാരിയായും സത്ത്വശുദ്ധിക്ക് ഉപായമായും നിർദ്ദേശിച്ചിട്ടുണ്ട്. എന്നാൽ ശുദ്ധജ്ഞാനത്തിൽ കർമ്മത്തിൻെറ അനുപ്രവേശമില്ല എന്നുള്ള ഭാഷ്യകാരൻെറ സിദ്ധാന്തത്തോട് എനിക്കെതിരൊന്നുമില്ല. മനുഷ്യന്ന് എത്രകാലം ക്രിയയും കർത്തൃത്വവും കർമ്മബോധവുമുണ്ടോ, അത്രകാലം കർമ്മം ചെയ്യാതെ വെറുതെയിരിക്കുക സാദ്ധ്യമാണോ? അങ്ങനെ, കർമ്മം ജീവൻെറ സ്വഭാവമായിരിക്കെ, എന്തുകൊണ്ടു കർമ്മങ്ങളെല്ലാം ആത്മജ്ഞാനപ്രകാശനത്തിനു സഹായമാംവിധം ചെയ്തുകൂടാ? പാരമാർത്ഥിക തലത്തിൽനിന്നും നോക്കുമ്പോൾ കർമ്മമെല്ലാം ഭ്രമാത്മകമാണെന്നതു വാസ്തവംതന്നെ. എന്നിരുന്നാലും വ്യവഹാരദശയിൽ കർമ്മത്തിനു വിശേഷപ്രയോജനമുണ്ട്. നീ ആത്മതത്ത്വത്തെ പ്രത്യക്ഷമാക്കുമ്പോൾ കർമ്മം ചെയ്യലും ചെയ്യാതിരിക്കലും നിൻെറ ഇച്ഛാധീനമാണ്. ആ അവസ്ഥയിൽ നീയെന്തു ചെയ്താലും അതു സദ്കർമ്മമായിരിക്കും; അതുകൊണ്ട് ജീവന്നും ജഗത്തിനും മംഗളമുണ്ടാകും. ബ്രഹ്മപ്രകാശമുണ്ടായാൽ നിൻെറ ശ്വാസോച്ഛ്വാസതരംഗംപോലും ജീവന്ന് സഹായമായിരിക്കും. അപ്പോൾ പിന്നെ

പ്ലാനൊന്നുംവെച്ചു കർമ്മം ചെയ്യേണ്ടതില്ല. മനസ്സിലായോ?"

ശിഷ്യൻ: 'ഉവ്വ്, ഇതു ജ്ഞാനകർമ്മങ്ങളെ വേദാന്തവീക്ഷണപ്രകാരം സുന്ദരമായി സമന്വയിക്കുന്ന ഒരു സിദ്ധാന്തമാണ്.'

അപ്പോഴേക്ക് അത്താഴത്തിനു മണിയടിച്ചതു കേട്ടു ശിഷ്യനെഴുന്നേറ്റു; ശിഷ്യനോട് പോയി ആഹാരം കഴിക്കാൻ സ്വാമിജി ആജ്ഞാപിച്ചു. പോകുന്നതിനുമുമ്പ് ശിഷ്യൻ സ്വാമിജിയുടെ കാൽത്തളിർ വണങ്ങി കൂപ്പുകയ്യോടെ പ്രാർത്ഥിച്ചു: 'സ്വാമിൻ, അവിടുത്തെ സ്നേഹാശീർവാദങ്ങൾകൊണ്ട് ഈയുള്ളവന്ന് ഈ ജന്മംതന്നെ ബ്രഹ്മജ്ഞാനലാഭമുണ്ടാകാൻ അനുഗ്രഹിച്ചാലും'.

സ്വാമിജി ശിഷ്യൻെറ തലയിൽ കൈവെച്ചുകൊണ്ടരുളി: "'ഭയമെന്തിനു കുഞ്ഞേ? നീയിനിയും ലൗകികമനുഷ്യനോ? ഗൃഹസ്ഥനുമല്ല, സന്ന്യാസിയുമല്ല-' ഒരു പുതിയതരം."

## 6*

പുതിയ മഠം പണികഴിഞ്ഞിട്ട് ഏതാണ്ടു രണ്ടു കൊല്ലമായി. സ്വാമിജിമാരെല്ലാം അവിടെത്തന്നെ താമസമാണ്. ഒരു ദിവസം കാലത്തേ ഞാൻ ഗുരുദർശനത്തിനു ചെന്നു. എന്നെക്കണ്ടു സ്വാമിജി ചിരിച്ചുകൊണ്ട് ഓരൊന്നോരോന്ന് എടുത്തെടുത്തു കുശലങ്ങളൊക്കെ ചോദിച്ചു; കല്ക്കത്തയിലെ വിശേഷങ്ങളൊക്കെ അന്വേഷിച്ചു, എന്നിട്ടെന്നോടു ചോദിച്ചു: 'ഇന്നിവിടെ താമസിക്കും, ഇല്ലേ?'

'തീർച്ചയായും' എന്നു പറഞ്ഞു വേറെ പല കാര്യങ്ങളും സംസാരിച്ച ശേഷം ഞാൻ സ്വാമിജിയോടു ചോദിച്ചു: 'ചെറിയ കുട്ടികളുടെ വിദ്യാഭ്യാസകാര്യത്തിൽ അങ്ങയുടെ അഭിപ്രായമെന്താണ്?'

സ്വാമിജി: "ഗുരുഗൃഹവാസം."

ചോദ്യം: 'എങ്ങനെ?'

സ്വാമിജി: "പണ്ടത്തെ ഏർപ്പാടുപോലെ, എന്നാൽ അതോടൊപ്പം ഇന്നത്തെ പാശ്ചാത്യദേശങ്ങളിലെ ഭൗതികശാസ്ത്രവും വേണം. രണ്ടും ആവശ്യമാണ്."

ചോദ്യം: 'എന്ത്, ഇന്നത്തെ കലാശാലകളിലെ ശിക്ഷണരീതിക്കെന്താണ് ദോഷം?'

സ്വാമിജി: "ഏതാണ്ട് മുഴുവനും ദോഷമാണ്. ഗുമസ്തന്മാരെ നിർമ്മിക്കാനുള്ള ഒരൊന്നാന്തരം യന്ത്രം. അതുമാത്രമായിരുന്നെങ്കിലും സമാധാനമുണ്ട്. അതല്ല, മനുഷ്യർ നിശ്ശേഷം ശ്രദ്ധാവിശ്വാസവർജ്ജിതരായിത്തീരുന്നു.

* സ്വാമിജിയുടെ സഹപാഠിയായ പ്രിയനാഥസിംഹൻ രേഖപ്പെടുത്തിയത്

ഗീത പ്രക്ഷിപ്തമാണെന്നു പറയും; വേദം കൃഷീവലഗാനങ്ങളാണെന്നു ഘോഷിക്കും! അവർക്ക്, ഭാരതത്തിനു പുറത്തെന്തെല്ലാമുണ്ടോ അവയുടെ നാഡിയും നക്ഷത്രവുമൊക്കെ അറിയണം, എന്നാൽ സ്വന്തം പൂർവ്വീകന്മാരുടെ, പതിന്നാലു തലമുറയോ പോകട്ടെ, ഏഴു തലമുറയുടെ പേരു പോലും അറിഞ്ഞുകൂടാ!'

ചോദ്യം: 'അതുകൊണ്ടെന്തു വരാൻപോകുന്നു? പൂർവ്വപിതാമഹന്മാരുടെ പേരറിഞ്ഞില്ലെന്നു വെച്ചെന്താണ്?'

സ്വാമിജി: "അങ്ങനെയല്ലപ്പാ; സ്വന്തം ദേശീയചരിത്രമില്ലാത്തവർക്ക് ഒന്നുമില്ല. 'ഞാൻ ഇന്ന വലിയ തറവാട്ടിലെ കുട്ടിയാണ്' എന്നിങ്ങനെ ഒരു വിശ്വാസവും അഭിമാനവുമുള്ളവനു കൊള്ളരുതാത്തവനാകാൻ കഴിയുമെന്നു കരുതുന്നോ? അതെങ്ങനെയാവുമെന്നൊന്നു പറയൂ. ചത്തു പോയാൽപ്പോലും ചീത്തപ്രവൃത്തിയൊന്നും ചെയ്യാനാവാത്തവിധം ആ അഭിമാനം അവനെ കടിഞ്ഞാൺ പിടിച്ചുനിർത്തും. അതുപോലെ ഒരു ദേശീയചരിത്രം ആ ജനതയെ നിയന്ത്രിച്ചുനിർത്തുന്നു, താഴെ വീഴാൻ അനുവദിക്കില്ല. 'നമുക്കു അങ്ങനെയൊരു ചരിത്രമേ ഇല്ലെ'ന്നു നിങ്ങൾ പറയുമെന്ന് എനിക്കറിയാം. നിങ്ങളെപ്പോലുള്ളവരുടെ പക്ഷത്തിൽ, ഇല്ല; നിങ്ങളുടെ കലാശാലാപണ്ഡിതന്മാരുടെ അഭിപ്രായത്തിൽ, ഇല്ല; ഒറ്റപ്പാച്ചിലിനു ബിലാത്തിയിലൊക്കെ ചുറ്റിക്കറങ്ങി വെള്ളക്കാരൻെറ വേഷവും കെട്ടി തിരിച്ചുവന്ന്, 'നമുക്കൊന്നുമില്ല, നമ്മളൊക്കെ കാടന്മാർ, എന്നു പറയുന്നവരുടെ അഭിപ്രായത്തിലും, ഇല്ല. ഞാനും പറയുന്നു, മറ്റു രാജ്യക്കാരുടേതു പോലുള്ള ചരിത്രം നമുക്കില്ല. നാം ചോറുണ്ണുന്നു, പാശ്ചാത്യജനങ്ങൾ ചോറുണ്ണുന്നില്ല; എന്നുവെച്ച് അവരൊക്കെ പട്ടിണി കിടന്നു മരിച്ചു ഭൂതങ്ങളായിത്തീരുന്നുണ്ടോ?

അവരുടെ നാട്ടിലെന്തുണ്ടോ അവരതു തിന്നുന്നു, സുഖമായി കഴിഞ്ഞുകൂടുന്നു; അതുപോലെ നിങ്ങളുടെ രാജ്യത്തിൻെറ ചരിത്രം എങ്ങനെ ഇരിക്കേണമോ അങ്ങനെയിരിക്കുന്നുണ്ട്. നിങ്ങൾ കണ്ണുമടച്ച് 'ഇല്ല, ഇല്ല' എന്നു കൂവിയതുകൊണ്ടു ചരിത്രം ഇല്ലാതാകുമോ? കണ്ണുള്ളവർ ഇവിടെ ജാജ്വല്യമാനമായ ഒരു ചരിത്രം കാണുന്നു, അതിൻെറ ബലംകൊണ്ടാണ് ജനത ഇന്നും സജീവമായിരിക്കുന്നതെന്നറിയുന്നു. എന്നാൽ ഈ ചരിത്രത്തെ പുതിയ മാതൃകയിൽ വാർത്തെടുക്കേണ്ടതുണ്ട്. ഇപ്പോൾ പാശ്ചാത്യ വിദ്യാഭ്യാസത്തിൻെറ ആഘാതംകൊണ്ടു ജനങ്ങൾക്കു സിദ്ധിച്ചിട്ടുള്ള ബുദ്ധിക്കു പ്രയോജനപ്പെടുമാറു ചരിത്രത്തെ മാറ്റിയെഴുതണം."

ചോദ്യം: 'അതെങ്ങനെ സാധിക്കും?'

സ്വാമിജി: "അതൊരു നീണ്ട കഥയാണ്. അതിനൊക്കെയാണ് ഗുരുഗൃഹവാസം മുതലായതിൻെറ ആവശ്യം. പാശ്ചാത്യശാസ്ത്രങ്ങളൊടൊപ്പം വേദാന്തം വേണം, ബ്രഹ്മചര്യമാണിതിൻെറ മൂലമന്ത്രം; ശ്രദ്ധയും ആത്മ

വിശ്വാസവും അത്യാവശ്യം. പിന്നെ വേണ്ടതെന്താണേന്നോ, കഴുതയെ ചതച്ചു കുതിരയാകുന്നതുപോലെ ചെറിയ പിള്ളരെ പഠിപ്പിക്കുന്ന ഏർപ്പാടു നിശ്ശേഷം നിർത്തലാക്കണം."

ചോദ്യം: 'എന്നുവെച്ചാൽ?'

സ്വാമിജി: "അതേ, ആർക്കും ആരേയും പഠിപ്പിക്കുക സാദ്ധ്യമല്ല. അദ്ധ്യാപകൻ താൻ പഠിപ്പിക്കയാണെന്നു കരുതി സർവ്വവും താറുമാറാക്കുന്നു. മനുഷ്യൻെറ ഉള്ളിൽ സർവ്വവുമുണ്ടെന്നു വേദാന്തം പറയുന്നു, മനസ്സിലായോ? ഒരു ബാലൻെറ അകത്തും എല്ലാമുണ്ട്. അത് ഉണർത്തിവിടണമെന്നുമാത്രം. അത്രമാത്രമേ അദ്ധ്യാപകന്നു പണിയുള്ളു. കുട്ടികൾ സ്വന്തം ബുദ്ധിയുപയോഗിച്ച് അവരുടെ കണ്ണും കാതും നാക്കും മൂക്കും കയ്യും കാലും വേണ്ടവിധം പ്രവർത്തിപ്പിക്കാൻ ശീലിക്കുന്നതിനു വേണ്ടത്ര ചെയ്തുകൊടുക്കണം. എന്നാൽ ഒടുവിലൊക്കെ എളുപ്പമാകും. അതിനു മതമാണ് മൂലം. മതം ചോറും ബാക്കിയൊക്കെ കറികളും. വെറും കറികൾമാത്രം കഴിച്ചാൽ അജീർണ്ണം പിടിക്കും. ചോറുമാത്രമായാലും മേല്പടി. നമ്മുടെ അദ്ധ്യാപകവർഗ്ഗം കണ്ടതൊക്കെ കാണാപ്പാഠം പഠിപ്പിച്ചു നമ്മുടെ പിള്ളേരുടെ മണ്ടയൊക്കെ നാശമാക്കുന്നു. ആ നിലയ്ക്കു നോക്കിയാൽ, ഉന്നത വിദ്യാഭ്യാസ പരിഷ്കരണകാര്യത്തിൽ ഗവർണർ ജനറലിനോട് (കഴ്സൺ പ്രഭു) നിങ്ങൾ കൃതജ്ഞരാകേണ്ടതാണ്. ഉന്നത വിദ്യാഭ്യാസം വേണ്ടെന്നുവെച്ചാൽ നാടൊന്നു നെടുവീർപ്പിടും. എൻെറപ്പോ! ബി. ഏ. പാസ്സാകാനുള്ള ഒരു പിടച്ചിൽ! രണ്ടു ദിവസം കഴിഞ്ഞു, ഒക്കെ ആറിത്തണുത്തു. എന്നിട്ടെന്തു പഠിച്ചു? നമുക്കുള്ളതൊക്കെ മോശം, സായിപ്പിൻെറതെല്ലാം കേമം, അല്ലേ? എന്നിട്ടോ, സാപ്പാടിനൊട്ടു വഴിയുമില്ല! ഇത്തരം ഉന്നതവിദ്യാഭ്യാസം ഇരുന്നാലെന്ത്, പോയാലെന്ത്? അതിലും ഭേദം, എന്തെങ്കിലും സാങ്കേതികവിദ്യാഭ്യാസം കിട്ടിയാൽ ആളുകൾക്ക് എങ്ങനെയെങ്കിലും പണിയെടുത്തു കഴിഞ്ഞുകൂടാൻ പറ്റും; 'ഉദ്യോഗം ഉദ്യോഗം' എന്നിരന്നുകൊണ്ട് തെണ്ടിത്തിരിയേണ്ടിവരില്ല."

ചോദ്യം: 'മാർവാറികൾ മിടുക്കരാണ്, ഉദ്യോഗത്തിനു പോകുന്നില്ല. ഒട്ടുമിക്ക ആളുകളും വ്യാപരത്തിലേർപ്പെടുന്നു.'

സ്വാമിജി: "അസംബന്ധം! അവർ നാടു മുടിക്കാറാക്കിയിരിക്കുന്നു. അവർക്കു തീരെ ബുദ്ധിയില്ല. നിങ്ങൾ അവരെക്കാൾ വളരെ ഭേദമാണ് - വ്യവസായത്തിൽ നല്ല ദൃഷ്ടിയുണ്ട്. അവർ മുടക്കുന്ന മുതലിനു അല്പമായ ലാഭംമാത്രം കിട്ടുന്നു, വെള്ളക്കാരുടെ കീശനിറയുകയും ചെയ്യുന്നു; ആ മുതലുകൊണ്ട് ഏതാനും വ്യവസായശാലകളും തൊഴിൽശാലകളും ഉണ്ടാക്കിയാൽ, നാടിനും നന്ന്, അവർക്കും ഇതിലേറെ ലാഭം കിട്ടും. കാബൂളികൾമാത്രം ഉദ്യോഗം തേടുന്നില്ല - സ്വാതന്ത്ര്യബോധം അവരുടെ അസ്ഥിയിലും മജ്ജയിലും മുണ്ട്. അവരിലാരോടെങ്കിലും ഉദ്യോഗം സ്വീകരിക്കുന്ന

കാര്യം പറഞ്ഞുനോക്കൂ, അപ്പോൾ കാണാം!"

ചോദ്യം: 'സ്വാമിജി, ഉന്നതവിദ്യാഭ്യാസം വേണ്ടെന്നു വെച്ചാൽ, മനുഷ്യർ വീണ്ടും പഴയപടി പശുപ്രായരായിത്തീരില്ലേ?'

സ്വാമിജി: "എന്തു വിഡ്ഢിത്തം! അതുകൊണ്ടെന്തു വരും? സിംഹം എന്നെങ്കിലും കുറുക്കനാവുമോ? താനെന്താ പറഞ്ഞത്? അനാദികാലമായി ലോകത്തിനു മുഴുവൻ വിദ്യാപ്രദാനം ചെയ്തുപോരുന്ന ദേശം, കഴ്സൺ പ്രഭു ഉന്നതവിദ്യാഭ്യാസം നിരോധിച്ചെന്നുവെച്ചു പശുപ്രായമായിത്തീരുമെന്നോ?"

ചോദ്യം: 'ഇംഗ്ലീഷുകാരിവിടെ വരുന്നതിനുമുമ്പ് ഈ നാട്ടിലെ ആളുകൾ എങ്ങനെയായിരുന്നു? ഇന്നെങ്ങനെ?'

സ്വാമിജി: "ഭൗതികശാസ്ത്രം വശമാക്കുകയും യന്ത്രസഹായംകൊണ്ടു നിത്യോപയോഗസാധനങ്ങൾ ഉണ്ടാക്കാൻ ശീലിക്കുകയും ചെയ്താലേ ഉന്നതവിദ്യാഭ്യാസമാവൂ എന്നുണ്ടോ? ജീവിതപ്രശ്നത്തിനു പരിഹാരം കാണണം; അതാണ് മാനവജീവിതത്തിൻെറ ഉദ്ദേശ്യം; ഇക്കാര്യത്തിൽ പരിഷ്കൃതലോകം മുഴുവൻ ഗംഭീരഗവേഷണത്തിൽ മുഴുകിയിരിക്കുകയാണ്; എന്നാലതു നമ്മുടെ നാട്ടിൽ ഒരായിരം കൊല്ലംമുമ്പ് പരിഹരിച്ചു കഴിഞ്ഞിരിക്കുന്നു."

ചോദ്യം: 'എന്നാൽ താങ്കളുടെ വേദാന്തവും തീരാറായിരുന്നു.'

സ്വാമിജി: "ആയിരിക്കാം. ഇടയ്ക്കിയ്ക്കു വേദാന്തദീപം പൊലിഞ്ഞു പോകുമോ എന്നു തോന്നും; അതാണ് ഭഗവാന്നു വരേണ്ടിവരുന്നത്; അവിടുന്നു വന്ന് അതിൽ ശക്തിസഞ്ചാരമുണ്ടാക്കി പോകുന്നു; അതുമൂലം കുറച്ചു കാലത്തേക്കു അതിനു യാതൊരു തടസ്സവുമുണ്ടാവില്ല. ഇപ്പോൾ ആ ശക്തി വന്നുകഴിഞ്ഞിരിക്കുന്നു. നിങ്ങളുടെ ഗവർണർജനറൽ ഉന്നതവിദ്യാഭ്യാസം നിരോധിക്കുന്നെങ്കിൽ അതു നല്ലതുതന്നെ."

ചോദ്യം: 'സ്വാമിജി, ഭാരതം സമസ്തജഗത്തിനും വിദ്യാപ്രദാനം ചെയ്തു പോന്നിരുന്നു എന്നതിനു തെളിവെന്ത്?'

സ്വാമിജി: "ചരിത്രംതന്നെ അതിനു പ്രമാണം. ഈ ബ്രഹ്മാണ്ഡത്തിൽ എന്തെല്ലാം പ്രാണോദ്ദീപകങ്ങളായ ആശയങ്ങളുണ്ടോ, എന്തെല്ലാം വിദ്യാശാഖകളുണ്ടോ, അവയുടെയെല്ലാം വേരു ഭാരതത്തിലാണെന്ന് അന്വേഷിച്ചു ചെല്ലുമ്പോളറിയാം."

ഇക്കഥ പറഞ്ഞുപറഞ്ഞു അദ്ദേഹം ഉത്സാഹഭരിതനായി. അപ്പോൾ അദ്ദേഹത്തിനു തീരെ സുഖമുണ്ടായിരുന്നില്ല. പോരാത്തതിനു, കഠിനമായ വേനല്ക്കാലവും; കൂടെക്കൂടെ ദാഹം തോന്നിയിരുന്നു; ഇടയ്ക്കിടയ്ക്കു വെള്ളം കുടിച്ചുകൊണ്ടിരുന്നു. ഒടുവിൽ പറഞ്ഞു, 'പ്രിയപ്പെട്ട സിംഹൻ,

കുറച്ച് ഐസിട്ട വെള്ളം കൊണ്ടുവരു. ഞാനെല്ലാം പറഞ്ഞു മനസ്സിലാക്കിത്തരാം.'

*വെള്ളം കുടിച്ചശേഷം വീണ്ടും തുടർന്നു:* "നമുക്കു വേണ്ടതെന്താണെന്നറിയാമോ? സ്വതന്ത്രമായി നമ്മുടെ സ്വന്തം വിദ്യകൾ അഭ്യസിക്കുന്നതോടൊപ്പം ഇംഗ്ലീഷും സയൻസും പഠിക്കണം. സാങ്കേതിക വിദ്യാഭ്യാസം വേണം, വ്യവസായങ്ങൾ വളരാൻ ഉതകുന്നതൊക്കെ വേണം. അങ്ങനെ ആളുകൾക്ക് ഉദ്യോഗം തേടാതെ നാലുകാശു സമ്പാദിക്കാനും ജീവിക്കാനും കഴിയും."

ചോദ്യം: 'കഴിഞ്ഞ ദിവസം സംസ്കൃതപാഠശാലകളെക്കുറിച്ച് എന്താണ് അങ്ങു പറഞ്ഞത്?'

സ്വാമിജി: "ഉപനിഷത്തുകളിലെ കഥകൾ വായിച്ചിട്ടില്ലേ? ഒരെണ്ണം ഞാൻ പറയാം. സത്യകാമൻ ബ്രഹ്മചര്യം ദീക്ഷിക്കുവാൻ ഗുരുഗൃഹത്തിൽച്ചെന്നു. ഗുരു അയാൾക്കു കുറേ പശുക്കളെയും കൊടുത്തു വനത്തിൽ മേയ്ക്കാൻ പറഞ്ഞയച്ചു. വളരെ നാൾ കഴിഞ്ഞു, പശുക്കളുടെ സംഖ്യ ഇരട്ടിയായി: അപ്പോൾ അയാൾ ഗുരുഗൃഹത്തിലേക്കു മടങ്ങാൻ ആലോചിച്ചു, മടങ്ങുന്ന വഴിക്ക്, കാളയും അഗ്നിയും ചില പറവകളും അയാൾക്കു ബ്രഹ്മജ്ഞാനത്തെക്കുറിച്ച് പല ഉപദേശങ്ങളും കൊടുത്തു. ശിഷ്യൻ ഗുരുകുലത്തിൽ മടങ്ങിയെത്തി, അയാളുടെ മുഖം കണ്ടപ്പോഴേ അയാൾക്കു ബ്രഹ്മജ്ഞാനം സിദ്ധിച്ചിരിക്കുന്നു എന്നു ഗുരുവിനു മനസ്സിലായി. ഈ കഥയുടെ താല്പര്യമിതാണ് - അതായത്, പ്രകൃതിയോടൊത്തു സദാ വസിച്ചാൽ, അതിൽനിന്നുതന്നെ യഥാർത്ഥശിക്ഷണം നേടാൻ സാധിക്കും."

"ഇങ്ങനെ ചെയ്തു വേണം വിദ്യ നേടുക. ശിരോമണിമഹാശയൻെറ പാഠശാലയിൽ പഠിച്ചാൽ ആജീവനാന്തം ഒരു മനുഷ്യക്കുരങ്ങായിരിക്കും. കുട്ടികൾ ബാല്യംമുതല്ക്കേ ഒരുജ്ജ്വലസ്വഭാവനായ ആളുടെകൂടെ താമസിക്കണം, ഉജ്ജ്വലദൃഷ്ടാന്തം കണ്ടുകൊണ്ടിരിക്കണം. നുണ പറയുന്നത് വലിയ പാപമാണെന്നു വെറുതെ വായിച്ചതുകൊണ്ടൊന്നുമായില്ല. ഓരോ ബാലനും അഖണ്ഡബ്രഹ്മചര്യം പാലിക്കണം; അപ്പോഴേ ശ്രദ്ധയും വിശ്വാസവുമുണ്ടാവൂ. ശ്രദ്ധയും വിശ്വാസവുമില്ലാത്തവർ എന്തിനു നുണ പറയാതിരിക്കും? നമ്മുടെ നാട്ടിൽ ദീർഘകാലമായി ത്യാഗികൾമുഖേനയാണ് വിദ്യാപ്രചാരം നടന്നുപോന്നത്. പിന്നീട് പണ്ഡിതമഹാശയൻ കയ്യേറി വിദ്യയെല്ലാം കുത്തകയാക്കി പാഠാശാലകളുമുണ്ടാക്കി നാടുമുഴുവൻ നശിപ്പിച്ചിരുപ്പുമായി. ത്യാഗികൾ വിദ്യാപ്രദാനം നടത്തിയിരുന്നിടത്തോളം കാലം ഭാരതത്തിനു ശ്രേയസ്സായിരുന്നു."

ചോദ്യം: 'ഇതിൻെറ അർത്ഥമെന്താണ് സ്വാമിജി? മറ്റു ദേശങ്ങളിലൊന്നും ത്യാഗികളും സന്ന്യാസികളുമില്ല; എന്നാൽ അവരുടെ വിദ്യയുടെ

ബലംകൊണ്ടു ഭാരതം അവരുടെ കാല്ക്കീഴിലായിരിക്കുന്നുവല്ലോ!'

സ്വാമിജി: "വിഡ്ഢിത്തം വിളമ്പാതിരിക്കപ്പാ, ഞാൻ പറയുന്നതു കേൾക്കുക. ഭാരതഭൂമിയിലെ വിദ്യാഭ്യാസരംഗം വീണ്ടും ത്യാഗികളായ സന്ന്യാസിമാരുടെ കയ്യിൽ വന്നുപെട്ടില്ലെങ്കിൽ, അവൾ എന്നും തലയിൽ ചെരിപ്പു ചുമക്കേണ്ടിവരും. നിരക്ഷരകുക്ഷിയും ത്യാഗിയുമായ ഒരു ബാലൻ, നിങ്ങളുടെ പഴയ വലിയ പണ്ഡിതന്മാരുടെ തല കറക്കിയ കഥയറിഞ്ഞുകൂടേ! ഒരിക്കൽ ദക്ഷിണേശ്വരത്തിലെ വിഷ്ണുക്ഷേത്രത്തിലെ ശാന്തിക്കാരൻ വിഗ്രഹത്തിൻെറ കാലൊടിച്ചു. പണ്ഡിതന്മാർ വന്നു, പഴയ ഗ്രന്ഥങ്ങളും ഓലകളുംമൊക്കെ തുറന്നുനോക്കി, എന്നിട്ടു പറഞ്ഞു, 'ഈ വിഗ്രഹത്തൽ പൂജ നടത്തിക്കൂടാ, പുതിയ വിഗ്രഹം തീർത്തേതീരൂ'. വലിയ ഒച്ചപ്പാടായി. അവസാനം പരമഹംസരെ വിളിച്ചുവരുത്തി. അവിടുന്നു ചോദിച്ചു: 'ഭർത്താവിൻെറ കാലു കേടുവന്നു എന്നു വെച്ച് ഭാര്യ ഭർത്താവിനെ ഉപേക്ഷിക്കാറുണ്ടോ?' എന്നിട്ടെന്തുണ്ടായി? പണ്ഡിതന്മാർ അദ്ഭുതസ്തബ്ധരായി, അവരുടെ ശാസ്ത്രീയവ്യാഖ്യാനങ്ങളും കനത്ത യുക്തികളും ഈ സരളപ്രസ്താവത്തിനുമുമ്പിൽ അസ്തശക്തികളായിപ്പോയി. അവരുടെ അഭിപ്രായം ശരിയാണെങ്കിൽ, പരമഹംസദേവൻ പിന്നെ എന്തിനുവന്നു? പുസ്തകവിദ്യയോടു ഇത്രയേറെ ഉപേക്ഷ കാണിച്ചതെന്തിന്? വിദ്യാഭ്യാസത്തിലും പഠിപ്പിലും അവിടുന്നു കൊണ്ടുവന്ന ആ നൂതനശക്തി സഞ്ചരിപ്പിക്കണം, അപ്പോൾ കാര്യമൊക്കെ ഭംഗിയായി നടക്കും."

ചോദ്യം: 'അതൊക്കെ പറയാനെളുപ്പം. എങ്ങനെ നടക്കും?'

സ്വാമിജി: "എള്ളുപ്പമായിരുന്നെങ്കിൽ അവിടുന്നു വരേണ്ടുന്ന ആവശ്യമുണ്ടാകാഞ്ഞേനേ. നിങ്ങളിപ്പോൾ വേണ്ടതെന്താണെന്നറിയാമോ? ഓരോ ഗ്രാമത്തിലും ഓരോ നഗരത്തിലും മഠങ്ങൾ സ്ഥാപിക്കണം. അതിനുവേണ്ടി എന്തെങ്കിലും ചെയ്യാൻ പറ്റുമോ? എന്തെങ്കിലും ചെയ്യൂ. കല്ക്കത്തയിൽ ഒരു വലിയ മഠം ഉണ്ടാക്കുക. ഒന്നുണ്ടാക്കി അവിടെ സുശിക്ഷിതനായ ഒരു സന്ന്യാസി താമസിക്കണം, അദ്ദേഹത്തിൻെറ കീഴിൽ, പ്രായോഗികശാസ്ത്രവും നാനാതരം കലാകൗശലങ്ങളും പഠിപ്പിക്കുവാൻ ഓരോ വിഭാഗത്തിനും മേലാളായി വിദഗ്ദ്ധപരിശീലനം നേടിയിട്ടുള്ള സന്ന്യാസിമാരുണ്ടായിരിക്കും."

ചോദ്യം: 'അത്തരം സന്ന്യാസിമാരെ എവിടെ കിട്ടും?'

സ്വാമിജി: "വാർത്തുമിനുക്കിയെടുക്കണം. അതുകൊണ്ടാണ്, സ്വദേശസ്നേഹവും ത്യാഗവുമുള്ള കുറെ ചെറുപ്പക്കാരെ വേണമെന്നു ഞാനെപ്പോഴും പറയുന്നത്. ഓരോരോ കാര്യങ്ങൾ ത്യാഗികൾ ഗ്രഹിക്കുന്നത്ര വേഗത്തിൽ വേറാർക്കും സാധിക്കില്ല."

*അനന്തരം അല്പനേരം നിശ്ശബ്ദനായിരുന്നു പുക വലിച്ചു. എന്നിട്ടു*

*പറഞ്ഞു:* "നോക്കൂ, സിംഹൻ, എന്തെങ്കിലുമൊന്നു ചെയ്യൂ. നാടിനുവേണ്ടി ചെയ്യേണ്ട കാര്യങ്ങൾ എത്രയെത്ര; അതിനു നിങ്ങളെപ്പോലെയും എന്നെപ്പോലെയുമുള്ള ആയിരമായിരം ആളുകളെ ആവശ്യമുണ്ട്. വെറുതെ വായലച്ചതുകൊണ്ടെന്തു കാര്യം? നാടിന്നു വലിയ ദുർദ്ദശ വന്നു ചേർന്നിരിക്കുന്നു, വല്ലതും ചിലതു ചെയ്യൂ ഹേ. ചെറിയ കുട്ടികൾക്കു പഠിക്കാൻ കൊള്ളാവുന്ന ഒരു പുസ്തകംപോലും നമുക്കില്ല."

ചോദ്യം: 'ഈശ്വരചന്ദ്രവിദ്യാസാഗരൻെറ അനേകം പുസ്തകങ്ങളുണ്ടല്ലോ.'

*ഞാനിക്കാര്യം പറഞ്ഞപ്പോഴേക്കും സ്വാമിജി ഉറക്കെ പൊട്ടിച്ചിരിച്ചു, എന്നിട്ടു പറഞ്ഞു:* "'ഈശ്വരൻ നിരാകാരചൈതന്യസ്വരൂപൻ,' 'സുബൽ വളരെ ബുദ്ധിയുള്ള കുട്ടിയാകുന്നു' - ഇതുകൊണ്ടാരു പ്രയോജനവുമില്ല. അതുകൊണ്ട് മോശപ്പെട്ട പുസ്തകം നന്നാവുകയില്ല. രാമായണം, മഹഭാരതം, ഉപനിഷത്തുകൾ, ഇവയിൽനിന്നും ചെറിയ ചെറിയ കഥകളെടുത്തു നല്ല ലളിതഭാഷയിൽ ബംഗാളിയിലും ഇംഗ്ലീഷിലും കുറെ പുസ്തകങ്ങൾ തയ്യാറാക്കണം. അവ ചെറിയ കുട്ടികളെ പഠിപ്പിക്കണം."

*നേരം ഏതാണ്ടു പതിനൊന്നോടടുത്തു. അപ്പോഴേക്കും ആകാശം കാർകൊണ്ടു നിറഞ്ഞു. ഇടി മുഴങ്ങുന്നു, കൂടെക്കൂടെ തണുത്ത കാറ്റു വീശുന്നു. മഴ പെയ്യാൻ പോകുന്നെന്നു കണ്ട് സ്വാമിജിയുടെ ആനന്ദത്തിന് അതിരില്ല. അദ്ദേഹം എഴുന്നേറ്റ്, 'സിംഹൻ, വരു, ഗംഗാതീരത്തു പോകാം' എന്നു പറഞ്ഞ് എന്നെയും കൂട്ടി ഗംഗാതീരത്തു ഉലാത്താൻ തുടങ്ങി. കാളിദാസൻെറ മേഘദൂതിൽനിന്ന് അനേകം ശ്ലോകങ്ങൾ ചൊല്ലി: പക്ഷേ, സദാ, മനസ്സിൻെറ അടിത്തട്ടിൽ ഒരേ ഒരു ചിന്ത - ഭാരതത്തിൻെറ മംഗളം. അദ്ദേഹം പറഞ്ഞു:* "സിംഹൻ, ഒരു കാര്യം ചെയ്യാൻ പറ്റുമോ? നമ്മുടെ കുട്ടികളുടെ ശൈശവവിവാഹം നിർത്തലാക്കാൻ സാധിക്കുമോ."

ഞാനുത്തരം പറഞ്ഞു: 'വിവാഹം നിർത്തലാക്കുന്ന കഥയോ പോകട്ടെ, അതു ചെലവു കുറഞ്ഞതാക്കാനെന്താണ് പണി എന്നാലോചിച്ചുകൊണ്ടു നടക്കുകയാണ് യോഗ്യന്മാർ.'

സ്വാമിജി: "അതൊക്കെ കളയൂ, കാലകല്ലോലത്തെ തിരിച്ചയയ്ക്കാനാർക്കു കഴിയും? അതൊക്കെ കുറെ ഒച്ചയും വിളിയും മാത്രം. വിവാഹപ്രായം എത്ര കൂടുന്നുവോ, അതിനുള്ള ചെലവെത്ര വർദ്ധിക്കുന്നുവോ അത്രയും നല്ലത്. പരീക്ഷ പാസ്സാകാനുള്ള തിരക്കുപോലെതന്നെ കല്യാണം കഴിക്കാനുള്ള തിരക്കും. കല്യാണം കഴിക്കാതെ ആരേയും വെച്ചേക്കില്ലെന്നാണ് തോന്നുന്നത്. അടുത്ത വർഷവും ഇതുതന്നെ കഥ."

*സ്വാമിജി സ്വല്പനേരം മിണ്ടാതിരുന്നു, വീണ്ടും തുടർന്നു:* "ഏതാനും അവിവാഹിതരായ ബിരുദധാരികളെ കിട്ടിയാൽ അവരെ ജപ്പാനിലയച്ച് സാങ്കേതികപരിശീലനം കൊടുത്തു വരുത്താൻ നോക്കാമായിരുന്നു;

എന്നാലവർക്ക് അവരുടെ പരിജ്ഞാനം ഭാരതത്തിൻെറ ഉത്കർഷത്തിനായി ഉപയോഗിക്കാം. അപ്പോൾ അതെത്ര നന്നായിരിക്കും!"

ചോദ്യം: 'എന്തു സ്വാമിജി, ഇംഗ്ലണ്ടിൽ പോകുന്നതിലും നല്ലതു ജപ്പാനിൽ പോവുകയാണെന്നോ?'

സ്വാമിജി: "ആയിരം മടങ്ങു നല്ലത്! ഈ നാട്ടിലെ പണക്കാരും പഠിത്തക്കാരും ഒരിക്കൽ ജപ്പാനിൽ പോയി ഒന്നു ചുറ്റിവന്നാൽ അവരുടെ കണ്ണു തുറക്കും."

ചോദ്യം: 'എങ്ങനെ?'

സ്വാമിജി: "അവിടെ ജ്ഞാനം വളരെ വെടിപ്പായി ദഹിച്ചുചേരുന്നതു കാണാം, ഇവിടുത്തെപ്പോലെ വിദ്യയുടെ അജീർണ്ണമില്ല. അവർ സായിപ്പിൻെറ സർവ്വവും സ്വീകരിച്ചു, എന്നാൽ ജപ്പാൻകാരായിത്തന്നെ ഇരിക്കുന്നു. സായിപ്പായിട്ടില്ല. നിങ്ങളുടെ നാട്ടിൽ 'സായിപ്പാകാൻ' വല്ലാത്ത ഒരു രോഗമായിത്തീർന്നിരിക്കുന്നു."

ഞാൻ പറഞ്ഞു: 'ജപ്പാൻകാരെഴുതിയ ചില ചിത്രങ്ങൾ ഞാൻ കണ്ടിട്ടുണ്ട്; അവയുടെ കലാചാതുരി കണ്ടു ഞാൻ അദ്ഭുതപ്പെട്ടുപോയി. അവയുടെ ഭാവന അവരുടെ സ്വന്തമാണ്; വേറാർക്കും അനുകരിക്കുക സാദ്ധ്യമല്ല.'

സ്വാമിജി: "വാസ്തവം അവരുടെ കലകൊണ്ടാണ് അവരിത്രയും വലുതായത്. അവരും നമ്മെപ്പോലെ ഏഷ്യക്കാരാണെന്നു കാണുന്നില്ലേ? നമ്മുടേതെല്ലാം ഏതാണ്ടു പൊയ്പോയി എന്നു വരികിലും, ഉള്ളതിനിയും വളരെ അദ്ഭുതകരമാണ്. ഏഷ്യക്കാരുടെ പ്രാണൻ കലയിൽ പൊതിഞ്ഞതാണ്. അവർക്കു ഓരോ വസ്തുവിലും കലാചാതുരി വേണം. ഇല്ലെങ്കിൽ അവർ അതുപയോഗിക്കില്ല. നമ്മുടെ കലയും മതത്തിൻെറ ഒരു ഭാഗമാണെന്നറിഞ്ഞുകൂടേ? വിശേഷദിവസങ്ങളിൽ അരിപ്പൊടികൊണ്ടു പടിക്കലും മുറ്റത്തും ഭംഗിയായി കോലമിടാനറിയുന്ന സ്ത്രീകളോടു നമ്മുടെ ഇടയിൽ എന്തൊരാദരവാണ്! ശ്രീരാമകൃഷ്ണൻതന്നെ എന്തൊരു വലിയ കലാകാരനായിരുന്നു!"

ചോദ്യം: 'സായിപ്പന്മാരുടെ കലയും നല്ലതുതന്നെ.'

സ്വാമിജി: "പോ മറയാ; അല്ലെങ്കിൽ നിലവിലുള്ള ചിന്താഗതി അങ്ങനെയിരിക്കുമ്പോൾ നിങ്ങളെ ശകാരിച്ചിട്ടെന്തു കാര്യം? നാടിൻെറ അവസ്ഥ തന്നെ അങ്ങനെയായിപ്പോയി! ആളുകളൊക്കെ സ്വന്തം പൊന്നിനെ പിച്ചളയായും മറ്റുള്ളവരുടെ പിച്ചളയെ പൊന്നായും കാണുന്നു! ഇതാണ് ആധുനികവിദ്യാഭ്യാസത്തിൻെറ മയക്കുവിദ്യ! യൂറോപ്യന്മാർ എന്നു മുതൽ ഏഷ്യക്കാരുമായി ഇടപെടാൻ തുടങ്ങിയോ, അന്നുമുതല്ക്കാണ് അവർ ജീവിതത്തിൽ കല കലർത്താൻ തുടങ്ങിയതെന്നു ധരിച്ചുകൊള്ളുക."

ഞാൻ പറഞ്ഞു: 'സ്വാമിജി, ഇത്തരം കഥകൾ മറ്റുള്ളവർ കേട്ടാൽ, അങ്ങൊരു വിഷാദാത്മകനാണെന്നു പറയും.'

സ്വാമിജി: "തീർച്ചയായും! ഒരേ ചാലിൽക്കൂടി പോകുന്നവർക്കു വേറെന്തു വിചാരിക്കാൻ കഴിയും? നിങ്ങൾക്കു എൻെറ കണ്ണ് തന്ന് എല്ലാം കാണിച്ചുതന്നാൽ കൊള്ളാമെന്നു തോന്നുന്നു. അവരുടെ വീടുകൾ നോക്കുക. സർവ്വവും എത്ര സാധാരണം, എത്ര ഒഴുക്കൻ! അവയുടെ ഉദ്ദേശ്യമെന്തെന്നു പറയാനൊക്കുമോ? ആ വലിയ വലിയ സർക്കാർകെട്ടിടങ്ങൾ നോക്കുക, പുറമേനിന്നു നോക്കിയാൽ അവയുടെ ഉദ്ദേശ്യമെന്തെന്നു മനസ്സിലാകുമോ, എന്താ പറയാമോ? വയ്യ, കാരണം അവയെല്ലാം ലക്ഷണം കെട്ടതാണ്. ഇനി പടിഞ്ഞാററരുടെ വേഷം നോക്കുക: അവരുടെ ഒട്ടിയ കോട്ടും, മെയ് പറ്റിക്കിടക്കുന്ന കാൽസ്രയും നമ്മുടെ കണക്കിനു നഗ്നതയാണ്, അല്ലേ? എന്തൊരു ചന്തമാണിതിൽ! നമ്മുടെ മാതൃഭൂമി ചുറ്റിനടന്നു നോക്കുക. ഏതു കെട്ടിടത്തിൻെറയാണ് ഉദ്ദേശ്യം മനസ്സിലാക്കാൻ സാധിക്കാത്തത്? അവയിൽ എന്തൊരു വാസ്തുവിദ്യാകൗശലം! അവർക്കു വെള്ളം കുടിക്കാൻ ഗ്ലാസ്, നമുക്ക് കിണ്ടി; എതിലാണ് ഭംഗി? നമ്മുടെ നാട്ടിൻപുറങ്ങളിലെ കൃഷിക്കാരുടെ വീടുകൾ കണ്ടിട്ടുണ്ടോ?"

ഉത്തരം: 'ഉവ്വ്.'

സ്വാമിജി: "എന്തു കണ്ടിട്ടുണ്ട്?"

എന്താണ് പറയേണ്ടതെന്നു എനിക്കു നിശ്ചയമില്ലായിരുന്നു. എങ്കിലും പറഞ്ഞു: 'സ്വാമിജി, എല്ലാ വളരെ ഭംഗിയായി ചാണകം മെഴുകി വൃത്തിയാക്കിവെച്ചിരിക്കും.'

സ്വാമിജി: "അവരുടെ നെല്പത്തായം കണ്ടിട്ടുണ്ടോ? അതിലെന്തൊരു കല! അവരുടെ മൺചുമരുകളിലും എന്തെല്ലാം വിചിത്രചിത്രങ്ങൾ! ഇനി സായിപ്പിൻെറ നാട്ടിലെ താണ ആളുകൾ താമസിക്കുന്നതെങ്ങനെയാണെന്നു പോയി നോക്കിവരു, അപ്പോൾ കാണാം വ്യത്യാസം. സംഗതിയെന്താണെന്നോ? സായിപ്പു പ്രയോജനം നോക്കുന്നു, നാം ഭംഗിയും. അവരുടെ സർവ്വവസ്തുക്കളിലും ഉപയോഗയോഗ്യതയുണ്ട്; നമ്മുടെ സകലതിലും കലയും. സായിപ്പിൻെറ വിദ്യാഭ്യാസം കാരണം, നമ്മുടെ മനോഹരമായ കിണ്ടികളൊക്കെ പോയി, വീടുകളിൽ ഇനാമൽ ഗ്ലാസുകൾ വന്നുകയറിയിരിക്കുന്നു. ഈ പ്രയോജനചിന്ത അപഹാസ്യമായ തരത്തിൽ നമ്മുടെയിടയിൽ കടന്നുകൂടിയിരിക്കുന്നു. ഇപ്പോൾ വേണ്ടതു പ്രയോജനത്തിൻെറയും കലയുടെയും ഒരു സംയോജനമാണ്. ജപ്പാൻ അതു വളരെ വേഗം സാധിച്ചു, അതുകൊണ്ടു അവരിത്രയും വേഗം മുന്നേറിക്കഴിഞ്ഞു. ഇനിയിപ്പോളവർ നിങ്ങളുടെ സായിപ്പന്മാരെ പഠിപ്പിക്കും."

ചോദ്യം : 'സ്വാമിജി, ഏതു രാജ്യത്തെ വസ്ത്രധാരണരീതിയാണ് നല്ലത്?'

സ്വാമിജി: "ആര്യന്മാരുടെതാണ് നല്ലത്. സായിപ്പന്മാരും ഈ സംഗതി സ്വീകരിക്കുന്നു. എത്ര ഭംഗിയായ്യി ഞൊറിഞ്ഞു തൂങ്ങുന്നു! പല രാജ്യങ്ങളിലെയും രാജകീയവേഷവിധാനം ആര്യജാതിയുടെ ഒരു തരം അനുകരണമാണ്. ഞൊറിഞ്ഞുവെയ്ക്കാനുള്ള ശ്രമം കാണാം; അത് അന്നാട്ടുകാരുടെ വേഷത്തിൽനിന്നു തുലോം വ്യത്യസ്തമാണ്. നോക്കൂ, സിംഹൻ, ആ നശിച്ച ഷർട്ടുകളിടുന്ന ഏർപ്പാടുകളയൂ."

ചോദ്യം: 'അതെന്താ സ്വാമിജി?'

സ്വാമിജി: "അതോ, അവ സായിപ്പന്മാരുടെ അന്തരീയവയങ്ങളാണ്. സായിപ്പന്മാർ ഇതു പുറമേ ഇടാൻ വളരെ ലജ്ജിക്കുന്നു. എന്തൊരു നശിച്ച അവസ്ഥയാണ് ബംഗാളിയുടേത്! എന്തെങ്കിലുമൊന്ന് ഇട്ടാൽ മതിയെന്നോ? തുണിയെടുക്കുന്നതിനു പൂർവ്വികമായ സമ്പ്രദായമൊന്നുമില്ലെന്നോ? ഇതിനൊക്കെ ചില അലിഖിത നിയമങ്ങളൊന്നുമില്ലാത്തതുപോലെ. താണജാതിക്കാർ തൊട്ടതു തിന്നാൽ ജാതി പോകും; വല്ല തരത്തിലുമുള്ള വേഷം ധരിക്കുന്നതുകൊണ്ടും ജാതി പോകുമായിരുന്നെങ്കിൽ നന്നായിരുന്നു. എന്ത്, നമ്മുടെ സ്വന്തം രീതിക്ക് എന്തെങ്കിലും ഉണ്ടാക്കാനാവില്ലെന്നോ? ഷർട്ടും കോട്ടും മേലിട്ടേ മതിയാവൂ? എന്താണിതിൻെറ അർത്ഥം?"

*മഴ വന്നു. ആഹാരത്തിനുള്ള മണിയുമടിച്ചു. 'പോവാം, മണിയടിച്ചു' എന്നു പറഞ്ഞ് എന്നെയും കൂട്ടി സ്വാമിജി ഭക്ഷണം കഴിക്കാൻ പോയി. ഊണു കഴിക്കുമ്പോൾ സ്വാമിജി പറഞ്ഞു:* 'നോക്കൂ, സിംഹൻ, ഗുരുത്വമുള്ള ഭക്ഷണം വേണം കഴിക്കാൻ. കുറെയേറെ ചോറുകൊണ്ടു വയറു കുത്തിനിറയ്ക്കുന്നതു മടിയുടെ മൂലകാരണമാണ്'. *കുറച്ചു കഴിഞ്ഞു വീണ്ടും പറഞ്ഞു:* "നോക്കൂ, ജപ്പാൻകാർ ദിവസം രണ്ടും മൂന്നും തവണ ചോറും പരിപ്പുരസവും കഴിക്കുന്നു. എന്നാൽ, നല്ല ബലശാലികൾക്കൂടി വളരെ കുറച്ചേ കഴിക്കൂ. കഴിക്കുന്ന തവണ കൂടുമെങ്കിലും. അവരിൽ വകയുള്ളവർ നിത്യവും മാംസം കഴിക്കുന്നു. നാം രണ്ടുനേരം മൂക്കുമുട്ടെ ചോറും നിറയ്ക്കും. ചോറ്റിൻകൂന ദഹിപ്പിക്കാൻ നമ്മുടെ ശക്തിയൊക്കെ ചെലവായിപ്പോകുന്നു."

ചോദ്യം: 'നമുക്കെല്ലാവർക്കും മാംസം കഴിക്കാൻ സാധിക്കുമോ?'

സ്വാമിജി: "എന്തുകൊണ്ടില്ല, കുറച്ചൊക്കെ കഴിക്കാം. ദിവസവും അരറാത്തൽ വീതമായാൽ ധാരാളമായി, സംഗതിയെന്താണെന്നോ? ദാരിദ്ര്യത്തിൻെറ പ്രധാനകാരണം മടിയാണ്. യജമാനൻ ദ്വേഷ്യപ്പെട്ട് ഒരുവൻെറ ശമ്പളം കുറച്ചുകളഞ്ഞു; അല്ലെങ്കിൽ ഒരു വീട്ടിലെ വേലയെടുക്കാവുന്ന മൂന്നു പേരിൽ ഒരാൾ പെട്ടെന്നങ്ങു മരിച്ചു; മറ്റുള്ളവർ അപ്പോളെന്തു ചെയ്യുന്നു? വേഗം കുട്ടികൾക്കുള്ള പാലു കുറച്ചു; അഥവാ,

ഒരു നേരത്തെ ആഹാരംകൊണ്ടു കഴിക്കുന്നു, രാത്രിയിൽ ഒരു പിടി പൊരിയോ മറ്റോ തിന്നും കഴിക്കും."

ചോദ്യം: 'അതല്ലാതെ അവരെന്തു ചെയ്യും?'

സ്വാമിജി: "എന്ത്, അവർക്കു അല്പംകൂടി പരിശ്രമിച്ച് ആഹാരം നേരേ കഴിക്കാൻ വേണ്ട വക സമ്പാദിച്ചുകൂടേ? അതില്ല; കൂട്ടുകാരുമായി വെടി പറയാൻ രണ്ടുമണിക്കൂർ കൂടാതെ കഴിയില്ല. ആളുകൾ എത്ര സമയം വെറുതെ കളയുന്നു? അതേക്കുറിച്ചു ഞാനെന്തു പറയട്ടെ?"

ആഹാരത്തിനു ശേഷം സ്വാമിജി അല്പം വിശ്രമിക്കാനായി പോയി.

## 7*

### 1898 ജനുവരി 24 തിങ്കളാഴ്ച

പോയ ശനിയാഴ്ച സ്വാമിജിയോടു ചോദ്യങ്ങൾ ചോദിച്ചുംകൊണ്ടിരുന്ന അതേ മാന്യൻ പിന്നെയും വന്നു. അദ്ദേഹം വീണ്ടും മിശ്രവിവാഹത്തിൻെറ സംഗതി ഉന്നയിച്ചുകൊണ്ടു ചോദിച്ചു: ഭിന്നജനതകൾ തമ്മിൽ എങ്ങനെയാണ് വിവാഹം ഏർപ്പെടുത്തുക?

സ്വാമിജി: വിദേശമതങ്ങളിൽ വിശ്വസിക്കുന്ന ആളുകളുമായി വിവാഹബന്ധത്തിലേർപ്പെടാൻ ഞാൻ നിർദ്ദേശിക്കുന്നില്ല. താല്ക്കാലത്തേക്കെങ്കിലും അതു തീർച്ചയായും സാമുദായികബന്ധങ്ങളെ ശിഥിലമാക്കും. കണക്കില്ലാത്ത കുഴപ്പങ്ങൾക്കു കാരണമായും തീരും. ഒരേ മതത്തിൽ വിശ്വസിക്കുന്ന ജനങ്ങൾ തങ്ങളിലുള്ള വിവാഹത്തിനുവേണ്ടിയാണ് ഞാൻ വാദിക്കുന്നത്.

ചോദ്യം: 'എന്നാലും അതു പല ഏടാകൂടങ്ങൾക്കും ഇടയാക്കും. എനിക്കു ബംഗാളിൽ ജനിച്ചുവളർന്ന ഒരു മകളുണ്ട്, ഞാനവളെ ഒരു മഹാരാഷ്ട്രക്കാരന്നോ മദ്രാസുകാരന്നോ കല്യാണം കഴിച്ചുകൊടുത്തുവെന്നിരിക്കട്ടെ. വധുവിനു വരൻെറയോ, വരനു വധുവിൻെറയോ ഭാഷ മനസ്സിലാവില്ല. കൂടാതെ, അവരവരുടെ ആചാരമര്യാദകളും വളരെ വ്യത്യസ്തങ്ങളായിരിക്കും. വധൂവരന്മാർക്കു നേരിടേണ്ടിവരുന്ന ചുരുക്കം ചില വൈഷമ്യങ്ങളാണിവ. പിന്നെ, സമുദായത്തെസ്സംബന്ധിച്ചാണെങ്കിൽ വല്ലാത്ത നൂലാമാലയും വന്നുകൂടും.'

സ്വാമിജി: "അത്തരം വിവാഹങ്ങൾ വലിയ തോതിൽ നടപ്പിൽ വരാൻ ഇനിയും വളരെക്കാലം പിടിക്കും. മാത്രമല്ല, ആ വക കാര്യങ്ങളിൽ പെട്ടെന്നു ചെന്നുചാടുന്നതുചിതവുമല്ല. എതിർപ്പ് ഏറ്റവും കുറഞ്ഞ വഴിയേ

* സ്വാമിജിയുടെ ശിഷ്യൻ ശ്രീ സുരേന്ദ്രനാഥസേൻ രേഖപ്പെടുത്തിയത്.

പോവുക എന്നതാണ് കർമ്മരഹസ്യങ്ങളിലൊന്ന്. അതുകൊണ്ട് ആദ്യം സ്വജാതി പരിധിക്കുള്ളിൽത്തന്നെ വിവാഹങ്ങൾ നടക്കട്ടെ. ഉദാഹരണത്തിന് ബംഗാളിലെ കായസ്ഥന്മാരെ എടുക്കുക. അവരിൽ ഉത്തരരാഢി, ദക്ഷിണരാഢി, ബംഗജൻ തുടങ്ങിയ അനേകം അവാന്തര വിഭാഗങ്ങളുണ്ട്: അവർ തങ്ങളിൽ വിവാഹബന്ധമില്ല. തല്ക്കാലം ഉത്തരരാഢികളും ദക്ഷിണരാഢികളും തമ്മിൽ വിവാഹം നടക്കട്ടെ; ഇന്നിപ്പോൾ അതിനും നിവൃത്തിയില്ലെങ്കിൽ, ബംഗജന്മാരും ദക്ഷിണരാഢികളും തങ്ങളിലാകട്ടെ. അങ്ങനെ നിലവിലുള്ളതിനെ വളർത്തിക്കൊണ്ടുവരണം, അതു നടപ്പിലാക്കാൻ നമുക്കു കഴിയുംതാനും - അല്ലാതെ, പരിഷ്കരണമെന്നാൽ സമൂലം ഇടിച്ചുപൊളിക്കുക എന്നല്ല അർത്ഥം."

ചോദ്യം: 'ആവട്ടെ അങ്ങു പറയുന്നതു സമ്മതിക്കാം! എന്നാൽ അതിൽനിന്നു തക്കതായ എന്തു പ്രയോജനമാണുണ്ടാകാൻ പോകുന്നത്?'

സ്വാമിജി: "കഴിഞ്ഞ അനേകം നൂറ്റാണ്ടുകളായി വിവാഹം ഓരോ ജാതിയിലെയും അവാന്തരവിഭാഗങ്ങൾക്കുള്ളിൽമാത്രം ഒതുക്കി നിർത്തുക കാരണം,ഇന്നിപ്പോൾ വിവാഹമെന്നുവെച്ചാൽ ചുരുക്കത്തിൽ അടുത്ത ബന്ധുക്കളും സോദരസന്താനങ്ങളും തമ്മിലുള്ള വേഴ്ചയെന്നാണർത്ഥം എന്നു കാണുന്നില്ലേ? തന്മൂലം സമുദായം ശാരീരികമായി ക്ഷയിച്ചുകൊണ്ടിരിക്കുകയും തത്ഫലമായി എല്ലാത്തരം രോഗങ്ങളും മറ്റു പല ദോഷങ്ങളും വളരെ വേഗം ഉള്ളിൽ കടന്നുകൂടുകയും ചെയ്യുന്നതുകാണുന്നില്ലേ? രക്തം ചുരുക്കം ചില വ്യക്തികളുടെ ഇടുങ്ങിയ വൃത്തത്തിൽ മാത്രം ചുറ്റിക്കറങ്ങേണ്ടിവരുന്നതുകൊണ്ട് അതു നിർവ്വീര്യമായി; അതുകൊണ്ടു പുതുതായി പിറക്കുന്ന ശിശുക്കൾക്കു ജന്മനാ പിതാക്കളുടെ പാരമ്പര്യരോഗങ്ങൾ പകരുന്നു. ഇങ്ങനെ, ശക്തിയില്ലാത്ത രക്തത്തോടുകൂടി പിറക്കുന്നതുകൊണ്ട് ഏതുനേരവും ചാടിവീഴാൻ തക്കം പാർത്തിരിക്കുന്ന രോഗാണുക്കളെ എതിർത്തുനില്ക്കുവാൻ അവർക്കു തീരെ കെല്പില്ല. വിവാഹവലയം വലുതാക്കിയാൽമാത്രമേ, നമുക്കു നമ്മുടെ സന്താനങ്ങളിൽ ഭിന്നവും നൂതനവുമായ രക്തം പകർത്താൻ കഴിയൂ; അങ്ങനെ അവരെ ഇന്നിപ്പോൾ നിലവിലുള്ള നാനാതരം രോഗങ്ങളുടെയും ദോഷങ്ങളുടെയും പിടിയിൽനിന്നു രക്ഷിക്കാൻ സാധിക്കും."

ചോദ്യം: 'ശൈശവവിവാഹത്തെക്കുറിച്ച് അങ്ങയുടെ അഭിപ്രായമെന്താണെന്നു ചോദിക്കട്ടെ?'

സ്വാമിജി: "ബംഗാളിലെ അഭ്യസ്തവിദ്യരുടെയിടയിൽ, ആൺകുട്ടികളെക്കൊണ്ടു വളരെ ചെറുപ്പത്തിലേ കല്യാണം കഴിപ്പിക്കുന്ന പതിവു പതുക്കെപ്പതുക്കെ ഇല്ലാതായിവരുന്നുണ്ട്. പെൺകുട്ടികളെയും മുമ്പത്തേക്കാൾ ഒന്നോ രണ്ടോ വർഷം കഴിഞ്ഞിട്ടാണിപ്പോൾ കല്യാണം കഴിച്ചയയ്ക്കുന്നത് - അതു പക്ഷേ നിവൃത്തിയില്ലാഞ്ഞിട്ടാണ്. പണമില്ലാഞ്ഞിട്ട്. കാരണ

മെന്തായാലും, പെൺകുട്ടികളുടെ വിവാഹപ്രായം ഇനിയും ഉയർത്തണം, പക്ഷേ പാവം അച്ഛൻ എന്തുചെയ്യും? പെണ്ണു കുറച്ചൊന്നു വളർന്നാലുടനെ, പെൺജാതി മുഴുവൻ അമ്മമുതൽ ബന്ധുകളും അയൽക്കാരും വരെ സർവ്വരും, പെണ്ണിന് ഒരു ചെറുക്കനെ കണ്ടുപിടിക്കണമെന്നു മുറവിളിക്കൂട്ടിത്തുടങ്ങുകയായി; ഒരുത്തനെ തേടിപ്പിടിക്കുംവരെ അവരയാൾക്കു സ്വൈരം കൊടുക്കില്ല! ഇനി നിങ്ങളുടെ മതകപടന്മാരെക്കുറിച്ചോ, മിണ്ടാതിരിക്കുന്നതാണ് മാനം. ഇക്കാലത്ത് അവരെപ്പറ്റി ആരുമൊന്നും കേൾക്കാറില്ല; എന്നാലും, അവർ സ്വയം നേതൃഭാവം ചമയും. പുരുഷൻ പന്ത്രണ്ടുവയസ്സിൽ താഴെയുള്ള പെൺകുട്ടിയുമായി സഹവസിക്കരുതെന്നും സഹവസിച്ചാൽ ശിക്ഷാർഹനാകുമെന്നും ശാസിക്കുന്ന വിവാഹപ്രായത്തെസ്സംബന്ധിച്ച നിയമം അധികൃതന്മാർ പാസ്സാക്കി; അപ്പോഴെയ്ക്കും നിങ്ങളുടെ ഈ മതനേതൃമ്മന്യന്മാർ അതിനെതിരെ വലിയ ഒച്ചയും ബഹളവുമുണ്ടാക്കി, 'അയ്യോ, നമ്മുടെ മതമെല്ലാം മുടിഞ്ഞു!' എന്നവർ വിളിച്ചുകൂകി. പെണ്ണിനെ പന്ത്രണ്ടോ പതിമ്മൂന്നോ വയസ്സിൽ തള്ളയാക്കുന്നതിലാണുപോലും മതമിരിക്കുന്നത്! അതുകൊണ്ട് അധികാരികളും സ്വാഭാവികമായി വിചാരിക്കുന്നു. 'നല്ല കഥ! ഇതെന്തൊരു മതം!'എന്നിട്ടിവർ രാഷ്ട്രീയ പ്രക്ഷോഭണം നടത്തുന്നു, രാഷ്ട്രീയധികാരത്തിനു വാദിക്കുന്നു!"

ചോദ്യം: 'അപ്പോൾ അങ്ങയുടെ അഭിപ്രായത്തിൽ സ്ത്രീയും പുരുഷനും കുറെ പ്രായം ചെന്നിട്ടേ വിവാഹം ചെയ്യാൻ പാടുള്ളു?'

സ്വാമിജി: "തീർച്ചയായും. പക്ഷേ, അതോടൊപ്പം വിദ്യാഭ്യാസവും നല്കണം, അല്ലാത്തപക്ഷം ക്രമക്കേടുകളും സ്വഭാവദൂഷ്യങ്ങളും വന്നുചേരും. വിദ്യാഭ്യാസമെന്നതുകൊണ്ട് ഇന്നത്തെ ഏർപ്പാടല്ല ഞാനുദ്ദേശിക്കുന്നത്, ബലദായകമായ വല്ല പഠിപ്പുമാണ് വേണ്ടത്. വെറും പുസ്തകപ്പഠിത്തം പോരാ. സ്വഭാവത്തെ സംസ്കരിക്കുന്നതും, മനോബലം വർദ്ധിപ്പിക്കുന്നതും, ബുദ്ധി വികസിപ്പിക്കുന്നതും, സ്വന്തം കാലിൽ നില്ക്കാൻ കഴിവുണ്ടാക്കുന്നതുമായ വിദ്യാഭ്യാസമാണ് നമുക്കാവശ്യം."

ചോദ്യം: 'നമുക്കു നമ്മുടെ സ്ത്രീകളെ പല വഴിക്കും പരിഷ്കരിക്കേണ്ടിയിരിക്കുന്നു.'

സ്വാമിജി: "ഇതുമാതിരിയൊരു വിദ്യാഭ്യാസംകൊണ്ടു സ്ത്രീകൾ സ്വയം അവരുടെ പ്രശ്നങ്ങൾ പരിഹരിച്ചുകൊള്ളും. ഇക്കാലമത്രയും നിരാശ്രയത്വത്തിലും ദാസോചിതമായ പരാശ്രയത്തിലുമാണ് അവർ പരിശീലിപ്പിക്കപ്പെട്ടുപോന്നത്; അതുകൊണ്ട് അത്യല്പമായ വല്ല അപകടമോ ആപത്തോ വന്നാൽ കരഞ്ഞു കരൾ പൊട്ടിക്കാനേ അവരെ കൊള്ളൂ. മറ്റു കാര്യങ്ങളോടൊപ്പം അവർ വീര്യവും ധൈര്യവും സമ്പാദിക്കണം. ഇക്കാലത്ത് അവർക്കും ആത്മരക്ഷയ്ക്കുള്ള മാർഗ്ഗം പഠിക്കേണ്ടിവന്നിരിക്കുന്നു. ഝാൻസിറാണി

എത്ര മഹനീയയായിരുന്നു എന്നാലോചിക്കുക!'

ചോദ്യം: 'അങ്ങുപദേശിക്കുന്നത് ഒരു പുതിയ വ്യതിയാനമാണ്; നമ്മുടെ സ്ത്രീകളെ ആ വഴിക്കു പരിശീലിപ്പിക്കാൻ വളരെക്കാലം പിടിക്കില്ലേ എന്നാണെൻെറ ഭയം.'

സ്വാമിജി: "എന്തായാലും നമുക്കാവുംപോലെ ശ്രമിക്കണം. അവരെ പഠിപ്പിക്കുകമാത്രമല്ല, നമുക്കു നമ്മെത്തന്നെയും പഠിപ്പിക്കേണ്ടതുണ്ട്. സന്താനങ്ങളെ ജനിപ്പിച്ചതുകൊണ്ടുമാത്രം ഒരുവൻ പിതാവുകുന്നില്ല; വേറെ പല ചുമതലകൾകൂടി വഹിക്കേണ്ടതുണ്ട്. സ്ത്രീവിദ്യാഭ്യാസത്തിൻെറ ആരംഭമിങ്ങനെയിടാം: നമ്മുടെ ഹിന്ദുസ്ത്രീകൾക്കു പാതിവ്രത്യമെന്തെന്ന് എളുപ്പത്തിൽ മനസ്സിലാകുന്നു, കാരണം അതവരുടെ പാമ്പര്യസ്വത്താണ്. ആദ്യമായിട്ട് മറ്റു സകലതിനും ഉപരിയായി അവരെ ആ ആദർശത്തിൽ ഉറപ്പിക്കുക; അങ്ങനെ അവർ സുദൃഢമായ ഒരു സ്വഭാവം രൂപവത്കരിക്കട്ടെ, അതിൻെറ കരുത്തുകൊണ്ട് ജീവിതത്തിൻെറ ഏതവസ്ഥയിലും - പരിണീതയായാലും, അനൂഢയായി ജീവിക്കാനിഷ്ടപ്പെടുന്നെങ്കിൽ അപ്പോഴും - തങ്ങളുടെ സ്വാധീനധർമ്മത്തിൽനിന്നു കടുകിട വ്യതിചലിക്കുകയെക്കാൾ മരണം വരിക്കുവാൻ അവരല്പവും ഭയപ്പെടില്ല. ഒരുവൻെറ ആദർശം എന്തായാലും അവൻ ആ ആദർശത്തിനുവേണ്ടി ജീവൻ ബലികൊടുക്കുകയെന്നുള്ളതു ചെറിയ ധീരതയാണോ? ഇക്കാലത്തെ ആവശ്യങ്ങളാലോചിച്ചിട്ട്, സ്ത്രീകളിൽ ചിലരെ ത്യാഗാദർശത്തിൽ പരിശീലിപ്പിക്കേണ്ടതു അനുപേക്ഷണീയമായിത്തോന്നുന്നു; അതിപുരാതനകാലം മുതൽ അവരുടെ ജീവരക്തത്തിൽ ലയിച്ചുകിടക്കുന്ന ആ പതിവ്രതാധർമ്മത്തിൻെറ ശക്തികൊണ്ട് ഉത്തേജിതരായി അവർ നൈഷ്ഠികബ്രഹ്മചര്യം സ്വീകരിക്കേണ്ടിയിരിക്കുന്നു. അതോടൊപ്പം ശാസ്ത്രങ്ങളും മറ്റു സംഗതികളും അവരെ പഠിപ്പിക്കണം; അവ അവർക്കുമാത്രമല്ല മറ്റുള്ളവർക്കും പ്രയോജനകരങ്ങളാകും; ഇതറിഞ്ഞാൽ അവർ ആവക കാര്യങ്ങൾ എളുപ്പത്തിൽ പഠിക്കും, പഠിക്കുന്നതിൽ സന്തോഷംകൊള്ളുകയും ചെയ്യും. നമ്മുടെ മാതൃഭൂമിയുടെ ക്ഷേമത്തിനു അവളുടെ കുറെ പുത്രന്മാരും പുത്രിമാരും ഇത്തരം പവിത്രരായ ബ്രഹ്മചാരികളും ബ്രഹ്മചാരിണികളുമാവുക അത്യാവശ്യമാണ്."

ചോദ്യം: 'അതു മാതൃഭൂമിയുടെ ക്ഷേമത്തിനു എങ്ങനെ സഹായിക്കും?'

സ്വാമിജി: "അവരുടെ മാതൃകയിൽനിന്നും, ദേശീയാദർശം ജനങ്ങളുടെ മുമ്പിൽ ഉയർത്തിപ്പിടിക്കാനുള്ള അവരുടെ പ്രയത്നങ്ങളിൽനിന്നും, ചിന്തയിലും ലക്ഷ്യത്തിലും ഒരു പരിവർത്തനം വന്നുകൂടും. ഇപ്പോഴത്തെ സ്ഥിതിയെന്താണ്? പെണ്ണിനു വയസ്സ് എട്ടോ പത്തോ മാത്രമേ ആയുള്ളുവെങ്കിലും അച്ഛനമ്മമാർക്കു എങ്ങനെയെങ്കിലും അവളെ കെട്ടിച്ചങ്ങുവിടണം! പതിമ്മൂന്നാം വയസ്സിൽ അവൾക്കൊരു കുട്ടി പിറന്നാൽ കുടുംബം

മുഴുവൻ എന്തൊരു കൂത്താട്ടം! അത്തരം ആശയങ്ങളുടെ ഗതി മാറി വീണാൽ, പുരാതനമായ ശ്രദ്ധ തിരിച്ചുവന്നേക്കുമെന്നു കുറച്ചാശിക്കാം. മേൽ പ്രസ്താവിച്ചതുപോലെ ബ്രഹ്മചര്യം പാലിക്കുന്നവരെക്കുറിച്ച് എന്തു പറയട്ടെ - അവർക്കു എന്തുമാത്രം ശ്രദ്ധയും ആത്മവിശ്വാസവും ഉണ്ടായിരിക്കുമെന്ന് ആലോചിച്ചുനോക്കുക. അവരിൽനിന്ന് എത്രയോ നന്മയുണ്ടാകും!'

*ചോദ്യം ചെയ്തുകൊണ്ടിരുന്നയാൾ സ്വാമിജിയെ വണങ്ങി യാത്രയ്ക്കൊരുങ്ങി. ഇടയ്ക്കിടയ്ക്കു വരാൻ സ്വാമിജി അദ്ദേഹത്തോടു പറഞ്ഞു. 'തീർച്ചയായും' എന്ന് ആ മാന്യൻ മറുപടി നല്കി. 'എനിക്കു പല ഗുണങ്ങളും ഉണ്ടായതായി തോന്നുന്നു. ഇതിനു മുമ്പൊരിക്കലും ഒരിടത്തും ഞാൻ കേട്ടിട്ടില്ലാത്ത പല പുതിയ സംഗതികളും എനിക്കിന്നു കേൾക്കാനിടയായി.' ആഹാരത്തിനുള്ള സമയമടുത്തതുകൊണ്ട് ഞാനും വീട്ടിലേക്കു മടങ്ങി.*

# ലേഖനങ്ങൾ

## 1 ഭാരതം മതത്തിൻെറ നാടാണ്*

'ധർമ്മം കുറയുകയും അധർമ്മം തലയുയർത്തുകയും ചെയ്യുമ്പോൾ, ധർമ്മത്തിൻെറ മഹനീയത വീണ്ടെടുക്കാൻ ഞാൻ സ്വയം ആവിർഭവിക്കുന്നു.' ഉദാരനായ രാജൻ, വിശുദ്ധമായ ഗീതയിൽ കാണുന്ന നിത്യനായ ഈശ്വരൻെറ വാക്കുകളാണിവ. വിശ്വത്തിൽ ആദ്ധ്യാത്മികശക്തിക്കു ഏർപ്പെടുന്നതും ജീവത്തുമായ ഏറ്റത്തിൻെറയും ഇറക്കത്തിൻെറയും മുഖ്യധ്വനിയാണ് ഇവയിൽ കേൾക്കുന്നത്.

വീണ്ടും വീണ്ടും സ്വന്തമായ താളമേളത്തോടൊപ്പം ഈ വ്യത്യാസങ്ങൾ സ്വയം വെളിപ്പെടുന്നു. വൻതോതിലുള്ള മറ്റെല്ലാ പരിവർത്തനങ്ങളെയും പോലെ, ഇവ തനതു മണ്ഡലത്തിൽപ്പെട്ട മിക്കവാറും എല്ലാ കണികകളെയും സ്പർശിക്കുമെങ്കിലും, തനതു ശക്തിക്കു വിധേയമായ കണികകളിലാണ് ഏറ്റവുമധികം ഫലം പ്രകടമാക്കുക.

വിശ്വവ്യാപകമായ അർത്ഥത്തിൽ പറഞ്ഞാൽ, തുടക്കത്തിലെ നില ത്രിഗുണങ്ങളുടെ ശക്തികൾക്കുള്ള സമനിലയാണ്; ഇതിനു പറ്റുന്ന വൈഷമ്യവും, സാമ്യം വീണ്ടെടുക്കാൻ പിന്നീടുണ്ടാകുന്ന സമുദ്യമങ്ങളുമാണ് പ്രകൃതിയുടെ അഭിവ്യക്തി, ഈ വിശ്വം, എന്നു നാം പറയുന്നത്. തുടക്കത്തിലെ സമനിയിലെത്തുംവരെ ഈ വിശ്വം നിലനില്ക്കും. ഇതുപോലെ, നമ്മുടെ ഭൂമിയിലും, സങ്കുചിതമായ അർത്ഥത്തിൽ, വികാരവും അതിൻെറ പ്രതിയോഗിയായ സാമ്യാഭിമുഖമായ പ്രവൃത്തിയും നിലനില്ക്കുകതന്നെ വേണം. മനുഷ്യരാശിക്കു മാറ്റമില്ലാത്തിടത്തോളം കാലം ഈ വ്യവസ്ഥിതിയും തുടരണം. അങ്ങനെയാണ് വംശങ്ങൾ തമ്മിലും ഉപവംശങ്ങൾ തമ്മിലും ലോകത്തിലെങ്ങുമുള്ള വ്യക്തികൾ തമ്മിലുമുള്ള മുന്തിയ വ്യത്യാസങ്ങൾ ഉടലെടുത്തത്.

നിഷ്പക്ഷമായ വിഭജനവും സമസ്ഥിതിയുമുള്ള ഈ ലോകത്തിൽ ഒരോ ജനതയും ഒരു സുവിശേഷതരത്തിൽപ്പെട്ട ശക്തി സംഭരിക്കുവാനും വിതരണം ചെയ്യുവാനുമുള്ള കേന്ദ്രമായി മാറുന്നു എന്നു പറയാം. ആ വംശക്കാർക്ക് മറ്റെന്തൊക്കെ ഉണ്ടെങ്കിലും, അവയിലൂടെയെല്ലാം അവരുടെ സവിശേഷതയായി തിളങ്ങിവിളങ്ങുന്നത് അവരുടേതു മാത്രമായ ആ ധർമ്മമത്രേ. മനുഷ്യസ്വഭാവത്തിൻെറ ഏതെങ്കിലും ഒരംശത്തിൽ വിപ്ലവമുണ്ടായാൽ ഏറെക്കുറെ മറ്റെല്ലാ അംശങ്ങളെയും ബാധിക്കുമെങ്കിലും,

* ഖേത്രിമഹാരാജാവിന് എഴുതിയത്.

ആ സ്വഭാവാംശം ഏതു ജനതയുടെ പ്രത്യേകതയാണോ, ആ ജനതയെയായിരിക്കും അത് അഗാധമായി ബാധിക്കുക. സാധാരണയായി, പ്രസ്തുത ജനതയെ കേന്ദ്രീകരിച്ചായിരിക്കുംതാനും ആ വിപ്ലവം തുടങ്ങുന്നത്. ഇതിൻപടി, മതമണ്ഡലത്തിൽ ഒരു ചലനമുണ്ടായാൽ അത് ഭാരതത്തിൽ വമ്പിച്ച പരിവർത്തനങ്ങൾ ഉണ്ടാക്കുമെന്നു നിശ്ചയം. വ്യാപകമായ മത വിപ്ലവങ്ങൾക്കു ഭാരതമാണ് കേന്ദ്രമായി നിന്നിട്ടുള്ളത്; കാരണം, സർവ്വോപരി, ഭാരതം മതത്തിൻെറ നാടാണ്.

ഓരോ മനുഷ്യനും സ്വന്തം ആദർശം സാക്ഷാത്കരിക്കാൻ സഹായിക്കുന്നതിനെമാത്രമേ യഥാർത്ഥമെന്നു കരുതുന്നുള്ളു. പ്രാപഞ്ചികർക്കു പണമായി മാറ്റത്തക്കതെല്ലാം യഥാർത്ഥമാണ്; അതിന്നുതകാത്തതെല്ലാം അയഥാർത്ഥവും, സഹജീവികളുടെമേൽ പ്രതാപം ചെലുത്താൻ സഹായിക്കുന്നതെന്തോ അതാണ് അധികാരേച്ഛുവിനു യഥാർത്ഥം; ശേഷമെല്ലാം ശൂന്യവും. ജീവിതത്തിൽ സ്വന്തം മമതാവിശേഷം എന്തിനോടോ അതിൻെറ ഹൃദയത്തിടുപ്പുകൾ പ്രതിധ്വനിപ്പിക്കാത്തതൊക്കെ ഒരുവന്നു ശൂന്യംതന്നെ.

ചിലരുടെ ഒരേ ഒരു ലക്ഷ്യം സ്വജീവിതശക്തികളെല്ലാം പണത്തിനും പേരിനും മറ്റു വല്ല ഭോഗങ്ങൾക്കുംവേണ്ടി ചെലവഴിക്കയാണ്; മറ്റു ചിലർക്ക് പ്രതാപത്തിൻെറ ഒരേ ഒരു ആവിഷ്കാരം യുദ്ധസന്നദ്ധരായ കുപ്പിണികളുടെ മുന്നേറ്റമാണ്. വേറെ ചിലർക്കു ജീവിതം നല്കുന്ന ഒരേ ഒരു സുഖം ഇന്ദ്രിയോപഭോഗങ്ങളാണ് - ഈ കൂട്ടർക്കെല്ലാം എക്കാലവും ഭാരതം വമ്പിച്ചൊരു മരുഭൂമിയായിട്ടാണ് അനുഭവപ്പെടുക. അവർക്കു മനസ്സിലാവുന്ന മട്ടിലുള്ള ജീവിതവികാസത്തെ തകർത്തുകളയുന്ന കാറ്റുകളാണുതാനും അതിൽനിന്നടിക്കുന്നത്.

എന്നാൽ, ഇന്ദ്രിയങ്ങളുടെ ലോകം വിട്ട് വളരെയകലെ എങ്ങോ നിന്നൊഴുകുന്ന അമരതയുടെ ആറ്റുനീർ കുടിച്ച് ആരുടെ ജീവിതതൃഷ്ണയാണോ എന്നെന്നേക്കുമായി ശമിച്ചിട്ടുള്ളത്; ആരാണോ കാമത്തിൻെറയും സ്വർണ്ണത്തിൻെറയും വിഖ്യാതിയുടെയും ബന്ധത്രയം പാമ്പു സ്വന്തം പടമെന്നപോലെ വെടിഞ്ഞിട്ടുള്ളത്; ഇന്ദ്രിയാധീനർ 'ഉപഭോഗ'മെന്നു വിളിക്കുന്നതും പൂഴി നിറഞ്ഞതും നിറക്കൊഴുപ്പുള്ളതുമായ ഈ ചെറുകൂണുകൾക്കുവേണ്ടിയുള്ള മല്പിടുത്തങ്ങളെയും അസൂയകളെയും കഴമ്പറ്റ വഴക്കുകളെയും ആരാണോ പ്രശാന്തമായ സ്വന്തം ഉച്ചതയിൽനിന്ന് സ്നേഹത്തോടും അക്ഷോഭ്യതയോടും നോക്കിക്കാണുന്നത്; ആർക്കാണോ പൂർവപുണ്യശക്തി കൺമുമ്പിൽനിന്ന് അജ്ഞാനമറ മാറിക്കളകയാൽ നാമരൂപങ്ങളുടെ പൊള്ളത്തം കാണാൻ കഴിയുന്നത്; ആ കൂട്ടരുടെ മുമ്പിൽ, അവരെവിടെയുള്ളവരായാലും ശരി, ആദ്ധ്യാത്മികതയുടെ മാതൃഭൂമിയും അക്ഷയഖനിയുമായ ഭാരതം മറ്റൊരു രൂപം കൈക്കൊണ്ടാണ് നിലകൊള്ളുന്നത്; മാഞ്ഞുകൊണ്ടിരിക്കുന്ന നിഴലുകളുടേതായ ഈ വിശ്വത്തിൽ ഒരേ വാസ്തവികസത്ത ആർക്കോ, ആ ഈശ്വരനെ തിരയുന്നവർക്കെല്ലാം

പ്രത്യാശയുടെ പ്രദീപമത്രേ ഭാരതം.

സ്വന്തം ബോധങ്ങൾക്കു ചേർന്ന മട്ടിൽ, സ്ഥൂലമായ ഒരു രൂപത്തിൽ, പ്രതാപം ആവിഷ്കരിക്കുമ്പോഴേ ഭൂരിപക്ഷം ആളുകൾക്കും അതു മനസ്സിലാകൂ. യുദ്ധത്തിൻെറതായ തിരക്ക്, പ്രകമ്പനം പ്രതാപം, മാന്ത്രിക ശക്തി ഇവയുടെയൊക്കെ മേൽ അവർക്കു മുറുകെപ്പിടിക്കാം. കൊടുങ്കാറ്റു പോലെ, മുന്നിലുള്ളതെല്ലാം തല്ലിത്തകർത്തുകൊണ്ടു വന്നെത്താത്ത ജീവിതാവിഷ്കാരങ്ങളെല്ലാം അവർക്കു കേവലം മൃതിപ്രായമത്രേ. പല ശതകങ്ങളായി, വൈദേശികരായ ആക്രമണകാരികളുടെ കാൽച്ചോട്ടിൽ, പ്രതിരോധിക്കാമെന്ന ആശയമോ ആശയോ കൂടാതെ, ബഹുജനങ്ങളുടെയിടയിൽ ഐക്യത്തിൻെറ കണികപോലുമില്ലാതെ, സ്വാരാജ്യസ്നേഹത്തിൻെറ നേരിയ ഒരാശയം പോലും വിട്ടു കഴിഞ്ഞുകൂടിയ ഭാരതം അക്കൂട്ടർക്ക് ചത്തു ചീഞ്ഞ ഒരു ചുമടായി, അഴുകിയ എല്ലുകളുടെ ഒരു നാടായിട്ടേ തോന്നൂ.

അർഹന്മാർമാത്രം അതിജീവിക്കുന്നു എന്നു പറയാറുണ്ട്. അപ്പോൾ, സാധാരണമായ അഭിപ്രായമനുസരിച്ച് അർഹത ഏറ്റവും കുറഞ്ഞ വംശക്കാരായ നമ്മൾ, ഏതു വംശത്തിനും പിണഞ്ഞിട്ടുള്ളവയിൽവെച്ച് ഏറ്റവും ഭയങ്കരമായ ദൗർഭാഗ്യങ്ങൾ വന്നുകൂടിയിട്ടും, എന്തുകൊണ്ടാണ് ഇപ്പോഴും, അപക്ഷയത്തിൻെറ ഏറ്റവും നേർത്ത ലാഞ്ഛനങ്ങൾപോലും കാട്ടാത്തത്? ഊർജ്ജസ്വലം, സക്രിയം എന്നും മറ്റും പറയപ്പെടുന്ന വംശക്കാരുടെ പെരുകിയ ശക്തികൾ പ്രതിദിനം ക്ഷയിക്കുമ്പോൾ, എന്തുകൊണ്ടാണ് അസാന്മാർഗ്ഗികനായ ഹിന്ദു അവരെക്കാളെല്ലാം കൂടുതൽ വളർച്ചയ്ക്കു കഴിവു കാട്ടുന്നത്? ഒരു ഞൊടിയിടയിൽ ലോകമാകെ രക്തത്തിൽ ആറാടിക്കാൻ കഴിവുള്ളവർക്ക് നിശ്ചയമായും വിജയമാല്യം നല്കേണ്ടതുതന്നെ. കുറേ ദശലക്ഷങ്ങളുടെ ക്ഷേമത്തിന്നായി ലോകരിൽ പകുതിയെ പട്ടിണിക്കിടുന്നവരുടെ മഹനീയത വലുതുതന്നെ. എന്നാൽ മറ്റുള്ളവരുടെ ശാപ്പാടു തട്ടിയെടുക്കാതെ, ബഹുശതം ദശലക്ഷങ്ങളെ സമാധാനത്തിലും ക്ഷേമത്തിലും പോറ്റിപ്പോന്നവർ ഒട്ടും ശ്ലാഘ്യരല്ലേ? നൂറുനൂറു നൂറ്റാണ്ടുകളിലൂടെ, മറ്റുള്ളവരെ തെല്ലും ഹിംസിക്കാതെ, കണക്കറ്റ ദശലക്ഷങ്ങളുടെ ഭാഗധേയങ്ങളെ രൂപപ്പെടുത്തുകയും നയിക്കയും ചെയ്യുന്നതിൽ ഒരു പ്രഭാവവും ആവിഷ്കരിക്കപ്പെടുന്നില്ലേ?

പ്രാചീനവംശങ്ങളുടെ പുരാണങ്ങളിൽ ചില വീരന്മാരുടെ കഥകളുണ്ട്. സ്വശരീരത്തിലെ ചെറിയൊരു ഭാഗമാണ് ഇവരുടെ ജീവിതകേന്ദ്രം. ഇതു ക്ഷതപ്പെടുംവരെ ഇവർ അധൃഷ്യരാണ്. ഇത്തരത്തിലൊരു വിശിഷ്ടമായ ജീവിതകേന്ദ്രം ഓരോ ജനതയ്ക്കുമുണ്ടെന്നു തോന്നുന്നു. ഇതു ബാധിക്കപ്പെടാതിരുന്നാൽ, ദുരിതങ്ങളും ദൗർഭാഗ്യങ്ങളും എത്ര വലിയ തോതിൽ വന്നുചേർന്നാലും ജനതയ്ക്കു നാശമില്ല.

ഭാരതത്തിൻെറ ജീവിതശക്തി മതത്തിലാണ്. പൂർവികരിൽനിന്നു കൈവന്നിട്ടുള്ള വമ്പിച്ച ഈ സമ്പാദ്യം നാം മറക്കാത്തിടത്തോളം ഭൂമിയി

ലൊരു ശക്തിക്കും ഭാരതത്തെ നശിപ്പിക്കാവതല്ല.

കഴിഞ്ഞ കാലങ്ങളിലേക്കു സദാ കണ്ണോടിക്കുന്നവരെ ഇന്നെല്ലാവരും കുറ്റപ്പെടുത്തുകയാണ്. ഭാരതത്തിൻെറ ദുരിതങ്ങളുടെയെല്ലാം കാരണം ഇത്രയേറെ നടക്കുന്ന പിൻനോട്ടമാണെന്നു പറയുന്നു. നേരേ മറിച്ച്, ഇതിനു വിപരീതമാണ് ശരിയെന്നത്രേ എനിക്കു തോന്നുന്നത്. ഭൂതകാലത്തെ മറന്നിരുന്നപ്പോൾ ഹിന്ദുജനത മോഹത്തിൽ മുഴുകുകയാണ് ചെയ്തത്. ഭൂതകാലത്തിലേക്കു കണ്ണോടുന്ന ഇന്ന്, ഇതാ, എമ്പാടും ജീവിതം പുതുതായി ആവിഷ്കരിക്കപ്പെടുന്നു. പ്രസ്തുതമായ ഭൂതകാലത്തിൽ നിന്നാണ് ഭാവി രൂപപ്പെടുത്തേണ്ടത്; ഭൂതമാണ് ഭാവിയാവുക.

അതിനാൽ ഹിന്ദുക്കൾ ഭൂതകാലത്തെക്കുറിച്ചു കൂടുതൽ പഠിക്കും തോറും അവരുടെ ഭാവി കൂടുതൽ ശോഭനമാകും. ഓരോരുത്തൻെറയും മുമ്പിൽ ഭൂതകാലത്തെ എത്തിക്കാൻ ഒരുമ്പെടുന്നവരെല്ലാം സ്വന്തം ജനതയ്ക്കു വലിയ നന്മയാണ് ചെയ്യുന്നത്. പ്രാചീനരുടെ നിയമങ്ങളും ആചാരങ്ങളും ചീത്തയായതുകൊണ്ടല്ല ഭാരതം അധഃപതിച്ചത്; പിന്നെയോ, ഈ നിയമങ്ങളെയും ആചാരങ്ങളെയും അവയുടെ ന്യായമായ നിഗമനങ്ങളിലെത്താൻ അനുവദിക്കാഞ്ഞതുകൊണ്ടാണ്.

വിമർശനശീലരായ വിദ്യാർത്ഥികൾക്കെല്ലാം അറിയാം, ഭാരതത്തിലെ സാമുദായികനിയമങ്ങൾ അതതു കാലത്തെ പരിണാമങ്ങൾക്ക് എന്നും വിധേയമായിട്ടുണ്ടെന്ന്. പ്രാരംഭത്തിൽ ഈ നിയമങ്ങൾ രൂപം നല്കിയതു വമ്പിച്ചൊരു പദ്ധതിക്കാണ്. ക്രമേണ ആ പദ്ധതി കാലത്തിലൂടെ ആവിഷ്കരിക്കപ്പെടുമായിരുന്നു. പ്രാചീനഭാരതത്തിലെ വൻകിട ഋഷിമാർ ഭാവിയിലേക്കു വളരെയേറെ കണ്ണോടിച്ചവരാണ്. പല ശതകങ്ങൾ കഴിഞ്ഞിട്ടേ ലോകർക്കു അവരുടെ പ്രാജ്ഞത ബോദ്ധ്യപ്പെടുകയുള്ളു. ഭാരതത്തിൻെറ അധഃപതനത്തിൻെറ ഒരേ ഒരു കാരണം, അവരുടെ പിൻഗാമികൾക്ക് ആ അദ്ഭുതപദ്ധതിയുടെ പൂർണ്ണമായ പ്രാപ്തി ഗ്രഹിക്കാൻ സാധിക്കാഞ്ഞതാണുതാനും.

പ്രാചീനഭാരതം പല നൂറ്റാണ്ടുകാലത്തേക്ക്, ഇവിടത്തെ മേൽവർഗ്ഗക്കാരായ ബ്രാഹ്മണരുടെയും ക്ഷത്രിയരുടെയും അതിരുകടന്ന സങ്കല്പങ്ങൾക്കു ഒരു പടക്കളമായിത്തീർന്നു. ഒരു വശത്ത്, സ്വന്തം ഭോഗ്യവസ്തുക്കളെന്നു കരുതപ്പെട്ട സാമാന്യജനത്തിൻെറ മേൽ ക്ഷത്രിയരാജാക്കന്മാർ ചെലുത്തിയ അനിയന്ത്രിതമായ സാമൂഹ്യസമ്മർദ്ദത്തിനെതിരായി പുരോഹിതർ നിലയുറപ്പിച്ചു. മറുവശത്ത് ക്ഷാത്രപ്രഭാവം, പുരോഹിതവർഗ്ഗത്തിൻെറ ആദ്ധ്യാത്മിക സമ്മർദ്ദത്തിനും അനുഷ്ഠാനങ്ങളിൽ സദാ വരുത്തിക്കൊണ്ടിരുന്ന ഭേദങ്ങൾക്കുമെതിരായി, അല്പമെങ്കിലും സഫലതയോടെ, പൊരുതിപ്പോന്ന ഒരേ ഒരു കരുത്തറ്റ ശക്തിയായിനിന്നു. ഈ അനുഷ്ഠാനഭേദഗതികൾകൊണ്ടാണ് പുരോഹിതർ ജനസഞ്ചയത്തെ കെട്ടിമുറുക്കി വന്നതും.

നമ്മുടെ വംശചരിത്രത്തിലെ അതിപ്രാചീനമായ ഘട്ടത്തിലാണ് ഈ വടംവലി തുടങ്ങിയത്; ശ്രുതികളിലൂടെ ഇതു വ്യക്തമായി കാണാം. ക്ഷത്രിയവർഗ്ഗത്തിൻെറയും ജ്ഞാനമാർഗ്ഗത്തിൻെറയും നേതാവായ ശ്രീകൃഷ്ണൻ അനുരഞ്ജനത്തിൻെറ വഴി കാട്ടിക്കൊടുത്തപ്പോൾ താത്കാലികമായ ഒരു ശാന്തിയുണ്ടായി. ഫലം ഗീതയിലെ ഉപദേശങ്ങളാണ് - ദർശനം, മഹാമനസ്കത, മതം എന്നിവയുടെ സാരം. എങ്കിലും കാരണങ്ങൾ അവിടെ നിലനിന്നു വന്നു; ഫലം ഉണ്ടാകാതെ തരവുമില്ല.

നിർദ്ധനരുടെയും അജ്ഞരുടെയും അധീശരാകണമെന്ന അത്യാശ ഈ രണ്ടു വർണ്ണങ്ങളിലും നിലനിന്നു. വീണ്ടും പോരാട്ടം മൂത്തു. ആ കാലത്തുനിന്നു നമുക്കു കിട്ടിയ സ്വല്പമായ സാഹിത്യത്തിൽ അന്നു നടന്ന വമ്പിച്ച പോരാട്ടത്തിൻെറ നേർത്ത മാറ്റൊലികളേ കേൾക്കാനുള്ളു. ഒടുവിൽ അതു ക്ഷത്രിയരുടെയും ജ്ഞാനത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും വിജയമായി കലാശിച്ചു. അനുഷ്ഠാനങ്ങൾക്കു പരാജയം പറ്റി; അവയിൽ ഏറിയകൂറും എന്നെന്നേക്കുമായി തിരോഭവിച്ചു. ഈ വിപ്ലവമാണ് ബൗദ്ധപരിഷ്കാരമെന്നറിയപ്പെടുന്നത്. അതു മതത്തിൻെറ വശത്ത് അനുഷ്ഠാനങ്ങളിൽനിന്നുള്ള മോചനത്തെ കുറിക്കുന്നു; രാഷ്ട്രീയമായ വശത്തു ക്ഷത്രിയരിൽനിന്നു പുരോഹിതർക്കുണ്ടായ പരാജയത്തെയും. പ്രാചീനഭാരതത്തിൽ ഉടലെടുത്ത അത്യുത്കൃഷ്ടരായ രണ്ടുപേരും - കൃഷ്ണനും ബുദ്ധനും - ക്ഷത്രിയരായിരുന്നു എന്നതു ശ്രദ്ധേയമാണ്. കൂടുതൽ ശ്രദ്ധേയമാണ്, ഈ രണ്ടു ദിവ്യപുരുഷന്മാരും ജ്ഞാനകവാടം എല്ലാവർക്കുമായി, ജാതിലിംഗഭേദമെന്യേ, തുറന്നുകൊടുത്തു എന്നത്.

ബുദ്ധമതത്തിന് അദ്ഭുതമായ ധാർമ്മികപ്രബലത വളരെ ഉണ്ടായിട്ടും അതിൻെറ വിഗ്രഹധ്വംസപ്രവണത അതിരുകടന്നതായിരുന്നു. സ്വശക്തിയുടെ വലിയൊരു പങ്കു വെറും നിഷേധാപരമായ പ്രയത്നങ്ങളിൽ ചിലവഴിച്ചരുന്നതിനാൽ ബുദ്ധമതം അതിൻെറ ജന്മഭൂമിയിൽ മൃതിപ്പെട്ടു; എന്തൊക്കെ ദൂരീകരിക്കുവാൻ ബുദ്ധമതം മുതിർന്നുവോ, അതിൻെറ നൂറുമടങ്ങു ദുഷിച്ച അന്ധവിശ്വാസങ്ങളും അനുഷ്ഠാനങ്ങളും നഷ്ടശിഷ്ടമായ ബുദ്ധമതത്തിൽ വന്നുനിറയുകയും ചെയ്തു. വേദങ്ങളിലെ ജന്തുഹിംസയുൾപ്പെട്ട യാഗങ്ങൾ അമർത്തുന്നതിൽ ആംശികമായ സഫലത അതിനു കൈവന്നെങ്കിലും, അമ്പലങ്ങളെയും വിഗ്രഹങ്ങളെയും പ്രതീകങ്ങളെയും പുണ്യവാന്മാരുടെ അസ്ഥികളെയുംകൊണ്ട് അതു നാടു മുഴുവൻ നിറച്ചു.

സർവ്വോപരി, ആര്യന്മാർ, മംഗോളിയർ, ആദിമജാതിക്കാർ എന്നീ വകക്കാർക്ക് ബുദ്ധമതത്തിലൂടെയുണ്ടായ കലർപ്പുവഴിയായി അതു അബോധപൂർവ്വമായി ഭയങ്കരമായ വാമാചാരങ്ങൾക്കു പഴുതുണ്ടാക്കി. ശ്രീശങ്കരനും അദ്ദേഹത്തിൻെറ സന്ന്യാസിസംഘവും ചേർന്ന്, മഹാഗുരുവായ ബുദ്ധൻ നല്കിയ ഉപദേശങ്ങളുടെ അധഃപതിച്ച പതിപ്പ് അടിച്ചുനീക്കേണ്ടിവന്നതിൻെറ കാരണവിശേഷവും ഇതുതന്നെ.

അങ്ങനെ മനുഷ്യവിഗ്രഹം കൈക്കൊണ്ട ആത്മാക്കളിൽ ഏറ്റവും മഹാനായ ഭഗവാൻ ബുദ്ധൻ ഒഴുക്കിയ ജീവിതധാരപോലും വിഷം വമിക്കുന്ന ഒരു നീർക്കുഴിയായി മാറി. പല ശതകങ്ങൾ പ്രതീക്ഷിച്ചിരുന്നതിനു ശേഷമാണ് ഭാരതത്തിൽ ശ്രീശങ്കരൻ ഉദിച്ചത്; അദ്ദേഹത്തെ രാമാനുജനും മധ്വനും സത്വരം അനുഗമിച്ചു.

ഇക്കാലമായപ്പോൾ, ഭാരതചരിത്രത്തിൽ തികച്ചും പുതിയൊരദ്ധ്യായം ആരംഭിച്ചു. പ്രാചീനരായ ക്ഷത്രിയരും ബ്രാഹ്മണരും തിരോഭവിച്ചു കഴിഞ്ഞു. വിന്ധ്യ-ഹിമാലയങ്ങൾക്കു നടുവിലുള്ള ഭൂമി, ആര്യന്മാരുടെ ഇരിപ്പിടം, കൃഷ്ണനെയും ബുദ്ധനെയും പ്രസവിച്ച നാട്, വലിയ രാജർഷിമാരുടെയും ബ്രഹ്മർഷിമാരുടെയും തൊട്ടിൽ, മൂകമായിത്തീർന്നു. ഈ ഉപദ്വീപിൻെറ തെക്കേ അറ്റത്തുനിന്നും, ഭാഷയിലും ആകൃതിയിലും ഭിന്നരായ വംശക്കാരിൽനിന്നും, പ്രാചീനബ്രാഹ്മണരിൽനിന്നുണ്ടായതെന്നവകാശപ്പെടുന്ന കുടുംബങ്ങളിൽനിന്നുമാണ്, അധഃപതിച്ച ബുദ്ധമതത്തിന്നെതിരായി പ്രത്യാഘാതമുണ്ടായത്.

ആര്യാവർത്തത്തിലെ ബ്രാഹ്മണർക്കും ക്ഷത്രിയർക്കും സംഭവിച്ചതെന്താണ്? അവർ നിശ്ശേഷം മൺമറഞ്ഞു. അവിടവിടെ ചില മിശ്രഗോത്രങ്ങൾ സ്വയം ബ്രാഹ്മണരെന്നും ക്ഷത്രിയരെന്നും അവകാശപ്പെടുന്നുവെന്നു മാത്രം. ഏതദ്ദേശപ്രസൂതസ്യ സകാശാദഗ്രജന്മനഃ - 'ഈ നാട്ടിലുണ്ടായ ബ്രാഹ്മണൻെറ അടുക്കൽനിന്ന് ലോകരെല്ലാം പഠിച്ചുകൊള്ളണ'മെന്നും മറ്റുമുള്ള വെറും വീമ്പിളക്കലും ആത്മശ്ലാഘയും നിറഞ്ഞ പ്രതിജ്ഞകളൊക്കെ ഉണ്ടായിട്ടും, അവർക്കു പശ്ചാത്തപിച്ചും നമ്രതയൊത്തും ദാക്ഷിണാത്യരുടെ കാൽച്ചോട്ടിലിരുന്ന് സ്വയം പഠിക്കേണ്ടിവന്നു. ഫലത്തിൽ, അങ്ങനെ വേദങ്ങളെ ഭാരതത്തിൽ മടക്കിക്കൊണ്ടുവന്നു; മുമ്പെങ്ങും ഭാരതം കണ്ടിട്ടില്ലാത്തവണ്ണം, ഒരു വേദാന്തനവോത്ഥാനമുണ്ടായി. ഗൃഹസ്ഥന്മാർ പോലും ആരണ്യകങ്ങൾ പഠിക്കാൻ തുടങ്ങി.

ബുദ്ധമതപ്രസ്ഥാനത്തിൻെറ ശരിയായ നേതാക്കന്മാർ ക്ഷത്രിയരായിരുന്നു; അവർ കൂട്ടം ചേർന്നു ബൗദ്ധരായി പരിഷ്കാരത്തിനും പരിവർത്തനത്തിനുമായുള്ള ഉത്സാഹത്തള്ളൽകൊണ്ടു മിക്കവാറും ദേശീയഭാഷകൾ മാത്രം പ്രയോഗിക്കപ്പെടുകയും സംസ്കൃതം വിഗണിക്കപ്പെടുകയും ചെയ്തു. ക്ഷത്രിയരിൽ ഏറിയകൂറും വൈദികസാഹിത്യത്തിലും സംസ്കൃതവിദ്യാഭ്യാസത്തിലുംനിന്ന് ഒറ്റതിരിക്കപ്പെട്ടു. അങ്ങനെ, തെക്കുനിന്നു വന്ന ഈ പരിഷ്കാരതരംഗം കുറെയൊക്കെ പ്രയോജനപ്പെട്ടത് പുരോഹിതന്മാർക്കുമാത്രമാണ്. ഭാരതത്തിലെ മിച്ചമുള്ള ദശലക്ഷങ്ങൾക്ക് ഇതുകൊണ്ടേർപ്പട്ടത് മുമ്പൊരിക്കലും അവരറിഞ്ഞിട്ടില്ലാത്ത കെട്ടുപാടുകളാണ്.

ഭാരതത്തിൻെറ നട്ടെല്ല് എക്കാലത്തും ക്ഷത്രിയരായിരുന്നു; അവർ ശാസ്ത്രത്തെയും സ്വാതന്ത്ര്യത്തെയും പിൻതാങ്ങിയും വന്നു. നാട്ടിൽനിന്ന് അന്ധവിശ്വാസങ്ങൾ തുടച്ചുമാറ്റാൻ അവർ വീണ്ടും വീണ്ടും ശബ്ദമുയർ

ത്തിയിട്ടുണ്ട്. ഭാരതചരിത്രത്തിലെങ്ങും, അക്രമപ്രസക്തമായ പൗരോഹിത്യമർദ്ദനത്തിനു തകർക്കാൻ കഴിയാതെ നിലനിന്നുപോന്ന പ്രതിബന്ധവും ക്ഷത്രിയർതന്നെയായിരുന്നു.

അവരിൽ ഭൂരിഭാഗവും അജ്ഞതയിൽ താഴുകയും, മറ്റൊരു ഭാഗം മദ്ധ്യ-ഏഷ്യയിൽനിന്നുവന്ന ബർബരന്മാരുമായി വിവാഹബന്ധത്തിലേർപ്പെട്ട് ഭാരതത്തിൽ പുരോഹിതന്മാരുടെ ഭരണം സ്ഥാപിക്കാൻ സ്വന്തം ഖഡ്ഗശക്തി അർപ്പിക്കയും ചെയ്തപ്പോൾ, ഭാരതത്തിൻെറ ദുഃഖചഷകം നിറഞ്ഞു; ഭാരതഭൂമിയുടെ നിലവാരം ഇടിഞ്ഞുതാണു. ക്ഷത്രിയർ സ്വയം ഉണർന്നു, സ്വതന്ത്രരായി, മറ്റുള്ളവരുടെ പാദങ്ങളിൽനിന്ന് ചങ്ങല വെട്ടിമാറ്റിക്കളയുംവരെ ഭാരതത്തിനു ഉയർച്ചയുണ്ടാകാൻ പോകുന്നില്ല. പുരോഹിതതന്ത്രം ഭാരതത്തിന്നു വിഷമാണ്. മനുഷ്യൻ സ്വസഹോദരനെ അധഃപതിപ്പിക്കുമ്പോൾ സ്വയം അധഃപതിക്കയില്ലേ?

രാജൻ, അങ്ങയുടെ പൂർവ്വികന്മാർ കണ്ടുപിടിച്ചതും സത്യങ്ങളിൽ വെച്ചു ശ്രേഷ്ഠമായിട്ടുള്ളതും വിശ്വം ഒന്നെന്നതത്രേ. അവനവനെ ഹിംസിക്കാതെ, മറ്റാരെയെങ്കിലും ഹിംസിക്കുക സാദ്ധ്യമാണോ? ബ്രാഹ്മണരും ക്ഷത്രിയരും നടത്തിയ നിപീഡനഭാരം സ്വന്തം തലയിൽത്തന്നെ, മേൽപ്പലിശ ചേർത്ത്, വന്നുവീണിരിക്കയാണ്. ആയിരം കൊല്ലക്കാലം നീണ്ടുനിന്ന അടിമത്തവും തരംതാഴ്ചയും അനിവാര്യമായ കർമ്മനിയമം തന്നെയാണ് അവർക്ക് നല്കിയിട്ടുള്ളത്.

ഇതാണ് അങ്ങയുടെ പൂർവ്വികരിലൊരാൾ പറഞ്ഞിട്ടുള്ളത്: 'സമത്വത്തിൽ മനസ്സൂന്നിയിട്ടുള്ളവർ ഈ ജീവിതത്തിൽത്തന്നെ സാപേക്ഷതയെ (ദ്വൈതത്തെ) ജയിക്കുന്നു.' ഇതു പറഞ്ഞ ആൾ ഈശ്വരാവതാരമായിട്ടാണ് ഗണിക്കപ്പെടുന്നത്. നാമെല്ലാം ഇതു വിശ്വസിക്കുന്നു. അദ്ദേഹത്തിൻെറ വാക്കുകൾ നിഷ്ഫലമോ വ്യാർത്ഥമോ ആണോ? അല്ലെങ്കിൽ - അല്ലെന്നു നമുക്കറിയാം - ജന്മലിംഗഭേദമോ ഗുണഭേദംപോലുമോ ബാധിക്കാത്ത സർവസമത്വത്തെ വെല്ലുവിളിക്കുവാനുള്ള യത്നമെല്ലാം ഭയങ്കരമായ തെറ്റാണ്. സമത്വത്തെക്കുറിച്ചുള്ള ഈ ആശയത്തിൽ ചെന്നെത്താതെ ഒരുവന്നും രക്ഷയില്ലതന്നെ.

അതുകൊണ്ട്, യോഗ്യനായ രാജൻ, വേദാന്തോപദേശങ്ങളെ പിൻതാങ്ങുക. ഈ വ്യാഖ്യാതാവോ ആ വ്യാഖ്യാതവോ വിശദീകരിച്ചതിൻവണ്ണമുള്ള വേദാന്തത്തെയല്ല, പിന്നെയോ, അങ്ങയിൽ നിലകൊള്ളുന്ന ഈശ്വരൻ ധരിക്കുംവണ്ണമുള്ള വേദാന്തത്തെ. സർവോപരി എല്ലാ വസ്തുക്കളുടെയും സമത്വമെന്ന മഹത്തായ സിദ്ധാന്തം അംഗീകരിക്കുക. എല്ലാറ്റിലും ഒരോ ഈശ്വരനെ കാണുക.

ഇതാണ് സ്വാതന്ത്ര്യത്തിലേക്കുള്ള വഴി; അസമത്വമാണ് അടിമത്തത്തിലേക്കുള്ള വഴി. ശാരീരികമായ സമത്വമില്ലാതെ, ഒരു വ്യക്തിക്കോ

ജനതയ്ക്കോ ശാരീരികമായ സ്വാതന്ത്ര്യത്തിനുവേണ്ടി യത്നിക്കാവതല്ല; മാനസികമായ സമത്വമില്ലാതെ, മാനസിക സ്വാതന്ത്ര്യത്തിനുവേണ്ടിയും.

അജ്ഞത, അസമത്വം, തൃഷ്ണ ഇവയാണ് മനുഷ്യരുടെ കഷ്ടപ്പാടുകൾക്കുള്ള മൂന്നു കാരണങ്ങൾ, ഇവയിൽ ഓരോന്നും മറ്റവയെ വിടാതെ പിൻതുടരുന്നു. മറ്റേതെങ്കിലും മനുഷ്യനെക്കാൾ, എന്തിന്, ഏതെങ്കിലും ജന്തുവിനെക്കാൾ മേലേയാണ് താനെന്നു മനുഷ്യൻ എന്തിനു കരുതണം? എല്ലാറ്റിലും വ്യാപിച്ചിട്ടുള്ളത് ഒന്നുതന്നെയാണ്. ത്വം സ്ത്രീ ത്വം പുമാനസി ത്വം കുമാര ഉത വാ കുമാരീ. 'നീയാണ് പുരുഷൻ, നീയാണ് സ്ത്രീ, നീയാണ് യുവാവ്, നീയാണ് യുവതി.'

പലരും പറഞ്ഞേക്കും, 'സന്ന്യാസിമാരെസ്സംബന്ധിച്ചിടത്തോളം ഇതൊക്കെ ശരി; ഞങ്ങൾ ഗൃഹസ്ഥരാണല്ലോ': ശരിയാണ്. പല കടമകളും നിർവഹിക്കേണ്ടുന്ന ഗൃഹസ്ഥന്ന്, ഒരുപോലെ പൂർണ്ണമായി, ഈ സമത്വത്തിലെത്താൻ വയ്യായിരിക്കാം. എങ്കിലും ഇത് അവരുടെയും ആദർശമായിരിക്കേണ്ടതാണ്. എല്ലാ സമുദായങ്ങളുടെയും മനുഷ്യരാശിയുടെയും, എല്ലാ മൃഗങ്ങളുടെയും, പ്രകൃതിയുടെയൊക്കത്തന്നെയും ആദർശം ഈ സമത്വത്തിൽ എത്തുകയാണ്. പക്ഷേ, കഷ്ടം! അവർ വിചാരിക്കുന്നു സമത്വത്തിലേക്കുള്ള വഴി അസമത്വമാണെന്ന്; തെറ്റ് ചെയ്താൽ ശരിയിൽ ചെന്നെത്താം പോലും!

മനുഷ്യപ്രകൃതിയിൽപ്പെട്ട വിഷം, മനുഷ്യരാശിയുടെമേൽ വീണ ശാപം, ദുരിതങ്ങളുടെയെല്ലാം ചോട്, ഈ അസമത്വമാണ്, കായികവും മാനസികവും ആദ്ധ്യാത്മികവുമായ എല്ലാ അടിമത്തത്തിൻെറയും ഉറവിടവും ഇതുതന്നെ.

സമം പശ്യൻ ഹി സർവത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം.

'എല്ലായിടത്തും ഒപ്പം നിലകൊള്ളുന്ന ഈശ്വരനെ കാണുന്നവൻ സ്വയം ആത്മാവിനെ ഹിംസിക്കയില്ല. അങ്ങനെ അയാൾ പരഗതിയടയുന്നു.' ഈ ഒരു വചനത്തിൽ, അല്പം വാക്കുകളിലായി, മോക്ഷത്തിലേക്കുള്ള വിശ്വജനീനമായ മാർഗ്ഗം അടങ്ങിയിരിക്കുന്നു.

രാജപുത്രരായ നിങ്ങൾ പ്രാചീനഭാരതത്തിൻെറ യശസ്തംഭങ്ങളായിരുന്നു. നിങ്ങൾ അധഃപതിച്ചപ്പോൾ ജനതയും ക്ഷയിച്ചു. ക്ഷത്രിയരുടെ പിൻതുടർച്ചക്കാർ ബ്രാഹ്മണരുടെ പിൻതുടർച്ചക്കാരുമായി സഹകരിച്ചാൽമാത്രമേ ഭാരതത്തെ ഉന്നമിപ്പിക്കാൻ കഴിയൂ. ഈ സഹകരണം പണവും പെരുമയും പങ്കിടാനാവരുത്; മറിച്ച് ദുർബ്ബലരെ തുണയ്ക്കാനും അജ്ഞർക്കു വെളിച്ചം കൊടുക്കാനും, സ്വപൂർവികരുടേതായ പവിത്രഭൂമിയുടെ പൊയ്പോയ മഹത്ത്വം വീണ്ടെടുക്കാനുമാവണം.

കാലം അനുകൂലമല്ലെന്ന് ആർക്കു പറയാം? ചക്രം വീണ്ടും മേലോട്ട്

തിരിയുകയാണ്. വിദൂരഭാവിയിലല്ലാതെതന്നെ ഭൂമിയുടെ അങ്ങേ അറ്റംവരെ ചെന്നുപറ്റുന്ന തുടിപ്പുകൾ ഭാരതത്തിൽനിന്നു പുറപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. പ്രതിദിനം കൂടുതൽ ശക്തിമത്തായി മുന്നോട്ടുനീങ്ങുന്ന മാറ്റൊലികളെ ഇളക്കിവിടുന്ന ഒരു ശബ്ദം മുഴങ്ങിയിരിക്കുന്നു. ഈ ശബ്ദം അതിനു മുമ്പായിട്ടുള്ളവയെപ്പോലും അപേക്ഷിച്ചു കൂടുതൽ കരുത്തുറ്റതാണ്; അവയുടെയൊക്കെ ആകത്തുകയായ ഒരു ശബ്ദമാണത്. സരസ്വതീതീരത്തിലെ ഋഷിമാരോടു സംസാരിച്ച ആ ശബ്ദം, പർവ്വതഗുരുവായ ഹിമവാൻെറ കൊടുമുടികളിൽ ചെന്നലച്ചു മാറ്റൊലികളുളവാക്കിയതും, കൃഷ്ണൻ, ബുദ്ധൻ, ചൈതന്യൻ എന്നിവരിലൂടെ സമതലങ്ങളിലേക്കു സർവ്വപ്ലാവകങ്ങളായ പ്രവാഹങ്ങായി കടന്നുവന്നതുമായ ആ ശബ്ദം, വീണ്ടുമിതാ സംസാരിച്ചിരിക്കുന്നു. വീണ്ടും കവാടങ്ങൾ തുറക്കപ്പെട്ടിരിക്കുന്നു. പ്രകാശത്തിൻെറ മണ്ഡപങ്ങളിലേക്കു കടന്നുവരുക - വീണ്ടും, ഒരിക്കൽക്കൂടി, കവാടങ്ങൾ തുറക്കപ്പെട്ടിരിക്കുന്നു.

വാത്സല്യഭാജനമായ രാജൻ, ഏതൊരു വംശക്കാരോ സനാതനധർമ്മത്തിന്നവലംബമായ ജീവത്സ്തംഭങ്ങൾ, ഏവരോ അതിൻെറ പ്രതിശ്രുതരായ സംരക്ഷകന്മാരും സഹായകരും ഏവരോ രാമൻെറയും കൃഷ്ണൻെറയും പിൻതുടർച്ചക്കാർ, അവരിലൊരാളായ അങ്ങു വെളിയിൽ നില്ക്കുമെന്നോ? ഇതു സാധ്യമല്ലെന്നു എനിക്കറിയാം. വീണ്ടും മതത്തെ തുണയ്ക്കാൻ നീട്ടുന്ന ഒന്നാമത്തെ കൈയ് അങ്ങയുടേതായിരിക്കുമെന്ന് എനിക്കു നിശ്ചയമുണ്ട്. സ്വവംശത്തിൽ പ്രസിദ്ധമായിട്ടുള്ള ശാസ്ത്രീയ നേട്ടങ്ങളും ഒരു സാധുവിനുപോലും അഭിമാനമുളവാക്കുന്ന സ്വഭാവശുദ്ധിയും, മനുഷ്യരാശിയോടുള്ള അതിരറ്റ സ്നേഹവും ഒന്നുചേർന്നിട്ടുള്ള അങ്ങയെപ്പറ്റി ചിന്തിക്കുമ്പോൾ, സനാതനധർമ്മത്തിൻെറ മഹനീയമായ നവോത്ഥാനത്തിൽ വിശ്വസിക്കാതിരിക്കാൻ എനിക്കു കഴിയുന്നില്ല. അങ്ങയെപ്പോലുള്ളവരാണല്ലോ അതു വീണ്ടും പണിതെടുക്കാൻ കാപ്പുകെട്ടിയിട്ടുള്ളത്.

ശ്രീരാമകൃഷ്ണൻെറ അനുഗ്രഹങ്ങൾ അങ്ങയ്ക്കും അങ്ങയുടെ സ്വന്തപ്പെട്ടവർക്കും എക്കാലവും ഉണ്ടായിരിക്കട്ടെ എന്നും, ബഹുജനങ്ങളുടെ നന്മയ്ക്കും സത്യം വ്യാപിക്കുന്നതിനുംവേണ്ടി അങ്ങു നീണാൾ ജീവിച്ചിരിക്കട്ടെ എന്നും നിരന്തരം പ്രാർത്ഥിക്കുന്നു.

**വിവേകാനന്ദൻ**

## 2 ഹിന്ദുധർമ്മസംരക്ഷണത്തിന്*

മദ്രാസിലെ സുഹൃത്തുക്കളേ, നാട്ടുകാരേ, സമതസ്ഥരേ,

നമ്മുടെ മതത്തിനു ഞാൻ ചെയ്ത എളിയ സേവനം നിങ്ങൾക്കു സ്വീകാര്യമെന്നു കാണുന്നത് എനിക്കു ഏറ്റവും ചാരിതാർത്ഥ്യജനകമാണ്. ഇതിനു കാരണം ദൂരെ, വിദേശത്ത്, ഞാൻ ചെയ്ത ജോലിയെയും എന്നെയും വ്യക്തിപരമായി സ്തുതിച്ചതല്ല. വൈദേശികാക്രമണങ്ങളാകുന്ന പല ചുഴലിക്കാറ്റുകൾ ഹതഭാഗ്യമായ ഭാരതത്തിൻെറ തലയ്ക്കുമീതെ അടിച്ചുകഴിഞ്ഞിരിക്കയാണ്; പല നൂറ്റാണ്ടുകളായുള്ള നമ്മുടെ അശ്രദ്ധയും നമ്മുടെ വിജേതാക്കളുടെ നിന്ദയും ചേർന്ന് പ്രാചീനമായ ആര്യാവർത്തത്തിൻെറ മഹനീയതയ്ക്കു മങ്ങലേല്പിച്ചിരിക്കുന്നു. ബഹുശതകങ്ങളായി നമ്മുടെ നാടിനെ ആഴ്ത്തിയിട്ടിരുന്ന ആ പെരുവെള്ളത്തിൽപ്പെട്ട്, അതിന്നവലംബമായിരുന്ന നീണ്ടുനിവർന്ന തൂണുകളും, അലങ്കാരമായിരുന്ന അഴകുറ്റ വളഞ്ഞ വാതിലുകളും, അദ്ഭുതകരമായ കോണുകളുമെല്ലാം ഒഴുകിപ്പോയിരിക്കയാണ്. ഇതൊക്കെയാണെങ്കിലും, നാടിൻെറ ഹൃദയം സ്വസ്ഥമാണ്, അതിൻെറ അടിത്തറ ദോഷമറ്റതാണ് എന്നു ഞാൻ കാണുന്നു. ഈശ്വരൻെറ മഹിമയുടെയും സർവ്വഭൂതങ്ങളോടുമുള്ള സ്നേഹത്തിൻെറയും ഈ അദ്ഭൂതസ്മാരകത്തിനുള്ള ആദ്ധ്യാത്മികമായ അടിത്തറ കുലുങ്ങാതെ നിലകൊള്ളുന്നു; ഇത് എന്നത്തെയുംപോലെ പ്രബലവുമാണ്. ഭാരതത്തിനും ലോകത്തിനുമായി നല്കപ്പെട്ട ആരുടെ സന്ദേശമാണോ അവിടുത്തെ ഏറ്റവും എളിയ ദാസനായ എനിക്കു വഹിക്കാൻ ഭാഗ്യമുണ്ടായത്, അദ്ദേഹത്തെ നിങ്ങൾ മനസ്സിലാക്കിയത് ഏറ്റവും ഉദാരമായ രീതിയിലാണ്. സ്വതഃസിദ്ധമായ നിങ്ങളുടെ ആദ്ധ്യാത്മികപ്രവണത, അദ്ദേഹത്തിലും അദ്ദേഹത്തിൻെറ സന്ദേശത്തിലും ആദ്ധ്യാത്മികസംപ്ലവത്തിൻെറ ആരംഭത്തിലുമുള്ള തരംഗമർമ്മരങ്ങളാണ് ചെവിക്കൊണ്ടത്. ആ വേലിയേറ്റം അടുത്ത ഭാവിയിൽത്തന്നെ, തടുക്കാനാവാത്ത കരുത്തോടുകൂടി, ഭാരതത്തിൽ അടിച്ചുകയറാൻ പോകയുമാണ്. സർവ്വശക്തമായ അതിൻെറ പ്രവാഹം ദുർബ്ബലവും ദുഷ്ടവുമായതെല്ലാം ദൂരെ തള്ളിമാറ്റിയിരിക്കുന്നു; ഈശ്വരൻ മുമ്പേ നിശ്ചയിച്ചിട്ടുള്ള വേദികയിലേക്കു ഹിന്ദുവംശത്തെ അത് ഉയർത്തുകയാണ്. അവിടെ, പല ശതകങ്ങളിലെ മൂകയാതനകളുടെ പ്രതിഫലമായി, അപൂർവ്വമായ മഹനീയത ഹിന്ദുവംശത്തിനും മൂടിചൂടിക്കും. വിശ്വവംശങ്ങളുടെ ഇടയിൽ തൻേറതായ ധർമ്മം - ആദ്ധ്യാത്മികതയോടു കൂടിയ ഒരു മനുഷ്യരാശിയെ രൂപപ്പെടുത്തൽ - ഹിന്ദുവംശം നിറവേറ്റുകയും ചെയ്യും.

* അമേരിക്കയിൽ സ്വാമിജിക്കുണ്ടായ വിജയം ഭാരതത്തിൽ പ്രസിദ്ധമായപ്പോൾ പല സമ്മേളനങ്ങൾ കൂടി കൃതജ്ഞതയും അനുമോദനങ്ങളും പ്രകാശിപ്പിക്കുന്ന പല പത്രികകൾ അദ്ദേഹത്തിന് അയച്ചുകൊടുക്കുകയുണ്ടായി. മദ്രാസിലെ ഹിന്ദുക്കൾ നല്കിയ പത്രികയ്ക്കാണ് അദ്ദേഹം ഒന്നാമതു മറുപടിയയച്ചത്.

ഉത്തരപഥക്കാരായ ഭാരതീയർക്കു ദക്ഷിണപഥക്കാരോടു സവിശേഷമായ കൃതജ്ഞതയാണുള്ളത്. ഇന്നത്തെ ഭാരതത്തിൽ പ്രവർത്തിക്കുന്ന മിക്ക പ്രവണതകളുടെയും ഉറവിടം ദക്ഷിണപഥമാണെന്നു കണ്ടെത്താം. മഹാന്മാരായ ഭാഷ്യകാരന്മാർ, യുഗപ്രവർത്തകരായ ആചാര്യന്മാർ - ശങ്കരൻ, രാമാനുജൻ, മധ്വൻ എന്നിവർ - ദക്ഷിണപഥത്തിലാണ് ജന്മമെടുത്തത്. ലോകത്തിലുള്ള അദ്വൈതികൾക്കൊക്കെ കടപ്പാടുള്ള മഹാനായ ശങ്കരൻ; ചവിട്ടിത്താഴ്ത്തപ്പെട്ട പറയരെയും ദിവ്യസ്പർശംകൊണ്ട് ആഴ്വാർമാരാക്കിയ മഹാനായ രാമാനുജൻ; ഭാരതത്തിലെങ്ങും സ്വശക്തിക്ക് അംഗീകാരം നേടിയ ഒരേ ഔത്തരാഹദീർഘദർശിയായ ശ്രീകൃഷ്ണചൈതന്യൻെറ അനുഗാമികൾപോലും നേതാവെയെണ്ണുന്ന മഹാനായ മധ്വൻ, ഇന്നും വാരാണസിയുടെ മഹനീയതകളിൽ പ്രധാനപങ്കാളികൾ ദാക്ഷിണാത്യരാണ്. ഹിമാലയത്തിൽ അങ്ങേ അറ്റത്തെ കൊടുമുടികളിലുള്ള പുണ്യക്ഷേത്രങ്ങൾ സ്വാധീനമാക്കിയിട്ടുള്ളതു നിങ്ങളുടെ ത്യാഗ (വീര്യ)മാണ്. ഇങ്ങനെ പ്രവാചകരുടെ രക്തം സ്വസിരകളിൽ ഓടുന്ന നിങ്ങൾ, അമ്മട്ടിലുള്ള ആചാര്യർ അനുഗ്രഹിച്ചിട്ടുള്ള നിങ്ങൾ, ഭഗവാൻ ശ്രീരാമകൃഷ്ണൻെറ സന്ദേശം സാനുമോദം മുറുകെപ്പിടിച്ചവരിൽ അഗ്രഗണ്യരായതിൽ എന്താണദ്ഭുതം!

വൈദികസാഹിത്യത്തിൻെറ ഇരിപ്പിടമായിരുന്നു ദക്ഷിണ ഭാരതം. ധൃഷ്ടമായ അജ്ഞതയുടെ ആവർത്തിച്ചുള്ള പ്രതിജ്ഞകൾക്കെതിരായി, ഹിന്ദുമതത്തിൽപ്പെട്ട വിഭിന്നവർഗ്ഗങ്ങളുടെയെല്ലാം നട്ടെല്ല് ഇന്നും ശ്രുതിതന്നെ എന്ന് ഞാൻ പറയുന്നതു നിങ്ങൾക്കു മനസ്സിലാകും.

വംശശാസ്ത്രജ്ഞന്മാരെയും (Ethnologists) ഭാഷാശാസ്ത്രജ്ഞന്മാരെയും സംബന്ധിച്ചിടത്തോളം വേദത്തിലെ സംഹിതാംശങ്ങൾക്കും ബ്രാഹ്മണങ്ങൾക്കുമുള്ള മേന്മകൾ എത്ര വമ്പിച്ചതായാലും, അഗ്നിമീളേ, ഇഷേത്വോർജേ ത്വാ, ശന്നോ ദേവീരഭീഷ്ടയേ, എന്നൊക്കെയുള്ള പലതരത്തിലുള്ള വേദികളോടും യാഗങ്ങളോടും, ആഹുതികളോടും ചേർന്നുളവാക്കുന്ന ഫലങ്ങൾ എത്രയൊക്കെ സ്പൃഹണീയമായാലും, ഇവയെല്ലാം ഭോഗമാർഗ്ഗത്തിൽപ്പെട്ടവയാണ്; ഇവ മോക്ഷം കൈവരുത്തുമെന്ന് ആരും ഒരിക്കലും വാദിച്ചിട്ടുമില്ല. ഈ നിലയിൽ ജ്ഞാനകാണ്ഡം, ആദ്ധ്യാത്മികതയിലേക്കുള്ള വഴികാട്ടുന്ന ആരണ്യകങ്ങൾ, ശരിയായ ശ്രുതികൾ, അതായത് മോക്ഷമാർഗം ആണ്, എന്നും ഭാരതത്തെ ഭരിച്ചുകൊണ്ടിരുന്നത്; എന്നും ഭരിച്ചുകൊണ്ടിരിക്കുകയും ചെയ്യും.

ഇന്നത്തെ ഹിന്ദുയുവാവ് 'സനാതനധർമ്മത്തിൻെറ പിരിവുകളിലും തിരിവുകളിലും പെട്ടു ചുറ്റിത്തിരിയുകയാണ്; മുൻവിശ്വാസങ്ങളും മുൻവിധികളുമുള്ളതുകൊണ്ട് സത്യമായ ഒരേ ഒരു മതത്തിൻെറ അർത്ഥം അയാൾക്കു ഗ്രഹിക്കാൻ കഴിയുന്നില്ല. ഈ മതത്തെ വിശ്വവ്യാപകമായ മട്ടിൽ സ്വായത്തമാക്കിയാൽ അതു സ്വയം ആവിഷ്കരിക്കുന്ന

അണോരണീയനും മഹതോമഹീയനുമായ ഈശ്വരൻെറ തനിപ്പകർപ്പാകും താനും. ആദ്ധ്യാത്മികസത്യത്തിൻേറതായി അയാൾക്കുള്ള മാനദണ്ഡം, വെറും ഭൗതികവാദമല്ലാതെ മറ്റൊന്നും അറിഞ്ഞിട്ടില്ലാത്ത ജനതകളിൽ നിന്നു നേരിട്ടല്ലാതെ കടമെടുത്തിട്ടുള്ളതാണ്. അങ്ങനെ ഇന്നത്തെ ഹിന്ദുയുവാവ് സ്വപൂർവ്വികരുടെ മതം മനസ്സിലാക്കാൻ നിഷ്ഫലമായി യത്നിക്കയും, ഒരുപക്ഷേ, നിശ്ശേഷം അതുപേക്ഷിച്ച് ആശയറ്റ് നിസ്സഹായനായ ഒരജ്ഞേയതാവാദിയായി(Agnostic)ത്തീരുകയും ചെയ്തേക്കാം; അല്ലെങ്കിൽ സഹജമായ ധാർമ്മികപ്രകൃതിയുടെ പ്രചോദനങ്ങളുടെ അലട്ടുകൊണ്ട്, സ്ഥാവരങ്ങളെപ്പോലെ കാലം കഴിക്കാനാവാതെ, പടിഞ്ഞാറൻ ജഡവാദത്തിൻെറ കിഴക്കൻസ്വാദുള്ള ചില 'സത്തു'കൾ വന്നതു വരട്ടെയെന്നു കരുതി, കുടിക്കുന്നു; 'പരിയന്തി മൂഢാ അന്ധേനൈവ നീയമാനാ യഥാന്ധാഃ' - കുരുടന്മാർ വഴികാട്ടികളായുള്ള കുരുടന്മാരെപ്പോലെ മഠയന്മാർ കറങ്ങിത്തിരിയുന്നു' - എന്ന ശ്രുതിയുടെ ദീർഘദർശനത്തെ അവർ നിറവേറ്റുന്നു.

സദ്ഗുരുവിൻെറ ജീവസന്ദായകമായ സ്പർശമേറ്റ് ഉണർന്നവർക്കേ രക്ഷയുള്ളു. ഭഗവാൻ ഭാഷ്യകാരൻ വെടിപ്പായി പറഞ്ഞിട്ടുണ്ട്:

ദുർലഭം ത്രയമേവൈതദ്ദേവാനുഗ്രഹഹേതുകം
മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ.

'ഈ ലോകത്തിൽ കിട്ടാൻ വിഷമമുള്ളതും ദേവാനുഗ്രഹത്തെ ആശ്രയച്ചിരിക്കുന്നതും മൂന്നെണ്ണമാണ് - മനുഷ്യനായി ജനിക്കുക; മോക്ഷത്തിനു കൊതിക്കുക; മഹാത്മാക്കളോടു കൂടിക്കഴിയുക.'

പരമാണുക്കൾ, ദ്വ്യണുകങ്ങൾ, ത്രസരേണുക്കൾ എന്നിവയെപ്പറ്റിയുള്ള അദ്ഭുതസിദ്ധാന്തങ്ങളിൽ കലാശിച്ച വൈശേഷികരുടെ സൂക്ഷ്മമായ അപഗ്രഥനം; ജാതി, ദ്രവ്യം, ഗുണം സമവായം എന്നിവയെക്കുറിച്ചുള്ള നിരൂപണങ്ങളിൽ തെളിഞ്ഞുകാണുന്നതും കൂടുതൽ ആശ്ചര്യവുമായ അപഗ്രഥനം, നൈയ്യായികന്മാരുടെ നാനാ പദാർത്ഥങ്ങൾ; അതു വളർന്നുണ്ടായ പരിണാമവാദത്തിൻെറ ജനയിതാക്കളായ സാംഖ്യന്മാരുടെ ചിന്തയ്ക്കുള്ള ഗംഭീരമായ മുന്നേറ്റം; ഈവക ഗവേഷണങ്ങളുടെയെല്ലാം പരിണതഫലമായി രൂപപ്പെട്ട വ്യാസസൂത്രങ്ങൾ - മാനവമനസ്സിൻെറ വിഭിന്നമായ ഈവക അപഗ്രഥനോദ്ഗ്രഥനങ്ങളുടെയെല്ലാം ഒരേ ഒരു പശ്ചാത്തലം എക്കാലവും ശ്രുതിതന്നെയാണ്. ബൗദ്ധന്മാരുടെയും ജൈനന്മാരുടെയും ദാർശനികഗ്രന്ഥങ്ങളിൽപ്പോലും ശ്രുതിസഹായം ഒരിക്കലും ഉപേക്ഷിക്കപ്പെട്ടിട്ടില്ല; കുറഞ്ഞപക്ഷം, ചില ബൗദ്ധശാഖകളും, ജൈനരുടെ ബഹുഭൂരിപക്ഷം ഗ്രന്ഥങ്ങളും ശ്രുതിപ്രാമാണ്യം തികച്ചും സമ്മതിച്ചുകൊടുക്കുന്നുണ്ട്. അവർക്കു വിസമ്മതം ഹിംസകശ്രുതികളത്രേ. ഇവയൊക്കെ ബ്രാഹ്മണർ തിരുകിക്കയറ്റിയതാണുപോലും. ഈ അടുത്ത കാലത്ത്

അങ്ങനെ ഒരു അഭിപ്രായം ദിവംഗതനും മഹാനുമായ ദയാനന്ദ സരസ്വതിസ്വാമികൾ പുലർത്തിപ്പോന്നു.

പഴയതും പുതിയതുമായ ഭാരതീയചിന്തകൾ കേന്ദ്രസ്ഥമായ ഏതു ചിന്താപദ്ധതിയെയാണ് സമീപിച്ചുവന്നത് എന്നു ചോദിച്ചാൽ, ഹിന്ദുമതത്തിൻെറ പലതരം ആവിഷ്കാരങ്ങളുടെയെല്ലാം നട്ടെല്ലു കണ്ടുപിടിക്കേണ്ടതുണ്ടെങ്കിൽ, ചൂണ്ടിക്കാണിക്കുക നിശ്ചയമായും വ്യാസസൂത്രങ്ങളെയായിരിക്കും.

ഒന്നുകിൽ നാം കേൾക്കുന്നത്, ഹിമാലയത്തിലെ സ്തംഭിപ്പിക്കുന്ന പരിപാവനതകളുടെ നടുവിൽ ആകാശഗംഗയുടെ പാവനഗീതത്തോടു കലർന്നു മുഴങ്ങുന്ന 'അസ്തി, ഭാതി, പ്രിയ'മെന്ന അദ്വൈത കേസരിയുടെ മേഘനിർഘോഷധ്വനിയാണ്; അല്ലെങ്കിൽ വൃന്ദാവനത്തിലെ മനോജ്ഞമായ നികുഞ്ജങ്ങളിൽനിന്നു 'പ്രിയം' 'പ്രീതം' എന്ന കൂജിതങ്ങളാണ്, ഒന്നുകിൽ വാരണാസിയിലെ ആശ്രമങ്ങളിൽ നടക്കുന്ന പ്രശാന്തമായ ധ്യാനങ്ങളിൽ അല്ലെങ്കിൽ നദിയയിലെ പ്രവാചകൻെറ അനുയായികളുടെ ഭാവവിഹ്വലമായ നൃത്തങ്ങളിൽ നാം ഭാഗഭാക്കുകളാകുന്നു. വടകല, തെങ്കല തുടങ്ങിയ വിഭാഗങ്ങൾ ഉൾപ്പെടുന്ന വിശിഷ്ടാദ്വൈതസമ്പ്രദായത്തിലെ ആചാര്യൻെറ കാൽച്ചോട്ടിലിരുന്നാലും; മാധ്വസമ്പ്രദായത്തിലെ ആചാര്യന്മാരുടെ വാക്കുകളെ സാദരം ശ്രദ്ധിച്ചാലും; മതേതരശിഖന്മാരുടെ 'വ ഗുരു കീ ഫത്തേ' (ഗുരുവിന്നു വിജയം) എന്ന സമരധ്വനി കേട്ടാലും; ഉദാസികളുടെയും നിർമ്മലന്മാരുടെയും ഗ്രന്ഥസാഹിബിനെ ആശ്രയിച്ചുള്ള മതപ്രസംഗങ്ങൾ കേട്ടാലും; കബീറിൻെറ സന്ന്യാസിശിഷ്യന്മാരെ 'സത്സാഹിബ്' എന്നു പറഞ്ഞു പ്രണമിച്ചാലും; 'സാഖികൾ" (ഭജനഗാനങ്ങൾ) സസന്തോഷം ചെവിക്കൊണ്ടാലും; രാജപുത്താനയിലെ പരിഷ്കർത്താവായ ദാദുവിൻെറ അദ്ഭുതവിജ്ഞാനം ഗ്രഹിക്കാൻ ശ്രമിച്ചാലും; അദ്ദേഹത്തിൻെറ രാജശിഷ്യനായ സുന്ദരദാസിൻെറ കൃതികൾ അഭ്യസിച്ചാലും; കഴിഞ്ഞ മുന്നൂറു കൊല്ലത്തിനകം ഭാരതത്തിലെ ഏതു ഭാഷയിലെഴുതപ്പെട്ട ഗ്രന്ഥങ്ങളെക്കാളും കൂടുതൽ പ്രഭാവം ചെലുത്തിയിട്ടുള്ള 'വിചാരസാഗര'ത്തിൻെറ സുപ്രസിദ്ധകർത്താവായ മഹാത്മാ നിശ്ചലദാസ്വരെ (ചെന്നാലും) കൊള്ളാം; ഉത്തരഭാരതത്തിലെ ഭംഗി(തോട്ടി)യോടുപോലും അയാളുടെ ലാൽഗുരുവിൻെറ ഉപദേശങ്ങൾ വിവരിക്കാൻ പറഞ്ഞാലും - പല കിടകളിൽപ്പെട്ട ഈ ആചാര്യന്മാരുടെ സമ്പ്രദായങ്ങളുടെയും അടിസ്ഥാനം ഏതു ചിന്താപദ്ധതിയാണെന്ന് നമുക്കു മനസ്സിലാകും. ശ്രുതിയാണ് ഈ പദ്ധതിയുടെ പ്രമാണം. ഗീതയാണ് ഇതിൻെറ ദിവ്യമായ ഭാഷ്യം. ശാരീരകസൂത്രങ്ങളാണ് ഇതിൻെറ വ്യവസ്ഥാപിതമായ പ്രസ്ഥാനം. ഭാരതത്തിലുള്ള നാനാമതവിഭാഗക്കാർ, പരമഹംസപരിവ്രാജകാചാര്യന്മാർ മുതൽ ലാൽഗുരുവിൻെറ പാവപ്പെട്ടവരും വെറുക്കപ്പെട്ടവരുമായ ഭംഗിശിഷ്യന്മാർവരെയുള്ളവർ, അതിൻെറ പല മട്ടിലുള്ള ആവിഷകർത്താക്കളാണ്.

ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്ന മൂന്നു വ്യാഖ്യാന ഭേദങ്ങളോടുകൂടിയ ഈ പ്രസ്ഥാനത്രയവും ചില ചില്ലറ പാഠഭേദങ്ങളുമാണ് ഹിന്ദുമതത്തിൻെറ പ്രമാണങ്ങൾ. പ്രാചീനമായ നാരാശംസികളുടെ (വേദങ്ങളുടെ സംഹിതാഭാഗം) ഇന്നത്തെ പ്രതിനിധികളായ പുരാണങ്ങളിൽ നിന്ന് കല്പിതകഥകൾ കിട്ടുന്നു. ബ്രാഹ്മണങ്ങളുടെ ഇന്നത്തെ പ്രതിനിധികളായ തന്ത്രങ്ങളിൽനിന്ന് അനുഷ്ഠാനപദ്ധതികളും കിട്ടുന്നു. അപ്പോൾ പ്രാമാണികമായ മൂന്നു പ്രസ്ഥാനങ്ങൾ മതവിഭാഗങ്ങൾക്കെല്ലാം പൊതുവിലുള്ളവയാണ്. പക്ഷേ ഓരോ വിഭാഗത്തിൻേറതുമാത്രമായ പുരാണങ്ങളും തന്ത്രങ്ങളുമുണ്ടുതന്നെ.

പറഞ്ഞതുപോലെ, കുറെ വ്യത്യസ്തമായ വൈദികാനുഷ്ഠാനങ്ങളുടെ പ്രതിനിധികളാണ് തന്ത്രങ്ങൾ. ഇവയെ സംബന്ധിച്ച് ഏറ്റവും അസംബന്ധമായ നിഗമനങ്ങളിലേക്കു എടുത്തുചാടുംമുമ്പ്, തന്ത്രങ്ങൾ ബ്രാഹ്മണങ്ങളോടു ചേർത്തുവെച്ചു പഠിക്കണമെന്ന് ഞാൻ ഉപദേശിക്കട്ടെ; വിശേഷിച്ചും അധ്വര്യക്കളെപ്പറ്റിയുള്ള ബ്രാഹ്മണാംശത്തോടു ചേർത്തുവെച്ച്. തന്ത്രങ്ങളിൽ ഉപയോഗിച്ചുവരുന്ന മന്ത്രങ്ങളിൽ ഏറിയ കൂറും പ്രത്യക്ഷരം ബ്രാഹ്മണങ്ങളിൽനിന്നെടുത്തവയാണ്. തന്ത്രങ്ങൾ ചെലുത്തുന്ന പ്രഭാവത്തെപ്പറ്റി പറയാം. ശ്രൗതവും സ്മാർത്തവുമായ അനുഷ്ഠാനങ്ങൾ നീക്കിനിർത്തിയാൽ ഹിമാലയംമുതൽ കന്യാകുമാരിവരെയുള്ളിടത്തു നിലവിലുള്ള അനുഷ്ഠാനക്രമങ്ങളെല്ലാം തന്ത്രങ്ങളിൽനിന്നെടുത്തവയാണ് ശാക്തേയരുടെയും ശൈവരുടെയും വൈഷ്ണവരുടെയും ശേഷമുള്ളവരുടെയും ആരാധനാരീതികളെ ഒരുപോലെ നിയന്ത്രിക്കുന്നതും തന്ത്രങ്ങൾ തന്നെ.

ഹിന്ദുക്കൾക്കെല്ലാം സ്വമതത്തിൻെറ ഈ ഉറവിടങ്ങൾ ശരിക്കറിയാം എന്ന് ഞാൻ നടിക്കുന്നില്ലെങ്കിൽ അതു സ്വാഭാവികം മാത്രമാണ്. പലരും, വിശേഷിച്ചും തെക്കേ ബംഗാളിൽ, ഈവക മതഭേദങ്ങളുടെയും വമ്പിച്ച ഈ ചിന്താപദ്ധതികളുടെയും പേരുപോലും കേട്ടിട്ടുള്ളവരല്ല. പക്ഷേ, ബോധപൂർവ്വമായാലും അല്ലെങ്കിലും, പ്രസ്ഥാനത്രയത്തിൽ രേഖപ്പെട്ടിട്ടുള്ള സങ്കല്പത്തെ പ്രയോഗത്തിൽകൊണ്ടുവരുകമാത്രമാണ് ഇവ ചെയ്യുന്നത്.

മറിച്ച്, ഹിന്ദിഭാഷ വ്യവഹാരത്തിലിരിക്കുന്നിടങ്ങളിലെല്ലാം ഏറ്റവും താണ വർഗ്ഗങ്ങളിൽപ്പെട്ടവർക്കുപോലും, തെക്കേ ബംഗാളിലെ ഏറ്റവും ഉയർന്ന വർഗ്ഗക്കാരിൽ പലരെക്കാളും വേദാന്തധർമ്മത്തെപ്പറ്റി കൂടുതൽ അറിവുണ്ട്.

അതെങ്ങനെ സംഭവിച്ചു?

മിഥിലയിൽനിന്ന് നവദ്വീപത്തലേക്കു കൊണ്ടുവന്നതും, ശിരോമണി, ഗദാധരൻ, ജഗദീശൻ തുടങ്ങിയ പല മഹാമേധാവികൾ പോഷിപ്പിച്ചു വികസിപ്പിച്ചതുമായ ഒരു ശാസ്ത്രമത്രേ ബംഗാളിലെ ന്യായം. ഇതിൽ

മനനത്തിന്റെ നിയമങ്ങളെ അപഗ്രന്ഥിച്ചിരിക്കയാണ്. ചില അംശങ്ങളിൽ ലോകത്തിലെങ്ങുമുള്ള എതു ചിന്താപദ്ധതിയെക്കാളും ഇതു മേൽത്തര മാണുതാനും. ഇതിൽ പ്രയോഗിച്ചു കാണുന്ന ഭാഷ അദ്ഭുതവും, സുസൂക്ഷ്മവൈചിത്ര്യങ്ങൾ ഉൾപ്പെടുന്നതുമാണ്. ബംഗാളിലെ ഈ ന്യായ ശാസ്ത്രത്തെ ഹിന്ദുസ്ഥാനത്തിലെവിടെയും ആദരിക്കുന്നു; പഠിച്ചും വരുന്നു. പക്ഷേ, കഷ്ടമെന്നു പറയട്ടെ, കഴിഞ്ഞ കുറെ കൊല്ലങ്ങളായി പതഞ്ജലി യുടെ മഹാഭാഷ്യം പഠിപ്പിക്കാൻ പോന്ന ഒരാളെപ്പോലും ബംഗാളിൽ കണ്ടുകിട്ടുക വളരെ വിഷമമായിരുന്നു, വേദാദ്ധ്യയനം അത്ര ദയനീയമായി ഉപേക്ഷയിൽപ്പെടുകയാണുണ്ടായത്. അന്തമില്ലാത്ത അവച്ഛിന്നങ്ങൾക്കും അവച്ഛേദകങ്ങൾക്കും മീതെ, ഒരിക്കൽമാത്രം ഒരു മഹാമേധാവി ഉയുർന്നു. അത് ഭഗവാൻ ശ്രീകൃഷ്ണചൈതന്യനായിരുന്നു. അന്നാദ്യമായി ബംഗാളി കളുടെ മതപരമായ ആലസ്യം ഉലഞ്ഞു: കുറെ സമയത്തേക്ക് അവരുടെ മതജീവിതം ഭാരതത്തിന്റെ ഇതരഭാഗങ്ങളിലുള്ള മതജീവിതവുമായി സമ്പർക്കം പുലർത്തി.

ഏതോ ഒരു 'ഭാരതി'യിൽനിന്നു സന്ന്യാസം സ്വീകരിക്കകൊണ്ട് ശ്രീചൈതന്യൻ സ്വയം ഒരു 'ഭാരതി'യായിരുന്നെങ്കിലും അദ്ദേഹത്തിന്റെ മതപരമായ പ്രതിഭ ആദ്യമായി ഉണർന്നതു മാധവേന്ദ്രപുരിയിലൂടെയാ ണെന്ന വസ്തുത കുറേ വിചിത്രമത്രേ.

ബംഗാളിലെ ആദ്ധ്യാത്മികതയെ ഉണർത്തുക എന്ന സവിശേഷമായ ചുമതല പുരികൾക്കുള്ളതായി തോന്നുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണനും സന്ന്യാസാശ്രമം കൈക്കൊണ്ടത് തോതാപുരിയിൽനിന്നാണ്.

ശ്രീചൈതന്യൻ വ്യാസസൂത്രങ്ങൾക്കു രചിച്ച ഭാഷ്യം ഒന്നുകിൽ നഷ്ട പ്പെട്ടിരിക്കുന്നു; അല്ലെങ്കിൽ ഇനിയും കണ്ടുകിട്ടിയിട്ടില്ല. അദ്ദേഹത്തിന്റെ ശിഷ്യന്മാർ ദാക്ഷിണാത്യരായ മാധ്വരോടു ചേർന്നു. ക്രമേണ രൂപഗോ സ്വാമി, സനാതനൻ, ജീവഗോസ്വാമി തുടങ്ങിയ മഹത്തുക്കളുടെ പദവികൾ ബാബാജികളുടെ കൈയിൽ ചെന്നകപ്പെട്ടു. ശ്രീചൈതന്യന്റെ വമ്പിച്ച പ്രസ്ഥാനം വളരെ വേഗം ക്ഷയിച്ചുതുടങ്ങി. ഈയിടെയായി ഒരു നവോ ത്ഥാനത്തിന്റെ ലക്ഷണം കാണാനുണ്ട്. അതിന്റെ നഷ്ടപ്പെട്ട മഹനീയത വീണ്ടെടുക്കപ്പെടുമെന്നാണ് പ്രത്യാശ.

ഭാരതത്തിലെല്ലായിടത്തും ശ്രീചൈതന്യന്റെ പ്രഭാവം പരന്നിട്ടുണ്ട്. ഭക്തിമാർഗ്ഗം അറിയപ്പെടുന്നിടത്തെല്ലാം ചൈതന്യൻ ശ്ലാഘിക്കപ്പെടുന്നു. പൂജിക്കപ്പെടുന്നു, പഠിക്കപ്പെടുന്നു. വല്ലഭാചാര്യസമ്പ്രദായം മുഴുവനും ശ്രീചൈതന്യൻ സ്ഥാപിച്ച സമ്പ്രദായത്തിന്റെ ഒരു ശാഖമാത്രമാണെന്നു വിശ്വസിക്കാൻ എനിക്കു കാരണമുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ ബംഗാളിശിഷ്യന്മാരെന്നു പറയപ്പെടുന്നവരിൽ ഏറെപ്പേർക്കും അദ്ദേഹത്തി ന്റെ ശക്തി ഭാരതത്തിൽ മുഴുവൻ എങ്ങനെ ഇന്നും പ്രവർത്തിച്ചുവരുന്നു

എന്നറിയാൽ പാടില്ല. അവർക്കെങ്ങനെ അതു സാധിക്കും? ശിഷ്യന്മാരൊക്കെ തല്പാരൂഢരാണ്. അദ്ദേഹമാകട്ടെ, ഭാരതത്തിലെ വീടുകൾതോറും കാൽനടയായി ചെന്ന് ചണ്ഡാലൻവരെയുള്ളവരോട് ഈശ്വരനെ സ്നേഹിക്കണേ എന്നു യാചിച്ചുപോന്നു.

ബംഗാളിൽ നടപ്പിലുള്ളതും - മിക്കവാറും ബംഗാളിൽമാത്രം നടപ്പിലുള്ളതും - അസാധാരണവും ശിഷ്ടേതരവുമായ കുലഗുരുസമ്പ്രദായം ഭാരതത്തിന്റെ ഇതരഭാഗങ്ങളിലുള്ള മതജീവിതത്തിൽനിന്നു ബംഗാൾ വേർതിരിഞ്ഞുനില്ക്കാനുള്ള മറ്റൊരു കാരണമായിത്തീർന്നു.

എല്ലാറ്റിലും വെച്ചു ഏറ്റവും വമ്പിച്ച കാരണം, ബംഗാളിലെ ജീവിതത്തിൽ സന്ന്യാസിമാരുടെ മഹത്തായ സംഘടനയിൽനിന്നുള്ള പ്രഭാവം ഒരിക്കലും കടന്നുകൂടാഞ്ഞതാണ്. ഇന്നും ഈ സന്ന്യാസിമാരാണ് ഭാരതത്തിലെ ഏറ്റവും ഉത്കൃഷ്ടമായ ആദ്ധ്യാത്മികസംസ്കൃതിയുടെ പ്രതിനിധികളും നികേതനങ്ങളും.

ബംഗാളിലെ ഉയർന്ന വർഗ്ഗക്കാർ ഒരിക്കലും ത്യാഗം ഇഷ്ടപ്പെട്ടിട്ടില്ല. അവരുടെ പ്രവണത ഭോഗത്തിലാണ്. അവർക്കെങ്ങനെ ആദ്ധ്യാത്മികവസ്തുതകളിലേക്കു ഇറങ്ങിച്ചെല്ലുന്ന ഉൾക്കാഴ്ച ഉണ്ടാകും? ത്യാഗേനൈകേfമൃതത്വമാനശുഃ - 'ത്യാഗംകൊണ്ടുമാത്രമാണ് അമൃതത്വം ലഭിക്കുക.' മറ്റൊരുതരത്തിലാകുന്നതെങ്ങനെ?

മറുവശത്ത്, ഹിന്ദി സംസാരിച്ചുവരുന്നിടത്തെല്ലാം ത്യാഗികളും സമുജ്ജ്വലരുമായ ഗുരുക്കന്മാരുടെ ഒരു പരമ്പര - ദൂരവ്യാപകമായ പ്രഭാവം ചെലുത്തിയ ഒരു പരമ്പര - വേദാന്തസിദ്ധാന്തങ്ങളെ ഓരോ വീട്ടിലും എത്തിച്ചുകഴിഞ്ഞിരിക്കുന്നു; വിശേഷിച്ചും പഞ്ചാബിൽ, രഞ്ജിത്സിംഗിന്റെ ഭരണകാലത്തു ത്യാഗത്തിനു കിട്ടിയ പുരോഗമനശക്തി വേദാന്തദർശനത്തിലെ അത്യുത്കൃഷ്ടോപദേശങ്ങൾ ഏറ്റവും എളിയവർക്കും ലഭ്യമാക്കിയിരിക്കുന്നു. ന്യായമായ അഭിമാനത്തോടുകൂടി പഞ്ചാബിലെ കർഷകകന്യക പറയും, തന്റെ ചർക്കപോലും 'സോfഹം സോfഹം' എന്ന് ഉരുവിടുന്നു എന്ന്. ഹൃഷീകേശത്തിലെ വനത്തിൽ സന്ന്യാസി വേഷം ധരിച്ച ത്യാഗികളായ 'ഭംഗി'കൾ വേദാന്തം പഠിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഉയർന്ന വംശത്തിൽപ്പെട്ട അഭിമാനികളായ പലർക്കും, അവരുടെ കാൽക്കലിരുന്നു പഠിക്കാൻ സന്തോഷമായിരിക്കും. എന്തുകൊണ്ടാവില്ല? അന്ത്യാദപി പരം ധർമ്മം - 'പരമമായ ജ്ഞാനം താണജാതിക്കാരനിൽനിന്നുപോലും വശമാക്കാം.'

ഇങ്ങനെയാണ് വടക്കുപടിഞ്ഞാറൻദേശത്തും പഞ്ചാബിലും ബംഗാൾ ബോംബേ മദ്രാസ് എന്നിവിടങ്ങളിലേക്കാൾ വളരെയേറെ പുരോഗമിച്ച ഒരു മതവിദ്യാഭ്യാസമുണ്ടായത്. ദശനാമികൾ, വൈരാഗികൾ, പന്ഥികൾ തുടങ്ങിയ പല സമ്പ്രദായങ്ങളിലുംപെട്ട നിത്യസഞ്ചാരികളായ ത്യാഗികൾ

ഓരോ മനുഷ്യൻെറയും പടിവാതില്ക്കൽ മതം കൊണ്ടുചെന്നത്തിക്കുന്നു. അതിനു ചെലവോ ഒരപ്പക്കഷ്ണം മാത്രം! ഇവരിൽപ്പെട്ട ഏറിയകൂറു മാളുകൾ എത്ര യോഗ്യൻമാരും നിഃസ്വാർത്ഥരുമാണ്! 'കച്ചു' പന്ഥികളിൽ - അതായത് ഒരു വിഭാഗത്തിലും പെടാതെ സ്വതന്ത്രമായി നില്ക്കുന്നവരിൽ - ഉൾപ്പെട്ട ഒരു സന്ന്യാസിയുണ്ട്. രാജപുത്താനയിലെങ്ങും നൂറുനൂറുപള്ളിക്കൂടങ്ങളും ധർമ്മാലയങ്ങളും സ്ഥാപിക്കാൻ അദ്ദേഹമാണ് കാരണക്കാരൻ. വനങ്ങളിൽ ആശുപത്രികൾ തുറന്നിട്ടുണ്ട്; ഹിമാലയത്തിലെ വളരെ ആഴമുള്ള തോടുകളുടെ മേൽ ഇരുമ്പു പാലം പണി ചെയ്യിച്ചിട്ടുണ്ട്. പക്ഷേ അദ്ദേഹം പണം കൈകൊണ്ടു തൊടില്ല. ഒരു കരിമ്പടമല്ലാതെ മറ്റൊന്നും അദ്ദേഹത്തിനു സ്വന്തമായില്ല. അങ്ങനെ അദ്ദേഹത്തിൻെറ രണ്ടാംപേർ 'കരിമ്പടസ്വാമി' (കമ്പിളിവാല) എന്നായിരിക്കുന്നു. വീടു തോറും ചെന്നു യാചിച്ചാണ് ഭക്ഷണം. ഒരു വീട്ടിൽനിന്നും അദ്ദേഹം വയറു നിറച്ചുണ്ണുന്നതായി എനിക്കറിവില്ല; കാരണം, അങ്ങനെ ചെയ്താൽ അത് ആ ഗൃഹസ്ഥന്നു താങ്ങാനാവാത്ത ഭാരമാകുമോ എന്ന പേടി. പലരിലൊരുവൻ മാത്രമാണദ്ദേഹം. ഭൂമുഖത്തുള്ള ഈശ്വരൻമാരായ ഇവർ വിശിഷ്ടസ്വഭാവപ്രാകാരങ്ങൾകൊണ്ടു സനാതനധർമ്മത്തെ സംരക്ഷിക്കുന്നിടത്തോളം കാലം, ആ പഴയ മതം നശിക്കുമെന്ന് നിങ്ങൾ കരുതുന്നോ?

ഈ രാജ്യത്ത് (അമേരിക്കയിൽ) പുരോഹിതൻമാർക്ക് പ്രതിവർഷം കിട്ടുന്ന ശമ്പളം 30,000 40,000 50,000 എന്തിനു 90,000 രൂപവരെയാണ്. ഞായറാഴ്ചതോറും രണ്ടുമണിക്കൂർ മതം പ്രസംഗിക്കുന്നതിനാണ് ഈ ശമ്പളം, അതും ആറു മാസം മാത്രം. സ്വമതത്തിൻെറ നിലനില്പിനു അവർ ചിലവഴിക്കുന്ന രൂപ എത്ര ദശലക്ഷമാണെന്നു നോക്കുക. ഈശ്വരതുല്യരും സർവ്വഥാ നിഃസ്വാർത്ഥരുമായ കരിമ്പടസ്വാമിയെപ്പോലുള്ളവർ മടിപിടിച്ച തെണ്ടികളാണെന്നത്രേ ബംഗാളിലെ യുവാക്കൻമാരെ പഠിപ്പിച്ചിട്ടുള്ളത്. മദ്ഭക്താ നാഞ്ചയേ ഭക്താസ്തേമേ ഭക്തതമാ മതാഃ. 'എൻെറ ഭക്തൻമാരോടു ഭക്തി കാട്ടുന്നവർ എൻെറ അത്യുത്തമൻമാരായ ഭക്തൻമാരാണ്.'

വളരെ മോശപ്പെട്ട ഒരുദാഹരണമെടുക്കാം. അജ്ഞനായ ഒരു വൈരാഗി എന്നുവെച്ചോളു. അയാൾപോലും ഒരു ഗ്രാമത്തിലെത്തിയാൽ തനിക്കറിയാവുന്നത് ആ ഗ്രാമീണർക്ക് പറഞ്ഞുകൊടുക്കാൻ ആവുന്നതും ശ്രമിക്കുന്നു. തുളസീദാസനിൽനിന്നോ, ചൈതന്യചരിതാമൃതത്തിൽനിന്നോ, ദക്ഷിണഭാരതത്തിലാണെങ്കിൽ ആൾവാർമാരിൽനിന്നോ, ആകാം (അയാൾ ഉദ്ധരിക്കുന്നത്). ഇതുകൊണ്ടും തെല്ലിട നന്മ ചെയ്യുകയല്ലേ? ഇതിന്നൊക്കെ ഒരു റൊട്ടിക്കഷ്ണമോ കീറത്തുണിയോ ആണ് കിട്ടുക. നിർദ്ദയമായി വിമർശിക്കുന്നതിനുമുമ്പ്, സഹോദരാ, നിങ്ങൾ എന്തൊക്കെ, നിങ്ങളുടെ നാട്ടാർക്കുവേണ്ടി ചെയ്യുന്നു എന്ന് ആലോചിക്കുക. അവരുടെ ചിലവിലാണ് നിങ്ങൾക്കു വിദ്യാഭ്യാസം കിട്ടിയിട്ടുള്ളത്; അവരെ പീഡിപ്പിച്ചാണ് നിങ്ങളുടെ നില പുലർത്തുന്നതും, 'ബാബാജി'കൾ വെറും

തെണ്ടികളാണെന്നു നിങ്ങളെ പഠിപ്പിക്കുവാൻ നിങ്ങളുടെ അദ്ധ്യാപകന്മാർക്കു ശമ്പളം കൊടുക്കുന്നതും.

ബംഗാളിലുള്ള നിങ്ങളുടെ ചില നാട്ടുകാർ, ഹിന്ദുമതത്തിലെ ഒരു പുതിയ വികാസമെന്നു അവർ കരുതുന്ന ഒന്നിനെ എതിർത്തു വിമർശിക്കുന്നുണ്ട്; അങ്ങനെ ചെയ്യുന്നതിൽ തെറ്റില്ല. കാരണം ഇപ്പോൾമാത്രമാണ് ബംഗാളിലേക്കു ഹിന്ദുമതം കടന്നുചെല്ലുന്നത്. ഇതുവരെ മതമെന്ന് അവർ ധരിച്ചുവെച്ചിരുന്നത്, തീന്, കുടി, പെൺകൊട എന്നു മൂന്നിനെപ്പറ്റിയുള്ള ദേശാചാരങ്ങൾമാത്രമാണ്.

ഹിന്ദുമതത്തെപ്പറ്റി രാമകൃഷ്ണൻെറ ശിഷ്യന്മാർ ഭാരതത്തിലെങ്ങും പ്രചരിപ്പിക്കുന്ന അഭിപ്രായങ്ങൾ സച്ഛാസ്ത്രങ്ങളനുസരിച്ചുള്ളവയോ എന്ന വമ്പിച്ച വിഷയം പ്രതിപാദിക്കാൻ ഈ ചെറിയ ലേഖനത്തിൽ സ്ഥലമില്ല. എന്നാൽ ഞങ്ങളെ വിമർശിക്കുന്നവർക്കു കുറെ സൂചനകൾമാത്രം കൊടുക്കാം. ഞങ്ങളുടെ നിലപാട് കൂടുതൽ വ്യക്തമായി ധരിക്കാൻ അവ അവരെ സഹായിച്ചേക്കും.

ഒന്നാമത്, കാശിദാസൻെറയോ കൃത്തിവാസിൻെറയോ കൃതികളിൽ നിന്ന് ഹിന്ദുമതത്തെപ്പറ്റി ശരിയായ ഒരഭിപ്രായമുണ്ടാക്കാൻ കഴിയുമെന്നു ഞാൻ ഒരിക്കലും വാദിച്ചിട്ടില്ല. പക്ഷേ ഇവരുടെ വചനങ്ങൾ അമൃതുപോലുള്ളവയാണ്; അവ ചെവിക്കൊള്ളുന്നവർ പുണ്യവാന്മാരുമാണ്. എന്നാൽ നമുക്കു പോകേണ്ടത് വൈദികരും ദാർശനികരുമായ പ്രാമാണികരുടെയും മഹാന്മാരായ ആചാര്യന്മാരുടെയും അവർക്കു ഭാരതത്തിലെങ്ങുമുള്ള ശിഷ്യന്മാരുടെയും അടുക്കലേക്കാണ്.

സഹോദരന്മാരെ, നിങ്ങൾ ഗൗതമസൂത്രങ്ങളിൽ തുടങ്ങുകയും ആപ്തന്മാരെപ്പറ്റി വാത്സ്യായനഭാഷ്യം നല്കുന്ന വെളിച്ചത്തിൽ അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങൾ പഠിക്കയും ചെയ്യുക. മീമാംസകരായ ശബരൻ തുടങ്ങിയ ഭാഷ്യകാരന്മാരുടെ അടുക്കലെത്തുക. അലൗകികപ്രത്യക്ഷത്തെപ്പറ്റി അവർക്കു പറയാനുള്ളതെന്തെന്നു കണ്ടുപിടിക്കുക. ആപ്തന്മാരാരാണ്? എല്ലാവർക്കും ആപ്തന്മാരാകാമോ, വയ്യയോ? വേദങ്ങളുടെ പ്രാമാണ്യംതന്നെ വേദങ്ങൾ അത്തരം ആപ്തന്മാരുടെ വാക്കുകളാകയാലാണ്. ഇവയെപ്പറ്റി മീമാംസകർ പറയുന്നതെന്തെന്നു ധരിക്കുക. സമയമുള്ളപക്ഷം, യജൂർവേദത്തിനു മഹീധരൻ രചിച്ച അവതാരിക പഠിക്കുക. വേദങ്ങൾ മനുഷ്യൻെറ ആഭ്യന്തരജീവിതനിയമങ്ങളാണെന്നു കാട്ടിത്തരുന്ന സ്ഫുടമായ പ്രതിപാദനം അവിടെ കാണാം. അങ്ങനെയാണ് വേദങ്ങൾ നിത്യങ്ങളാകുന്നത്.

സൃഷ്ടിയുടെ നിത്യതയെപ്പറ്റിയാണെങ്കിൽ, ഹിന്ദുമതത്തിൻെറ മാത്രമല്ല, ബൗദ്ധമതത്തിൻെറയും ജൈനമതത്തിൻെറയും കൂടി മൂലക്കല്ലാണ് ഈ സിദ്ധാന്തം.

ഭാരതത്തിലെ മതവിഭാഗങ്ങളെല്ലാം മൊത്തത്തിൽ രണ്ടായി തിരിയുന്നു.

ജ്ഞാനമാർഗ്ഗം പിൻതുടരുന്നവർ; അല്ലെങ്കിൽ, ഭക്തിമാർഗ്ഗം പിൻതുടരുന്നവർ. ശ്രീശങ്കരൻെറ ശാരീരികഭാഷ്യോപക്രമം സദയം വായിച്ചാൽ ജ്ഞാനം നിരപേക്ഷമാണെന്ന തത്ത്വം കൂലങ്കഷമായി പ്രതിപാദിച്ചിട്ടുള്ളതു കാണാം. നിഗമനമിതാണ്: ബ്രഹ്മസാക്ഷാത്കാരവും മോക്ഷപ്രാപ്തിയും അനുഷ്ഠാനത്തെയോ വിശ്വാസത്തെയോ ജാതിവർണ്ണവ്യവസ്ഥയെയോ സിദ്ധാന്തങ്ങളെയോ അല്ല ആശ്രയിച്ചിരിക്കുന്നത്; തികഞ്ഞ ധാർമ്മിക സംസ്കാരസാരമായ സാധനചതുഷ്ടയസിദ്ധിയുള്ള ആർക്കും കൈവരുന്നവയത്രേ അവ രണ്ടും.

ഭക്തൻമാരെപ്പറ്റി പറയട്ടെ. ബംഗാളികളായ വിമർശകൻമാർക്കും നന്നായറിയാം. ജാതിയും ജനതയും ലിംഗവും, എന്തിന് മനുഷ്യജന്മം പോലും, മോക്ഷത്തിന് ഒഴിച്ചുകൂടാത്ത ഘടകങ്ങളല്ലെന്ന്, അവർ പ്രാമാണികരായി കരുതുന്നവർതന്നെ പ്രഖ്യാപിച്ചിട്ടുണ്ടെന്ന്.

ജ്ഞാനവും ഭക്തിയും നിരുപാധികമെന്നത്രേ എവിടെയും വിളിച്ചു പറഞ്ഞിട്ടുള്ളത്. ഈ നിലയ്ക്കു, മോക്ഷലാഭത്തിനുള്ള ഉപാധികൾ ജാതിയോ വിശ്വാസമോ ജനതയോ ആണെന്ന് ഒരു പ്രാമാണികനും പറയുകയില്ല. 'അന്തരാ ചാപി തു തദ്ദൃഷ്ടേഃ' എന്ന വ്യാസസൂത്രത്തെ ശങ്കരൻ, രാമാനുജൻ, മധ്വൻ എന്നിവർ വ്യാഖ്യാനിച്ചിട്ടുള്ളതു നോക്കുക.

ഉപനിഷത്തുകളെല്ലാം പഠിക്കുക; സംഹിതകളും . ഇവയിലൊന്നിലും ഇതരമതങ്ങൾക്കുള്ളതുപോലെ, മോക്ഷത്തെപ്പറ്റി ഇടുങ്ങിയ ആശയങ്ങൾ കാണില്ല. സഹിഷ്ണുതയാണെങ്കിൽ, അതെവിടെയും കാണാം; അദ്ധ്വര്യു വേദസംഹിതയിൽപ്പോലുമുണ്ട്. ഇതിലെ 40-ാമദ്ധ്യായത്തിലെ മൂന്നാമത്തെയോ നാലാമത്തെയോ പദ്യം - എൻെറ ഓർമ്മ ശരിയാണെങ്കിൽ - തുടങ്ങുന്നതിങ്ങനെയാണ്: 'ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമ്മസംഗിനാം.' ഈ ആശയം എല്ലായിടത്തും കാണുന്നുണ്ട്. സ്വന്തമായ ഇഷ്ടദേവതയെ തിരഞ്ഞെടുത്തതിനോ, നിരീശ്വരവാദിയായതിനോ, അജ്ഞേയതാവാദി പോലുമായതിനോ ഭാരതത്തിൽ ആരെയെങ്കിലും പീഡിപ്പിച്ചിട്ടുണ്ടോ? സാമുദായികനിയമങ്ങൾ അനുസരിക്കുന്നിടത്തോളം തരക്കേടൊന്നുമില്ല. സമുദായത്തിലെ നിയമങ്ങൾ ഭഞ്ജിക്കുന്ന ആരെയും സമുദായം വെറുത്തും ദണ്ഡിപ്പിച്ചും വന്നു. പക്ഷേ ഒരു മനുഷ്യനും, ഏറ്റവും നികൃഷ്ടനായ പതിതൻപോലും, മോക്ഷത്തിനു വെളിയിൽ തള്ളപ്പെട്ടിരുന്നില്ല. ഇവ രണ്ടും കൂട്ടിക്കുഴയ്ക്കരുത്. നോക്കൂ, മലബാറിൽ മേൽജാതിക്കാരൻ നടക്കുന്ന അതേ വഴിയിലൂടെ നടക്കാൻ ചണ്ഡാലനെ അനുവദിക്കുന്നില്ല. എന്നാൽ അയാൾ പോയി മഹമ്മദീയനോ ക്രിസ്ത്യനോ ആയാൽ അയാൾക്ക് എവിടെവേണമെങ്കിലും പോകാം. ഒരു ഹിന്ദുരാജാവിൻെറ നാട്ടിലാണ് ഈ നിയമം ശതകങ്ങളായി നിലവിലിരിക്കുന്നത്; കുറേ വിചിത്രമാണിത്; പക്ഷേ ഏറ്റവും പ്രതികൂലമായ പരിസ്ഥിതികളിലും മറ്റു മതങ്ങളോടുള്ള സഹിഷ്ണുത ഇതിൽ കാണാം.

ഹൈന്ദവമതങ്ങൾ മറ്റു മതങ്ങളിൽനിന്നു വ്യത്യസ്തമായിട്ടുള്ളത് ഏതൊരാശയത്തിലൂടെയാണോ, മിക്കവാറും എല്ലാ സംസ്കൃതപദങ്ങളും ഉപയോഗിച്ച് ഏതാശയമാണോ ആവിഷ്കരിക്കപ്പെട്ടിട്ടുള്ളത്, അതായത്, മനുഷ്യൻ ഈ ജീവിതത്തിൽത്തന്നെ ഈശ്വരനെ സാക്ഷാത്കരിക്കണം. ഏറ്റവും യുക്തിയുക്തമായി അദ്വൈതഗ്രന്ഥങ്ങൾ ഇത്രയുംകൂടി പറയുന്നു: 'ഈശ്വരനെ അറിയുക എന്നുവെച്ചാൽ ഈശ്വരാവുകയാണ്.'

ഇതിൻെറ അനിവാര്യഫലമായി, പ്രചോദനത്തെപ്പറ്റിയുള്ള ഏറ്റവും വിശാലവും മഹനീയവുമായ ആശയം വരുന്നു. വേദങ്ങളിലെ ഋഷിമാർ മാത്രമല്ല, വിദുരൻ ധർമ്മവ്യാധൻ തുടങ്ങിയ പല ആളുകൾമാത്രമല്ല, ഇതു സ്പഷ്ടമായും ശക്തമായും പ്രഖ്യാപിച്ചിട്ടുള്ളു. ദാദു പന്ഥികളുടെ കൂട്ടത്തിൽപ്പെട്ട ഒരു ത്യാഗിയായി നിശ്ചലദാസൻ തൻെറ 'വിചാരസാഗര'ത്തിൽ ഈ അടുത്ത കാലത്തു പ്രഖ്യാപിച്ചിട്ടുള്ളതിങ്ങനെയാണ്: 'ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മമായിരിക്കുന്നു. അയാളുടെ വാക്കുകളാണ് വേദങ്ങൾ. ആ വാക്കുകൾ, സംസ്കൃതത്തിലാകട്ടെ നാട്ടുഭാഷയിലാകട്ടെ, അറിവുകേടിൻെറ ഇരുളിനെ ആട്ടിപ്പായിക്കും.

അപ്പോൾ ദ്വൈതികൾ പറയുംപോലെ ഈശ്വരനെ, ബ്രഹ്മത്തെ, സാക്ഷാത്കരിക്കുകയാണ്, അഥവാ അദ്വൈതികൾ പറയുമ്പോലെ ബ്രഹ്മമായിത്തീരുകയാണ്, വേദോപദേശങ്ങളുടെയെല്ലാം ലക്ഷ്യവും അന്തവും. അവയിലുള്ള മറ്റുപദേശങ്ങളെല്ലാം ഈ ലക്ഷ്യത്തിലേക്കുള്ള നമ്മുടെ പുരോഗതിയുടെ ഘട്ടങ്ങളെ ദ്യോതിപ്പിക്കുന്നു. ഭാഷ്യകാരനായ ശങ്കരഭഗവത്പാദരുടെ വലിയ മഹനീയത, വ്യാസൻെറ ആശയങ്ങളെ ഏറ്റവും അദ്ഭുതകരമായ മട്ടിൽ പ്രകാശിപ്പിച്ചത് അദ്ദേഹത്തിൻെറ പ്രതിഭയാണെന്നതത്രേ.

പരമാർത്ഥമെന്ന നിലയിൽ ബ്രഹ്മംമാത്രമാണ് സത്യം. അതേ ബ്രഹ്മത്തിൻെറ പലതരം ആവിഷ്കാരങ്ങളിൽ നിലയുറപ്പിച്ച വിവിധമതവിഭാഗങ്ങൾ-ഭാരതത്തിലോ വെളിയിലോ ഉള്ളവ - വ്യാവഹാരികമെന്ന നിലയിലും സത്യമാണ്. ചിലത് മറ്റുചിലതിനെ അപേക്ഷിച്ച് ഉയർന്നവയാണെന്നുമാത്രം. ഒരുവൻ സൂര്യനെ ലാക്കാക്കി പുറപ്പെടുന്നു, എന്നുവെയ്ക്കുക. അയാളുടെ സഞ്ചാരത്തിൽ, പ്രതിപദം, സൂര്യൻെറ പുതിയ പുതിയ ദർശനമായിരിക്കും അയാൾക്കു കിട്ടുക. സൂര്യൻെറ വലുപ്പവും കാഴ്ചയും വെളിച്ചവുമൊക്കെ, അങ്ങേയറ്റത്തെത്തുംവരെയുള്ള ഓരോ നിമിഷവും, പുത്തനായിരിക്കും. ആദ്യം അയാൾ സൂര്യനെ വലിയൊരു പന്തുപോലെ കണ്ടു. പിന്നെ വലുപ്പം കൂടാൻ തുടങ്ങി. അയാൾ കണ്ട പന്തുപോലെ സൂര്യൻ ഒരിക്കലും ചെറുതായിരുന്നില്ല: അതുപോലെതന്നെ, സഞ്ചാരത്തിനിടയിൽ അയാൾ തുടർച്ചയായി കണ്ട സൂര്യന്മാരെപ്പോലെയൊന്നും ഒരിക്കലും ആയിരുന്നില്ല. എങ്കിലും നമ്മുടെ ആ സഞ്ചാരി സൂര്യനെ സദാ കണ്ടുകൊണ്ടിരുന്നു; സൂര്യനെയല്ലാതെ മറ്റൊന്നിനേയുമല്ല കണ്ടത്. ഇതു ശരിയല്ലേ? ഇതുപോലെ, പലതരത്തിലുള്ള മത വിഭാഗങ്ങളെല്ലാം ശരി

യാണ്. ചിലതു തനിസ്സൂര്യനോട് ഏറെ അടുത്തതാണ്; മറ്റു ചിലത് അകന്നതും. തനിസ്സൂര്യനാണ് നമ്മുടെ 'ഏകമേവാദ്വിതീയം - രണ്ടാമതായി മറ്റൊന്നില്ലാത്ത ആ ഒന്ന്.'

വേദങ്ങൾമാത്രമാണ് പാരമാർത്ഥികനായ ഈശ്വരനെ ഉപദേശിക്കുന്ന മതഗ്രന്ഥങ്ങൾ. ഈശ്വരനെപ്പറ്റിയുള്ള മറ്റാശയങ്ങളെല്ലാം മേൽച്ചൊന്ന തനിസ്സൂര്യനെ പരിമിതമായും ഇടുങ്ങിയ മട്ടിലും കണ്ടിട്ടുണ്ടായവയാണു താനും. 'സർവ്വലോകഹിതൈഷണി'യായ ശ്രുതി, സൗമ്യമായി ഭക്തൻെറ കൈയ് പിടിച്ച്, പരമാർത്ഥത്തിലെത്താൻ വേണ്ടുന്ന ഘട്ടങ്ങളിലൂടെയാല്ലാം നടത്തുകയാണ്. പുരോഗതിയറ്റതും ഉറഞ്ഞുപോയതുമായ മട്ടിൽ മറ്റു മതങ്ങളെല്ലാം പ്രതിനിധാനം ചെയ്യുന്നത് ഈ ഘട്ടങ്ങളിൽ ഒന്നിനെയെങ്കിൽ മറ്റൊന്നിനെയാണ്. അതിനാൽ, ലോകത്തിലുള്ള ഇതരമതങ്ങളെല്ലാം നാമവും സീമയുമറ്റ സനാതനവൈദികമതത്തിൽ ഉൾപ്പെട്ടവതന്നെ.

നൂറുനൂറ് ആയുഷ്കാലങ്ങൾ പ്രയത്നിച്ചുനോക്കുക; നിങ്ങളുടെ മനസ്സിൻെറ കോണുകളിലെല്ലാം യുഗങ്ങളിലൂടെ തിരക്കിനോക്കുക; ആദ്ധ്യാത്മികതയുടെ അതിരറ്റ ആ ഖനിയിൽ നേരത്തേ സ്ഥലം പിടിച്ചിട്ടില്ലാത്തതും ഉത്കൃഷ്ടവുമായ ഒരു മതചിന്തയും കണ്ടെത്താൻ നിങ്ങൾക്കു കഴിയില്ല.

ഹൈന്ദവമായ വിഗ്രഹാരാധനയെന്നു പറയുന്നതിനെപ്പറ്റി: ഒന്നാമത് അവർ സ്വീകരിക്കുന്ന ആകൃതികളെപ്പറ്റി ചെന്നു പഠിക്കണം. ആരാധകന്മാർ ശരിയായി ആരാധന നടത്തുന്നതെവിടെയെന്നറിയണം - അത് അമ്പലത്തിലാണോ വിഗ്രഹത്തിലാണോ, അതോ സ്വന്തം ശരീരത്തിലാണോ, എന്നറിയണം. ഒന്നാമത്, അവർ ചെയ്യുന്നതെന്തെന്ന് തിട്ടമായി ഗ്രഹിക്കുക. തൊണ്ണൂറുശതമാനത്തിലധികം വിനിന്ദകർക്കും അതിനെക്കുറിച്ച് ഒരു രൂപവുമില്ല. പിന്നെ, വേദാന്തദർശനത്തിൻെറ വെളിച്ചത്തിൽ, അതു സ്വയം വ്യക്തമായിക്കൊള്ളും.

ഇതൊക്കെ ശരിയാണെങ്കിലും, ഈവക കർമ്മങ്ങൾ കൂടിയേ തീരൂ എന്നില്ല. നേരേമറിച്ച്, മനുസ്മൃതി തുറന്നു നോക്കുക. നാലാമത്തെ ആശ്രമം കൈക്കൊള്ളണമെന്ന് അത് അതിവൃദ്ധന്മാരോടു അനുശാസിക്കുന്നതു നോക്കുക. അങ്ങനെ ചെയ്താലും ഇല്ലെങ്കിലും കർമ്മങ്ങളെല്ലാം ത്യജിക്കണം. എല്ലായിടത്തും ആവർത്തിച്ചു പറഞ്ഞിട്ടുണ്ട്, ഈ കർമ്മങ്ങളെല്ലാം 'ജ്ഞാനേ പരിസമാപ്യതേ - ഒടുവിൽ ജ്ഞാനത്തിൽ കലാശിക്കുന്നു' എന്ന്.

മറുനാടുകളിലെ പല മാന്യന്മാരെയുംകാൾ കൂടുതൽ മതവിദ്യാഭ്യാസം ഹൈന്ദവനായ ഒരു കർഷകന്നുണ്ട്, സത്യം പറഞ്ഞാൽ. യൂറോപ്പിലെ ദർശനങ്ങളിലും മതങ്ങളിലുമുള്ള പദങ്ങൾ എൻെറ പ്രസംഗങ്ങളിൽ ഉപയോഗിക്കുന്നതിനെ ഒരു സുഹൃത്തു വിമർശിക്കയുണ്ടായി. സംസ്കൃതശബ്ദങ്ങൾ സസന്തോഷം ഞാൻ പ്രയോഗിക്കുമായിരുന്നു. മതചിന്തകളുടെ ഏറ്റവും തികവൊത്ത വാഹനങ്ങൾ എന്ന നിലയിൽ അതു കൂടുതൽ

സുകരവുമാകുമായിരുന്നു. എന്നാൽ, പാശ്ചാത്യസദസ്സുകളിലാണ് ഞാൻ സംസാരിച്ചതെന്ന കഥ ആ സുഹൃത്തു മറന്നു. സംസ്കൃതഗ്രന്ഥങ്ങളുടെ അർത്ഥം ഹിന്ദുക്കൾ മറന്നു പോയിരുന്നു എന്നും. അതു വീണ്ടെടുത്തത് പാശ്ചാത്യരായ മതപ്രചാരകന്മാരാണെന്നും ഭാരതത്തിൽനിന്നു വന്ന ഒരു മതപ്രചാരകൻ പറഞ്ഞെങ്കിലും, മതപ്രചാരകരുടെ ആ വമ്പിച്ച സദസ്സിൽ സംസ്കൃതത്തിലുള്ള ഒരു വരിയുടെപോലും അർത്ഥം ധരിക്കുന്ന ഒരുവനെ എനിക്കു കാണാൻ കഴിഞ്ഞില്ല. എന്നിട്ടും, അവരിൽ ചിലർ വേദങ്ങളെയും ഹിന്ദുമതത്തിൻെറ വിശുദ്ധമായ ഉറവിടങ്ങളെയും എതിർത്തു വിമർശിക്കുന്നതും പാണ്ഡിത്യം തുളുമ്പുന്നതുമായ പ്രബന്ധങ്ങൾ എഴുതി വായിച്ചു.

ഞാൻ ഏതെങ്കിലും മതത്തെ എതിർക്കുന്നു എന്നു പറയുന്നതു ശരിയല്ല. ഭാരതത്തിലുള്ള ക്രിസ്തീയമതപ്രചാരകരോട് എനിക്കു വിരോധമാണെന്നു പറയുന്നതും, അതുപോലതന്നെ തെറ്റാണ്. പക്ഷേ അവർ അമേരിക്കയിൽനിന്നു പണം പിരിക്കാൻ കൈക്കൊള്ളുന്ന ചില രീതികളെ ഞാൻ പ്രതിഷേധിക്കുന്നു. ഒരു ഹിന്ദു മാതാവ് സ്വന്തം കുഞ്ഞുങ്ങളെ ഗംഗയിലെ ചീങ്കണ്ണികൾക്ക് എറിഞ്ഞുകൊടുക്കുന്ന ചിത്രങ്ങൾ (അമേരിക്കയിലെ) കുഞ്ഞുങ്ങൾക്കു വേണ്ടിയുള്ള ചില സ്ക്കൂൾ പുസ്തകങ്ങളിൽ കൊടുത്തു കാണുന്നു. എന്താണ് ഇതിൻെറ അർത്ഥം? തള്ള കറുത്താണ്; എങ്കിലും കുഞ്ഞിനെ വെള്ളച്ചായത്തിൽ വരച്ചിരിക്കുന്നു - കൂടുതൽ അനുകമ്പ ഉളവാക്കാനും പൈസ തട്ടിയെടുക്കാനും! ഒരുവൻ സ്വന്തം ഭാര്യയെ മരക്കാലിൽ കെട്ടി സ്വന്തം കൈകൊണ്ടു തീ കൊളുത്തുന്നതും അങ്ങനെ അവളെ അയാളുടെ ശത്രുവിനെ ഉപദ്രവിക്കുന്ന ഒരു പ്രേതമാക്കിത്തീർക്കുന്നതുമായ പടങ്ങളുടെ അർത്ഥമെന്താണ്? മനുഷ്യരുടെ മേൽ കയറി അവരെ ഞെരിച്ചുചതയ്ക്കുന്ന വമ്പിച്ച തേരുകൾ ചിത്രീകരിക്കുന്നതിൻെറ അർത്ഥമെന്ത്? ഈ നാട്ടിൽ (അമേരിക്കയിൽ) കഴിഞ്ഞ ഒരു ദിവസം കുട്ടികളെ ഉദ്ദേശിച്ച് ഒരു പുസ്തകം പ്രസിദ്ധീകരിച്ചു; അതിൽ ഈ മാന്യരിലൊരുവൻ തൻെറ കല്ക്കത്താ സന്ദർശനത്തെ വർണ്ണിച്ചിരിക്കയാണ്. കല്ക്കത്തയിലെ തെരുവുകളിലൊന്നിൽ ഒരു തേര് മൂഢഭക്തന്മാരുടെ മേൽ കയറി ഓടുന്നതു താൻ കണ്ടു എന്ന് അതിൽ പറഞ്ഞിരിക്കുന്നു. ഇവരിൽപ്പെട്ട ഒരു മാന്യൻ മെംഫിസിൽവെച്ചു പ്രസംഗിക്കുന്നതു ഞാൻ കേട്ടു. ഭാരതത്തിലെ ഓരോ ഗ്രാമത്തിലുമുണ്ട് ശിശുക്കളുടെ അസ്ഥികൾ നിറഞ്ഞ ഓരോ കുളമെന്ന്.

ഈ ക്രിസ്തുശിഷ്യന്മാരോട് ഹിന്ദുക്കൾ ഏന്തപരാധം ചെയ്തിട്ടാണ്, ഇവർ ഓരോ ക്രിസ്ത്യൻ 'പയ്യനെ'ക്കൊണ്ടും ഹിന്ദുക്കളെ നീചരെന്നും കെട്ടവരെന്നും ലോകത്തിൽവെച്ചേറ്റവും വെറുക്കപ്പെടേണ്ട ചെകുത്താന്മാരെന്നും വിളിപ്പിക്കുന്നത്? ക്രിസ്ത്യാനികളല്ലാത്തവരെ, വിശേഷിച്ചും ഹിന്ദുക്കളെ, വെറുക്കാൻ കുട്ടികളെ പഠിപ്പിക്കയാണ് ഞായറാഴ്ച പള്ളിക്കൂ

ടങ്ങളിൽ നല്കുന്ന വിദ്യാഭ്യാസത്തിൻെറ ഒരംശം; ഉദ്ദേശ്യം ഈ കുട്ടികൾ ചെറുപ്പംമുതല്ക്കേ, മതപ്രചരണസംഘങ്ങൾക്ക് പൈസ കൊടുക്കണമെന്ന താണ്. സത്യത്തിനുവേണ്ടിയെല്ലെങ്കിൽ വേണ്ട, സ്വന്തം കുട്ടികളുടെ സൻമാർഗ്ഗ നിഷ്ഠയെ കരുതിയെങ്കിലും, ക്രിസ്തീയരായ മതപ്രചാരകർ ഈവക പ്രവർത്തനങ്ങൾ അനുവദിച്ചു കൂടാത്തതാണ്. ഇത്തരക്കാരായ കുട്ടികൾ വളർന്ന്, നിഷ്കരുണരും ക്രൂരരുമായ പുരുഷൻമാരും സ്ത്രീകളുമാകുന്നതിൽ അദ്ഭുതമെന്ത്? നിത്യനരകത്തിലുള്ള യാതനകളെ - അവിടെ കത്തിക്കാ ളുന്ന തീഗന്ധകം മുതലായവയെ - എത്രയധികമായി വരച്ചുകാട്ടാൻ ഒരു മതപ്രഭാഷകനു കഴിയുമോ, അത്ര ഉയർന്നതായിരിക്കും യാഥാസ്ഥിതികരു ടെ ഇടയിൽ അയാൾക്കുള്ള നില. ഉത്തേജനപ്രഭാഷണം (revivalist preaching) എന്നിവിടെ പറയപ്പെടുന്ന ഒന്നിൽ സംബന്ധിച്ചിതിൻഫല മായി എൻെറ ഒരു സ്നേഹിതൻെറ വേലക്കാരിയെ ഭ്രാന്താശുപത്രിയിലേക്ക യക്കേണ്ടിവന്നു. നരകാനഗ്നിയുടെയും ഗന്ധകത്തിൻെറയും മാത്ര, അവളെ സംബന്ധിച്ചിടത്തോളം, കുറെ കടന്നുപോയി, ഹിന്ദുമതത്തിന്നെതിരായി മദ്രാസിൽ പ്രസിദ്ധപ്പെടുത്തിയ പുസ്തകങ്ങൾ നോക്കുക. ക്രിസ്തുമതത്തി ന്നെതിരായി ഒരു വരി ഒരു ഹിന്ദു എഴുതിപ്പോയാൽ, ക്രിസ്തീയമതപ്രചാര കർ ഹിന്ദുമതം തീവെച്ചു നശിപ്പിക്കാൻ ആവേശം കൊള്ളുകയായി.

എൻെറ നാട്ടുകാരേ, ഒരു കൊല്ലത്തിലേറെയായി ഞാൻ ഈ നാട്ടിൽ പാർത്തുവരുകയാണ്. ഇവിടത്തെ സമുദായത്തിൻെറ ഏതാണ്ടെല്ലാ കോണുകളും എനിക്കു കാണാൻ കഴിഞ്ഞിട്ടുണ്ട്. ഞാൻ തുലനചെയ്തു പറയുകയാണ്, ക്രിസ്തീയമതപ്രചാരകർ ലോകത്തോടുപറയുംപോലെ, നാം ചെകുത്താൻമാരുമല്ല; അവർ സ്വയം അവകാശപ്പെടുംപോലെ 'മാലാഖ"മാ രുമല്ല അസാൻമാർഗ്ഗികത, ശിശുമാരണം, ഹൈന്ദവവിവാഹരീതിക്കുള്ള ദോഷങ്ങൾ ഇവയെക്കുറിച്ചൊക്കെ അവരുടെ ഭാഷണം എത്ര കുറയ് ക്കുന്നോ അത്രയും അവർക്കം നന്ന്. ചില രാജ്യങ്ങളുടെ യഥാർത്ഥചിത്ര ങ്ങൾക്കു മുമ്പിൽ ഹിന്ദുസമുദായത്തെക്കുറിച്ച് ക്രിസ്തുമതപ്രചാരകർ വരച്ചു കാട്ടുന്ന കാല്പനിക ചിത്രങ്ങൾ നിഷ്പ്രഭങ്ങളായേക്കാം. പക്ഷേ, എൻെറ ജീവിതലക്ഷ്യം ശമ്പളം പറ്റുന്ന ഒരു വിനിനന്ദകനാകയല്ല. ഹിന്ദുസമുദായം പൂർണ്ണമാണെന്നു പറയാൻ ഞാൻ ഒരിക്കലും മുതിരുകയില്ല; അതിലെ ന്യൂനതകളെക്കുറിച്ചും, ശതകങ്ങളായി നീണ്ടുനിന്ന ദുരിതങ്ങളുളവാക്കിയ തിന്മകളെക്കുറിച്ചുമുള്ള ബോധം എന്നെക്കാൾ അധികം മറ്റാർക്കുമില്ല. വൈദേശികരായ സ്നേഹിതൻമാരേ, ആത്മാർത്ഥമായ അനുകമ്പയോടു കൂടി സഹായിക്കാനാണ്, നശിപ്പിക്കാനല്ല, നിങ്ങൾ വരുന്നതെങ്കിൽ, നന്ന്; ഈശ്വരൻ നിങ്ങളെ അനുഗ്രഹിക്കട്ടെ. മറിച്ച്, നിലംപരിശായ ഒരു ജനത യുടെ തലയിൽ സ്ഥാനത്തും അസ്ഥാനത്തും, ഇടവിടാതെ, ശകാരം ചൊരിഞ്ഞ് സ്വന്തം ജനതയുടെ മേൻമ വിജയപൂർവ്വം സ്ഥാപിച്ചെടുക്ക യാണ് ഉദ്ദേശ്യമെങ്കിൽ ഞാൻ പറയുന്നു, ഒരല്പം നീതിബോധത്തോടു

കൂടിയ താരതമ്യപഠനം ലോകത്തുള്ള മറ്റേതൊരു ജനതയെയുംകാൾ മെച്ചപ്പെട്ട സന്മാർഗ്ഗനിഷ്ഠ ഹിന്ദുവംശത്തിന്നുണ്ടെന്ന് തെളിയിക്കും.

ഭാരതത്തിൽ ഒരിക്കലും മതത്തിൻെറ മേൽ ചങ്ങലയിട്ടിരുന്നില്ല. ഇഷ്ട ദേവത, മതവിഭാഗം, ഗുരു - ഇവയെ തിരഞ്ഞെടുക്കുവാനുള്ള ആരുടേയും സ്വാതന്ത്ര്യം വെല്ലുവിളിക്കപ്പെട്ടുമില്ല. അങ്ങനെ, മറ്റൊരിടത്തുമില്ലാത്ത മട്ടിൽ, മതം വളർന്നു. മതവിഷയത്തിൽ അതിരറ്റ ഈ വൈവിദ്ധ്യം അനുവദിക്കാൻ മറ്റൊരിടത്ത് ഉറച്ചൊരു നിലപാട് ആവശ്യമായി. ഭാരതത്തിൽ ഈ ഉറച്ച നിലപാട് സമുദായത്തിലാകട്ടെ എന്നാണുവെച്ചത്. ഫലമോ, സമുദായം മരവിച്ച് മിക്കവാറും ഉറച്ചുപോയി. സ്വതന്ത്ര്യമാണല്ലോ വളർച്ചയ്ക്കുള്ള ഒരേ ഒരു ഉപാധി.

നേരേമറിച്ച്, പടിഞ്ഞാറു വൈവിദ്ധ്യത്തിൻെറ രംഗം സമുദായമാണ്; സ്ഥിരബിന്ദു മതവും. സ്ഥാപിതമതാനുസരണം എല്ലാവർക്കും വേണ്ടുന്ന ഒരടയാളമായി, ഇന്നും യൂറോപ്പിലെ മതം ആവശ്യപ്പെടുന്നതിതാണ്. പുതിയ പ്രസ്ഥാനങ്ങൾക്കൊക്കെയും സ്വല്പമെങ്കിലും മേന്മ കൈവരണമെങ്കിൽ, രക്തപ്പുഴകളെ തരണം ചെയ്യേണ്ടിവരുന്നു. ഫലം, ഗുണപുഷ്കലമായ ഒരു സമുദായസംഘടനയും, ഏറ്റവും സ്ഥൂലമായ ഭൗതികസങ്കല്പങ്ങൾക്കപ്പുറം ഉയർന്നിട്ടില്ലാത്ത ഒരു മതവും.

ഇന്ന് സ്വന്തം ആവശ്യങ്ങളെപ്പറ്റി പാശ്ചാത്യർ ബോധവാന്മാരാകയാണ്; പുരോഗമിച്ചിട്ടുള്ള അവരുടെ ഈശ്വരവിജ്ഞാനികൾ (Theologians) പ്രധാനമായി കരുതുന്നത് മനുഷ്യൻെറ ശരിയായ ആത്മാവിനെയും ചൈതന്യത്തേയുമാണ്. സംസ്കൃതദർശനങ്ങൾ പഠിക്കുന്നവന്നറിയാം, കാറ്റിൻെറ ഗതി എവിടെനിന്നാണെന്ന്. പക്ഷേ പുതുജീവിതം കൈവരുത്തുന്ന ശക്തി എവിടെനിന്നു വന്നാലും തരക്കേടില്ല.

അതേസമയം, ഭാരതത്തിൽ, പുതിയ പരിസ്ഥിതികൾ സാമുദായികസംഘടനയെ പുതുക്കാൻ നിർബ്ബന്ധിച്ചുവരികയാണ്. കഴിഞ്ഞ എഴുപത്തഞ്ചു കൊല്ലത്തിനിടയിൽ പരിഷ്കർത്തൃസംഘങ്ങളും പരിഷ്കർത്താക്കളും ഭാരതത്തിൽ നിറഞ്ഞുകവിഞ്ഞുകൊണ്ടിരികയാണ്. പക്ഷേ, കഷ്ടം അവയ്ക്കെല്ലാം പരാജയമാണേർപ്പെട്ടത്. രഹസ്യം അവർക്കാർക്കും അറിയാൻ കഴിഞ്ഞുമില്ല. പഠിക്കേണ്ട ആ വലിയ പാഠം അവർ പഠിച്ചില്ല. അവർ ധൃതിപിടിച്ച്, സമുദായത്തിലുള്ള ദോഷമെല്ലാം മതത്തിൻെറ പടിക്കൽ കൊണ്ടു കൂട്ടി. കഥയിൽ പറഞ്ഞ ആ മനുഷ്യനെപ്പോലെ, ചങ്ങാതിയുടെ നെറ്റിയിൽപ്പറ്റിയ കൊതുകിനെ കൊല്ലാൻ. ചങ്ങാതിയും കൊതുകും തുലയുന്ന മട്ടിലുള്ള പ്രഹരങ്ങളേല്പിക്കാനാണ് അവർ തുടങ്ങിയത്. പക്ഷേ, ഈ വിഷയത്തിൽ അവർ ഭാഗ്യവശാൽ ഇളകാത്ത പാറമേൽ സ്വയം ചെന്നടിച്ച് പിന്നോട്ടു ഊക്കോടെ മലച്ചു നാമാവശേഷരാകയാണ് ഉണ്ടായത്. ഉത്കൃഷ്ടരും നിഃസ്വാർത്ഥരുമായ ആ കൂട്ടർ മഹനീയർതന്നെ. അവർ കഠിനമായി യത്നിച്ചു. ആ യത്നങ്ങളുടെ ഉന്നം തെറ്റിപ്പോയതു

കൊണ്ട് അവർ പരാജയപ്പെട്ടുവെന്നേ ഉള്ളു. ഉറങ്ങിക്കിടക്കുന്ന വമ്പിച്ച ആ ജലജന്തുവിനെ ഉണർത്താൻ പരിഷ്കാരവീര്യം ഏല്പിച്ച വൈദ്യുത സംഘട്ടനങ്ങൾ വേണ്ടിയിരുന്നു. പക്ഷേ അവർ നശിപ്പിക്കാൻ മാത്രമാണ് ഒരുങ്ങിയത്, നിർമ്മിക്കാനല്ല. അവരും മർത്ത്യരായിരുന്നു; അങ്ങനെ അവർ മൃതിപ്പെടുകയും ചെയ്തു.

അവരെ നമുക്കു പാടിപ്പുകഴ്ത്താം; അവരുടെ അനുഭവത്തിൽനിന്നും പഠിക്കാനും തയ്യാറാകാം. ഉള്ളിൽനിന്നു വെളിയിലേക്കുള്ള വളർച്ചയാണ് എല്ലാം. വികാസമൊക്കെയും മുൻകൂട്ടി നടന്ന ഒരു വിലയത്തിൻെറ ആവിഷ്കാരം മാത്രമാണ് - ഈ സംഗതി അവർ ധരിച്ചില്ല. വിത്ത് ചുറ്റുമുള്ള ഭൗതികഘടകങ്ങളെ ഉൾകൊള്ളുമെന്നേയുള്ളു; അതു വൃക്ഷമായി മാറുന്നത് സ്വഭാവംകൊണ്ടാണ്. ഇതവർക്കു അറിഞ്ഞുകൂടായിരുന്നു. ഹിന്ദുവംശം നിശ്ശേഷം മുടിയുംവരെ, പുതിയൊരു വംശം നാടു കയ്യടക്കുംവരെ അതുണ്ടാകാൻ പോകുന്നില്ല - കിഴക്കോ പടിഞ്ഞാറോ കൊണ്ടുപിടിച്ചുള്ള പ്രയത്നങ്ങൾ നടക്കട്ടെ, മരണംവരെ ഭാരതത്തിനു യൂറോപ്പായിത്തീരുക ഒരിക്കലും സാദ്ധ്യമല്ല.

ഭാരതം മരിച്ചുപോകുമോ? ഉത്കൃഷ്ടവും ധാർമ്മികവും ആദ്ധ്യാത്മികവുമായതിൻെറയെല്ലാം വൃദ്ധമാതാവായ ഭാരതഭൂമി, ഋഷിമാർ നടന്നതും ദേവതുല്യരായ മനുഷ്യർ ഇന്നും ജീവിച്ചിരിക്കുന്നതുമായ ഈ നാട്, മരിച്ചുപോകുമോ? ആഥൻസിലെ ആ പ്രാജ്ഞൻ കൊണ്ടുനടന്ന റാന്തൽ കടം വാങ്ങിക്കൊണ്ട്, സഹോദര, ഞാൻ നിങ്ങളുടെ പിന്നാലെ വരാം, വിശാലമായ ഈ ലോകത്തിലുള്ള പട്ടണങ്ങളിലും ഗ്രാമങ്ങളിലും സമതലങ്ങളിലും വനാന്തരങ്ങളിലും കൂടി; കഴിയുമെങ്കിൽ, മറുനാടുകളിൽ അത്തരമാളുകളെ കാട്ടിത്തരൂ. അവർ പറഞ്ഞിട്ടുള്ളതു ശരിയാണ്: കനികളിലൂടെയാണ് മരമേതെന്നറിയേണ്ടത്. ഭാരതത്തിലുള്ള ഓരോ മാഞ്ചോട്ടിലുമെത്തുക; പുഴുക്കുത്തു വീണതും പഴുക്കാത്തതും പൂഴിയിൽ പൊഴിഞ്ഞു വീണതുമായ മാമ്പഴങ്ങൾ പറക്കണക്കിനു ശേഖരിച്ചും, ഓരോന്നിനെപ്പറ്റിയും പാണ്ഡിത്യപ്പൊലിമയുള്ള നൂറുനൂറു ഗ്രന്ഥങ്ങൾ ചമയ്ക്കുക. ഇതൊക്കെയായാലും ഒരൊറ്റ മാവുപോലും നിങ്ങൾ വർണ്ണിച്ചിട്ടില്ല. മരത്തിൽനിന്ന്, നേരിട്ടു വിളഞ്ഞു തുടുത്തു പഴുത്ത ഒരു മാമ്പഴം പറിച്ചെടുക്കുക - അപ്പോഴാണ് മാവേതെന്ന് നിങ്ങൾ മനസ്സിലാക്കുക.

ഇതുപോലെ, ഈ മനുഷ്യദൈവതങ്ങൾ കാട്ടുന്നു, ഹിന്ദുമതമെന്താണെന്ന്. ഈ വംശവൃക്ഷത്തിൻെറ സ്വഭാവം, പ്രഭാവം, സാദ്ധ്യതകൾ ഇവയൊക്കെ അവരാണ് കാട്ടിത്തരുന്നത്. ശതകങ്ങളായുള്ള സംസ്കാരമാണ് ഈ വംശവൃക്ഷത്തിനുള്ളത്. ഒരായിരം കൊല്ലത്തെ കൊടുങ്കാറ്റുകൾ ഏല്പിച്ച പ്രഹരങ്ങളാണ് അതു താങ്ങിയിട്ടുള്ളത്; എന്നിട്ടും നിത്യയൗവനത്തിളപ്പിന് ഒട്ടും കോട്ടം തട്ടാതെ അതു നില്ക്കുന്നു.

ഭാരതം മരിക്കയോ? മരിച്ചാൽ ലോകത്തിലെ ആദ്ധ്യാത്മികതയെല്ലാം കെട്ടടങ്ങും; ധാർമ്മിതകയുടെ തികവും കെട്ടടങ്ങും; സുകുമാരഹൃദയങ്ങൾക്കു മതത്തോടുള്ള സഹാനുഭൂതിയെല്ലാം കെട്ടടങ്ങും; ആദർശവാദമെല്ലാം പോയ്മറയും. പകരം കാമവും ആർഭാടവും, ദേവനും ദേവിയുമായി വാഴ്ച നടത്തും: പുരോഹിതൻ വിത്തമായിരിക്കും; ചടങ്ങുകൾ കപടതയും കയ്യൂക്കും മത്സരവുമായിരിക്കും; ഹോമദ്രവ്യം മനുഷ്യാത്മാവും. അങ്ങനെ ഒരു കാര്യം നടക്കുകയേ ഇല്ല. ചെയ്വാനുള്ള ശക്തിയെക്കാൾ പല മടങ്ങധികമാണ് സ്വയം തപിപ്പാനുള്ള ശക്തി. ദ്വേഷത്തിനുള്ള ശക്തിയെക്കാൾ പല മടങ്ങധികമാണ് സ്നേഹത്തിനുള്ള ശക്തി. ഹിന്ദുമതത്തിന് ഇപ്പോഴുണ്ടായ പ്രത്യുത്ഥാനം സ്വരാജ്യഭക്തിയുടെ ആവിഷ്കാരം മാത്രമാണെന്നു കരുതുന്നവർ ഭ്രമത്തിൽപ്പെട്ടിരിക്കയാണ്.

വിചിത്രമായ ഈ പ്രതിഭാസത്തെ നാം ഒന്നാമതായി പഠിക്കുക. വെറും പ്രതിജ്ഞകളിൽമാത്രം അടിയുറച്ചുനില്ക്കുന്ന പാശ്ചാത്യമതങ്ങളുടെ പഴയ കോട്ടകളെല്ലാം ഇന്നത്തെ ശാസ്ത്രഗവേഷണത്തിൻെറ ഭയങ്കരാക്രമണത്തിന്നു വിധേയമായി തകർന്നു തരിപ്പണമാകയാണ്; ശ്രദ്ധയിലോ വിശ്വാസത്തിലോ പള്ളിസമ്മേളനത്തിലെ ഭൂരിപക്ഷവോട്ടുകളിലോ മാത്രമായി നിലയുറപ്പിച്ച കളിമണ്ണുപോലെ ദുർബ്ബലമായ ചിന്താപദ്ധതികൾ ആധുനിക ശാസ്ത്രത്തിൻെറ കനത്ത ചുറ്റികയുടെ പ്രഹരങ്ങളേറ്റ് പൊടിയുകയാണ്; തിമർത്തുമുന്നേറുന്ന ആധുനികചിന്തയുടെ പൊങ്ങിപ്പൊങ്ങിവരുന്ന വേലിയേറ്റത്തോട് ഒത്തുപോകുന്നതെങ്ങനെയെന്നറിയാതെ, പാശ്ചാത്യമായ ഈശ്വരവിജ്ഞാനം (Theology) ഉഴലുകയാണ്. ശേഷമുള്ള എല്ലാ മതഗ്രന്ഥങ്ങളിലെയും വാക്യങ്ങൾ ഏറിയേറിവരുന്ന ആധുനികചിന്ത സമ്മർദ്ദം കൊണ്ട് അങ്ങേയറ്റത്തോളം പിടിച്ചുനീട്ടുകയാൽ, അവയിൽ മിക്കതും തകർന്നു ചവറുമുറികളിൽ അടയ്ക്കപ്പെടുകയാണ്. ചിന്താശീലരായ പാശ്ചാത്യരിൽ ബഹുഭൂരിപക്ഷവും പള്ളിയുമായുള്ള കെട്ടുപാടുകൾ അറുഞ്ഞു കളഞ്ഞ് അവിശ്രാന്തിയുടേതായ കടലിൽപ്പെട്ടു നട്ടംതിരിയുകയാണ്. ഈയവസരത്തിൽ വെളിച്ചത്തിൻെറ ഉറവിടമായ വേദങ്ങളിൽനിന്നു ജീവിതരസം നുകർന്നിട്ടുള്ള ആ മതങ്ങൾ - ഹിന്ദുമതവും ബുദ്ധമതവും - മാത്രം പുനർജ്ജീവിച്ചുവരുന്നു എന്നത് കുറേ വിശേഷപ്പെട്ട ഒരു സംഗതിയല്ലേ?

വിശ്രാന്തിഹീനനായ പാശ്ചാത്യനിരീശ്വരനാകട്ടെ അജ്ഞേയതാവാദിയാകട്ടെ, തങ്ങൾ ഒരേ ഒരു രക്ഷാകേന്ദ്രം കണ്ടെത്തുന്നത് ഗീതയിലോ ധർമ്മപദത്തിലോ ആണ്.

വാദി പ്രതിയായിരിക്കുന്നു; തൻെറ പഴയ വീടും പുരയിടവും ശത്രുക്കൾ തീവെച്ചെരിക്കുന്നതു നൈരാശ്യത്തിൻെറ കണ്ണീർക്കണങ്ങളിലൂടെ കണ്ട ഹിന്ദു, ആധുനികചിന്തയുടെ ശോധകപ്രകാശം പുകയൊക്കെ ആട്ടിയകറ്റിയ ഇത്തരുണത്തിൽ കാണുന്നു, തൻെറ വീടു മാത്രമേ ഉറച്ചുനില്ക്കു

ന്നുള്ളു എന്ന് മറ്റെല്ലാം ഒന്നുകിൽ നാമാവശേഷമായിരിക്കുന്നു. അല്ലെങ്കിൽ മറ്റുള്ളവർ ഹിന്ദുവിന്റെ മട്ടിൽ വീടുകൾ തീർക്കയാണെന്ന്. അയാൾ കണ്ണീർ തുടച്ചുകളഞ്ഞിരിക്കുന്നു. ഊർദ്ധ്വമൂലമധഃശാഖമശ്വത്ഥം പ്രാഹുര വ്യയം - മുകളിൽ വേരും ചോട്ടിൽ കൊമ്പുകളുമായുള്ള അക്ഷയമായ ആൽവൃക്ഷം ചുവടേ മുറിക്കാൻ മുതിർന്ന മഴു ശസ്ത്രവൈദ്യന്റെ കനിവുള്ള കത്തിയായി മാറിയിരിക്കുന്നു എന്നും അയാൾ കണ്ടെത്തിയി രിക്കുന്നു.

ഹിന്ദുവിനു സ്വന്തം മതത്തെ സംരക്ഷിക്കാൻ, വാക്യങ്ങൾ വളച്ചൊടിക്ക യോ, മറ്റു തരത്തിൽ ബുദ്ധിപരമായ കപടതകൾ ആചരിക്കയോ വേണ്ടതില്ല. പോരാ, സ്വമതഗ്രന്ഥങ്ങളിൽ ദുർബ്ബലമായതൊക്കെ ദുർബ്ബലമെന്ന് അയാൾക്ക് പറയുകയും ചെയ്യാം; കാരണം, അവ ദുർബ്ബലമാകണമെന്നാ യിരുന്നു പണ്ടത്തെ ഋഷിമാരുടെ സങ്കല്പം; ഉദ്ദേശ്യം ദുർബ്ബലരെ സഹായി ക്കലാണ്; അവരുടെ സിദ്ധാന്തം 'അരുന്ധതീദർശനന്യായ'വും. സർവ്വവ്യാപക വും നിത്യവികസ്വരവുമായ ഒരു മതപദ്ധതി കണ്ടുപിടിച്ച പ്രാചീന ഋഷി മാരുടെ അനുഗ്രഹംകൊണ്ട്, ഹിന്ദുവിന് സ്വന്തം മതഗ്രന്ഥങ്ങളെ പുതിയൊരു മട്ടിൽ അനുമോദിക്കാൻ കഴിയുന്നു. ജഡമണ്ഡലത്തിലുണ്ടായ പുതിയ കണ്ടുപിടുത്തങ്ങളെ ഉൾക്കൊള്ളുവാൻ അയാളുടെ മതത്തിനു ത്രാണി യുണ്ട്. ഈ പുതിയ കണ്ടുപിടിത്തങ്ങൾ ഇടുങ്ങിയ ക്ഷുദ്രമായ മതകല്പന കൾക്കു വല്ലാത്ത ദുരന്തമാണ് വരുത്തിവെച്ചിരിക്കുന്നത്. പക്ഷേ ഹിന്ദുവി ന്നറിയാം. ഇവയൊക്കെ, ഉൾക്കാഴ്ചയുടെയും ബോധാതീതത്തിന്റെയും ഉന്നതതരമായ തലത്തിൽ സ്വപൂർവ്വികർ പല യുഗങ്ങൾ മുമ്പു കണ്ടു പിടിച്ച സത്യങ്ങളുടെതന്നെ, ബുദ്ധിയുടെയും ഐന്ദ്രിയജ്ഞാനത്തിന്റെയും തലത്തിൽ വീണ്ടും നടന്നിട്ടുള്ള കണ്ടുപിടുത്തങ്ങൾമാത്രമാണെന്ന്.

അതിനാൽ ഹിന്ദുവിന് കൈവെടിയേണ്ടതായി ഒന്നുമില്ല; വല്ലതും തിരക്കി വല്ലേടത്തും പോകേണ്ടതുമില്ല. അയാൾക്കു സ്വപൂർവ്വികരിൽ നിന്നു കിട്ടിയ അക്ഷയമായ ഈടുവെയ്പിൽനിന്നു വല്ലതും കുറച്ചെടുത്തു സ്വന്തം ആവശ്യങ്ങൾക്കുപയോഗിക്കയേ വേണ്ടൂ. അയാൾ അങ്ങനെ ചെയ്യാനും തുടങ്ങിയിട്ടുണ്ട്; കൂടുതലായി ചെയ്തുകൊണ്ടിരിക്കയും ചെയ്യും. ഇതല്ലേ ഇന്നത്തെ നവോത്ഥാനത്തിന്റെ ശരിയായ കാരണം?

ബംഗാളിലെ യുവാക്കളേ, നിങ്ങളോടു ഞാൻ വിശേഷാൽ അഭ്യർത്ഥി ക്കുന്നു: സഹോദന്മാരേ, വൈദേശികവർഗ്ഗങ്ങളുടെ ക്രൂരമായ ആക്ഷേ പത്തിനു വിഷയമായതും ഹിന്ദുജനതയ്ക്കു വാസ്തവത്തിലുള്ളതുമായ മിക്ക ദോഷങ്ങൾക്കും ഉത്തരവാദികൾ നാംതന്നെയാണെന്നു നാം ലജ്ജാ പൂർവ്വം മനസ്സിലാക്കുന്നു. ഭാരതത്തിലെ മറ്റുവർഗ്ഗങ്ങളുടെ തലയിൽ അനർഹമായ അപവാദങ്ങൾ ചൊരിയുന്നതിനു കാരണക്കാർ നാമായിരു ന്നു. എന്നാൽ ഈശ്വരന്റെ കൃപകൊണ്ട് അതിനെപ്പറ്റി നാം തികച്ചും ബോധവാന്മാരായിരിക്കുന്നു. അവിടുത്തെ അനുഗ്രഹബലംകൊണ്ടു നാം

നമ്മെമാത്രമല്ല ശുദ്ധീകരിക്കാൻ പോകുന്നത്; സനാതനധർമ്മം പ്രഖ്യാപിക്കുന്ന ആർശങ്ങളിലെത്താൻ ഭാരതത്തെ മുഴുവൻ നാം സഹായിക്കും.

ഒരടിമയുടെ നെറ്റിയിൽ പ്രകൃതി എല്ലായ്പ്പോഴും ചാർത്തുന്ന അടയാളം - അസൂയാകളങ്കം - ഒന്നാമത് നമുക്ക് തുടച്ചുമാറ്റുക. ആരോടും അസൂയപ്പെടരുത്. നന്മ ചെയ്യുന്നവരെയൊക്കെ സഹായിക്കാൻ ഒരുങ്ങുക. മൂന്നു ലോകങ്ങളിലുമുള്ള ഓരോരുത്തരെയും ഉദ്ദേശിച്ച് ഓരോ നല്ല ചിന്ത പ്രസരിപ്പിക്കുക.

നമ്മുടെ ഭാരതത്തിലെ കേന്ദ്രസ്ഥമായ ഒരേ ഒരു സത്യത്തിന്മേൽ നമുക്കു നിലയുറപ്പിക്കാം. നമ്മുടെ പൂർവ്വികന്മാരിൽനിന്ന് ഹിന്ദുക്കൾക്കും ബൗദ്ധന്മാർക്കും ജൈനർക്കും പൊതുവെ കിട്ടിയ ഓഹരിയാണത്. മനുഷ്യൻെറ ചൈതന്യം, ആത്മാവ്; ജനനമരണങ്ങളറ്റ് എങ്ങും നിറഞ്ഞ് എന്നുമുള്ള മനുഷ്യാത്മാവ്. ഈ ആത്മാവിൻെറ മഹത്ത്വങ്ങൾ കീർത്തിക്കാൻ സ്വയം വേദങ്ങൾക്കുതന്നെ കഴിയുന്നില്ല. ഇതിൻെറ പ്രതാപത്തിനു മുമ്പിൽ സൂര്യനക്ഷത്രാദികളുടെ വൻപംക്തികൾ വെറും ബിന്ദുവാണ് ഓരോ പുരുഷനും സ്ത്രീയും - പോരാ, ഏറ്റവും ഉയർന്ന ദേവതകൾ മുതൽ നമ്മുടെ കാൽച്ചോട്ടിൽ ഇഴയുന്ന പുഴുക്കൾവരെയുള്ളതെല്ലാം - വികസിച്ചതോ സങ്കോചിച്ചതോ ആയ ഈ ആത്മാവാണ്. തമ്മിലുള്ള ഭേദം വസ്തുവിലല്ല, അളവിൽമാത്രം.

ആത്മാവിൻെറ അനന്തമായ ഈ ശക്തി ജഡത്തിന്മേൽ വ്യാപിച്ചിരിക്കുമ്പോൾ ഭൗതികവികാസമുണ്ടാകുന്നു; ചിന്തയുടെ മേൽ വ്യാപരിക്കുമ്പോൾ ബുദ്ധിവികാസമുണ്ടാകുന്നു; അതിൻെറ മേൽത്തന്നെ വ്യാപരിക്കുമ്പോൾ അതു മനുഷ്യനെ ഈശ്വരനാക്കുന്നു.

ഒന്നാമതായി, നമുക്ക് ഈശ്വരന്മാരാകാം; പിന്നെ, അങ്ങനെയാകുവാൻ മറ്റുള്ളവരെ സഹായിക്കാം. 'ആയിത്തീരുക ആക്കിത്തീർക്കുക' - ഇതാകണം നമ്മുടെ മുദ്രാവക്യം. മനുഷ്യൻ പാപിയാണെന്ന് പറയരുത്. മനുഷ്യൻ ഈശ്വനാണെന്ന് അവനോടു പറയുക. ഒരു ചെകുത്താൻ ഉണ്ടെന്നു വന്നാൽത്തന്നെ, നമ്മുടെ ചുമതല സദാ ഈശ്വരനെ സ്മരിക്കയാണ്; ചെകുത്താനെ സ്മരിക്കയല്ല.

ഈ മുറി ഇരുൾ നിറഞ്ഞതാണെന്നു കരുതുക. സദാ അങ്ങനെ വിചാരിച്ചതുകൊണ്ടോ അതുരുവിടുന്നതുകൊണ്ടോ ഇരുൾ മാറിപ്പോവില്ല. വെളിച്ചം കൊണ്ടുവരൂ. വെറും നിഷേധരൂപത്തിലുള്ളതെല്ലാം, വെറും വിനാശകരമായതെല്ലാം, വെറും കുറ്റം പറച്ചിലെല്ലാം പോയിമറയുകതന്നെ ചെയ്യും എന്നു നമുക്കുറയ്ക്കാം. വിധായകവും സ്ഥാപകവും സർഗ്ഗപരവുമായതത്രേ മരണമറ്റതും നിത്യവും. 'ഉള്ളവരാണ് നാം', 'ഉള്ളവനാണീശ്വരൻ', 'നാമീശ്വരനാണ്', 'ശിവോ$f$ഹം, ശിവോ$f$ഹം' എന്നു നമുക്കു പറയാം; എന്നിട്ടു മുന്നേറാം. ജഡമല്ല ചൈതന്യംതന്നെ. നാമരൂപങ്ങളോടുകൂടിയവ നാമരൂപങ്ങളറ്റതിന് അധീനമാണ്. ശ്രുതികൾ പ്രഖ്യാപി

ക്കുന്ന നിത്യസത്യമിതാണ്; വെളിച്ചം കൊണ്ടുവരൂ; ഇരുൾ തനിയേ മറഞ്ഞുകൊള്ളും. വേദാന്തകേസരി ഗർജ്ജിക്കട്ടെ; ആശയങ്ങൾ എങ്ങും ചിതറുക: ഫലം സ്വയംസുരക്ഷിതമായിക്കൊള്ളും, കുറുനരികൾ മാളം പൂകിക്കൊള്ളും. രാസക്രിയക്കുള്ള ഘടകങ്ങൾ ഒന്നിച്ചുചേർക്കുക; സ്ഫുടരൂപങ്ങൾ സ്വയം ഉണ്ടായിക്കൊള്ളും. ആത്മശക്തി ആവിഷ്കരിക്കുക; ഭാരതത്തിൽ നെടുനീളെ അതു ചൊരിയുക. വേണ്ടതെല്ലാം സ്വയം വന്നുകൊള്ളും.

നിങ്ങളിലുള്ള ദിവ്യത തെളിയിക്കുക; അതിനുചുറ്റും എല്ലാം പൊരുത്തപ്പെട്ടു നിരന്നുകൊള്ളും. ശ്രുതികളിൽ നല്കിയിട്ടുള്ള ഇന്ദ്രവിരോചന്മാരുടെ ദൃഷ്ടാന്തമോർക്കുക. സ്വന്തം ദിവ്യതയെപ്പറ്റി രണ്ടുപേർക്കും അറിവു കിട്ടി. പക്ഷേ അസുരനായ വിരോചനൻ ശരീരമാണ് ഈശ്വരനെന്നു ധരിച്ചു. ദേവനായ ഇന്ദ്രനാകട്ടെ ആത്മാവിനെയാണ് വിവക്ഷിച്ചിട്ടുള്ളതെന്നു മനസ്സിലാക്കി. ഇന്ദ്രന്റെ സന്താനങ്ങളാണ് നിങ്ങൾ. ജഡം ഒരിക്കലും നിങ്ങളുടെ ഈശ്വരനാവില്ല; ശരീരം ഒരിക്കലും നിങ്ങളുടെ ഈശ്വരനാവില്ല.

മാംസബലംകൊണ്ടല്ല ഭാരതത്തിനുയർച്ച ഉണ്ടാകുന്നത്, ആത്മബലം കൊണ്ടാണ്; വിനാശത്തിന്റെ കൊടികൊണ്ടല്ല, സന്ന്യാസിയുടെ ആടയായ ശാന്തിയുടെയും സ്നേഹത്തിന്റെയും കൊടികൊണ്ടാണ്; വിത്തശക്തി കൊണ്ടല്ല, ഭിക്ഷാപാത്രത്തിന്റെ പ്രതാപംകൊണ്ടാണ്. ആത്മാവ് സർവ്വശക്തമാണ്. രാമകൃഷ്ണചരണങ്ങളുടെ ദിവ്യസ്പർശം ഉളവാക്കിയ ആ ചെറിയ യുവസംഘത്തെ നോക്കുക. ആസ്സാംമുതൽ സിന്ധുവരെ, ഹിമാലയംമുതൽ കന്യാകുമാരിവരെ, അവർ ആ സന്ദേശം പ്രചരിപ്പിക്കയാണ്. ഇരുപതിനായിരം അടി ഉയരത്തിൽ മഞ്ഞിന്റെയും മഞ്ഞു കട്ടയുടെയും മേലെ കാൽനടയായി നടന്ന് ഹിമാലയം തരണംചെയ്ത ആ കൂട്ടർ ടിബത്തിലെ രഹസ്യങ്ങൾ ഭേദിച്ചിരിക്കയാണ്. അവർ ഭിക്ഷ യാചിച്ചു; കീറത്തുണികൾകൊണ്ടു ദേഹം മറച്ചു; അവരെ പോലീസുകാർ ഉപദ്രവിച്ചു; പിൻതുടർന്നു; ജയിലിൽ പാർപ്പിച്ചു. ഒടുവിൽ, നിരപരാധികളെന്നറിഞ്ഞ് ഗവൺമെൻറ് അവരെ മോചിപ്പിച്ചു.

ഇപ്പോൾ അവരുടെ സംഖ്യ ഇരുപതാണ്; നാളെ അതു രണ്ടായിരമാക്കുക. ബംഗാളിലെ യുവാക്കളേ, നിങ്ങളുടെ രാജ്യത്തിന്നതാവശ്യമാണ്; ലോകത്തിന്നതാവശ്യമാണ്. നിങ്ങളിലുള്ള ദിവ്യതയെ ഉണർത്തുക. വിശപ്പും ദാഹവും ചൂടും തണുപ്പും താങ്ങാൻ അതു നിങ്ങളെ കരുത്തരാക്കും. സമൃദ്ധമായ വീടുകളിൽ, എല്ലാ ജീവിതസുഖങ്ങളാലും ചുറ്റപ്പെട്ട് അനായാസസിദ്ധമായ മതം അല്ലാല്പം വിതരണംചെയ്യുക - ഇതു മതി മറുനാടുകൾക്ക്. പക്ഷേ ഭാരതത്തിന്റെ പ്രവണത കൂടുതൽ സൂക്ഷ്മമാണ്. ഉൾക്കാഴ്ചയോടുകൂടി, ഈ മുഖംമൂടിക്കപ്പുറം, അതു കാണുന്നു. നിങ്ങൾ ത്യജിക്കണം; വളരണം; ത്യാഗം കൂടാതെ വലിയ കാര്യമൊന്നും ചെയ്യാൻ വയ്യ. വിശ്വസൃഷ്ടിചെയ്യാൻ, പുരുഷന് സ്വയം ബലികഴിക്കേണ്ടി

വന്നു. സുഖസൗകര്യങ്ങളും പേരും പെരുമയും നിലയും, എന്തിന് ജീവൻപോലും വെടിയുക. ദശലക്ഷങ്ങൾക്കു ജീവിതക്കടൽ കടക്കാനായി, മനുഷ്യശൃംഖലകൾ ചേർത്ത് ഒരു പാലം തയ്യാറാക്കുക. നന്മയുടേതായ ശക്തികളൊക്കെ സമാഹരിക്കുക. ഏതു കൊടിക്കീഴിൽ അണിനിരന്നു മുന്നേറുന്നു എന്നു നോക്കേണ്ടതില്ല. ഏതാണ് നിങ്ങൾ തിരഞ്ഞെടുത്ത നിറം - പച്ചയോ നീലയോ ചുമപ്പോ - എന്നും നോക്കേണ്ടതില്ല. എല്ലാം ചേർത്ത്, സ്നേഹത്തിന്റെ നിറമായ വെളുപ്പിന്റെ തീവ്രപ്രകാശം ഉളവാക്കുക. നമ്മുടെ കടമ പണിയെടുക്കലാണ്. ഫലങ്ങൾ സ്വയം സുരക്ഷിതമായിക്കൊള്ളും. സ്വയം ഈശ്വരനാകുവാനുള്ള യത്നത്തെ വിപുലപ്പെടുത്തുക. വല്ല സാമൂഹ്യസംഘടനയും നിങ്ങളുടെ വഴി മുടക്കി നിലകൊള്ളുകയാണെങ്കിൽ, അത് ആത്മശക്തിയുടെ മുന്നിൽനിന്ന് സ്വയം പിൻവാങ്ങിക്കൊള്ളും. എന്റെ കാഴ്ച ഭാവിയിലേക്കെത്തുന്നില്ല; എനിക്ക് അതു വകയുമല്ല. എന്നാൽ എന്റെ മുമ്പിൽ, ജീവിതംപോലെ തെളിഞ്ഞു നില്ക്കുന്ന ഒരു കാഴ്ചയുണ്ട്: പുരാതനിയായ ആ മാതാവ് വീണ്ടും ഉണർന്ന്, താരുണ്യത്തികവോടും അപൂർവ്വമഹിമയോടും കൂടി, സ്വന്തം സിംഹാസനത്തിൽ എഴുന്നള്ളിയിരിക്കയാണ്. സമാധാനത്തിന്റെയും അനുഗ്രഹത്തിന്റെയുമായ ശബ്ദത്തിൽ ലോകത്തിലെങ്ങും ആ മാതാവിനെ പ്രഖ്യാപിക്കുക.

സ്നേഹത്തിലും യത്നത്തിലും എന്നും
നിങ്ങളുടെയായ വിവേകാനന്ദൻ.

## 3 ഒരു അഭ്യാർത്ഥന *

ഒരു വശത്തു നവഭാരതം പറയുകയാണ്: 'പാശ്ചാത്യരുടെ ആശയവും ഭാഷയും ആഹാരവും ഉപകരണങ്ങളും ആചാരമുറകളും സ്വീകരിച്ചാലേ പാശ്ചാത്യരെപ്പോലെ നമുക്കും ബലവും വീര്യവുമുണ്ടാകൂ.' മറുവശത്ത് പ്രാചീനഭാരതം പറയുന്നു: 'മഠയാ, അനുകരണത്തിലൂടെ പരകീയമായ ആശയങ്ങൾ നമ്മുടേതാവില്ല. സ്വയം സമ്പാദിക്കാതെ ഒരു വസ്തുവും, നമ്മുടേതാവില്ല. സിംഹത്തിന്റെ തോലണിഞ്ഞെന്നുവെച്ച് കഴുത സിംഹമാകുമോ?'

ഒരു വശത്തു നവഭാരതം പറയുകയാണ്: 'പാശ്ചാത്യവർഗ്ഗങ്ങൾ ചെയ്യുന്നതെല്ലാം നന്ന്. നന്നല്ലെങ്കിൽ അവർ ഇത്ര പ്രബലരാകുന്നതെങ്ങനെ?' മറുവശത്ത് പ്രാചീനഭാരതം പറയുന്നു: 'കൊള്ളിയാന്റെ വെളിച്ചത്തിനു ശക്തി വളരെയുണ്ട്; പക്ഷേ അതു ക്ഷണികമാണ്; കുട്ടികളേ, നിങ്ങളുടെ കണ്ണു മങ്ങിപ്പോയിരിക്കയാണ്. സൂക്ഷിക്കണം.'

അപ്പോൾ പാശ്ചാത്യലോകത്തിൽനിന്നു നമുക്കു പഠിക്കേണ്ടതായൊന്നുമില്ലെന്നോ? നമ്മുടെ പ്രയത്നത്തിനു പ്രയോജനമൊന്നുമില്ലെന്നോ?

* വർത്തമാനഭാരതത്തിൽനിന്ന്.

നാം പരിപൂർണ്ണരാണോ? നമ്മുടെ സമുദായത്തിൻെറ നില സർവഥാ ഭദ്രമാണോ? പഠിക്കാൻ പലതുമുണ്ട്. നിശ്ചയമായും നാം യത്നിക്കണം; പ്രയത്നമാണ് മനുഷ്യജീവിതത്തിൻെറ ലക്ഷ്യം. ശ്രീരാമകൃഷ്ണൻ പറഞ്ഞിരുന്നു: 'എത്ര കാലം ജീവിക്കുന്നുവോ അത്ര കാലവും ഞാൻ പഠിക്കയാണ്.' ഏതു വ്യക്തിക്കും സമാജത്തിനും ഒന്നും പഠിക്കാനൊന്നുമില്ലെങ്കിൽ അവർ മരണവക്ത്രത്തിൽ വീണുകഴിഞ്ഞിരിക്കയാണ്. അതേ, പഠിക്കാനുണ്ട്; ഭയത്തിനും കാരണമുണ്ട്.

അല്പബുദ്ധിയായ ഒരു ബാലൻ ശ്രീരാമകൃഷ്ണൻെറ മുമ്പിൽവെച്ചു സദാ ശാസ്ത്രങ്ങളെ നിന്ദിച്ചുപോന്നു. ഒരിക്കൽ അവൻ ഗീതയെ നന്നെ പ്രശംസിച്ചു. അപ്പോൾ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'മനസ്സിലായി, ഏതോ ഇംഗ്ലീഷുപണ്ഡിതൻ ഗീതയെ പ്രശംസിച്ചിരിക്കണം. അതുകൊണ്ട് ഇവനും പ്രശംസിച്ചു.'

ഹേ ഭാരതമേ, ഇതാണ് നിനക്കുള്ള ഏറ്റവും വലിയ ഭീഷണി. പാശ്ചാത്യരെ അനുകരിക്കാനുള്ള ഭ്രമം വളർന്ന് നന്മതിന്മകൾ നിർണ്ണയിക്കുന്നതു യുക്തിശാസ്ത്രം, വിവേകം, വിദ്വദ്വിധി എന്നിവകൊണ്ടോ ശാസ്ത്രപരാമർശംകൊണ്ടോ അല്ലെന്നായിരിക്കുന്നു. വെള്ളക്കാർ സ്തുതിക്കുന്ന ചിന്തക്കകളും ആചാരങ്ങളും നല്ലത്; അവർ നിന്ദിക്കുന്നതു ചീത്തയും, കഷ്ടം! വിഡ്ഢിത്തത്തിനു ഇതിലും വലിയ തെളിവു വേണമോ?

പടിഞ്ഞാറൻപെണ്ണുങ്ങൾ വിലക്കലൊന്നുമില്ലാതെ നടക്കുന്നു: അതുകൊണ്ട് അതാണ് നല്ലത്. അവർ ഭർത്താക്കന്മാരെ സ്വയം തിരഞ്ഞെടുക്കുന്നു. അതുകൊണ്ട് ഉത്കർഷത്തിലേക്കുള്ള സോപാനമാണത്. പടിഞ്ഞാറുള്ള ആണുങ്ങൾ നമ്മുടെ വേഷഭൂഷാദികളെ നിന്ദിക്കുന്നു; അതുകൊണ്ട് ഇതൊക്കെ വളരെ ചീത്ത. വിഗ്രഹാരാധന പാപമെന്ന് പാശ്ചാത്യർ പറയുന്നു; അതുകൊണ്ടതു പാപമാണ്; എന്തു സംശയം?

ഒറ്റ ദേവനെ പൂജിക്കുന്നതേ മംഗലകരമാവൂ എന്ന് പാശ്ചാത്യർ പറഞ്ഞാൽ പിന്നെ അതുകൊണ്ടുതന്നെ നമ്മുടെ ദേവന്മാരെയും ദേവിമാരെയും ഗംഗയിൽ വലിച്ചെറിയണംപോൽ? പാശ്ചാത്യർ ജാതിഭേദത്തെ നിന്ദിക്കുന്നു; അതിനാൽ വർണ്ണങ്ങളെല്ലാം ഒന്നാകണം. പാശ്ചാത്യർ ദോഷങ്ങൾക്കെല്ലാം ഇരിപ്പിടം ശൈശവവിവാഹമാണെന്നു പറയുന്നു; അതിനാൽ അതു വളരെ ചീത്തയാകണം, നിശ്ചയം.

കീഴ്നടപ്പുകളെല്ലാം വെച്ചുപുലർത്തണമോ തള്ളിക്കളയണമോ എന്നല്ല ഇവിടെ ചർച്ചചെയ്യുന്നത്. പാശ്ചാത്യർ ബഹുമാനിക്കാത്തതിനാൽ നമ്മുടെ മര്യാദകൾ ചീത്തയാകുമെന്നു വന്നാൽ, എനിക്കതു എതിർക്കേണ്ടിയിരിക്കുന്നു.

ഈ ലേഖകനും പാശ്ചാത്യരുടെ സമുദായത്തെപ്പറ്റി കുറെയൊക്കെ നേരിട്ടറിയാൻ തരപ്പെട്ടിട്ടുണ്ട്. അതിൽനിന്ന് ഇങ്ങനെയാണ് അയാൾ

തീരുമാനിക്കുന്നത്; പാശ്ചാത്യദേശത്തും ഭാരതത്തിലുമുള്ള സമുദായങ്ങൾക്കു മൗലികമായ, ഗതിയിലും ലക്ഷ്യത്തിലും, വ്യത്യാസമുള്ളതുകൊണ്ട്, പാശ്ചാത്യരെ അനുകരിച്ചു പടുത്തുകെട്ടുന്ന ഒരു ഭാരതീയ സമുദായം നിഷ്പ്രയോജനമാകയേ ഉള്ളു. പാശ്ചാത്യരുടെ സമുദായഘടനയിൽ ഉൾപ്പെട്ട് താമസിച്ചിട്ടില്ലായ്കകാരണം, സ്ത്രീപുരുഷന്മാർ സ്വൈരമായി കൂടിച്ചേർന്നാലും സ്ത്രീകളുടെ ചാരിത്രം രക്ഷിക്കാൻ ഏർപ്പെടുത്തിയ അവിടത്തെ വ്യവസ്ഥകളൊന്നുമറിയാതെ, ഇവിടെയും സ്ത്രീപുരുഷന്മാർ സ്വച്ഛന്ദം ചേർന്നുകഴിയട്ടെ എന്നു വാദിക്കുന്നവരോട് ഞങ്ങൾക്ക് ഒരാനുകൂല്യവുമില്ല.

ദുർബലജാതിക്കാരുടെ സന്തതികൾ ഇംഗ്ലണ്ടിൽ ജനിച്ചുവളർന്നാൽ, അവർ സ്വയം സ്പാനിയാർഡ്, പോർത്തുഗീസ്, ഗ്രീക്ക് എന്നും മറ്റും പറയാതെ, ഇംഗ്ലീഷുകാർ എന്നു പറഞ്ഞ് തങ്ങളെ പരിചയപ്പെടുത്തുന്നു എന്നും പാശ്ചാത്യദേശത്തു ഞങ്ങൾ കണ്ടു. ബലമുള്ളവരുടെ പക്ഷത്തിലേക്കു എല്ലാവരും ചായും. ദുർബലരുടെയെല്ലാം കൊതിയാണ്, പ്രതാപശാലികളുടെ പ്രതാപച്ഛായ തങ്ങളുടെ ദേഹത്തിലും തെല്ലെങ്കിലും വീഴണമെന്ന്. യൂറോപ്യന്മാരുടെ വേഷഭൂഷാദികൾ അണിഞ്ഞ ഭാരതീയരെ കാണുമ്പോൾ, എനിക്കു തോന്നാറുണ്ട്, ഈ കൂട്ടർ ദരിദ്രരും അജ്ഞരും ദലിതരുമായ ഭാരതീയരോട് തങ്ങൾക്കുള്ള ബന്ധം സമ്മതിക്കാൻ ഒരുപക്ഷേ ലജ്ജയുള്ളവരാകുമെന്ന്. പതിന്നാലു ശതകങ്ങളായി ഹിന്ദുക്കൾ സംരക്ഷിച്ചുപോരുന്ന പാഴ്സികൾ ഇപ്പോൾ 'നേറ്റീവ്'; 'നാട്ടുകാർ' അല്ല. ജാതികെട്ടവരും സ്വയം ബ്രാഹ്മണർ എന്നഭിമാനിക്കുന്നവരുമായ ബ്രാഹ്മണരുടെ മുമ്പിൽ, ധീരന്മാരും കുലീനരുമായ ബ്രാഹ്മണരുടെ വംശമര്യാദകളും വിലയിക്കുന്നു. പിന്നെ, പാശ്ചാത്യർ നമ്മെ പഠിപ്പിച്ചിരിക്കയാണ്, അരമാത്രം മറച്ചുനടക്കുന്ന അജ്ഞരും ബുദ്ധികെട്ടവരും താഴ്ന്നജാതിക്കാരുമായവർ ആര്യവംശത്തിൽപ്പെട്ടവരല്ല; അതിനാൽ അവർക്ക് നമ്മോട് ഒരു ബന്ധവുമില്ല

ഹേ ഭാരതമേ, ഈ ഏറ്റുചൊല്ലൽ, ഈ കുരങ്ങുകളി, ഈ പരാശ്രയം, അടിമകളുടേതായ ഈ കഴിവുകേട്, അറപ്പുളവാക്കുന്ന ഈ മനക്കട്ടി - ഇത്രയുംകൊണ്ടാണോ നീ വലിയ പദവിയിലെത്താൻ പോകുന്നത്? ലജ്ജാവഹമായ ഈ കാപരുഷത്വംകൊണ്ടാണോ നീ വീരഭാഗ്യമായ സ്വാതന്ത്ര്യം നേടാൻ പോകുന്നത്? ഭാരതമേ, ഇവിടത്തെ സ്ത്രീകളുടെ ആദർശം സീതയും സാവിത്രിയും ദമയന്തിയുമാണെന്ന് നീ മറക്കരുത്. നീ പൂജിക്കുന്നത് എല്ലാം ത്യജിച്ച ഉമാനാഥനായ ശിവനെയാണെന്നു നീ മറന്നു കൂടാ. നിൻെറ വിവാഹവും നിൻെറ ധനവും നിൻെറ ജീവിതവും ഇന്ദ്രിയസുഖത്തിന്, വ്യക്തിഗതമായ നിൻെറ സുഖത്തിന്, ഉള്ളതല്ലെന്ന് നീ മറക്കരുത്. ജനിച്ച ദിനംമുതൽ അമ്മയ്ക്കുവേണ്ടി നിന്നെ ഉഴിഞ്ഞുവെച്ചിരിക്കയാണെന്ന് നീ മറക്കരുത്. ഇവിടത്തെ സമുദായം എങ്ങുമുള്ള ആ മഹാമായയുടെ നിഴൽമാത്രമാണെന്ന്, താഴ്ന്ന ജാതിക്കാർ, മഠയന്മാർ

പാവങ്ങൾ, അജ്ഞന്മാർ, ചെരുപ്പുകുത്തികൾ, തോട്ടികൾ എന്നിവരിലെല്ലാം ഉള്ളതു നിൻെറ രക്തമാണ്, ഇവർ നിൻെറ സഹോദരന്മാരാണ്, എന്ന് നീ മറക്കരുത്. ഹേ വീര, ധൈര്യമായി, സാഭിമാനം, പറയൂ: 'ഞാൻ ഭാരതീയനാണ്; ഭാരതീയരെല്ലാം എൻെറ സഹോദരന്മാരാണ്.' പറയൂ, 'മഠയനായ ഭാരതീയൻ, പാവപ്പെട്ട ഭാരതീയൻ, ബ്രാഹ്മണനായ ഭാരതീയൻ, പറയനായ ഭാരതീയൻ, എൻെറ സഹോദരനാണ്.' അരയിൽ ഒരു തുണി മാത്രം ചുറ്റി നീയും സാഭിമാനം വിളിച്ചുപറയൂ: 'ഭാരതീയൻ എൻെറ സഹോദരനാണ്; ഭാരതീയൻ എൻെറ ജീവനാണ്; ഭാരതത്തിലെ ദേവതകൾ എൻെറ ഈശ്വരനാണ്; ഭാരതീയസമുദായം ശൈശവത്തിൽ എൻെറ തൊട്ടിൽ; യൗവനത്തിൽ എൻെറ ഉദ്യാനം, വാർദ്ധക്യത്തിലെ വാരണാസി'. സഹോദരാ, പറയൂ, 'ഭാരതത്തിലെ മണ്ണാണ് എൻെറ വിണ്ണ്. ഭാരതത്തിൻെറ നന്മയാണ് എൻെറ നന്മ.' രാപ്പകൽ പ്രാർത്ഥിക്കൂ, 'ഹേ ഗൗരീനാഥ, ഹേ ജഗദംബികേ, എനിക്കു പൗരുഷം നല്കുക. അമ്മേ, എൻെറ ദുർബ്ബലത നീക്കി, എൻെറ ഭീരുത്വം മാറ്റി, എന്നെ പുരുഷനാക്കുക.'

## 4 ഹിന്ദുധർമ്മവും ശ്രീരാമകൃഷ്ണനും

'ശാസ്ത്ര'ശബ്ദത്തിന് അനാദ്യനന്തമായ വേദങ്ങളെന്നാണ് അർത്ഥം. ധർമ്മാനുഷ്ഠാനത്തിൻെറ കാര്യത്തിൽ വേദങ്ങളാണ് സമർത്ഥമായ ഒറ്റ പ്രമാണം.

പുരാണങ്ങളും മറ്റു ധർമ്മശാസ്ത്രങ്ങളും 'സ്മൃതി'ശബ്ദംകൊണ്ടു കുറിക്കപ്പെടുന്നു. അവയുടെ പ്രാമാണ്യം വേദങ്ങളെ അനുസരിക്കയും അവയ്ക്ക് അവിരുദ്ധമായിരിക്കയും ചെയ്യുന്നിടത്തോളമേ ചെല്ലുന്നുള്ളു.

സത്യം രണ്ടു തരത്തിലുണ്ട്: 1. മനുഷ്യൻെറ പഞ്ചേന്ദ്രിയങ്ങൾകൊണ്ടും അവയിൽ അധിഷ്ഠിതമായ അനുമാനംകൊണ്ടും അറിയാവുന്നത്; 2. സൂക്ഷ്മവും അതീന്ദ്രിയവുമായ യോഗശക്തികൊണ്ട് അറിയാവുന്നത്.

ആദ്യത്തെ പ്രമാണംകൊണ്ടു കിട്ടുന്ന ജ്ഞാനം 'സയൻസ്' എന്നു പറയപ്പെടുന്നു; രണ്ടാമത്തേതുകൊണ്ടു കൈവരുന്നതിനെ വേദങ്ങളെന്നു വിളിക്കുന്നു.

അനാദ്യനന്തവും വേദസംജ്ഞിതവുമായ അതീന്ദ്രിയസത്യരാശി മുഴുവൻ നിത്യസത്താണ്. സ്രഷ്ടാവുതന്നെ ഈ സത്യങ്ങളെ അവലംബിച്ചാണ് സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്യുന്നത്.

ഈ അതീന്ദ്രിയശക്തി ആരിൽ ആവിർഭവിച്ചിരിക്കുന്നുവോ അയാളെ ഋഷിയെന്നു പറയും. അയാൾ സ്വശക്തികൊണ്ടു സാക്ഷാത്കരിക്കുന്ന അതീന്ദ്രിയസത്യങ്ങളെ വേദങ്ങളെന്നും വിളിക്കും.

ഈ ഋഷിത്വം, ഈ അതീന്ദ്രീയദർശനശക്തി, ആണ് യഥാർത്ഥ മതം. ദീക്ഷിതൻെറ ജീവിതത്തിൽ ഇതു വികസിക്കാത്ത കാലത്തോളം അയാൾക്കു മതം ഒരു പൊള്ളവാക്കാണ്. മതത്തിലെ ഒന്നാംപടി ഇനിയും അയാൾ കേറിയിട്ടില്ലെന്നു ധരിക്കണം.

വേദപ്രാമാണ്യം സകല കാലദേശവ്യക്തികളിലേക്കും വ്യാപിക്കുന്നു; അതായത് അവയുടെ പ്രയോഗം ഏതെങ്കിലും ദേശകാലവ്യക്തികളിൽ പരിമിതമല്ല.

വേദങ്ങളാണ് വിശ്വമതത്തിൻെറ ഏക വ്യാഖ്യാതാവ്.

നമ്മുടെ പുരാണേതിഹാസങ്ങളിലും മറ്റു വർഗ്ഗങ്ങളുടെ മതഗ്രന്ഥങ്ങളിലും സത്യങ്ങളുടെ അതീന്ദ്രീയദർശനം കാണാനുണ്ടെങ്കിലും, ആര്യവർഗ്ഗങ്ങളുടെയിടയിൽ വേദങ്ങളെന്നറിയപ്പെടുന്നതും നാലു മടക്കുള്ളതുമായ ശാസ്ത്രങ്ങൾ, ആത്മീകസത്യങ്ങളുടെ പ്രഥമവും സമ്പൂർണ്ണവും അവികൃതതമവുമായ സമാഹാരമായിരിക്കെ, സർവ്വശാസ്ത്രങ്ങളുടെയുമിടയിൽ അത്യുച്ചസ്ഥാനം കൈവശപ്പെടുത്താൻ പോന്നതും, ഈ ഭൂമിയിലെ ജനതകളുടെയെല്ലാം ആദരവിനെ കയ്യടക്കുന്നതും, താന്താങ്ങളുടെ എല്ലാ ശാസ്ത്രങ്ങൾക്കും യുക്തിദർശനത്തെ പ്രദാനം ചെയ്യുന്നതുമത്രേ.

ആര്യവർഗ്ഗം കണ്ടെത്തിയ സത്യങ്ങളുടെ വൈദികസമാഹാരത്തെ മുഴുവനും സംബന്ധിച്ച് ഇത്രയുംകൂടെ അറിഞ്ഞിരിക്കേണ്ടതുണ്ട്; വെറും ലൗകികകാര്യങ്ങളെ പരാമർശിക്കാത്തവയും, ചരിത്രത്തെയോ ഇതിഹാസത്തെയോ മാത്രം രേഖപ്പെടുത്താതെ ധർമ്മപ്രജോദനംമാത്രം നല്കുന്നവയുമായ ഭാഗങ്ങളേ യഥാർത്ഥത്തിൽ വേദങ്ങളാവൂ.

വേദങ്ങളെ രണ്ടായി പകുത്തിരിക്കുന്നു; ജ്ഞാനകാണ്ഡവും കർമ്മകാണ്ഡവും. കർമ്മകാണ്ഡത്തിലെ കർമ്മങ്ങളെയും ഫലങ്ങളെയും മായാലോകത്തിൻെറ പരിധികളിൽ പെടുത്തിയിരിക്കുന്നു. അതുകൊണ്ട് അവ, ദേശകാലവ്യക്തികളിലൂടെ വ്യാപരിക്കുന്ന പരിണാമനിയമപ്രകാരം രൂപപരിവർത്തനങ്ങളിൽക്കൂടെ കടന്നുപൊയ്ക്കൊണ്ടിരിക്കയാണ്. പൊയ്ക്കൊണ്ടിരിക്കയും ചെയ്യും.

ഇതുപോലെ ഈ കർമ്മകാണ്ഡത്തിൽ ചുവടായിട്ട്, സാമൂഹ്യമായ നിയമങ്ങളും കീഴ്വഴക്കങ്ങളും മാറിക്കൊണ്ടിരിക്കുന്നു, ഇനിമേലിൽ തുടർന്നു മാറുകയും ചെയ്യും. സച്ഛാസ്ത്രങ്ങളുടെ താല്പര്യത്തിനും മഹാസിദ്ധന്മാരുടെ ആചാരത്തിനും മാതൃകയ്ക്കും നിരക്കുമെങ്കിൽ ക്ഷുദ്രാചാരങ്ങളും അംഗീകരിക്കപ്പെടുകയും സ്വീകരിക്കപ്പെടുകയും ചെയ്യും. എന്നാൽ ശാസ്ത്രതാല്പര്യത്തിനും മഹാസിദ്ധന്മാരുടെ ആചാരത്തിനും വിരുദ്ധങ്ങളായ ആചാരങ്ങളോടുള്ള അന്ധമായ ഭക്തി ആര്യവർഗ്ഗത്തിൻെറ അധഃപതനത്തിനു മുഖ്യഹേതുക്കളിലൊന്നാണ്.

യോഗമോ ഭക്തിയോ ജ്ഞാനമോ നിഷ്കാമകർമ്മമോ അഭ്യസിക്കുന്നതി

ലൂടെ മനുഷ്യരെ മായയ്ക്കപ്പുറം കടത്തുകയും അവർക്കു മോക്ഷമരുളുകയും ചെയ്ത് അംഗീകാരത്തെ കയ്യടക്കിയതു ജ്ഞാനകാണ്ഡം അഥവാ വേദാന്തം മാത്രമാണ്; കാലദേശവ്യക്തികളുടെ ഏതു പരിമിതികൾകൊണ്ടും അതിൻെറ സാധുതയും പ്രാമാണ്യവും അബാധിതമായിരിക്കയാൽ വേദാന്തമൊന്നുമാത്രമാണ് സർവ്വമനുഷ്യജാതിക്കുമുള്ള ശാശ്വതവിശ്വമതം.

മനു മുതലായ സിദ്ധന്മാരുടെ സംഹിതകൾ, കർമ്മകാണ്ഡവിധികളെ തുടർന്നു, കാലദേശവ്യക്തികളുടെ ആവശ്യത്തിനനുസരിച്ച് മുഖ്യമായി സാമൂഹ്യക്ഷേമസംഭാവകങ്ങളായ ആചാരനിയമങ്ങളെ അനുശാസിക്കയാണ് ചെയ്തിട്ടുള്ളത്. പുരാണാദികൾ അവതാരങ്ങളുടെയും മറ്റ് ഉത്കൃഷ്ടങ്ങളായ ജീവിതകർമ്മങ്ങളെ വർണ്ണിക്കുന്നതിലൂടെ, വേദാന്തത്തിൽ കിടപ്പുള്ള തത്ത്വങ്ങളെ കൈക്കൊണ്ടു വിസ്തരിച്ചു വ്യാഖ്യാനിച്ചിട്ടുണ്ട്. കൂടാതെ, അവ ഓരോന്നും ദേവാധിനാഥൻെറ അനന്തഭാവങ്ങളിൽ ചിലതിനെ ലോകോപദേശാർത്ഥം മികപ്പിച്ചിട്ടുണ്ട്.

എന്നാൽ കാലഗതിയിൽ ആര്യസന്താനങ്ങൾ സത്യമായ ആദർശങ്ങളിൽനിന്നും ആചാരനിയമങ്ങളിൽനിന്നും അധഃപതിച്ച്, ത്യാഗഹീനരായി, അന്ധാചാരപ്രസക്തരായി, അപകൃഷ്ടബുദ്ധികളായി ഈ പുരാണങ്ങളുടെ താല്പര്യംപോലും - മദ്ധ്യമബുദ്ധികൾക്കു ഗഹനസത്യങ്ങൾ കനത്ത രൂപത്തിലും പരന്ന ഭാഷയിലും ഉപദേശിച്ച, പരമാത്മതത്ത്വത്തിൻെറ ഒരു വിശിഷ്ട ഭാവത്തെ മാത്രം പ്രത്യേകിച്ചൂന്നി അനുശാസിക്കയാൽ ഉപരിതലത്തിൽ അന്യോന്യവിരുദ്ധങ്ങളായി കാണപ്പെട്ട, പുരാണങ്ങളുടെ താല്പര്യംപോലും അറിയാൻ കഴിയാത്തവരായപ്പോൾ—

അനന്തരഫലമായി അവർ ഏകമായ വൈദികസനാതനധർമ്മത്തെ, ആദ്ധ്യാത്മികാദർശത്തിൻെറ സർവ്വഭാവങ്ങളുടെയും മഹിതസമന്വയത്തെ, കഷണം കഷണം പൊളിച്ചും, കൂട്ടം കുത്തുന്ന മതസമ്പ്രദായങ്ങളാക്കിയും, വിഭാഗീയവിദ്വേഷത്തിൻെറയും അസഹിഷ്ണുതയുടെയും ജ്വാലയിൽ അന്യോന്യം എറിയാൻ നോക്കിയും, മതത്തിൻെറ മനോഹരഭൂമിയായ ഭാരതത്തെ ഏതാണ്ട് പൈശാചികസങ്കുലതയുടെ കൂത്തരങ്ങാക്കിത്തീർത്തപ്പോൾ—

അപ്പോഴാണ് ശ്രീഭഗവാൻ രാമകൃഷ്ണൻ ഭാരതത്തിൽ അവതരിച്ചത്, ആര്യവർഗ്ഗത്തിൻെറ സത്യമായ ധർമ്മമേതെന്നു കാട്ടുവാൻ - അതിൻെറ അതിസ്മൃതിയായ ചരിത്രത്തിൻെറ ഗതിയിൽ നാടാകെ ചിതറിക്കിടക്കുന്ന വളരെ വിഭാഗങ്ങളുടെയും ശാഖകളുടെയുമൊക്കെ ഇടയ്ക്കു പുറംകാഴ്ചയ്ക്കു പൊരുത്തം കെട്ടതും സർവ്വദാ തമ്മിൽത്തല്ലുന്നതും സർവ്വഥാ വിയോജിക്കുന്ന ആചാരങ്ങൾ നിറഞ്ഞതുമായ സമ്പ്രദായങ്ങളുടെ എണ്ണം കവിഞ്ഞുവരികയാൽ, സ്വദേശികൾക്കു കുഴയ്ക്കുന്ന കടംകഥയും വിദേശികൾക്കു കുത്സനംപാത്രവുമായിത്തീർന്ന ഹിന്ദുമതത്തിൻെറ യഥാർത്ഥമായ ഐക്യം കിടക്കുന്നത് എവിടെയാണെന്നു കാട്ടിക്കൊടുക്കാൻ - സർവ്വോപരി

കാലപ്രവാഹംകൊണ്ട് ഇക്കാലമത്രയും വിസ്മൃതിയിൽ തള്ളപ്പെട്ടിരുന്ന ഈ ധർമ്മത്തിൻെറ വൈശ്വമായ ചേതനയും സ്വഭാവവും തൻെറ ജീവിതത്തിൽ കോരിച്ചൊരിഞ്ഞ്, ആ അദ്ഭുതജീവിതത്തെ സനാതന ധർമ്മത്തിൻെറ സജീവമൂർത്തിയായി മനുഷ്യർക്കുമുമ്പിൽ അവരുടെ ശാശ്വതഹിതത്തിനായി ഉയർത്തിപ്പിടിക്കാൻ.

സ്രഷ്ടാവിനു സൃഷ്ടിസ്ഥിതിസംഹാരകരണങ്ങളായി നിത്യസിദ്ധങ്ങളായുള്ള വൈദികസത്യങ്ങൾ ലൗകികസംഗസംസ്കാരഹിതരായ ഋഷിമാരുടെ ശുദ്ധചിത്തത്തിൽ പെട്ടെന്നു വെളിപ്പെടുന്നതെങ്ങനെ എന്നു കാണിക്കാനും ശാസ്ത്രസത്യങ്ങളുടെ അപ്രകാരമുള്ള സമർത്ഥനവും സ്ഥിരീകരണവും ധർമ്മത്തിൻെറ പുനർജീവനത്തിനും പുനഃസ്ഥാപനത്തിനും ഉതകുമെന്നുള്ളതുകൊണ്ടും, ഈശ്വരൻ വേദമൂർത്തിതന്നെയെങ്കിലും, തൻെറ ഈ നവാവതാരത്തിൽ പഠിപ്പിൻെറ പുറരൂപങ്ങളെ പൂർണ്ണമായി കൈവെടിഞ്ഞു.

വേദങ്ങളെ (സത്യധർമ്മത്തെ)യും ബ്രഹ്മണത്വത്തെ (തദ്ധർമ്മോപദേശത്തെ)യും രക്ഷിക്കാൻ ഈശ്വരൻ വീണ്ടും വീണ്ടും മനുഷ്യരൂപത്തിൽ അവതരിക്കുന്നു എന്നതു പുരാണാദികളിൽ സുപ്രതിഷ്ഠാപിതമായ ഒരു സിദ്ധാന്തമാണ്.

കുതിച്ചുചാടുന്ന പുഴവെള്ളത്തിനു വേഗം കൂടുന്നു; കുഴി കഴിഞ്ഞുയരുന്ന തിര കൂടുതലുയരത്തിൽ ചീർക്കുന്നു. അതുപോലെ വീഴ്ചയുടെ ഓരോ മായികമയക്കിനും ശേഷം ആര്യസമുദായം, വിധാതാവിൻെറ സകരുണസങ്കല്പംകൊണ്ട് സകല തിന്മകളിൽനിന്നും വിമുക്തമായി അത്രയേറേ മഹിതവും ബലിഷ്ഠവുമായി ഉയർന്നിട്ടുണ്ട് - അതാണ് ചരിത്രത്തിൻെറ സാക്ഷ്യം.

വീണ്ടും ഉയിർക്കൊണ്ട നമ്മുടെ സമുദായം ഓരോ വീഴ്ചയിൽനിന്നും ഉയർന്നശേഷം അതിൻെറ സ്വതഃസിദ്ധമായ നിത്യപൂർണ്ണതയെ ഏറെയേറെ പ്രകാശിപ്പിക്കയാണ്; അതുപോലെതന്നെ സർവ്വഗനായ ഈശ്വരൻ ഓരോ അവതാരത്തിലും ഒന്നിനൊന്നേറെ തന്നെത്താൻ വെളിപ്പെടുത്തുകയുമാണ്.

വീണ്ടും വീണ്ടും നമ്മുടെ നാടു ബോധംകെട്ടു വീണ മട്ടായിട്ടുണ്ട്; വീണ്ടും വീണ്ടും ഭാരതേശ്വരൻ, തന്നെത്താൻ വെളിപ്പെടുത്തി ഭാരതത്തെ പുനർജീവിപ്പിച്ചിട്ടുമുണ്ട്.

എന്നാൽ, ഇപ്പോഴേതാണ്ടു കഴിയാറായിരിക്കുന്ന ഈ അഗാധ ദുർനിശയെക്കാൾ ഗാഢതരമായ ഒരന്ധകാരം നമ്മുടെ പുണ്യഭൂമിയെ മുമ്പെങ്ങും മറച്ചിട്ടില്ല. അതുപോലെ, ഈ വീഴ്ചയുടെ ആഴത്തോടൊത്തുനോക്കിയാൽ കഴിഞ്ഞ വീഴ്ചകളെല്ലാം വെറും ചെറുകുളമ്പടികളായേ തോന്നൂ.

അതുകൊണ്ട് ഈ നവപ്രബോധനത്തിൻെറ ഉജ്ജ്വലതയ്ക്കു മുമ്പിൽ ഭാരതചരിത്രത്തിലെ പൂർവ്വനവോത്ഥാനങ്ങളുടെയെല്ലാം മഹിമ ഉദയ

ഭാസ്ക്കരൻെറ മുമ്പിൽ നക്ഷത്രങ്ങളെന്നപോലെ നിഷ്പ്രഭങ്ങളായിപ്പോകും; ഈ നവീകൃതപ്രഭാവത്തിൻെറ മഹാപ്രകാശത്തോടു തട്ടിച്ചാൽ കഴിഞ്ഞ അത്തരം പുനരുത്ഥാനങ്ങളുടെ അനേകം യുഗാദികൾ കുട്ടികളുടെ കളിക്കോപ്പായിരിക്കും.

സനാതനധർമ്മത്തിൻെറ ഘടകാദർശങ്ങൾ പലതും അതിൻെറ ഇന്നത്തെ അപകർഷാവസ്ഥയിൽ കണ്ടറിയാനാളില്ലാതെ അങ്ങിങ്ങു ചിതറിക്കിടപ്പാണ് - ചിലതു ചെറുസമ്പ്രദായങ്ങളിലായി കുറെ സംരക്ഷിക്കപ്പെട്ടിട്ടുണ്ട്. ചിലതു തീരെ നഷ്ടപ്പെട്ടുപോയിട്ടുണ്ട്.

എന്നാൽ, ഈ ആദ്ധ്യാത്മികനവോത്ഥാനത്തിൻെറ കരുത്തുകൊണ്ടു കരുത്തരായി, ഛിന്നഭിന്നങ്ങളായ ഈ ആദ്ധ്യാത്മികാദർശങ്ങളെ പുനഃ സംഘടിപ്പിച്ചശേഷം, അവയെ ഗ്രഹിക്കാനും സ്വന്തം ജീവിതത്തിൽ അഭ്യസിക്കാനും നഷ്ടമായവയെ വിസ്മൃതിയിൽനിന്നു വീണ്ടെടുക്കാൻ കൂടിയും മനുഷ്യർക്കു കഴിയും. ഈ ഭാസുരഭാവിയുടെ ദൃഢപ്രതിജ്ഞ പോലെ സർവ്വകാരുണികാനായ പരമേശ്വരൻ, മുൻപറഞ്ഞതിൻവണ്ണം ഈ വർത്തമാനയുഗത്തിലെ ഒരവതാരമായി ആവിർഭവിച്ചിട്ടുണ്ട് - ആവിഷ്കരണത്തിലെ സമ്പൂർണ്ണതയിലും സമന്വയാത്മകമായ അനുരഞ്ജനത്തിലും അദ്ധ്യാത്മസംസ്കൃതിയുടെ സർവ്വമണ്ഡലങ്ങൾക്കും നല്കിയ പ്രോത്സാഹനത്തിലും സർവ്വപൂർവ്വയുഗങ്ങളിലെയും ആവിർഭാവങ്ങളെ അതിക്രമിക്കുന്ന അവതാരമായി ആവിർഭവിച്ചിട്ടുണ്ട്.

അതുകൊണ്ട്, മഹാഫലസംഭാവകമായ ഈ യുഗാദിയുടെ ഉദയത്തിൽത്തന്നെ, മതപരമായ വിചാരത്തിൻേറതും ആരാധനയുടേതുമായ എല്ലാ കാഴ്ചപ്പാടുകളുടെയും ആദർശങ്ങളുടെയും അനുരഞ്ജനം വിളംബരം ചെയ്യപ്പെടുകയാണ്; ഈ അപരിമിതവും അഖിലാശ്ലേഷിയുമായ ആദർശം സനാതനധർമ്മത്തിനു സ്വതഃസിദ്ധമെങ്കിലും ഇക്കാലമത്രയും ഗൂഢമായിക്കിടക്കയായിരുന്നു; അതിപ്പോൾ വീണ്ടും കണ്ടെത്തപ്പെട്ട്, മനുഷ്യവർഗ്ഗത്തിന്നായി കാഹളധ്വനി മുഴക്കുകയാണ്.

ഈ യുഗത്തിലെ ഈ നവവിധാനം ലോകത്തിനു മുഴുവൻ നന്മയ്ക്കു മൂലമാണ്. വിശേഷിച്ച് ഭാരതത്തിന്; ഈ നവവിധാനത്തിൻെറ പ്രചോദകൻ, ശ്രീഭഗവാൻ രാമകൃഷ്ണൻ, മതത്തിലെ മഹാന്മാരായ പൂർവ്വയുഗാദികൃത്തുകളുടെയെല്ലാം പുതിയ രൂപത്തിലും പുതിയ മാതൃകയിലുമുള്ള ആവിർഭാവമാണ്. ഹേ മനുഷ്യാ, ഇതിൽ വിശ്വസിക്കുക. ഇതു കരളിലേന്തുക.

മരിച്ചവർ ഒരിക്കലും മടങ്ങുന്നില്ല. കഴിഞ്ഞ രാത്രി ഒരിക്കലും വീണ്ടും വരുന്നില്ല; ചെലവഴിഞ്ഞ വേലിയേറ്റം പുതതായുയരുന്നില്ല; മനുഷ്യൻ ഒരേ ശരീരത്തിൽ ഒരിക്കൽക്കൂടി പാർക്കുന്നതുമില്ല. അതുകൊണ്ട്, ഹേ മനുഷ്യാ, മരിച്ച ഭൂതത്തെ ആരാധിക്കുന്നതിൽനിന്നു ജീവത്തായ വർത്ത

മാനത്തിൻെറ ആരാധനയിലേക്കു നിന്നെ ഞങ്ങൾ ക്ഷണിക്കുന്നു. പൊയ്പോയവയുടെമേൽ അനുതപിച്ചടയിരിക്കുന്നതിൽനിന്ന് ഇന്നത്തെ പ്രവർത്തനങ്ങളിലേക്കു നിന്നെ ഞങ്ങൾ ആമന്ത്രണം ചെയ്യുന്നു; നശിച്ചു പൊളിഞ്ഞ പഴയ വഴികൾ തേടിപ്പോയി കഴിവു കളയുന്നതിൽനിന്ന്, വീതിയുള്ളതും പുതുതായി പടുത്തതും അടുത്തു കിടക്കുന്നതുമായ പെരുവഴിയിലേക്കു നിന്നെ ഞങ്ങൾ മടക്കി വിളിക്കുന്നു. ആരോ ബുദ്ധിമാൻ, അവൻ മനസ്സിലാക്കട്ടെ.

ഒറ്റയടിക്കു ഭൂഗോളത്തിൻെറ നാലു ദിക്കുക്കളിൽനിന്നും വിദൂരപ്രതിധ്വനികളെ ഉയർത്തിവിട്ട ആ ശക്തിയുടെ പൂർണ്ണരൂപത്തിലുള്ള ആവിർഭാവത്തെ മനസ്സിൽ ഭാവനചെയ്യുക; ദാസജനസുലഭമായ അലസാശങ്കകളും ദൗർബ്ബല്യങ്ങളും അസൂയകളും കൈവെടിഞ്ഞു വരൂ, ഈ നവവിധാന മഹാചക്രം തിരിക്കാൻ സഹായിക്കൂ!

നിങ്ങളെല്ലാം പരമേശ്വരൻെറ ദാസന്മാരാണ്, അവിടുത്തെ കുട്ടികൾ, അവിടുത്തെ ഉദ്ദേശ്യം നിറവേറ്റുന്നതിൽ തുണയാളുകൾ - എന്ന് ഹൃദയത്തിൽ രൂഢമൂലമായ നിശ്ചയത്തോടെ കർമ്മക്ഷേത്രത്തിലേക്കിറങ്ങുവിൻ.

## 5 നവീനഭാരതം ഉയിർത്തെഴുന്നേല്ക്കട്ടെ!

ആര്യവംശപാരമ്പര്യം പുലമ്പുന്ന, രാവും പകലും പ്രാചീനഭാരതത്തിൻെറ കീർത്തി പാടിക്കഴിയുന്ന, "ഞങ്ങൾ പരിശുദ്ധ 'തോട്ടട്ടി'കളാണേ" എന്ന് ജാതിക്കുശുമ്പു നടിക്കുന്ന ഉച്ചവർണ്ണരായ നിങ്ങൾ ജീവിക്കുന്നുവെന്നാണോ ഭാവം? പതിനായിരം കൊല്ലം പഴക്കമുള്ള 'മമ്മി'കളാണ് നിങ്ങൾ! ഇന്നത്തെ ഭാരതത്തിൽ, ആരിലെങ്കിലും, ഉയിരുണ്ടെന്നു പറയാമെങ്കിൽ, അത് ഒരു കാലത്തു 'ജിവച്ഛവ'ങ്ങളെന്നു പറഞ്ഞ് നിങ്ങളുടെ പൂർവ്വികർ വെറുക്കുകയും ദ്വേഷിക്കുകയും ചെയ്തിരുന്നവരിൽ മാത്രമാണ്. ഇന്നു നിങ്ങളാണ് യഥാർത്ഥ ജീവച്ഛവങ്ങൾ. നിങ്ങളുടെ വീടും വീട്ടുസാമാഗ്രികളും കണ്ടാൽ വല്ല 'മ്യൂസിയ'വുമാണെന്നേ തോന്നൂ. നിങ്ങളുടെ ആചാരമര്യാദകളും നാട്യവും നടിപ്പും കണ്ടാലോ? എതോ മുത്തശ്ശിക്കഥ കേൾക്കുംപോലെ. നിങ്ങളുമായി നേരിട്ടു കണ്ട് പരിചയപ്പെട്ട് സംഭാഷണം ചെയ്തു മടങ്ങുന്നവരുടെ മനസ്സിൽ ഏതോ ചിത്രശാല കണ്ടു മടങ്ങിലായത്തെ പ്രതീതിയാണ് തങ്ങിനില്ക്കുക. ഈ മായാസംസാരത്തിലെ വാസ്തവികമായ മിഥ്യ, ഭ്രാന്തി, മരുമരീചിക നിങ്ങളാണ് - ഉച്ചവർണ്ണരായ നിങ്ങൾ! ലുങ്, ലങ്, ലിട് ഇതെല്ലാം കൂടിച്ചേർന്നുള്ള ഭൂതകാലമാണ് നിങ്ങൾ. അജീർണ്ണതയിൽനിന്നുണ്ടായ ദുഃസ്വപ്നംകൊണ്ടുമാത്രമാണ് നിങ്ങളെ വർത്തമാനകാലത്തിൽ കാണുന്നതായ ബോധം ഒരുവനിലുണ്ടാകുന്നത്. നിങ്ങളല്ലയോ ശൂന്യങ്ങൾ, ഭാവി കണക്കിലെടുക്കുവാൻ വിട്ടുപോകുന്ന വർണ്ണങ്ങൾ? സ്വപ്നലോകവാസികളായ നിങ്ങൾ അലഞ്ഞുതിരിയുന്നതെന്തി

നാണ്? മൺ മറഞ്ഞ ഭാരതത്തിൻെറ ചോരയും ഇറച്ചിയുമില്ലാത്ത വെറും അസ്ഥിമാത്രരായ നിങ്ങൾക്കു പൊടിഭസ്മമായി വായുവിൽ കലർന്നു മറഞ്ഞു പൊയ്ക്കൂടേ? ഹും! നിങ്ങളുടെ അസ്ഥിമാത്രങ്ങളായ വിരലുകളിൽ പൂർവ്വികർ നേടിവെച്ച ചില രത്നാംഗുലീയങ്ങളും, നിങ്ങളുടെ ചീഞ്ഞു നാറുന്ന ശരീരത്തോടു ചേർത്തുപിടിച്ചു സൂക്ഷിച്ചുവരുന്ന ചില പൂർവ്വകാല രത്നപേടകങ്ങളുമുണ്ടല്ലോ! ഇത്രനാളും അതാർക്കും കൈമാറ്റം ചെയ്യാനുള്ള മുഹൂർത്തം കിട്ടിയില്ല, അല്ലേ? ആംഗലേയഭരണത്തിൽ, നിർബ്ബാധമായ വിദ്യാവിതരണം നടന്നുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ, അവയെല്ലാം അനന്തരാവകാശികൾക്കു കഴിയും വേഗം കൊടുത്ത് നിങ്ങൾ ശൂന്യതയെ പ്രാപിക്കൂ. നവീനഭാരതം ഉടലെടുക്കട്ടെ! കലപ്പയേന്തുന്ന കർഷകൻെറ കുടിലിൽനിന്ന്, ചെരുപ്പുകുത്തികളുടെ, തൂപ്പുകാരുടെ, മീൻപിടുത്തക്കാരുടെ ചാളകളിൽനിന്ന് - നവീനഭാരതം ഉയിർത്തെഴുന്നേല്ക്കട്ടെ! ഉയരട്ടെ, വഴിയരികിൽ പാക്കും കടലയും വില്ക്കുന്നവരുടെയിടയിൽനിന്ന്, ചെറുകടകളിൽ നിന്ന്! അവതരിക്കട്ടെ, ചന്തകളിൽ, അങ്ങാടികളിൽ, പണിപ്പുരകളിൽ, ജോലിചെയ്യുന്ന തൊഴിലാളികളുടെ ഇടയിൽനിന്ന്; നാട്ടിലും കാട്ടിലും മലയിലും മേട്ടിലും അദ്ധ്വാനിക്കുന്നവർക്കിടെയിൽനിന്ന്! ഇവർ പ്രതികാര ബുദ്ധികൂടാതെ,. ചിന്താവിലാപരഹിതരായി, ആയിരമായിരമാണ്ടുകളായി, ചൂഷണം സഹിച്ച് അഭൂതപൂർവ്വമായ സഹിഷ്ണുതാശക്തി നേടിയിട്ടുണ്ട്. കാലാകാലമായി അനുഭവിച്ച ദുഃഖഭോഗങ്ങളെ അതിജീവിച്ചു നേടിയതാണ് അവരുടെ ഒന്നുകൊണ്ടും കെട്ടടങ്ങാത്ത വീര്യശക്തി. ഒരുപിടിച്ചോറുണ്ട് ഉലകം കീഴടക്കുവാൻ കെൽപ്പുള്ളവരാണ്; അരവയറുനിറഞ്ഞാൽ അവരുടെ ശക്തി ത്രൈലോക്യം ജയിക്കും. ഓരോരുത്തനും ഓരോ രക്തബീജാസുരനാണ്. കൂടാതെ, മൂന്നുലകവും തേടിയാൽ കിട്ടാത്ത അത്യദ്ഭുത സദാചാരശുദ്ധിയും ബലവും ഇവർക്കുണ്ട്. എന്തൊരു ശാന്തി, പ്രീതി; എന്തൊരു സ്നേഹം! മുറുമുറുപ്പു കൂടാതെ രാവും പകലും വേലചെയ്വാനുള്ള കഴിവും, വേണ്ടേടത്തു സിംഹപരാക്രമവും ! പഴഞ്ചൻപ്രേതങ്ങളേ, ഇതാ നിങ്ങളുടെ മുന്നിൽ നില്ക്കുന്നു ഉത്തരാധികാരിയായ നാളത്തെ ഭാരതം. നിങ്ങളുടെ രത്നപേടകങ്ങൾ, മാണിക്യമോതിരങ്ങൾ, ഇവർക്കു സമർപ്പിക്കൂ, കഴിയും വേഗത്തിൽ; എന്നിട്ടു നിങ്ങൾ ഇങ്ങിനി കാണാത വണ്ണം വായുവിൽ ലയിച്ചു മറയൂ. നിങ്ങൾ സ്ഥലമൊഴിഞ്ഞാൽ, അന്നിമിഷത്തിൽ കേൾക്കാം, ത്രൈലോക്യം കിടുക്കുന്ന മേഘഗർജ്ജനം പോലുള്ള, 'വഹ് ഗുരു കി ഫതേ' എന്നുള്ള നവീനഭാരതത്തിൻെറ പ്രഭാത ഭേരീനാദം!

## 6 ഫ്രാൻസ്, പാരീസ്

എന്താണീ യൂറോപ്പ്? ഏഷ്യയിലെയും ആഫ്രിക്കയിലെയും അമേരിക്കയിലെയും കറുത്തവരും ഇരുനിറക്കാരും മഞ്ഞനിറക്കാരും ചെമ്പൻമാരു

മായ സകല മനുഷ്യരും ഇവരുടെ അടിപണിയുന്നതെന്തുകൊണ്ട്! എന്തു കൊണ്ടാണ് അവരീ കലിയുഗകാലത്തെ ഏകാധിപതികളായിരിക്കുന്നത്?

ഈ യൂറോപ്പിനെ മനസ്സിലാക്കണമെങ്കിൽ പാശ്ചാത്യധർമ്മത്തിൻെറ ആകരമായ ഫ്രാൻസിൽക്കൂടി വേണം. ഭൂമണ്ഡലത്തിൻെറ ആധിപത്യം യൂറോപ്പിൽ; യൂറോപ്പിൻെറ മഹാകേന്ദ്രം പാരീസ്. പാശ്ചാത്യസഭ്യത, രീതി നീതി, വെട്ടവും ഇരുട്ടും. നന്മ തിന്മ, ഇവയുടെയെല്ലാം പൂർണ്ണ പരിപുഷ്ടിയുണ്ടാവുന്നത് ഇവിടെയാണ്, ഈ പാരീസ്നഗരത്തിൽ.

ഈ പാരീസൊരു മഹാസമുദ്രം: മണി, മുത്ത്, പവിഴം എത്രെയങ്കിലും: സ്രാവും മുതലയും ധാരാളം. യൂറോപ്പിൻെറ കർമ്മക്ഷേത്രമാണീ ഫ്രാൻസ്. സുന്ദരദേശം - ചൈനയിലെ ചില ദേളങ്ങളൊഴിച്ച്, ഇത്തരം നാടു വേറെ ങ്ങുമില്ല. വലിയ ചൂടോ തണുപ്പോ ഇല്ല; ഫലഭൂയിഷ്ഠം. അതിവൃഷ്ടിയു മില്ല, അനാവൃഷ്ടിയുമില്ല; നിർമ്മലമായ ആകാശം. സൂര്യൻ സുഖകരൻ. പച്ചപ്പരവതാനി വിരിച്ച മൈതാനങ്ങൾ, ചെറിയ ചെറിയ കുന്നുകൾ, ചീനാർ വൃക്ഷങ്ങളും വംശദ്രുമങ്ങളും; ചെറുചെറു പുഴുകൾ, ഊറ്റുകളും അരുവി കളും നിർമ്മലമായ ജലം, സുന്ദരമായ ദേശം. മാദകമായ മാരുതൻ, ആനന്ദമരുളുന്ന ആകാശം. പ്രകൃതിസുന്ദരം. ജനങ്ങൾ സൗന്ദര്യാരാധകർ; ആബാലവൃദ്ധം, കുബേരനും കുചേലനും. തങ്ങളുടെ മുറിയും തെരുവും. വയലും മൈതാനവും നടപ്പാതയും തറയുമെല്ലാം അടിച്ചു തുടച്ചു തേച്ചു മിനുക്കി. ചിത്രംപോലെ വിചിത്രമാക്കി വെയ്ക്കുന്ന ജപ്പാൻ ഒരു രാജ്യമൊ ഴികെ, വേറെങ്ങുമില്ല ഇതുപോലൊരു സൗന്ദര്യപ്രേമം. ഈ ഇന്ദ്രലോകം - അട്ടാളികാപംക്തികൾ, നന്ദനോപമങ്ങളായ ഉദ്യാനങ്ങൾ, ഉപവനങ്ങൾ, എന്നു വേണ്ട, കൃഷീവലൻെറ വയൽ - സർവത്ര ഒരു സൗന്ദര്യം, കലാസ്വാദ നത്തിനുള്ള ഒരാവേശം; അതു ഫലപ്രദമായിട്ടുണ്ടുതാനും. പ്രാചീനകാലം മുതല്ക്കെ ഗോൾ, റോമൻ, ഫ്രാങ്ക് തുടങ്ങിയ വർഗ്ഗക്കാരുടെ സംഘടന സ്ഥാനമാണ് ഫ്രാൻസ്. റോമാസാമ്രജ്യത്തിൻെറ വിനാശത്തിനുശേഷം ഈ ഫ്രാങ്ക്ജാതി, യൂറോപ്പിൻെറ ഏകാധിപതികളായി. അവരുടെ രാജാവ് ചാർലിമെയിൻ, വാളുമേന്തി യൂറോപ്പിൽ ക്രിസ്തുമതം പ്രചരിപ്പിച്ചു. ഈ ഫ്രാങ്കുകൾ വഴിക്കാണ് ഏഷ്യയിൽ യൂറോപ്പുമായുള്ള പരിചയം ആരംഭി ച്ചത്. അതുകൊണ്ടിന്നും നാം യൂറോപ്യന്മാരെ ഫ്രാങ്കി, പറങ്കി, പ്ലാങ്കി, ഫിലിങ്ങ (Franki, Feringi, Planki or Filinga) എന്നിങ്ങനെ വിളിച്ചുവരുന്നു.

നാഗരികതയുടെ ആകരമായ പുരാതനഗ്രീസ് വിസ്മൃതിയിലാണ്ടുപോയി. വിശ്വവിശാലമായ റോമാസാമ്രാജ്യം ബർബരന്മാരുടെ ആക്രമണതരംഗങ്ങ ളിൽപ്പെട്ടു തകർന്നുപോയി, യൂറോപ്പിൻെറ ദീപം പൊലിഞ്ഞു. അക്കാ ലത്ത് ഏഷ്യയിൽ ഒരു ബർബരവർഗ്ഗത്തിൻെറ ഉദയമുണ്ടായി - അറബിക ളുടെ. ഈ അറബിയല അതിവേഗം ലോകമെല്ലാം പരന്നു. സുശക്തമായ പേഴ്സ്യ അറബികൾക്കടിപണിഞ്ഞു. ഇസ്ലാംമതം സ്വീകരിച്ചു. എന്നാൽ അതിൻെറ ഫലമായി ഇസ്ലാം വേറൊരു രൂപംകൈക്കൊണ്ടു. ആ അറബിക

ളുടെ മതവും പാഴ്സികളുടെ നാഗരികതയും ഒന്നുചേർന്നു.

അറബിയുടെ അസിധാരയിൽക്കൂടി പേഴ്സ്യൻപരിഷ്കാരം നാനാ ദേശങ്ങളിലും വ്യാപിച്ചു തുടങ്ങി. ഈ പേഴ്സ്യൻസഭ്യത പ്രാചീന ഗ്രീസിൽ നിന്നും ഭാരതത്തിൽനിന്നും കൊണ്ടുവന്നതാണ്. ഈ മുസൽമാൻതിര മാല കിഴക്കുനിന്നും പടിഞ്ഞാറുനിന്നും അതിശക്തിയായി യൂറോപ്പിൻെറ മേൽ ആഞ്ഞടിച്ചു; അതു യൂറോപ്പിലെ ഇരുളും ബർബരതയും തുരത്തി ജ്ഞാനദീപം കൊളുത്തി. പുരാതനഗ്രീസിലെ വിദ്യയും ബുദ്ധിയു ശില്പവും ബർബരാക്രാന്തമായ ഇറ്റലിയിൽ പ്രവേശിച്ചു. ധരാരാജധാനിയായ റോമാ നഗരത്തിൻെറ മൃതശരീരത്തിൽ പ്രാണസ്പന്ദമുണ്ടാക്കി. ഈ സ്പന്ദം ഫ്ളോറൻ സ് പട്ടണത്തിൻെറ പ്രബലരൂപംപൂണ്ടു. പ്രാചീന ഇറ്റലി നവജീവൻ നേടി ഉണർമെഴുന്നേറ്റു. ഇതിൻെറ പേരാണ് റിനൈസൻസ് (Renaissance) പുനരുത്ഥാനം. ഇറ്റലിക്ക് ഇതൊരു പുനരുദയം മാത്രം; യൂറോപ്പിലെ മറ്റു ദേശങ്ങൾക്ക് ഇതൊരു നവജന്മംതന്നെ. ക്രിസ്ത്വാബ്ദം പതിനാറാം നൂറ്റാണ്ടിലാണ് യൂറോപ്പിൻെറ ജനനം - അക്ബർ, ജഹാൻഗീർ, ഷാജഹാൻ തുടങ്ങിയ മുകിലസമ്രാട്ടുകൾ അവരുടെ പ്രബലസാമ്രാജ്യം ഭാരതത്തിൽ സ്ഥാപിച്ച കാലത്ത്.

ഇറ്റലി ഒരു വൃദ്ധജനത; ഒന്നുണർന്നു മൂളി, വീണ്ടും മറുവശം തിരിഞ്ഞു കൂർക്കംവലിയും തുടങ്ങി. അക്കാലത്ത് ഭാരതവും, പല കാരണങ്ങൾ കൊണ്ടും, തെല്ലൊന്നുറക്കമുണർന്നു. അക്ബർമുതൽ മൂന്നു തലമുറയുടെ രാജ്യഭരണകാലത്ത് വിദ്യയും ബുദ്ധിയും ശില്പവും വേണ്ടുവോളം പ്രോത്സാഹിക്കപ്പെട്ടിരുന്നു. പക്ഷേ പടുകിഴവി - പല കാരണംകൊണ്ടും - വീണ്ടും വശം മാറിക്കിടന്ന് ഉറക്കം തുടങ്ങി.

യൂറോപ്പിൽ ഇറ്റലിയുടെ ഉയിർത്തെഴുന്നേല്പ് കരുത്തും പുതുമയും ചെറുപ്പവും ചേർന്ന ഫ്രാങ്കുവർഗ്ഗത്തെ സ്പർശിച്ചു. നാലുവശത്തുനിന്നും നാഗരികതയുടെ ധാര ഫ്ളോറൻസ് നഗരത്തിൽ ഒന്നിച്ചുചേർന്നു പുതിയൊരു രൂപം കൈക്കൊണ്ടു. പക്ഷേ ഇറ്റാലിയൻ ജനതയ്ക്കു ആ വീര്യം ധരിപ്പാൻ ശക്തിയുണ്ടായിരുന്നില്ല. ഭാരതത്തിനു സംഭവിച്ചതുപോലെ ആ ഉന്മേഷം അവിടെത്തന്നെ ലയിച്ചുപോയേനേ; എന്നാൽ യുറോപ്പിൻെറ സുകൃതം കൊണ്ട്, ഈ നവജാതഫ്രാങ്കുകൾ ആദരപൂർവ്വം ആ തേജസ്സു ഗ്രഹിച്ചു. ചുടുചോരയിലും പുതുമയുടെ പുലരിയിലും ഉയർന്ന ആ തിരമാലയിൽ അവർ തങ്ങളുടെ വഞ്ചി കൊടിയ നെഞ്ഞൂക്കോടെ പായ്കെട്ടി പായിച്ചു. ആ ഒരരുവി നൂറായി പിരിഞ്ഞു പെരുകി. യൂറോപ്പിലെ മറ്റു വർഗ്ഗക്കാർ ആർത്തിയോടെ തോടുകൾ വെട്ടി, ആ ജലം തങ്ങളുടെ നാടുകളിലേക്കു പായിച്ചു. അതിൽ തങ്ങളുടെ ജീവരക്തവും ചേർത്ത് അതിൻെറ വേഗവും വിസ്താരവും വർദ്ധിപ്പിച്ചു. ആ തരംഗം ഭാരതത്തിലെത്തി തകർന്നു. ജപ്പാൻ, ആ ജലപ്രവാഹത്തിൽ കുളിച്ചു കുതിച്ചു, ആ ജലം പാനംചെയ്തു മത്തു പിടിച്ചു തുള്ളിച്ചാടി. ജപ്പാൻ ഏഷ്യയിലെ നവജാതജനത.

ഈ പാരീസ്നഗരമാണ് യൂറോപ്പിലെ നാഗരികതാഭാഗീരഥിയുടെ ഗോമുഖി. ഈ വിശാലരാജധാനി മർത്ത്യരുടെ അമരാവതി, സദാനന്ദനഗരി. ഈ ഭോഗം, ഈ വിലാസം, ഈ ആനന്ദം, ലണ്ടനിലില്ല, ബർലിനിലില്ല, മറ്റെങ്ങുമില്ല, ലണ്ടനിലും ന്യൂയോർക്കിലും ധനമുണ്ട്; ബർലിനിൽ വിദ്യയും ബുദ്ധിയും ഇഷ്ടംപോലെ; അവിടെങ്ങും ഈ ഫ്രഞ്ചുമണ്ണില്ല; അതിലും വിശേഷിച്ച് ഈ ഫ്രഞ്ചുമനുഷ്യൻ, ധനം ഇരിക്കട്ടെ, വിദ്യയും ബുദ്ധിയും ഉണ്ടാകട്ടെ, പ്രകൃതിസൗന്ദര്യവും ഉണ്ടെന്നിരിക്കട്ടെ, മനുഷ്യനെ വിടെ? ഈ അദ്ഭുതമായ ഫ്രഞ്ചുസംസ്കാരം, പ്രാചീനഗ്രീക് മരിച്ചു ജനിച്ചതാണ്. സദാ ആനന്ദം, സർവദാ ഉത്സാഹം; അതിബാലിശം, എന്നാൽ അതിഗംഭീരവും; എന്തു ചെയ്യുന്നതിലും അത്യൗത്സുക്യം; എന്തെങ്കിലും വിഷമം വന്നാൽ വാടിത്തളരും. പക്ഷേ ആ നൈരാശ്യം ഫ്രഞ്ചുകാരൻെറ മുഖത്ത് ഏറെനേരം തങ്ങിനില്ക്കില്ല; അതു വേഗത്തിൽ വീണ്ടും തെളിഞ്ഞു വിളങ്ങും.

പാരീസിലെ വിശ്വവിദ്യാലയമാണ് യൂറോപ്പിനു മാതൃക. ലോകത്തിലുള്ള വിജ്ഞാനസമിതികളെല്ലാം ഇവിടുത്തെ അക്കാഡമിയുടെ അനുകരണമാണ്. ഈ പാരീസാണ് ഉപനിവേശസാമ്രാജ്യങ്ങളുടെയെല്ലാം ഗുരു. സകലഭാഷകളിലും യുദ്ധകലയുടെ സങ്കേതങ്ങളധികവും ഫ്രഞ്ചാണ്. ഇവരുടെ രചനാശൈലി സകല യൂറോപ്യൻഭാഷകളും പകർത്തുന്നു. തത്ത്വചിന്ത, വിജ്ഞാനം, കല - ഇവയുടെ ആകരമാണ് പാരീസ്. സർവ്വത്ര ഇവരുടെ അനുകരണം.

ഇവരുടെ നാഗരികർ; ബാക്കി സകലജനതയും ഗ്രാമീണർ. ഇവർ ചെയ്യുന്നതിനെ, ജർമ്മൻകാർ ഇംഗ്ലീഷുകാർ തുടങ്ങിയവർ, ഇരുപത്തഞ്ചോ അമ്പതോ കൊല്ലങ്ങൾകുശേഷമാവാം, പകർത്തുന്നു - വിദ്യയിലാകട്ടെ, കലയിലാകട്ടെ, സാമുദായികരീതിനീതികളിലാകട്ടെ, സകലതിലും. ഈ ഫ്രഞ്ചുസംസ്കാരം സ്കോട്ട്ലണ്ടിലെത്തി; സ്കോട്ട്രാജാവ് ഇംഗ്ലണ്ടിലെയും രാജാവായി; അപ്പോൾ ഫ്രഞ്ചുനാഗരികത ഇംഗ്ലണ്ടിനെ തട്ടിയുണർത്തി. സ്കോട്ട്ലണ്ടിലെ സ്റ്റുവർട്ട് രാജവംശത്തിൻെറ വാഴ്ചക്കാലത്താണ് ഇംഗ്ലണ്ടിലെ റോയൽ സൊസൈറ്റി - രാജകീയസമിതി - തുടങ്ങിയവയുടെ സ്ഥാപനം.

ഇനിയും, ഈ ഫ്രാൻസ് സ്വാതന്ത്ര്യത്തിൻെറ ജന്മഭൂമിയാണ്. ഈ പാരീസിൽനിന്നു പ്രവഹിച്ച ജനാധിപത്യമഹാവേഗത്തിൽ യൂറോപ്പ് കിടിലം കൊണ്ടു. അന്നുമുതൽ യൂറോപ്പിൻെറ മർത്തിയൊന്നു വേറെ.'എഗലീതേ, ലിബർത്തെ, ഫ്രതേർനിതേ' (Egalite, Liberte, Fraternote) - സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം - ഈ ധ്വനി ഫ്രാൻസിൽനിന്നു പൊയ്പോയി: അതിപ്പോൾ മറ്റ് ആശയങ്ങളും അന്യോദ്ദേശ്യങ്ങളും അനുസരിക്കയാണ്. എന്നാൽ യൂറോപ്പിലെ ഇതരദേശങ്ങളിൽ ഫ്രഞ്ചുവിപ്ലവത്തിൻെറ മാറ്റൊലി അലയ്ക്കുന്നുണ്ട്.

ഈ പാരീസ് ഭൂമിയുടെ കേന്ദ്രമാണെന്നു കഴിഞ്ഞ ഒരു ദിവസം സ്കോട്ട്ലൻഡിലെ ഒരു പ്രസിദ്ധശാസ്ത്രജ്ഞൻ എന്നോടു പറയുകയുണ്ടായി. ഒരു രാജ്യത്തിനു ഈ പാരീസുമായി എത്രമാത്രം അടുത്ത ബന്ധം സ്ഥാപിക്കാൻ സാധിക്കുന്നുവോ, അത്രയും ആ രാജ്യത്തിനു ഉന്നതിയുണ്ടാകുമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. ഇതല്പം അതിശയോക്തിയാവാം; എങ്കിലും ഇതു ശരിയാണ്: ആർക്കെങ്കിലും എന്തെങ്കിലും പുതിയ ആശയം ലോകത്തിനു നല്കാനുണ്ടെങ്കിൽ, അതിൻെറ പ്രചാരത്തിനു പറ്റിയ സ്ഥാനം ഈ പാരീസാണ്. പാരീസിൽ ഒലിയലച്ചാൽ, തീർച്ചയായും യൂറോപ്പിൻെറ മറ്റു ഭാഗങ്ങൾ മാറ്റൊലിക്കൊള്ളും. ശിലാശില്പി, ചിത്രകാരൻ, ഗായകൻ, നർത്തകി - ഇവർക്ക് ഈ മഹാനഗരത്തിൽ ആദ്യം പ്രതിഷ്ഠ സമ്പാദിക്കാൻ സാധിച്ചുകഴിഞ്ഞാൽ പിന്നെ, സകലദേശങ്ങളിലും തനിയേ സ്ഥാനം ലഭിച്ചുകൊള്ളും.

നമ്മുടെ നാട്ടിൽ ഈ പാരീസിൻെറ അപഖ്യാതിയേ കേൾക്കാറുള്ളു - ഈ വൃത്തികെട്ട പാരീസ് വേശ്യാപൂർണ്ണമായ ഒരു നരകക്കുണ്ടാണെന്ന്. ശരിയാണ്, ചില ഇംഗ്ലീഷുകാരും ഈ അഭിപ്രായം പുലർത്തുന്നു. അതുപോലെ, ജീവിതത്തിൽ നാവും നീവിയുമല്ലാതെ വേരൊരു ഭോവുമില്ലെന്നു കരുതുന്നവരും പണക്കാരുമായ പരദേശികളും ഈ പാരീസിനെ അവരുടെ ജിഹ്വോപസ്ഥതർപ്പണത്തിനുള്ള ഉപകരണമായേ കാണുന്നുള്ളു.

അതുപോലെ ലണ്ടനും ബർലിനും വിയന്നയും ന്യൂയോർക്കും വേശ്യാപൂർണ്ണമാണ്, ഭോഗലോലുപമാണ്. പക്ഷേ ഇതൊരു വ്യത്യാസം: മറുനാടുകളിൽ ഇന്ദ്രിയതർപ്പണം പശുപ്രായം; പാരീസിൽ പരിഷ്കൃതം; പാരീസിലെ ചപ്പും ചവറും കൂടി പൊന്നിലയിൽ പൊതിഞ്ഞതാണ്. വനസൂകരത്തിൻെറ കർദ്ദമക്രീഡയും മത്തമയൂരത്തിൻെറ വിസ്തൃതപത്ര നൃത്തവും തമ്മിലുള്ള അന്തരമുണ്ട്, വിദേശങ്ങളിലെ പൈശാചികകാമപൂരണവും പാരീസിലെ ഭോഗവിലാസവും തമ്മിൽ.

ഭോഗവിലാസക്കൊതി എതു ജനതയ്ക്കാണില്ലാത്തത്? പറയൂ. അല്ലെങ്കിൽ ഈ ലോകത്തിലെ നാലു കാശു കയ്യിലുള്ളവരെല്ലാം, ഉടനെ ഈ പാരീസ് നഗരം നോക്കി പായുന്നതെന്തിന്? രാജാക്കന്മാരും ചക്രവർത്തിമാരും വേഷം മാറി ഈ പാരീസിലെ ഭോഗസരസ്സിൽ സ്നാനം ചെയ്തു കൃതകൃത്യരാകാൻ വരുന്നതെന്തിന്? കൊതി സർവ്വത്ര. പ്രയത്നത്തിൻെറ കുറവും എങ്ങുമില്ല. എന്നാൽ ഇവർ ഇകാര്യം നേടി; ഇവർക്കു ഭോഗം അനുഭവിക്കാനറിയാം. ഇവർ ഭോഗഭൂമിയുടെ ഉച്ചതലത്തിലെത്തിയിരിക്കുന്നു.

# കത്തുകൾ*

1

541, ഡീയർബോൺ അവന്യു, ചിക്കാഗോ
3 മാർച്ച് 1894

പ്രിയ കിഡി,[1]

അയച്ച കത്തുകളെല്ലാം കിട്ടി. എന്നാൽ എന്തു മറുപടി തരണമെന്ന് ആലോചിച്ചിട്ടു കിട്ടുന്നില്ല. നിങ്ങളുടെ അവസാനത്തെ കത്തുകൊണ്ട് ആശ്വാസം തോന്നുന്നുണ്ട്. .......വിശ്വാസം അദ്ഭുതമായ ഒരന്തർദൃഷ്ടിയാണ്, അതിന്നേ രക്ഷിക്കാനാവൂ എന്നുള്ളിടത്തോളം ഞാൻ നിങ്ങളോടു യോജിക്കുന്നു; പക്ഷേ മതഭ്രാന്തിനെ വളർത്തി അനന്തരപുരോഗതിയെ തടസ്സപ്പെടുത്തുമെന്ന അപകടം അതിലുണ്ട്. പ്രേമം മഹത്തും ഉത്കൃഷ്ടവുംതന്നെ, പക്ഷേ അതു നിരർത്ഥകമായ വൈകാരികതയിൽ നശിച്ചുപോയേക്കാം. ഇതിൻെറയെല്ലാം സമന്വയമത്രേ വേണ്ടത്. അത്തരമൊരു സമന്വയമായിരുന്നു രാമകൃഷ്ണൻ. അത്തരമാളുകൾ ചുരുക്കമായി വല്ലപ്പോഴുമേ ഉണ്ടാകൂ; എങ്കിലും ഗുരുദേവനെയും, ഗുരുദേവൻെറ ഉപദേശങ്ങളെയും ആദർശമാക്കി നമുക്കു മുന്നോട്ടു നിങ്ങാം. നമ്മളിൽത്തന്നെ ഓരോരുവനും ആ പൂർണ്ണതയെ പ്രാപിച്ചേക്കില്ലെങ്കിലും, നമുക്ക് അന്യോന്യം പ്രതിപ്രവർത്തിച്ചും തോലനം ചെയ്തും പൊരുത്തപ്പെടുത്തിയും നിറവേറ്റിയും സംഘടിതമായി അതു കൈവന്നേക്കാം. ഇതു പലർ ചേർന്നുള്ള സമന്വയമായിരിക്കും, മറ്റെല്ലാ രൂപങ്ങളെയും വിശ്വാസപ്രമാണങ്ങളെയും കവിഞ്ഞ നിശ്ചിതമായ ഒരു പുരോഗതിയുമായിരിക്കും.

ഒരു മതം ഫലവത്താകാൻ ഉത്സാഹം ആവശ്യമാണ്. അതേ സമയം വിശ്വാസപ്രമാണങ്ങളെ പെരുക്കുകയെന്ന അപകടത്തെ ഒഴിവാക്കാൻ നമ്മൾ ശ്രമിക്കയും വേണം. ഒരു അവിഭാജ്യഘടകമായി, ഒരു വിഭാഗത്തിൻെറ സർവ്വ മെച്ചങ്ങളും ഒരു വിശ്വമതത്തിൻെറ വിശാലതയും നേടി, നമ്മളത് ഒഴിവാക്കുന്നു.

ഈശ്വരൻ എവിടെയുമുണ്ടെങ്കിലും മനുഷ്യസ്വഭാവത്തിലും അതിൽക്കൂടിയും മാത്രമേ നമുക്കറിയാനാവൂ. ഒരു സ്വഭാവവും രാമകൃഷ്ണനെപ്പോലെ അത്രയ്ക്കൊരിക്കലും പൂർണ്ണമായിരുന്നില്ല. അതായിരിക്കയും വേണം

* 1 - 9, 11 - 13, 17 - 18 മൂലം ഇംഗ്ലീഷ്; 10, 14 - 16 മൂലം ബംഗാളി.
1 ശ്രീ ശിങ്കാരവേലുമുതലിയാർ.

നമുക്കു ചുഴന്നണിനിരക്കേണ്ട കേന്ദ്രം; അതേ സമയം ഓരോരുവൻെറയും പ്രജ്ഞയ്ക്കനുസരിച്ച് അവിടുത്തെ ഈശ്വരനോ രക്ഷകനോ ഗുരുവോ മാതൃകയോ മഹാപുരുഷനോ ആയി, എന്തിഷ്ടമാണോ അതേപോലെ, കരുതുവാൻ എല്ലാവരേയും നാം അനുവദിക്കയും ചെയ്യുന്നു.

നാം പ്രചരിപ്പിക്കുന്നത് സാമൂഹ്യമായ സമത്വമോ അസമത്വമോ അല്ല, പിന്നെയോ, എല്ലാവർക്കും സമമായ അവകാശങ്ങളുണ്ടെന്നത്രേ; കൂടാതെ വിചാരത്തിൻെറയും പ്രവൃത്തിയുടെയും സ്വാതന്ത്ര്യത്തിൽ നാം സർവ്വഥാ നിഷ്കർഷിക്കയും ചെയ്യുന്നു.

നാം ഒരുവനേയും - ഈശ്വരവാദിയെയോ സർവ്വേശ്വരവാദിയെയോ, ഏകത്വവാദിയെയോ ബഹീശ്വരവാദിയെയോ, അജ്ഞേയതാവാദിയെയോ നിരീശ്വരവാദിയെയോ - തള്ളുന്നില്ല; ശിഷ്യനാകുവാനുള്ള ഒറ്റ വ്യവസ്ഥ, ഏറ്റവും വിശാലവും അതേസമയം ഏറ്റവും തീക്ഷ്ണവുമായ ഒരു സ്വഭാവത്തെ രൂപപ്പെടുത്തുകയത്രേ.

പെരുമാറ്റത്തെയോ സ്വഭാവത്തെയോ തീറ്റിയെയോ കുടിയെയോ സംബന്ധിച്ച സവിശേഷമായ സദാചാരനിയമങ്ങളിലും നാം നിർബ്ബന്ധിക്കുന്നില്ല - അത് അന്യർക്ക് ഉപദ്രവമാകാത്തിടത്തോളം കാലം.

മുന്നോട്ടുള്ള ഗതിയെ തടയുന്നതോ അധഃപതനത്തെ സഹായിക്കുന്നതോ ആയതെല്ലാം ദോഷമാണ്; ഉയർന്നുവന്നു സമന്വയപ്പെടാൻ സഹായിക്കുന്നതെല്ലാം ഗുണമാണ്.

തനിക്കു പറ്റുന്നതും സഹായകവുമായ എന്തിനെയും അറിയാനും തിരഞ്ഞെടുക്കാനും അനുവർത്തിക്കാനും നാം സർവ്വർക്കും സ്വാതന്ത്ര്യം അനുവദിക്കുന്നു. അങ്ങനെ, ഉദാഹരണത്തിന് മാംസഭക്ഷണം ഒരുവനെ സഹായിച്ചേക്കാം, മറ്റൊരുവനെ സസ്യാഹാരവും. ഓരോരുവന്നും തനതു സവിശേഷതയിലേക്കു സ്വാഗതം; പക്ഷേ അവനു മറ്റുള്ളവരുടെ പെരുമാറ്റത്തെ വിമർശിക്കാൻ ഒരധികാരവുവുമില്ല; അത്രയുമല്ല, അവർ തൻെറ മാർഗ്ഗത്തെ അനുവർത്തിക്കണമെന്നു നിർബ്ബന്ധിക്കയുമരുത്. എന്തെന്നാൽ അതനുവർത്തിച്ചാൽ അവനെ അതു ദ്രോഹിക്കും. ഈ പുരോഗതിയിൽ ചിലർക്കു ഭാര്യ സഹായകമാവാം; മറ്റു ചിലർക്കു തികഞ്ഞ ദ്രോഹമായേക്കാം എന്നാൽ അവിവാഹിതനു വിവാഹിതശിഷ്യനെ കുറ്റപ്പെടുത്താൻ ഒരധികാരവുമില്ല; അത്രയുമില്ല, തൻെറ സഹോദരൻെറമേൽ തനതാദർശം അടിച്ചേല്പിക്കാൻ.

ഓരോ ആളും ദിവ്യനാണ്, ഈശ്വരനാണ്, എന്നത്രേ നമ്മുടെ വിശ്വാസം. ഓരോ ആത്മാവും അജ്ഞാനമേഘാവൃതമായ ഒരു സൂര്യനാണ്, ആത്മാവും ആത്മാവും തമ്മിലുള്ള വ്യത്യാസം ഈ മേഘപാളികളുടെ കനത്തിലുള്ള വ്യത്യാസംകൊണ്ടത്രേ. ഇതാണ് സർവ്വമതങ്ങളുടെയും ബോധപൂർവ്വമോ അബോധപൂർവ്വമോ ആയ അടിസ്ഥാനമെന്നും. ഇതാണ് ഭൗതികമോ

മാനസികമോ ആത്മികമോ ആയ മാനവപുരോഗതിയുടെ ചരിത്രത്തിൻെറ മുഴുവൻ വ്യാഖ്യാനം - ഒരേ ചൈതന്യം പല തലങ്ങളിലൂടെ വെളിപ്പെടുകയാണ് - എന്നും നാം വിശ്വസിക്കുന്നു.

വേദങ്ങളുടെ സാരംതന്നെ ഇതാണെന്ന് നാം വിശ്വസിക്കുന്നു.

അന്യരെ ആത്മാവെന്ന്, അതായത് ഈശ്വരനെന്ന്, കരുതുകയും വിചാരിക്കയും അനുവർത്തിക്കയും ചെയ്യേണ്ടത് ഓരോ ആത്മാവിൻെറയും കർത്തവ്യമാണെന്നും, അല്ലാതെ വല്ല വിധത്തിലോ വഴിക്കോ അവരെ വെറുക്കയോ നിന്ദിക്കയോ ദുഷിക്കയോ ദ്രോഹിക്കയോ അല്ല ചെയ്യേണ്ടതെന്നും നാം വിശ്വസിക്കുന്നു. ഇതു സന്ന്യാസിമാരുടെ മാത്രമല്ല, എല്ലാ സ്ത്രീപുരുഷന്മാരുടെയും കർത്തവ്യമാണ്.

ആത്മാവിനു ലിംഗമോ ജാതിയോ അപൂർണ്ണതയോ ഇല്ല.

ആത്മാവിനു വല്ല ലിംഗമോ വിശ്വാസപ്രമാണമോ ജാതിയോ ഉള്ളതായി വേദങ്ങളിലോ ദർശനങ്ങളിലോ പുരാണങ്ങളിലോ തന്ത്രങ്ങളിലോ ഉടനീളം ഒരിടത്തും പറഞ്ഞിട്ടില്ലെന്ന് നാം വിശ്വസിക്കുന്നു. അതുകൊണ്ട് 'മതത്തിനു സാമൂഹ്യപരിഷ്കാരങ്ങളുമായി എന്തു കാര്യം?' എന്നു ചോദിക്കുന്നവരോടു നാം യോജിക്കുന്നു. പക്ഷേ സാമൂഹ്യനിയമങ്ങളെ രൂപപ്പെടുത്താനും വ്യക്തികൾ തമ്മിലുള്ള വ്യത്യാസത്തിൽ നിഷ്കർഷിക്കാനും മതത്തിനൊരു കാര്യവുമില്ലെന്നു പറയുമ്പോൾ അവർ നമ്മോടും യോജിക്കണം. കാരണം, അത്തരം മിഥ്യകളും രാക്ഷസീയതകളുമെല്ലാം തുടച്ചുനീക്കുകയത്രേ അതിൻെറ ലക്ഷ്യവും അന്ത്യവും.

അന്തിമമായ സാമ്യവും ഐക്യവും ഈ വ്യത്യാസത്തിലൂടെ നമുക്കു പ്രാപിക്കാമെന്നു വാദിക്കുന്നത് അബദ്ധമാണ്. കാരണം മതം വീണ്ടും വീണ്ടും നമ്മെ പഠിപ്പിക്കുന്നു, ചെളികൊണ്ട് ചെളി കഴുകിക്കളയാനാവില്ല എന്ന്.

ദുശ്ചരിതനാകകൊണ്ട് ഒരുവനു സുചരിതനാകാമത്രേ!

മതത്തിൻെറ അനുമതിയോടുകൂടി സാമ്പത്തികവ്യവസ്ഥകളനുസരിച്ച് സൃഷ്ടിക്കപ്പെട്ടവയാണ് സാമൂഹികനിയമങ്ങൾ. മതത്തിനു പറ്റിയ ഭയങ്കര തെറ്റ് സാമൂഹികകാര്യങ്ങളിൽ ഇടപെട്ടതാണ്. 'സാമൂഹ്യപരിഷ്കാരം മതത്തിൻെറ കാര്യമല്ല' എന്ന് മതം പറയുകയും, സ്വയം അതിൽ ഇടപെടുകയും ചെയ്യുകവഴി എത്ര വലിയ വഞ്ചനയാണ് ചെയ്യുന്നത്. അതെ, മതം സാമൂഹ്യപരിഷ്കരണത്തിൽ ഇടപെടരുതെന്നുതന്നെയാണ് നാം ആവശ്യപ്പെടുന്നത്; അതേസമയം ആദ്ധ്യാത്മികനിയമനിർമ്മാണത്തിൽ സമൂഹം ഇടപെടരുതെന്നും നാം നിഷ്കർഷിക്കും. മാറിനില്ക്കു; നിങ്ങൾ നിങ്ങളുടെ മണ്ഡലത്തിൽ ഒതുങ്ങിനില്ക്കു; എങ്കിൽ എല്ലാം ശരിയാകും.

1. മനുഷ്യനിൽ നിസർഗ്ഗജമായ പൂർണ്ണതയുടെ ആവിഷ്കരണമാണ് വിദ്യാഭ്യാസം.

2 നിസർഗ്ഗജമായ ദിവ്യതയുടെ ആവിഷ്കരണമാണ് മതം.

അതുകൊണ്ട് രണ്ടു സംഗതികളിലും ഗുരുവിൻെറ ഒറ്റച്ചുമതല വഴിയിൽ നിന്നു തടസ്സങ്ങൾ നീക്കുകയാണ്. ഞാനെപ്പോഴും പറയാറുള്ളതുപോലെ വിട്ടേക്കു! അപ്പോഴെല്ലാം ശരിയായിക്കൊള്ളും. അതായത്, നമ്മുടെ കർത്തവ്യം വഴിതെളിയിക്കുകയാണ്. ബാക്കി ഭഗവാൻ ചെയ്യുന്നു.

വിശേഷിച്ചും നിങ്ങളിതു മനസ്സിൽ ധരിക്കണം. മതത്തിന് ആത്മാവിനോടുമാത്രമേ ഇടപാടുള്ളു, സാമൂഹ്യസംഗതികളിലിടപെടാൻ യാതൊരു കാര്യവുമില്ല - നേരത്തെ ചെയ്ത കുസൃതിക്കും ഇതു നന്നേ ബാധകമാണ് എന്നുള്ളതും നിങ്ങൾ ഓർക്കണം. ഒരുത്തൻ വേറൊരുത്തൻെറ സ്വത്തു ബലാൽ കയ്യേറിയിട്ട്, മറ്റെയാൾ അതു വീണ്ടെടുക്കാൻ ശ്രമിക്കുമ്പോൾ, കിണുങ്ങിക്കരയുകയും മനുഷ്യാവകാശങ്ങളുടെ പാവനതയെപ്പറ്റി പ്രവചിക്കുകയും ചെയ്യുംപോലെയാണിത്!

സർവ്വസാമൂഹ്യസംഗതികളിലും (ദശലക്ഷക്കണക്കിനു മനുഷ്യജീവികൾക്കു കഷ്ടത വരുത്തിക്കൊണ്ട്) ഇടപെടാൻ പുരോഹിതന്നെന്തു കാര്യം?

നിങ്ങൾ മാംസഭുക്കായ ക്ഷത്രിയനെപ്പറ്റിപ്പറയുന്നു; മാംസം തിന്നട്ടെ തിന്നാതിരിക്കട്ടെ, അവരാണ് ഹിന്ദുമതത്തിലെ ഉത്കൃഷ്ടസുന്ദരങ്ങളായവയുടെയെല്ലാം പിതാക്കന്മാർ. ഉപനിഷത്തുകൾ ആരെഴുതി? രാമനാരായിരുന്നു? കൃഷ്ണനാരായിരുന്നു? ബുദ്ധനാരായിരുന്നു? ജൈനന്മാരുടെ തീർത്ഥങ്കരന്മാരായിരുന്നു? ക്ഷത്രിയർ ധർമ്മം പ്രവചിച്ചപ്പോഴൊക്കെ, അവരതെല്ലാവർക്കും നല്കിയിട്ടുണ്ട്; ബ്രാഹ്മണർ എന്തെങ്കിലും എഴുതുമ്പോളെല്ലാം, അവർ അന്യർക്കു സർവ്വാവകാശങ്ങളും നിഷേധിക്കും. ഗീതയോ വ്യാസസൂത്രങ്ങളോ വായിക്കൂ, അഥവാ വല്ലവരേയുംകൊണ്ടു വായിപ്പിച്ചുകേൾക്കൂ. ഗീതയിൽ മാർഗ്ഗം തുറന്നിട്ടിരിക്കയാണ്, സർവ്വസ്ത്രീപുരുഷന്മാർക്കും, സർവ്വജാതിവർണ്ണങ്ങൾക്കും; എന്നാൽ വ്യാസൻ വേദങ്ങളുടെമേൽ അർത്ഥങ്ങളാരോപിക്കുന്നു - പാവപ്പെട്ട ശൂദ്രരെ ചതിക്കാൻ. ഈശ്വരൻ നിങ്ങളെപ്പോലൊരു ചുണകെട്ട വിഡ്ഢിയാണോ, തൻെറ കാരുണ്യനദി ഒരു ഇറച്ചിക്കഷ്ണംകൊണ്ട് അണകെട്ടി നിർത്താൻ മാത്രം? അവിടുന്നത്തരമൊരുവനെങ്കിൽ, അവിടുത്തേക്ക് ഒരു ചില്ലിക്കാശിനു വിലയില്ല!

എന്നിൽനിന്നൊന്നും ആശിക്കരുത്, പക്ഷേ എനിക്കു ഉറപ്പാണ് - ഞാൻ നിങ്ങൾക്കെഴുതുകയും നിങ്ങളോടു പറയുകയും ചെയ്തിട്ടുള്ളതുപോലെ - ഭാരതത്തെ ഭാരതീയർതന്നെ രക്ഷിക്കണം. അതുകൊണ്ട് നിങ്ങൾ, മാതൃഭൂമിയുടെ യുവാക്കൾ, നിങ്ങളിൽ ഡസൻകണക്കാളുകൾക്ക് ഈ നവാദർശംകൊണ്ട് ഏതാണ്ടുന്മത്തരാകാൻ കഴിയുമോ? ചിന്തിക്കുക, വസ്തുതകൾ സംഭരിക്കുക, ശ്രീരാമകൃഷ്ണജീവിതത്തിൻെറ ഒരു സ്ഥൂലചിത്രം എഴുതുക - അദ്ഭുതങ്ങളെയെല്ലാം കരുതിക്കൂട്ടി ഒഴിവാക്കിക്കൊണ്ട്

അവിടുന്നുപദേശിച്ച തത്ത്വങ്ങളുടെ ദൃഷ്ടാന്തമെന്ന നിലയ്ക്കുവേണം ജീവിതം രേഖപ്പെടുത്താൻ. അവിടുത്തേതുമാത്രം - എന്നെയോ ജീവിച്ചിരിപ്പുള്ള മറ്റു വല്ലവരെയുമോ അതിൽ കൊണ്ടുവരരുത്. മുഖ്യോദ്ദേശ്യം, അവിടുത്തെ ഉപദേശവും അതിന്നു ദൃഷ്ടാന്തീഭവിക്കുംവിധം ആ ജീവിതവും ലോകത്തിനു നല്കുക ആയിരിക്കണം. എനിക്ക് ഞാനനർഹനാണെങ്കിലും, ഒരാദേശം ഉണ്ടായിരുന്നു: എൻപക്കൽ വെച്ചിരുന്ന രത്നപേടകം പുറത്തുകൊണ്ടുവരിക, അതു നിങ്ങൾക്കേല്പിച്ചുതരികയും ചെയ്ക. എന്തുകൊണ്ട് നിങ്ങൾക്കു തരണം? എന്തുകൊണ്ടെന്നാൽ കപടബുദ്ധികൾ, അസൂയാലുക്കൾ, അടിമകൾ, ഭീരുക്കൾ, ഭൗതികമാത്രവിശ്വാസികൾ അവർക്ക് യാതൊന്നും ചെയ്യാനാവില്ല. അടിമകൾക്കു ചേർന്ന അസൂയ നമ്മുടെ ദേശീയസ്വഭാവത്തിനു പറ്റിയ ഒരു ശാപമാകുന്നു. ഈ അസൂയകാരണം സർവ്വൈശ്വര്യപൂർണ്ണനായ ഭഗവാനുതന്നെയും യാതൊന്നും ചെയ്യാനാവില്ല.....

സ്വകർത്തവ്യം മുഴുവൻ നിർവ്വഹിച്ചു മരിച്ചുപോയ ഒരുവനെന്ന് എന്നെപ്പറ്റി വിചാരിക്കുക. നിങ്ങളുടെ ചുമലുകളിലാണ് ജോലി മുഴുവനുമെന്നു വിചാരിക്കുക.............. നിങ്ങൾ - നമ്മുടെ മാതൃഭൂമിയുടെ യുവാക്കന്മാർ, ഇതു ചെയ്യാൻ വിധിനിയുക്തരെന്നു വിചാരിക്കുക. കർത്തവ്യനിർവ്വഹണത്തിന്നു സ്വയം സമർപ്പിക്കുക. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ. എന്നെ വിട്ടേക്കുക, ഒഴിവാക്കുക. ഈ നവാദർശം, നവതത്ത്വം, നവജീവിതം, പ്രചരിപ്പിക്കുക. ആർക്കും, ഓരാചാരത്തിനും എതിരായി ഒരു പ്രചാരവുമരുത്. ജാതിക്കോ മറ്റെന്തെങ്കിലും സാമൂഹ്യദോഷത്തിനോ അനുകൂലമായോ പ്രതികൂലമായോ പ്രചാരമൊന്നും വേണ്ടതില്ല. അതു പാടില്ലെന്നു പറയുക, പിന്നെയെല്ലാം ശരിയായിക്കൊള്ളും.

എന്റെ ധീര - സ്ഥിര - പ്രിയാത്മാക്കളായ നിങ്ങൾക്കെല്ലാം അനുഗ്രഹങ്ങളോടെ,

സ്വന്തം വിവേകാനന്ദൻ

## 2

ചിക്കാഗോ
23 ജൂൺ 1894

അങ്ങയെയും അങ്ങയോടു ബന്ധപ്പെട്ടവരേയും ശ്രീനാരായണൻ അനുഗ്രഹിക്കട്ടെ! തിരുമനസ്സിലെ* ദയാപൂർവ്വമായ സഹായംകൊണ്ട് എനിക്ക് ഈ നാട്ടിൽ വന്നെത്താൻ തരപ്പെട്ടു. അതിനുശേഷം ഇവിടെ ഞാൻ വേണ്ടുംപോലെ അറിയപ്പെട്ടിരിക്കുന്നു. ഈ നാട്ടിലെ അതിഥിപ്രിയരായ ജനങ്ങൾ എന്റെ ആവശ്യങ്ങൾ നിറവേറ്റിവരുന്നു. ഇത്

* മൈസൂർ മഹാരാജാവിന് എഴുതിയത്.

അദ്ഭുതമായ ഒരു രാജ്യമത്രേ: പല സംഗതികളിലും അദ്ഭുതപ്പെടുത്തുന്ന ഒന്നത്രേ ഈ ജനതയും. ഇവിടത്തെ ആളുകളെപ്പോലെ, ദൈനംദിനം പ്രവൃത്തികളിൽ ഇത്രയേറെ യന്ത്രങ്ങൾ ഉപയോഗിക്കുന്ന മറ്റൊരു ജനത യില്ല. എല്ലാം യന്ത്രംതന്നെ. മറ്റൊന്ന്: ലോകത്തിലുള്ള ജനങ്ങളുടെ ഇരുപതിലൊന്നുമാത്രമാണ് ഈ നാട്ടുകാർ; എന്നാൽ ലോകസമ്പത്തിൻെറ ആറിലൊരു ഭാഗമാണ് ഇവർക്കുള്ളത്. ഇവരുടെ സമ്പത്തിനും സുഖോ പകരണങ്ങൾക്കും അതിരില്ല. എങ്കിലും ഇവിടെ എല്ലാറ്റിനും വലിയ വിലയാണ്. ജോലിക്കു കിട്ടുന്ന കൂലി ലോകത്തിലുള്ളതിൽവെച്ച് ഏറ്റവും ഉയർന്നതാണ്; എന്നിട്ടും, ജോലിക്കാരും ഉടമകളും തമ്മിലുള്ള ഇടച്ചിൽ ഇടമുറിയാതെ നടക്കുന്നു.

ലോകത്തിൽ മറ്റെങ്ങുമില്ല, അമേരിക്കയിലെപ്പോലെ സ്ത്രീകൾക്ക് ഇത്ര യേറെ മാന്യത; അവർ എല്ലാം ക്രമേണ കയ്യടക്കുകയാണ്. അദ്ഭുതമെന്നു പറയട്ടെ, സംസ്കാരസമ്പന്നരായ സ്ത്രീകളുടെ സംഖ്യ അത്തരം പുരുഷന്മാ രുടെ സംഖ്യയെക്കാൾ, വളരെയധികമാണ്. ഒന്നാംകിട പ്രതിഭാശാലികൾ, സ്വാഭാവികമായിത്തന്നെ, പുരുഷന്മാരുടെ ഇടയിലാണ്. നമ്മുടെ ജാതി വ്യവസ്ഥയ്ക്കെതിരായി പാശ്ചാത്യരുടെ ആക്ഷേപം വലുതാണെങ്കിലും, കൂടുതൽ മോശപ്പെട്ട ഒരു ജാതിവ്യവസ്ഥ അവർക്കുണ്ട് - പണം വരുത്തി വെയ്ക്കുന്ന ഒരു ജാതി. അമേരിക്കർ പറയുംപോലെ, സർവ്വശക്തമായ ഡോളറിന് ഇവിടെ എന്തും ചെയ്യാം.

ലോകത്തിൽ മറ്റൊരു രാജ്യത്തുമില്ല ഇത്രയേറെ നിയമങ്ങൾ; മറ്റൊരിട ത്തും അവ ഇത്രയേറെ അനാദരിക്കപ്പെടുന്നുമില്ല. പാശ്ചാത്യരെയൊക്കെ അപേക്ഷിച്ച് സാധുക്കളായ നമ്മുടെ ഹിന്ദുക്കൾ, ആകെക്കൂടെ പറഞ്ഞാൽ, കൂടുതൽ സദാചാരനിഷ്ഠരാണ്. മതത്തിൽ അവരിവിടെ അനുഷ്ഠിക്കു ന്നതു കപടതയോ മൂഢഭക്തിയോ ആണ്. ശാന്തമായി ചിന്തിക്കുന്നവർക്ക് അന്ധവിശ്വാസജടിലമായ മതങ്ങളോട് അറപ്പാണ്. അവർ പുതിയ വെളിച്ച ത്തിനുവേണ്ടി ഭാരതത്തിലേക്കു നോക്കുന്നു. എത്ര ആർത്തിയോടെ യാണ് പവിത്രമായ വേദങ്ങളിലുള്ള ഗംഭീരചിന്തകളുടെ കണികകൾപോ ലും ഈ ദിക്കുകാർ ഉൾക്കൊള്ളുന്നതെന്നു സ്വയം കാണാതെ തിരുമനസ്സി ലേക്കു വിശ്വസിക്കാനാവില്ല. ആധുനികശാസ്ത്രത്തിൻെറ ഭയങ്കരാക്രമണ ങ്ങൾകൊണ്ട് ഒരു തകരാറും വേദങ്ങൾക്കില്ലെന്നുമാത്രമല്ല, അവയെ വേദങ്ങൾ ചെറുക്കുകയും ചെയ്യും. ശൂന്യതയിൽനിന്നുള്ള വിശ്വോത്പത്തി; സൃഷ്ടിക്കപ്പെട്ട ഒരാത്മാവ്; സ്വർഗ്ഗമെന്ന സ്ഥലത്ത് ഒരു സിംഹാസനത്തി ലിരിക്കുന്നവനും വൻകിട നിപീഡകനുമായ ഒരു ഈശ്വരൻ; നിത്യമായ നരകാഗ്നികൾ - ഇവയെപ്പറ്റിയുള്ള സിദ്ധാന്തങ്ങൾ അഭ്യസ്തവിദ്യരെ മടുപ്പി ച്ചിരിക്കയാണ്. മറിച്ച് സർഗ്ഗനിത്യത, ആത്മനിത്യത, ആത്മസ്ഥനായ ഈശ്വരൻ - ഇവയെപ്പറ്റി വേദങ്ങളിലുള്ള ഉദാരമായ ചിന്തകളെ ഒരു തരത്തിലല്ലെങ്കിൽ മറ്റൊരുതരത്തിൽ അവർ ഉൾക്കൊള്ളുകയുമാണ്.

അമ്പതു കൊല്ലത്തിനകം, ലോകത്തിലെ അഭ്യസ്തവിദ്യരെല്ലാം 'ആത്മാവി ൻെറയും സൃഷ്ടിയുടെയും നിത്യതയിലും, നമ്മുടെ ഏറ്റവും ഉത്കൃഷ്ടവും പൂർണ്ണവുമായ സ്വഭാവംതന്നെ ഈശ്വരൻ എന്ന വസ്തുതയിലും വിശ്വസി ക്കും. ഇതൊക്കെയാണ് നമ്മുടെ വേദം പഠിപ്പിക്കുന്നത്. ഇപ്പോൾത്തന്നെ, ഇവിടത്തെ വിദ്യാസമ്പന്നരായ പുരോഹിതന്മാർ ബൈബിൾ വ്യാഖ്യാനി ക്കുന്നത് ഇങ്ങനെയാണ്. എൻെറ നിഗമനമിതാണ്: അവർക്കു കുറേക്കൂടി ആദ്ധ്യാത്മികപരിഷ്കാരം വേണം: നമുക്കു ഭൗതികപരിഷ്കാരവും.

ഭാരതത്തിലെ തിന്മകളുടെയെല്ലാം ചുവടു പാവപ്പെട്ടവരുടെ നില ഒന്നുമാത്രം. പടിഞ്ഞാറുള്ള പാവങ്ങൾ ചെകുത്താന്മാർതന്നെ, അവരോടു തട്ടിച്ചുനോക്കിയാൽ നമ്മുടെ പാവങ്ങൾ 'മാലാഖ'മാരാണ്, അതിനാൽ നമ്മുടെ പാവങ്ങളെ ഉയർത്തുക അത്രമാത്രം സുകരവുമാണ്. നമ്മുടെ താഴ്ന്ന കൂട്ടർക്കുവേണ്ടി ചെയ്യേണ്ട ഒരേ ഒരു സേവനം അവർക്ക് വിദ്യാഭ്യാസം നല്കുകയാണ്; അവരുടെ നഷ്ടപ്പെട്ട വ്യക്തിത്വം വികസിപ്പിക്കുക. നമ്മുടെ ജനസഞ്ചയവും രാജാക്കന്മാരും ചേർന്നു ചെയ്യേണ്ട വമ്പിച്ച ജോലി ഇതാണ്. ഈ ഉന്നംവെച്ച് ഇതുവരെ ഒന്നും നാം ചെയ്തിട്ടില്ല. ശതകങ്ങ ളായി പൗരോഹിത്യശക്തിയും വൈദേശികാക്രമണവും ചേർന്ന് നമ്മുടെ പാവങ്ങളെ ചവുട്ടിമെതിക്കയായിരുന്നു ഭാരതത്തിലെ പാവങ്ങൾ, അവർ മനുഷ്യരാണെന്ന കഥപോലും ഒടുവിൽ മറന്നുപോയിരിക്കയാണ്. അവർക്ക് ആശയങ്ങൾ നല്കണം. ചുറ്റുമുള്ള ലോകത്തിൽ നടക്കുന്ന സംഗതികൾ കാണാൻ അവരുടെ കണ്ണു തുറക്കണം. അപ്പോൾ അവർ സ്വന്തം രക്ഷ സ്വയം നേടിക്കൊള്ളും. ഓരോ ജനതയും ഓരോ പുരുഷനും ഓരോ സ്ത്രീയും തനതു രക്ഷ പ്രയത്നിച്ചു നേടണം. അവർക്ക് ആശയങ്ങൾ നല്കുക - അവർക്കു വേണ്ടുന്ന സഹായം അതുമാത്രം, ശേഷമെല്ലാം, ഫലരൂപേണ, ഉണ്ടായിക്കൊള്ളും, രാസക്രിയയ്ക്കു വേണ്ടുന്ന ഘടകങ്ങൾ ചേർത്തുവെയ്ക്കുക; മൂർത്തീകരണം പ്രകൃതിനിയമങ്ങൾക്കൊത്തു നടന്നുകൊള്ളും, അവരുടെ തലയിൽ ആശയങ്ങൾ നിറയ്ക്കുക; ശേഷം അവർതന്നെ ചെയ്തുകൊള്ളും. ഇതാണ് ഭാരതത്തിൽ ചെയ്യേണ്ട കാര്യം. ഇതെനിക്കു ഭാരതത്തിൽ നിറവേറ്റാൻ കഴിഞ്ഞില്ല, അതുകൊണ്ടാണ് ഞാൻ ഈ നാട്ടിലേക്കു വന്നത്. പാവങ്ങൾക്കു വിദ്യാഭ്യാസം നല്കുന്നതിലുള്ള വലിയ വൈഷമ്യം ഇതാണ്. ഓരോ ഗ്രാമത്തിലും സൗജന്യവിദ്യാഭ്യാസം നല്കുന്ന ഓരോ വിദ്യാലയം തിരുമനസ്സു തുറപ്പിക്കുന്നു എന്നു വന്നാലും, അതുകൊണ്ടു (വലിയ) നന്മയൊന്നും വരികയില്ല. കാരണം, ഭാരത ത്തിലെ കടുത്ത ദാരിദ്ര്യം. പാവപ്പെട്ട കുട്ടികൾ പിതാക്കന്മാരെ സഹായി ക്കാൻ പാടത്തുപോകുകയോ മറ്റുതരത്തിൽ കാലക്ഷേപമാർഗ്ഗം തിരക്കുക യോ ആകും ചെയ്യുക; അല്ലാതെ പള്ളിക്കൂടങ്ങളിൽ പോകുകയാവില്ല. മല മുഹമ്മദിൻെറ അടുക്കൽ വരുന്നില്ലെങ്കിൽ, മുഹമ്മദു മലയിലേക്കു പോകണം. പാവപ്പെട്ട പയ്യന്ന് വിദ്യാഭ്യാസം തേടി വരാൻ വയ്യെങ്കിൽ വിദ്യാ

ഭ്യാസം അവനെ തിരക്കിച്ചെല്ലണം. നമ്മുടെ നാട്ടിൽ ഏകാഗ്രനിഷ്ഠയും ആത്മത്യാഗവുമുള്ള ആയിരമായിരം സന്ന്യാസിമാരുണ്ട് മതം പഠിപ്പിച്ചു കൊണ്ട് ഗ്രാമംതോറും നടക്കുന്നു; അവരിൽച്ചിലരെ മതേതരമായ അറിവു കൊടുക്കുന്നവർകൂടിയായി സംഘടിപ്പിച്ചാൽ, ഓരോ ദിക്കിലും ചെന്ന്, വീടുതോറും നടന്ന്, മതം പ്രചരിപ്പിക്കമാത്രമല്ല, പഠിപ്പിക്കയും ചെയ്യും. ഇവരിൽ രണ്ടുപേർ വൈകുന്നേരം ഒരു ഗ്രാമത്തിലേക്ക് 'ക്യാമറ'യും ഭൂഗോളവും ഭൂപടങ്ങളും മറ്റും കൊണ്ടുചെന്നെന്നു വിചാരിക്കുക. ധാരാളം ജ്യോതിഃശാസ്ത്രവും ഭൂമിശാസ്ത്രവും അറിവില്ലാത്തവർക്ക് പറഞ്ഞുകൊടുക്കാം. പല ജനതകളെപ്പറ്റിയുള്ള കഥകൾ പറഞ്ഞ് ഒരായുഷ്കാലം മുഴുവൻ കൊണ്ടു പുസ്തകങ്ങളിലൂടെ കിട്ടാവുന്നതിൻെറ നൂറുമടങ്ങ് അറിവ് പാവങ്ങൾക്കു ചെവിയിലൂടെ നല്കുവാൻ കഴിയും. ഇതിനായി ഒരു സംഘടന വേണം. എന്നുവെച്ചാൽ പണം വേണമെന്നർത്ഥം. ഈ പദ്ധതിയനുസരിച്ചു പ്രവർത്തിക്കാൻ ഭാരതത്തിൽ വേണ്ടത്ര ആളുകളുണ്ട്; പക്ഷേ, കഷ്ടം, അവർക്കു പണമില്ല. ഒരു ചക്രം കറക്കി വിടുക വളരെ വിഷമമുള്ള കാര്യമാണ്; പക്ഷേ, ഒരിക്കൽ കറക്കിവിട്ടാൽ, കൂടുതൽ കൂടുതൽ വേഗത്തിൽ അതു ചലിച്ചുകൊണ്ടിരിക്കും. എൻെറ നാട്ടിൽ സഹായം തേടുകയും ധനികരുടെ സഹാനുഭൂതി നേടുന്നതിൽ പരാജയപ്പെടുകയും ചെയ്തതിനുശേഷം ഞാൻ, തിരുമനസ്സിലെ തുണയോടുകൂടി ഈ നാട്ടിലെത്തി. ഭാരതത്തിലെ പാവങ്ങൾ മരിക്കട്ടെ, ജീവിക്കട്ടെ, അമേരിക്കർക്ക് അതിൽ ഒട്ടും വകവെയ്പില്ല എന്തിനവർ വകവെയ്ക്കണം? നമ്മുടെ സ്വന്തം ആളുകൾതന്നെ തനതു സ്വാർത്ഥമില്ലാതെ മറ്റൊന്നും വകവെയ്ക്കുന്നവരല്ലല്ലോ.

ഉദാരനായ രാജൻ, ഈ ജീവിതം ഹ്രസ്വമാണ്. ലോകത്തിലെ പൊള്ളത്തരങ്ങൾ പെട്ടെന്നു മങ്ങിമറയും; മറ്റുള്ളവർക്കുവേണ്ടി ജീവിക്കുന്നവർ മാത്രമേ ജീവിക്കുന്നവരായുള്ളു. ശേഷമുള്ളവർ ജീവിച്ചിരിക്കയല്ല, മരിച്ചിരിക്കയാണ്. അങ്ങയെപ്പോലെ, ഉത്കൃഷ്ടനും ഉദാരചിത്തനും രാജവംശ്യനുമായ ഒരു ഭാരതീയന്നു ഭാരതത്തെ വീണ്ടും തൻകാലിൽ നിർത്തുന്നതിൽ വളരെയൊക്കെ ചെയ്യാൻ കഴിയും; അങ്ങനെ വരാനിരിക്കുന്ന തലമുറകൾക്ക് ആരാദ്ധ്യമാവുന്ന ഒരു പേര് അവശേഷിപ്പിക്കുവാനും സാധിക്കും.

ഭഗവാൻ അങ്ങയുടെ ഉദാരഹൃദയത്തിൽ ഭാരതത്തിലെ കഷ്ടപ്പെടുന്നവരും അജ്ഞരുമായ ദശലക്ഷങ്ങളുടെ നേരെ അനുകമ്പയുളവാക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു—

**വിവേകാനന്ദൻ**

# 3

ന്യൂയോർക്ക്
18 നവംബർ 1894

പ്രിയ സുഹൃത്തേ,*

ഈ അടുത്ത കാലത്തു കല്ക്കത്തടൗൺഹാളിൽ ചേർന്ന സമ്മേളനത്തിൽ അംഗീകരിച്ച പ്രമേയങ്ങളും എൻെറ കൂട്ടുപൗരന്മാർ അയച്ചുതന്ന സ്നേഹസമ്പന്നമായ സന്ദേശവും കൈപ്പറ്റി.

ശ്രീമൻ, എൻെറ എളിയ സേവനങ്ങളെപ്പറ്റിയുള്ള അങ്ങയുടെ അനുമോദനത്തിന് ഏറ്റവും അകൈതവമായ കൃതജ്ഞത കൈക്കൊള്ളുക.

ഒരു വ്യക്തിക്കോ ജനതയ്ക്കോ മറ്റുള്ളവരോടു സമ്പർക്കം പുലർത്താതെ ജീവിക്കാനാവില്ലെന്നാണ് എൻെറ പൂർണ്ണവിശ്വാസം. മഹത്ത്വം, നയം, പവിത്രത എന്നിവയെപ്പറ്റിയുള്ള തെറ്റായ ആശയങ്ങളുടെ പേരിൽ അത്തരം സമാരംഭമുണ്ടായപ്പോഴെല്ലാം ബഹിഷ്കർത്താക്കൾക്കു നേരിട്ട അനുഭവം ദുരന്തമായിരുന്നുതാനും.

എൻെറ അഭിപ്രായത്തിൽ, ഭാരതത്തിൻെറ അധഃപതനത്തിൻെറയും തരം താഴ്ചയുടെയും വമ്പിച്ച ഒറ്റക്കാരണം, ജനതയ്ക്കു ചൂഴെ കീഴ്നടപടികളുടെതായ കോട്ട കെട്ടിയുയർത്തിയതാണ്. ഈ കോട്ടയുടെ അടിസ്ഥാനം പരദ്വേഷമായിരുന്നു. പഴയ കാലത്ത് ഇതിൻെറ ഉന്നം, ചുറ്റുപാടുമുള്ള ബൗദ്ധജനതകളുമായി ഹിന്ദുക്കളെ സമ്പർക്കത്തിലേർപ്പെടുത്താതിരിക്കലുമായിരുന്നു.

അതിൻെറ മേൽ പ്രാചീനവും അർവ്വാചീനവുമായ വിതണ്ഡവാദം ഏതു തിരശ്ശീല ചാർത്തിയാലും അവശ്യംഭാവിയായ ഫലമിതാണ്: പ്രാചീന വംശങ്ങളുടെ മുന്നണിയിൽനിന്ന വംശം, ഇന്നിതാ ജനതകളുടെ ഇടയിൽ ഒരു പഴഞ്ചൊല്ലായിരിക്കുന്നു, പരിഹാസ്യമായിരിക്കുന്നു. 'ആർക്കും വയ്യ സ്വയം തരംതാഴാതെ മറ്റൊരുവനെ ദ്വേഷിക്കുക' എന്ന സദാചാരനിയമം ഇവിടെ സാധൂകരിക്കപ്പെടുന്നു. നമ്മുടെ പൂർവ്വികർ ഇദംപ്രഥമമായി കണ്ടുപിടിച്ചു വിവേചിച്ച ആ നിയമത്തിൻെറ നിഷേധത്തിനുള്ള സാധനപാഠങ്ങളായിരിക്കയാണ് നാം.

കൊടുക്കുകയും കൊള്ളുകയും ചെയ്ക - ഇതാണ് നിയമം. ഭാരതം സ്വയം ഉയരാൻ കൊതിക്കുന്നെങ്കിൽ, ഭാരതീയങ്ങളായ നിധികൾ വെളിയിലെടുത്തു ഭൂമുഖത്തുള്ള ജനതകളുടെ ഇടയിൽ വിതറുക ഒഴിച്ചുകൂടാത്ത ഒരാവശ്യമാണ്. പകരം മറ്റുള്ളവർക്കു തരാനുള്ളതു കൈക്കൊള്ളാൻ ഭാരതം തയ്യാറാകണം. വികാസമാണ് ജീവിതം, ഹ്രാസം മരണവും. സ്നേഹമാണ് ജീവിതം, ദ്വേഷം മരണവും. അന്യവംശങ്ങളെ ദ്വേഷിക്കാൻ

* രാജാ പ്യാരിമോഹൻ മുഖർജി.

തുടങ്ങിയപ്പോൾ നാം മരിക്കാനും തുടങ്ങി. ജീവിതമാകുന്ന വികാസത്തിലേക്കു മടങ്ങിയില്ലെങ്കിൽ, നമ്മുടെ മരണം തടയാൻ ഒന്നിനും കഴിയില്ലതാനും.

അതിനാൽ, നാം ലോകത്തുള്ള എല്ലാ ജനതകളോടും ചേർന്നു കഴിയണം. അന്ധവിശ്വാസങ്ങളുടെയും സ്വാർത്ഥത്തിൻെറയും ഭാണ്ഡങ്ങളായ നൂറുനൂറാളുകളേക്കാൾ വിദേശങ്ങളിൽ സഞ്ചരിക്കുന്ന ഓരോ ഹിന്ദുവും സ്വരാജ്യത്തിനു കൂടുതൽ നന്മ ചെയ്യുന്നു. ആദ്യം പറഞ്ഞവരുടെ ഒരേ ഒരു ജീവിതലക്ഷ്യം വൈക്കോൽക്കൂട്ടിലെ പട്ടിയുടേതാണുതാനും. പടിഞ്ഞാറൻജനതകൾ ഉയർത്തിയിട്ടുള്ള അദ്ഭുതങ്ങളായ ജനതാജീവിതസൗധങ്ങളുടെ ദൃഢസ്തംഭങ്ങൾ അവരുടെ സ്വഭാവമാണ്. അത്തരക്കാരെ ധാരാളമായി ഉളവാക്കുന്നതുവരെ ഈ ശക്തിക്കോ ആ ശക്തിക്കോ എതിരായി മുറുമുറുക്കുന്നതു വെറുതെയാണുതാനും.

മറ്റുള്ളവർക്ക് സ്വാതന്ത്ര്യം കൊടുക്കാത്തവരാരാനും സ്വാതന്ത്ര്യത്തിനർഹരാണോ? നമുക്കു ശാന്തമായി ആണത്തത്തോടുകൂടി പണിയെടുക്കാം. വ്യർത്ഥമായ മുറുമുറുപ്പുകളിലും തട്ടിക്കയറ്റങ്ങളിലുമായി നമ്മുടെ വീര്യം നഷ്ടപ്പെടുത്തരുത്. ഒരുവന്നും അവൻ ശരിയായർഹിക്കുന്നതു കൊടുക്കാതെ കഴിക്കാൻ ലോകത്തിലൊരു ശക്തിക്കും കഴിവില്ലെന്നാണ് എന്നെ സംബന്ധിച്ചിടത്തോളമുള്ള വിശ്വാസം. കഴിഞ്ഞ കാലങ്ങൾ വലുതുതന്നെയായിരുന്നു, തീർച്ച. എന്നാൽ എൻെറ ഉള്ളഴിഞ്ഞ വിശ്വാസം വരാൻ പോകുന്ന കാലങ്ങൾ കൂടുതൽ മഹനീയമാകുമെന്നത്രേ.

പരിശുദ്ധിയിലും ക്ഷാന്തിയിലും സ്ഥിരശ്രമത്തിലുംനിന്നു തെറ്റാതെ, ശങ്കരൻ നമ്മെ കാത്തു രക്ഷിക്കട്ടെ!

**വിവേകാനന്ദൻ**

## 4

ന്യൂയോർക്ക്
19 നവംബർ 1894

എൻെറ ചുണക്കുട്ടികളേ,*

സംഘടനാജോലിയിൽ മുന്നേറുക. സ്നേഹം, നിഷ്കളങ്കത, ക്ഷമ ഇവയല്ലാതെ മറ്റൊന്നും വേണ്ട. വളർച്ച, അതായതു വികാസം, അതായതു സ്നേഹം അല്ലാതെ മറ്റെന്താണ് ജീവിതം? അതിനാൽ, സ്നേഹമെല്ലാം ജീവിതംതന്നെ. ജീവിതത്തിൻെറ ഒരേ ഒരു നിയമമാണ് സ്നേഹം. സ്വാർത്ഥതയൊക്കെ മരണമാണ്. ഇപ്പുറത്തും അപ്പുറത്തും ഇതു നേരുമാണ്. നന്മ ചെയ്യുകയത്രേ ജീവിതം; അന്യർക്കു നന്മ ചെയ്യാതിരിക്കുക മരണ

* അളസിംഗപെരുമാളിനെഴുതിയത്.

വും. നിങ്ങൾ കാണുന്ന മനുഷ്യമൃഗങ്ങളിൽ തൊണ്ണൂറുശതമാനവും മരിച്ച വരത്രേ, പ്രേതങ്ങളത്രേ; കാരണം, കുട്ടികളേ, സ്നേഹിക്കാത്തവരാരും ജീവിക്കുന്നവരല്ല. കുഞ്ഞുങ്ങളേ, അലിയട്ടെ, ഹൃദയമലിയട്ടെ, പാവങ്ങൾക്കും അറിവില്ലാത്തവർക്കും ചവുട്ടിമെതിക്കപ്പെട്ടവർക്കും വേണ്ടി ഹൃദയമലിയട്ടെ. തുടിപ്പുകൾ നില്ക്കുംവരെ, തല ചുറ്റുംവരെ, ഭ്രാന്തു പിടിപെടുമെന്നു തോന്നുംവരെ, ഹൃദയമലിയണം. അപ്പോൾ ഭഗവത്പാദങ്ങളിൽ ആത്മവർഷം ചെയ്യുക. അപ്പോൾ ശക്തിയും സഹായവും അടങ്ങാത്ത വീര്യവും വന്നുചേരും. കഴിഞ്ഞ പത്തുകൊല്ലക്കാലം എൻെറ മുദ്രാവാക്യം പോരാടുക, പോരാടുക എന്നായിരുന്നു. ഇന്നും ഞാൻ പറയുന്നു: 'പോരാടുക', എല്ലാം ഇരുളായിരുന്നപ്പോൾ ഞാൻ പറഞ്ഞിരുന്നു, 'പോരാടുക' എന്ന്. വെളിച്ചം വീശിവരുമ്പോഴും ഞാൻ പറയുന്നു, 'പോരാടുക' എന്ന്. കുഞ്ഞുങ്ങളേ, ഭയപ്പെടരുത്. താരകിതമായ ഈ നഭസ്സിലേക്ക്, അത് നിങ്ങളെ ഞെരിച്ചേക്കുമെന്ന ആശങ്കയോടുകൂടി നോക്കാതിരിക്കുക. കുറേ മണിക്കൂറുകൾ ചെല്ലുമ്പോൾ അതു മുഴുവൻ നിങ്ങളുടെ കാൽച്ചോട്ടിലാകും. കാത്തിരിക്കൂ. പണംകൊണ്ടു കൃതമൊന്നുമില്ല; പേരുകൊണ്ടുമില്ല. പെരുമകൊണ്ടു കൃതമൊന്നുമില്ല; പഠിപ്പുകൊണ്ടുമില്ല; സ്നേഹംകൊണ്ടാണ് കൃതം ഉറച്ച പാറപോലുള്ള തടസ്സങ്ങളെ തകർത്തു മുന്നേറുന്നതാണ് സ്വഭാവം.

നമ്മുടെ മുമ്പിലുള്ള പ്രശ്നമിതാണ്. സ്വാതന്ത്ര്യമില്ലാതെ വളർച്ചയൊന്നും സാദ്ധ്യമല്ല. നമ്മുടെ പൂർവ്വികർ മതചിന്തയെ മോചിപ്പിച്ചു. നമ്മുടെ മതം അദ്ഭുതാവഹമാണുതാനും. എന്നാൽ സമുദായത്തിൻെറ കാലിൽ അവർ കനത്ത ചങ്ങലയിട്ടു. ഒരു വാക്കിൽ പറഞ്ഞാൽ, നമ്മുടെ സമുദായം ഞെട്ടിപ്പിക്കുന്ന ഒന്നാണ്, ചെകുത്താൻെറ സൃഷ്ടിയാണ്. പടിഞ്ഞാറ്, സമുദായം എന്നും സ്വതന്ത്രമായിരുന്നു. അവരെ നോക്കുക. പക്ഷേ, അവരുടെ മതത്തെയും നോക്കിക്കാണുക.

വളർച്ചയ്ക്കു വേണ്ട ഒന്നാമത്തെ വ്യവസ്ഥ സ്വാതന്ത്ര്യമാണ്. മനുഷ്യന്നു ചിന്തിക്കുവാനും സംസാരിക്കുവാനും സ്വാതന്ത്ര്യം വേണ്ടതുപോലെ തന്നെ, ഭക്ഷണത്തിലും വസ്ത്രധാരണത്തിലും വിവാഹത്തിലും വേണം സ്വാതന്ത്ര്യം; അവൻ മറ്റുള്ളവരെ ഉപദ്രവിക്കരുതെന്നുമാത്രം.

ഭൗതികപരിഷ്കാരത്തെപ്പറ്റി നാം വിഡ്ഢികളെപ്പോലെയാണ് സംസാരിക്കുന്നത്. മുന്തിരിങ്ങാപ്പഴം പുളിക്കുന്നു. ആവക വിഡ്ഢിത്തമൊക്കെ ശരിയാണെന്നു വെയ്ക്കുക. ആകെക്കൂടി ഭാരതത്തിൽ സ്ത്രീകളും പുരുഷന്മാരുമായി ഒരു ലക്ഷംപേർക്ക് തനി ആദ്ധ്യാത്മികതയുണ്ടെന്നു കരുതുക. ഇവരുടെ ആദ്ധ്യാത്മികതയ്ക്കുവേണ്ടി മുപ്പതു കോടി ആളുകൾ ബർബരതയിലും പട്ടിണിയിലും മുഴുകണമോ? ഒരുവനെങ്കിലും പട്ടിണികിടക്കുന്നതെന്തിന്? മുഹമ്മദീയർക്ക് ഹിന്ദുക്കളെ കീഴടക്കാൻ കഴിഞ്ഞതെങ്ങനെ? ഭൗതികപരിഷ്കാരത്തെപ്പറ്റി ഹിന്ദുക്കൾക്കുണ്ടായിരുന്ന അറിവുകേടാണ്

അതിനു വഴി തെളിച്ചത്. തയ്യൽക്കാരൻ തയ്യാറാക്കുന്ന വസ്ത്രങ്ങൾ ധരിക്കാൻ മുഹമ്മദീയർപോലും ഹിന്ദുക്കളെ പഠിപ്പിച്ചു. തെരുവിലെ പൂഴി കലരാതെ വൃത്തിയായി ഭക്ഷണം കഴിക്കാൻ ഹിന്ദുക്കൾ മുഹമ്മദീയരിൽ നിന്നു പഠിച്ചിരുന്നെങ്കിൽ! പാവങ്ങൾക്കു ജോലിയുണ്ടാക്കിക്കൊടുക്കാൻ ഭൗതികപരിഷ്കാരം പോരാ, ധാരാളിത്തംപോലും, ആവശ്യമാണ്. ഭക്ഷണം! ഭക്ഷണം! എനിക്ക് ഇവിടെ ഭക്ഷണം നല്കാൻ കഴിയാത്ത ഒരീശ്വരൻ സ്വർഗ്ഗത്തിൽ നിത്യാനന്ദം നല്കുമെന്ന് ഞാൻ വിശ്വസിക്കുന്നില്ല! ഫൂ! ഭാരതത്തെ ഉയർത്തണം; പാവങ്ങൾക്കു തീറ്റി വേണം; വിദ്യാഭ്യാസം പരക്കണം. പൗരോഹിത്യമെന്ന കെടുതിയെ തുടച്ചു മാറ്റണം. പൗരോഹിത്യമില്ലെങ്കിൽ സാമുദായികപീഡനവുമില്ല. കൂടുതൽ ഭക്ഷണമുണ്ടായാൽ കൂടുതൽ സന്ദർഭവും എല്ലാവർക്കുമുണ്ടാകും. ചെറുപ്പക്കാരായ നമ്മുടെ വിഡ്ഢികൾ ഇംഗ്ലീഷുകാരിൽനിന്ന് കൂടുതൽ പ്രഭാവം കൈയ്ക്കലാക്കാൻ സമ്മേളനങ്ങൾ സംഘടിപ്പിക്കുന്നു. ഇംഗ്ലീഷുകാർ ചിരിക്കുകമാത്രമാണ്. സ്വാതന്ത്ര്യം കൊടുക്കാൻ തയ്യാറല്ലാത്ത ആർക്കും അതിന്നർഹതയില്ല. ഇംഗ്ലീഷുകാരിൽനിന്നു പ്രാഭവമെല്ലാം നിങ്ങളിലേക്കു പകർന്നെന്നു വെയ്ക്കുക. പിന്നെ, അപ്പോഴത്തെ പ്രാഭവക്കാർ ജനങ്ങളെ അമർത്തിവെയ്ക്കും; ഇവർക്കു പ്രാഭവമൊട്ടു നല്കുകയുമില്ല.

ഇതു നേടേണ്ടതു പതുക്കെയാണ്; നമ്മുടെ മതത്തിൽ ഊന്നിനിന്നുകൊണ്ടാണ്; സമുദായത്തിനു സ്വാതന്ത്ര്യമനുവദിച്ചുകൊടുത്തിട്ടാണ്. പഴയ മതത്തിൽനിന്നു പൗരോഹിത്യം പിഴുതെറിയുക. അപ്പോൾ ലോകത്തിൽ വെച്ച് ഏറ്റവും നല്ല മതമാണ് നിങ്ങൾക്കു കിട്ടുക. ഞാൻ പറയുന്നതു മനസ്സിലാകുന്നോ? ഭാരതത്തിന്റേതായ മതം വെച്ചുകൊണ്ട് യൂറോപ്പിലേതു പോലുള്ള ഒരു സമുദായം പടുത്തെടുക്കുമോ? എടുക്കാമെന്നും എടുക്കണമെന്നുമാണ് എന്റെ വിശ്വസം.

മദ്ധ്യഭാരതത്തിലൊരിടത്തു കുടിപാർപ്പു തുടങ്ങുകയെന്നതത്രേ മികവുറ്റ പദ്ധതി. അവിടെ നമ്മുടെ ആശയങ്ങൾക്കൊത്തു സ്വതന്ത്രമായി ജീവിക്കാം. അപ്പോൾ ഉജ്ജീവകമായ സ്വല്പം വല്ലതുംകൊണ്ട് എല്ലാം ഉജ്ജീവിതമാകും. ഇതിനിടയിൽ, ഒരു കേന്ദ്രമെന്നോണം ഒരു സംഘടനയുണ്ടാക്കുക. അതു ഭാരതത്തിൽ നീളെ ശാഖോപശാഖകളായി പന്തലിക്കണം. ഇപ്പോൾ മതത്തിന്റെ അടിസ്ഥാനത്തിൽ തുടങ്ങിയാൽ മതി. തീവ്രമായ സാമുദായികപരിഷ്കാരങ്ങളൊന്നും ഇപ്പോൾ പ്രചരിപ്പിക്കേണ്ട. മൂർഖമായ അന്ധവിശ്വാസങ്ങളെയൊന്നും പിൻതാങ്ങരുതെന്നുമാത്രം. എല്ലാവർക്കും മോക്ഷവും സമത്വവുമുണ്ടെന്ന ആ പഴയ അടിസ്ഥാനത്തിൽത്തന്നെ സമുദായത്തെ പുനർജ്ജീവിപ്പിക്കാൻ ശ്രമിക്കുക. ശങ്കരാചാര്യർ, രാമാനുജൻ, ചൈതന്യൻ തുടങ്ങിയ പഴയ ആചാര്യന്മാർതന്നെ ഒരുക്കിയതാണീ അടിത്തറ.

ആവേശംകൊള്ളുക, എങ്ങും പരത്തുക. പ്രവൃത്തി, പ്രവൃത്തി, നയി

ക്കുമ്പോൾത്തന്നെ കിങ്കരനുമാകണം: നിഃസ്വാർത്ഥനാകണം; മറ്റൊരു സ്നേഹിതനെ കുറ്റപ്പെടുത്തുന്ന ഒരു സ്നേഹത്തിൻെറയും വാക്കുകൾ ഗൂഢമായി ചെവിക്കൊള്ളരുത്. അതിരറ്റ ക്ഷമ വേണം; അപ്പോൾ സാഫല്യം നിങ്ങളുടേതുതന്നെ.

പക്ഷേ, ഒന്നു സൂക്ഷിച്ചുകൊള്ളണം: അമേരിക്കർ പറയുംപോലെ, ഒരുത്തൻെറയും മേൽ 'അധികാരം നടത്താൻ' നോക്കരുത്. എപ്പോഴും ഞാൻ നിങ്ങളുടെപേർക്ക് എഴുത്തയയ്ക്കുന്നതുകൊണ്ട് എൻെറ മറ്റു സ്നേഹിതന്മാരുടെമേൽ സ്വന്തം മേന്മ കാട്ടാൻ മുതിരരുത്. അത്തരമൊരു വിഡ്ഢിയല്ല നിങ്ങളെന്ന് എനിക്കറിയാം. എങ്കിലും മുന്നറിവ് നല്കേണ്ടത് എൻെറ ചുമതലയാണെന്ന് ഞാൻ കരുതുന്നു. എല്ലാ സംഘടനകളെയും തുലയ്ക്കുന്നതിതാണ്. പ്രവർത്തിക്കുക, പ്രവർത്തിക്കുക! കാരണം, മറ്റുള്ളവരുടെ നന്മയ്ക്കുവേണ്ടി മാത്രം പ്രവർത്തിക്കലാണ് ജീവിതം.

കപടത ഒട്ടുമരുത്; ജെസ്യൂട്ടുകൾ (വഞ്ചന) അരുത്; ചീത്തത്തം ഒന്നുമരുത് - ഇതാണെൻെറ ആഗ്രഹം. ഈശ്വരനെയാണ് ഞാൻ എന്നുമാശ്രയിച്ചിട്ടുള്ളത്. പേരിനും പെരുമയ്ക്കും വേണ്ടിയോ, നന്മ ചെയ്യുവാൻ വേണ്ടിപ്പോലുമോ, ജെസ്യൂട്ടുമുറകളെടുത്തു മനഃസാക്ഷിക്കു മലിനത പറ്റാതെ എനിക്കു മരിക്കണം. ദുരാചാരത്തിൻെറ ലാഞ്ഛനപോലുമരുത്; ദുർനയവുമരുത്. അതു ചീത്തയാണ്.

ചാഞ്ചല്യമരുത്; രഹസ്യവൃത്തങ്ങളിലുള്ള ദുർന്നടത്തങ്ങളുമരുത്; ഗൂഢമായ വഞ്ചനയുമരുത്; മുക്കിലും മൂലയിലും വെച്ച് ഒന്നും ചെയ്യരുത്. ഗുരുപ്രീതിക്കു സവിശേഷപാത്രമാകുക! - അതൊന്നും വേണ്ട; ഗുരുതന്നെ വേണമെന്നുമില്ല! മുന്നേറുക, ചുണക്കുട്ടികളേ, പണം ഉണ്ടെങ്കിലും ശരി, ഇല്ലെങ്കിലും ശരി; സ്നേഹം നിങ്ങൾക്കുണ്ടോ? മുന്നോട്ട്, വിടവു നികത്താൻ മുന്നോട്ട്; നിങ്ങളെ ആർക്കും തടയാനാവില്ല.

എന്തൊരസംബന്ധം! ബ്രഹ്മവിദ്യാസംഘടനയുടെ മാസികകൾ പറയുന്നുപോലും, അവർ എൻെറ സാഫല്യത്തിനുവേണ്ടി വഴി തെളിച്ചു എന്ന്! നേരുതന്നെ!! ശുദ്ധവിഡ്ഢിത്തം. ബ്രഹ്മവിദ്യാസംഘക്കാർ വഴി തെളിച്ചു!

സൂക്ഷിക്കണം, നേരല്ലാത്തതിനെക്കുറിച്ചെല്ലാം സൂക്ഷ്മത വേണം. സത്യത്തെ മുറുകെ പിടിക്കുക; അപ്പോൾ നാം ജയിക്കും. ഒരുപക്ഷേ പതുക്കെയാകും. എങ്കിലും അതു തീർച്ചയാണ്. ഞാനില്ലെങ്കിലെന്നോണം പ്രവർത്തിച്ചുകൊണ്ടിരിക്കുക. മുഴുവൻ പ്രവൃത്തിയും നിങ്ങളിൽ ഓരോരുത്തനെമാത്രം ആശ്രയിച്ചിരിക്കുന്നു എന്ന മട്ടിൽ പ്രവർത്തിക്കുക. അമ്പതു ശതകങ്ങൾ നിങ്ങളെ ഉറ്റുനോക്കുകയാണ്; ഭാരതത്തിൻെറ ഭാവി നിങ്ങളെ ആശ്രയിച്ചിരിക്കയാണ്. പ്രവർത്തിച്ചുകൊണ്ടിരിക്കുക. എനിക്ക് എപ്പോൾ വന്നുചേരാൻ കഴിയുമെന്നു തിട്ടമില്ല, പ്രവർത്തനത്തിൻെറ വലിയ ഒരു മണ്ഡലമാണിത്. ഭാരതത്തിൽ ഏറിയാൽ ചെയ്യുന്നതു പ്രശംസിക്കയാണ്.

ഒറ്റ സെൻറ്പോലും ഒന്നിനുവേണ്ടിയും കൊടുക്കില്ല. അതവർക്ക് എവിടെ കിട്ടാനാണ്? അവർ സ്വയം യാചകരാണ്, പിന്നെ, കഴിഞ്ഞ രണ്ടായിരമോ അതിലധികമോ കൊല്ലമായി, പൊതുനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുവാൻ അവർക്കു കഴിവില്ല. ജനത, പൊതുജനം, തുടങ്ങിയ ആശയങ്ങൾ ഇപ്പോഴാണ് അവർ ഗ്രഹിച്ചുവരുന്നത്. അതിനാൽ, ഞാൻ അവരെ പഴിക്കുന്നില്ല. നിങ്ങൾക്ക് മംഗളങ്ങൾ.

**വിവേകാനന്ദൻ**

## 5

541 ഡീയർബോൺ അവന്യു, ചിക്കാഗോ

3 ജനുവരി 1895

പ്രിയസുഹൃത്തേ,*

സ്നേഹവും കൃതജ്ഞതയും വിശ്വാസവും നിറഞ്ഞ ഹൃദയത്തോടുകൂടിയാണ് ഞാൻ നിങ്ങൾക്കെഴുതാൻ പേനയെടുക്കുന്നത്. എൻെറ ജീവിതത്തിൽ കണ്ടെത്തിയിട്ടുള്ളവരിൽവെച്ച് വിശ്വാസത്തികവുള്ള ചുരുക്കം ചിലരിലൊരാളാണ് നിങ്ങളെന്ന് ഒന്നാമതായി നിങ്ങളോടു പറഞ്ഞുകൊള്ളട്ടെ. വികാരത്തിൻെറയും വിജ്ഞാനത്തിൻെറയും ഒരദ്ഭുതസമ്മേളനം നിങ്ങൾ സർമ്മാത്മനാ സ്വായത്തമാക്കിയിട്ടുണ്ട്. ഒപ്പം ആശയങ്ങളെ യഥാർത്ഥമാക്കുവാനുള്ള പ്രായോഗികസാമർത്ഥ്യവും.

ഭാരതത്തിൽ തുടങ്ങിയിട്ടുള്ള ജോലി വേണ്ടതുപോലെയായിട്ടുണ്ട്. അതങ്ങനെ തുടർന്നാൽമാത്രം പോരാ: കവിഞ്ഞ വീര്യത്തോടുകൂടി മുന്നോട്ടു കൊണ്ടുപോകുകകൂടി വേണം. ഇപ്പോഴല്ലെങ്കിൽ, പിന്നെ ഒരിക്കലും അതിനു സമയം കിട്ടില്ല; വിശാലവും വിശദവുമായ മട്ടിൽ, എല്ലാമൊന്നു നോക്കിക്കണ്ടതിനുശേഷം, താഴെ ചേർക്കുന്ന പദ്ധതിയിലാണ് എൻെറ മനസ്സ് ഉറച്ചുനില്ക്കുന്നത്. ഒന്നാമത് മദ്രാസ്സിൽ ഒരു ഈശ്വരവിജ്ഞാന മഹാവിദ്യാലയം (Theological College) തുറക്കുന്നതു നന്നാവും. അതിൻെറ പ്രവർത്തനമണ്ഡലം ക്രമേണ വികസിപ്പിക്കണം. ഉദ്ദേശ്യം, വേദങ്ങളെയും ഭാഷ്യങ്ങളെയും ദർശനങ്ങളെയും ലോകത്തുള്ള മറ്റു മതങ്ങളെയും പറ്റി ചെറുപ്പക്കാർക്കു തികഞ്ഞൊരു വിദ്യാഭ്യാസം നല്കുക! ഇതോടൊപ്പം, ഈ മഹാവിദ്യാലയത്തിൻെറ നാവെന്ന നിലയിൽ ദേശഭാഷയിലും ഇംഗ്ലീഷിലുമായി ഓരോ പത്രം തുടങ്ങുകയും വേണം.

ഇതാണ് ഒന്നാമത്തെ ചുവടുവെയ്പ്. ചെറിയ തുടക്കങ്ങളിൽനിന്നാണ് വലിയ കാര്യങ്ങൾ രൂപംകൊള്ളുക. ജീവിതത്തിൻെറ പ്രാചീനവും അർവ്വാചീനവുമായ വശങ്ങൾ സബഹുമാനം മനസ്സിലാക്കിവരുന്ന മദ്രാസ്

* ജസ്റ്റീസ് സർ സുബ്രഹ്മണ്യയ്യർക്ക് എഴുതിയത്.

ഇപ്പോൾ ഒരു സുവർണ്ണമദ്ധ്യമമാർഗ്ഗം സ്വീകരിച്ചിരിക്കയാണ്.

സമുദായത്തെ പൂർണ്ണമായി പുനഃസംഘടിപ്പിക്കണമെന്ന കാര്യത്തിൽ ഭാരതത്തിലെ അഭ്യസ്തവിദ്യരോട് എനിക്കു തികച്ചും യോജിപ്പാണുള്ളത്, പക്ഷേ അതെങ്ങനെ ചെയ്യണം? പരിഷ്കർത്താക്കളുടെ വിനാശകമായ പദ്ധതികളെല്ലാം പരാജയപ്പെട്ടിരിക്കയാണ്. എൻെറ പദ്ധതിയിതാ: കഴിഞ്ഞ കാലത്തു നാം തീരെ മോശക്കാരല്ലായിരുന്നു, തീർച്ച. നമ്മുടെ സമുദായം ചീത്തയല്ല; മറിച്ച് നല്ലതാണ്; കുറേക്കൂടി മെച്ചപ്പെടണമെന്നാണ് എൻെറ ആഗ്രഹമെന്നു മാത്രം. തെറ്റിൽനിന്നു ശരിയിലേക്കല്ല, ചീത്തയിൽനിന്നു നല്ലതിലേക്കല്ല, പിന്നെയോ ശരിയിൽനിന്നു കൂടുതൽ ഉയർന്ന ശരിയിലേക്ക്; നല്ലതിൽനിന്നു കൂടുതൽ ഉയർന്ന, ഏറ്റവുമുയർന്ന, നല്ലതിലേക്ക്. എൻെറ നാട്ടുകാരോടു ഞാൻ പറയുന്നു: നിങ്ങൾ ചെയ്തിട്ടുള്ളത്, ഇത്രത്തോളം, നന്നുതന്നെ; ഇപ്പോഴിതാ, കൂടുതൽ നന്നായി ചെയ്യാനുള്ള കാലമാണ്.

ജാതികാര്യംതന്നെ എടുക്കുക. സംസ്കൃതത്തിൽ ജാതി, അതായത് വർഗ്ഗം - ഇതാണ് സൃഷ്ടിയെപ്പറ്റിയുള്ള ആദ്യത്തെ ആശയംതന്നെ. വിചിത്രത, അതായത് ജാതി, ഇതുതന്നെയാണ് സൃഷ്ടി. 'ഞാൻ ഒന്നാണ്; ഞാൻ പലതായിത്തീരുന്നു' (വേദങ്ങളിൽ പലേടത്തും.) സൃഷ്ടിക്കു മുമ്പ് ഏകത്വം. വൈചിത്ര്യമാണ് സൃഷ്ടി. ഈ വൈചിത്ര്യം നിലച്ചാൽ, സൃഷ്ടി നശിക്കും. ഏതെങ്കിലും വർഗ്ഗം വീര്യവത്തും സക്രിയവുമായിരിക്കുന്നിടത്തോളം, അതു വൈചിത്ര്യങ്ങൾ ഉളവാക്കിക്കൊണ്ടിരിക്കും. വൈചിത്ര്യങ്ങൾ ഉളവാക്കാതിരുന്നാൽ, അഥവാ അതു വിഘ്നപ്പെട്ടാൽ, ആ വർഗ്ഗം മൃതിപ്പെടുന്നു. ജാതിയുടെ തുടക്കത്തിലുള്ള ആശയം, സ്വന്തം പ്രകൃതിയെ, ജാതിയെ, ആവിഷ്കരിക്കുവാൻ വ്യക്തിക്കുള്ള സ്വാതന്ത്ര്യം തന്നെയായിരുന്നു. അങ്ങനെ ബഹുസഹസ്രം വർഷങ്ങൾ അതു നിലനില്ക്കുകയും ചെയ്തു. ഏറ്റവും അർവാചീനമായ ഗ്രന്ഥങ്ങളിൽപ്പോലും മിശ്രഭോജനം നിഷേധിക്കപ്പെട്ടിട്ടില്ല; കൂടുതൽ പഴക്കമുള്ള ഗ്രന്ഥങ്ങളിൽ മിശ്രവിവാഹവും നിഷിദ്ധമല്ല. പിന്നെ ഭാരതത്തിൻെറ അധഃപതനത്തിന്നുള്ള കാരണമെന്ത്? ജാതിയെക്കുറിച്ചുള്ള ഈ ആശയം കൈവെടിഞ്ഞതുതന്നെ. ഗീത പറയുംപോലെ, ജാതി നശിച്ചാൽ ലോകമേ നശിക്കും. ഈ വൈചിത്ര്യങ്ങളെല്ലാം നിലച്ചാൽ ലോകം നശിക്കുമെന്ന് ഇപ്പോൾ തോന്നുന്നില്ലേ? ഇന്നത്തെ ജാതിയല്ല നേരായ ജാതി. ഇന്നത്തെ ജാതി പുരോഗതിക്കു പ്രതിബന്ധമാണ്. ജാതിയുടെ, എന്നുവെച്ചാൽ വൈചിത്ര്യത്തിൻെറ, സ്വതന്ത്രമായ പ്രവർത്തനത്തെ അതു മുടക്കിയിരിക്കുന്നു. ഉറച്ചു കട്ടപിടിച്ച കീഴ്വഴക്കമോ വിശേഷാവകാശമോ, ഏതെങ്കിലും രൂപത്തിൽ ജന്മനാ ഉള്ള ജാതിയോ (തനി) ജാതിയുടെ പ്രഭാവത്തെ തടസ്സപ്പെടുത്തുകയത്രേ ചെയ്യുന്നത്. വിപുലമായ ഈ വൈചിത്ര്യമുളവാക്കാൻ ഒരു ജനതയ്ക്കു കഴിയാതെ വരുമ്പോൾ, ആ ജനത അറ്റുപോകതന്നെവേണം. അതിനാൽ,

എൻെറ നാട്ടുകാരേ, എനിക്കു നിങ്ങളോടു പറയാനുള്ളതിതാണ്: ജാതിയെ വിഘ്നപ്പെടുത്തുകയും നശിപ്പിക്കയും ചെയ്തതുകൊണ്ടാണ് ഭാരതം അധഃപതിച്ചത്. മരവിച്ചുപോയ അഭിജാതവർഗ്ഗങ്ങളെല്ലാം, വിശേഷാവകാശ വാദിവർഗ്ഗങ്ങളെല്ലാം, ജാതിക്കു കിട്ടുന്ന പ്രഹരമാണ്, ജാതിവിരുദ്ധമാണ്. ജാതിക്ക് അതിൻെറതായ പ്രഭാവം കൈവരട്ടെ. ജാതിക്കു നേരിടേണ്ടുന്ന പ്രതിബന്ധങ്ങളെല്ലാം തകർക്കുക; നാം ഉയരും. യൂറോപ്പിലേക്കു നോക്കൂ. യൂറോപ്പ് ജാതിക്കു സ്വതന്ത്രമായ വിഹാരമനുവദിച്ചപ്പോൾ, വ്യക്തികളെ തടുത്തുനിർത്തിയ പ്രതിബന്ധങ്ങൾ ഒട്ടുമിക്കതും തട്ടിനീക്കിയപ്പോൾ, ഒരോരുത്തനും അവനവൻെറ ജാതി വികസിപ്പിക്കാൻ കഴിഞ്ഞു; യൂറോപ്പുയർന്നു, അമേരിക്കയിൽ, ശരിയായ ജാതിക്കു വികസിക്കാൻ തികച്ചും പറ്റിയ ചുറ്റുപാടുകളാണുള്ളത്. അതിനാൽ അവിടത്തെ ആളുകളും പെരുമപ്പെട്ടവരാണ്. ഓരോ ആൺകുട്ടിയും പെൺകുട്ടിയും ജനിക്കുമ്പോൾത്തന്നെ, ജ്യോതിഷക്കാർ അവരുടെ ജാതി തിട്ടപ്പെടുത്താൻ ശ്രമിക്കുന്നു എന്ന് ഓരോ ഹിന്ദുവിന്നും അറിവുള്ളതാണല്ലോ. അതാണ് ശരിയായ ജാതി, വ്യക്തിത്വം. ജ്യോതിഷക്കാരന്നതറിയാം. ആ ജാതിക്കു പൂർണ്ണമായ സ്വാതന്ത്ര്യമനുവദിച്ചാലേ നമുക്ക് ഉയരാൻ കഴിയൂ. ഈ വൈചിത്ര്യത്തിൻെറ അർത്ഥം അസമത്വമെന്നോ വിശേഷാവകാശമുള്ള മാന്യതയെന്നോ അല്ല.

ഹിന്ദുക്കൾക്ക് ഉപേക്ഷിക്കേണ്ടതായിട്ടൊന്നുമില്ല. ഋഷിമാർ വരച്ച വരയിലൂടെ മുന്നോട്ടു നീങ്ങുകയും, ശതകങ്ങളായുള്ള അടിമത്തത്തിൻെറ ഫലമായ ആലസ്യം കുടഞ്ഞുകളയുകയും ചെയ്താൽ മതി എന്നു കാട്ടിക്കൊടുക്കയാണ് എൻെറ പദ്ധതി. മുഹമ്മദീയരുടെ നിപീഡനം ഉണ്ടായപ്പോൾ, സ്വാഭാവികമായി, നമ്മുടെ പുരോഗതി നിലച്ചു. അപ്പോൾ പ്രശ്നം പുരോഗതിയുടേതല്ലായിരുന്നു; ജീവിക്കണോ മരിക്കണോ എന്നുള്ളതായിരുന്നു. ഇപ്പോൾ സമ്മർദ്ദം അറ്റിരിക്കയാണ്. നമുക്കു മുന്നോട്ടു നീങ്ങണം, ഭ്രഷ്ടന്മാരുടെയും ക്രിസ്തുമതപ്രചാരകന്മാരുടെയും നേതൃത്വത്തിനു വഴങ്ങി വിനാശത്തിൻെറ മാർഗ്ഗത്തിലൂടെയല്ല; നമ്മുടേതായ രേഖയിലൂടെ, നമ്മുടേതായ മാർഗ്ഗത്തിലൂടെ, കെട്ടിടം പൂർത്തിയാക്കാഞ്ഞതുകൊണ്ടാണ് എല്ലാം വികൃതമായിരിക്കുന്നത്. മർദ്ദനത്തിൻേറതായ യുഗങ്ങളിൽ നമുക്കു പണി നിർത്തേണ്ടിവന്നുകൂടി. ഇപ്പോൾ ആ കെട്ടിടം പൂർത്തിയാക്കണം. എല്ലാം അതതിൻെറ സ്ഥാനത്തു സുന്ദരമെന്നു കാണപ്പെടും. ഇതാണ് എൻെറ പദ്ധതി. എനിക്ക് ഇതിൽ ഉറച്ച വിശ്വാസമുണ്ട്. ഓരോ ജനതയ്ക്കും ജീവിതത്തിൽ അതിൻേറതായ ഒരു പ്രമുഖധാരയുണ്ട്. ഭാരതത്തിൽ ഇതു മതമാണ്. ഇതു പ്രബലപ്പെടുത്തുക. ഇതിൻെറ ഇരുവശത്തുമുള്ള വെള്ളം അപ്പോൾ അതിന്നൊത്തു മുന്നോട്ടു നീങ്ങണം. ഇതാണ് എൻെറ ചിന്താഗതിയുടെ ഒരു വശം. യഥാകാലം, അതൊക്കെ പ്രകാശിപ്പിക്കാമെന്നു ഞാനാശിക്കുന്നു. ഇപ്പോൾ ഈ നാട്ടിലും എനിക്കു ചെയ്തുതീർ

ക്കേണ്ട ഒരു കർത്തവ്യമുണ്ട്. കൂടാതെ, ഈ നാട്ടിലാണ്, ഈ നാട്ടിൽ മാത്രമാണ്, ഞാൻ സഹായം പ്രതീക്ഷിക്കുന്നത്. എന്നാൽ ഇന്നുവെരെ എന്റെ ആശയങ്ങൾ പ്രചരിപ്പിക്കാനല്ലാതെ മറ്റൊന്നും ചെയ്യാൻ എനിക്കു കഴിഞ്ഞിട്ടില്ല. ഇതുപോലൊരു ശ്രമം ഭാരതത്തിലും നടത്തണമെന്ന് ഞാൻ ഇപ്പോൾ കരുതുന്നു.

എനിക്ക് എപ്പോൾ ഭാരതത്തിലേക്കു മടങ്ങാൻ കഴിയുമെന്നു നിശ്ചയമില്ല. ഞാൻ ഭഗവാന്റെ നേതൃത്വം അനുസരിക്കയാണ്: ഞാൻ അവിടുത്തെ കയ്യിലാണ്. 'വിത്താന്വേഷണവ്യഗ്രമായ ഈ ലോകത്തിൽ, ഭഗവൻ, ഞാൻ കണ്ടെത്തിയ ഏറ്റവും വിലപ്പെട്ട രത്നം അവിടുന്നാണ്. അവിടേക്കായി ഞാൻ സ്വയം ആഹുതി ചെയ്യുന്നു.' 'സ്നേഹിക്കാവുന്ന ഒന്നിനെ തിരക്കുന്ന ഞാൻ കണ്ടെത്തിയ ഒരേ സ്നേഹഭാജനം അവിടുന്നാണ്. അവിടേക്കായി ഞാൻ സ്വയം ആഹുതി ചെയ്യുന്നു.' (യജുർവേദസംഹിത).

നിങ്ങളെ ഭഗവാൻ സദാ അനുഗ്രഹിക്കട്ടെ!

വിവേകാനന്ദൻ

## 6

54 വെസ്റ്റ് 33-ാം സ്ട്രീറ്റ്, ന്യൂയോർക്ക്
1 ഫെബ്രുവരി 1895

പ്രിയസോദരി,*

നിങ്ങളുടെ മനോഹരമായ കത്ത് ഇതാ കിട്ടി............ ശരി, കർമ്മഫലമനുഭവിക്കാൻ അനുവദിക്കപ്പെടാതെയായാലും കർമ്മത്തിനുവേണ്ടി കർമ്മം ചെയ്യുക എന്നത് ഒരു നല്ല സാധനയാണ്.... നിങ്ങളുടെ വിമർശനങ്ങളിൽ ഞാൻ വളരെ സന്തോഷിക്കുന്നു. തീരെ ദുഃഖിക്കുന്നില്ല. ഇന്നാളൊരു ദിവസം മിസ് തഴ്സിബിയുടെയവിടെവെച്ച് ഒരു പ്രിസ്ബിറ്റേറിയൻ മാന്യനുമായി എനിക്കു ക്ഷുബ്ധനായി തർക്കിക്കേണ്ടിവന്നു; അയാൾ പതിവുപോലെ വളരെ ചൂടുപിടിക്കയും കോപിക്കയും അധിക്ഷേപിക്കയും ചെയ്തു. ഏതായാലും തദനന്തരം മിസിസ് ബുൾ എന്നെ ഇതിനു കലശലായി ശകാരിച്ചു: അത്തരം കാര്യങ്ങൾ എന്റെ പ്രവർത്തനത്തിനു വിഘാതമാകുമല്ലോ എന്ന്. നിങ്ങളുടെ അഭിപ്രായവും അതുപോലെതന്നെയെന്നു തോന്നുന്നു.

നിങ്ങൾ അതേപ്പറ്റി ഇപ്പോൾത്തന്നെ എഴുതിയതിൽ സന്തോഷം. കാരണം അതേപ്പറ്റിത്തന്നെയാണ് ഞാൻ ഗാഢമായി ചിന്തിച്ചുകൊണ്ടിരുന്നത്. ഒന്നാമതായി ഈ സംഗതികളെക്കുറിച്ചു ഞാൻ അശേഷം വ്യസനിക്കുന്നില്ല. ഒരുപക്ഷേ അത് നിങ്ങൾക്കു രുചിക്കുന്നില്ലായിരിക്കാം.........

* മിസ് മേരി ഹേലിന്.

മധുരഭാഷിയായിരിക്കുന്നത് ഒരുവൻെറ ലൗകികാഭ്യുദയത്തിന് എത്രയോ മെച്ചമാണെന്ന് എനിക്കു നന്നായറിയാം. മധുരഭാഷിയാകാൻ ഞാൻ സർവ്വവും ചെയ്യുന്നുണ്ട്; പക്ഷേ അന്തഃസത്യവുമായി ഒരു ഭയങ്കരമായ വിട്ടുവീഴ്ചയിലേക്കു വരുമ്പോൾ, അപ്പോൾ ഞാൻ നിർത്തുന്നു. ഞാൻ കപടമായ വിനയത്തിൽ വിശ്വസിക്കുന്നില്ല. ഞാൻ സമദർശിത്വത്തിൽ വിശ്വസിക്കുന്നു - സർവ്വരോടും സമമായ മനഃസ്ഥിതിയിൽ. സാധാരണ മനുഷ്യൻെറ കർത്തവ്യം തൻെറ 'ഈശ്വരനായ' സമുദായത്തിൻെറ അജ്ഞതയെ അനുസരിക്കയാണ്; പക്ഷേ ദിവ്യസന്താനങ്ങൾ ഒരിക്കലും അങ്ങനെ ചെയ്യുന്നില്ല. ഇതൊരു ശാശ്വതനിയമമാണ്. ഒരുവൻ പരിസരങ്ങളോടും സമുദായത്തിൻെറ അഭിപ്രായത്തോടും പൊരുത്തപ്പെടുന്നു. അത്തരക്കാർക്കു സർവ്വശുഭപ്രദമായ നല്ല വസ്തുക്കളൊക്കെ 'സമുദായത്തിൽ'നിന്നു കിട്ടുകയും ചെയ്യുന്നു. മറ്റേക്കൂട്ടർ ഒറ്റയ്ക്കു നില്ക്കുന്നു. സമുദായത്തെ തന്നിലേക്ക് ആകർഷിക്കുകയും ചെയ്യുന്നു. പൊരുത്തപ്പെടുന്ന മനുഷ്യൻ പൂവിരിച്ച വഴി കണ്ടെത്തുന്നു; പൊരുത്തപ്പെടാത്തവൻ മുള്ളു വിരിച്ചതും. 'ജനശബ്ദ'ത്തിൻെറ ആരാധകന്മാർ ക്ഷണത്തിനുള്ളിൽ നശിച്ചുപോകുന്നു; സത്യത്തിൻെറ സന്താനങ്ങൾ ചിരം ജീവിക്കുന്നു.

ഞാൻ സത്യത്തെ അനന്തശക്തിയുള്ള ഒരു ദാഹദ്രവ്യത്തോടുപമിക്കും. അതു വീഴുന്നിടത്തെല്ലാം തൻവഴി ദഹിപ്പിച്ചുമുന്നേറുന്നു - മൃദുവസ്തുക്കളിൽ പെട്ടെന്ന്, കഠിനവസ്തുക്കളിൽ പതുക്കെ - എങ്കിലും തീർച്ച. എഴുതിയത് എഴുതിയതുതന്നെ. സോദരീ, ഞാൻ വളരെ വളരെ വ്യസനിക്കുന്നു, എനിക്ക് എല്ലാ കരിംകളവിനോടും മാധുര്യപ്പെടാനും പൊരുത്തപ്പെടാനും വയ്യല്ലോ; എനിക്കു വയ്യ. അതിന് ആയുഷ്കാലം മുഴുവൻ ഞാൻ കഷ്ടപ്പെട്ടു. എങ്കിലും എനിക്കു കഴിഞ്ഞിട്ടില്ല. ഞാൻ ശ്രമിക്കുകയും വീണ്ടും ശ്രമിക്കുകയും ചെയ്തു, എന്നിട്ടും സാധിച്ചില്ല. ഒടുക്കം ഞാനതു കയ്യൊഴിച്ചിരിക്കുന്നു. ഭഗവാൻ മഹിമയുള്ളവൻ. കപടനാവാൻ അവിടുന്നെന്നെ അനുവദിക്കില്ല. ഇനി അകത്തുള്ളതു പുറത്തു വരട്ടെ. എല്ലാവരെയും പ്രീതിപ്പെടുത്തുന്ന ഒരു വഴി ഞാൻ കണ്ടിട്ടില്ല, എനിക്കു ഞാനായിരിക്കാതെ, എൻെറതന്നെ ആത്മാവോടു നേരായിരിക്കാതെ, വയ്യതാനും. 'യൗവ്വനവും സൗന്ദര്യവും മായുന്നു, ജീവിതവും സമ്പത്തും ഒടുങ്ങുന്നു, പേരും കീർത്തിയും പൊലിയുന്നു, പർവ്വതങ്ങൾപോലും തവിടുപൊടിയാവുന്നു. സൗഹൃദവും സ്നേഹവും അസ്തമിക്കുന്നു. കേവലം സത്യം നിലനില്ക്കുന്നു.' സത്യസ്വരൂപനായ ഈശ്വരാ, അവിടുന്നു മാത്രം എനിക്കു വഴികാട്ടിയായിരിക്കൂ! പാലും തേനുമായിത്തീരാൻ ഇനി വയ്യാത്തത്ര, മധുരഭാഷിയാവാൻ വയ്യാത്തത്ര, ഞാൻ മൂത്തുപോയിരിക്കുന്നു. എന്നെ ഇതുപോലെ തന്നെയിരിക്കാൻ അനുവദിച്ചാലും. 'ഹേ സന്ന്യാസിൻ, പേടി കൂടാതെ, വിലപേശൽ കൂടാതെ, മിത്രത്തെയോ ശത്രുവേയോ കാര്യമാക്കാതെ, സത്യത്തെത്തന്നെ മുറുകെപ്പിടിക്കൂ; ഈ നിമിഷംമുതൽ ഇഹവും പരവും

ഭവിഷ്യത്തുമെല്ലാം - അവയുടെ ഭോഗങ്ങളും അവയുടെ വ്യർത്ഥതകളും - സംത്യജിച്ചാലും. സത്യമേ, നീമാത്രം എൻെറ വഴികാട്ടിയായിരിക്കൂ.' എനിക്കു സമ്പത്തിലോ പേരിലോ കീർത്തിയിലോ ഭോഗങ്ങളിലോ കൊതിയൊട്ടുമില്ല. സോദരീ, അവയൊക്കെയെനിക്കു നിസ്സാരമാണ്. എൻെറ സോദരരെ സഹായിക്കാൻ ഞാനാഗ്രഹിച്ചു. എനിക്കു പണം സമ്പാദിക്കാനുള്ള നയം ഇല്ല, ഭഗവാൻ ജയിക്കട്ടെ. അന്തഃസത്യത്തെ അനുസരിക്കാതെ എന്നെച്ചുഴന്നുള്ള ലോകത്തിൻെറ ചാപല്യത്തോടു ഞാനെന്തിനു പൊരുത്തപ്പെടണം? സോദരീ, മനസ്സ് ഇപ്പോഴും ദുർബ്ബലംതന്നെ, അതു ചിലപ്പോൾ യാന്ത്രികമായി ലോകസഹായത്തെ കയറിപ്പിടിക്കുന്നു. പക്ഷേ, എനിക്കു ഭയമില്ല. എൻെറ മതം പഠിപ്പിക്കുന്ന ഏറ്റവും വലിയ പാപം ഭയമാണ്.

പ്രിസ്ബിറ്റേറിയൻ പുരോഹിതനുമായുണ്ടായ കഴിഞ്ഞ വാദവും തദനന്തരം മിസിസ് ബുള്ളുമായുണ്ടായ നീണ്ട വാഗ്വാദവും 'ഏകാകിയായി ജീവിക്കുക, ഏകാകിയായി നടക്കുക' എന്നു സന്ന്യാസിയോടുള്ള മനുവചനത്തെ എനിക്കു വ്യക്തമാക്കിത്തന്നു. സർവ്വസൗഹൃദവും സർവ്വസ്നേഹവും പരിമിതംതന്നെ. കൊള്ളയടിക്കുന്നതല്ലാത്ത ഒരു ചങ്ങാത്തവും ഉണ്ടായിരുന്നിട്ടില്ല, വിശേഷിച്ചും സ്ത്രീകളുടെ. ഹേ മഹർഷിമാരേ, നിങ്ങൾ പറഞ്ഞതു ശരിയാണ്. വല്ലവരേയും അവലംബിക്കുന്ന ഒരുവന് സത്യസ്വരൂപനായ ഈശ്വരനെ സേവിക്കുക സാദ്ധ്യമല്ല. എൻെറ ആത്മാവേ! ശാന്തനാകൂ; നിസ്സംഗനാകൂ. ഭഗവാനുണ്ട് നിൻെറ കൂടെ. ജീവിതം നിസ്സാരം! മൃത്യു വെറും വ്യാമോഹം! ഇതെല്ലാം ഇല്ലാത്തത്! ഈശ്വരൻമാത്രമുണ്ട്! എൻെറ ആത്മാവേ, ഭയപ്പെടരുത്! ഏകാകിയാകൂ. സോദരീ, വഴി ദീർഘം. സമയം ഹ്രസ്വം. അന്തി അടുത്തുവരുന്നു. എനിക്കു വേഗം വീട്ടിൽ പോകണം. എനിക്കെൻെറ രീതികളെ മിനുക്കാൻ നേരമില്ല. എനിക്കെൻെറ സന്ദേശം നല്കുന്നതിനു സമയം കാണാൻ കഴിയുന്നില്ല. നിങ്ങൾ നല്ലവൾ, നിങ്ങൾ വളരെ കനിവുള്ളവൾ. നിങ്ങൾക്കുവേണ്ടി ഞാനെന്തും ചെയ്യും; കോപിക്കൊല്ലെ, നിങ്ങളെയെല്ലാം വെറും ശിശുക്കളായത്രേ ഞാൻ കാണുന്നത്.

എൻെറ ആത്മാവേ, നീയിനി കിനാവു കാണരുത്! ഇനി കിനാവു കാണരുത്. ഒറ്റവാക്കിൽ പറഞ്ഞാൽ, എനിക്കൊരു സന്ദേശം നല്കാനുണ്ട്. ലോകത്തെ പ്രീണിപ്പിക്കാൻവേണ്ടി മധുരഭാഷിയാകാൻ എനിക്കു നേരമില്ല; അതിനുള്ള ഓരോ ശ്രമവും എന്നെ മിത്ഥ്യാചാരിയാക്കുന്നു. കടൽച്ചൊറിയെപ്പോലെ നിരുദ്ദേശപരമായ ജീവിതം നയിക്കുകയും മൂഢമായ ഈ ലോകത്തിൻെറ - അത് എൻെറ സ്വന്തം ദേശമാകട്ടെ അഥവാ വിദേശമാകട്ടെ - ആവശ്യത്തിനൊത്തു വഴങ്ങുകയും ചെയ്യുന്നതിനെക്കാൾ ആയിരം മരണം വരിക്കാൻ ഞാൻ തയ്യാറാണ്. മിസിസ് ബുൾ വിചാരിക്കുന്നതുപോലെ എനിക്കൊരു കർത്തവ്യമുണ്ടെന്ന് നിങ്ങൾ

കരുതുന്നെങ്കിൽ നിങ്ങൾക്കു പിഴച്ചിരിക്കുന്നു, തീരെ പിഴച്ചിരിക്കുന്നു. ഈ ലോകത്തിലോ പരലോകത്തിലോ എനിക്കൊരു കർത്തവ്യവുമില്ല. എനിക്കൊരു സന്ദേശമുണ്ട്, അതു ഞാൻ എന്റെ സ്വന്തം രീതിയിൽ നല്കുകയും ചെയ്യും. എന്റെ സന്ദേശത്തെ ഞാൻ ഹൈന്ദവീകരിക്കുകയോ, ക്രൈസ്തവീകരിക്കുകയോ ലോകത്തിലുള്ള മറ്റെന്തെങ്കിലുമായി 'കരി'ക്കയോ ഇല്ല. അതു ഞാൻ മാമകീകരിക്കയേ ഉള്ളു, അത്രതന്നെ. സ്വാതന്ത്ര്യം, മുക്തി, അതാണെന്റെ മതസർവ്വസ്വം. അതിനെ നിരോധിക്കാൻ ശ്രമിക്കുന്ന എന്തിനെയും ഞാനൊഴിവാക്കും - പയറ്റിയാലും പറന്നാലും ഫൂ! പുരോഹിതന്മാരെ സമാധാനിപ്പിക്കാൻ ഞാൻ പരിശ്രമിക്കുക!! സോദരീ, ഇതു മറിച്ചുധരിക്കേണ്ട. പക്ഷേ നിങ്ങൾ ശിശുക്കളാണ്. ശിശുക്കൾ ശിക്ഷണത്തിനു വഴങ്ങുകയും വേണം. 'യുക്തിയെ അയുക്തിയായും മർത്ത്യത്തെ അമർത്ത്യമായും ഈ ലോകത്തെ ശൂന്യമായും മനുഷ്യനെ ഈശ്വരനായും' തീർക്കുന്ന ആ ഉറവിൽനിന്ന് നിങ്ങളിനിയും പാനം ചെയ്തിട്ടില്ല.

ലോകമെന്ന് അവർ വിളിക്കുന്ന മൂഢതയുടെ ഈ വലയിൽനിന്നു പുറത്തുവരൂ, നിങ്ങൾക്കാവുമെങ്കിൽ. അപ്പോൾ നിങ്ങളെ ധീരയെന്നും സ്വതന്ത്രയെന്നും ഞാൻ വിളിക്കും. കഴിയില്ലെങ്കിൽ, ഈ പാഴ്ദേവതയെ, സമുദായത്തെ, നിലത്തുടച്ച് അതിന്റെ അക്ഷീണകാപട്യത്തിന്മേൽ ചവിട്ടാൻ ധൈര്യപ്പെടുന്നവരെ അനുമോദിക്കുക; അവരെ അനുമോദിക്കാനും വയ്യെങ്കിൽ, ഞാൻ പ്രാർത്ഥിക്കുന്നു, മൗനം ഭജിക്കുക. പക്ഷേ അവരെ, വിട്ടുവീഴ്ചയെന്നും നല്ല പിള്ള ചമയലെന്നും മധുരഭാഷണമെന്നുമുള്ള പിഴച്ച അസംബന്ധംകൊണ്ടു വലിച്ചു ചളിക്കുണ്ടിലിടാൻ ശ്രമിക്കാതിരിക്കുക.

ഞാനീ ലോകത്തെ വെറുക്കുന്നു, ഈ സ്വപ്നത്തെ, ഈ ഭയങ്കര ദുഃസ്വപ്നത്തെ - അതിലെ പള്ളികളെയും കള്ളത്തരങ്ങളെയും, അതിന്റെ പുസ്തകങ്ങളെയും തെമ്മാടിത്തങ്ങളെയും അതിന്റെ സുന്ദരമുഖങ്ങളെയും കപടഹൃദയങ്ങളെയും, അതിന്റെ ഉപരിതലത്തിലെ കൂക്കിവിളിക്കുന്ന ധർമ്മത്തെയും അടിയിലെ തനിപ്പൊള്ളത്തത്തെയും, സർവ്വോപരി അതിന്റെ പവിത്രമാക്കിച്ചെയ്യപ്പെട്ട കച്ചവടത്തെയും. എന്ത്! ഈ ലോകത്തിലെ ബദ്ധദാസന്മാർ പറയുന്ന പ്രകാരം എന്റെ ആത്മാവിനെ അളക്കുകയോ? ഫൂ! സോദരീ, നിങ്ങൾക്കു സന്ന്യാസിയെ അറിഞ്ഞുകൂടാ. 'അയാൾ വേദങ്ങളുടെ ശിരസ്സിൽ നിലകൊള്ളുന്നു!' എന്നു വേദങ്ങൾ പറയുന്നു. കാരണം അയാൾ പള്ളികളിൽനിന്നും വിഭാഗങ്ങളിൽനിന്നും മതങ്ങളിൽനിന്നും പ്രവാചകന്മാരിൽനിന്നും പുസ്തകങ്ങളിൽനിന്നും അത്തരം എല്ലാറ്റിൽനിന്നും മുക്തനത്രേ! മിഷനറിയാവട്ടെ, മിഷനറിയല്ലാതിരിക്കട്ടെ, അവർ കൂക്കിവിളിക്കയും എന്നെ കഴിവതെല്ലാംകൊണ്ടും ആക്രമിക്കയും ചെയ്യട്ടെ, ഭർത്തൃഹരി പറയുംവണ്ണം ഞാനവരെ കണക്കാക്കും: - 'സന്ന്യാ

സിൻ! നീ നിൻെറ വഴിക്കു പോകൂ. ചിലർ പറയുന്നു: 'ഇത് ഏതു ഭ്രാന്ത'നെന്ന്, വേറെ ചിലർ 'ഇത് ഏതു ചണ്ഡാല'നെന്ന്, മറ്റു ചിലരാകട്ടെ നിന്നെ സിദ്ധനെന്നറിയും. ലൗകികരുടെ ജല്പനത്തിൽ സന്തോഷിക്കൂ.' അവർ ആക്രമിക്കുമ്പോഴാകട്ടെ, 'ആന തെരുവിലൂടെ പോകുമ്പോൾ നായ്ക്കുട്ടികൾ എപ്പോഴും കുരയ്ക്കും; പക്ഷേ ആന കാര്യമാക്കുന്നില്ല. അവൻ തനതു വഴിക്കുതന്നെ നേരേ പോകുന്നു. അതുപോലെതന്നെ ഒരു മഹാത്മാവിനെ കാണുമ്പോൾ വളരെപ്പേർ അദ്ദേഹത്തിൻെറ പിന്നാലെ കുരയ്ക്കും' എന്നറിയുക.

ഞാൻ ലാൻഡ്സ് ബർഗ്ഗിൻെറ കൂടെ 54 വെസ്റ്റ് 33-ാം സ്റ്റ്രീറ്റിൽ താമസിക്കുന്നു. അയാൾ ഉദാരനും ധീരാത്മാവുമാണ്. ഭഗവാൻ അയാളെ അനുഗ്രഹിക്കട്ടെ. ചിലപ്പോൾ ഞാൻ ഗുൺസികളുടെ അവിടെ ഉറങ്ങാൻ പോകും.

ഭഗവാൻ നിങ്ങളെയെല്ലാം എന്നെന്നും അനുഗ്രഹിക്കട്ടെ! അവിടുന്ന് ഈ പെരുത്ത പിത്തലാട്ടത്തിൽനിന്ന്, ഈ ലോകത്തിൽനിന്ന്, നിങ്ങളെ വേഗം പുറത്തേക്കു നയിക്കുമാറാകട്ടെ! ഈ ജഗത്താകുന്ന വൃദ്ധമന്ത്രവാദിനിയെക്കൊണ്ട് നിങ്ങളൊരിക്കലും മുഗ്ദ്ധരാകാതിരിക്കട്ടെ! ശങ്കരൻ നിങ്ങളെ സഹായിക്കട്ടെ. ഉമ സത്യകവാടം നിങ്ങൾക്കു തുറന്നുതരികയും നിങ്ങളുടെ വ്യാമോഹങ്ങളെയെല്ലാം നീക്കിക്കളയുകയും ചെയ്യുമാറാകട്ടെ!

സ്നേഹാശീർവാദങ്ങളോടുകൂടി, സ്വന്തം **വിവേകാനന്ദൻ.**

## 7

19, വെസ്റ്റ് 38-ാം സ്റ്റ്രീറ്റ് ന്യൂയോർക്ക്
9 ആഗസ്റ്റ് 1895

പ്രിയ സ്നേഹിത,*

എൻെറ ആശയങ്ങൾ ഒരല്പം നിങ്ങളെ മനസ്സിലാക്കാൻ ശ്രമിക്കേണ്ടതു നീതിമാത്രമാണല്ലോ. മാനവസമുദായത്തിൽ ആനുകാലികമായി ആദ്ധ്യാത്മികമായ നുരഞ്ഞുപൊങ്ങലുകളുണ്ടെന്നും, അത്തരമൊന്ന് അഭ്യസ്തവിദ്യമായ ലോകത്തിൻെറ മേലെ അടിച്ചുപോകയാണെന്നും ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. കൂടാതെ, ഓരോ നുരഞ്ഞുപൊങ്ങലും പല ചെറുകുമിളകളായി തകർന്നു കാണപ്പെട്ടാലും ഇവയെല്ലാം അവസാനത്തിൽ സദൃശ്യങ്ങളാണ്, അവയ്ക്കു പിന്നിലുള്ള ഹേതുവോ ഹേതുക്കളോ സദൃശങ്ങളെന്നു കാണിക്കയും ചെയ്യുന്നു. വിചാരശീലരായ മനുഷ്യരുടെമേൽ നാൾതോറും കൂടുതൽ കൂടുതൽ മുറുകെ പിടികൂടിക്കൊണ്ടിരിക്കുന്ന ഇപ്പോഴത്തെ ആ നുരഞ്ഞുപൊങ്ങലിന് ഈ സവിശേഷതയുണ്ട്. യാതൊരു

* മി. ഇ.റ്റി. സ്റ്റർഡിക്ക്.

ചെറുചുഴികളായിട്ടാണോ അതു സ്വയം തകർന്നിരിക്കുന്നത് അവയെല്ലാം സത്തയുടെ ഐക്യത്തിൻെറ ദർശനവും അന്വേഷണവുമെന്ന ഒരേ ഒരു ലക്ഷ്യത്തെ പ്രഖ്യാപിക്കുന്നു. ഭൗതികവും നൈതികവും ആദ്ധ്യാത്മികവുമായ തലങ്ങളിൽ ശാശ്വതൈക്യമെന്ന സങ്കല്പത്തിലേക്ക് നയിച്ചുകൊണ്ടുവരുന്ന, എന്നും വിസ്തൃതമായിക്കൊണ്ടേവരുന്ന, സാമാന്യവത്കരണം അന്തരീക്ഷത്തിലുണ്ട്; ഇതിങ്ങനെയിരിക്കെ, ഇന്നുള്ള എല്ലാ പ്രസ്ഥാനങ്ങളും ഇന്നോളം മനുഷ്യനു കൈവന്നിട്ടുള്ളതിൽവെച്ച് ഉത്തമമായ ഐക്യത്വജ്ഞാനത്തിന് - അദ്വൈതവേദാന്തത്തിന് - അറിഞ്ഞോ അറിയാതെയോ പ്രതിനിധിയായി ഭവിക്കയാണെന്ന് കരുതാം.

കൂടാതെ, ഒരു നിർദ്ദിഷ്ടയുഗാദിയിലെ നാനാചിന്താശകലങ്ങളുടെ മല്പിടുത്തത്തിൻ ഫലമായി ഒരു കുമിള അതിജീവിക്കുന്നതായി എപ്പോഴും നിരീക്ഷിക്കപ്പെട്ടിട്ടുള്ളതാണ്. ബാക്കിയുള്ളവ ഉദിക്കുന്നത് അതിലേക്കു വിലയിക്കാനും ഒരൊറ്റ മഹാതരംഗമാകാനുമാണ് - അത് അധൃഷ്യശക്തിയോടെ സമുദായത്തിന്മേൽ അടിക്കുകയും ചെയ്യുന്നു.

ഭാരതത്തിലും അമേരിക്കയിലും ഇംഗ്ലണ്ടിലും (എനിക്കറിയാനിടയായ നാടുകളിൽ) ഈ വർത്തമാനകാലത്ത് ഇവ നൂറ്റുകണക്കു മല്ലടിക്കുന്നുണ്ട്. ഭാരതത്തിൽ ദ്വൈതസമ്പ്രദായങ്ങൾ ഇപ്പോഴേ ക്ഷയോന്മുഖങ്ങളാണ്, അദ്വൈതം മാത്രമാണ് ബലാൽ കളം കയ്യടക്കിയിരിക്കുന്നത്. അമേരിക്കയിൽ പല പ്രസ്ഥാനങ്ങൾ അധീശത്വത്തിനായി മല്ലടിക്കുകയാണ്. ഇവയെല്ലാം അദ്വൈതചിന്തയ്ക്കു ഏറെക്കുറെ പ്രതിനിധിയായി ഭവിക്കുന്നു; ഏറ്റവും വേഗത്തിൽ പ്രചരിക്കുന്ന ആ നിരയാവട്ടെ മറ്റേതിനേക്കാളുമേറെ അദ്വൈതത്തോട് അടുത്തു ചെല്ലുന്നുമുണ്ട്. അപ്പോൾ, എനിക്കെന്തെങ്കിലും വല്ലതും വ്യക്തമായിരുന്നിട്ടുണ്ടെങ്കിൽ അതിതാണ്: ഇതിലൊന്നു ബാക്കിയൊക്കെ വിഴുങ്ങി ഭാവിയിലെ ശക്തിയായി അതിജീവിക്കണം. അതേതാവണം?

ചരിത്രം നോക്കിയാൽ നമുക്കു കാണാം. അർഹമായതുമാത്രമാണ് അതിജീവിക്കുന്നതെന്ന്; സ്വഭാവമല്ലാതെ അതിജീവിതാർഹമാക്കുന്നതെന്താണ്? അദ്വൈതമായിരിക്കും വിചാരശീലമായ മനുഷ്യവർഗ്ഗത്തിൻെറ ഭാവിമതം. അതെപ്പറ്റി സംശയമേ ഇല്ല. എല്ലാ വിഭാഗങ്ങളിൽവെച്ചും തങ്ങളുടെ ജീവിതത്തിൽ പരമമായ സ്വഭാവശുദ്ധി വെളിപ്പെടുത്തുന്നവർ മാത്രമാണ് വിജയിക്കുവാൻ പോകുന്നത്, അവരെത്ര വിദൂരത്തായിരുന്നാലും സാരമില്ല.

എൻെറ വ്യക്തിപരമായ അനുഭവം അല്പം പറയട്ടെ. എൻെറ ഗുരുനാഥൻ ദേഹം ത്യജിച്ചപ്പോൾ ഞങ്ങൾ ഒരു ഡസൻ ചെറുപ്പക്കാരുണ്ടായിരുന്നു, അകിഞ്ചനന്മാർ, അജ്ഞാതന്മാർ. ഞങ്ങളെ നാമ്പിൽത്തന്നെ നുള്ളാൻ കഠിനപ്രയത്നം ചെയ്തുകൊണ്ടിരുന്ന ഒരു നൂറു കരുത്തൻ

സംഘടനകളുണ്ടായിരുന്നു ഞങ്ങൾക്കെതിരെ. പക്ഷേ ശ്രീരാമകൃഷ്ണൻ ഞങ്ങൾക്കൊരു മഹാദാനം നല്കിയിരുന്നു - പറയാൻ മാത്രമല്ല ജീവിതം ജീവിക്കാൻകൂടെയുള്ള ആഗ്രഹവും ആജീവനാന്ത പ്രയത്നവും. ഇന്നാകട്ടെ ഭാരതം മുഴുവൻ ആ ഗുരുനാഥനെ അറികയും ആദരിക്കയും ചെയ്യുന്നു, അവിടുന്നുപദേശിച്ച സത്യങ്ങൾ കാട്ടുതീപോലെ പരക്കുകയും ചെയ്യുന്നു. പത്തു കൊല്ലം മുമ്പ് അവിടുത്തെ ജന്മദിനാഘോഷത്തിനു നൂറുപേരെ കിട്ടുമായിരുന്നില്ല. കഴിഞ്ഞ കൊല്ലം അമ്പതിനായിരമുണ്ടായിരുന്നു.

എണ്ണമോ അധികാരമോ സമ്പത്തോ പാണ്ഡിത്യമോ വാചാലതയോ മറ്റു വല്ലതുമോ അല്ല ശക്തിപ്പെടാൻ പോകുന്നത്; മറിച്ചു പരിശുദ്ധി, ജീവിതം, ഒറ്റവാക്കിൽ അനുഭൂതിമാത്രമാണ്. ഓരോ നാട്ടിലും അത്തരം ഒരു ഡസൻ സിംഹതുല്യരായ ധീരാത്മാക്കളുണ്ടാവട്ടെ, തനതുകെട്ടുകൾ പൊട്ടിച്ചവർ, അനന്തത്തെ സ്പർശിച്ചവർ, ബ്രഹ്മഗതപ്രാണന്മാർ, സമ്പത്തിനെയോ അധികാരത്തെയോ യശസ്സിനെയോ ഗൗനിക്കാത്തവർ - അവർ മതിയാകും ലോകത്തെ കുലുക്കുവാൻ.

രഹസ്യമതാണ്. യോഗപ്രണേതാവായ പതഞ്ജലി പറയുന്നു, 'ഒരുവൻ അതിമാനുഷസിദ്ധികളെയെല്ലാം ഉപേക്ഷിക്കുമ്പോൾ ധർമ്മമേഘത്തെ പ്രാപിക്കുന്നു.' അയാൾ ഈശ്വരനെ കാണുന്നു. അയാൾ ഈശ്വരനാകുകയും അങ്ങനെയാകുവാൻ മറ്റുള്ളവരെ സഹായിക്കയും ചെയ്യുന്നു. ഇതേ എനിക്കു പറയാനുള്ളു: സിദ്ധാന്തങ്ങൾ വേണ്ടത്ര വ്യാഖ്യാതങ്ങളായിട്ടുണ്ട്, ഗ്രന്ഥങ്ങൾ കോടിക്കണക്കിനുണ്ട്. അഹോ, ഒരൗൺസ് അഭ്യാസമുണ്ടായിരുന്നെങ്കിൽ!

സമാജങ്ങളും സംഘടനകളുമാണെങ്കിൽ, അവ സ്വയം വന്നുചേരും. അസൂയാർഹമായൊന്നുമില്ലാത്തിടത്ത് അസൂയ ഉണ്ടാകാനാവുമോ? നമ്മെ ദ്രോഹിക്കാനിച്ഛിക്കുന്നവരുടെ പേരുകൾ അസംഖ്യമായിരിക്കും. നമുക്കു സത്യം ലഭിച്ചിരിക്കുന്നതിൻെറ സുനിശ്ചിത ലക്ഷണമല്ലേ അത്? ഞാൻ എത്രയേറെ എതിർക്കപ്പെട്ടോ അത്രയേറെ എൻെറ ശക്തി പ്രകാശിപ്പിക്കപ്പെടുകയാണുണ്ടായിട്ടുള്ളത്, എപ്പോഴും. ഞാൻ രാജാക്കന്മാരാൽ എഴുന്നള്ളിക്കപ്പെടുകയും ആരാധിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. ഞാൻ പുരോഹിതന്മാരാലും സാമാന്യജനങ്ങളാലും ഒരുപോലെ ദുഷിക്കപ്പെട്ടിട്ടുണ്ട്. പക്ഷേ അതുകൊണ്ടെന്ത്? അവരെയെല്ലാം അനുഗ്രഹിക്കുക! അവരെൻെറ ആത്മാവുതന്നെയല്ലേ? എൻെറ എല്ലാ കഴിവുകളെയും ഉണർത്തി ലക്ഷ്യത്തിലേക്കു കുതിച്ചുകയറുന്നതിനുള്ള ഒരു സ്പ്രിങ്ബോർഡായി അവരെല്ലാം എന്നെ സഹായിക്കയല്ലേ ചെയ്തിട്ടുള്ളത്?

......ഒരു വലിയ രഹസ്യം ഞാൻ കണ്ടുപിടിച്ചിരിക്കുന്നു - മതം പ്രസംഗിക്കുന്നവരിൽനിന്നെനിക്കൊട്ടും ഭയപ്പെടാനില്ല. സാക്ഷാത്കരിക്കുന്ന മഹാത്മാക്കളാവട്ടെ - അവർ ആർക്കും ശത്രുക്കളായിത്തീരുന്നുമില്ല!

പറയുന്നവർ പറയട്ടെ! അതിലും മെച്ചമായൊന്നും അവർക്കറിവില്ല! അവർക്ക് തങ്ങളുടേതായ പേരും പുകഴും കാഞ്ചനവും കാമിനിയും നിറയെക്കിട്ടട്ടെ. നമുക്കു സാക്ഷാത്കാരത്തെ തുടർന്നു മുറുകെപ്പിടിക്കാം, ബ്രഹ്മഭാവത്തെ, ബ്രഹ്മാനുഭവത്തെ. മരണംവരെയും ജന്മജന്മാന്തരത്തിലും നമുക്കു സത്യത്തെ തുടർന്നു മുറുകെ പിടിക്കാം. മറ്റുള്ളവർ എന്തു പറയുന്നു വെന്നതിനെ നാം ലവലേശം ശ്രദ്ധിക്കേണ്ട; ഒരായുഷ്കാലത്തെ പ്രയത്ന ത്തിനുശേഷം ഒരാത്മാവിന്, ഒന്നിനുമാത്രം, ലോകത്തിൻെറ വിലങ്ങുകൾ പൊട്ടിച്ചു മുക്തനാകാൻ കഴിയുന്നെങ്കിൽ നാം നമ്മുടെ ജോലി ചെയ്തിരി ക്കുന്നു. ഹരി ഓം!

ഒരു വാക്കുകൂടെ. നിശ്ചയമായും ഞാൻ ഭാരതത്തെ സ്നേഹിക്കുന്നു. എങ്കിലും പ്രതിദിനം എൻെറ കാഴ്ച കൂടുതൽ കൂടുതൽ തെളിഞ്ഞുവരുന്നു. നമുക്കെന്തു ഭാരതം, എന്ത് ഇംഗ്ലണ്ട്, എന്ത് അമേരിക്ക? അജ്ഞാനികളാൽ മനുഷ്യനെന്നു വിളിക്കപ്പെടുന്ന ആ ഈശ്വരൻെറ ദാസന്മാരാണ് നാം. മരത്തിൻെറ കടയ്ക്കൽ വെള്ളമൊഴിക്കുന്നവൻ മരത്തെ ആകെ നനയ്ക്കുക യല്ലേ ചെയ്യുന്നത്?

സാമൂഹ്യമോ രാഷ്ട്രീയമോ ആദ്ധ്യാത്മികമോ ആയ സുസ്ഥിതിക്ക് ഒരടിസ്ഥാനമേ ഉള്ളു - ഞാനും എൻെറ സോദരനും ഒന്നെന്നറിയുക. ഇത് എല്ലാ നാടുകൾക്കും ജനങ്ങൾക്കും സത്യമാണ്. ഞാൻ പറയട്ടെ, ഇതു പാശ്ചാത്യർ പൗരസ്ത്യരെക്കാൾ വേഗത്തിൽ സാക്ഷാത്കരിക്കും - അവരാകട്ടെ (പൗരസ്ത്യർ), ആ ആശയം രൂപപ്പെടുത്തി, കുറച്ചുപേർക്കു വ്യക്തിഗതസാക്ഷാത്കാരം ഉളവാക്കി സ്വയം ഏതാണ്ടു പ്രക്ഷീണരായിരി ക്കയാണ്.

പേരോ പുകഴോ അധിനായകത്വമോ ആശിക്കാതെ നമുക്കു പ്രവർത്തി ക്കാം. കാമക്രോധലോഭങ്ങളെന്ന മുപ്പിരിക്കെട്ടിൽനിന്ന് നമുക്കും മുക്ത രാവാം. സത്യമോ നമ്മുടെ കൂടെയുണ്ടല്ലോ!

എന്ന് ഭഗവാനിൽ സ്വന്തം **വിവേകാനന്ദൻ**

## 8

യു.എസ്.ഏ, ആഗസ്റ്റ് 1895

പ്രിയ അളസിംഗ,*

ഈ കത്തു കിട്ടുമ്പോഴേക്കു ഞാൻ പാരീസിലായിരിക്കും.......... ഞാൻ ഇക്കൊല്ലം വളരെയേറെ ജോലി ചെയ്തിരിക്കുന്നു. അടുത്തകൊല്ലം അതിലുമേറെ ചെയ്യാൻ ആശിക്കയും ചെയ്യുന്നു. മിഷണറിമാരെക്കുറിച്ചു മിനക്കെടേണ്ട. അവർ നിലവിളിക്കുന്നതു തികച്ചും സ്വാഭാവികം. തൻെറ അപ്പം കുറഞ്ഞുവരുമ്പോൾ ആരു നിലവിളിക്കില്ല? കഴിഞ്ഞ രണ്ടുകൊല്ല

* ശ്രീ അളസിംഗപ്പെരുമാൾക്ക്.

മായി മിഷണറിമാരുടെ ഫണ്ടിനു വലിയൊരു വിടവു സംഭവിച്ചിരിക്കുന്നു. അതു കൂടുതൽ വലുതായി സംഭവിച്ചുകൊണ്ടുമിരിക്കുന്നു. ഏതായാലും ഞാൻ മിഷണറിമാർക്കു സർവ്വവിജയവും ആശംസിക്കുന്നു. നിങ്ങൾക്ക് ഈശ്വരനോടും ഗുരുവിനോടും പ്രേമവും സത്യത്തിൽ ശ്രദ്ധയുമുള്ള കാലത്തോളം, എൻെറ കുഞ്ഞേ, നിങ്ങളെ ദ്രോഹിക്കാൻ ഒന്നിനും കഴിയില്ല. എന്നാൽ ഇതിലൊന്നിൻെറയെങ്കിലും കുറവ് അപകടകരമാണ്. നിങ്ങൾ നിരൂപിച്ചതു ശരിതന്നെ; എൻെറ ആശയങ്ങൾ ഭാരതത്തിലെന്നതിലേറെ പ്രവൃത്ത്യുന്മുഖമാണ്. പടിഞ്ഞാറ്.......... ഭാരതം എനിക്കെന്തെങ്കിലും ചെയ്തിട്ടുള്ളതിലേറെ ഭാരതത്തിനു ഞാൻ ചെയ്തിരിക്കുന്നു......... ഞാൻ സത്യത്തിൽ വിശ്വസിക്കുന്നു, എവിടെയൊക്കെ ഞാൻ പോകുന്നുവോ, അവിടെയൊക്കെ കൂട്ടംകൂട്ടമായി പ്രവർത്തകന്മാരെ ഭഗവാൻ എനിക്കയച്ചുതരും........ അവരാകട്ടെ -നെ പോലത്തെ ശിഷ്യന്മാരല്ല; അവർ സ്വഗുരുവിനുവേണ്ടി തനതു ജീവിതം ഉപേക്ഷിക്കാൻ തയ്യാറാണ്. സത്യമാണ് എൻെറ ഈശ്വരൻ, വിശ്വം എൻെറ സ്വദേശം. ഞാൻ കർത്തവ്യത്തിൽ വിശ്വസിക്കുന്നില്ല. കർത്തവ്യം സംസാരിക്കുള്ള ശാപമാണ്, സന്ന്യാസിക്കുള്ളതല്ല. കർത്തവ്യം ഒരു തട്ടിപ്പാണ്. ഞാൻ മുക്തൻ, എൻെറ കെട്ടുകൾ മുറിഞ്ഞിരിക്കുന്നു; ഈ ശരീരം എവിടെപ്പെകുന്നു അഥവാ പോകുന്നില്ല എന്ന് ആർ ഗൗനിക്കുന്നു? നിങ്ങളെന്നെ ഉടനീളം നന്നായി സഹായിച്ചിരിക്കുന്നു. ഭഗവാൻ നിങ്ങൾക്കു പ്രതിഫലം നല്കും. ഭാരതത്തിൽനിന്നാകട്ടെ അമേരിക്കയിൽനിന്നാകട്ടെ ഞാൻ സ്തുതി തേടിയില്ല. അത്തരം നിസ്സാരവസ്തുക്കളെ തേടുന്നുമില്ല. എനിക്ക് ഒരു സത്യം പഠിപ്പിക്കാനുണ്ട്, ഈശ്വരസന്താനമായ എനിക്ക്. എനിക്കു സത്യത്തെ നല്കിയ ഈശ്വരൻ ഭൂമിയിലെ ധീരതമന്മാരിൽനിന്നും ഉത്തമന്മാരിൽനിന്നും സഹപ്രവർത്തകന്മാരെയും എനിക്കയച്ചുതരും. നിങ്ങൾ, ഹിന്ദുക്കൾ, കുറച്ചു കൊല്ലങ്ങൾക്കകം കാണും, ഭഗവാൻ പടിഞ്ഞാറെന്തു ചെയ്യുന്നുവെന്ന്. നിങ്ങൾ പഴയ ജൂതന്മാരെപ്പോലെയാണ് - പുൽത്തൊട്ടിയിലെ നായ്ക്കൾ, തിന്നുകയോ തീറ്റുകയോ ചെയ്യാത്തവർ. നിങ്ങൾക്കൊരു മതവുമില്ല, നിങ്ങളുടെ ഈശ്വരൻ അടുക്കളയാണ്, നിങ്ങളുടെ ബൈബിൾ വെപ്പുകലം......... നിങ്ങൾ ധീരന്മാരായ കുറച്ചു ചെറുപ്പക്കാർ...... കുട്ടികളേ, പിടിച്ചുനില്ക്കുക. എൻെറ കുട്ടികളുടെ ഇടയിൽ ഭീരുക്കൾ പാടില്ല........ വലിയ കാര്യങ്ങൾ എന്നെങ്കിലും ആയാസമെന്യേ നടന്നിട്ടുണ്ടോ? കാലവും ക്ഷമയും അധൃഷ്യമായ ഇച്ഛയും ഫലിക്കണം. നിങ്ങളെ സന്തോഷിപ്പിക്കത്തക്ക വളരെ സംഗതികൾ എനിക്കു പറയാമായിരുന്നു, പക്ഷേ, ഞാൻ ചെയ്യില്ല. ഭയമെന്തെന്നറിയാത്ത ഇരുമ്പുപോലെ സുദൃഢമായ ഇച്ഛാശക്തിയുള്ള ഹൃദയങ്ങളുമാണ് എനിക്കു വേണ്ടത്. പിടിച്ചു നില്ക്കുക. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ.

എന്നും അനുഗ്രഹപൂർവ്വം, സ്വന്തം **വിവേകാനന്ദൻ.**

## 9

സെൻറ് ജോർജ് റോഡ്, ലണ്ടൻ, എസ്.ഡബ്ല്യു.
6 ജൂലായ് 1896

പ്രിയ ഫ്രാങ്കിൻസെൻസ്,*

....അത്‌ലാന്തിക്കിൻെറ ഈ വശത്ത് എന്നെസ്സംബന്ധിച്ച സംഗതികളൊക്കെ നന്നായി നടക്കുന്നു.

ഞായറാഴ്ചപ്രസംഗങ്ങൾ തികഞ്ഞ വിജയമായിരുന്നു; അതുപോലെ ക്ലാസ്സുകളും. അതെല്ലാം അവസാനിച്ചു. ഞാനും തീരെ ക്ഷീണിച്ചിരിക്കുന്നു. ഞാൻ മിസ് മ്യൂളറുടെകൂടെ സ്വിറ്റ്സർലണ്ടിൽ ഒരു യാത്ര ചെയ്യാൻ പോകുന്നു. ഗാല്സ്‌വർത്തിമാർ വളരെ വളരെ കനിവുള്ളവരാകുന്നു. അവരെ ജോ ആദരവോടെ കൂട്ടിക്കൊണ്ടുവന്നു. ജോയുടെ നയത്തെയും ശാന്തമായ രീതിയെയും ഞാനങ്ങനുമോദിച്ചുപോകുന്നു. അവർ സ്ത്രീയാണെങ്കിലും രാഷ്ട്രതന്ത്രജ്ഞനാണ് അഥവാ രാഷ്ട്രതന്ത്രജ്ഞയാണ്. അവർക്കൊരു രാജ്യം ഭരിക്കാം. ഇത്ര കരുത്തുറ്റ, എങ്കിലും നല്ല, സാമാന്യബുദ്ധി വളരെ ചുരുക്കമായേ ഞാനൊരു മനുഷ്യനിൽ കണ്ടിട്ടുള്ളു. ഞാൻ അടുത്ത ശരത്കാലത്തു മടങ്ങി അമേരിക്കയിലെ ജോലി ഏറ്റെടുക്കാം.

മിനിഞ്ഞാന്നു രാത്രി ഞാൻ മിസിസ് മാർട്ടിൻെറ അവിടെ ഒരു സത്കാരത്തിനുണ്ടായിരുന്നു. അവരെപ്പറ്റി ജോയിൽനിന്നു നിങ്ങൾക്കു നേരത്തെ തന്നെ ധാരാളം അറിയാമല്ലോ.

ശരി, ഇംഗ്ലണ്ടിൽ പ്രവർത്തനം നിശ്ശബ്ദമെങ്കിലും നിശ്ചയമായി വളർന്നു വരുന്നു. എന്തെല്ലാം പോരായ്മകളുണ്ടെങ്കിലും ബ്രിട്ടീഷ് സാമ്രാജ്യമാണ് ആശയവിതരണത്തിന് എന്നുമുള്ളതിൽ ഏറ്റവും വലിയ യന്ത്രം. ഈ യന്ത്രത്തിൻെറ കേന്ദ്രത്തിൽ എൻെറ ആശയങ്ങൾ വെയ്ക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നു. അവ ലോകമൊട്ടുക്കും വ്യാപിച്ചുകൊള്ളും. സ്വാഭാവികമായി, മഹത്കാര്യങ്ങളെല്ലാം മന്ദമായേ നടക്കൂ, ദുർഘടങ്ങൾ അതിമാത്രവുമാണ് - വിശേഷിച്ചും ഞങ്ങൾ ഹിന്ദുക്കൾ, കീഴടക്കപ്പെട്ട ഒരു വംശമാണല്ലോ. എങ്കിലും, അതേ കാരണത്താൽ അതു നടന്നേ കഴിയൂ. കാരണം ആദ്ധ്യാത്മികാശയങ്ങൾ എപ്പോഴും വന്നിട്ടുള്ളതു ചവിട്ടിമെതിക്കപ്പെട്ടവരിൽനിന്നാണ്. ജൂതന്മാർ റോമൻസാമ്രാജ്യത്തെ തങ്ങളുടെ ആദ്ധ്യാത്മികാദർശങ്ങൾകൊണ്ടു കീഴടക്കി. ഞാനും പ്രതിദിനം ക്ഷമിക്കാനും സർവ്വോപരി സഹതപിക്കാനും പഠിക്കുകയാണെന്നറിയുവാൻ നിങ്ങൾക്കു സന്തോഷമായിരിക്കുമല്ലോ. ഉന്നതരും പ്രബലരുമായ ആംഗ്ലോ - ഇന്ത്യരിൽപ്പോലും ഞാൻ ദിവ്യത്വം കണ്ടുതുടങ്ങുന്നതായി തോന്നുന്നു. തനി

---
* ഫ്രാൻസിസ് ലെഗ്ഗെറ്റ്.

'പിശാചിനെ'പ്പോലും, അങ്ങനെയൊന്നുണ്ടെങ്കിൽ, പ്രേമിക്കാനാവുന്ന സ്ഥിതിയെ ഞാൻ പതുക്കെ സമീപിക്കയാണെന്നു തോന്നുന്നു.

ഇരുപതാം വയസ്സിൽ ഞാൻ അങ്ങേയറ്റം സഹതാപശൂന്യനും വിട്ടുവീഴ്ചയില്ലാത്തവനുമായ മതഭ്രാന്തനായിരുന്നു; കല്ക്കത്തെയിലെ തെരുവുകളിലെ നാടകശാലകളുടെ വശത്തുള്ള നടപ്പാതയിലൂടെ ഞാൻ നടന്നിരുന്നില്ല. മുപ്പത്തിമൂന്നാം വയസ്സിൽ എനിക്കു വേശ്യകളോടുകൂടി ഒരേ വീട്ടിൽ പാർക്കാം, അവരെ പഴിക്കുന്ന ഒരു വാക്കു പറയാൻ ഒന്നു വിചാരിക്കപോലുമില്ല. ഇത് അപകർഷമോ? അതോ വിശ്വപ്രേമരൂപിയായ ഭഗവാനിലേക്കു ഞാൻ വികസിക്കയാണെന്നോ? പിന്നെയും, ഞാൻ കേട്ടിട്ടുണ്ട്, ചുറ്റുപാടും തിന്മ കാണാത്തപക്ഷം ഒരുവനു നല്ല പ്രവൃത്തി ചെയ്യാനാവില്ലെന്ന്. അയാൾ വിധിപോലെ വരട്ടെ എന്നു പറഞ്ഞിരിക്കുമെന്ന്. ഞാനതു കാണുന്നില്ല. നേരേമറിച്ച്, എൻെറ പ്രവർത്തനശക്തി അളവറ്റു വർദ്ധിക്കയും അളവറ്റു ഫലിക്കയുമാണ് ചെയ്യുന്നത്. ചില ദിവസങ്ങളിൽ ഞാനൊരുതരം പരമാനന്ദഭാവത്തിൽ മുഴുകുന്നു. ഏതൊരുവനെയും ഏതൊന്നിനെയും അനുഗ്രഹിക്കണമെന്ന് എനിക്കു തോന്നുന്നു. എല്ലാത്തിനെയും പ്രേമിക്കയും ആശ്ലേഷിക്കയും ചെയ്യണമെന്ന്; തിന്മ ഒരു വൻമോഹമാണെന്നു ഞാൻ കാണുകതന്നെ ചെയ്യുന്നു. പ്രിയ ഫ്രാൻസിസ്, ഞാനിപ്പോൾ ഇത്തരമൊരു ഭാവാവസ്ഥയിലാണ്. നിങ്ങൾക്കും മിസിസ് ലെഗെറ്റിനും എന്നോടുള്ള പ്രേമകാരുണ്യങ്ങളോർത്തു ഞാൻ വാസ്തവത്തിൽ ആനന്ദാശ്രു തൂകുന്നു. ഞാൻ പിറന്ന നാളിനെ ഞാനനുഗ്രഹിക്കുന്നു. എനിക്കിവിടെ അത്രമാത്രം പ്രേമകാരുണ്യങ്ങൾ കിട്ടിയിരിക്കുന്നു, എന്നെ ഉളവാക്കിയ ആ അനന്തപ്രേമം എൻെറ ഓരോ പ്രവൃത്തിയെയും - നല്ലതാകട്ടെ, ചീത്തയാകട്ടെ - (ഭയപ്പെടരുത്) കാത്തുപോന്നിട്ടുണ്ട്; കാരണം, യാതൊരുവൻെറ സേവനത്തിനുവേണ്ടിയാണോ ഞാൻ സർവ്വത്തെയും - എൻെറ അതിപ്രിയജനങ്ങളെയും എൻെറ സന്തോഷങ്ങളെയും എൻെറ ജീവിതത്തെയും - പരിത്യജിച്ചിരിക്കുന്നു, അവിടുത്തെ കരങ്ങളിലെ ഒരുപകരണമല്ലാതെ ഞാനെന്താണ്. എന്നും ഞാനതായിരുന്നു. അവിടുന്നാണ് എൻെറ ഓമനക്കളിക്കുട്ടി, ഞാനവിടുത്തെ കളിത്തോഴൻ. ഈ വിശ്വത്തിൽ തീരെ പൊരുത്തമോ യുക്തിയോ ഇല്ല! എന്തു യുക്തി അവിടുത്തെ ബന്ധിക്കാൻ? അവിടുന്ന് ആട്ടക്കളിമട്ടുകാരൻ, ഈ സർവ്വവേഷക്കാരിലുംകൂടെ അശ്രുക്കളും ഹാസങ്ങളും അഭിനയിക്കയാണ്! ജോ പറയുംപോലെ മഹാവിനോദം, മഹാവിനോദം.

ഇതൊരു വിനോദമയമായ ലോകമാണ്. നിങ്ങളിന്നോളം കണ്ടിട്ടുള്ളതിലേക്ക് അങ്ങേയറ്റം വിനോദിയായ കുട്ടൻ അവിടുന്നാണ്, ആ പ്രേഷ്ഠനായ അനന്തൻ! വിനോദം, അല്ലേ? സഹോദരത്വമോ ലീലാസഹചരത്വമോ - തിമർത്തുകളിക്കുന്ന പള്ളിക്കൂടപ്പിള്ളരെ അഴിച്ചുവിട്ടിരിക്കയാണ്, ലോകമാകുന്ന ഈ കളിക്കളത്തിലേക്ക്! അങ്ങനെയല്ലേ? ആരെ

സ്തുതിക്കാൻ, ആരെ നിന്ദിക്കാൻ, എല്ലാം അവിടുത്തെ ലീല. അവർക്കു വ്യാഖ്യാനങ്ങൾ വേണം, പക്ഷേ അവിടുത്തെ എങ്ങനെ വ്യാഖ്യാനിക്കാൻ? അവിടുന്നു മസ്തിഷ്കശൂന്യൻ, അവിടേക്ക് ഒരു യുക്തിയുമില്ല. അവിടുന്നു കൊച്ചു മസ്തിഷ്കങ്ങളും യുക്തിയുംകൊണ്ടു നമ്മളെ കളിപ്പിക്കയാണ്, പക്ഷേ ഇത്തവണ അവിടുത്തേക്കെന്നെ മയക്കത്തിൽപ്പെടുത്താനാവില്ല.

ഞാൻ ഒന്നോ രണ്ടോ സംഗതി പഠിച്ചിരിക്കുന്നു. യുക്തിക്കും പഠിപ്പിനും പറച്ചിലിനും അപ്പുറത്തപ്പുറത്താണ് 'ഭാവം', 'പ്രേമം', 'പ്രേഷ്ഠൻ'
ഹേ സഖേ, ചഷകം നിറയ്ക്കൂ നമുക്ക് ഉന്മത്തരാവാം

എന്നും ഉന്മാദത്തിൽ, സ്വന്തം **വിവേകാനന്ദൻ.**

## 10

ഡാർജലിങ്,
24 ഏപ്രിൽ 1897

പ്രവർത്തിക്കേണ്ട രീതിയെക്കുറിച്ച് നിങ്ങൾ* ചോദിച്ച ചോദ്യങ്ങൾക്കുത്തരമായി എനിക്കു പറയാനുള്ള അതിപ്രധാനമായ സംഗതി ഇതാണ്: നാം കൊതിക്കുന്ന ഫലങ്ങളോടു പൊരുത്തപ്പെടുന്ന തോതിലായിരിക്കണം പ്രവൃത്തി തുടരുന്നത്. നിങ്ങളുടെ ഉദാരമായ മനസ്സ്, രാജ്യസ്നേഹം, സ്ഥിരോത്സാഹശീലം എന്നിവയെപ്പറ്റി എൻെറ സുഹൃത്തായ മിസ് മില്ലറിൽനിന്നു വളരെയൊക്കെ ഞാൻ കേട്ടിട്ടുണ്ട്. നിങ്ങളുടെ വൈദുഷ്യത്തിനു തെളിവു പ്രത്യക്ഷവുമാണ്. നിസ്സാരനായ എനിക്കു ചെറിയ തോതിൽ തുടങ്ങിവെയ്ക്കാൻ കഴിഞ്ഞ സംഗതികളെക്കുറിച്ചറിയാൻ നിങ്ങൾ ആഗ്രഹിക്കുന്നത് ഞാൻ വലിയൊരു ഭാഗധേയമായെണ്ണുന്നു. ആവുന്നത്ര അതിവിടെ ഞാൻ പറഞ്ഞുകേൾപ്പിക്കാം. എന്നാൽ ആദ്യമായി എൻെറ ഉറച്ച വിശ്വാസങ്ങൾ സ്പഷ്ടമാക്കട്ടെ.

എക്കാലവും നാം അടിമകളായിരുന്നു - അതായത് തങ്ങളുടെ പൈതൃകസമ്പത്തായ ആഭ്യന്തരജ്യോതിസ്സു പ്രകാശിപ്പിക്കാൻ ഭാരതത്തിലെ സാമാന്യജനത്തിന്ന് ഒരിക്കലും സ്വാതന്ത്ര്യമുണ്ടായിരുന്നില്ല. കഴിഞ്ഞ കുറേ ശതാബ്ദങ്ങളായി പാശ്ചാത്യർ സ്വാതന്ത്ര്യത്തിലേക്ക് അതിവേഗം നീങ്ങുകയാണ്. ഭാരതത്തിൽ ഇന്നിന്നതെല്ലാം ചെയ്യണമെന്നു നിർദ്ദേശിച്ചുവന്നതു രാജാവാണ്. ഇവയിൽ കുലീനതമുതൽ ഭക്ഷ്യാഭക്ഷ്യങ്ങൾവരെയുള്ള സംഗതികൾ ഉൾപ്പെട്ടു. പടിഞ്ഞാറൻദേശങ്ങളിൽ ആളുകളാണ് സ്വയം കാര്യങ്ങളെല്ലാം നിർവഹിച്ചുവന്നത്.

ഇന്നു സാമുദായികകാര്യങ്ങളിൽ രാജാവിന് ഒന്നും ഉരിയാടുക സാദ്ധ്യമല്ല. മറുവശത്ത്, ഭാരതീയർക്കാണെങ്കിൽ ഇന്നും സ്വല്പവും ആത്മവി

ശ്വാസമില്ലാതാണിരിക്കുന്നത്. സ്വാശ്രയത്തെ കുറിച്ചൊന്നും പറയാനുമില്ല. വേദാന്തത്തിൻെറ ചോടായ ആത്മവിശ്വാസം അല്പവും പ്രയോഗത്തിൽ കൊണ്ടുവന്നിട്ടില്ലതന്നെ. അതുകൊണ്ടാണ് പാശ്ചാത്യമായ ആ രീതി - ഒന്നാമതു ലക്ഷ്യചർച്ച, പിന്നെ ഉള്ള ശക്തികളെല്ലാം ചേർത്ത് അതു സാക്ഷാത്കരിക്കുക - ഇനിയും ഈ നാട്ടിൽ നിഷ്പ്രയോജനമായിരിക്കുന്നത്. അതുകൊണ്ടാണ് വൈദേശികഭരണത്തിൻകീഴിൽ നാം യാഥാസ്ഥികതയെ ഇത്രയധികം മുറുകെ പിടിക്കുന്നു എന്നു തോന്നുന്നതും. ഇതു ശരിയാണെങ്കിൽ, പൊതുചർച്ചയിലൂടെ വലിയ ജോലിയേതെങ്കിലും ചെയ്യാനുള്ള ശ്രമം വിഫലമാണ്. 'തലയില്ലെങ്കിൽ തലവേദനയ്ക്കിടയെവിടെ?' പൊതുജനമെവിടെ? കൂടാതെ, നമ്മുടെ ദൗർബ്ബല്യാധിക്യംകൊണ്ട്, പൊതുചർച്ചയ്ക്കൊരുങ്ങിയാൽ അതിൽത്തന്നെ നമ്മുടെ ശക്തിയൊക്കെ ചിലവാകുന്നു; പിന്നെ ജോലി ചെയ്യാൻ വേണ്ടത്ര ശക്തി ശേഷിക്കുന്നില്ല. അതുകൊണ്ടാണെന്നു തോന്നുന്നു 'കരച്ചിലേറെ, സ്വല്പം നേട്ടം' എന്ന നില ബംഗാളിൽ കണ്ടുവരുന്നത്. രണ്ടാമതു ഞാൻ മുമ്പേ എഴുതിയതുപോലെ, ഭാരതത്തിലെ ധനവാന്മാരിൽനിന്ന് ഒന്നും ഞാൻ പ്രതീക്ഷിക്കുന്നില്ല. നമ്മുടെ ആശകൾക്ക് ഇടം നല്കുന്ന യുവാക്കന്മാരുടെയിടയിൽ പ്രവർത്തിക്കുന്നതാണ് അത്യുത്തമം - ക്ഷമയോടും സ്ഥിരതയോടുംകൂടി നിശ്ശബ്ദമായി പ്രവർത്തിക്കുന്നത്.

ഇനി ജോലിയെപ്പറ്റി പറയാം. വിദ്യാഭ്യാസം, സംസ്കാരം മുതലായവ ഉയർന്ന ജാതിക്കാരിൽനിന്ന് താഴ്ന്ന ജാതിക്കാരിലേക്കു പയ്യെ വ്യാപിക്കാൻ തുടങ്ങിയതുമുതൽ, പടിഞ്ഞാറൻനാടുകളിലേതുപോലുള്ള അർവാചീനപരിഷ്കാരവും, ഭാരതം, ഈജിപ്റ്റ്, റോം തുടങ്ങിയിടങ്ങളിലേതുപോലുള്ള പ്രാചീനപരിഷ്കാരവും തമ്മിൽ ഭേദം വർദ്ധിച്ചുതുടങ്ങി. ഞാൻ കൺമുമ്പിൽ കാണുന്നു, പൊതുജനങ്ങളുടെ ഇടയിൽ പരന്നിട്ടുള്ള വിദ്യാഭ്യാസത്തിൻെറയും ബുദ്ധിശക്തിയുടെയും തോതനുസരിച്ചാണ് അതുൾപ്പെടുന്ന ജനത പുരോഗമിച്ചിട്ടുള്ളതെന്ന്. ഭാരതത്തിൻെറ നാശത്തിനു മുഖ്യകാരണം അഭിമാനം, രാജശക്തി എന്നിവയിലൂടെ മുഴുവൻ വിദ്യാഭ്യാസത്തിൻെറയും ബുദ്ധിശക്തിയുടെയും കുത്തക കുറേപ്പേരുടെമാത്രം കയ്യിൽ അമർന്നുപോയതാണ്. വീണ്ടും നാം എഴുന്നേറ്റുനില്ക്കാനാണ് ഭാവമെങ്കിൽ, അതേമട്ടിൽ - അതായത് പൊതുജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം പരത്തിയിട്ട് - ആണ് നാം അതു സാധിക്കേണ്ടത്. സമുദായപരിഷ്കരണത്തെപ്പറ്റി ഒരു ശതാബ്ദക്കാലമായി വലിയ ഒച്ചപ്പാടുണ്ടായിട്ടുണ്ട്. കഴിഞ്ഞ പത്തു കൊല്ലമായി ഭാരതത്തിൽ പലേടത്തും ചുറ്റിസഞ്ചരിച്ചപ്പോൾ ഞാൻ രാജ്യത്തിൽ നിറഞ്ഞു കണ്ടത് പരിഷ്കരണസംഘങ്ങളെയാണ്. എന്നാൽ 'മാന്യന്മാർ' എന്നു പറയപ്പെടുന്നവർ ആവിർഭവിച്ചുതുടരുന്നത് ആരുടെ രക്തം ചൂഷണം ചെയ്തിട്ടാണോ, ആ കൂട്ടർക്കുവേണ്ടിയുള്ള ഒരൊറ്റ സംഘവും എനിക്കു കാണാൻ കഴിഞ്ഞില്ല! മുസൽമാന്മാർ

എത്ര പട്ടാളക്കാരെയാണ് കൂടെക്കൊണ്ടു വന്നത്? ആകെ എത്ര ഇംഗ്ലീഷു കാരാണുള്ളത്? ഭാരതത്തിലൊഴിച്ചു മറ്റെവിടെയാണ്, ആറു രൂപയ്ക്കു വേണ്ടി സ്വന്തം പിതാക്കളുടെയും സഹോദരന്മാരുടെയും കഴുത്തറക്കാൻ സന്നദ്ധരായി ദശലക്ഷക്കണക്കിന് ആളെ കിട്ടുക? എഴുനൂറു കൊല്ലക്കാല ത്തെ മുസൽമാൻഭരണത്തിൻെറ ഫലമായി ആറുകോടി മുസ്ലീങ്ങൾ; നൂറു കൊല്ലം നിലകൊള്ളുന്ന ക്രിസ്തീയ ഭരണത്തിൻെറ ഫലമായി ഇരുപതു ലക്ഷം ക്രിസ്ത്യാനികൾ - ഇതെങ്ങനെ സംഭവിച്ചു? നാട്ടിൽ അപൂർവ്വസൃഷ്ടി നൈപുണ്യം നിശ്ശേഷമില്ലാതായതെങ്ങനെ? കരകൗശലസമ്പത്തുള്ള നമ്മു ടെ തൊഴിലാളികൾ എന്തുകൊണ്ടാണു യൂറോപ്യന്മാരോടു മത്സരിക്കാനാ വാതെ നാമാവശേഷരാകുന്നത്? ലോകവിപണികളിൽ ഇംഗ്ലീഷുതൊഴി ലാളിക്കു പല ശതകങ്ങളായി നിലനിന്നുപോന്ന സ്ഥാനം പിടിച്ചുകുലു ക്കാൻ ജർമ്മൻ തൊഴിലാളിക്ക് എങ്ങനെ സാധിച്ചു?

വിദ്യാഭ്യാസം, വിദ്യാഭ്യാസം, വിദ്യാഭ്യാസം ഒന്നുമാത്രം. യൂറോപ്പിലെ പല പട്ടണങ്ങളിൽക്കൂടി സഞ്ചരിക്കയും, അവിടെയെല്ലാം പാവങ്ങൾക്കു പോലും കിട്ടുന്ന സുഖസൗകര്യങ്ങളും വിദ്യാഭ്യാസവും കാണുകയും ചെയ്തപ്പോൾ, ഞാൻ നമ്മുടെതന്നെ ദരിദ്രരുടെ സ്ഥിതിയോർത്തു കണ്ണീർ പൊഴിക്കാറുണ്ടായിരുന്നു. എന്തുകൊണ്ട് ആ വ്യത്യാസമുണ്ടായി? എനിക്കു കിട്ടിയ ഉത്തരം 'വിദ്യാഭ്യാസ'മെന്നാണ്. അവരിലെ ബ്രഹ്മം വിദ്യാഭ്യാസ ത്തിലും ആത്മവിശ്വാസത്തിലും കൂടി ഉണരുകയാണ്; നമ്മിളിലുള്ള ബ്രഹ്മം ക്രമേണ മറയുകയുമാണ്. ന്യൂയോർക്കിൽവെച്ച് ഐർലണ്ടുകാ രായ അധിനിവേശക്കാർ വന്നുചേരുന്നതു ഞാൻ നോക്കിനില്ക്കുക പതിവായിരുന്നു. അക്കൂട്ടർ ചവുട്ടിമെതിക്കപ്പെട്ടവരും കിടുങ്ങിപ്പോയവരും സമസ്തവും നഷ്ടപ്പെട്ടവരും ചില്ലിക്കാശുപോലുമില്ലാത്തവരും മരത്തലയ ന്മാരുമായിരുന്നു. അവർക്കു സ്വന്തമായുള്ളത് ഒരു കമ്പിൻെറ തുമ്പിൽ തൂക്കിയ ഓരോ പഴന്തുണിക്കെട്ടുമാത്രം. ഓരോ ചുവടും അവർ വെച്ചതു കിടുകിടുത്തുകൊണ്ടാണ്. അവരുടെ കണ്ണിൽ ആശങ്ക നിറഞ്ഞിരുന്നു. ആറുമാസംകൊണ്ട് ആ കാഴ്ചയ്ക്കു മാറ്റമേർപ്പെട്ടു. ആ മനുഷ്യൻ നിവർന്നു നടക്കുന്നു; തൻെറ വേഷം മാറ്റിയിരിക്കുന്നു. കണ്ണിലും കാൽവെയ്പിലും ഇപ്പോൾ ഭയപ്പാടില്ല. എന്താണു കാരണം? സ്വന്തം നാട്ടിൽ ആ ഐർല ണ്ടുകാരനെ ചുഴന്നിരുന്നതു നിന്ദയാണ്. പ്രകൃതി മുഴുവൻ ഒരേ ശബ്ദ ത്തിൽ അയാളോടു പറഞ്ഞു: 'പാറ്റ്, നിനക്ക് ആശയ്ക്കവകാശമില്ല. ജനനാൽ നീ ഒരടിമ; എന്നും നീ അങ്ങനെ കഴിയും.' ജനനംമുതൽ ഇങ്ങനെ കേട്ടുവന്ന പാറ്റ് അതു വിശ്വസിച്ചു; മാസ്മരവിദ്യകൊണ്ടെന്ന പോലെ, താണവനെന്നു സ്വയം വിശ്വസിച്ചു. അയാളിലെ ബ്രഹ്മം ചുരുങ്ങിപ്പോയി. എന്നാൽ അമേരിക്കയിൽ കാൽകുത്തിയ ഉടനെ ചുറ്റുപാടും അയാൾ കേട്ടതിതാണ്: 'പാറ്റ്, നീയും ഞങ്ങളെപ്പോലെ ഒരു മനുഷ്യനാണ്. നിന്നെപ്പോലുള്ള മനുഷ്യനാണ് എല്ലാം ചെയ്തിട്ടുള്ളത്.

നിന്നെയും എന്നെയും പോലുള്ള ഒരു മനുഷ്യന്ന് എല്ലാം ചെയ്യാവുന്നതേ ഉള്ളു. ധൈര്യപ്പെടൂ.' അപ്പോൾ പാറ്റ് തല നിവർത്തി കണ്ടു, അതൊക്കെ ശരിയാണെന്ന്. അയാളിലെ ബ്രഹ്മം ഉണർന്നു. പ്രകൃതി സ്വയം പറഞ്ഞു എന്നുവേണം പറയാൻ, 'എഴുന്നേൽക്കൂ; ഉണരൂ; ലക്ഷ്യത്തിലെത്തുന്നതുവരെ നില്ക്കാതെ മുന്നേറൂ.'

അതുപോലെ നമ്മുടെ കുട്ടികൾക്കു കിട്ടുന്ന വിദ്യാഭ്യാസം വളരെ നിഷേധരൂപത്തിലുള്ളതത്രേ. പള്ളിക്കൂടത്തിൽ പോകുന്ന കുട്ടി ഒരു വസ്തു പഠിക്കുന്നില്ല; എന്നാൽ തൻേറതായതെല്ലാം തട്ടിത്തകർക്കുന്നുണ്ടു താനും. ഫലം ശ്രദ്ധയുടെ അറുതി; വേദവേദാന്തങ്ങളുടെ മികച്ച സ്വരം തന്നെ ശ്രദ്ധയുടേയാണ്. യമനെ നേരിടാനും ചോദ്യങ്ങൾ ചോദിക്കാനും നചികേതസ്സിനെ ധൈര്യപ്പെടുത്തിയത് ഈ ശ്രദ്ധയാണ്. ഈ ശ്രദ്ധയിലൂടെയാണ് ലോകം ചലിക്കുന്നത്. അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി. 'അറിവില്ലാത്തവനും ശ്രദ്ധയറ്റവനും സംശയാലുവും നാശമടയുന്നു.' ഇതുകൊണ്ടാണ് നാം നമ്മുടെ അറുതിയോടു നന്നെയടുത്തിരിക്കുന്നത്. ഇന്നത്തെ പ്രതിവിധി വിദ്യാഭ്യാസം പരത്തുകയാണ്. ഒന്നാമത്, ആത്മജ്ഞാനം ജടയും ദണ്ഡും കമണ്ഡലുവും ഗിരിഗുഹകളും മറ്റുമല്ല എൻെറ വിവക്ഷിതം - ഇവയെല്ലാമാണ് ആ വാക്കുകൊണ്ടു സൂചിപ്പിക്കാറ്. പിന്നെ എന്താണ് വിവക്ഷ? പ്രാപഞ്ചികജീവിതത്തിൽനിന്നു മോചനം നല്കുന്ന അറിവു സാമാന്യമായ ഭൗതികാഭ്യുദയം കൈവരുത്താൻ പര്യാപ്തമല്ലേ? നിശ്ചയമായും ആണ്. സ്വാതന്ത്ര്യം, വൈരാഗ്യം, ത്യാഗം - ഇവയൊക്കെയാണ് ഏറ്റവും ഉയർന്ന ആദർശങ്ങൾ. എന്നാൽ, സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്. 'ഈ ധർമ്മത്തിൻെറ ചെറിയൊരു മാത്ര മതി വമ്പിച്ച ഭയത്തിൽനിന്നു രക്ഷിക്കാൻ.' ദ്വൈതി, വിശിഷ്ടാദ്വൈതി, ശൈവൻ, വൈഷ്ണവൻ, ശാക്തൻ, ബൗദ്ധജൈനാദികൾപോലും - ഭാരതത്തിലുടലെടുത്തിട്ടുള്ള മതവിഭാഗക്കാരെല്ലാംതന്നെ - ഈ അംശത്തിൽ യോജിക്കുന്നു. ജീവാത്മാവിൽ അപരിമിതമായ ശക്തി ലീനമാണ്. എറുമ്പുമുതൽ സിദ്ധൻവരെയുള്ളവരിലെല്ലാം ഒരേ ആത്മാവാണുള്ളത്. വ്യത്യാസം ആവിഷ്കാരത്തിൽ മാത്രം. 'കൃഷിക്കാരൻ പ്രതിബന്ധങ്ങൾ മാറ്റും വണ്ണം.' സന്ദർഭം, പറ്റിയ ദേശകാലങ്ങൾ, വന്നാൽ ഉടൻ ആ ശക്തി സ്വയം ആവിഷ്കൃതമാകുന്നു. ബ്രഹ്മാവു മുതൽ പുൽക്കൊടിവരെയുള്ളവയിലൊക്കെ ഒരേ ശക്തിയാണ് നിലകൊള്ളുന്നത്, അതു വ്യക്തമോ അവ്യക്തമോ ആകട്ടെ. നാം വീടുതോറും നടന്ന് ആ ശക്തിയെ വെളിയിലേക്ക് ആവാഹിക്കേണ്ടിയിരിക്കുന്നു.

രണ്ടാമത്, ഇതോടൊത്ത് വിദ്യാഭ്യാസവും നല്കണം, ഇതു പറയാൻ എളുപ്പം. എന്നാൽ പ്രായോഗികമാക്കുന്നതെങ്ങനെ? നമ്മുടെ നാട്ടിൽ എല്ലാം ത്യജിച്ചവരും നിഃസ്വാർത്ഥരും ദയാശീലരുമായി ആയിരക്കണക്കിനാളുകളുണ്ട്. അവർ ചുറ്റി നടന്ന് മതപരമായ ഉപദേശങ്ങൾ പ്രതിഫലം

കൂടാതെ നല്കുന്നതുപോലെ, നമുക്കത്യാവശ്യമായ വിദ്യാഭ്യാസത്തിൻെറ വാഹകർക്കു വേണ്ട, അദ്ധ്യാപകർക്കു വേണ്ട, ശിക്ഷണം അവരിൽ പകുതി പേർക്കെങ്കിലും നല്കാൻ കഴിയും. (അപ്പോൾ ആ വിദ്യാഭ്യാസവും അവർ പ്രതിഫലംകൂടാതെ വിതരണം ചെയ്യും.) അതിനു വേണ്ടത് ഓരോ പ്രവിശ്യയുടെയും തലസ്ഥാനത്ത് ഓരോ കേന്ദ്രമാണ്. അവിടങ്ങളിൽനിന്നു വേണം ഭാരതത്തിലെങ്ങും വ്യാപിക്കുക. മദ്രാസിലും കല്ക്കത്തയിലും ഈയിടെ രണ്ടു കേന്ദ്രങ്ങൾ സ്ഥാപിക്കയുണ്ടായി. കൂടുതൽ കേന്ദ്രങ്ങൾ സ്ഥാപിക്കപ്പെടുമെന്ന പ്രത്യാശയുണ്ടുതാനും. പിന്നെ, പാവങ്ങൾക്കുവേണ്ട വിദ്യാഭ്യാസത്തിൻെറ ഒരു വലിയ ഭാഗം വായ്മൊഴിയായി കൊടുക്കണം. പാഠശാലകൾ ഉണ്ടാക്കാൻ കാലമായില്ല. ഈ മുഖ്യകേന്ദ്രങ്ങളിൽ, ക്രമേണ, കൃഷി വ്യവസായം മുതലായവ പഠിപ്പിക്കപ്പെടും. കലകളുടെ പുരോഗതിക്കുവേണ്ടി തൊഴിൽശാലകൾ ഏർപ്പെടുത്തും. യൂറോപ്പിലും അമേരിക്കയിലും ഈ തൊഴിൽശാലകളിൽ ഉണ്ടാക്കുന്ന സാമാനങ്ങൾ വിറ്റഴിക്കാൻ ഇപ്പോഴുള്ളതുപോലെ മറ്റു സംഘങ്ങളും ഏർപ്പെടുത്തും. പുരുഷന്മാർക്കെന്നപോലെ സ്ത്രീകൾക്കുവേണ്ടിയുള്ള കേന്ദ്രങ്ങളും ഏർപ്പെടുത്തേണ്ടതുണ്ട്. എന്നാൽ ഈ നാട്ടിൽ ഇതെത്ര വിഷമംപിടിച്ച കാര്യമാണെന്നു നിങ്ങൾക്കറിയാമല്ലോ. പിന്നെ, 'കടിക്കുന്ന പാമ്പു വെച്ച വിഷം എടുക്കതന്നെ വേണം.' അതു നടക്കുമെന്നാണ് എൻെറ ദൃഢവിശ്വാസം. ഇതിനുവേണ്ട പണം പടിഞ്ഞാറുനിന്നു വരേണ്ടിയിരിക്കുന്നു. അതുകൊണ്ട് യൂറോപ്പിലും അമേരിക്കയിലും നമ്മുടെ മതം പ്രചരിപ്പിക്കണം. ക്രിസ്തുമതത്തെപ്പോലുള്ളവയുടെ അടിത്തട്ട് ആധുനികശാസ്ത്രം തകർത്തുകളഞ്ഞിരിക്കയാണ്. കൂടാതെ, ഭോഗപ്രചുരത മതവാസനയെത്തന്നെ നശിപ്പിക്കാൻ തുടങ്ങുകയുമാണ്. യൂറോപ്പും അമേരിക്കയും പ്രതീക്ഷാനിർഭരമായി ഭാരതത്തിലേക്ക് ഉറ്റുനോക്കുന്നു. ഇതാണ് മനുഷ്യസ്നേഹത്തിനുള്ള സമയം. ഇതാണ് വിമതരുടെ കോട്ടകൊത്തളങ്ങൾ കൈവശപ്പെടുത്താൻ പറ്റിയ സമയം.

പടിഞ്ഞാറു സ്ത്രീഭരണമാണ് നടക്കുന്നത്. പ്രഭാവവും പ്രതാപവുമെല്ലാം അവർക്കാണ്. ധൈര്യവും ബുദ്ധിശക്തിയും തികഞ്ഞ നിങ്ങളെപ്പോലുള്ള സ്ത്രീകൾ വേദാന്തവ്യുത്പത്തിയുള്ളവർ - ഇംഗ്ലണ്ടിൽ ചെന്നു മതപ്രചരണം ചെയ്താൽ, ഓരോ കൊല്ലവും നൂറുകണക്കിനു സ്ത്രീപുരുഷന്മാർ ഭാരതവർഷത്തിലെ മതം സ്വീകരിച്ചു ധന്യരാകും. നമ്മുടെ നാട്ടിൽനിന്നു ചെന്ന ഒരേ ഒരു സ്ത്രീ രമാബായിയാണ്. ഇംഗ്ലീഷിലും പാശ്ചാത്യശാസ്ത്രങ്ങളിലും കലകളിലും അവർക്കുണ്ടായിരുന്ന അറിവു പരിമിതമാണ്. എന്നിട്ടും അവർ എല്ലാവരെയും ആശ്ചര്യപ്പെടുത്തി. നിങ്ങളെപ്പോലുള്ളവർ ആരെങ്കിലും ചെന്നാൽ ഇംഗ്ലണ്ട് ഒന്നു കുലുങ്ങും: അമേരിക്കയെപ്പറ്റി പറയേണ്ടതുമില്ല! ഭാരതീയ ഋഷിമാരുടെ നാവിൽനിന്നുദിച്ച മതതത്ത്വങ്ങൾ ഭാരതീയവേഷത്തിലുള്ള ഒരു ഭാരതീയസ്ത്രീ പ്രചരിപ്പിച്ചാൽ നടക്കാൻ പോകുന്ന ഒന്നിൻെറ

കാഴ്ചയാണ് ഞാൻ കാണുന്നത് - പാശ്ചാത്യലോകത്തെ മുഴുവൻ ആറാടിക്കുന്ന ഒരു വൻതരംഗം ഉയരുകതന്നെ ചെയ്യും. മൈത്രേയി, ഖന, ലീലാവതി, സാവിത്രി, ഉദയഭാരതി എന്നിവരുടെ നാട്ടിൽ ഇതു ചെയ്യാൻ ധൈര്യപ്പെടുന്ന ഒരു സ്ത്രീ ജനിക്കില്ലെന്നോ? ഈശ്വരന്നറിയാം. ഇംഗ്ലണ്ടിനെ നമുക്കു കീഴടക്കണം, നമുക്കു സ്വായത്തമാക്കണം - ആദ്ധ്യാത്മികശക്തിയിലൂടെ. നാന്യഃ പന്ഥാ വിദ്യതേƒയനായ. 'മോക്ഷത്തിനു വേറേ വഴിയില്ല.' സമ്മേളനങ്ങളും സംഘങ്ങളും സംവിധാനം ചെയ്യുന്നതുകൊണ്ടുണ്ടോ വല്ലപ്പോഴും മോക്ഷം കൈവരുന്നു? നമ്മുടെ ആദ്ധ്യാത്മിക ശക്തിയിലൂടെ നമ്മുടെ വിജേതാക്കളെ നമുക്കു ദേവന്മാരാക്കണം. ഞാൻ എളിയൊരു സന്ന്യാസി, പരിവ്രാജകൻ, നിസ്സഹായൻ, ഏകാകി. എനിക്കെന്തു സാദ്ധ്യം? നിങ്ങൾക്കു ധനശക്തിയുണ്ട്; ബുദ്ധിശക്തിയുണ്ട്; വിദ്യാശക്തിയുണ്ട്. ഈ സന്ദർഭം നിങ്ങൾ വൃഥാ കളയുമോ? ഇംഗ്ലണ്ട്, യൂറോപ്പ്, അമേരിക്ക - ഇവയെ കീഴടക്കുക. ഇക്കാലത്തെ ഏറ്റവും മികവുറ്റ മന്ത്രം ഇതാക്കണം. ഇതിലാണ് നമ്മുടെ നാടിൻെറ നന്മ ഇരിക്കുന്നത്. വ്യാപിക്കലാണ് ജീവിതത്തിൻെറ അടയാളം. നമ്മുടെ ആദ്ധ്യാത്മികാദർശവുമായി നാം ലോകമെങ്ങും വ്യാപിക്കണം. കഷ്ടം! ഈ ശരീരം മോശമാണ്; വിശേഷിച്ചും ഒരു ബംഗാളിയുടെ ശരീരം. ഇപ്പോൾ ചെയ്ത ജോലികൊണ്ടുതന്നെ മാരകമായ ഒരു വ്യാധി അതിനെ പിടികൂടിയിരിക്കുന്നു. എങ്കിലും ആശയ്ക്കു വകയുണ്ട്:

ഉത്പത്സ്യതേƒസ്തി മമ കോƒപി സമാനധർമ്മാ
കാലോ ഹ്യയം നിരവധിർവിപുലാ ച പൃഥ്വീ.

'ഈ ജോലി ചെയ്യാൻ എന്നോടു തുല്യമായ ചേതനയുള്ള ഒരുവൻ ഉണ്ടുതന്നെ; അഥവാ അതിരറ്റ കാലത്തിലും ജനനിബിഡമായ ഭൂമിയിലും അങ്ങനെ ഒരുവൻ ഉണ്ടാകും.'

സസ്യഭക്ഷണത്തെപ്പറ്റി എനിക്കു പറയാനുള്ളതിതാണ്. ഒന്നാമത് എൻെറ ഗുരു സസ്യഭുക്കായിരുന്നു. എന്നാൽ ദേവിക്കു നിവേദിച്ച മാംസം അവിടുത്തേക്കു കൊടുത്താൽ തലവരെ അതുയർത്തിയിരുന്നു. ജീവിതാപഹരണം നിശ്ചയമായും തിന്മതന്നെ. എന്നാൽ രസായനശാസ്ത്രത്തിൻെറ പുരോഗതിയിലൂടെ സസ്യാഹാരം മനുഷ്യശരീരത്തിനു പിടിക്കുന്നതാക്കിത്തീർക്കാത്തിടത്തോളം, മാംസഭോജനത്തിനു പകരമായി യാതൊന്നുമില്ല. ഇന്നത്തേതുപോലെ രാജസമായ ചുറ്റുപാടുകളിൽ ജീവിക്കേണ്ടിയിരിക്കുന്നിടത്തോളം മനുഷ്യന്നു മാംസഭോജനം അനിവാര്യമാണ്. അശോക ചക്രവർത്തി വാളു കാട്ടി ഹിംസകരെ ഭയപ്പെടുത്തിയിട്ട് ദശലക്ഷം ജന്തുക്കളുടെ ജീവിതം രക്ഷിച്ചു എന്നതു സത്യംതന്നെ. എന്നാൽ അതിലും ഭയങ്കരമല്ലേ ആയിരം കൊല്ലക്കാലമായി നിലനിന്ന അടിമത്തം? (ഒരിടത്ത്) കുറെ ആടുകളെ ഹിംസിക്കുക; മറ്റൊരിടത്ത്, സ്വന്തം ഭാര്യയു

ടെയും മകളുടെയും മാനം രക്ഷിക്കാനാവാതെ വരിക; സ്വന്തം കുട്ടികൾക്കു കഴിക്കാനുള്ള കൊറ്റു കവർച്ചക്കാരിൽനിന്നു രക്ഷിക്കാൻ കഴിയാതെ വരിക - ഇവയിൽ ഏതാണ് കൂടുതൽ പാപാവഹം? അദ്ധ്വാനിച്ച് ഉപജീവനം നേടാത്ത മേൽക്കിടയിൽപ്പെട്ട കുറേ പേർ മാംസാഹാരം ഉപേക്ഷിക്കട്ടെ. രാപ്പകൽ അദ്ധ്വാനിച്ചു തീറ്റിക്കു വകപ്പടി നേടേണ്ടവരുടെമേൽ, ബലാത്കാരമായി, സസ്യാഹാരരീതി അടിച്ചേല്പിച്ചത് നമ്മുടെ സ്വാതന്ത്ര്യനാശത്തിൻെറ കാരണങ്ങളിൽ ഒന്നാണ്. പോഷകമായ നല്ല ഭക്ഷ്യങ്ങൾക്കു ചെയ്യാൻ കഴിയുന്നതിൻെറ ഒരുദാഹരണമാണത്രേ ജപ്പാൻ.

സർവ്വശക്തയായ വിശ്വേശ്വരി നിങ്ങളുടെ ഹൃദയത്തെ പ്രചോദിപ്പിക്കട്ടെ!

## 11

അല്മോറ
11 ജൂലായ് 1897

എൻെറ പ്രിയ ശുദ്ധാനന്ദ,

നിങ്ങളുടെ കഴിഞ്ഞ റിപ്പോർട്ട് കിട്ടി വളരെ സന്തോഷിക്കുന്നു. എനിക്ക് അത്യല്പമേ വിമർശിക്കാനുള്ളു. നിങ്ങൾ ലേശംകൂടെ വായിക്കത്തക്കവണ്ണം നല്ല കൈപ്പടയിൽ എഴുതണമെന്ന്.

ഇത്രത്തോളം ചെയ്ത പ്രവർത്തനത്തെക്കുറിച്ച് എനിക്കു ബഹുതൃപ്തിയായി, പക്ഷേ അതു മുന്നോട്ട് ഉന്തിക്കൊണ്ടുപോകണം; രസതന്ത്രവും ഊർജ്ജതന്ത്രവും സംബന്ധിച്ച ഉപകരണങ്ങൾ ഒരു സെറ്റു സമ്പാദിച്ചു പ്രാഥമികവും പ്രായോഗികവുമായ രസതന്ത്രത്തിലും ഊർജ്ജതന്ത്രത്തിലും, വിശേഷിച്ചും ശരീരശാസ്ത്രത്തിൽ, ക്ലാസ്സുകൾ തുടങ്ങുന്നതിനെക്കുറിച്ച് ഞാൻ നിർദ്ദേശിച്ചിരുന്നല്ലോ - അതെപ്പറ്റി ഇനിയും കേട്ടില്ലല്ലോ.

ബംഗാളിയിലേക്കു വിവർത്തനം ചെയ്യപ്പെട്ട എല്ലാ സയൻസ് പുസ്തകങ്ങളുടെയും സെറ്റുകൾ വിലയ്ക്കു വാങ്ങുന്നതിനെ സംബന്ധിച്ച മറ്റേ നിർദ്ദേശത്തെപ്പറ്റി എന്തുള്ളു?

ഒരേ സമയത്തു മൂന്നു മഹന്തുമാർ (മഠാധിപതിമാർ) എങ്കിലും തിരഞ്ഞെടുക്കപ്പെടണമെന്ന് എനിക്കു തോന്നുന്നു - ഒന്നു ലൗകിക കാര്യങ്ങൾ നടത്താൻ, ഒന്നു പരീക്ഷണങ്ങൾക്ക്, മറ്റേതു ബുദ്ധിപരമായ വിഭാഗത്തിന്.

വിദ്യാഭ്യാസഡയറക്ടറെ കിട്ടാനാണ് വിഷമം. മറ്റു രണ്ടും നിറവേറ്റാൻ ബ്രഹ്മാനന്ദനും തുരീയാനന്ദനും മതി. സന്ദർശകന്മാരെസ്സംബന്ധിച്ചാണെങ്കിൽ, നിങ്ങൾക്കു കല്ക്കത്തയിലെ ബാബുമാരെ മാത്രമേ കിട്ടുന്നുള്ളു. അവരെക്കൊണ്ട് ഒരു ഗുണവുമില്ല. നമുക്കു വേണ്ടതു ധീരരായ യുവാക്കന്മാരെയാണ്, പണിയെടുക്കുന്നവർ, മഹാമൂഢന്മാരെയല്ല.

വീഴ്ചവരുത്താതെ പ്രതിവാരറിപ്പോർട്ട് മഠത്തിലേക്കയയ്ക്കാനും,

കൂടാതെ, തുടങ്ങാൻ പോകുന്ന പത്രത്തിലേക്കു ബംഗാളിലേഖനങ്ങളും കുറിപ്പുകളും അയയ്ക്കാനും അഭേദാനന്ദനും ശാരദാനന്ദനും എഴുതാൻ ബ്രഹ്മാനന്ദനോടു പറയൂ. ജി.സി. ഘോഷ് പത്രത്തിനു വേണ്ടതൊക്കെ തയ്യാറാക്കുന്നുണ്ടോ? ഒരിച്ഛയോടെ പ്രവർത്തിക്കുക, സന്നദ്ധനായിരിക്കയും ചെയ്ക.

അഖണ്ഡാനന്ദൻ മാഹുളയിൽ ആശ്ചര്യമായി പ്രവർത്തിക്കുന്നു, പക്ഷേ സമ്പ്രദായം നന്നല്ല. അവർ തങ്ങളുടെ ശക്തികളെ ഒരു ചെറുഗ്രാമത്തിൽ ചിതറിക്കളയുകയാണെന്നു തോന്നുന്നു. അതും അരി ഭിക്ഷകൊടുക്കുക മാത്രം. ഈ സഹായിക്കലിൻെറ കൂടെ വല്ല പ്രവചനവും ചെയ്തിട്ടുള്ളതായി ഞാൻ കേൾക്കുന്നില്ല. ആളുകളെ സ്വയം സഹായിക്കാൻ പഠിപ്പിക്കാത്തപക്ഷം ലോകത്തിലെ സമസ്തസമ്പത്തിനും ഒരു ചെറുഭാരതീയ ഗ്രാമത്തെ സഹായിക്കാനാവില്ല. നമ്മുടെ പ്രവർത്തനം മുഖ്യമായും വിദ്യാഭ്യാസപരമായിരിക്കണം. ധർമ്മപരവും ബുദ്ധിപരവും, രണ്ടും. അതെപ്പറ്റിയൊന്നും ഞാൻ അറിഞ്ഞിട്ടില്ല - കുറെയേറെ തെണ്ടികളെ സഹായിക്കുന്നുണ്ട്! നമ്മുടെ കൊച്ചുകഴിവുകൊണ്ട് ഏറ്റവും കൂടുതൽ സ്ഥലത്തു പ്രചരിക്കുമാറു വിവിധ ജില്ലകളിൽ കേന്ദ്രങ്ങൾ തുറക്കാൻ ബ്രഹ്മാനന്ദനോടു പറയൂ.

അങ്ങനെ ഇത്രത്തോളം അതു നിഷ്ഫലമായെന്നു തോന്നുന്നു; കാരണം ആളുകൾക്കു വിദ്യാഭ്യാസം നല്കുന്നതിനു സമാജങ്ങൾ തുടങ്ങാൻ സ്ഥലവാസികളെ ഉണർത്തുന്ന കാര്യത്തിൽ അവർ വിജയിച്ചിട്ടില്ല - എന്നിട്ടു വേണം വിവാഹപരായണരാകാതെ സ്വാശ്രയവും മിതവ്യയവും ശീലിച്ചു ഭാവിയിലെ ദൗർഭിക്ഷത്തിൽനിന്നു തങ്ങളെ അവർ രക്ഷിക്കാൻ. ഔദാര്യം ഹൃദയത്തെ തുറക്കുന്നു, പക്ഷേ, ആ വഴിയിലൂടെ തുടർന്നു പ്രവർത്തിക്കുക.

ഏറ്റവും എളുപ്പമായ വഴി ഒരു കുടിൽ കെട്ടുകയാണ് - അതു ഗുരുമഹാരാജിൻെറ അമ്പലമാക്കുക! പാവങ്ങൾ അവിടെ വരട്ടെ, സഹായിക്കപ്പെടാനും പ്രാർത്ഥിക്കാനും. (പുരാണ) കഥാപ്രവചനം രാവിലെയും വൈകീട്ടും നടക്കട്ടെ - ആളുകളെ പഠിപ്പിക്കണമെന്നുള്ളതെല്ലാം നിങ്ങൾക്ക് അതിലൂടെ പഠിപ്പിക്കാം. ക്രമേണ ആളുകൾക്കു താല്പര്യം വരും. അവർ സ്വയം അമ്പലം നടത്തിക്കൊള്ളും. പക്ഷേ ആ കുടിലമ്പലം കുറച്ചു കൊല്ലങ്ങൾക്കകം ഒരു വലിയ സ്ഥാപനമായി വളരും. നിവാരണപ്രവർത്തനത്തിനു പോകുന്നവർ ആദ്യം ഓരോ ജില്ലയിലും ഒരു സ്ഥലം തിരഞ്ഞെടുത്ത് ഒരു കുടിലമ്പലം തുടങ്ങട്ടെ; അവിടെനിന്നു വേണം നമ്മുടെ എല്ലാ ചെറുപ്രവർത്തനങ്ങളും പുറപ്പെടാൻ.

തൻെറ ഹൃദയത്തിനിണങ്ങിയതാണെങ്കിൽ ഒരു കൃത്യം നിറവേറ്റാൻ പടുവിഡ്ഢിക്കുപോലും കഴിയും. എന്നാൽ ഏതു പ്രവൃത്തിയും തനിക്കു രുചികരമാക്കാൻ കഴിയുന്നവനാണ് ബുദ്ധിമാൻ. ഒരു പ്രവൃത്തിയും ചെറുതല്ല. ഈ ലോകത്തിലുള്ളതെന്തും ആലിൻെറ വിത്തുപോലെയാണ്,

കടുകുമണിപോലെ ചെറുതായിരിക്കുന്നെങ്കിലും, അതിനുള്ളിൽ പടുകൂറ്റൻ ആലു ലയിച്ചിരിപ്പുണ്ട്. ഇതു നിരീക്ഷിച്ചു സർവ്വപ്രവൃത്തിയും യഥാർത്ഥത്തിൽ മഹത്താക്കുന്നതിൽ വിജയിക്കുന്നവനാണ് യഥാർത്ഥത്തിൽ ബുദ്ധിമാൻ*

മാത്രമല്ല, പാവങ്ങളുടെ ആഹാരം ചതിയന്മാർ തട്ടിയെടുക്കാതെ നോക്കേണ്ടതുണ്ട്. ഭാരതം മടിയന്മാരായ കള്ളന്മാർ നിറഞ്ഞതാണ്, അവർ പട്ടിണികൊണ്ടു തീരെ മരിക്കാത്തതു വിചിത്രമായിരിക്കുന്നു, അവർക്ക് എപ്പോഴും വല്ലതും കിട്ടും. നിവാരണപ്രവർത്തനത്തിലേർപ്പെട്ട എല്ലാവർക്കും ഇതെഴുതിയയയ്ക്കാൻ ബ്രഹ്മാനന്ദനോടു പറയൂ - ഒരു ഗുണവുമില്ലാതെ പണം ചെലവാക്കാൻ അവരെ അനുവദിച്ചുകൂടാ. ഏറ്റവും ചുരുങ്ങിയ മുടക്കിൽനിന്നു കഴിയുന്നത്ര ഏറ്റവും വലിയ സത്പ്രവൃത്തി നമുക്കു സ്ഥിരമായി വേണം.

ഇനി, ഇതോർക്കുക - അപൂർവ്വങ്ങളായ ആശയങ്ങൾ ആലോചിച്ചുണ്ടാക്കാൻ നിങ്ങൾ യത്നിക്കണം; ഇല്ലെങ്കിൽ ഞാൻ മരിച്ച ഉടൻ സംഗതിയാകെ പൊളിഞ്ഞുവീഴും. ഉദാഹരണത്തിന് 'നമ്മുടെ കൈവശമുള്ള കഴിവുകൾകൊണ്ട് എങ്ങനെ എത്രയും മികച്ച സ്ഥിരഫലങ്ങൾ നമുക്കു നേടാനാവും' എന്നു പരിഗണിക്കാൻ നിങ്ങൾ ഒരു യോഗം ചേരുക. എല്ലാവർക്കും കുറച്ചു ദിവസം മുൻകൂറായി നോട്ടീസ് കൊടുക്കുക, ഓരോ ആളും ചിലതു നിർദ്ദേശിക്കട്ടെ; എല്ലാ നിർദ്ദേശങ്ങളെയും ചർച്ച ചെയ്യുകയും വിമർശിക്കയും ചെയ്ക; എന്നിട്ട് എനിക്കൊരു റിപ്പോർട്ടയയ്ക്കുക.

അവസാനമായി, നിങ്ങളോർക്കണം, ഞാനെൻെറ സോദരന്മാരിൽ നിന്നുള്ളതിൽ കൂടുതലായി എൻെറ ശിഷ്യരിൽനിന്നു പ്രതീക്ഷിക്കുന്നു. എൻെറ ഓരോ ശിഷ്യനും എനിക്ക് എന്നെങ്കിലും കഴിഞ്ഞിരുന്നതിനേക്കാൾ നൂറിരട്ടി വലുതാകണമെന്നു ഞാനാഗ്രഹിക്കുന്നു. നിങ്ങളിൽ ഓരോരുവനും ഒരു അതികായനാകണം - ആകണം എന്നാണ് എൻെറ വാക്ക്. അനുസരണം, സന്നദ്ധത, പ്രസ്ഥാനത്തോടു പ്രേമം - ഈ മൂന്നും നിങ്ങൾക്കുണ്ടെങ്കിൽ നിങ്ങളെ പിന്നാക്കം പിടിക്കാൻ യാതൊന്നിനും കഴിയില്ല.

പ്രേമാനുഗ്രഹങ്ങളോടെ **വിവേകാനന്ദൻ.**

* ഈ ഖണ്ഡികയുടെ മൂലം ബംഗാളിയാണ്.

## 12

അല്മോറ
29 ജൂലായ് 1897

എൻെറ പ്രിയ മിസ് നോബിൾ,

ഭാരതത്തിലേക്കു വന്നു കാര്യങ്ങൾ സ്വന്തം കണ്ണുകൊണ്ട് കാണാൻ നീ നിശ്ചയിച്ചിരിക്കുന്നെന്നറിയിക്കുന്ന ഒരു കത്ത് ഇന്നലെ സ്റ്റർഡിയിൽ നിന്ന് എനിക്കു കിട്ടി. അതിന് ഞാൻ ഇന്നലെ മറുപടിയയച്ചു. പക്ഷേ നിൻെറ പദ്ധതിയെക്കുറിച്ച് മിസ് മ്യൂളറിൽനിന്നു മനസ്സിലാക്കിയ സംഗതി ഈ കുറിപ്പുകൂടെ ആവശ്യമാക്കിയിരിക്കുന്നു, അതു നേരിട്ടാകുന്നതാണ് കൂടുതൽ നല്ലതും.

ഭാരതത്തിനുവേണ്ടിയുള്ള പ്രവർത്തനത്തിൽ നിനക്കൊരു വലിയ ഭാവിയുണ്ടെന്ന് ഞാൻ നിന്നോടു തുറന്നുപറയട്ടെ. വേണ്ടിയിരുന്നത് ഒരു പുരുഷനല്ല, സ്ത്രീയാണ്, ഒരു യഥാർത്ഥസിംഹിക. ഭാരതീയർക്കുവേണ്ടി, വിശേഷിച്ചും സ്ത്രീകൾക്കുവേണ്ടി, പ്രവർത്തിക്കാൻ.

ഭാരതത്തിന് ഇനിയും മഹതികളെ ഉളവാക്കുവാനാവുന്നില്ല. മറ്റു ജനതകളിൽനിന്നു കടം വാങ്ങേണ്ടിയിരിക്കുന്നു. നിൻെറ വിദ്യാഭ്യാസം, ആർജ്ജവം, പരിശുദ്ധി, അപരിമിതപ്രേമം, ദൃഢനിശ്ചയം, സർവ്വോപരി ആ കെൽറ്റിക് രക്തവും ഉള്ള നീതന്നെയാണ് പറ്റിയ സ്ത്രീ.

എങ്കിലും വിഷമങ്ങൾ വളരെയാണ്. ഇവിടത്തെ കഷ്ടതയെയും അന്ധവിശ്വാസത്തെയും അടിമത്തത്തെയും കുറിച്ചു നിനക്ക് ഒരാശയവും രൂപവത്കരിക്കാനാവില്ല. ജാതിയെപ്പറ്റിയും ഒറ്റതിരക്കലിനെപ്പറ്റിയും വിചിത്രസങ്കല്പങ്ങളോടുകൂടിയ, തങ്ങൾ അളവറ്റു വെറുക്കുന്ന വെള്ളത്തൊലിയെ ഭയന്നോ വെറുത്തോ ഒഴിവാക്കിക്കളയുന്ന അർദ്ധനഗ്നരായ സ്ത്രീപുരുഷന്മാരുടെ ഒരു വലിയ സമൂഹത്തിൻെറ ഇടയ്ക്കായിരിക്കും നീ. മറുവശത്താകട്ടെ, വെള്ളക്കാർ നിന്നെ ഒരു കിറുക്കിയായിട്ടാവും കരുതുക, നിൻെറ ഓരോ ചലനത്തെയും അവർ സംശയത്തോടുകൂടി നിരീക്ഷിക്കയും ചെയ്യും.

പിന്നെ, ദേശപ്രകൃതി ഭയങ്കരമായ ചൂടുള്ളതാണ്; മിക്കേടത്തും ഞങ്ങളുടെ ഹേമന്തം നിങ്ങളുടെ ഗ്രീഷ്മംപോലെയാണ്, തെക്കാകട്ടെ എപ്പോഴും പൊള്ളുന്ന വേനലാണ്.

നഗരങ്ങൾക്കു പുറത്ത് ഒരൊറ്റ യൂറോപ്യൻസൗകര്യവും ലഭ്യമല്ല. ഇങ്ങനെയൊക്കെയായിട്ടും സാഹസപ്പെടാൻ നീ ധൈര്യപ്പെടുന്നപക്ഷം നിനക്കു സ്വാഗതം, നൂറുവട്ടം സ്വാഗതം. എന്നെസ്സംബന്ധിച്ചാണെങ്കിൽ,

* സിസ്റ്റർ നിവേദിതയ്ക്ക്

മറ്റുള്ളിടത്തെന്നപോലെ ഇവിടെയും ഞാനാരുമല്ല, പക്ഷേ എനിക്കുള്ള അല്പസ്വാധീനത നിൻെറ സേവനത്തിനായി അർപ്പിക്കപ്പെടും.

ചാടിപ്പുറപ്പെടും മുമ്പു നീ നല്ലപോലെ ചിന്തിക്കണം; പ്രവർത്തനാനന്തരം നീ ഇതിൽ പരാജയപ്പെടുകയോ മടുക്കുകയോ ചെയ്യുന്നപക്ഷം, ഞാനായിട്ട് ഇതു വാഗ്ദാനം ചെയ്യുന്നു - 'ഞാൻ മരണംവരെ നിന്നോടൊത്തു നിലകൊള്ളുന്നതായിരിക്കും,' നീ ഭാരതത്തിനുവേണ്ടി പ്രവർത്തിച്ചാലും ഇല്ലെങ്കിലും, നീ വേദാന്തം വെടിയുകയോ അതിൽ നിലകൊള്ളുകയോ ചെയ്താലും. "ആനക്കൊമ്പു പുറത്തേക്കു വരുന്നു, എന്നാൽ ഒരിക്കലും മടങ്ങിപ്പോകുന്നില്ല;" അതുപോലെയത്രേ ഒരു പുരുഷൻെറ വാക്കുകൾ; ഒരിക്കലും പിൻവാങ്ങാത്തത്, ഞാനത് ഉറപ്പുതരുന്നു. കൂടാതെ നിനക്കൊരു ലേശം മുന്നറിയിപ്പു നല്കേണ്ടിയിരിക്കുന്നു. നീ നിൻെറ കാലിൽത്തന്നെ നില്ക്കണം, മിസ് മ്യൂളറുടേയോ മറ്റാരുടെയെങ്കിലുമോ ചിറകുകൾക്കടിയിലാവരുത്. മിസ് മ്യൂളർ അവരുടെ സ്വന്തം വഴിക്ക് ഒരു നല്ല മഹതിയാണ്. പക്ഷേ ദൗർഭാഗ്യത്തിന് അവരൊരു ബാലികയായിരിക്കെ, താനൊരു പിറന്ന നായികയാണെന്നും ലോകത്തെ ഇളക്കുവാൻ പണമല്ലാതെ മറ്റൊരു യോഗ്യതയും ആവശ്യമില്ലെന്നും ഒരു തോന്നൽ അവരുടെ തലയിൽ കടന്നുകൂടി! താനെത്ര കരുതിയിട്ടും, ഈ ആശയം വീണ്ടും വീണ്ടും ഉപരിതലത്തിൽ വന്നുപോകുന്നു; കുറച്ചു നാൾക്കകം അവരോടൊന്നിച്ചു പോകാൻ സാധ്യമല്ലെന്നും നിങ്ങൾക്കു കാണാം. അവർക്കും നിനക്കും യൂറോപ്പിലോ അമേരിക്കയിലോനിന്നു വരാവുന്ന സ്നേഹിതർക്കുംവേണ്ടി ഒരു വീടെടുക്കാൻ അവരിപ്പോൾ ഉദ്ദേശിക്കുന്നു.

അതവരുടെ വലിയ കനിവും നന്മയുംതന്നെ; പക്ഷേ മഠാധിപയാവാനുള്ള അവരുടെ പദ്ധതി രണ്ടുകാരണങ്ങൾകൊണ്ട് ഒരിക്കലും നടപ്പിലാവില്ല - തൻെറ പ്രചണ്ഡപ്രകൃതിയും, ധിക്കരിക്കുന്ന നടത്തവും, കൂടാതെ ഭയങ്കരമാംവിധം ചഞ്ചലമായ മനസ്സും. വളരെപ്പേരോടും വിദൂരമൈത്രിയാണ് അത്യുത്തമം, തൻകാലിൽ നില്ക്കുന്നവനു സർവ്വം സുഗമമായിരിക്കയും ചെയ്യും.

മിസിസ് സേവിയർ ഒരു മഹതീരത്നമാണ്, അത്ര നല്ലവൾ, അത്ര കനിവുള്ളവൾ, 'നേറ്റിവു'കളെ വെറുക്കാത്ത ഇംഗ്ലീഷുകാർ സേവിയർദമ്പതിമാർമാത്രമാണ്. സ്റ്റർഡിപോലുമല്ല. സേവിയർമാർമാത്രമാണ്, രക്ഷാധികാരികളാണെന്ന ഭാവത്തോടെ വരാത്തവർ. പക്ഷേ അവർക്ക് ഇനിയും സ്ഥിരമായ പദ്ധതിയൊന്നുമില്ല. നീ വരുമ്പോൾ നിൻെറ ഒപ്പം പ്രവർത്തിക്കാൻ അവരെ കിട്ടിയേക്കാം, അത് അവർക്കും നിനക്കും യഥാർത്ഥത്തിൽ സഹായമായിരിക്കും. ഒക്കെയായാലും തൻകാലിൽത്തന്നെ നില്ക്കേണ്ടത് അത്യന്താപേക്ഷിതമാണ്.

ഈ വസന്തകാലത്ത് അമേരിക്കയിൽനിന്ന് എൻെറ രണ്ടു സ്നേഹിതകൾ,

ബോസ്റ്റണിലെ മിസിസ് ഓളി ബുള്ളും മിസ് മക്‌ലിയോഡും, ഭാരതം സന്ദർശിക്കാൻ വരുന്നതായി ഞാനറിയുന്നു. മിസ് മക്‌ലിയോഡിനെ നിനക്കു നേരത്തേതന്നെ ലണ്ടനിൽ വെച്ചറിയാമല്ലോ - പാരിസ്‌വേഷ മണിഞ്ഞ ആ അമേരിക്കൻയുവതിയെ. മിസിസ് ഓളിബുള്ളിന് ഏതാണ്ട് അമ്പതായിട്ടുണ്ട്, അവർ എനിക്ക് അമേരിക്കയിൽ ഒരു സദയസ്നേഹിത യായിരുന്നു.

അവരും യൂറോപ്പുവഴിക്കു വരികയായതുകൊണ്ട് അക്കൂട്ടത്തിൽ നീയും കൂടുന്നതു യാത്രാവൈരസ്യം ലഘൂകരിക്കാൻ കൊള്ളാമെന്നാണ് എൻെറ അഭിപ്രായം.

സ്റ്റർഡിയിൽനിന്നു ദീർഘകാലത്തിനുശേഷം ഒരു കുറിപ്പു കിട്ടിയതിൽ ഞാൻ സന്തോഷിക്കുന്നു. പക്ഷേ അതു വളരെ തണ്ടനും തണുപ്പനുമാ യിരുന്നു. ലണ്ടൻപ്രവർത്തനം കുഴഞ്ഞുവീണതിൽ അയാൾ നിരാശനായി രിക്കുന്നതായി തോന്നുന്നു.

ചിരപ്രേമപൂർവ്വം, എന്നും ഭഗവാനിൽ സ്വന്തം,
**വിവേകാനന്ദൻ.**

## 13

അല്മോറ
10 ജൂൺ 1898

എൻെറ പ്രിയസ്നേഹിത,*

എനിക്കു നിങ്ങളുടെ കത്തിനെപ്പറ്റി വളരെയധികം മതിപ്പുണ്ട്; ഭഗവാൻ നമ്മുടെ മാതൃഭൂമിക്കുവേണ്ടി അദ്ഭുതസംഗതികൾ നിശ്ശബ്ദമായി തയ്യാറാ ക്കുകയാണല്ലോ എന്നറിഞ്ഞ് ഞാൻ അത്യന്തം സന്തോഷിക്കുകയും ചെ യ്യുന്നു.

നമ്മളതിനെ വേദാന്തമെന്നോ മറ്റു വല്ല മതമെന്നോ പറഞ്ഞാലും സത്യമിതാണ്: ധർമ്മത്തിൻെറയും വിചാരത്തിൻെറയും അവസാനവാക്കും സർവ്വമതങ്ങളെയും വിഭാഗങ്ങളെയും പ്രേമപൂർവ്വം വീക്ഷിക്കാവുന്ന ഒരേ ഒരു സ്ഥാനവും അദ്വൈതമത്രേ. അതാണ് ഭാവിയിലെ ഉദ്ബുദ്ധമനുഷ്യ വർഗ്ഗത്തിൻെറ ധർമ്മമെന്നു ഞാൻ വിശ്വസിക്കുന്നു. ഹിന്ദുക്കൾ അറബി കളെയും ഹിബ്രൂക്കളെയുംകാൾ പ്രായം ചെന്ന വംശമാകകൊണ്ട് മറ്റു വംശങ്ങളെക്കാൾ നേരത്തേ അതിലെത്തിച്ചേർന്നെന്ന മേന്മ അവർക്കു കിട്ടിയേക്കാം. സർവ്വമനുഷ്യവർഗ്ഗത്തെയും സ്വന്തം ആത്മാവായി കാണു കയും പെരുമാറുകയും ചെയ്യുന്ന പ്രായോഗികാദ്വൈതം ഒരു കാലത്തും ഹിന്ദുക്കളുടെ ഇടയിൽ വികസിപ്പിക്കപ്പെട്ടിട്ടില്ല.

* നയനിത്താലിലെ മുഹമ്മദ് സർഫ്രാസ് ഹുസൈൻ

നേരെമറിച്ച് ഗണ്യമായ രീതിയിൽ ഏതെങ്കിലും ഒരു മതം ഈ സമത്വത്തിലേക്ക് എന്നെങ്കിലും അടുത്തെത്തിയിട്ടുണ്ടെങ്കിൽ എൻെറ അനുഭവത്തിൽ അത് ഇസ്ലാമാണ്, ഇസ്ലാംമാത്രം. അതുകൊണ്ട്, പ്രായോഗിക - ഇസ്ലാമിൻെറ സഹായമില്ലാതെ വേദാന്തസിദ്ധാന്തങ്ങൾ, അവ എത്രയും സൂക്ഷ്മങ്ങളും അദ്ഭുതങ്ങളുമായിക്കൊള്ളട്ടെ, ഭൂരിപക്ഷം മനുഷ്യരാശിക്കും തീരെ വിലയില്ലാത്തതാണെന്ന് എനിക്ക് ഉറച്ച ബോധ്യം വന്നിട്ടുണ്ട്. വേദങ്ങളോ, ബൈബിളോ, കൊറാനോ, ഇല്ലാത്ത ഒരിടത്തേക്കു മനുഷ്യരാശിയെ നയിക്കുകയാണ് നമുക്കു വേണ്ടത്; എങ്കിലും ഇതു ചെയ്യേണ്ടതു വേദങ്ങളെയും ബൈബിളിനെയും കൊറാനെയും രഞ്ജിപ്പിച്ചുകൊണ്ടാണ്. ഏകത്വമെന്ന മതത്തിൻെറ വ്യത്യസ്തപ്രകാശങ്ങൾ മാത്രമാണ് മതങ്ങളെന്നു മനുഷ്യവർഗ്ഗത്തെ പഠിപ്പിക്കേണ്ടിയിരിക്കുന്നു; എന്നിട്ട് ഓരോരുവനും തനിക്കേറ്റവും പറ്റിയ മാർഗ്ഗം തിരഞ്ഞെടുക്കാമല്ലോ.

നമ്മുടെ മാതൃഭൂമിക്കുതന്നെ, ഹിന്ദുമതവും ഇസ്ലാമും എന്ന രണ്ടു മഹാസമ്പ്രദായങ്ങളുടെ - വേദാന്തമസ്തിഷ്കത്തിൻെറയും ഇസ്ലാംശരീരത്തിൻെറയും - യോഗമാണ് ഒരേ ഒരാശ.

ഈ കുഴപ്പത്തിലും കലഹത്തിലുംനിന്നു ഭാവിയിലെ പൂർണ്ണഭാരതം മഹനീയവും അജയ്യവുമായി, വേദാന്തമസ്തിഷ്കത്തോടും ഇസ്ലാംശരീരത്തോടും കൂടി, ഉയർന്നുവരുന്നതു ഞാനെൻെറ മനക്കൺമുമ്പാകെ കാണുന്നു.

മനുഷ്യവർഗ്ഗത്തിൻെറ, വിശേഷിച്ച് നമ്മുടെ ദരിദ്രദരിദ്രയായ മാതൃഭൂമിയുടെ, സഹായത്തിനു ഭഗവാൻ നിങ്ങളെ മഹത്തായ ഉപകരണമാക്കേണമേ എന്ന ചിരപ്രാർത്ഥനയോടുകൂടി,

സപ്രേമം, സ്വന്തം **വിവേകാനന്ദൻ.**

## 14

ദേവഘർ
23 ഡിസംബർ 1900

പ്രിയപ്പെട്ട അമ്മേ,*

സ ഈശ അനിർവചനീയപ്രേമസ്വരൂപഃ. 'അവർണ്ണ്യമായ പ്രേമമാണ് ഭഗവാൻെറ സ്വരൂപം.' നാരദൻ നിർദ്ദേശിച്ച ഈ ഈശ്വരലക്ഷണം വ്യക്തവും എല്ലാവരും സമ്മതിക്കുന്നതുമാണെന്നത്രേ എൻെറ ഉറച്ച വിശ്വാസം. വ്യക്തികൾ പലർ ചേരുമ്പോൾ സമഷ്ടിയായി. ഓരോ വ്യക്തിക്കുമുള്ള പേരത്രേ 'വ്യഷ്ടി'. നിങ്ങൾ, ഞാൻ, മൃഗം, പക്ഷി, കൃമി, ക്ഷുദ്രജന്തു, മരം, വള്ളി, ഭൂമി, ഗ്രഹം, നക്ഷത്രം - ഓരോന്നും

* ശ്രീ മൃണാളിനിബോസിന് എഴുതിയത്.

വ്യഷ്ടിയാണ്. ഈ പ്രപഞ്ചം സമഷ്ടിയും. ഇതിനു വേദാന്തത്തിലുള്ള പേരത്രേ വിരാട്, ഹിരണ്യഗർഭൻ, ഈശ്വരൻ എന്നൊക്കെ. പുരാണങ്ങളിലുള്ള പേരു ബ്രഹ്മാവ്, വിഷ്ണു, ദേവി എന്നൊക്കെയാണ്. വ്യഷ്ടിക്ക് തനതു സ്വാതന്ത്ര്യമുണ്ടോ ഇല്ലയോ? ഉണ്ടെങ്കിൽ അത് എത്രമാത്രം വേണം? സമഷ്ടിക്കുവേണ്ടി വ്യഷ്ടി സ്വന്തം ഇച്ഛാശക്തി മുഴുവൻ, സുഖം മുഴുവൻ, ബലികഴിക്കണോ? ഇവയെല്ലാം ഓരോ സമുദായത്തിൻെറയും മുമ്പിലുള്ള നിത്യപ്രശ്നങ്ങളാണ്. ഇവയ്ക്കു സമാധാനം കാണുന്നതിൽ സദാ വ്യാപരിച്ചിരിക്കയാണ് എവിടെയുമുള്ള സമുദായം. ഈ പ്രശ്നങ്ങൾ വൻതിരകൾ പോലെ ഇന്നത്തെ പാശ്ചാത്യസമുദായത്തെ അലട്ടിക്കൊണ്ടിരിക്കയാണ്. സമുദായത്തിൻെറ ആധിപത്യത്തിനുവേണ്ടി വ്യക്തിസ്വാതന്ത്ര്യം ബലി കഴിക്കണമെന്ന് ആവശ്യപ്പെടുന്ന സിദ്ധാന്തമാണ് 'സ്ഥിതിസമത്വവാദം' (Socialism). വ്യക്തിയുടെ താല്പര്യത്തിനുവേണ്ടി വാദിക്കുന്ന സിദ്ധാന്തം സ്വതന്ത്രവാദവും (Individualism).

വ്യക്തി എക്കാലവും സമുദായത്തിനു വിധേയനായാൽ, സ്ഥാപനവും ശിക്ഷണവും ചേർന്ന് ബലാത്കാരമായി ആത്മത്യാഗമുളവാക്കിയാൽ, ഉണ്ടാകുന്ന അനന്തരഫലങ്ങൾക്ക് ഒരുജ്ജ്വലദൃഷ്ടാന്തമത്രേ നമ്മുടെ മാതൃഭൂമി. ഈ നാട്ടിൽ ശാസ്ത്രവിധിയനുസരിച്ചാണ് ആളുകൾ ജനിക്കുന്നത്; നിർദ്ദിഷ്ടമായ നിയമങ്ങളനുസരിച്ചാണ് അവർ തിന്നുന്നതും കുടിക്കുന്നതും; അതേ മട്ടിലാണ് വിവാഹം തുടങ്ങിയ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതും; ചുരുക്കത്തിൽ മരിക്കുന്നതുപോലും ശാസ്ത്രനിയമങ്ങൾ അനുസരിച്ചാണ്. കഠിനമായ ഈ ശിക്ഷണം, ഒരൊറ്റ നന്മ മാറ്റിവെച്ചാൽ, തിന്മയ്ക്കിരിപ്പിടമാണ്. നന്മ ഇതാണ്: പല തലമുറകളായി ആവർത്തിക്കകൊണ്ട് ഒന്നുരണ്ടു കാര്യങ്ങൾ വലിയ വൈഷമ്യം കൂടാതെ ചെയ്യാൻ മനുഷ്യർക്കു കഴിയുന്നു. മൂന്നു മൺകട്ടയും കുറച്ചു വിറകുകൊള്ളിയുംകൊണ്ട് ഇവിടത്തെ പാചകൻ തയ്യാറാക്കുന്ന രുചികരമായ ചോറും കറിയും മറ്റൊരിടത്തും കിട്ടില്ല. മഹാപഴഞ്ചനും ഒഴുക്കനുമായ ഒരു യന്ത്രമാണ് ഒരു രൂപ വില പിടിപ്പുള്ള ഒരു തറി. ഈ തറികൊണ്ട്, ഒരു കുഴിയിലേക്കു കാൽ തൂക്കിയിട്ടിരുന്ന്, വാരയ്ക്ക് ഇരുപതു രൂപ വിലയുള്ള കസവുപട്ടുണ്ടാക്കാൻ ഭാരതത്തിലേ പറ്റൂ. ഒരു കീറപ്പായ്, ആവണക്കെണ്ണ ഒഴിച്ചു കത്തിക്കുന്ന മൺവിളക്ക് - ഈ മട്ടിലുള്ള സാമഗ്രികൾകൊണ്ട് മഹാപണ്ഡിതന്മാർ ഈ നാട്ടിലേ ഉണ്ടാകൂ. വിരൂപയും വികലാംഗയുമായ ഭാര്യയെ എല്ലാം സഹിച്ചു സ്നേഹിച്ചുപോരുക; കൊള്ളരുതാത്തവനും നീചനുമായ ഭർത്താവിനെ ഒരായുഷ്കാലം മുഴുവൻ ഭക്തിപൂർവ്വം സ്നേഹിക്കുക - ഈ നാട്ടിലേ ഇവ സാദ്ധ്യമാകൂ. ഇതാണ് തെളിവുള്ള വശം.

ജീവനില്ലാത്ത യന്ത്രങ്ങൾപോലെ നയിക്കപ്പെടുന്ന മനുഷ്യരാണ് ഇതൊക്കെ ചെയ്യുന്നത്. മാനസികവ്യാപാരമൊന്നുമില്ല; ഹൃദയത്തിനു വികാസമില്ല, ജീവിതസ്പന്ദമില്ല, ആശയുടെ അനക്കമില്ല. ഇച്ഛാശക്തിക്കു പ്രബല

മായ പ്രചോദനമൊന്നും അനുഭവപ്പെടുന്നില്ല. തീവ്രമായ സുഖമൊന്നും അനുഭവപ്പെടുന്നില്ല; സാന്ദ്രമായ ദുഃഖത്തോടും സമ്പർക്കമില്ല. അപൂർവ വസ്തുനിർമ്മാണപടുവായ പ്രതിഭ അനങ്ങുന്നേ ഇല്ല. പുതുമയിൽ കൊതിയില്ല. നൂതനവസ്തുക്കളെക്കുറിച്ചു മതിപ്പുമില്ല. മനസ്സിൽനിന്നു ആന്ധ്യം അകലുന്നതേയില്ല. ഉദയാർക്കൻെറ സമുജ്ജ്വലചിത്രം ഹൃദയത്തെ ഒരിക്കലും ആനന്ദിപ്പിക്കുന്നില്ല. ഇപ്പോഴത്തേതിനെക്കാൾ ഭേദപ്പെട്ട ഒരു നിലയുണ്ടോ എന്ന ചോദ്യമേ ഈ മനസ്സിൽ ഉദിക്കുന്നില്ല. ഉദിച്ചാലും അതു വിശ്വാസമുളവാക്കുന്നില്ല. വിശ്വാസമുണ്ടായാലും പരിശ്രമം ഇല്ലതന്നെ. പരിശ്രമമുണ്ടായാലും ഉത്സാഹക്കുറവ് അതില്ലാതാക്കും.

നിയമാനുസാരിയായ ജീവിതമൊന്നുകൊണ്ട് പരമസൗഭാഗ്യം വരുമെങ്കിൽ, പരമ്പരാഗതമായ നിയമങ്ങളും കീഴ്‌വഴക്കങ്ങളും വരവണ്ണം തെറ്റാതെ അനുസരിക്കുന്നതാണ് ഗുണത്തികവെങ്കിൽ, മരത്തെക്കാൾ കൂടുതൽ ഗുണത്തികവ് ആർക്കുള്ളു? റയിൽവണ്ടിയെക്കാൾ വലിയ ഭക്തൻ, പവിത്രതയുള്ള സിദ്ധൻ, മറ്റാരുണ്ട്? ഒരു കൽത്തുണ്ട് വല്ലപ്പോഴും പ്രകൃതിനിയമത്തെ ലംഘിച്ചു കണ്ടിട്ടുണ്ടോ, ആരെങ്കിലും? കന്നുകാലികൾ പാപം ചെയ്യുന്നതായി കേട്ടിട്ടുണ്ടോ ആരാനും?

വലിയ ആവിക്കപ്പൽ, ശക്തിമത്തായ റയിൽയന്ത്രം - ഇവയ്ക്കു ബോധമില്ല. അവ അനങ്ങുന്നു, ഓടുന്നു, പക്ഷേ ബുദ്ധിയില്ലാത്തവയാണ്. എന്നാൽ, സ്വന്തം ജീവൻ രക്ഷിക്കാൻ റയിൽപ്പാത വിട്ടു മാറിപ്പോയ ആ ചെറിയ പുഴു - അതിന്ന് ബുദ്ധിയുണ്ട്. യന്ത്രത്തിൽ സ്വേച്ഛ ആവിഷ്കരിക്കപ്പെടുന്നില്ല; അതിനു നിയമം ലംഘിക്കാൻ ആഗ്രഹമില്ല. പുഴുവിനു നിയമത്തെ എതിർക്കാനാണാഗ്രഹം. അതു നിയമത്തിനുമീതെ ഉയരാൻ ആഗ്രഹിക്കുന്നു - ഇതിൽ അതു ജയിച്ചാലും, തോറ്റാലും. അതുകൊണ്ട് അതിനു ബുദ്ധിയുണ്ട്. ഈ ഇച്ഛ കൂടുതൽ സഫലതയോടെ ആവിഷ്കരിക്കപ്പെട്ടാൽ, അതേ അളവിൽ സുഖം കൂടുന്നു, ജീവൻ ഉയർന്ന വർഗ്ഗത്തിൽ പെടുന്നു. ഈശ്വരേച്ഛ തികച്ചും സഫലമാണ്. അതുകൊണ്ടാണ് അവിടുന്നു സർവ്വശ്രേഷ്ഠനാകുന്നതും.

എന്താണ് വിദ്യാഭ്യാസം? പുസ്തകവിദ്യയാണോ അത്? അല്ല. പലതരം അറിവാണോ അത്? അതുമല്ല. വിദ്യാഭ്യാസമെന്നുവെച്ചാൽ, ഇച്ഛാശക്തിയുടെ ഗതിയെയും ആവിഷ്കരണത്തെയും നിയന്ത്രണവിധേയമാക്കുന്നതും സഫലീകരിക്കുന്നതുമായ ശിക്ഷണമെന്നർത്ഥം. ഈ ഇച്ഛാശക്തി പല തലമുറകളായി തുടർച്ചയായും ബലാത്കാരമായും യാതൊന്നിൻെറ ഫലമായി തടയപ്പെട്ട് ഇന്നു മിക്കവാറും നഷ്ടപ്പെട്ടിരിക്കുന്നുവോ അതു വിദ്യാഭ്യാസമാകുമോ? യാതൊന്നിൻെറ പ്രഭാവംകൊണ്ടാണോ പഴയ ആശയങ്ങൾപോലും - പുതിയ ആശയങ്ങളെക്കുറിച്ചു പറയുകയേ വേണ്ട - ഓരോന്നായി മങ്ങിമറയുന്നത്, മനുഷ്യൻ യന്ത്രമായി മാറുന്നത്, അതു വിദ്യാഭ്യാസമാണോ? എൻെറ അഭിപ്രായത്തിൽ, സ്വതന്ത്രമായ സ്വേച്ഛയുടെ

യും ബുദ്ധിയുടെയും പ്രേരണകൊണ്ടു തെറ്റു ചെയ്യുന്നതുപോലും വെറും യന്ത്രംകണക്കു നന്മചെയ്യുന്നതിനെക്കാൾ, അനുഗൃഹീതമായ അവസ്ഥ യാണ്. പിന്നെ, വെറും മണ്ണാംകട്ടകണക്കുള്ള, നിർജീവയന്ത്രങ്ങൾപോലു ള്ള, കൂനകൂട്ടിയ കല്ക്കഷണങ്ങളെ ഓർമ്മിപ്പിക്കുന്ന, മനുഷ്യരുടെ സംഘത്തെ സമുദായമെന്നു വിളിക്കാമോ? അത്തരത്തിലൊരു സമുദായം എങ്ങനെ തൃപ്തികരമായി വ്യാപരിക്കും? ഇങ്ങനെയായാൽ നന്മയുണ്ടാകു മെങ്കിൽ, നാം പല ശതകങ്ങളായി അടിമത്തത്തിൽ കഴിയുന്നതിനുപകരം ഭൂമുഖത്തുള്ള ജനതകളിൽവെച്ച് അതിശ്രേഷ്ഠമായ ജനതയായേനെ; വിഡ്ഢിത്തത്തിൻെറ വിളഭൂമിയാകുന്നതിനുപകരം, ഭാരതത്തിൻെറ മണ്ണിൽ നിന്നു വിദ്യയുടെ നിത്യനിർഝരി പൊട്ടിപ്പുറപ്പെടുകയും ചെയ്തേനേ.

അപ്പോൾ ആത്മത്യാഗം ഒരു നന്മയല്ലേ? ഒരുവൻെറ സുഖവും നന്മയും ബഹുജനങ്ങൾക്കുവേണ്ടി ബലികഴിക്കുന്നതല്ലേ ഏറ്റവും ധാർമ്മികമായ നടപടി? നിശ്ചയമായും. എന്നാൽ ബംഗാളിപ്പഴഞ്ചൊല്ലു ചൂണ്ടിക്കാട്ടും പോലെ, 'തുടച്ചും മിനുക്കിയും സൗന്ദര്യമുണ്ടാക്കാമോ? യത്നിച്ചും നിർബ്ബ ന്ധിച്ചും സ്നേഹമുണ്ടാക്കാമോ?' എന്നും തെണ്ടിക്കഴിയുന്നവൻെറ ത്യാഗത്തിന്നെന്തു മഹത്വം? ഇന്ദ്രിയശക്തിയില്ലാത്തവൻെറ ഇന്ദ്രിയനിഗ്രഹ ത്തിന് എന്തു ഗുണം? ആശയവും ഹൃദയവും കടുത്ത ഉത്ക്കർഷേച്ഛയും സമുദായതത്ത്വബോധവുമില്ലാത്തവൻെറ ആത്മത്യാഗം എങ്ങനെയായിരി ക്കും? വിധവയെക്കൊണ്ടു നിർബ്ബന്ധിച്ചു 'സതി' ആചരിപ്പിക്കുന്നത് ഭർത്താവിനോടു ഭക്തി കാട്ടുന്നതായി കരുതുന്നതെങ്ങനെ? അന്ധവിശ്വാസ ങ്ങൾ പഠിപ്പിച്ച് ആളുകളെക്കൊണ്ടു പുണ്യം ചെയ്യിക്കുന്നതെന്തിന്? ഞാൻ പറയുന്നു, 'മോചിപ്പിക്കുക; ആളുകളുടെ ചങ്ങല ആവുംവണ്ണം പൊട്ടിച്ചെറി യുക.' അഴുക്കുകൊണ്ട് അഴുക്കു കഴുകിക്കളയുന്നതെങ്ങനെ? അടിമത്തം കൊണ്ട് അടിമത്തം മാറുമോ? ഇതിനു ദൃഷ്ടാന്തമെവിടെ? സമുദായത്തിനു വേണ്ടി നിങ്ങൾ സുഖകാമനകളെല്ലാം ബലികഴിക്കാൻ സന്നദ്ധനായാൽ നിങ്ങൾ ബുദ്ധനാവും; സ്വാതന്ത്ര്യമടയും. ഇതു വളരെ ദൂരെയാണ്. നിപീഡനത്തി ലൂടെയാണ് അവിടേക്കുള്ള വഴിയെന്നാണോ വിചാരം? 'ഹാ! നമ്മുടെ വിധവകൾ ആത്മത്യാഗത്തിൻെറ എത്ര വലിയ ദൃഷ്ടാന്തങ്ങൾ! ഹാ ശൈശവവിവാഹം എത്ര മധുരം! അത്തരം മറ്റൊരു കീഴ്വഴക്കം സൃഷ്ടി ക്കുക സാദ്ധ്യമാണോ? അത്തരമൊരു വിവാഹത്തിൽ ഭാര്യാഭർത്താക്ക ന്മാർ തമ്മിൽ സ്നേഹത്തിന്നല്ലാതെ സ്ഥാനമെവിടെ?' ഇത്തരം മുറവിളി യാണ് ഇപ്പോൾ എങ്ങും കേൾക്കുന്നത്. എന്നാൽ ഈ ഘട്ടത്തിൽ അധികാരം അടക്കിവെച്ചിരിക്കുന്ന പുരുഷന്മാർക്ക് ആത്മത്യാഗത്തിൻെറ ആവശ്യമേ ഇല്ല. പരസേവയ്ക്കുമേൽ മറ്റൊരു ഗുണമുണ്ടോ? പക്ഷേ ഈ തത്ത്വം ബ്രാഹ്മണരെമാത്രം സംബന്ധിക്കുന്നില്ല - ബ്രാഹ്മണേതര രായ നിങ്ങൾ അതു ചെയ്യൂ! ഈ നാട്ടിൽ തങ്ങളുടെ സ്വന്തം താത്പര്യ ങ്ങൾക്കുവേണ്ടി, സ്വന്തം കുട്ടികളുടെയും മറ്റുള്ളവരുടെയും ഉത്തമ

താത്പര്യങ്ങളെ നിർദ്ദയം ബലികഴിക്കാൻ അച്ഛനമ്മമാർക്കും ഉറ്റവർക്കും കഴിയുന്നു എന്നതാണ് സത്യം. സമുദായവുമായി ഒരു ധാരണയിലെത്തി സ്വയം തടിതപ്പുകയാണുദ്ദേശ്യം. മനസ്സിനെ കഠിനമാക്കിത്തീർത്തുകൊണ്ട് പല തലമുറകളായി നിലനിന്നുപോരുന്ന ഉപദേശങ്ങൾ ഇതു തികച്ചും എളുപ്പമാക്കിയിട്ടുണ്ട്. വീരന്നുമാത്രമേ ആത്മത്യാഗം സാദ്ധ്യമാകൂ. ചാട്ടയെ പേടിക്കുന്ന ഭീരു ഒരു കൈകൊണ്ടു കണ്ണുനീർ തുടയ്ക്കും; മറ്റേ കൈ കൊണ്ടു കൊടുക്കും. ഇത്തരം ദാനങ്ങൾകൊണ്ട് എന്തു കൃതം? സാർവ്വ ലൗകികസ്നേഹത്തിൽനിന്നു വളരെ ദൂരെയാണിത്. ചെറുചെടികളെ വേലി കെട്ടി സൂക്ഷിക്കണം. ഏതെങ്കിലും ഒരു വസ്തുവിനെ നിഃസ്വാർത്ഥമായി സ്നേഹിക്കാൻ പഠിച്ചാൽ സാർവ്വലൗകികസ്നേഹം ക്രമേണ നേടാമെന്നാശിക്കാം. ഒരു ഇഷ്ടദേവതയോടുള്ള ഭക്തി കൈവന്നാൽ വിരാട്ടിനോടും ക്രമേണ ഭക്തി സാധ്യമാകും.

അതിനാൽ, ഒരു വ്യക്തിക്കുവേണ്ടി ആത്മത്യാഗം സാധിച്ചിട്ടുവേണം സമുദായത്തിനുവേണ്ടിയുള്ള ആത്മത്യാഗത്തെപ്പറ്റി പറയുവാൻ; അതിന്നു മുമ്പല്ല. സകാമകർമ്മമാണ് നിഷ്കാമകർമ്മത്തിലേക്കു നയിക്കുന്നത്. കാമം ആദ്യമില്ലെങ്കിൽ, കാമത്യാഗം സാദ്ധ്യമാണോ? അതിൻെറ അർത്ഥമെന്താകും? ഇരുളില്ലെങ്കിൽ വെളിച്ചത്തിന്നെന്തർത്ഥം?

ആദ്യമുണ്ടാകുന്നത് സകാമമായ, ആസക്തിയോടുകൂടിയ ആരാധനയാണ്. ചെറുതിനെ ആരാധിച്ചുതുടങ്ങുക; അപ്പോൾ വലുത് സ്വയം വന്നുചേർന്നുകൊള്ളും.

അമ്മേ, വ്യഗ്രത വേണ്ട. വലിയ മരങ്ങളിലാണ് കൊടുങ്കാറ്റ് ആഞ്ഞേല്ക്കുന്നത്. 'ഇളക്കിയാൽ തീ നന്നായി കത്തുകയേ ഉള്ളൂ; തലയ്ക്കടിയേറ്റ സർപ്പം പത്തി വിടർത്തുന്നു." ഹൃദയത്തിൽ ദുഃഖം വരുമ്പോൾ, ദുഃഖത്തിൻെറ കൊടുങ്കാറ്റ് എങ്ങും വീശുമ്പോൾ, ഇനി മേൽ വെളിച്ചം ഉണ്ടാവില്ലെന്നു തോന്നുമ്പോൾ, ആശയും ചുണയും മിക്കവാറും അറ്റുപോകുമ്പോൾ ആണ്, ഈ ആദ്ധ്യാത്മികക്ഷോഭത്തിന്നിടയിൽ ഉള്ളിലെ ബ്രഹ്മതേജസ്സു കത്തിക്കാളുന്നത്. അതിഭോഗങ്ങളുടെ മടിയിൽ ഇരുന്നു വളർന്നും, പുഷ്പശയ്യയിൽ കിടന്നും, ഒരിക്കലും ഒരു തുള്ളി കണ്ണുനീർ ചീന്താതെയും, ആരാണ് എന്നെങ്കിലും വലിയവനായത്, ഉള്ളിലെ ബ്രഹ്മത്തെ എന്നെങ്കിലും ആവിഷ്കരിച്ചിട്ടുള്ളത്? കരയാൻ ഭയപ്പെടുന്നതെന്തിന്? കരയുക. കരച്ചിൽ കണ്ണുകൾക്കു തെളിമയും ഉൾക്കാഴ്ചയും നല്കുന്നു. അപ്പോൾ വൈവിദ്ധ്യദർശനം - മനുഷ്യൻ, മൃഗം, മരം - ക്രമേണ മാഞ്ഞുപോകുന്നു. പകരം എവിടെയും എന്തിലും അതിരറ്റ ബ്രഹ്മസാക്ഷാത്കാരം വരുകയും ചെയ്യുന്നു. അപ്പോൾ,

സമം പശ്യൻ ഹി സർവത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം.

'എങ്ങും ഒപ്പം പ്രവർത്തിക്കുന്ന ഒരേ ഈശ്വരനെ കാണുന്നവൻ നിശ്ചയമായും സ്വയം ആത്മാവിനെ ഹിംസിക്കയില്ല. അങ്ങനെ അയാൾ പരഗതി പ്രാപിക്കയും ചെയ്യുന്നു.'

**വിവേകാനന്ദൻ.**

## 15

ദേവഘർ, വൈദ്യനാഥ്
3 ജനുവരി 1899

പ്രിയപ്പെട്ട അമ്മേ,*

നിങ്ങളുടെ കത്തിൽ അതിപ്രധാനമായ പ്രശ്നങ്ങളാണ് ഉന്നയിച്ചിരിക്കുന്നത്. അവയ്ക്ക് ഒരു ചെറിയ കത്തിൽ തക്ക സമാധാനം നല്കുക സാധ്യമല്ല; എങ്കിലും കഴിയുന്നിടത്തോളം ചുരുക്കത്തിൽ മറുപടിയെഴുതാം.

ഋഷിമാർ, മുനിമാർ, ദേവന്മാർ ഇവർക്കാർക്കും സാമുദായിക നിയമങ്ങൾ നടപ്പിൽ വരുത്താൻ സാധിക്കില്ല. താല്ക്കാലികമായ ആവശ്യം നേരിടുമ്പോൾ ആത്മരക്ഷയ്ക്കായി സമുദായം സ്വയമേവ ചില ആചാരങ്ങളെ ആശ്രയിക്കുന്നു. ഋഷിമാർ ആ ആചാരങ്ങൾ കുറിച്ചുവെയ്ക്കുകമാത്രമാണ് ചെയ്യുന്നത്. ആത്മരക്ഷയ്ക്കായി മനുഷ്യൻ പലപ്പോഴും, തല്ക്കാലം രക്ഷയ്ക്കുവേണ്ടി പറ്റിയതെങ്കിലും ഭാവിയിൽ അത്യന്തം അഹിതകരമായിത്തീരുന്ന പല മാർഗ്ഗങ്ങളും അവലംബിക്കുന്നു. അതുപോലെ സമുദായവും പലപ്പോഴും തല്ക്കാല രക്ഷയ്ക്കായി കൈക്കൊള്ളുന്ന ഉപായങ്ങൾ അവസാനത്തിൽ ഭയങ്കരമായി പരിണമിക്കുന്നു.

ഉദാഹരണമായി, നമ്മുടെ നാട്ടിലെ വിധവാവിവാഹപ്രതിഷേധം നോക്കുക. ഋഷിമാരോ ദുഷ്ടരോ ആണ് ഈ നിയമങ്ങൾ നടപ്പിലാക്കിയതെന്നു വിചാരിച്ചുപോകരുത്. പുരുഷജാതിക്കു സ്ത്രീകളെ തികച്ചും സ്വാധീനതയിൽ വെച്ചിരിക്കണമെന്നുണ്ടെങ്കിലും സമുദായത്തിന്റെ താല്ക്കാലികാവശ്യത്തെ സഹായമായെടുക്കാതെ അങ്ങനെ ചെയ്യാൻ സാധിച്ചിട്ടില്ല. ഈ ആചാരത്തിൽ രണ്ടു കാര്യങ്ങൾ വിശേഷാൽ ശ്രദ്ധിക്കേണ്ടതാണ്.

ക) താഴ്ന്ന ജാതികളിൽ വിധവാവിവാഹം നടപ്പിലുണ്ട്.

ഖ) ഉയർന്ന ജാതികളിൽ ആണുങ്ങളുടേതിനെക്കാൾ പെണ്ണുങ്ങളുടെ എണ്ണം കൂടുതലാണ്.

ഓരോ കന്യകയെയും വിവാഹം ചെയ്യിക്കണമെന്നു നിയമമുണ്ടായാൽ ഓരോരുവൾക്കും ഒരു വരനെ കിട്ടാൻതന്നെ പ്രയാസം; പിന്നെ ഒരാൾക്ക്

* ശ്രീമതി മൃണാളിനിബോസിന്.

രണ്ടും മൂന്നും വരന്മാരെ എങ്ങനെ കിട്ടും? അതുകൊണ്ട് സമുദായം ഒരു കൂട്ടർക്കു ഹാനി വരുത്തി; ഒരിക്കൽ വിവാഹം ചെയ്തുപോയ കന്യകയ്ക്കു പിന്നീടു വിവാഹം ചെയ്യാൻ പാടില്ല; അങ്ങനെ അനുവദിച്ചാൽ ചില കന്യകമാർക്കു ഭർത്താക്കന്മാരെ കിട്ടാതെവരും. സ്ത്രീകളുടെ എണ്ണം കുറവുള്ള ജാതിക്കാർക്കു മുൻപറഞ്ഞ വൈഷമ്യമില്ലാത്തതിനാൽ അവരുടെയിടയിൽ വിധവാവിവാഹം അനുവദിക്കപ്പെട്ടിരിക്കുന്നു.

ഇങ്ങനെയാണ് ജാതിഭേദം മുതലായ സാമുദായികാചാരങ്ങളിലും കാണുന്നത്.

പാശ്ചാത്യരാജ്യങ്ങളിൽ പല കുമാരിമാർക്കും ഭർത്താക്കന്മാരെ കിട്ടാൻ വളരെ പ്രയാസമായിരിക്കുന്നു.

സാമുദായികമായ വല്ല ആചാരവും മാറ്റണമെന്നുണ്ടെങ്കിൽ അതിന്നടിസ്ഥാനമായ ആവശ്യം കണ്ടുപിടിച്ച് അതിനെ മാറ്റിയാൽ ആ ആചാരവും സ്വയമേവ നശിച്ചുപോകും, അല്ലാതെ നിന്ദയോ സ്തുതിയോകൊണ്ട് ഒരു പ്രയോജനവുമില്ല. സമുദായം നടപ്പാക്കുന്ന നിയമങ്ങൾ അഥവാ സമുദായസംഘടനതന്നെ സമുദായത്തിലെ സാമാന്യജനങ്ങളുടെ മംഗളത്തിനു വേണ്ടിയാണോ എന്നതാണ് ചോദ്യം. പലരും "അതേ" എന്നു പറയുന്നു; "അല്ല" എന്നും ചിലർ പറഞ്ഞേക്കും. ഏതാനും ചിലർ മറ്റുള്ളവരെക്കാൾ പ്രബലരായി പതുക്കെ മറ്റുള്ളവരെ സ്വാധീനതയിലാക്കി ഛലബല കൗശലങ്ങളാൽ സ്വാഭിലാഷങ്ങളെ സഫലമാക്കുന്നു. ഇതു സത്യമാണെങ്കിൽ, അജ്ഞന്മാർക്കു സ്വാതന്ത്ര്യം കൊടുക്കുന്നതിൽ ഭയപ്പെടുന്നു എന്നു പറയുന്നതിൻെറ അർത്ഥമെന്ത്? സ്വാതന്ത്ര്യം എന്നതിൻെറ അർത്ഥം തന്നെ എന്ത്?

എൻെറയോ നിങ്ങളുടെയോ ധനാദികൾ അപഹരിക്കുന്നതിൽ തടസ്സമില്ലാതിരിക്കുക എന്നതല്ല സ്വാതന്ത്ര്യം; എൻെറ സ്വന്തം ശരീരം, ബുദ്ധി, ധനം എന്നിവയെ, അന്യർക്കു നഷ്ടം വരുത്താതെ, എൻെറ ഇഷ്ടംപോലെ ഉപയോഗിക്കാൻ എനിക്കു സ്വാഭാവികമായ അധികാരമുണ്ട്; ആ ധനം വിദ്യ, ജ്ഞാനം എന്നിവയെ സമ്പാദിക്കാൻ സകലർക്കും സമാനമായ സൗകര്യം ഉണ്ടായിരിക്കേണ്ടതാണ്. അജ്ഞർക്കോ ദരിദ്രർക്കോ സ്വാതന്ത്ര്യം നല്കിയാൽ - അതായത്, അവരുടെ ശരീരം ധനം മുതലായവയിൽ അവർക്കു പൂർണ്ണാധികാരം നല്കി അവരുടെ സന്താനങ്ങൾക്കു ധനവാന്മാരുടെയും ഉന്നതസ്ഥാനത്തിരിക്കുന്നവരുടെയും സന്താനങ്ങൾക്കുള്ളത്ര ജ്ഞാനം സമ്പാദിപ്പാനും സ്വസ്ഥിതി നന്നാക്കാനും തുല്യസൗകര്യം ചെയ്തുവെച്ചാൽ - അവർ സ്വേച്ഛാചാരികളാകുമെന്നു ചിലർ പറയുന്നതു സമുദായമംഗളം കണക്കാക്കിയാണോ, അതോ സ്വാർത്ഥാന്ധരായിട്ടോ? താഴ്ന്നവരെ എഴുത്തും വായനയും പഠിപ്പിച്ചാൽ നമ്മെ ആർ പരിചരിക്കും എന്നു പറയുന്നത് ഇംഗ്ലണ്ടിലും ഞാൻ കേട്ടിട്ടുണ്ട്.

ഒരു പിടി ധനവാന്മാരുടെ ഭോഗവിലാസത്തിനായി ലക്ഷം ലക്ഷം സ്ത്രീപുരുഷന്മാർ അജ്ഞതയുടെ അന്ധകാരത്തിലും അകിഞ്ചനതയുടെ നരകത്തിലും ആണ്ടുകിടക്കട്ടെ. എന്തെന്നാൽ അവർക്ക് ധനം കിട്ടുകയോ, അവർ വിദ്യയഭ്യസിക്കയോ ചെയ്താൽ സമുദായം അധഃപതിച്ചുപോകും!!

സമുദായമെന്നാൽ എന്താണ്? ലക്ഷം ലക്ഷം സാമാന്യജനങ്ങളോ, ഉയർന്ന സ്ഥിതിയിലിരിക്കുന്ന നിങ്ങളും ഞാനും മറ്റുമുൾപ്പെട്ട അഞ്ചുപത്തു പേരോ?

ഇതാണ് സത്യമെന്നു വന്നാൽത്തന്നെ നാം മറ്റുള്ളവർക്കു മാർഗ്ഗദർശികളാണെന്ന് എന്തിനഹങ്കരിക്കുന്നു? നാം സർവ്വജ്ഞരോ?

ഉദ്ധരേദാത്മാനാത്മാനം, 'താൻതന്നെ സ്വയം ഉദ്ധരിച്ചുകൊള്ളണം.' സകലരും സ്വന്തം ഉദ്ധാരണം നടത്തണം. സകല കാര്യങ്ങളിലും സ്വാതന്ത്ര്യത്തിലേക്ക്, മോക്ഷത്തിലേക്ക്, പുരോഗമിക്കയാണ് മനുഷ്യത്വം. മറ്റുള്ളവരെ. ശാരീരിക - മാനസിക - ആദ്ധ്യാത്മികസ്വാതന്ത്ര്യത്തിലേക്കു പുരോഗമിക്കുന്നതിൽ സഹായിക്കയും സ്വയം അതിലേക്കു പുരോഗമിക്കയും ചെയ്യുകയാണ് പരമമനുഷ്യത്വം. ഈ സ്വാതന്ത്ര്യപ്രസ്ഥാനത്തിനു തടസ്സമായിരിക്കുന്ന സാമുദായികനിയമങ്ങൾ അമംഗളകരമാണ്. അവയെ വേഗം നശിപ്പിക്കേണ്ടതുതന്നെ. ഏതെല്ലാം നിയമങ്ങൾകൊണ്ട് ജീവകാലം സ്വാതന്ത്ര്യമാർഗ്ഗത്തിൽ പുരോഗമിക്കുമോ, അവയെ സഹായിക്കേണ്ടതുമാണ്.

ഈ ജന്മത്തിൽ പെട്ടെന്നു കാണുമ്പോൾത്തന്നെ ഒരുവനോട് - അയാൾ അത്രമാത്രം ഗുണസമ്പന്നനല്ലെങ്കിലും - നമുക്ക് ആന്തരമായ സ്നേഹം തോന്നുന്നുണ്ടല്ലോ, അതു പൂർവ്വജന്മജനിതമാണെന്ന് നമ്മുടെ നാട്ടിലെ പണ്ഡിതന്മാർ തീരുമാനിച്ചിരിക്കുന്നു.

ഇച്ഛാശക്തിയെക്കുറിച്ചുള്ള നിങ്ങളുടെ ചോദ്യം വളരെ മനോഹരംതന്നെ; അത് അറിഞ്ഞിരിക്കേണ്ട കാര്യമാണ്. സകല മതങ്ങളുടെയും സാരം വാസനാവിനാശമത്രേ. അതുകൊണ്ട് അതോടുകൂടി സ്വന്തം ഇച്ഛയും നശിക്കും; എന്തെന്നാൽ വാസന എന്നത് ഒരു ഇച്ഛാവിശേഷത്തിന്റെ പേരാണ്. അപ്പോൾ ഈ ലോകം എന്തിന്? ഈ ഇച്ഛകളുടെ വികാസം തന്നെ എന്തിന്? ചില മതങ്ങൾ പറയുന്നു, സദിച്ഛകളെയല്ല, അസദിച്ഛകളെയാണ് നശിപ്പിക്കേണ്ടത്; ഇഹലോകത്തിൽ വാസനാത്യാഗം ചെയ്താൽ പരലോകത്തിൽ ഭോഗംകൊണ്ട് വാസനകളെ സഫലമാക്കാമെന്ന്. പണ്ഡിതന്മാർക്ക് ഈ ഉത്തരം തൃപ്തികരമല്ല. ബുദ്ധമതാനുയായികളാകട്ടെ ഇങ്ങനെ പറയുന്നു: 'വാസനകളാണ് ദുഃഖത്തിന്റെ മൂലകാരണം; അതിനാൽ വാസനാനാശമാണ് ശ്രേയസ്കരം.' എന്നാൽ കൊതുകിനെ കൊല്ലാൻ ഭാവിച്ചു മനുഷ്യനെ കൊന്നതുപോലെ, ബൗദ്ധമതം മുതലായവയിൽ ദുഃഖം നശിപ്പിക്കാൻ പുറപ്പെട്ട് സ്വയം നാശം പ്രാപിക്കുന്നു.

ഇതാണ് സിദ്ധാന്തം: ഇച്ഛയെന്നു നാം പറയുന്നത് അതിനെക്കാൾ ഉച്ചതരമായ ഒരവസ്ഥയുടെ താഴ്ന്ന പരിണാമമാണ്. നിഷ്കാമം എന്നതിൻെറ അർത്ഥം ഇച്ഛാശക്തി എന്ന താഴ്ന്ന പരിണാമത്തെ ത്യജിച്ച് ഉന്നതമായ പരിണാമത്തിൻെറ ആവിർഭാവമത്രേ. അതു മനോബുദ്ധികൾക്ക് അഗോചരമാണ്; എന്നാൽ പവൻനാണയം കാഴ്ചയിൽ രൂപ പൈസ എന്നിവയിൽനിന്നു തുലോം വ്യത്യസ്തമെങ്കിലും ആ രണ്ടിൻെറയും, തന്നെ ഉച്ചസ്ഥിതിയാണ്. അതുപോലെ ഈ ഉച്ചാവസ്ഥ - മുക്തി, നിർവ്വാണം മുതലായ ഏതു പേരും പറയാം....... മനോബുദ്ധികൾക്ക് അഗോചരമാണെങ്കിലും ഇച്ഛാശക്തികളുടെതന്നെ ഉച്ചാവസ്ഥയത്രേ. അതു വലുതാണ്. അത് ഇച്ഛയല്ലെങ്കിലും ഇച്ഛ അതിൻെറ നിമ്നപരിണാമമത്രേ; അതുകൊണ്ട്; സകാമഭാവത്തിലും പിന്നീടു നിഷ്കാമഭാവത്തിലും ഇച്ഛാശക്തിയെ ശരിയായി നയിക്കുന്നതിൻെറ ഫലമായി ഇച്ഛാശക്തി അതിനെക്കാൾ വളരെ ഉന്നതമായ അവസ്ഥയിലെത്തുമെന്ന് ഇപ്പോൾ മനസ്സിലാക്കുക.

ഗുരുമൂർത്തിയെ ആദ്യമായി ധ്യാനിക്കണം, പിന്നീട് അതിനെ ലയിപ്പിച്ചു ഇഷ്ടമൂർത്തിയെ സ്ഥാപിക്കണം. ഇവിടെ പ്രീതിപാത്രത്തെയാണ് ഇഷ്ടരൂപത്തിൽ ഗ്രഹിക്കേണ്ടത്......

മനുഷ്യനിൽ ഈശ്വരനെ ആരോപിക്കുക വളരെ പ്രയാസമാണ്; എന്നാൽ ശ്രമിച്ചാൽ സഫലമാകും. ഓരോ മനുഷ്യനിലും ഈശ്വരനുണ്ട്. അവർ അറിഞ്ഞാലും ഇല്ലെങ്കിലും; നിങ്ങളുടെ ഭക്തികൊണ്ട് ഈശ്വരത്വം അവനിൽ ഉദയംചെയ്യും, നിശ്ചയം.

സദാപി മംഗളാകാംക്ഷിയായ **വിവേകാനന്ദൻ.**

## 16

കാലിഫോർണിയ
21 ഫെബ്രുവരി 1900

കല്യാണവര,*

നിങ്ങളുടെ കത്തിൽനിന്നു വർത്തമാനങ്ങളെല്ലാമറിഞ്ഞു വളരെ സന്തോഷിക്കുന്നു. വിദ്യയും ബുദ്ധിയും മറ്റും അലങ്കാരംമാത്രം, പുറംമോടി. എല്ലാ ശക്തികളുടെയും സിംഹാസനം ഹൃദയംതന്നെ. ജ്ഞാനബലക്രിയാസമ്പന്നമായ ആത്മാവിൻെറ അധിവാസം ഹൃദയത്തിലാണ്. തലച്ചോറിലല്ല. 'ശതഞ്ചൈകാ ച ഹൃദയസ്യ നാഡ്യഃ' (ഹൃദയത്തിൽ നൂറ്റൊന്നു നാഡികളുണ്ട്) ഇത്യാദി. ഹൃദയത്തിനു സമീപം Sympathetic ganglia എന്നൊരു പ്രധാനകേന്ദ്രമുണ്ട്; അവിടമാണ് ആത്മാവിൻെറ കോട്ട. ഹൃദയം എത്രത്തോളം പ്രകാശിപ്പിക്കാമോ, അത്രമാത്രം ജയംതന്നെ.

* അഖണ്ഡാനന്ദസ്വാമികൾക്ക് എഴുതിയത്

തലച്ചോറിൻെറ ഭാഷ ചിലർക്കേ മനസ്സിലാകൂ. ഹൃദയത്തിൻെറ ഭാഷ ആബ്രഹ്മസ്തംബപര്യന്തം സകലർക്കും മനസ്സിലാകും, എന്നാൽ നമ്മുടെ നാട്ടിൽ ചത്തവനെ വേണം ഉണർത്തുക. അതിനുസമയം പിടിക്കും; എന്നാൽ അപാരമായ പരിശ്രമവും ക്ഷമാബലവുമുണ്ടെങ്കിൽ (സാഫല്യം) നിശ്ചയംതന്നെ; അതിലൊരു വീഴ്ചയും വരില്ല.

ഇംഗ്ലീഷുകാരായ ഉദ്യോഗസ്ഥന്മാരുടെ കുറ്റമെന്ത്? ഒരു കുടുംബത്തിൻെറ അസ്വാഭാവികമായ നിർദ്ദയതയെപ്പറ്റി നിങ്ങൾ എഴുതിയിരിക്കുന്നുവല്ലോ! അത് ഭാരതവർഷത്തിൽ അസാധാരണമോ, സാധാരണമോ? നമ്മുടെ നാടു മുഴുവനും അങ്ങനെയായിരിക്കയാണ്. എന്നാൽ നമ്മുടെ നാട്ടിലെ സ്വാർത്ഥപരത വെറും ദുഷ്ടബുദ്ധി ഒന്നുമാത്രംകൊണ്ട് ഉണ്ടാകുന്നതല്ല. അനേകം ശതാബ്ദങ്ങളായി വിഫലതയും യാതനയും അനുഭവിച്ചതിൻെറ ഫലമായി ഉണ്ടായിട്ടുള്ള മൃഗസാധാരണമായ സ്വാർത്ഥപരതയാണത്; യഥാർത്ഥസ്വാർത്ഥപരതയല്ല, അഗാധമായ നിരാശയാണത്. അല്പം സാഫല്യം കണ്ടാൽ അതു നിങ്ങുകയും ചെയ്യും. ഇംഗ്ലീഷുകാരായ ഉദ്യോഗസ്ഥന്മാർ ഇതാണ് നാലുപാടും കാണുന്നത്; അതുകൊണ്ട് പ്രാരംഭത്തിൽ എങ്ങനെ വിശ്വസിക്കും? പക്ഷേ യഥാർത്ഥമായ പ്രവർത്തനം കണ്ടാൽ അവർക്കു സഹാനുഭൂതിയുണ്ടാകും. നമ്മുടെ നാട്ടുകാരായ ഉദ്യോഗസ്ഥന്മാർ അങ്ങനെ സഹാനുഭൂതി കാണിക്കുമോ?

വലുതായ ക്ഷാമവും വെള്ളപ്പൊക്കവും രോഗവും കഠിനമായ മഹാമാരിയും മറ്റുംകൊണ്ടു വിഷമിക്കുന്ന ഇക്കാലത്ത് നിങ്ങളുടെ കോൺഗ്രസ്സുകാർ എവിടെ? 'രാജ്യം ഭരിക്കാനുള്ള അധികാരം ഞങ്ങൾക്കു തരിക' എന്നു പറഞ്ഞതുകൊണ്ടുമാത്രം വല്ലതും നടക്കുമോ? അവർ പറയുന്നത് ആരു ഗൗനിക്കുന്നു? മനുഷ്യൻ പ്രവർത്തിക്കുന്നതായാൽ വായ്കൊണ്ടു പറയണോ? നിങ്ങളെപ്പോലെ രണ്ടായിരം പേർ ഒരോ ജില്ലയിലും പ്രവർത്തിക്കയാണെങ്കിൽ ഇംഗ്ലീഷുകാർ നിങ്ങളെ വിളിച്ചു രാജ്യകാര്യങ്ങളെപ്പറ്റി ആലോചിക്കുമല്ലോ. 'സ്വകാര്യമുദ്ധരേത് പ്രാജ്ഞഃ' (പ്രാജ്ഞൻ സ്വന്തം കാര്യം നിർവ്വഹിച്ചുകൊള്ളണം) .................അ - കേന്ദ്രം സ്ഥാപിക്കാൻ അനുവാദം കിട്ടിയില്ലെങ്കിൽ അതുകൊണ്ടെന്ത്? കിഷൻഗറിൽ നല്കിയില്ലേ? അയാൾ മിണ്ടാതെ ജോലിചെയ്തു കാണിക്കട്ടെ! ആരോടും വല്ലതും പറയുകയോ കലഹിക്കയോ ചെയ്യേണ്ട ആവശ്യമില്ല. മഹാമായയുടെ ഈ കാര്യത്തിൽ സഹായിക്കുന്നവന് അമ്മയുടെ ദയ ലഭിക്കും; തടസ്സപ്പെടുത്തുന്നവൻ 'അകാരണാവിഷ്കൃത വൈരദാരുണഃ' (അകാരണമായ വൈരംകൊണ്ടു കടുത്തവൻ) സ്വന്തം പാദത്തെ വെട്ടുകയായിരിക്കും.

'ശനൈഃ പന്ഥാഃ.' എല്ലാം അതിൻെറ സമയത്തു വരും. അല്പാല്പം കൊണ്ടു വലിയ കാര്യം സാദ്ധ്യമാകും. അടിസ്ഥാനം ഉറപ്പിക്കാനും വഴി തെളിയിക്കാനും അമാനുഷമായ ശക്തി വേണ്ടപ്പോൾ നിശ്ശബ്ദമായി ഒന്നോ രണ്ടോ അസാധാരണപുരുഷന്മാർ മിണ്ടാതെ പലതരം ബാധകളി

ലും വിഘ്നങ്ങളിലും പ്രവർത്തിക്കും; അനേകായിരം ആളുകൾക്ക് ഉപകാര മുണ്ടാകുമ്പോൾ, നാലുപാടും വിജയഭേരികൾ മുഴങ്ങും, നാടു മുഴുവനും അഭിനന്ദിക്കും, യന്ത്രം പ്രവർത്തിച്ചുകൊണ്ടിരിക്കും, ബാലനുപോലും ആ യന്ത്രം നടത്താമെന്നാവും, മഠയനുപോലും യന്ത്രത്തിൻെറ ഗതിക്കു വേഗം കൂട്ടാമെന്നാവും. എന്നാൽ ഇതു നല്ലപോലെ മനസ്സിലാക്കുക, ഒന്നുരണ്ടു ഗ്രാമങ്ങളിൽ അനാഥബാലന്മാരോടുകൂടി അനാഥാശ്രമങ്ങൾ സ്ഥാപിച്ച് ആ ബാലന്മാരെ കഴിവുറ്റവരാക്കിയാൽ, അതു മതിയാകും. അതു വജ്രബീജമായിരിക്കും. അതിൽനിന്ന് കാലക്രമേണ ലക്ഷം ജനങ്ങൾക്ക് ഉപകാരം സിദ്ധിക്കും. ഇപ്പോൾ നാലോ അഞ്ചോ സിംഹങ്ങളാണ് വേണ്ടത്; അപ്പോൾ അനേകമനേകം സൃഗാലങ്ങളും ഭംഗിയായി പ്രവർത്തിക്കും.

അനാഥബാലികമാർ ആശ്രയത്തിനു വന്നാൽ അവരെ ആദ്യമെടു ക്കണം. ഇല്ലെങ്കിൽ ആ പാവങ്ങളെ ക്രിസ്ത്യൻമിഷനറിമാർ എടുക്കും. ഇപ്പോൾ വലിയ ഏർപ്പാടുകളില്ലെങ്കിലെന്ത്? ജഗദംബയുടെ ഇച്ഛയാൽ വേണ്ട ഏർപ്പാടുകൾ നടപ്പിലാകും. കുതിരയെ കിട്ടിയാൽ ചമ്മട്ടി താനേ വന്നുകൊള്ളും. ഇപ്പോൾ ബാലികാബാലന്മാർ ഒരുമിച്ചു താമസിക്കട്ടെ. ബാലികമാരെ നോക്കാൻ, ഒരു രക്ഷാകർത്ത്രിയെ നിയമിക്കുക. ആ രക്ഷാകർത്ത്രിയുടെ അടുത്ത് അവർ വേറെ കിടക്കണം. കിട്ടുന്നവരെയെല്ലാം സ്വീകരിച്ചുകൊള്ളുക. ഇപ്പോൾ തിരഞ്ഞെടുക്കാൻ നില്ക്കേണ്ട. പിന്നീട് എല്ലാം തനിയെ ശരിപ്പെട്ടുകൊള്ളും. ഏതു കാര്യത്തിലും പ്രാരംഭത്തിൽ വിഘ്നം ഉണ്ടായിരിക്കും. അനന്തരം എല്ലാം നേർവഴിക്കാകും.

നിങ്ങളുടെ സായിപ്പുദ്യോഗസ്ഥന് എൻെറ അഭിനന്ദനങ്ങൾ നല്കുക. നിർഭയം പ്രവർത്തിക്കു - ജയ ബഹാദൂർ!! സബാഷ്, സബാഷ്, സബാഷ്!

ഭഗല്പൂരിൽ കേന്ദ്രം സ്ഥാപിക്കുന്നതിനെപ്പറ്റി നിങ്ങൾ എഴുതിയിരിക്കു ന്നുവല്ലോ, സ്കൂൾകുട്ടികളെ പ്രബുദ്ധരാക്കുക മുതലായവയ്ക്ക്; അതു നല്ലതുതന്നെ. എന്നാൽ നമ്മുടെ മിഷൻ അനാഥർ, ദരിദ്രർ, അജ്ഞർ, കർഷകർ തുടങ്ങിയവർക്കുവേണ്ടിയാണ്. ആദ്യമായി അവർക്കുവേണ്ടി പ്രവർത്തിച്ചതിൽപ്പിന്നെ സമയമുണ്ടെങ്കിൽ മറ്റുള്ളവർക്കുവേണ്ടി പ്രവർത്തി ക്കാം. കർഷകരുടെ നേർക്കു ദയ കാണിച്ചാൽ അത് അവരുടെ ഹൃദയ ത്തിൽ തട്ടും, പിന്നീട് അവർതന്നെ പണം പിരിച്ച് അവരുടെ ഗ്രാമങ്ങളിൽ മിഷൻ ആരംഭിക്കും. ക്രമേണ അവരുടെ ഇടയിൽനിന്നുതന്നെ ശിക്ഷകന്മാരും ഉണ്ടായിവരും.

ചില കർഷകസന്താനങ്ങൾക്കു പ്രാഥമികവിദ്യാഭ്യാസം നല്കുകയും അവരുടെ ഹൃദയത്തിൽ പല സദ്ഭാവങ്ങൾ പ്രവേശിപ്പിക്കുകയും ചെയ്യുക; പിന്നീടു ഗ്രാമീണരായ കർഷകർ വരിപിരിച്ച് അവരിൽ ഓരോരുത്തനെയും അവരുടെ ഗ്രാമത്തിൽ താമസിപ്പിച്ചുകൊള്ളും. 'ഉദ്ധരേദാത്മനാത്മാനം.' ഇത് ഏതു കാര്യത്തിലും സത്യംതന്നെ. അവർ സ്വയം സഹായിച്ചു

കൊള്ളുന്നതിനുവേണ്ടിയാണ് നാം അവരെ സഹായിക്കുന്നത്. അവർ അന്നന്നത്തെ ഭക്ഷണത്തിനു വേണ്ടതു തരുന്നു. അതുതന്നെയാണ് പ്രവർത്തനം വേണ്ട വഴിക്കാണെന്നതിനു തെളിവ്. അവർ അവരുടെ സ്വന്തം സ്ഥിതിയറിയുകയും അവർക്കുണ്ടാകുന്ന ഉപകാരവും ഉന്നതി പ്രാപിക്കേണ്ട ആവശ്യവും സ്വയം മനസ്സിലാക്കുകയും ചെയ്യുമ്പോഴാണ് നിങ്ങളുടെ പ്രവൃത്തി സഫലമായെന്നും നിങ്ങൾ നേർവഴിക്കാണെന്നും ധരിക്കേണ്ടത്. മാത്രമല്ല, ധനവാന്മാർ കനിഞ്ഞ് ദരിദ്രരെ കുറച്ചൊക്കെ സഹായിച്ചു എന്നു വരാം. അതു പതിവായുണ്ടാവില്ല. മാത്രമല്ല, ഒടുക്കം അതുകൊണ്ട് ഇരുകൂട്ടർക്കും ദോഷം വരുംതാനും. കർഷകരും തൊഴിലാളികളും മൃതപ്രായരാണ്, അതിനാൽ ധനവാന്മാർ സഹായിച്ച് അവരെ ഉണർത്തുകമാത്രമേ ചെയ്യേണ്ടൂ. പിന്നീട് കർഷകരും തൊഴിലാളികളും തന്നെ വേണം അവരുടെ പ്രശ്നങ്ങളെ നേരിടുകയും സമാധാനം കാണുകയും ചെയ്യേണ്ടത്. പക്ഷേ ധനവാന്മാരും ദരിദ്രരും തമ്മിൽ വർഗ്ഗവിരോധം ജനിപ്പിക്കാതിരിക്കാൻ നിങ്ങൾ ശ്രദ്ധിക്കണം. ധനവാന്മാരെ പഴിക്കയും ശകാരിക്കയും ചെയ്യരുതെന്നോർത്തുകൊൾക. മാത്രമല്ല, അവർ അത്യന്തം മൂഢന്മാരാണ്. അജ്ഞന്മാരായ അവർ എന്തു ചെയ്യും? 'സ്വകാര്യമുദ്ധരേത് പ്രാജ്ഞഃ' (ബുദ്ധിമാൻ സ്വന്തം കാര്യം നോക്കാൻ ശ്രദ്ധിക്കണം.) ജയ ഗുരു; ജയ ജഗദംബേ; ഭയമെന്ത്? ക്ഷേത്രകർമ്മവിധാനം താനേതന്നെ നടന്നുകൊള്ളും! ഞാൻ ഫലത്തെപ്പറ്റി ചിന്തിക്കുന്നില്ല, നല്ലതായാലും ചീത്തയായാലും. നിങ്ങൾ ഇത്രമാത്രം പ്രവർത്തിച്ചാൽ എനിക്ക് സന്തോഷമായി. പ്രായംകൂടുംതോറും ശബ്ദകോലാഹലവും ശാസ്ത്രപ്രവചനവും മതഭേദങ്ങളുമെല്ലാം എനിക്കു വിഷംപോലെ തോന്നിപ്പോകുന്നു. ആർ പ്രവർത്തിക്കുന്നുവോ അവൻ എൻെറ മുകുടമണിയാണെന്നു നിശ്ചയം തന്നെ. വൃഥാ പ്രലപിച്ചും നിലവിളിച്ചും സമയം പൊയ്പോകുന്നു, ആയുസ്സു ക്ഷയിക്കുന്നു, ലോകഹിതം ഒരടിപോലും പുരോഗമിക്കുന്നില്ല. 'മാഭൈഃ.' സബാഷ് ബഹാദൂർ - ഗുരുദേവൻ നിങ്ങളുടെ ഹൃദയത്തിൽ വസിക്കട്ടെ! ജഗദംബ ഹസ്തങ്ങളിൽ കുടികൊള്ളട്ടേ!

**വിവേകാനന്ദൻ**

## 17*

അലമേഡ, കാലിഫോർണിയ
12 ഏപ്രിൽ 1900

ജഗദംബ വീണ്ടും പ്രസന്നയായി ഭവിക്കുന്നു. സംഗതികൾ ഉഷാറായിവരുന്നു. അങ്ങനെ വേണമല്ലോ!

സർവ്വകർമ്മങ്ങളും ദോഷഫലത്തെയും ഉളവാക്കുന്നു. എൻെറ പ്രാരാ

* ഒരു അമേരിക്കൻ സുഹൃത്തിന് എഴുതിയത്.

ബ്ധകർമ്മഫലമായി ഞാൻ രോഗഗ്രസ്തനായി. അതിൽ ഞാൻ സന്തോഷിക്കുന്നു. അത് അത്രയ്ക്കും എന്റെ മനസ്സിന്നു സൗഖ്യം നല്കിയിരിക്കുന്നു. മുമ്പൊരിക്കലും ഇല്ലാതിരുന്ന ഒരു പക്വതയും ശാന്തതയും ജീവിതത്തിലിപ്പോഴുണ്ട്. ആസക്തനാകുംപോലെ അനാസക്തനാകാനും ഞാനിപ്പോൾ പഠിക്കുകയാണ്; മനസാ തനിക്കു താൻ നാഥനായി വരുകയുമാണ്............

അമ്മ അമ്മയുടെ കൃത്യം ചെയ്യുന്നു. ഞാനിപ്പോൾ അത്ര വ്യാകുലനാകുന്നില്ല. എന്നെപ്പോലുള്ള ഇയ്യാംപാറ്റകൾ നിമിഷംതോറും ആയിരക്കണക്കിനു ചാകുന്നു. അമ്മയുടെ കൃത്യം അപ്പടിയേ നടക്കുന്നു. അമ്മേ ജയിക്കട്ടെ! എന്റെ ജീവിതം അമ്മയുടെ ഇച്ഛയ്ക്കു ഞാൻ വിട്ടുകൊടുത്തിരിക്കയായിരുന്നു. മറുത്തു ചെയ്യാൻ എപ്പോഴൊക്കെ ഞാൻ ശ്രമിച്ചുവോ അപ്പോഴെല്ലാം എനിക്കു അടി കിട്ടിയിട്ടുണ്ട്. അമ്മയുടെ ഇച്ഛ നടക്കട്ടെ.....

ഞാൻ സന്തുഷ്ടനാണ്, സ്വസ്ഥനാണ്, മുമ്പെന്നത്തേതിലുമേറെ സന്ന്യാസനിഷ്ഠനുമാണ്. എന്റെ സ്വന്തം മിത്രങ്ങളോടും ബന്ധുക്കളോടുമുള്ള സ്നേഹം അനുദിനം കുറഞ്ഞുവരുന്നു, ജഗദംബയോടുള്ളതു കൂടിയും വരുന്നു. ദക്ഷിണേശ്വരത്തെ പേരാൽച്ചോട്ടിൽ ശ്രീരാമകൃഷ്ണനോടു ചേർന്ന് ഉറക്കമിളച്ചിരുന്ന ദീർഘരാത്രികളുടെ സ്മരണകൾ വീണ്ടും ഉണർന്നെണീക്കുന്നു. അപ്പോൾ പ്രവൃത്തിയോ? പ്രവൃത്തിയെന്ത്? പ്രവൃത്തി ആർക്ക്? ആർക്കുവേണ്ടി ഞാൻ പ്രവർത്തിക്കണം?

ഞാൻ മുക്തൻ. ഞാൻ അമ്മയുടെ കുഞ്ഞ്. അമ്മ പ്രവർത്തിക്കുന്നു, അമ്മ കളിക്കുന്നു. ഞാനെന്തിന് ആസൂത്രണം ചെയ്യണം? എന്താസൂത്രണം ചെയ്യണം? സംഗതികൾ വരികയും പോകയും ചെയ്തു - അമ്മ ഇഷ്ടപ്പെട്ടതുപോലെതന്നെ. എന്റെ ആസൂത്രണം കൂടാതെ. നാം അമ്മയുടെ സ്വയംപ്രവർത്തകയന്ത്രങ്ങളാണ്. അമ്മയാണ് സൂത്രധാരിണി.

സ്വന്തം **വിവേകാനന്ദൻ.**

## 18

അലമേഡ, കാലിഫോർണിയ
18 ഏപ്രിൽ 1900

എന്റെ പ്രിയ ജോ,*

ഇപ്പോൾത്തന്നെ നിങ്ങളുടെയും മിസിസ് ബുള്ളിന്റെയും സ്വാഗതാർഹമായ കത്തു കിട്ടി. ഇതു ഞാൻ ലണ്ടനിലേക്കു വിടുന്നു. മിസ്സിസ് ലെഗ്ഗെറ്റ് ആരോഗ്യം വീണ്ടെടുക്കാനുള്ള നിശ്ചിത മാർഗ്ഗത്തിലാണെന്ന

* മിസ് ജോസഫൈൻ മക്‌ലിയോഡിന് എഴുതിയത്.

റിഞ്ഞ് വളരെ സന്തോഷിക്കുന്നു.

മി. ലെഗെറ്റ് അദ്ധ്യക്ഷസ്ഥാനം രാജിവെച്ചതിൽ ഞാൻ വളരെ വ്യസനിക്കുന്നു.

അ - കൂടുതൽ കുഴപ്പമുണ്ടാക്കിയെങ്കിലോ എന്നു ഭയന്നു ഞാൻ അടങ്ങിയിരിക്കുന്നു.

എൻെറ രീതികൾ അത്യന്തം പരുഷങ്ങളാണെന്നു നിങ്ങൾക്കറിയാമല്ലോ; ഒരിക്കൽ ക്ഷുബ്ധനായാൽ അഭേദാനന്ദന് അസഹ്യമാംവണ്ണം അയാളുടെ മനശ്ശാന്തി ഞാൻ നശിപ്പിച്ചേക്കും.

മിസ്സിസ് ബുള്ളിനെക്കുറിച്ച് അയാൾക്കുള്ള ധാരണ തീരെ തെറ്റാണെന്നു പറയാൻമാത്രം ഞാൻ അയാൾക്കെഴുതി.

കർമ്മം എപ്പോഴും ദുഷ്കരമാണ്; എൻെറ കർമ്മങ്ങൾ എന്നേക്കും നിലച്ചുപോവാനും, എൻെറ ആത്മാവാകെ അമ്മയിൽ ലയിക്കുവാനും, ജോ, എനിക്കുവേണ്ടി പ്രാർത്ഥിക്കൂ. അമ്മയുടെ കർമ്മങ്ങൾ, അമ്മയ്ക്കറിയാം. വീണ്ടുമുള്ള ലണ്ടൻ സന്ദർശനം നിങ്ങൾക്കു സന്തോഷപ്രദമായിരിക്കുമല്ലോ - പഴയ സുഹൃത്തുക്കൾ, അവർക്കെല്ലാം എൻെറ പ്രേമവും നന്ദിയും നല്കുക.

എനിക്കു സുഖം, മാനസികമായി ബഹുസുഖം. ശരീരസൗഖ്യത്തിലുമേറെ ഞാൻ ആത്മസുഖം അനുഭവിക്കുന്നു ജീവിതായോധനത്തിൽ ജയാപജയങ്ങൾ സ്വാഭാവികം. ഞാൻ ഭാണ്ഡംകെട്ടി മഹാമോചകനെ കാത്തിരിക്കയാണ്.

'ശിവ ശിവ, എൻെറ തോണി മറുകരയണയ്ക്കണേ.'

ഒക്കെക്കഴിഞ്ഞാലും, ജോ ദക്ഷിണേശ്വരത്തിലെ പേരാൽച്ചോട്ടിൽ രാമകൃഷ്ണൻെറ ആശ്ചര്യവചനങ്ങൾ ആശ്ചര്യമഗ്നനായി കേട്ടുകൊണ്ടിരുന്ന ആ ബാലൻമാത്രമാണ് ഞാൻ. അതാണെൻെറ സഹജപ്രകൃതി; കർമ്മങ്ങളും പ്രവർത്തനങ്ങളും പരോപകാരവും മറ്റുമൊക്കെ അദ്ധ്യാസങ്ങളാണ്. ഞാനിതാ വീണ്ടും അവിടുത്തെ ശബ്ദം കേൾക്കുന്നു - എൻെറ ആത്മാവിനെ കോരിത്തരിപ്പിച്ച അതേ പഴയ ശബ്ദം. കെട്ടുകൾ പൊട്ടുന്നു - പ്രേമം അസ്തമിക്കുന്നു. കർമ്മം അരോചകമാകുന്നു - ജീവിതത്തിൽനിന്നു പകിട്ടു പോയിരിക്കുന്നു. ഗുരുനാഥൻെറ ശബ്ദംമാത്രമുണ്ട് വിളിക്കുന്നു. - 'ഞാൻ വരുന്നു ഭഗവാൻ, ഞാൻ വരുന്നു.' 'മരിച്ചവർ താന്താങ്ങളെ കുഴിച്ചുമൂടട്ടെ, നീ എൻെറ പിന്നാലെ പോരൂ.' - 'ഞാൻ വരുന്നു, പ്രേഷ്ഠനായ എൻെറ ഭഗവാൻ ഞാൻ വരുന്നു.'

അതേ, ഞാൻ വരുന്നു. നിർവ്വാണം എൻെറ മുമ്പിലത്രേ. അതെനിക്കു ചിലപ്പോൾ അനുഭൂതമാകുന്നു - നിഷ്പന്ദവും നിരുച്ഛ്വാസവും സമവുമായ ആ അനന്തശാന്തിസമുദ്രം.

ഞാൻ ജാതനായതിൽ സന്തോഷിക്കുന്നു, കണക്കറ്റ് കഷ്ടപ്പെട്ടതിൽ സന്തോഷിക്കുന്നു, വമ്പിച്ച അബദ്ധങ്ങൾ ചെയ്തതിൽ സന്തോഷിക്കുന്നു, ശാന്തിയിൽ പ്രവേശിക്കുന്നതിൽ സന്തോഷിക്കുന്നു. ഞാനാരെയും ബദ്ധനാക്കിയിടുന്നില്ല, ഞാനൊരു ബന്ധവും എടുക്കുന്നില്ല. ഈ ശരീരം പതിച്ച് എനിക്കു മോക്ഷം കിട്ടട്ടെ, അഥവാ ഈ ശരീരത്തിൽവെച്ചു മോക്ഷം കൈവരട്ടെ. പഴയ മനുഷ്യൻ പോയിരിക്കുന്നു! ഇങ്ങിനിവരാത വണ്ണം പോയേ പോയിരിക്കുന്നു മാർഗ്ഗദർശകൻ, ഗുരു, നേതാവ്, ആചാര്യൻ, മരിച്ചേ പോയിരിക്കുന്നു; ബാലൻ, വിദ്യാർത്ഥി, ദാസൻ അവശേഷിച്ചിരിക്കുന്നു.

നിങ്ങൾക്കു മനസ്സിലാകുന്നുണ്ടല്ലോ ഞാനെന്തുകൊണ്ട് അഭേദാനന്ദനിൽ ഇടപെടുന്നില്ലെന്ന്. ആരിലെങ്കിലും ഇടപെടാൻ ഞാനാരാണ്? ഒരു നേതാവിൻെറ സ്ഥാനം ഞാൻ പണ്ടേ വേണ്ടെന്നുവെച്ചിരിക്കുന്നു - എനിക്കെൻെറ ശബ്ദമുയർത്താൻ ഒരധികാരവുമില്ല. ഈയാണ്ടാരംഭം മുതൽ ഞാൻ ഭാരതത്തിൽ യാതൊന്നും ശാസിച്ചിട്ടില്ല; അതു നിങ്ങൾക്കറിയാം. നിങ്ങളും മിസിസ് ബുള്ളും കഴിഞ്ഞ കാലത്തെന്നോട് കാണിച്ച അനുകൂലഭാവത്തിനു വളരെ നന്ദി. സർവ്വാനുഗ്രഹങ്ങളും നിങ്ങളെ എക്കാലവും അനുഗമിക്കട്ടെ! എൻെറ ജീവിതത്തിലെ മധുരതമനിമിഷങ്ങൾ സർവ്വസംഗവിമുക്തനായി ഉദാസീനനായപ്പോഴായിരുന്നു. ഞാൻ വീണ്ടും നിശ്ചിന്തൻ - ഉജ്ജ്വലനും മന്ദോഷ്ണനുമായ സൂര്യൻ മുകളിലും സസ്യസഞ്ചയം ചൂഴെയും - ആ ചൂടിൽ എല്ലാം അതിനിശ്ചലം, അതിശാന്തം - ഞാനങ്ങനെ പുഴയുടെ ചുടുമാറത്തു സ്വച്ഛന്ദം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു! കൈകൊണ്ടോ കാലുകൊണ്ടോ ഒന്നു തുടിക്കാൻ ഞാൻ ധൈര്യപ്പെടുന്നില്ല - ആ അദ്ഭുതനിഷ്പന്ദതയെ - അതൊരു വ്യാമോഹമാണെന്നുറപ്പായിത്തോന്നിക്കുന്ന നിഷ്പന്ദതയെ - ഭഞ്ജിക്കാനുള്ള ഭയംകൊണ്ട്!

എൻെറ പ്രവൃത്തിയുടെ പിന്നിൽ മഹത്ത്വാകാംക്ഷയായിരുന്നു, എൻെറ പ്രേമത്തിൻെറ പിന്നിൽ വ്യക്തിത്വമായിരുന്നു, എൻെറ പരിശുദ്ധിയുടെ പിന്നിൽ ഭയമായിരുന്നു, എൻെറ മാർഗ്ഗദർശനത്തിന്നു പിന്നിൽ അധികാരദാഹമായിരുന്നു! ഇപ്പോൾ അവ മറയുന്നു, ഞാൻ ഉദാസീനൻ. ഞാൻ വരുന്നു! അമ്മേ, ഞാൻ വരുന്നു! നിൻെറ ചുടുമാറത്തേക്ക്, എന്നെ നീ പേറുന്നിടത്തേക്കൊക്കെ, അശബ്ദവും അപരിചിതവുമായ അദ്ഭുതലോകത്തിലേക്ക്, ഞാൻ വരുന്നു - വെറും കാഴ്ചക്കാരൻ, ഇനിമേൽ നടനേ അല്ല.

ഹാ അതെത്ര ശാന്തം! എൻെറ ചിന്തകൾ എൻെറ ഹൃദയാന്തർഭാഗത്തു നിന്ന് അതിദൂരത്തുനിന്നു, വരുന്നതുപോലെ തോന്നുന്നു. അവ വിദൂരമന്ദമർമ്മരങ്ങൾപോലെ തോന്നുന്നു - ശാന്തിയത്രേ സർവ്വത്ര സർവ്വത്ര. മധുരമധുരമായ ശാന്തി - നിദ്രാരംഭത്തിൽ അല്പനിമിഷത്തേക്ക്, വസ്തു

ക്കൾ നിഴൽപോലെ കാണപ്പെടുകയും അനുഭവപ്പെടുകയും ചെയ്യുമ്പോൾ ഒരുവനു തോന്നുന്നതുപോലെ - ഭയവും സ്നേഹവും വികാരവും അനുഭവപ്പെടാത്ത അവസ്ഥയിലെ ശാന്തിപോലെ. പ്രതിമകളും ചിത്രങ്ങളും കൊണ്ടു പരിവാരിതനായ ഒരുവൻ ഏകാന്തമായനുഭവിക്കുന്ന ശാന്തി! ഞാൻ വരുന്നു! പ്രഭോ, ഞാൻ വരുന്നു!

ഈ ലോകം ഉണ്ട്, പക്ഷേ സുരൂപമല്ല, വിരൂപമല്ല, ഒരു വികാരവും ജനിപ്പിക്കാത്ത വേദനങ്ങളായിമാത്രം. ഓ, ജോ, അതിൻെറ അനുഗൃഹീതത! സർവ്വവും സത്തും സുന്ദരവുംതന്നെ; കാരണം വസ്തുക്കളുടെ ആപേക്ഷികപരിമാണങ്ങൾ എനിക്കു നഷ്ടമാകുന്നു - ആദ്യമായി എൻെറ ശരീരത്തിൻെറതന്നെ. ഓം തത് സത്!

ലണ്ടനിലും പാരീസ്സിലും നിങ്ങൾക്കു മഹത്തായ അനുഭവങ്ങൾ വന്നുചേരുമെന്നു ഞാൻ വിശ്വസിക്കുന്നു നവമായ ആനന്ദം - ശരീരത്തിനും മനസ്സിനും നവപ്രയോജനങ്ങൾ. നിങ്ങൾക്കും മിസിസ് ബുള്ളിനും എന്നത്തെയുംപോലുള്ള പ്രേമത്തോടെ,

നിങ്ങളുടെ വിധേയൻ **വിവേകാനന്ദൻ.**

# 1

## സംന്യാസിഗീതം*

(കേക)

1 ഉണർത്തുകാ നാദത്തെ; ലൗകികക്കറയ്ക്കെന്നു -
മണയാനരുതാത്തൊരാരാ വിദൂരതയിങ്കൽ -
കാമകാഞ്ചനമാനക്കൊതിതൻ നെടുവീർപ്പി -
ന്നെങ്ങരുതേതും ശാന്തിഭംഗത്തിന്നൊരുമ്പെടാൻ,
ആ ശൈലഗുഹകളിൽ, ഗ്ഗഹനാരണ്യങ്ങളിൽ, -
സ്സാനന്ദസച്ചിത്സരിത്പ്രസ്രവപ്രദേശത്തിൽ -
അങ്ങുദിച്ചൊരു ഗീതം പാടുകയുച്ചൈസ്സരം
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

2 തട്ടിമാറ്റുക വിലങ്ങ്; അങ്ങയെക്കെട്ടിയിട്ട
ബന്ധങ്ങൾ മിന്നും പൊന്നാം പൊട്ടക്കാരിരുമ്പാകാം;
സദസദ് - രാഗദ്വേഷ - ദ്വന്ദവൃന്ദങ്ങളെല്ലാം
കെട്ടുതാൻ. അറിഞ്ഞാലുമടിമയടിമതാൻ,
തല്ലലോ താലോലമോ നേടട്ടെ വശംകെട്ടോൻ;
പൊൻവിലങ്ങിന്നാകിലും കെട്ടുവാൻ ബലമൊട്ടും
കുറവ; ല്ലതുകൊണ്ടു സർവ്വവും ദൂരെത്തള്ളൂ,
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

3 പോകട്ടെയിരുട്ട്; ആന്ധ്യമാന്ധ്യത്തിലേറ്റാൻ മങ്ങി
മിന്നി മുന്നോടും മിഥ്യാദീപ്തി; ജീവിതദാഹ -
മെന്നേക്കും ശമിപ്പിക്ക; ജീവനെജ്ജന്മം മൃത്യു
മൃത്യു ജന്മമീമട്ടിലതുതാൻ വലിക്കുന്നു.
സർവ്വജിത് ജിതാത്മാവെന്നറിക വഴങ്ങായ്ക
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

4 'വിതച്ചോൻ കൊയ്യും, ഹേതു കൊടുക്കും ഫലം; നന്മ
നന്മയും തിന്മ തിന്മ; ഈ നീതിക്കൊഴിവില്ല.
രൂപമാർന്നവരെല്ലാം പേറണമിച്ചങ്ങല,

* ന്യൂയോർക്ക് തൗസൻഡ് ഐൻലഡ് പാർക്കിൽവെച്ച് 1895 ജൂലായിൽ രചിച്ചത്.

ഇച്ചൊല്ലു നേരെങ്കിലും നാമരൂപാതീതമായ്
നിത്യമുക്തമാണാത്മാ. ധരിക്കൂ തത്ത്വമസി
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

5 നേരവരറിവീല, മാതാപിതാക്കൾ മക്കൾ
ദാരങ്ങൾ സുഹൃത്തേവം പാഴ്കിനാവുകൾ കാണ്മോർ.
അലിംഗനാത്മാവ്; അവനാരുടെയച്ഛൻ? മകൻ?
കേവലമവനേകൻ; ആരുടെ മിത്രം? ശത്രു?
സർവ്വഗം സർവ്വമാത്മാ, മറ്റില്ല; തത്ത്വമസി
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

6 ഉള്ളതൊന്ന്; അതു മുക്തം ബുദ്ധമാത്മാവാണ്; അതി -
ന്നില്ല നാമരൂപങ്ങൾ; ലേപവുമതിന്നില്ല.
അവനിൽത്തന്നെ മായ കാണുന്നതീ സ്വപ്നങ്ങൾ.
അവനാം സർവ്വസാക്ഷി; ജീവനായ് പ്രകൃതിയായ്
പ്രതിഭാസിപ്പതവൻ. ധരിക്കൂ തത്ത്വമസി
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

7 എങ്ങയേ തേടുന്നതാ സ്വാതന്ത്ര്യം? ഇഹം പരം
നല്കില്ല. തേട്ടം വൃഥാ ഗ്രന്ഥത്തിൽ ക്ഷേത്രങ്ങളിൽ
നിൻെറ കയ്യത്രേ നിന്നെയിഴച്ചുംകൊണ്ടേ പോകും
കയറിൽപ്പിടിക്കുന്നത്; അതിനാലെൻ തോഴരേ
കരയായ്കിനി, നിൻെറ പിടി വിട്ടൊഴിച്ചാലും
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

8 ചൊല്ലു "കെല്ലാർക്കും ശാന്തി, പേടി വേണ്ടെന്നിൽനിന്നു
സർവ്വഭൂതങ്ങൾക്ക്; ഉച്ചലോകരി, ലിഴവോരിൽ -
സർവ്വത്ര - ഞാനാണാത്മാ; ജീവിതമിഹം പരം
സർവ്വം സന്ന്യാസിക്കുന്നേൻ: ഭൂ, നാകം, നരകവും;
ഭീമോഹങ്ങളും വിട്ടേൻ." ഏവം കെട്ടറുത്താലും
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

9 ഗൗനിക്കായ്കിനിദ്ദേഹം നില്പതോ പൊയ്പോവതോ,
തീർന്നു തത്കൃത്യം; കർമ്മമതിനെയൊഴുക്കട്ടെ;
മാലയോ ചവിട്ടോ താൻ നല്കട്ടെയിക്കൂടിന്നു;
മിണ്ടൊലാ; സ്തുതിയെന്തു നന്ദിയും സ്തോതൃസ്തുത്യ -
നിന്ദകനിന്ദ്യരെങ്ങ്; ഇങ്ങനെ ശമം പൂണ്ടു
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

10 കാമങ്ങൾ മാനം ലോഭം വാഴുന്നേടത്തു സത്യ -
മെത്തുകില്ലെന്നും. സ്ത്രീയെബ്ഭാര്യയെന്നോർക്കും നരൻ
സദ്ധനായ്വരില്ലേതും; വല്ലതുമുടയോനും
ക്രോധശൃംഖലക്കെട്ടു പെട്ടോനും കടന്നിടാ
മായതൻ കവാടത്തെ. ആകയാലിവ വിട്ടു
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

11 വേണ്ട തേ ഗൃഹം. നിന്നെയൊതുക്കാൻ വീടേതെടോ?
വിണ്ടലം മേൽക്കൂരയും പുല്ലു നിൻ പര്യങ്കവും;
ആഹാരം യാദൃച്ഛികം സുപക്വം ദുഷ്പക്വമോ
ഗണിക്കായ്കാത്മജ്ഞന്നില്ലന്നപാനാലേപനം.
പാഞ്ഞുപോം പുഴപോലെ നിർമുക്തനാകൂ നിത്യം
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

12 ചിലരേ സത്യം കാണ്മു, മറ്റവർ നിന്ദിച്ചാർക്കും,
ഗൗനിക്കായ്കമിതാത്മാൻ! നിത്യമുക്തൻ നീ പോക,
നാടായ നാടൊക്കെയും മർത്ത്യരെ മായാപട -
ധ്വാന്തമുക്തന്മാരാക്കൂ. ദുഃഖത്തെപ്പേടിക്കാതെ
സൗഖ്യത്തെക്കൊതിക്കാതെ കടന്നേ പോക രണ്ടും,
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

13 ഇങ്ങനെ നാളിൽ നാളിൽക്കർമ്മത്തിൻ ശക്തി തീർന്നു
നിന്നാത്മാ നിത്യമുക്തമായിടുംവരെപ്പോക.
ജന്മവുമില്ല പിന്നെ, ഞാനില്ല, നീയി, ല്ലില്ല
ദൈവതം മനുഷ്യനും. ഞാനെല്ലാമായ്ത്തീരുന്നു,
എല്ലാം ഞാൻ, പരാനന്ദം. ധരിക്കൂ തത്ത്വമസി
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക 'ഓം തത് സത് ഓം.'

## 2

## കാളീമാതാവ് *

(കാകളി)

തൂത്തുനീക്കപ്പെട്ടു താരകൾ: മേല്ക്കുമേൽ
മൂടുന്നു കാർ വിറക്കൊണ്ടിരുൾ മന്ദ്രമായ്
ചീറിച്ചുഴന്നിടും കാറ്റിലിതാ പത്തു -
നൂറായിരം തനിഭ്രാന്തർതൻ പ്രേതങ്ങൾ -
കാരാലയം വിട്ടഴിച്ചിപ്പോഴെത്തിയോർ

* കാശ്മീരിലെ ക്ഷീരഭവാനീക്ഷേത്രത്തിൽവെച്ചുണ്ടായ കാളീദർശനം.

മാമരക്കൂട്ടം പിരിച്ചെറിഞ്ഞീടുവോർ -
മാർജ്ജനം ചെയ്യുന്നു മാർഗ്ഗത്തിൽനിന്നെന്തും
ഇക്കലാപത്തോടു ചേരുന്നിതാ കടൽ:

ചുറ്റിച്ചെറിയുന്നു മേലോട്ടു മാമല -
വീചികളെക്കരിവിണ്ണിലെത്തിക്കുവാൻ,
ചെമ്മിന്നലിന്റൊളി കാട്ടുന്നിതെമ്പാടു -
മന്തകച്ഛായകളായിരമായിരം.

ശോകങ്ങൾ മാരികൾ വാരി വിതറിയ -
ക്കാളോഗ്രമൃത്യുവുദ്ധർഷപ്രമത്തമായ്
താണ്ഡവമാടുന്നി; തമ്മേ, വരൂ വരൂ!
നാമം ഭയം തവ, ശ്വാസമോ മൃത്യുവും.

നിൻചലത്ചംക്രമം വിശ്വവിഭഞ്ജകം
കാളി, സംഹാരിണി, അമ്മേ, വരൂ, വരൂ!
ആർക്കുറ്റമുണ്ടിങ്ങു കഷ്ടമിഷ്ടപ്പെടാൻ,
മൂർത്തമാം മൃത്യുവെക്കെട്ടിപ്പിടിക്കുവാൻ,
സംഹാരനൃത്തത്തിനു നൃത്തം ചവിട്ടുവാ -
നമ്മട്ടുകാരങ്കലെത്തുന്നിതംബിക.

## 3

## പാനപാത്രം

(കേക)

ഇതു നിൻ പാനപാത്ര, മാദ്യമേ നിനക്കായി
വെച്ചതാണ്; അതുമല്ല നിന്നുടെ കുറ്റങ്ങളും
മാനസഭാവങ്ങളുമെത്രയോ യുഗങ്ങളാ -
യിന്നലെയുടെയാഴം കൂടുമാ വർഷങ്ങളിൽ
വാറ്റിയതാണിക്കറുകറുത്ത മദ്യത്തിൻെറ -
യേറിയകൂറുമെന്നെൻ കുഞ്ഞേ, ഞാനറിയുന്നേൻ.

ഇതു നിൻപാത, ദുഃഖനിർഭരം നിർമാനവം;
വിശ്രമം തരാതുള്ളിക്കല്ലുകൾ ഞാനേ തീർത്തു.
ഞാൻതന്നെ ചേർത്തു നിൻെറ തോഴനെത്തോഷം നല്കു
നിർബാധമാർഗ്ഗങ്ങളിൽ; അവനും നിന്നെപ്പോലെ
വന്നെത്തുമെൻമാറത്തേക്കൊരുനാൾ; നീയെൻ കുഞ്ഞേ,
സഞ്ചരിക്കേണം നിൻേറതാകുമീ മാർഗ്ഗത്തിൽത്താൻ.

ഈ ജോലി നിനക്കുള്ളത്; ആനന്ദം പ്രസാദവു -
മില്ലിങ്ങു; പക്ഷേ വേറേ കയ്ക്കു വെച്ചതല്ലേതും.
എൻെറ വിശ്വത്തിൽ സ്ഥാനമളന്നിട്ടതുമത്രേ.
കൈക്കൊള്ളുകതു; നിന്നെശ്ശാസിപ്പീലറിയുവാൻ;
ശാസിപ്പതുണ്ടെന്നാലും നിന്നെ ഞാനിത്രമാത്രം;
അടയ്ക്കൂ നിൻകണ്ണുകൾ കാണുവാനായെൻമുഖം.

## 4

### ശാന്തി*

(അനുഷ്ടുപ്)

അതാ! വരു,ന്നതൂക്കൊത്തു ശക്തിയില്ലാത്ത ശക്തിയായ്,
വെളിച്ചമിരുളിൽ; ഛായ കണ്ണഞ്ചിക്കുന്ന ശോഭയിൽ.

അതാനന്ദമനുക്തം താ; നസോഢം ഗാഢദുഃഖവും;
അജീവിതാമൃതത്വം താൻ; നിത്യമൃത്യുവശോചിതം.

സുഖം ദുഃഖവുമല്ലായതവയ്ക്കിടയിലുള്ളതാം;
രാവും പകലുമല്ലായതവ തന്നിലിണപ്പതാം.

മധുരം യതി ഗാനത്തിൽ; പുണ്യശില്പത്തിലുള്ളതാം
വിരമം; ഭാഷണത്തിൻെറയിടയ്ക്കുള്ളൊരശബ്ദത;
വികാരമൂർച്ഛായുഗ്മത്തിൻ മദ്ധ്യേ ഹൃദയശാന്തിയും.

കണ്ടിട്ടില്ലാത്ത സൗന്ദര്യം; പ്രേമമൊറ്റയ്ക്കു നില്പതും;
അഗീതം വാണിടും ഗീതം ജ്ഞാന,മജ്ഞാതമെന്നുമേ.

ജീവിതദ്വയമദ്ധ്യസ്ഥം മൃത്യു; വാതദ്വയാന്തരാ
സ്വാപം; ശൂന്യം സൃഷ്ടിമൂലം; സ്ഥാനം പ്രതിലയത്തിനും

കണ്ണീർക്കണം തത്ര ചെല്വൂ സ്മേരരൂപം വിരിക്കുവാൻ
ജീവിതത്തിൻ ലക്ഷ്യമതു ശാന്തിയൊന്നേ അതിൻഗൃഹം.

## 5

### പ്രളയം അഥവാ ഗംഭീരസമാധി

(കേക)

ഇല്ലർക്കൻ പൂന്തിങ്കളും ജോതിസ്സും; ചരാചര -
വിശ്വമാ വാനിൽപ്പടംപോലെതാൻ നിഴലിപ്പൂ.

* 1896 -ൽ ന്യൂയോർക്കിലെ റിഡ്ജിലെമാനറിൽവെച്ചു രചിച്ചത്.

അസ്ഫുടമനോവ്യോമപ്രസ്ഫുരത്ജഗത്തഹം -
ധാരയിലനാരതം പൊങ്ങിത്താണൊഴുകുന്നു.
മന്ദമേ മഹാലയമുൾപ്പൂകീ നിഴൽക്കൂട്ടം;

ഞാൻ ഞാനെന്നനുക്ഷണധാരയേ ഇപ്പോഴുള്ളു.
ധാരയും രുദ്ധം, ശൂന്യം ശൂന്യത്തിലലിഞ്ഞു; വാങ് -
മാനസാതീതം ജ്ഞാനം സ്വാത്മാനുഭൂതംമാത്രം.

## 6

## ജൂലായ് നാലിനോട്*

(കാകളി)

കാണുക, മന്നിനു രാവിൽത്തടിച്ചു പെ -
രുത്തിരുണ്ടോരു മൂടാടയെപ്പോലവേ
തൂങ്ങിയ കാർകൊണ്ടൽ മാഞ്ഞിതാ പോകുന്നു -
ണരുന്നു മന്നു നിൻ മാന്ത്രികസ്പർശനാൽ.

പക്ഷികൾ കൂട്ടമായ് പാടുന്നു. പൂക്കൾ താൻ -
മഞ്ഞണിത്താരാഭമൗലികൾ പൊക്കുന്നു
സുസ്വാഗതം തവ നല്കാനലയ്ക്കുന്നു,
വ്യാപികളിമ്പമായ് നൂറായിരം നിജ -
താമരക്കണ്ണു വിരിയെത്തുറക്കുന്നി -
താഴമൊത്തങ്ങേയ്ക്കു നല്വരവേകുവാൻ.

മംഗളം സർവ്വം നിനക്കു തേജസ്വതേ!
നേരുന്നു പുത്തനായിന്നൊരു സ്വാഗതം;
ഇന്നല്ലി ഭാസ്കര, വർഷിച്ചു മുക്തി നീ!
ഓർക്കുക, മന്നെത്ര കാത്തു നിന്നെ,ക്കാല -
ദേശങ്ങളിലൂടെയെങ്ങും തിരഞ്ഞതും.

വീടു വിട്ടു ചിലർ സ്നേഹിതസ്നേഹവും
നിന്നെത്തിരഞ്ഞുപോയ്, നിർവാസിതർ സ്വയം -
പാഴ്കടലാദിമാരണ്യങ്ങളിൽച്ചുവ -
ടോരോന്നുമേ ജീവ - മൃത്യുസംഗ്രാമമായ്!

അപ്പൊഴാ നാളെത്തി, കർമ്മം ഫലിച്ച നാൾ -
ആരാധനപ്രേമയജ്ഞങ്ങളും പ്രാപ്ത -
സത്ഫലം സ്വീകൃതം പൂർണ്ണമായ് വന്ന നാൾ.
അപ്പോളുദിച്ചു നീ മംഗളൻ സ്വാതന്ത്ര്യ -
സുപ്രഭ തൂകുവാൻ മർത്ത്യരാശിക്കുമേൽ.

* 1898 ജൂലായ് 4 -ാംനു കാശ്മീരിൽവെച്ചെഴുതിയത്.

പോകുക മുന്നോട്ടു നാഥ! നിൻനിർബാധ -
മാർഗ്ഗത്തിൽ; നിന്നുടെയുച്ചക്കതിരുല -
കാകെപ്പരന്നു നിറഞ്ഞുകൊള്ളുംവരെ,
നാടുകളൊക്കെയൊക്കാന്തി ചിന്തുംവരെ.

ആണുങ്ങൾ പെണ്ണുങ്ങളുന്നതശീർഷരായ്
തങ്ങൾതൻ ചങ്ങല പൊട്ടിയതായ് കണ്ടു
പൊങ്ങുന്നൊരാനന്ദമോടും സ്വജീവിതം
ധന്യം നവീകൃതമെന്നറിയുംവരെ!

## 7

## തീർന്നിതെൻ കളി

(കേക)

ജീവിതപ്രവാഹത്തിൽക്കാലവീചികളൊത്തു
പൊങ്ങിത്താഴ്ന്നനുക്ഷണഭംഗുരരംഗംതോറും
വേലിയേറ്റിറക്കത്തിൽപ്പാഞ്ഞുരുണ്ടോടുന്നു ഞാ -
നാഹന്ത മടുത്തിതിന്നക്ഷയപ്രഭാവത്താൽ; -
ഇപ്രദർശനം - നിത്യപ്പാച്ചിൽ, കിട്ടായ്ക, ദൂരെ -
പ്പോലുമേ തീരം കാണാതിരിക്കെ - രസഹീനം.

ജീവിതംതോറും കാത്തുകാത്തുനില്ക്കയാം ഞാന -
പ്പടിവാതില്ക്കൽ; കഷ്ടമെന്നിട്ടും തുറപ്പീല.
സുചിരം തേടിപ്പോന്നൊരാ മണിക്കതിരൊന്നു
നേടുവാൻ പാടേ യത്നിച്ചെൻ കൺകൾ മങ്ങിക്കൂമ്പി.

ഇക്കൊച്ചുജീവിതത്തിൻ രംഗമാമിടുങ്ങിയ
പാലത്തിൻമേലേ നിന്നു കൺപാർക്കെക്കൊണ്മൂ ചോട്ടിൽ,
തിക്കിത്തിരക്കിപ്പോരാടുന്ന, കേഴുന്ന, ചിരി -
ക്കുന്ന ലോകത്തെ; എന്തിന്നാരാരുമറിവീല.

എൻമുമ്പിലതാ കോപിച്ചിരുണ്ട കവാടങ്ങൾ
നില്ക്കുന്നു, ചൊല്വൂ: 'വെയ്ക്കായ്കൊരടി മുന്നോട്ടിനി;
ഇതുതാൻ നിന്നതിർത്തി വിധിയെപ്പറ്റിക്കുവാൻ
നോക്കായ്ക, പൊറുത്താലുമിതു നീയാവുംവണ്ണം.

പോകവരോടു ചേർന്ന്; ഇപ്പാനപാത്രവും മോന്തി -
യക്കൂട്ടരെപ്പോൽ തനിഭ്രാന്തനായ്ക്കഴിഞ്ഞാലും.
സത്യമാരായുംതോറും ദുഃഖമേ വന്നുകൂടൂ;
നിർത്തുക യാത്ര; വാഴുകാകയാലവരൊപ്പം.'

എൻഗതി കഷ്ടം, മമ വിശ്രമം സാധ്യമല്ല,
പാറിപ്പോമിതു വെറും നീർപ്പോള, യിപ്പാരിടം -
പൊള്ളയാണതിൻനാമം, പൊള്ളതാനതിൻരൂപം,
പൊള്ളയാം, ജന്മം മൃത്യു; ശൂന്യമാണെനിക്കൊക്കെ.

ഈ നാമരൂപപ്പുറംതോടിനപ്പുറമൊന്നു
പോകുവാൻ കഴിഞ്ഞെങ്കിൽ! ഹാ, തുറക്കുക വാതിൽ!
കിട്ടണം വാതിൽ തുറന്നാ വെളിച്ചത്തിൻ വാതിൽ;
തുറക്കൂ തായേ, തളർന്നുള്ള നിൻ പുത്രന്നായി.

എത്ര ഞാൻ കൊതിക്കുന്നു വീടു പൂകുവാ,നങ്ങു
ചെല്ലുവാൻ കഴിഞ്ഞെങ്കിൽ! തീർന്നിതെൻ കളിയമ്മേ.

കളിക്കാനിരുളിലേക്കെന്നെ വിട്ടു നീ; പേടി -
പ്പെടുത്താൻ സ്വയം പിന്നെ മൂടുവസ്ത്രവുമിട്ടു;
ആശ കൈവിട്ടു പിന്നെബ്ഭയവും വന്നുചേർന്നു;
കളിയോ വെറുമൊരു ബുദ്ധിമുട്ടായും തീർന്നു!

ഊക്കുറ്റ രാഗങ്ങളും ഗംഭീരശോകങ്ങളു -
മുത്കടം തകർത്തലച്ചലറും കടലിങ്കൽ
തിരമാലകൾതോറുമങ്ങിങ്ങു തട്ടിത്തട്ടി -
ത്തെറിക്കെദ്ദുഃഖമുണ്ട്, സുഖമുണ്ടാകാനുണ്ട്.

ജീവിതം ജീവൻമൃത്യുതന്നെയാണഹോ, മൃത്യു -
സുഖദുഃഖങ്ങളാകുമപ്പഴേ വണ്ടിച്ചക്രം
തിരിയും പുതിയൊരു തിരിച്ചൽ - വീണ്ടുമൊരു
പുതുസംരംഭംമാത്രമല്ലെന്നാർക്കോതാനാവും?

കാൺകയാണിങ്ങു മിന്നും പൊൻകിനാക്കളെക്കൊച്ചു -
പൈതങ്ങ, ളുടനുടൻ പാഴ്മണ്ണായ് കാണാൻമാത്രം;
ജീവിതത്തുരുമ്പിൻെറനേർക്കെന്നോ നഷ്ടപ്പെട്ടൊ -
രാശതൻനേർക്കു, വീണ്ടും തിരിഞ്ഞുനോക്കാൻമാത്രം!

വൈകിപ്പോയ് ജ്ഞാനലാഭം, പ്രായമായ്; നാമച്ചക്രം
കഷ്ടിച്ചു വിട്ടിങ്ങോട്ടു മാറിയപ്പൊഴേ വീണ്ടും
നവജീവിതം യുവം തൻകരുത്തച്ചക്രത്തി -
ലർപ്പിപ്പൂ, ചുറ്റുന്നതു നാൾക്കുനാളാണ്ടോടാണ്ടായ് -
മായതൻ കളിച്ചക്രം - മോഹമാണതിൻ വാഹം
നാഭിയാശയും സുഖദുഃഖങ്ങളാരങ്ങളും.

എങ്ങോ ഞാനൊഴുകുന്നിതാശയാ; കരകേറ്റു -
കംബികേ, ദയാമയി! കാക്കുകിത്തീയിൽനിന്നും!

ഘോരാസ്യം തിരിക്കായ്കെൻനേർക്കു ദുഃസഹ; മമ്മ -
യലിയൂ കനിഞ്ഞൊട്ടു പൊറുക്കൂ ഭർത്സിക്കുവാൻ.

അത്തീരമണക്കേണമസ്തമത്സര, മഴ -
ല്ക്കപ്പുറം, കണ്ണീരിനും ലോകസൗഖ്യത്തിന്നുമേ;
അമ്മഹസ്സുവർണ്ണ്യംതാനർക്കേന്ദുതാരങ്ങൾക്കും
മിന്നൽമാലയ്ക്കും; അവ തൽപ്രഭാവിഭാതങ്ങൾ.

പാഴ്കിനാവിനി മറയ്ക്കായ്ക നിൻമുഖമമ്മേ,
തീർന്നിതെൻകളി; തുടൽ പൊട്ടിച്ചു മോചിപ്പിക്കു!

## 8

### ആശീർവാദം*

(മഞ്ജരി)

മാതൃഹൃദയവും ശൂരൻതന്നിച്ഛയും
മാലേയമാരുതമാധുരിയും
ആര്യർതൻ വേദിയിൽ സ്വച്ഛന്ദം കത്തുന്ന
പൂതലാവണ്യവും ശക്തിതാനും
ഒക്കെയും നിൻേറതാ,കെന്നല്ല പണ്ടാരും
സ്വപ്നം കാണാത്ത പലതുമേവം.
ഭാരതഭാവിസുതന്നൊന്നിച്ചാചാര്യ,
സേവിക, തോഴിയുമാകാവൂ നീ.



* 1900 സെപ്റ്റംബർ 22 -ാംനു മിസ്സ് ആല്ബർട്ടാ സ്റ്റർഗിസ്സിനെഴുതിയത്.

